റഷ്യൻ നോവൽ



The Story Of A Real Man

A novel based on a true story of *Mr.Maresyev*, the pilot.

MareSyev

# ഒരു യഥാർഥ മനുഷ്യന്റെ കഥ

ബോറിസ് പോളിവോയ്

Boris Nikolaevich Polevoy

പരിഭാഷ: സുഭദ്ര പരമേശ്വരൻ



വിവർത്തനം: സുഭദ്രാ പരമേശ്വരൻ
സംവിധാനം: ജീ. ഷുക്കൊവ്

Борис Полевой

ПОВЕСТЬ О НАСТОЯЩЕМ ЧЕЛОВЕКЕ

*На языке малаялам*

**Boris Polevoi**

A STORY ABOUT A REAL MAN

*in Malayalam*

സോവിയററ് യൂണിയനിൽ അച്ചടിച്ചത്

П $\frac{4702010200-322}{031(05)-86}$ 195—86

ISBN 5-05-000830-1

## ഉള്ളടക്കം

മുഖവുര . . . . . . . . . . . 5
ഗ്രന്ഥകാരനെപ്പററി . . . . . . . . . 8

ഒരു യഥാർത്ഥമനുഷ്യന്റെ കഥ

ഒന്നാം ഭാഗം . . . . . . . . . . 13
രണ്ടാം ഭാഗം . . . . . . . . . . 118
മൂന്നാം ഭാഗം . . . . . . . . . . 242
നാലാം ഭാഗം . . . . . . . . . . 340
അനന്തരക്കുറിപ്പ് . . . . . . . . . . 401





# മുഖവുര*

യൂറോപ്പിന്റെ പകുതിയിലേറെ തകർത്തു തരിപ്പണമാക്കിയ രണ്ടാം ലോക മഹായുദ്ധം ഞങ്ങളെ—സോവിയററ് ജനതയെ—സംബന്ധിച്ചിടത്തോളം മഹത്തായ ദേശാഭിമാന യുദ്ധമായിരുന്നു. സുശിക്ഷിതവും സുസജ്ജവുമായ ഇരുനൂററി മുപ്പതു് ഡിവിഷനുകളുമായി ഹിററ്ലർ ഞങ്ങളുടെ രാജ്യത്തെ ആക്രമിച്ച ആ ദുർദ്ദിനം—1941 ജൂൺ 22—ഞങ്ങൾക്കു് ഒരിക്കലും മറക്കാൻ കഴിയുകയില്ല. നാസി അധികാരം അതിന്റെ കൊടുമുടിയിൽ എത്തിയിരുന്ന സമയമായിരുന്നു അതു്. പശ്ചിമ യൂറോപ്പിലെ അനായാസമായ വിജയം ഹിററ്ലറുടെ പട്ടാളത്തെ മത്തു പിടിപ്പിച്ചു. യൂറോപ്പിലെ ശക്തിദുർഗ്ഗങ്ങളായി ഗണിക്കപ്പെട്ടിരുന്ന രാജ്യങ്ങളെല്ലാം ഫാസിസ്റ്റ് ഡിവിഷനുകളുടെ കടന്നാക്രമണം തുടങ്ങി ഏതാനും ആഴ്ചകൾക്കുള്ളിൽ തകർന്നു വീണു. ചില രാജ്യങ്ങൾ ചെറുത്തു നിന്നെങ്കിലും പരാജിതരായി. മററു ചില രാജ്യങ്ങളിലെ ഭീരുക്കളായ ഭരണാധികാരികൾ ചെറുത്തുനില്ക്കുന്നതിനെപ്പററി ആലോചിക്കുകപോലും ചെയ്യാതെ രാജ്യത്തെ ആക്രമികൾക്കു് അടിയറ വച്ചു. ആ ജൈത്രയാത്രയ്ക്കിടയിൽ ഹിററ്ലറുടെ പട്ടാളം കൂടുതൽ ശക്തമായിത്തീർന്നു: പശ്ചിമ യൂറോപ്പിലെ ഫാക്ടറികളെല്ലാം അവർക്കു പടക്കോപ്പുണ്ടാക്കാൻ വേണ്ടി പ്രവർത്തനനിരതമായി.

1941–ലെ ഏററവും ദൈർഘ്യം കൂടിയ ദിവസമാണു് ഹിററ്ലർ സോവിയററ് യൂണിയനെ ആക്രമിക്കാൻ തിരഞ്ഞെടുത്തിരുന്നതു്—ഹിററ്ലർക്കു് പ്രതീകങ്ങളിൽ വലിയ വിശ്വാസമായിരുന്നു. ഹിററ്ലർ പട്ടാളത്തിന്റെ ദുർദ്ദശ തുടങ്ങിയതു് അന്നാണു്. സോവിയററ് മണ്ണിലെ ആദ്യത്തെ ഏതാനും കിലോമിററുകളിൽ വച്ചു തന്നെ പൊരിഞ്ഞ യുദ്ധം നടന്നു. സോവിയററു് അതിർത്തി കാവൽക്കാരും അതിർത്തിയിലുണ്ടായിരുന്ന പട്ടാളക്കാരും ഹിററ്ലറുടെ ഡിവിഷനുകളോടു് സുധീരം പോരാടുകയും അവയെ ദുർബ്ബലപ്പെടുത്തുകയും ചെയ്തു. ഒരു മിന്നൽ ആക്രമണമാണു് ഹിററ്ലറുടെ ഹൈ കമാണ്ടു് മ

നസ്സിൽ കണ്ടതു്. എന്നാൽ മുന്നേററത്തിൻെറ വേഗത കുറയ്ക്കാൻ അവർ നിർബ്ബന്ധിതരായി. മരിച്ചുവീണ നാസികളുടെ എണ്ണം കുതിച്ചുയർന്നു കൊണ്ടിരുന്നു. സോവിയററ് മണ്ണിൽ മിന്നൽ വേഗത്തിൽ ഒരു പടയോട്ടം നടത്താമെന്നുള്ള ജർമ്മൻ ജനറൽമാരുടെ വ്യാമോഹം അതിർത്തിയിൽ വച്ചുതന്നെ ശിഥിലമായി.

ഞങ്ങളെ സംബന്ധിച്ചിടത്തോളം തുടർന്നുള്ള അനേകം മാസങ്ങൾ ദുരന്തത്തിൻെറ ദിനങ്ങളായിരുന്നു. ശത്രുക്കൾക്കു യുദ്ധത്തിൽ കനത്ത നാശം ഉണ്ടായിക്കൊണ്ടിരുന്നെങ്കിലും വലിയൊരു പ്രദേശം കയ്യടക്കാൻ അവർക്കു കഴിഞ്ഞു. ലെനിൻഗ്രാഡ് ഉപരോധത്തിനു വിധേയമായി. ശത്രുക്കൾ മോസ്കോയെ ലക്ഷ്യമാക്കി മുന്നേറിക്കൊണ്ടിരുന്നു. സോവിയററ് പട്ടാളം ഒററയ്ക്കു നിന്നു് ശത്രുവിനോടു് സുധീരം പോരാടി. ജർമ്മൻ പട്ടാളത്തോടു മാത്രമല്ല പിന്നണിയിൽനിന്ന അവരുടെ അനുഷംഗികളായ അഞ്ചു രാജ്യങ്ങളുടെ ഡിവിഷനുകളോടും ഞങ്ങൾക്കു് പൊരുതേണ്ടി വന്നു. തങ്ങളുടെ സോഷ്യലിസ്റ്റ് മാതൃഭൂമിയെ ശത്രുക്കളിൽനിന്നു് രക്ഷിക്കാൻ മുന്നോട്ടുവന്ന സോവിയററ് ജനതയുടേയും അവരുടെ ആശയങ്ങളുടേയും യഥാർത്ഥ ശക്തി ലോകം കണ്ടതു് ആ അപകട സന്ധിയിലാണു്. യുദ്ധത്തിൻെറ ഓരോ ദിവസവും സോവിയററ് ജനങ്ങളുടെ ഐതിഹാസികമായ ധീരതയെ വിളിച്ചറിയിച്ചുകൊണ്ടിരുന്നു.

ഇപ്പോൾ നിങ്ങളുടെ കയ്യിലിരിക്കുന്ന ഈ പുസ്തകം അവരിലൊരാളുടെ കഥയാണു്. എൻെറ രാജ്യത്തെ മററെല്ലാവരേയുംപോലെ അക്കാലത്തു് മിലിട്ടറിക്കോട്ടണിഞ്ഞിരുന്ന ഞാൻ അദ്ദേഹത്തെ ആദ്യമായി കണ്ടുമുട്ടിയതു് ചരിത്രത്തിൽ ക്കുർസ്ക് യുദ്ധം എന്നറിയപ്പെടുന്ന ആ മഹാസംരംഭത്തിൻെറ ഇടയ്ക്കാണു്. പാദങ്ങൾ ഇല്ലാത്ത ഒരു പൈലററായിരുന്നു അദ്ദേഹം—വെറും ഒരു പൈലററല്ല ശത്രുക്കളുടെ അനേകം പോർവിമാനങ്ങളെ നിലത്തിറക്കിയിട്ടുള്ള സുപ്രസിദ്ധനായ ഒരു യുദ്ധവിമാന പൈലററ്...

മരേസ്യെവിൻേറയും അദ്ദേഹത്തിൻെറ യൂണിററിലുള്ള മററാളുകളുടേയും വാക്കുകളിൽ നിന്നു് ആ മനുഷ്യൻെറ അവിശ്വസനീയമായ സാഹസികതയേയും ധീരതയേയും കുറിച്ചുള്ള വിശദവിവരങ്ങൾ കുറിച്ചിടാൻ എനിക്കു കഴിഞ്ഞു. അതിൻെറ അടിസ്ഥാനത്തിലാണു് പിൽക്കാലത്തു്, യുദ്ധത്തിനുശേഷം ഞാൻ ഈ നോവൽ എഴുതിയതു്.

ഈ ''കഥ'' ആദ്യം സോവിയററ് യൂണിയനിലും പിന്നീടു് നാല്പതിൽപ്പരം വിദേശ രാജ്യങ്ങളിലും പ്രസിദ്ധീകരിക്കപ്പെട്ടു കഴിഞ്ഞു്, അതിൻെറ സത്യാവസ്ഥയെ ചോദ്യം ചെയ്യുന്ന ചില സഹപ്രവർത്തകരെ—പ്രത്യേകിച്ചും പാശ്ചാത്യ രാജ്യങ്ങളിൽ നിന്നുള്ളവരെ—ഞാൻ കണ്ടുമുട്ടിയിട്ടുണ്ടു്. ''അതു സാദ്ധ്യമല്ല,'' രണ്ടാം ലോകമഹായുദ്ധത്തിൽ പങ്കെടുത്തിട്ടുള്ള ഒരു അമേരിക്കൻ പൈലററ് എന്നോടു പറയുകയുണ്ടായി. ''പാദങ്ങളില്ലാതെ വിമാനം ഓടിക്കാൻ പോലും സാദ്ധ്യമല്ല. പിന്നെങ്ങിനെ ആകാശയുദ്ധങ്ങളിൽ പങ്കെടുത്തു ജയിക്കും?'' യുദ്ധക്കാരണവന്മാരുടെ ഒരു പ്രതിനിധിസംഘത്തിലെ അംഗമായി ഞാൻ ന്യൂയോർക്കു് സന്ദർശിച്ചപ്പോഴാണു് മേല്പറഞ്ഞ സംഭാഷണം നടന്നതു്. എന്നാൽ എൻെറ പുസ്തകത്തിലെ കഥാനായകൻതന്നെ ആ പ്രതിനിധിസംഘത്തിലെ അംഗമായിരുന്നു. അമേരിക്കൻ പൈലററിനു് അദ്ദേഹം പറഞ്ഞതു വിശ്വസിക്കാതിരിക്കാൻ കഴിഞ്ഞില്ല.

പാദങ്ങൾ നഷ്ടപ്പെട്ടശേഷവും യുദ്ധവിമാനങ്ങൾ ഓടിച്ചിട്ടുള്ള മറെറാരു സോവിയററ് പൈലററിനേയും—ക്യാപ്ററൻ സൊക്കൊലോവിനെ—പരിചയപ്പെടാൻ എനിക്കു് അവസരം കിട്ടിയിട്ടുണ്ടു്.

ഒരു പാദം നഷ്ടപ്പെട്ട ശേഷം ഒരു പോർവിമാനസംഘത്തെ നയിക്കുകയും ആകാശയുദ്ധങ്ങളിൽ സ്വയം പങ്കെടുക്കുകയും ചെയ്തിട്ടുള്ള ഒരു ജനറലിനെപ്പററി ഞാൻ കേട്ടിട്ടുണ്ടു്.

എന്നെ സംബന്ധിച്ചിടത്തോളം സോവിയററ് ജനതയുടെ എല്ലാ സവിശേഷതകളും ഉള്ള ഒരു സോവിയററ് മനുഷ്യൻെറ പ്രാഗ്‌രൂപമാണു് അലെക്സേയ് മരേസ്യെവ്. ഇതിലെ കഥാനായകൻ ഇപ്പോഴും സുഖമായി ജീവിച്ചിരിക്കുന്നുണ്ടെന്നു് വായനക്കാരെ ഞാൻ സസന്തോഷം അറിയിക്കുന്നു. യുദ്ധത്തിനുശേഷം അദ്ദേഹം രണ്ടു് കോളേജുകളിൽനിന്നു് ഡിഗ്രി എടുക്കുകയുണ്ടായി. യുദ്ധത്തിൽ പങ്കെടുത്തിട്ടുള്ളവരുടെ അഖിലയൂണിയൻ കമ്മിററിയുടെ സെക്രട്ടറിയായി അദ്ദേഹം വളരെ വർഷങ്ങളായി പ്രവർത്തിക്കുന്നു. ഞങ്ങൾ ഇപ്പോഴും ഉററ സുഹൃത്തുക്കളാണു്. സമാധാനത്തിനു വേണ്ടി പൊരുതുന്നവരുടെ യോഗങ്ങളിലെ അദ്ധ്യക്ഷവേദിയിൽ ചിലപ്പോഴെല്ലാം ഞങ്ങൾ അടുത്തടുത്തിരിക്കാറുണ്ടു്. കഴിഞ്ഞ യുദ്ധത്തിൽ പങ്കെടുത്തിട്ടുള്ള ഏതൊരാളും ഇപ്പോൾ സമാധാനത്തിനു വേണ്ടി നിരന്തരം പൊരുതാൻ നിർബ്ബന്ധിതനാണു്.

1978 ബൊരീസ് പൊലെവോയ്

## ഗ്രന്ഥകാരനെപ്പററി

1943–ലെ വേനല്ക്കാലത്താണ് ഞാൻ ബൊരീസ് പൊലെവോയു മായി പരിചയപ്പെട്ടത്. കർസ്കിലെ പൊരിഞ്ഞ യുദ്ധത്തിനിടയ്ക്കായിരുന്നു അത്. ഞങ്ങളുടെ യൂണിററും അതിൽ സജീവമായി പങ്കെടുത്തു. ദിവസവും ഞങ്ങൾ അനേകം തവണ ആകാശത്തിലേക്കു പൊങ്ങിക്കൊണ്ടിരുന്നു.

ഒരു ദിവസം വൈകിട്ട് ഞാൻ വിമാനം നിലത്തിറക്കി. വിശപ്പും ക്ഷീണവും കൊണ്ടു തളർന്നിരുന്ന ഞാൻ നേരെ കൃൻറീനിലേക്കു പോകണമെന്ന ഉദ്ദേശത്തോടെ കോക്പിററിൽനിന്ന് പുറത്തു കടന്നു. എൻെറ നേരെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഒരു സംഘം പൈലററുമാർ നില്ക്കുന്നതു ഞാൻ കണ്ടു. അവരുടെ ഇടയിൽ മിലിട്ടറി യൂണിഫോറം ധരിച്ച ഒരപരിചിതനും ഉണ്ടായിരുന്നു.

''അതാ, മറെറാരു റിപ്പോർട്ടർ,'' എന്നു മനസ്സിൽ പറഞ്ഞുകൊണ്ട് ഞാൻ ധൃതിയിൽ കൃൻറീനിലേക്കു നടന്നു.

അപരിചിതൻ എൻെറ ഒപ്പം നടന്നെത്തി സ്വയം പരിചയപ്പെടുത്തി: ''ബൊരീസ് പൊലെവോയ്, 'പ്രാവ്ദ'യുടെ യുദ്ധകാര്യ ലേഖകൻ.''

പൊലെവോയ് എന്ന പേരു് പത്രത്തിൽ കണ്ടിട്ടുള്ളതായി ഞാൻ ഓർത്തു. എന്നാൽ എന്താണ് അദ്ദേഹം എഴുതിയിരുന്നതെന്ന് എത്ര ആലോചിച്ചിട്ടും ഓർക്കാൻ കഴിഞ്ഞില്ല. എങ്കിലും എനിക്ക് ഒററ നോട്ടത്തിൽതന്നെ അദ്ദേഹത്തെ ഇഷ്ടപ്പെട്ടു. നല്ല ചുറുചുറുക്കും ഉത്സാഹവുമുള്ള വിനീതനായ ഒരു മനുഷ്യൻ, സദാ പുഞ്ചിരി വിടർന്നു നില്ക്കുന്ന മുഖം.

ഞാൻ അദ്ദേഹത്തെ എൻെറ കിടങ്ങിലേക്കു കൂട്ടിക്കൊണ്ടു പോയി. ഞങ്ങൾ വളരെ നേരം സംസാരിച്ചു. അനേകം കടലാസുകൾ കുറിപ്പുകൾ കൊണ്ടു നിറച്ചിട്ടും അദ്ദേഹം പിന്നേയും ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരുന്നു. നേരം വെളുത്തുതുടങ്ങിയപ്പോഴാണ് ഞങ്ങൾ പിരിഞ്ഞതു്.

പിരിയാൻ നേരത്തു് അദ്ദേഹം പറഞ്ഞു: ''അലെക്സേയ്, ഞാൻ എന്തെങ്കിലും എഴുതും അക്കാര്യം തീർച്ച. പക്ഷേ അതെന്തായിരിക്കുമെന്ന് എനിക്കുതന്നെ അറിയില്ല.''

അന്ന് ഞാൻ പലതവണ പറന്നു. ദിവസങ്ങൾ കടന്നുപോയപ്പോൾ ഞാൻ ആ ''പ്രാവ്ദ'' ലേഖകൻെറ കാര്യമേ മറന്നു. അദ്ദേഹത്തിൻെറ പേരു് കൂടെക്കൂടെ പത്രത്തിൽ കാണാറുണ്ടായിരുന്നു. അദ്ദേഹം വായനക്കാർക്കു പരിചയപ്പെടുത്തിക്കൊടുത്ത വ്യക്തികളെ എനിക്കു വളരെ ഇഷ്ടമായി. എങ്കിലും അതു പത്രദ്വാരാ ഉള്ള കൂടിക്കാഴ്ചകൾ മാത്രമായി അവശേഷിച്ചു.

1947–ൽ ഒരു ദിവസം, തീയതി എനിക്കോർമ്മയില്ല, റേഡിയോ തിരിച്ചപ്പോൾ ഞാൻ കേട്ട വാചകം ഇതാണ്: ''ബൊരീസ് പൊലെവോയുടെ 'ഒരു യഥാർത്ഥമനുഷ്യൻെറ കഥ' എന്ന നോവലിൻെറ അടുത്ത ഭാഗം നാളെ രാവിലെ ഒമ്പതു മണിക്കു പ്രക്ഷേപണം ചെയ്യുന്നതാണ്.''

എന്നോടു രാത്രിമുഴുവൻ സംസാരിച്ചുകൊണ്ട് കിടങ്ങിലിരുന്ന കറുത്ത മുടിയുള്ള പത്രപ്രവർത്തകനെ എനിക്ക് ഓർമ്മ വന്നു.

പിറേറ ദിവസം രാവിലെ ഒമ്പതു മണിക്കു ഞാൻ റേഡിയോ വച്ചു. എനിക്ക് എൻെറ കാതുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല— പൊലെവോയുടെ കഥ എന്നെപ്പററിയായിരുന്നു!

അന്നു വൈകുന്നേരം ഞാൻ അദ്ദേഹത്തിൻെറ വീട്ടിൽ ചെന്നു. യുദ്ധം കഴിഞ്ഞ് എന്നെ കണ്ടുപിടിക്കാൻ താൻ നടത്തിയ ശ്രമങ്ങളെല്ലാം വിഫലമായെന്ന് അദ്ദേഹം എന്നോടു പറഞ്ഞു.

അന്നു മുതലാണ് ഞങ്ങൾ തമ്മിലുള്ള സൗഹൃദ്ബന്ധം ആരംഭിച്ചതു്.

അമ്പതു വർഷക്കാലത്തെ പരിചയസമ്പത്തുള്ള ഒരു എഴുത്തുകാരനാണ് പൊലെവോയ്. പക്ഷേ ഒരിക്കൽപ്പോലും അദ്ദേഹത്തിൻെറ കൃതികളിലെ പ്രധാന കഥാപാത്രങ്ങളോ പ്രധാന സംഭവങ്ങളോ കേവലം സാങ്കല്പികങ്ങളല്ല.

''എൻെറ കഥാപാത്രങ്ങളുടെ നടുവിലാണ് ഞാൻ എൻെറ ജീവിതം മുഴുവൻ ചെലവഴിച്ചിട്ടുള്ളതു്,'' എന്നു പറയാൻ അദ്ദേഹം തികച്ചും അർഹനാണ്. നിത്യാന്വേഷകനും നിത്യസഞ്ചാരിയുമായ ബൊരീസ് പൊലെവോയ് സോവിയററ് ജനതയുടെ, അനേകം ഉത്തമ സന്താനങ്ങളെ കണ്ടുമുട്ടിയിട്ടുണ്ട്. അവരെ പരിചയപ്പെട്ടതിലുള്ള അഭിമാനവും അവരോടുള്ള ആദരവും മറച്ചുവയ്ക്കാനാവാതെ അദ്ദേഹം അവരെപ്പററി എഴുതി. ''സ്വർണ്ണം'', ''വെടിവയ്പു നിരയ്ക്കു വളരെ പിന്നിൽ'', ''ഡോക്ടർ വേറ'', ''വിജനതീരം'' എ

ന്നീ നോവലുകളും, കഥകളും, യുദ്ധറിപ്പോർട്ടുകളും ലേഖനങ്ങളുമടങ്ങുന്ന ഇരുപതില്പരം സമാഹാരങ്ങളും അദ്ദേഹത്തിൻെറ തൂലിക നമുക്കു സംഭാവന ചെയ്തിട്ടുണ്ടു്.

നിർഭാഗ്യവശാൽ ഞാൻ ഒരു എഴുത്തുകാരനല്ല. മഹത്തായ ദേശാഭിമാന യുദ്ധത്തിലെ ധീരനായ പടയാളിയും, അക്ഷീണനായ റിപ്പോർട്ടറും, മികച്ച സോവിയററ് സാഹിത്യകാരനും പത്രപ്രവർത്തകനും ഒരു ഉത്തമ സഖാവും സ്നേഹിതനുമായ ആ യഥാർത്ഥമനുഷ്യനെപ്പററി —ബൊരീസ് പൊലെവോയെപ്പററി— ഒരു പുസ്തകം എഴുതാൻ എനിക്കു കഴിയാത്തതിൽ ഞാൻ ഖേദിക്കുന്നു.

അലെക്സേയ് മരേസ്യെവ്

# ഒരു യഥാർത്ഥമനുഷ്യൻെറ കഥ

# ഒന്നാം ഭാഗം

## I

ഉഷസ്സിൻെറ നേരിയ പ്രഭ പൂർവ്വാകാശത്തെ ദീപ്തമാക്കിയിരുന്നുവെങ്കിലും, നക്ഷത്രങ്ങൾ ഒരു വിളർത്ത കാന്തിയോടെ ഉജ്ജ്വലിച്ചുകൊണ്ടിരുന്നു. അന്ധകാരത്തിൽനിന്ന് മരങ്ങൾ ക്രമേണ പുറത്തുവന്നുതുടങ്ങി. പെട്ടെന്ന് അവയുടെ ശിഖരങ്ങളിലൂടെ ശക്തമായ ഒരു പുത്തൻ കാററ് ആഞ്ഞടിച്ചു. ഉടനടി ആ കാട്ടിൽ ജീവൻ പരന്നു. അത് പ്രതിധ്വനിക്കുന്ന കനത്ത ശബ്ദങ്ങൾകൊണ്ടു മുഖരിതമായി. യുഗങ്ങളോളം പ്രായമെത്തിയ പൈൻമരങ്ങൾ അന്യോന്യം അടക്കിയ സ്വരത്തിൽ ഉൽക്കണ്ഠാപൂർവ്വം എന്തോ വിളിച്ചുപറഞ്ഞു. ആഞ്ഞുലയുന്ന അവയുടെ കൊമ്പുകളിൽനിന്ന്, ഉതിർന്ന പൊടിമഞ്ഞ് ഒരു മൃദുമർമ്മരധ്വനിയോടെ നിലംപതിച്ചിരുന്നു.

തുടങ്ങിയ വേഗതയോടെതന്നെ കാററു നിലച്ചു. മരങ്ങൾ വീണ്ടും അവയുടെ മരവിച്ച സുഷുപ്തിയിലമർന്നു. പുലരിയുടെ മുന്നോടിയായ കാന്താരശബ്ദഘോഷങ്ങൾ പൊട്ടിപ്പുറപ്പെട്ടു: അടുത്ത ശൂന്യപ്രദേശത്തുനിന്നു ചെന്നായ്ക്കളുടെ അത്യാർത്തി ധ്വനിക്കുന്ന അമറലുകൾ; സൃഗാലന്മാരുടെ കരുതലോടുകൂടിയ ഓരിയിടൽ; അപ്പോൾത്തന്നെ ഉണർന്ന മരംകൊത്തിപ്പക്ഷിയുടെ അനിശ്ചിതങ്ങളായ തട്ടിമുട്ടലുകൾ;—കാടിൻെറ നിശ്ശബ്ദതയിൽ ഒരു സംഗീതംപോലിരുന്ന അതു കേട്ടാൽ തോന്നും, പക്ഷി കൊത്തുന്നതു മരത്തിലല്ല, ഏതോ വീണയുടെ പൊള്ളയായ ഭാഗത്താണെന്ന്.

വീണ്ടും പൈൻമരങ്ങളുടെ ഇടതൂർന്ന അഗ്രങ്ങളിൽക്കൂടെ കാററു ചൂളംകുത്തിക്കൊണ്ടു പാഞ്ഞു. അപ്പോഴേയ്ക്കും പ്രഭാപൂർണ്ണമായിത്തീർന്നിരുന്ന വ്യോമമണ്ഡലത്തിൽനിന്ന് അവസാനത്തെ നക്ഷത്രവും പതുക്കെ മറഞ്ഞുപോയിരുന്നു. ആകാശം ഒന്നു ചുരുങ്ങി കട്ടിപിടിച്ചപോലെയായി. നിശാന്ധകാരത്തിൻെറ അവസാനശകലവുംകൂടി തൂത്തെറിഞ്ഞ് കാനനം മഹിതമായ ഒരു ഹരിതകാന്തിയിൽ മുങ്ങിനിന്നു. പൈൻമരങ്ങളുടെ ചുരുണ്ട തലപ്പത്തും, ഫെർമരങ്ങളുടെ ശിഖരങ്ങളിലും തെളിഞ്ഞുകാണുന്ന റോസ്‌നിറത്തിൽനിന്നും സൂര്യൻ ഉദിച്ചുയർന്നുവെന്നും, പ്രഭാതം പ്രകാശപൂർണ്ണവും ചുറുചുറുക്കുള്ളതും, കുളിർമ്മയേറിയതുമായിരിക്കുമെന്നും ഒരാൾക്കു പറവാൻ സാധിക്കും.

നേരം നല്ലപോലെ പുലർന്നു. രാത്രി ആഹരിച്ചതെല്ലാം ദഹിപ്പിക്കുവാനായി ചെന്നായ്ക്കൾ കാടിന്റെ ഉള്ളിലേയ്ക്കു പോയിക്കഴിഞ്ഞു. മഞ്ഞിൽ കൗശലപൂർവ്വം വളഞ്ഞു പിരിഞ്ഞ കാലടിപ്പാടുകൾ പതിപ്പിച്ചുകൊണ്ടു് കുറുക്കന്മാരും വെളിസ്ഥലം ഉപേക്ഷിച്ചു് എവിടെയോ പോയിമറഞ്ഞു. ആ കാനനത്തിൽ വിരാമമില്ലാതെ, നിരന്തരമായ ഒരു ധ്വനി അലയടിച്ചുയർന്നിരുന്നു. ചെറിയ ചെറിയ ഓളങ്ങളായി കാട്ടിലാകെ വ്യാപിച്ചിരുന്ന ഉൽക്കണ്ഠാകുലമായ ആ വിലാപസ്വനത്തിനു് അല്പം ഒരു വൈരുദ്ധ്യം ചേർത്തിരുന്നതു്, കിളികളുടെ കളകളധ്വനിയും, മരംകൊത്തിയുടെ തഡ്–തഡ് ശബ്ദവും, ഒരു കൊമ്പിൽനിന്നു മറുകൊമ്പിലേയ്ക്കു ചാടുന്ന മഞ്ഞനിറത്തിലുള്ള ടോംടിററ് പക്ഷികളുടെ ഹർഷാരവവും, ജെയ് പറവകളുടെ ശബ്ദകോലാഹലവുമാണു്.

ഒരു ആൾഡർ മരത്തടിയിന്മേൽ തന്റെ കറുത്തുകൂർത്ത കൊക്കു് ഉരച്ചുകൊണ്ടിരുന്നിരുന്ന മാഗ്പൈ പെട്ടെന്നു തലയുയർത്തി എന്തോ ശ്രദ്ധിച്ചു; പറക്കുവാൻ തയ്യാറായി കുന്തിച്ചിരുന്നു. ഒരു അപകടസൂചനയോടെ മരക്കൊമ്പുകൾ ഞരങ്ങി. അടിപ്പടർപ്പുകളിൽക്കൂടെ ശക്തിയുള്ള ഒരു വലിയ ജീവി കടന്നുപോകുന്നുണ്ടായിരുന്നു. കുററിച്ചെടികൾ ഒന്നുലഞ്ഞു, ചെറിയ പൈൻമരങ്ങളുടെ തലപ്പുകൾ ഭീതിയോടെ ഇളകിയാടി, മഞ്ഞു് ഞെരിഞ്ഞമരുന്ന ശബ്ദം കേൾക്കാമായിരുന്നു. മാഗ്പൈ ഒന്നു ചൂളംവിളിച്ചു് തന്റെ അമ്പുപോലുള്ള വാലു പൊക്കി കുതിച്ചുപറന്നു.

കട്ടികൂടിയ, ശാഖോപശാഖകളുള്ള കൊമ്പുകൾകൊണ്ടു് കിരീടമണിഞ്ഞ ഒരു പിംഗളമായ മൂഞ്ഞി മഞ്ഞണിഞ്ഞ പൈൻമരങ്ങളുടെ ഇടയിലൂടെ പ്രത്യക്ഷമായി. ഭയകമ്പിതമായ നേത്രങ്ങൾകൊണ്ടു് അതു് വിസ്തൃതമായ ആ വെളിസ്ഥലമാകെ ഒന്നു് ഉഴിഞ്ഞുനോക്കി. ചുവന്നു പതുപതുത്ത നാസാദ്വാരങ്ങൾ, ആവികലർന്ന ചുട്ട നിശ്വാസം വിട്ടുകൊണ്ടു് പ്രകമ്പനത്തോടെ വലിഞ്ഞുപിടഞ്ഞു.

ആ വയസ്സായ കടമാൻ, പൈൻമരങ്ങളുടെ ഇടയിൽ ഒരു പ്രതിമപോലെ നിശ്ചലമായി നിന്നു. അതിന്റെ രോമാവൃതമായ പുറംമാത്രം ഇടയ്ക്കിടെ ഞെട്ടിവിറച്ചുകൊണ്ടിരുന്നു. അമ്പരപ്പോടെ ഉയർത്തിപ്പിടിച്ചിരുന്ന ആ ചെവികൾ ഓരോ ശബ്ദവും ശ്രദ്ധിച്ചിരുന്നു. പൈൻമരത്തടിയിൽ ദ്വാരമുണ്ടാക്കിക്കൊണ്ടിരുന്ന ഒരു വണ്ടിന്റെ മുരൾച്ചപോലും കേൾക്കത്തക്കവിധത്തിൽ ശ്രവണശക്തിയുണ്ടായിരുന്നു അതിനു്. അത്ര കൂർത്ത ആ കാതുകൾക്കുപോലും പക്ഷികളുടെ ചിലമ്പലും, മരംകൊത്തിയുടെ മുട്ടലും, കാററിൽ ഉലയുന്ന പൈൻമരങ്ങളുടെ മർമ്മരധ്വനിയുമൊഴികെ മററൊരു ശബ്ദവും ആ കാട്ടിൽ കേൾക്കാൻ കഴിഞ്ഞില്ല.

ചെവികൾ ആ വൃദ്ധമൃഗത്തെ ആശ്വസിപ്പിച്ചിരുന്നുവെങ്കിലും ഘ്രാണശക്തി അതിന്നു് ഇടയ്ക്കിടെ അപകടസൂചന നൽകിക്കൊണ്ടിരുന്നു.



ആ കനത്ത കാടിനു് അപരിചിതമായിരുന്ന തീക്ഷ്ണവും രൂക്ഷവും അപായസൂചകവുമായ ഒരുതരം ദുർഗ്ഗന്ധം ഉരുകുന്ന മഞ്ഞിന്റെ മണത്തോടിടകലർന്നു് അവിടെ വ്യാപിച്ചിരുന്നു. തെളിഞ്ഞുമിന്നുന്ന മഞ്ഞിന്റെ പരുഷമായ മേൽഭാഗത്തു്, കറുത്ത രൂപങ്ങൾ വീണുകിടക്കുന്നതു് ആ ജന്തുവിന്റെ വിഷാദകലുഷിതമായ ശ്യാമനേത്രങ്ങൾ കണ്ടുപിടിച്ചു. ഒരൊററ അടിവെയ്ക്കാതെ, അതു് ആ കുററിക്കാട്ടിനുള്ളിലേയ്ക്കു് പാഞ്ഞുപോകാൻ സന്നദ്ധനായി, എല്ലാ മാംസപേശികളും മുറുക്കി. പക്ഷേ, മഞ്ഞിൻപുറത്തെ ആ രൂപങ്ങൾ അടുത്തടുത്തു്, ചിലേടങ്ങളിൽ മീതെക്കുമീതെയായി നിശ്ചലമായിത്തന്നെ കിടന്നു. അവർ വളരെപ്പേർ ഉണ്ടായിരുന്നു. പക്ഷേ, ഒരുവൻപോലും അനങ്ങുകയോ, അവിടത്തെ വിശുദ്ധമായ നിശ്ശബ്ദതയ്ക്കു ഭംഗംവരുത്തുകയോ ചെയ്തില്ല. അവരുടെ സമീപം മഞ്ഞുകട്ടകൾക്കു് അപ്പുറത്തായി, അപരിചിതവും ഭീമവുമായ ചില രാക്ഷസാകാരങ്ങൾ ഉയർന്നുനിന്നിരുന്നു. അവയിൽനിന്നാണു് ആ തീക്ഷ്ണമായ, കെട്ട നാററം ഉയർന്നിരുന്നതു്.

തീരെ നിരുപദ്രവകരമെന്നു തോന്നുന്ന ഈ അചേതന വസ്തുക്കൾക്കു് എന്തു പററി എന്നു മനസ്സിലാകാതെ ആ വൃദ്ധമൃഗം, ഭയാക്രാന്തമായ നേത്രങ്ങൾകൊണ്ടു് അവരെ ഉററു നോക്കി, വെളിസ്ഥലത്തിന്റെ അററത്തു ചെന്നുനിന്നു.

മുകളിൽനിന്നു കേട്ട ഒരു ശബ്ദം അതിനെ ഞെട്ടിച്ചു. അതിന്റെ പുറംതൊലി ഒന്നുകൂടി വിറച്ചു. പിൻകാലിലെ മാംസപേശികൾ കുറേക്കൂടി വലിഞ്ഞു.

പക്ഷേ, ആ ശബ്ദവും നിർദ്ദോഷമാണെന്നു തെളിഞ്ഞു. മൊട്ടണിഞ്ഞുനില്ക്കുന്ന പൈൻമരങ്ങളുടെ ഇലകൾക്കിടയിലൂടെ പറന്നുനടക്കുന്ന കരിവണ്ടുകളുടെ മൂളൽപോലിരുന്നു ആ ശബ്ദം. ചതുപ്പുനിലങ്ങളിൽ ഇരുന്നു സായാഹ്നസമയത്തു് മുറുമുറുക്കുന്ന ഒരു കുളക്കോഴിയുടെ ചെറിയ കൂർത്ത കിരുകിരാരവം, ഈ മൂളലിനോടിടകലർന്നു് ഇടയ്ക്കിടെ മുഴങ്ങിയിരുന്നു. തിളങ്ങുന്ന ചിറകുകളോടെ ഹിമാവൃതമായ നീലാകാശത്തിൽ നൃത്തംചെയ്തുകൊണ്ടിരുന്ന ആ കരിവണ്ടുകൾ ക്രമേണ പ്രത്യക്ഷമായി. വീണ്ടും വീണ്ടും ആ കുളക്കോഴി ഉച്ചത്തിൽ മുറുമുറുത്തു. വിരിഞ്ഞ ചിറകുകളോടുകൂടിയ ആ കരിവണ്ടുകളിൽ ഒന്നു പെട്ടെന്നു നിലംപതിച്ചു. ബാക്കിയുള്ളവ നീലിമനിറഞ്ഞ ആകാശത്തിൽ തങ്ങളുടെ നൃത്തം തുടർന്നു. കടമാൻ, മാംസപേശികളെല്ലാം അയച്ചു്, സാവധാനം ആ വെളിസ്ഥലത്തേയ്ക്കു കടന്നു് കട്ടികൂടിയ മഞ്ഞിൽ നക്കിത്തുടങ്ങി. എന്നാലും, അതു് ഇടയ്ക്കിടെ ആകാശത്തേയ്ക്കു് ദൃഷ്ടിയയച്ചുകൊണ്ടിരുന്നു. പെട്ടെന്നു് വേറെ ഒരു വണ്ടു്, നൃത്തംചെയ്യുന്ന തന്റെ കൂട്ടുകാരിൽനിന്നു് ഒററ തിരിഞ്ഞു്, രോമാവൃതമായ ഒരു വലിയ വാലു് ഉപേക്ഷിച്ചു്, കുത്തനെ ആ വെളിസ്ഥലത്തെ ലക്ഷ്യമാക്കി താഴ്ന്നുതുടങ്ങി. ഉടന

ടി അതിൻെറ രൂപം വലുതായി. ഒരൊററ ചാട്ടത്തിനു കടമാൻ കാട്ടി ലെത്തിയപ്പോഴേയ്ക്കും, എന്തോ ഭീകരമായ 'ഒരു സാധനം, ശരത്കാല ത്തു് പെട്ടെന്നു് പൊട്ടിപ്പുറപ്പെടുന്ന കൊടുങ്കാററിനേക്കാരം ഭീതിജനക മായ ഒന്നു്, മരത്തലപ്പുകളിൽ വന്നിടിച്ചു്, കാട്ടിലാകമാനം അലയ ടിച്ച ഒരു ഭയങ്കരശബ്ദത്തോടെ, നിലംപതിച്ചു. ഒരു ഞരക്കത്തിൻെറ ഛായയുണ്ടായിരുന്ന ആ ശബ്ദം, ശരംവിട്ടപോലെ കാടിൻെറ ഉരംഭാഗ ത്തേയ്ക്കു പായുന്ന മാനിനേയും കടന്നു മരങ്ങരംക്കിടയിലൂടെ പ്രതി ധ്വനിച്ചു.

പൈൻമരങ്ങളുടെ ഹരിതാഭമായ അഗാധതയിൽ ആ പ്രതിധ്വനി അലിഞ്ഞമർന്നു. വിമാനത്തിൻെറ പതനംകൊണ്ടു സ്ഥാനഭ്രംശംവന്ന പൊടിമഞ്ഞു്, മിന്നിത്തിളങ്ങി, മരത്തിൻെറ മുകളിൽനിന്നു് ഉതിർ ന്നുവീണു. ഘനമേറിയ, ശക്തമായ നിശ്ശബ്ദത വീണ്ടും അവിടെ നിറ ഞ്ഞുനിന്നു. എന്തോ അപരിചിതമായ ശബ്ദം കേട്ടു്, കാന്താരാന്തരാള ത്തിൽനിന്നു പുറത്തേക്കു വന്ന ഒരു കരടിയുടെ പാദപതനമേററു മഞ്ഞു കട്ടകരം ഞെരിയുന്ന ശബ്ദത്തോടിടകലർന്നു് ഒരു മനുഷ്യൻെറ ദീനമായ ഞരക്കം ആ നിശ്ശബ്ദതയിൽ വ്യക്തമായി കേരംക്കാമായിരുന്നു.

വയസ്സായ വൃത്തികെട്ട ഒരു വലിയ ജന്തുവായിരുന്നു ആ കരടി. വൃത്തിയായി സൂക്ഷിക്കാത്ത അതിൻെറ തവിട്ടുനിറത്തിലുള്ള രോമം, കട്ടപിടിച്ചു്, മെലിഞ്ഞു കുഴഞ്ഞ ഉദരത്തിൻെറ ഭാഗത്തും, ചടച്ച തുട യിലും തൂങ്ങിക്കിടന്നിരുന്നു. കാടന്മാരും നായാട്ടുകാരും മാത്രം—അതും വളരെ വിരളമായി—കടക്കാറുള്ള ഈ കനത്ത പടിഞ്ഞാറൻ വനാന്തര ങ്ങളിൽപ്പോലും, ആ ഭാഗത്തു് തുടർന്നിരുന്ന ശരത്കാല യുദ്ധത്തിൻെറ അലകരം വ്യാപിച്ചിരുന്നു. ശരത്കാലത്തുതന്നെ, സമീപപ്രദേശത്തുകൂ ടി തുറന്ന സമരപഥം, തൻെറ ശീതകാലനിദ്രയ്ക്കു വട്ടംകൂട്ടിയിരുന്ന ഈ കരടിയെ അതിൻെറ ഗുഹയിൽനിന്നു തുരത്തിയിരുന്നു. ഇന്നതു് വിശ്ര മമെന്തെന്നറിയാതെ വിശന്നുവലഞ്ഞു ക്രോധാവിഷ്ടനായി ആ ആരണ്യ ത്തിൽ അലഞ്ഞുതിരിയുകയാണു്.

ആദ്യം കടമാൻ നിന്നിരുന്ന സ്ഥലത്തു്, ആ വെളിസ്ഥലത്തിൻെറ അററത്തു്, ആ കരടിയും പോയിനിന്നു. മാനിൻെറ മണംകലർന്ന ആ പുത്തൻകാലടിപ്പാടുകരം ഒന്നു മണത്തുനോക്കി അത്യാർത്തിയോടെ ഒരു ദീർഘനിശ്വാസം വിട്ടു്, തൻെറ ചടച്ച വയറു് ഒന്നു ചുളുക്കി അ തു് ശ്രദ്ധാപൂർവ്വം കാത്തുനിന്നു. കടമാൻ പോയിക്കഴിഞ്ഞിരുന്നു. പ ക്ഷേ അതു നിന്നിരുന്ന സ്ഥലത്തിൻെറ സമീപത്തുനിന്നു് ഒരു ജീവനു ള്ള ജന്തുവിൻെറ—മിക്കവാറും തീരെ ദുർബ്ബലമായ ഒന്നിൻെറ—ശ ബ്ദം ആ കരടി കേട്ടു. അതിൻെറ ചുമലിലെ രോമങ്ങരം എഴുന്നേററുനി ന്നു. അതു് അതിൻെറ മോന്ത നീട്ടി. വീണ്ടും കഷ്ടിച്ചു മാത്രം കേരംക്കാ



വന്ന ആ ദീനരോദനം വെളിസ്ഥലത്തിൻെറ അററത്തുനിന്നും ഉയർന്നു വരു.

തൻെറ മുൻവശത്തെ പാദങ്ങരം വളരെ ശ്രദ്ധാപൂർവ്വം നീട്ടിവെച്ചു്— അതിൻെറ അടിയിൽപ്പെട്ട ആ കട്ടിപിടിച്ചുണങ്ങിയ മഞ്ഞു് ചിണ ങ്ങുന്നുണ്ടായിരുന്നു—വളരെ സാവധാനത്തിൽ അതു് പകുതി മഞ്ഞിൽ പൂണ്ടു നിശ്ചലമായികിടക്കുന്ന ഒരു മനുഷ്യരൂപത്തിൻെറ നേർക്കു നീ ങ്ങി.

## II

വൈമാനികൻ അലെക്സേയ് മെരേസ്യെവ് അന്നു രണ്ടു ജോടി വി മാനങ്ങളുടെ ദ്വിമുഖ ആക്രമണത്തിനു് ഒരേസമയം വിധേയനായി. വ്യോ മയുദ്ധത്തിൽ ഒരാരംക്കു സംഭവിക്കാവുന്ന ഏററവും ആപൽക്കരമായ അ വസ്ഥയാണു് അതു്. തൻെറ വെടിക്കോപ്പുകരം എല്ലാം ഉപയോഗിച്ചു തീർന്നു് കേവലം നിരായുധനായിരിക്കുമ്പോഴാണു്, തെററിമാററാനോ, ഗതിമാററാനോ യാതൊരു നിർവ്വാഹവുമില്ലാത്ത വിധത്തിൽ, തങ്ങളു ടെ വിമാനത്താവളത്തിലേക്കു നിർബ്ബന്ധപൂർവ്വം ഇറക്കിക്കൊണ്ടുപോ കാനുള്ള ഉദ്ദേശത്തോടുകൂടി, നാലു ജർമ്മൻ വിമാനങ്ങരം അയാളെ വള ഞ്ഞതു്.

ഇങ്ങനെയാണു് അതു സംഭവിച്ചതു്. ശത്രുവിമാനത്താവളത്തെ ആ ക്രമിക്കുവാൻ പോകുന്ന ഒരു സംഘം 'ഇൽ' ആക്രമണ വിമാനങ്ങരംക്കു് അകമ്പടി പോകുകയായിരുന്നു ലെഫ്ററനൻറ് മെരേസ്യെവിൻെറ കീ ഴിലുള്ള ഒരു ദളം പോർവിമാനങ്ങരം. സാഹസികമായിരുന്ന ആ ജോ ലി വിജയകരമായിത്തന്നെ നിർവ്വഹിക്കപ്പെട്ടു. കാലാരംപ്പട ''പറ ക്കുന്ന ടാങ്കുകരം'' എന്നു വിളിക്കുന്ന ആ 'ഇൽ' ആക്രമണ വിമാനങ്ങരം പൈൻമരത്തലപ്പുകളെ ഉരസിക്കൊണ്ടു താഴ്ന്നുപറന്നു് ഗതാഗതത്തി നുപയോഗിക്കുന്ന അനേകം ''യുങ്കേർസ്'' നിരന്നുകിടക്കുന്ന വിമാന ത്താവളത്തിൻെറ ഒത്ത നടുവിൽ എത്തി. ഊതയും നീലയും കലർന്ന പൈൻമരങ്ങളുടെ സൂച്യഗ്രങ്ങളിൽനിന്നു് അവ താഴോട്ടു കുതിച്ചു വിമാന സങ്കേതത്തിൻെറ മീതെ വട്ടമിട്ടു പറന്നു. പീരങ്കികളിൽനിന്നും നിറതോ ക്കുകളിൽനിന്നും ഈയത്തിൻെറയും ഉരുക്കിൻെറയും ഒരു മഴതന്നെ അ വിടെ പൊഴിച്ചു; അതിൻെറ മീതെയായി കുറെ ഷെല്ലുകളും. തൻെറ നാലു അനുയായികളോടൊപ്പം ആക്രമണസ്ഥലം സൂക്ഷിച്ചുകൊണ്ടിരു ന്ന മെരേസ്യെവ് വിമാനത്താവളത്തിലൂടെ കറുത്ത രൂപങ്ങരം പാഞ്ഞു നടക്കുന്നതും, കട്ടികൂടിയ മഞ്ഞിൻകട്ടകരംക്കുമീതെ ഘനമുള്ള ഗതാഗത വിമാനങ്ങരം വലിഞ്ഞുനീങ്ങുന്നതും, 'ഇൽ' ആക്രമണവിമാനങ്ങരം തുടരെത്തുടരെ തിരിച്ചുവന്നു് ആക്രമിക്കുന്നതും, ആലിപ്പഴംപോലെ പൊ ഴിയുന്ന തീയുണ്ടകരംക്കിടയിലൂടെ 'യുങ്കേർസിലെ' ജീവനക്കാർ തങ്ങ

ളുടെ വാഹനങ്ങളെ റൺവേയിലേക്ക് ഓടിച്ചുകൊണ്ടുപോയി, അന്തരീക്ഷത്തിലേക്കുയരുന്നതും, മുകളിൽനിന്നു വ്യക്തമായി കണ്ടു.

ആ സമയത്താണ് അലെക്സേയ് തൻെറ മാരകമായ വിഡ്ഢിത്തം ചെയ്തത്. അക്രമണസ്ഥലം ഭദ്രമായി കാത്തുസൂക്ഷിക്കുന്നതിനു പകരം, സാധാരണ വൈമാനികർ പറയാറുള്ള ''എളുപ്പമായ ഇര''യുടെ പ്രചോദനത്തിന്നടിമപ്പെടാൻ അയാൾ സ്വയം അനുവദിച്ചു. അയാൾ തൻെറ വാഹനം കുത്തനെ നിലത്തേയ്ക്കു താഴ്ത്തി, പതുക്കെ വലിഞ്ഞു നിലം വിട്ടു മേല്പോട്ടുയരുന്ന ഒരു ട്രാൻസ്പോർട്ടുവിമാനത്തിൻെറ മുകളിൽ കല്ലുപോലെ വന്നുവീണു. അതിൻെറ ചതുരാകൃതിയിലുള്ള, വിവിധവർണ്ണങ്ങളിൽ ചായംതേച്ചു, ചുളുങ്ങിയ 'ഡുറാലിയിൻ'കൊണ്ടുള്ള പുറത്തു് തൻെറ യന്ത്രത്തോക്കിൽനിന്ന് ഉണ്ടയുതിർക്കുന്നതിൽ അയാൾക്ക് ഒരു അമിതാഹ്ലാദം തോന്നി. തൻെറ പ്രവൃത്തിയിൽ അയാൾക്കു തികച്ചും വിശ്വാസമുണ്ടായിരുന്നതിനാൽ ശത്രുവിമാനം താഴോട്ടു പതിക്കുന്നുണ്ടോ എന്നു ശ്രദ്ധിക്കുവാനൊന്നും അയാൾ മിനക്കെട്ടില്ല. വിമാനത്താവളത്തിൻെറ മറുഭാഗത്തുനിന്നു വേറെ ഒരു 'യുങ്കേർസ്'' അന്തരീക്ഷത്തിലേക്കുപൊന്തി. അലെക്സേയ് അതിൻെറ പിന്നാലെ പറന്നു. അയാൾ ആക്രമിച്ചുവെങ്കിലും അതു വിജയകരമായില്ല. സാവധാനത്തിൽ മേലോട്ട് ഉയരുന്ന ശത്രുവിമാനത്തെ ഉരസിപ്പോയതേയുള്ളു അയാളുടെ വെടിയുണ്ടകൾ. ഒന്നുംകൂടി വെട്ടിത്തിരിഞ്ഞു് അയാൾ വീണ്ടും ആക്രമിച്ചു; വീണ്ടും ലക്ഷ്യംതെററി, തുടർന്ന് വീണ്ടും ശത്രുവിൻെറ സമീപമെത്തി. അതിൻെറ വീതിയേറിയ സിഗരററാകൃതിയിലുള്ള ഉടലിനെ ലക്ഷ്യമാക്കി കോപാകുലനായി തുരുതുരെ വെടിയുണ്ടകൾ ഉതിർത്തു്, അതിനെ ആ കാട്ടിനിടയിലൂടെ നിലംപതിപ്പിച്ചു. 'യുങ്കേർസി'നെ വീഴ്ത്തി, അന്തമില്ലാതെ കിടക്കുന്ന കാടിൻെറ പച്ചക്കടലിൽനിന്നു പുകവമിക്കുന്ന സ്ഥലത്തിനുമീതെ വിജയഗർവ്വോടെ രണ്ടു പ്രാവശ്യം വട്ടംകറങ്ങി അയാൾ തൻെറ വാഹനം ശത്രുവിമാനത്താവളത്തെ ലക്ഷ്യമാക്കി പറപ്പിച്ചു.

പക്ഷേ, അയാൾ അവിടെ എത്തിയില്ല. 'ഇൽ' വിമാനങ്ങളുടെ ആക്രമണത്തെ ചെറുത്തുനില്ക്കുവാൻ, ജർമ്മൻ വ്യോമസൈന്യസങ്കേതത്തിലെ തലവൻ വിളിച്ചു വരുത്തിയിരുന്ന ഒമ്പതു് 'മെസ്സെർ' വിമാനങ്ങളോട്, തൻെറ യൂണിററിലെ ബാക്കി മൂന്നു പോർവിമാനങ്ങൾ പൊരുതിക്കൊണ്ടുനില്ക്കുന്നതാണ് അയാൾ കണ്ടതു്. ഒന്നിനു മൂന്ന് എന്ന തോതിൽ തങ്ങളെക്കാൾ അംഗസംഖ്യയുള്ള ജർമ്മൻ വിമാനങ്ങളുടെ മേൽ ധൈര്യപൂർവ്വം പറന്നുവീണ്, ആ വൈമാനികർ, ശത്രുവിനെ 'ഇൽ' ആക്രമണ വിമാനങ്ങളുടെ സമീപത്തുനിന്നു വ്യാവർത്തനം ചെയ്യിക്കാൻ ശ്രമിക്കുകയായിരുന്നു. മുറിവേററു എന്നു നടിച്ച് അകന്നുപോയി, കറുത്ത ഗ്രൗസ് പക്ഷി നായാട്ടുകാരെ തൻെറ കുഞ്ഞുങ്ങളുടെ സമീപത്തുനിന്നു വ്യതിചലിപ്പിക്കുന്നതുപോലെ ഇവരും ശത്രുവിനെ യുദ്ധംചെയ്ത് അകററിയകററിക്കൊണ്ടുപോകുകയാണ്.

''എളുപ്പത്തിലുള്ള ഇരയുടെ'' പ്രേരണയ്ക്കു താൻ വശംവദനായല്ലോ എന്ന് ഓർത്തപ്പോൾ കഠിനമായ ലജ്ജകൊണ്ട് അലെക്സേയ്ക്കു തൻെറ ഹെൽമററിനടിയിലുള്ള കവിളുകൾ ചുട്ടുപൊള്ളുന്നതുപോലെ തോന്നി. ഒരു ലക്ഷ്യം മനസ്സിൽ കണ്ടു പല്ലും കടിച്ച് അയാൾ ആ ബഹളത്തിലേക്കു പറന്നുചെന്നു. കൂട്ടത്തിൽനിന്ന് ഒററപ്പെട്ട, ഇരയെത്തേടിയിരുന്ന, ഒരു 'മെസ്സെർ' ആയിരുന്നു ആ ഉന്നം. തൻെറ വാഹനത്തിനു കിട്ടാവുന്ന പരമാവധിവേഗം കൂട്ടിക്കൊണ്ടാണ് അലെക്സേയ് ശത്രുനിരയിലേക്കു പാഞ്ഞുകയറിയതു്. ആക്രമണത്തിൻെറ എല്ലാ നിയമങ്ങളും പരിപാലിച്ചുകൊണ്ടാണ് അയാൾ ജർമ്മൻകാരോട് ഇടപെട്ടതു്. കാഴ്ചപ്പാടിൻെറ വലയിലൂടെ ശത്രുവിമാനത്തിൻെറ ഊതനിറംപൂണ്ട മേനി നല്ലപോലെ കണ്ടുകൊണ്ടാണ് അയാൾ കാഞ്ചിയമർത്തിയതു്. പക്ഷേ വൈരിയുടെ വാഹനം യാതൊരു അപകടവും കൂടാതെ രക്ഷപ്പെട്ടു. അങ്ങനെ ലക്ഷ്യം തെററാറില്ല അലെക്സേയ്ക്ക്. ഇര വളരെ അടുത്തു്, വ്യക്തമായ കാഴ്ചപ്പാടിൽത്തന്നെയായിരുന്നു. ''വെടിമരുന്ന്'' ഒരു ഞെട്ടലോടെ അലെക്സേയ് ആലോചിച്ചു; അതോടുകൂടി അയാളുടെ നട്ടെല്ലിലൂടെ കുളിർ പാഞ്ഞു. തോക്ക് പരീക്ഷിച്ചുനോക്കുവാനായി അയാൾ വീണ്ടും കാഞ്ചിയമർത്തി; പക്ഷേ തോക്ക് ഒഴിക്കുമ്പോൾ ഓരോ വൈമാനികനും ശരീരമാസകലം അനുഭൂതമാകുന്ന ആ സ്ഫുരണം ഇത്തവണ ഉണ്ടായില്ല. ആ വെടിമരുന്നറ ശൂന്യശൂന്യമായിരുന്നു. 'യുങ്കേർസ്'' വിമാനത്തെ അനുധാവനം ചെയ്യുന്നതിനിടയ്ക്ക് അയാൾ വെടിക്കോപ്പ് മുഴവനും ചെലവഴിച്ചിരുന്നു.

ശത്രുവിന്ന് ഇതറിയില്ലല്ലോ! ഒന്നുമില്ലെങ്കിലും പോരാളികൾ തമ്മിലുള്ള സംഖ്യയുടെ അനുപാതമെങ്കിലും വർദ്ധിപ്പിക്കാമല്ലോ എന്ന ഉദ്ദേശ്യത്തോടെ അലെക്സേയ് ആ ബഹളത്തിലേക്ക് ആഞ്ഞിറങ്ങുവാൻ തന്നെ തീരുമാനിച്ചു. പക്ഷേ അയാൾക്കു തെററുപററി. അയാൾ വിജയകരമല്ലാതെ ആക്രമിച്ച ആ ശത്രുവിമാനം നയിച്ചിരുന്നതു പരിചയസമ്പന്നനും സൂക്ഷ്മദൃക്കുമായ ഒരു വൈമാനികനായിരുന്നു. തൻെറ എതിരാളിയുടെ മരുന്നുകലവറ ഒഴിഞ്ഞുപോയി എന്നു മനസ്സിലാക്കിയ ആ ജർമ്മൻകാരൻ സഹപ്രവർത്തകർക്ക് ഒരു കല്പനകൊടുത്തു. കൂട്ടത്തിൽനിന്നു വേർപെട്ട് നാലു 'മെസ്സെറുകൾ' ഇടത്തും, വലത്തും, താഴെയും, മുകളിലുമായി അലെക്സേയെ വളഞ്ഞു. തെളിഞ്ഞ നീലവാനിൽ സുവ്യക്തമായി കാണാവുന്നതരത്തിൽ പൊട്ടിച്ചീറുന്ന ''ട്രേസർ'' ബുള്ളററുകൾ കൊണ്ടു വഴിതെളിച്ച്, അങ്ങനെ അവർ ദ്വിമുഖമായ ഒരു ആക്രമണത്തിൽ അലെക്സേയെ പിടിച്ചു.

പടിഞ്ഞാറുഭാഗത്തുനിന്ന്, സ്റ്റാറയ റൂസ്സ എന്നു പേരുള്ള ഈ സ്ഥ

ലത്തു് 'റിഹ്റ്റ്ഹോഫൻ' എന്ന പ്രസിദ്ധമായ ജർമ്മൻ വ്യോമസേനാവിഭാഗം എത്തിയിട്ടുണ്ടെന്നു് കുറച്ചു ദിവസങ്ങൾക്കു മുമ്പുതന്നെ അലെക്സേയ് കേട്ടിരുന്നു. ഗ്യേറിങ്ങിൻെറ രക്ഷാധികാരത്തിലിരുന്ന ഈ സേനാവിഭാഗത്തെ നിയന്ത്രിച്ചിരുന്നതു് ഫാസിസ്റ്റ് ഭരണത്തിലെ ഏററവും നല്ല വൈമാനികരായിരുന്നു. ഈ ''ആകാശച്ചെന്നായ്ക്കൾ''ളുടെ പിടിയിൽ താൻ അകപ്പെട്ടു എന്നു തികച്ചും മനസ്സിലായി അയാൾക്കു്. അവരുടെ ആഗ്രഹം, അയാളെ നിർബ്ബന്ധിച്ചു് സ്വന്തം വിമാനത്താവളത്തിൽ കൊണ്ടുചെന്നിറക്കി തടവുകാരനായി പിടിക്കുവാനാണു്. ഈ മാതിരി സംഭവങ്ങൾ ഇതിനു മുമ്പും നടന്നിട്ടുണ്ടു് 'സോവിയററ് യൂണിയനിലെ വീരപുരുഷൻ' എന്ന ബഹുമതി നേടിയ തൻെറ സ്നേഹിതൻ അന്ദ്രേയ് ഡെക്ക്യരേങ്കൊവിൻെറ കീഴിലുള്ള ഒരു സംഘം പോർവിമാനങ്ങൾ ഒരു ജർമ്മൻചാരനെ അവരുടെ വിമാനത്താവളത്തിൽ കൊണ്ടുചെന്നു നിർബ്ബന്ധിച്ചിറക്കുന്നതു് അലെക്സേയ്തന്നെ കണ്ടിട്ടുള്ളതാണു്.

നീണ്ടു വിളർത്തു ചാരനിറംപൂണ്ട ആ ജർമ്മൻ തടവുകാരൻെറ മുഖവും, ഇടറുന്ന കാലുകളും അലെക്സേയുടെ കൺമുന്നിൽ തെളിഞ്ഞു. ''തടവുകാരനായി പിടിക്കപ്പെടുകയോ? ഒരിക്കലുമില്ല. ആ സൂത്രം നടപ്പിലാകാൻ പോകുന്നില്ല'' അയാൾ നിശ്ചയിച്ചുറച്ചു.

പക്ഷേ, എത്രതന്നെ ശ്രമിച്ചിട്ടും അയാൾക്കു രക്ഷപ്പെടുവാൻ സാദ്ധ്യമാകുന്നില്ല. ജർമ്മൻകാർ നിർദ്ദേശിക്കുന്ന മാർഗ്ഗം വിട്ടു് ഒന്നു തെന്നിമാറാൻ ശ്രമിക്കുമ്പോഴേയ്ക്കും, അവർ ആ ഉദ്യമം യന്ത്രത്തോക്കിൽനിന്നു് ഉണ്ടയൊഴിച്ചു തടയുമായിരുന്നു. ഒരിക്കൽകൂടി ആ ജർമ്മൻകാരൻെറ വക്രിച്ച മുഖവും, കൂട്ടിയടിക്കുന്ന താടിയെല്ലുകളും അയാളുടെ മനോപഥത്തിൽ ഉയർന്നു. അപമാനകരവും മൃഗീയവുമായ ഭയം ആ മുഖത്തു മുദ്രയടിക്കപ്പെട്ടിരുന്നു.

മെരേസ്യെവ് പല്ലുകൾ കൂട്ടിഞെരിച്ചു. തൻെറ എഞ്ചിൻെറ കുഴൽ പരമാവധി തുറന്നു് മേൽക്കീഴായ ഒരു നിലയവലംബിച്ചു്, തന്നെ നിലത്തിറങ്ങുവാൻ നിർബ്ബന്ധിക്കുന്ന ശത്രുവിമാനത്തിൻെറ അടിയിൽനിന്നു് ഊർന്നു് ഇറങ്ങുവാൻ ശ്രമിച്ചു. തൻെറ മീതെയുള്ള വിമാനത്തിൻെറ ചുവട്ടിൽനിന്നു വഴുതിമാറാൻ അയാൾക്കു സാധിച്ചു; പക്ഷേ ജർമ്മൻവൈമാനികൻ തക്കസമയത്തുതന്നെ തൻെറ കാഞ്ചിയമർത്തി. അലെക്സേയുടെ യന്ത്രത്തിൻെറ താളം തെററി, ഇടയ്ക്കിടെയെല്ലാം അതു ശബ്ദിക്കാതായി. എന്തോ മാരകമായ ജ്വരം ബാധിച്ചപോലെ വിമാനം ഞെട്ടിത്തെറിക്കുവാൻ തുടങ്ങി.

''വെടിയേററു''—ഒരു വിധം തെളിമയില്ലാത്ത ഒരു ശുഭ്രമേഘത്തിൻെറ ഉള്ളിലേക്കു് തെന്നിമാറി തന്നെ അനുധാവനം ചെയ്യുന്നവരുടെ കാഴ്ചപ്പാടിൽനിന്നു് അകലുവാൻ അയാൾക്കു സാധിച്ചു. പക്ഷേ, ഇനിയെന്തുചെയ്യണം? തകർന്ന എഞ്ചിൻെറ മരണപരാക്രമമല്ല, സ്വന്തം



ദേഹത്തിൽ ബാധിച്ചിരിക്കുന്ന എന്തോ ജ്വരമാണു് തന്നെ ഇങ്ങനെ ഞെട്ടിക്കുന്നതു് എന്ന വിധത്തിൽ, ആ അപകടം പററിയ വിമാനത്തിൻെറ ആന്ദോളനങ്ങൾ അയാളുടെ ഉടലാകെ വ്യാപിച്ചിരുന്നു.

എവിടെയാണു് വിമാനത്തിനു കേടുപററിയിരിക്കുന്നതു്? എത്ര നേരത്തേക്കു് ഇതിനു വായുവിൽ തങ്ങിനില്ക്കുവാൻ സാധിക്കും? എണ്ണട്ടാങ്കു് പൊട്ടിത്തെറിക്കുകയില്ലേ? ഈ ചോദ്യങ്ങൾ സ്വയം ചോദിക്കുന്നതിലധികം അയാൾ അനുഭവിക്കുകയാണു ചെയ്തതു്. കൊളുത്തിയ തിരി നീട്ടപ്പെട്ടുകഴിഞ്ഞ ഒരു 'ഡൈനാമിററ്' കുമ്പാരത്തിലാണു് താൻ ഇരിക്കുന്നതു് എന്ന ബോധത്തോടെ അയാൾ വിമാനത്തെ സ്വന്തം നിരയിലേക്കുതന്നെ തിരിച്ചുവിട്ടു. എന്തെങ്കിലും സംഭവിക്കുകയാണെങ്കിൽ സ്വന്തം ആളുകൾതന്നെ തൻെറ ജഡം സംസ്കരിക്കട്ടെ!

പെട്ടെന്നാണു് അന്ത്യഘട്ടം വന്നുചേർന്നതു്. യന്ത്രം പൊടുന്നനെ നിന്നു. അതു് മലയുടെ കുത്തനെയുള്ള ചെരുവിലൂടെ ഒഴുകുന്നതുപോലെ താഴോട്ടു പതിക്കുവാൻ തുടങ്ങി. ചുവട്ടിൽ ഒരു പച്ചക്കടൽപോലെ കാനനം ആർത്തിരമ്പിമറിയുകയാണു്. ''എന്നാലും എന്നെ തടവുകാരനായി പിടിക്കുകയില്ലല്ലോ,'' നിരന്തരമായി ഒരു രേഖയിൽ ഒട്ടിച്ചേർന്നു നില്ക്കുന്നപോലുള്ള മരങ്ങൾ തൻെറ വിമാനചക്രത്തിൻെറ അടിയിലൂടെ ഓടിമറയുമ്പോൾ ആ വൈമാനികൻെറ മനസ്സിൽ ഉദിച്ച ചിന്തയായിരുന്നു ഇതു്. കാടു് ഒരു വന്യമൃഗത്തെപ്പോലെ അയാളുടെ മുന്നിലേക്കു കുതിച്ചണഞ്ഞപ്പോൾ ഒരു ജന്മവാസനപോലെ അയാൾ പെട്ടെന്നു തീ കെടുത്തി. പൊട്ടിത്തെറിയുടെ ശബ്ദം മുഴങ്ങി. കലങ്ങിമറിഞ്ഞു് ഇരുണ്ട നിറമാർന്നു കിടക്കുന്ന ചൂടുള്ള വെള്ളത്തിൽ മുങ്ങിപ്പോയപോലെ ഒരൊററ നിമിഷത്തിനകത്തു് അയാളും യന്ത്രവും അപ്രത്യക്ഷമായി.

താഴോട്ടു പതിക്കുമ്പോൾ വിമാനം വന്നുവീണതു് വൃക്ഷാഗ്രങ്ങളിലായിരുന്നു. അതു് വീഴ്ചയുടെ ശക്തി കുറച്ചു. അനേകം മരങ്ങൾ തകർത്തുകൊണ്ടു് ആ യന്ത്രം കഷണം കഷണമായി തെറിച്ചുപോയി. അതിനു് ഒരു നിമിഷം മുമ്പേ അലെക്സേയ് കോക്പിററിൽനിന്നു തെറിച്ചുപോയിരുന്നു. യുഗങ്ങളായി അവിടെ നിന്നിരുന്ന ഒരു ഫെർമരത്തിൻെറ വിശാലമായ കൊമ്പുകൾക്കിടയിൽ പതിച്ചു. അവിടെനിന്നു് അയാൾ ശിഖരങ്ങൾക്കിടയിലൂടെ ഊർന്നു്, കാററു് ആ മരച്ചുവട്ടിൽ അടിച്ചുകൂട്ടിയ മഞ്ഞിൻകൂനയിലേക്കു വീണു. അതുകൊണ്ടു് അയാൾ രക്ഷപ്പെട്ടു.

എത്രനേരം അബോധാവസ്ഥയിൽ നിശ്ചലനായി അവിടെ കിടന്നുവെന്നു് അലെക്സേയ്ക്കു് ഓർമ്മിക്കുവാൻ കഴിഞ്ഞില്ല. മനുഷ്യരുടെ വ്യക്തമല്ലാത്ത നിഴലുകൾ, പുരകളുടെ ബാഹ്യരേഖകൾ, വിശ്വസനീയമല്ലാത്ത വിധത്തിലുള്ള യന്ത്രങ്ങൾ, ഇതെല്ലാം ഒരു കൊടുങ്കാററിൻെറ വേഗതയോടെ അയാളുടെ മനസ്സിലൂടെ പാഞ്ഞുപോയി അതോടെ ക

ടിച്ചുകീറുന്നവിധത്തിലുള്ള ഒരു വേദന ദേഹമാസകലം അയാൾക്കനുഭവപ്പെട്ടു. വലിയ, ചൂടേറിയ, അവ്യക്തരൂപത്തിലുള്ള എന്തോ ഒരു സാധനം ആ ബഹളത്തിനിടയിലൂടെ പുറത്തു വന്നു് അയാളുടെ മുഖത്തേക്കു് ചീഞ്ഞുനാറുന്ന, ചുട്ടുപൊള്ളുന്ന ആവി വിട്ടുകൊണ്ടിരുന്നു. ഈ സാധനത്തിൽനിന്നകന്നുമാറാൻവേണ്ടി അയാൾ ഉരുളുവാൻ തുടങ്ങി. പക്ഷേ, ദേഹം മഞ്ഞിനോടു് ഒട്ടിപ്പിടിക്കുന്നതുപോലെ തോന്നി. തന്റെ മുന്നിൽ വാ പിളർത്തിനില്ക്കുന്ന ആ അജ്ഞാതഭയത്താൽ പ്രേരിതനായി, അയാൾ രക്ഷപ്പെടുവാൻ പെട്ടെന്നു് ഒരു ശ്രമംകൂടെ നടത്തി. മഞ്ഞു മുററിയ കാററു് ശ്വാസകോശത്തിലേക്കു് അലച്ചുവരുന്നതായി അയാൾക്കു തോന്നി. കവിളിന്റെ നേരേതാഴെ മഞ്ഞാണു്. ദേഹത്തിൽ മുഴുവനുമില്ല ആ വേദന; കാലിൽമാത്രമേയുള്ളു.

“ഞാൻ ജീവിച്ചിരിക്കുന്നു,”—അയാളുടെ മനസ്സിലൂടെ പാഞ്ഞ വിചാരമിതാണു്. അയാൾ എഴുന്നേൽക്കുവാൻ ഒരു ശ്രമംകൂടി നടത്തി. പക്ഷേ, മഞ്ഞു് ആരുടെയോ കാൽക്കീഴിൽപ്പെട്ടു ഞെരിയുന്ന ശബ്ദവും, പരുപരുത്ത ശബ്ദായമാനമായ ശ്വാസോച്ഛ്വാസവും വളരെ അടുത്തു കേട്ടു. “ജർമ്മൻകാരൻ,”—അയാൾ ആത്മഗതംചെയ്തു. കണ്ണു തുറന്നു ചാടിയെണീററു് ആത്മരക്ഷയ്ക്കു ശ്രമിക്കുവാനുള്ള ഒരു മോഹം അയാൾ നിയന്ത്രിച്ചു.—“ഒരു തടവുകാരൻ—ഇത്രയൊക്കെ ആയിട്ടും ഒരു തടവുകാരൻ; ഞാനിനി എന്തു ചെയ്യണം?”

എല്ലാം അറിയാവുന്ന തന്റെ മെക്കാനിക് യൂറ അററുപോയിരുന്ന തന്റെ തോക്കുസഞ്ചിയുടെ വാറു് പിടിപ്പിച്ചുതരാമെന്നു തലേദിവസം പറഞ്ഞിരുന്നതു് അയാൾ ഓർത്തു. പക്ഷേ, അങ്ങനെ ചെയ്തിരുന്നില്ല. അതിനാൽ അവസാനത്തെ സമരത്തിനു പോയപ്പോൾ തന്റെ തോക്കു് വ്യോമയാനവസ്ത്രത്തിന്റെ കീശയിൽ സൂക്ഷിക്കുവാൻ അയാൾ നിർബ്ബന്ധിതനായിരുന്നു. പക്ഷേ, അതു കിട്ടണമെങ്കിൽ ചരിഞ്ഞുകിടക്കണം. ശത്രു കാണാതെ അങ്ങനെ ചെയ്യുവാൻ ഇപ്പോൾ തരമില്ല; അയാൾ കമിഴ്ന്നാണു് കിടക്കുന്നതു്. തന്റെ തുടയ്ക്കു് എതിരായി തോക്കിന്റെ മുനയുണ്ടായിരുന്നു. അയാൾ നിശ്ചലനായി കിടന്നു. ഒരുപക്ഷേ, താൻ ഒരു പിണമാണെന്നു കരുതി ശത്രു തിരിച്ചുപോയാലോ.

ജർമ്മൻകാരൻ അയാളുടെ വളരെ അടുത്തുവന്നുനിന്നു. അസാധാരണമായ വിധത്തിൽ ഒരു ദീർഘനിശ്വാസംവിട്ടു. അയാൾ മഞ്ഞു് ചവിട്ടി ഞെരിച്ചു് കുറച്ചുകൂടി അടുത്തേക്കണഞ്ഞു. അയാളുടെ തൊണ്ടയിൽനിന്നു് ഉയരുന്ന ദുർഗ്ഗന്ധപൂർണ്ണമായ ശ്വാസം അലെക്സേയ്ക്കനുഭവപ്പെട്ടു. ഇപ്പോൾ അയാൾക്കു് രക്ഷപ്പെടുവാനുള്ള ഒരവസരം നൽകി. അവസരം പാർത്തു് ചാടിയെഴുന്നേററു് അയാളുടെ കഴുത്തിൽ കടന്നുപിടിച്ചു തോക്കെടുക്കുവാൻ സാധിക്കുന്നതിന്നുമുമ്പു് ഒരു ദ്വന്ദ്വയുദ്ധം നടത്തിയാലോ.



പക്ഷേ, അതു് അതീവ ശ്രദ്ധയോടും തികഞ്ഞ സൂക്ഷ്മതയോടുംകൂടി ചെയ്യേണ്ടിയിരിക്കുന്നു.

തന്റെ നിലയ്ക്കു വ്യത്യാസംവരുത്താതെ അലെക്സേയ് സാവധാനത്തിൽ, വളരെ സാവധാനത്തിൽ, കണ്ണു തുറന്നു; തന്റെ അടച്ചുപിടിച്ച ഇമകൾക്കിടയിലൂടെ അയാൾ കണ്ടതു ജർമ്മൻകാരനെയല്ല, പ്രത്യുത വൃത്തികെട്ട തവിട്ടുനിറത്തിലുള്ള ഒരു പാടാണു്. അയാൾ കണ്ണുകൾ കുറേക്കൂടി തുറന്നുനോക്കി; പെട്ടെന്നു് അവ മുറുകെ അടച്ചു. തന്റെ മുന്നിലായി, ചടച്ചു വികൃതമായ ഒരു കരടി കുന്തുകാലിന്മേൽ ഇരിക്കുന്നു!

## III

സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങുന്ന നീലിമപൂണ്ട മഞ്ഞിൽനിന്നു കഷ്ടിച്ചുമാത്രം പുറത്തേക്കു തള്ളിക്കിടക്കുന്ന ആ നിശ്ചലനായ മനുഷ്യന്റെ സമീപം, ഒരു വന്യമൃഗത്തിനു മാത്രം സാധിക്കുന്ന അചേതനത്വമവലംബിച്ചു കുത്തിയിരിക്കുകയായിരുന്നു ആ കരടി.

അതിന്റെ വൃത്തികെട്ട മൂക്കു് ഇടയ്ക്കിടെ ചുളുങ്ങിയിരുന്നു. പഴയതെങ്കിലും, ഉറപ്പുള്ള ആ മഞ്ഞപ്പല്ലുകൾ അതിന്റെ തുറന്ന വായിൽ തെളിഞ്ഞുകാണാമായിരുന്നു. കട്ടികൂടിയ ഉമിനീർ വായിൽ നിന്നു് ചരടുപോലെ ഞാന്നു് കാററിൽ ഉലഞ്ഞിരുന്നു.

യുദ്ധംമൂലം തന്റെ മഞ്ഞുകാലത്തെ നിദ്രാപരിപാടി തകർന്നുപോയിരുന്നതിനാൽ ആ മൃഗം അത്യന്തം ക്രുദ്ധനും ക്ഷുധാർത്തനുമായിരുന്നു. പക്ഷേ, കരടികൾ ശവം തിന്നാറില്ല. രൂക്ഷമായി പെട്രോളിന്റെ മണം വമിക്കുന്ന ആ നിശ്ചലദേഹത്തെ ഒന്നു മണപ്പിച്ചുനോക്കിയതിനുശേഷം അതുപോലുള്ള അനേകം രൂപങ്ങൾ കെട്ടുപിണഞ്ഞു മഞ്ഞിൽ പൂണ്ടുകിടക്കുന്ന ആ വെളിംപ്രദേശത്തു് അതു് ഒന്നു വലം വച്ചു. പക്ഷേ, അപ്പോൾ കേട്ട ഒരനക്കവും ഞരക്കവും വീണ്ടും അലെക്സേയുടെ സമീപത്തേക്കുതന്നെ അതിനെ ആനയിച്ചു.

അങ്ങനെ അലെക്സേയുടെ അടുത്തുവന്നു് കുന്തിച്ചു് ഇരിപ്പുറപ്പിച്ചു. വിശപ്പിന്റെ അള്ളിപ്പിടുത്തം, ശവത്തോടുള്ള അതിന്റെ സ്വാഭാവികമായ വെറുപ്പിനു് ഒരു വിരാമമിട്ടിരിക്കുന്നു. ക്ഷുത്തു് മുൻകൈയെടുത്തു തുടങ്ങിയിരിക്കുകയാണു്. അതു് സാവധാനം എഴുന്നേററു്, ഒരു ദീർഘനിശ്വാസംവിട്ടു്, തന്റെ കൈപ്പത്തികൊണ്ടു് ആ ശവം ഒന്നു മറിച്ചിട്ടു: കൂർത്ത നഖങ്ങൾകൊണ്ടു് ആ വ്യോമയാനവസ്ത്രം വലിച്ചുകീറുവാൻ തുടങ്ങി. പക്ഷേ, തോൽ ഉറച്ചുനിന്നു. കരടി പതുക്കെ ഒന്നു മുരണ്ടു. കണ്ണു തുറന്നു്, ഒരററത്തേക്കു തിരിഞ്ഞുകിടന്നു്, ഉറക്കെ ശബ്ദംകൂട്ടി, തന്റെ നെഞ്ചത്തേക്കു ചാടിവീണിരിക്കുന്ന ആ ഘനമേറിയ സാധനത്തെ വ

ലിച്ചെറിയുവാനുള്ള ആഗ്രഹം അമർത്തുവാൻ അലെക്സേയ്ക്ക് വളരെ ബുദ്ധിമുട്ടേണ്ടിവന്നു. ഭയങ്കരവും പ്രബലവുമായ ഒരു പ്രത്യാക്രമണം നടത്തുവാൻ ഓരോ അണുവും അയാളോട് ആവശ്യപ്പെടുന്നുണ്ടായിരുന്നുവെങ്കിലും അയാൾ സാവധാനം ആരും കാണാതെ തന്റെ കൈ പോക്കററിനകത്തേയ്ക്കു കടത്തി. തോക്കിന്റെ പട്ട തപ്പിപ്പിടിച്ച് ശബ്ദമുണ്ടാകാത്തവിധം സൂക്ഷിച്ച് ഉന്നം ശരിയാക്കി ആദ്യമായിത്തന്നെ അത് പോക്കററിൽനിന്നും വലിച്ചെടുത്തു.

വർദ്ധിച്ചുവരുന്ന കോപത്തോടെ ആ വന്യമൃഗം തുകൽ വസ്ത്രം വലിച്ചുകീറുവാനാഞ്ഞു. തടിച്ച തോൽ പൊളിഞ്ഞുവെങ്കിലും വിട്ടുപോന്നില്ല. കരടി കുപിതനായി അലറി; കൂർത്ത പല്ലുകൾകൊണ്ട് വസ്ത്രത്തിൽ അമർത്തിക്കടിച്ച് അതു ദേഹത്തിൽ തൊട്ടു. തന്റെ അവസാനത്തെ ശക്തി ഉപയോഗിച്ചാണ് അലെക്സേയ് വേദന സഹിച്ചു നിലവിളിക്കാതിരുന്നത്. ആ സമയത്ത് കരടി അയാളെ മഞ്ഞിൽനിന്നു വലിച്ചു പുറത്തിട്ടു. അതോടുകൂടി അയാൾ തോക്കുയർത്തി കാഞ്ചിയമർത്തി. വലിയ ഒരു പ്രതിധ്വനിയുണ്ടാക്കിക്കൊണ്ട് ആ വെടിയുടെ ശബ്ദം കാട്ടിൽ മുഴങ്ങി.

മാഗ്പൈ ചിറകു കുടഞ്ഞ് അതിവേഗത്തിൽ പറന്നകന്നു, മരക്കൊമ്പുകളിൽനിന്നും മഞ്ഞിൻകണങ്ങൾ അടർന്നുവീണു; കരടിയുടെ പിടി അയഞ്ഞു. ആ മുഖത്തിൽത്തന്നെ ഊന്നിയ നേത്രങ്ങളോടെ അലെക്സേയ് ആ മഞ്ഞിലേക്ക് മറിഞ്ഞുവീണു. കരടി പിൻകാലിന്മേൽ അമർന്ന് ഇരിക്കുകയാണ്. കറുത്ത് പീളകെട്ടിയ ആ കണ്ണുകളിൽ വ്യക്തമായ പരിഭ്രമം നിഴലിച്ചിരുന്നു. അതിന്റെ പല്ലുകൾക്കിടയിൽനിന്നു രക്തത്തിന്റെ ഒരു കട്ടികൂടിയ ചാല് മഞ്ഞിലേക്ക് ഇററിററുവീണുകൊണ്ടിരുന്നു. ഒരു പരുക്കൻ അലർച്ചയോടെ അത് പിൻകാലിൽ എഴുന്നേററുനിന്നു. പക്ഷേ, അലെക്സേയ് രണ്ടാമതും വെടിവെയ്ക്കുന്നതിനുമുമ്പുതന്നെ അത് മഞ്ഞിലേക്കു മറിഞ്ഞുവീണു. നീലച്ഛവിപൂണ്ട മഞ്ഞ് ക്രമേണ ഒരു ചെന്നിറം കൈക്കൊണ്ടു. അത് ഉരുകിയതോടെ കരടിയുടെ തലയിൽനിന്ന് നീരാവി ഉയർന്നു. ആ ജന്തു ചത്തുകഴിഞ്ഞിരുന്നു. ഇതുവരെ അലെക്സേയെ ആയാസപ്പെടുത്തിയിരുന്ന ആ സമ്മർദ്ദം ഒന്നയഞ്ഞു. വീണ്ടും ദുസ്സഹമായ വേദന കാലിൽ അനുഭവപ്പെട്ടു. സ്വബോധമററ് അയാൾ ആ മഞ്ഞിലേക്കു മറിഞ്ഞുവീണു.

ആദിത്യൻ അംബരമദ്ധ്യത്തിൽ എത്തിയതിൽപ്പിന്നെയാണ് അയാൾ മോഹാലസ്യത്തിൽനിന്ന് ഉണർന്നത്. കനത്ത പൈൻമരത്തലപ്പുകളെ കുത്തിത്തുളച്ച് അകത്തുകടന്ന അരുണകിരണങ്ങൾ ആ ഹിമകണങ്ങൾക്ക് ഒരു അതുല്യപ്രഭ നൽകിയിരുന്നു. നിഴലുണ്ടായിരുന്ന സ്ഥലത്ത് പററിയിരുന്ന മഞ്ഞിന്റെ നിറം മങ്ങിയതല്ല, കടുത്ത നീലയായിരുന്നു അപ്പോൾ.



‘‘ഞാൻ ഒരു കരടിയെ കിനാവു കണ്ടിരിക്കുമോ?’’—അലെക്സേയുടെ മനസ്സിൽ ആദ്യമായി കടന്നുകൂടിയ സംശയം അതായിരുന്നു.

നീലിച്ച മഞ്ഞിൻകൂമ്പാരത്തിന്നരികെ ആ വൃത്തികെട്ട, ഊതനിറത്തിലുള്ള ശവശരീരം കിടന്നിരുന്നു. നാനാവിധത്തിലുള്ള ശബ്ദങ്ങൾ ആ കാട്ടിൽ അലയടിച്ചിരുന്നു. മരങ്കൊത്തി വിരാമമില്ലാതെ മരത്തിൽ കൊത്തിക്കൊണ്ടിരിക്കുകയാണ്. ഒരു കൊമ്പിൽനിന്നു മറെറാന്നിലേക്കു ചാടുന്നതിനിടയിൽ മഞ്ഞവയറൻ ടോംടിററുകൾ ഉന്മേഷചിത്തരായി ചിലച്ചുകൊണ്ടിരുന്നു.

‘‘ഞാൻ ജീവിച്ചിരിക്കുന്നു; ജീവിച്ചിരിക്കുന്നു, ജീവിച്ചിരിക്കുന്നു!’’—അലെക്സേയ് മനസ്സിൽ ഉരുവിട്ടു. മാരകമായ അത്യാപത്തിൽനിന്നു കരകയറിവരുന്ന ഏവനും തോന്നാറുള്ള ‘‘ജീവനുണ്ട്,’’ എന്ന മാന്ത്രികമായ, സുശക്തമായ, ലഹരിപിടിപ്പിക്കുന്ന, ആ വിശ്വാസമേററ് അലെക്സേയുടെ മനസ്സും ചേതനയും തുടിച്ചു.

ശക്തമായ ഈ പുതിയ ചേതോവികാരത്തിന്റെ പ്രചോദനത്തിൽപ്പെട്ട് അയാൾ പെട്ടെന്ന് എഴുന്നേററുനിന്നു; പക്ഷേ ഒരു ഞരക്കത്തോടെ അയാൾ ആ കരടിയുടെ ശവശരീരത്തിൽ വീഴുകയാണുണ്ടായത്. ആരോ ഒരു പഴയ തിരികല്ല് തിരിക്കുന്നതുപോലെ, അയാളുടെ തലച്ചോറിൽ എന്തോ ഒരു കടകടശബ്ദം മുഴങ്ങിയിരുന്നു. ആരോ തന്റെ കൺപോളകളിൽ വിരൽകൊണ്ടു പിടിച്ചമർത്തുന്നതുപോലെ തോന്നി; അടുത്ത നിമിഷത്തിൽ എല്ലാം ഒരു ഊതനിറത്തിലുള്ള തിളങ്ങുന്ന ആവരണത്തിന്നടിയിൽപ്പെട്ട് അവ്യക്തമായി.

‘‘മോശം, വീഴ്ചയിൽ എനിക്കെന്തോ വികല്പം സംഭവിച്ചിരിക്കുന്നു. കാലിനും എന്തോ കുഴപ്പം പററിയിട്ടുണ്ട്,’’—അയാൾ വിചാരിച്ചു.

കൈമുട്ടു കുത്തി എഴുന്നേററ്, കാടിന്റെ അററത്തിന്നപ്പുറത്തായി, വിദൂരമായ മറെറാരു കാനനത്താൽ അർദ്ധവലയംചെയ്യപ്പെട്ട്, ചക്രവാളത്തോളം നീണ്ടുപരന്നുകിടക്കുന്ന ആ വയലിലേക്ക് അയാൾ വിസ്മയപൂർവ്വം ഉററുനോക്കി.

ശരത്കാലത്ത്, അഥവാ ഹേമന്തകാലത്തിന്റെ ആദ്യഘട്ടങ്ങളിൽ, ഈ കാടിന്റെ അററം, അധികനാളത്തേക്കല്ലെങ്കിലും മരണംവരെ വാശിവിടാതെ ചുവപ്പുസൈന്യം കൈയടക്കിവച്ചിരുന്ന പ്രതിരോധനിരയായിരുന്നു. മഞ്ഞിൻകണങ്ങളുടെ നേരിയ ശീലകൊണ്ട് ഹിമപാതം ഭൂമിക്കുപററിയ മുറിവുകളെ വെച്ചുകെട്ടിയിട്ടുണ്ട്. പക്ഷേ, അതിനടിയിൽ കാവൽമാളങ്ങളും, തകർക്കപ്പെട്ട നളികകേന്ദ്രങ്ങളുള്ള ചെറുകുന്നുകളും കാടിന്റെ അററത്ത് തകർന്നടിഞ്ഞ്, തലപോയി കത്തിക്കരിഞ്ഞുനില്ക്കുന്ന മരങ്ങൾവരെ ഷെൽ വീണുണ്ടായ ചെറുതും വലുതുമായ അനേകം കുഴികളും വ്യാപിച്ചു കിടന്നു. വീണ്ടു കീറിയ വയ

ലിൽ ഇടയ്ക്കിടെയായി, ''കൊലമ്പിച്ചിമീനി''ന്റെ ചിതമ്പൽപോലെ നാനാവർണ്ണങ്ങളിൽ ചായമടിച്ച ടാങ്കുകൾ കിടന്നിരുന്നു. അവയെല്ലാം മഞ്ഞിൽ ഉറച്ചിരുന്നു; പ്രത്യേകിച്ച് അങ്ങേ അററത്തായി, കൈബോംബുകൊണ്ടോ, മൈനുമായുള്ള ഉരസൽകൊണ്ടോ, വായിൽനിന്നു തള്ളിയ നാവുപോലെ, പുറത്തേക്കു ഉന്തിനിൽക്കുന്ന വൻതോക്കുകൾ നിലത്തമർന്നു ചെരിഞ്ഞുകിടക്കുന്ന ആ ടാങ്ക്, രാക്ഷസന്മാരുടെ അസ്ഥികൂടംപോലിരുന്നു. ആ സ്ഥലങ്ങളിൽ മുഴുവനും, ആഴംകുറഞ്ഞ കിടങ്ങുകളുടെ തിണ്ടുകളിലും, ടാങ്കുകളുടെ സമീപത്തും, കാടിന്റെ അററത്തും ജർമ്മൻപട്ടാളങ്ങളുടെ ശവങ്ങൾക്കിടയിൽ ചുവപ്പുസൈന്യത്തിൽപ്പെട്ടവരുടെ ജഡങ്ങളും കാണാമായിരുന്നു. ചില സ്ഥലങ്ങളിൽ കൂട്ടംകൂടി ഒന്നിനുമീതെ ഒന്നായി കിടക്കത്തക്കവിധത്തിൽ അവ അനേകമുണ്ടായിരുന്നു. ഏതാനും മാസങ്ങൾക്കുമുമ്പ് മഞ്ഞുകാലാരംഭത്തിൽ മരണം അവരെ സമീപിച്ചതുപോലെതന്നെയാണ് അവർ ഇപ്പോഴും കിടക്കുന്നത്.

എന്തു വീറോടുകൂടിയ ഭയങ്കരരണമാണ് അവിടെ നടന്നത് എന്നും, ശത്രുവിനെ ചെറുക്കണം, അവരെ അകത്തേക്കു കടത്തിവിടരുത് എന്ന ഒററ സംഗതി ഒഴിച്ച് എല്ലാം മറന്ന തന്റെ സഖാക്കൾ ഇവിടെയാണ് പൊരുതി നിന്നത് എന്നും അലെക്സേയ്ക്ക് മനസ്സിലാക്കാൻ മതിയായ കാഴ്ചയായിരുന്നു ഇത്. കുറച്ചകലെ കാടിന്റെ അററത്തായി ഷെൽ പൊട്ടി തലപ്പററുപോയ ഒരു പൈൻമരത്തിന്റെ കടയ്ക്കൽ—അതിന്റെ വിണ്ടുകീറിയ തടിയിൽനിന്ന് ഇപ്പോഴും മഞ്ഞ നിറത്തിൽ സുതാര്യമായ കറയൊലിക്കുന്നുണ്ടായിരുന്നു—തലയോടു തകർന്ന് മുഖം വികൃതമാക്കപ്പെട്ട ഹിററ്ലർഭടന്മാരുടെ പിണ്ഡങ്ങൾ ചിതറിക്കിടന്നിരുന്നു. നടുക്ക് ഒരു ശത്രുശരീരത്തിൽ വിലങ്ങനെ കിടന്നിരുന്നത്, വലിയ തലയും വലിയ വട്ടമുഖവും ഉള്ള ഒരു പയ്യന്റെ ജഡമായിരുന്നു. പട്ടാളക്കോട്ടോ, ബെൽട്ടുപോലുമോ ഇല്ലാതെ ഒരു അടിക്കുപ്പായവും കീറിയ കോളറും മാത്രം ധരിച്ചിരുന്ന അവന്റെ അടുത്തായി ഒടിഞ്ഞ ബയനററോടും ചതഞ്ഞ രക്തംപുരണ്ട ചട്ടയോടുംകൂടിയ ഒരു തോക്ക് കിടന്നിരുന്നു.

വീണ്ടും അകലെ കാട്ടിലേക്കു നയിക്കുന്ന റോഡിൽ മണൽ മൂടിയ ഒരു ചെറിയ പൈൻമരത്തിന്റെ കടയ്ക്കലായി, ഷെൽ വീണുണ്ടായ കുഴിയിൽനിന്നു പകുതി തള്ളി, ഒരു കറുത്ത ഉസ്ബെക്കുകാരൻ കിടന്നിരുന്നു. അണ്ഡാകൃതിയിലുള്ള അയാളുടെ മുഖം പഴയ ആനക്കൊമ്പിൽ കൊത്തിയെടുത്തപോലെ ഇരുന്നിരുന്നു. അയാളുടെ പിന്നിൽ ഫെർമരക്കൊമ്പുകൾക്കിടയിലായി പൊട്ടിക്കാത്ത കൈബോംബുകളുടെ വെടിപ്പായ ഒരു അട്ടി ഉണ്ടായിരുന്നു. പൊക്കിപ്പിടിച്ച ആ ജീവനററ കൈയിൽ ഒരു കൈബോംബ് ഇരിക്കുന്നതു കണ്ടാൽ, അയാൾ അത് എ



റിയുന്നതിനുമുമ്പ്, ആകാശത്തേക്കു നോക്കി പരിഭ്രാന്തനായി, നിന്ന നിലയിൽ സ്തംഭിച്ചുപോയതാണോ എന്നു സംശയം തോന്നും.

അകലെ, കാട്ടിലെ റോഡിൽ, വിവിധവർണ്ണാങ്കിതമായ ടാങ്കുകളുടെ അരികിലും ഷെൽ വീണുണ്ടായ കുഴികളുടെ വക്കിലും കാവൽമാളങ്ങളിലും, മരക്കുററിയിലും, എല്ലായിടത്തും ഭംഗിയുള്ള കോട്ടും, ട്രൗസറും മങ്ങിയ പച്ചനിറത്തിലുള്ള അടിക്കുപ്പായവും തണുപ്പു പററാതിരിക്കുവാനുള്ള ചെവിമൂടി തൊപ്പിയും ധരിച്ച ശവശരീരങ്ങൾ ചിതറിക്കിടന്നിരുന്നു. മഞ്ഞിനിടയിൽ മടക്കിയ മുട്ടുകളും, പൊന്തിച്ചുപിടിച്ച താടിയെല്ലുകളും, കുറുക്കൻ കടിച്ചുകാർന്ന, മാഗ്പൈകളും കാക്കകളും കൊത്തിവലിച്ച, ചാരനിറംപൂണ്ട മുഖങ്ങളും തുറിച്ചുനിന്നിരുന്നു.

ഈ വെളിസ്ഥലത്തിനു മുകളിലായി അനേകം കാക്കകൾ വട്ടമിട്ടു പറക്കുന്നുണ്ടായിരുന്നു. ഇതു കണ്ടപ്പോൾ പെട്ടെന്ന് അയാളുടെ ഓർമ്മയിൽ വന്നത്, തന്റെ സ്കൂളിലെ ചരിത്രപുസ്തകത്തിൽ പകർത്തിയിരുന്ന ''ഈഗൊരിന്റെ സമരം,'' എന്ന ഗംഭീരവും ദുഃഖാകുലവുമായ ചിത്രമായിരുന്നു.

''ഞാനും ഇവരുടെ കൂട്ടത്തിൽ ഇവിടെ കിടക്കേണ്ടതായിരുന്നു'' അയാൾ വിചാരിച്ചു. ഉടനടി, ജീവിച്ചിരിക്കുന്നു എന്ന ബോധം അയാളുടെ ചേതനയിലാകെ ഒരു നവ്യമായ പ്രസരിപ്പ് വളർത്തി. അയാൾ ദേഹമൊന്നു കുടഞ്ഞു. തലയോടിനകത്ത് ഇപ്പോഴും തിരികല്ലുകൾ സാവധാനത്തിൽ പ്രവർത്തിക്കുന്നുണ്ട്. കാലിൽ ആദ്യത്തേക്കാൾ കൂടുതലായി ചുട്ടുനീററലും വേദനയും അനുഭവപ്പെട്ടു. ഉണങ്ങിയ മഞ്ഞിൻകണങ്ങൾ പററി, വെളുപ്പും തണുപ്പും വ്യാപിച്ച ആ കരടിയുടെ ദേഹത്തിൽ ഇരുന്ന് എന്താണു വേണ്ടത്, എവിടേക്കാണ് പോകേണ്ടത്, എങ്ങനെയാണു സ്വന്തം അണിയിൽ ചെന്നുചേരുക എന്നിങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ച് അയാൾ ആലോചിച്ചു.

വിമാനത്തിൽനിന്നുള്ള വീഴ്ചയിൽ അയാളുടെ കൈവശമുണ്ടായിരുന്ന ''ഭൂപടപേടകം'' നഷ്ടപ്പെട്ടിരുന്നു; പക്ഷേ, മാപ്പില്ലാതെതന്നെ താൻ അവലംബിച്ചിരുന്ന മാർഗ്ഗം അയാൾക്ക് വ്യക്തമായി അറിയാമായിരുന്നു. യുദ്ധമുന്നണിയിൽനിന്ന് അറുപതു കിലോമീററർ പടിഞ്ഞാറുഭാഗത്തേക്കു നീങ്ങിയാണ് 'ഇൽ' വിമാനങ്ങൾ ആക്രമിച്ച ജർമ്മൻ വിമാനത്താവളം സ്ഥിതിചെയ്യുന്നത്. വ്യോമയുദ്ധത്തിൽ ജർമ്മൻവിമാനങ്ങളെ വലയംചെയ്ത് അയാളുടെ ആൾക്കാർ അവരെ സ്വന്തം താവളത്തിൽനിന്ന് ഇരുപത് കിലോമീററർ കിഴക്കുഭാഗത്തേക്കു മാററിയിരുന്നു. ദ്വിമുഖാക്രമണത്തിൽനിന്നു രക്ഷപ്പെട്ട് അയാൾ വീണ്ടും കുറെ വഴികൂടി കിഴക്കോട്ടു പോയിരിക്കണം. ശത്രുവിന്റെ മുന്നണി ഡിവിഷനുകൾക്കു വളരെ പിന്നിൽ, യുദ്ധമുന്നണിയിൽനിന്ന് ഏകദേശം മുപ്പത്തിയഞ്ചു കിലോമീററർ മാറിയാണ് അയാൾ വീണിരിക്കുക. യു

ദ്ധമുന്നണിയുടെ വളരെ അടുത്തുള്ള ജർമ്മൻ സൈനികനിലയത്തെ ആക്രമിക്കുവാൻപോകുന്ന ബോംബർവിമാനങ്ങൾക്കും 'ഇൽ' വിമാനങ്ങൾക്കും അകമ്പടിയായി, താൻ ഒന്നിലധികംപ്രാവശ്യം വന്നിട്ടുള്ള ''കരിങ്കാട്''' എന്നറിയപ്പെടുന്ന വിശാലമായ കാട്ടിൽ എവിടെയോ ആണ് അത്. ആകാശത്തിൽനിന്നു നോക്കുമ്പോൾ ഇതു ഹരിതാഭമായ ഒരു കടലാണെന്നേ അയാൾക്കു തോന്നിയിട്ടുള്ളു. നല്ല കാലാവസ്ഥയാണെങ്കിൽ ആഞ്ഞുലയുന്ന പൈൻമരത്തലപ്പുകളോടൊപ്പം അത് ചാഞ്ചാടും, കാലാവസ്ഥ മറിച്ചാണെങ്കിൽ, നേരിയ ഊതനിറത്തിലുള്ള മൂടൽമഞ്ഞിന്റെ ആവരണം ചാർത്തിയ അത്, മീതെയായി കൊച്ചോളങ്ങൾ തള്ളിക്കളിക്കുന്ന, മിനുസമേറിയ ഒരു വിരസജലപ്പരപ്പുപോലിരിക്കും.

ഈ ഗുപ്തമായ കാനനത്തിന്റെ നടുക്കാണ് അയാൾ വീണത് എന്ന വസ്തുതയ്ക്ക് നല്ലതും ചീത്തയുമായ ഫലങ്ങൾ ഉണ്ടായിരുന്നു. ഇതിന്റെ നന്മ, സാധാരണയായി റോഡുകളിലും ജനവാസമുള്ള സ്ഥലങ്ങളിലും പെരുമാറാറുള്ള ജർമ്മൻകാരനെ ഈ കന്നിക്കാടിന്റെ അന്തരാളത്തിൽ കണ്ടുമുട്ടുകയില്ല എന്നതാണ്. അതിന്റെ ചീത്ത വശം, വഴി വളരെയധികമില്ലെങ്കിലും, അയാൾക്കു കനത്ത അടിപ്പച്ചകൾക്കിടയിലൂടെ വലിഞ്ഞു മുന്നേറേണ്ടിവരും; ഒരു മനുഷ്യനുമായി കണ്ടുമുട്ടുവാൻ പ്രയാസം. ഒരു വിശ്രമത്താവളമോ, ഒരു കഷണം റൊട്ടിയോ ചൂടുള്ള ഒരു കപ്പു പാനീയമോ കിട്ടുവാൻ എളുപ്പമല്ല. തന്റെ കാലുകൾ—അവയ്ക്കു തന്നെ വഹിക്കുവാനുള്ള ശക്തിയുണ്ടാകുമോ? തനിക്കു നടക്കുവാൻ സാധിക്കുമോ?

അയാൾ സാവധാനത്തിൽ കരടിയുടെ ജഡത്തിൽനിന്നും എഴുന്നേററു. തന്റെ കാലിൽനിന്നു തുടങ്ങി ആപാദചൂഡം വ്യാപിക്കുന്ന ഒരുതരം തുളച്ചുകയറുന്ന വേദന അയാൾക്കനുഭവപ്പെട്ടു. ഒരു ദീനരോദനം ചുണ്ടിൽനിന്നും ഉതിർന്നു; അയാൾ അവിടെത്തന്നെ ഇരുന്നുപോയി. രോമം കൊണ്ടുമൂടിയ പാദുകങ്ങൾ അഴിച്ചെടുക്കാൻ ശ്രമിച്ചു. പക്ഷേ, അവ അനങ്ങിയില്ല. ഓരോ പ്രാവശ്യം വലിക്കുമ്പോഴും അയാൾ ഞരങ്ങുന്നുണ്ടായിരുന്നു. പല്ലുകൾ അമർത്തിക്കടിച്ചു; കണ്ണുകൾ മുറുകെ അടച്ച്, രണ്ടുകൈകൊണ്ടും ഒരു ബൂട്സ് വലിച്ചെടുത്തു. അതോടുകൂടി അയാളുടെ ബോധവും മറഞ്ഞു. മോഹാലസ്യത്തിൽനിന്നുണർന്നപ്പോൾ വളരെ ശ്രദ്ധയോടെ കാലിന്മേൽ കെട്ടിയിരുന്ന തുണി അഴിച്ചുമാററി. കാലിൽ നീരുണ്ട്. അത് ആകെ കരുവാളിച്ച ചതവായിരിക്കുന്നു. ഓരോ സന്ധിയും ചുട്ടുനീറി വേദനിച്ചിരുന്നു. അയാൾ കാലുകൾ മഞ്ഞിൽ അമർത്തിവച്ചു; വേദനയ്ക്ക് അല്പം ശമനംകിട്ടി. സാഹസികമായ ഒരു പിടിച്ചുപറിയോടെ, തന്റെ സ്വന്തം പല്ല് അടർത്തുന്നതുപോലെ അയാൾ മറേറ ബൂട്സും വലിച്ചെടുത്തു.



അയാളുടെ രണ്ടു പാദങ്ങളും നിഷ്പ്രയോജനമായിരിക്കുന്നു. തന്റെ വിമാനം മരത്തലപ്പുകളിൽ മുട്ടി, അയാൾ കോക്പിററിൽനിന്ന് എടുത്തെറിയപ്പെട്ടപ്പോൾ, എന്തോ ഒന്ന് കാലിൽത്തട്ടി പുറവടിയും വിരലുകളും ഒടിഞ്ഞിരിക്കണം. സാധാരണപരിതസ്ഥിതിയിലാണെങ്കിൽ, തീർച്ചയായും, ഈ ഭയാനകമായ അവസ്ഥയിലുള്ള കാലിന്മേൽ എണീററുനില്ക്കുന്ന ശ്രമത്തെപ്പററി സ്വപ്നംകാണുകകൂടി ചെയ്യുകയില്ലായിരുന്നു. പക്ഷേ, അയാൾ ശത്രുവിന്റെ പിൻഭാഗത്ത് ആരും കടക്കാത്ത കാട്ടിൽ ഒററയ്ക്കാണ്. ഇവിടെവെച്ച് ഒരു മനുഷ്യനെ കണ്ടുമുട്ടുക എന്നതിന്റെ അർത്ഥം മരണമാണ്; ആശ്വാസമല്ല. സൗകര്യപ്രദമായ റോഡുകളോ മനുഷ്യവാസസ്ഥലങ്ങളോ നോക്കുവാൻ മെനക്കെടാതെ അയാൾ ആ കാട്ടിലൂടെ കിഴക്കോട്ട് പ്രയാണംചെയ്യുവാൻതന്നെ തീരുമാനിച്ചു; എന്തുവന്നാലും മുന്നേറുകതന്നെ.

അയാൾ നിശ്ചയദാർഢ്യത്തോടുകൂടി കരടിയുടെ ജഡത്തിൽനിന്ന് എഴുന്നേററു, പല്ലുകൾ ഞെരിച്ചു, ആദ്യത്തെ അടിവച്ചു. ഒരു നിമിഷം നിന്ന് മഞ്ഞിൽനിന്നു മറേറക്കാലും വലിച്ചെടുത്ത് ഒരടികൂടി വച്ചു. തലയോടിന്നകത്തു ശബ്ദങ്ങൾ നിറയുകയാണ്. ആ വെളിസ്ഥലം ഊഞ്ഞാലാടി, ഊഞ്ഞാലാടി അകന്നുപോകുന്നു.

അലെക്സേയ്ക്കു തോന്നി, ആയാസംകൊണ്ടും വേദനകൊണ്ടും താൻ ദുർബ്ബലനാവുകയാണെന്ന്. ചുണ്ടുകൾ കടിച്ചുപിടിച്ച് അയാൾ വീണ്ടും വലിഞ്ഞു നടക്കുവാൻ തുടങ്ങി. ഒരു തകർന്ന ടാങ്കിന്റെ അരികിലൂടെ, കൈബോംബു പിടിച്ച കൈ ഉയർത്തി മരിച്ചുകിടക്കുന്ന ഉസ്ബെക്കുകാരനെ പിന്നിട്ട്, കിഴക്കോട്ടു കനത്ത കാട്ടിലേക്കുള്ള ഒരു വഴിയിലെത്തി. മഞ്ഞിലൂടെ കാൽ വലിച്ചിഴച്ച് നടക്കുക അത്ര പ്രയാസമുള്ള ജോലിയല്ല. പക്ഷേ, കാററടിച്ച്, ഉറച്ച്, നിറയെ മഞ്ഞു വീണ് കുണ്ടും കുഴിയുമായി ഹിമപാളിപോലെ കിടക്കുന്ന റോഡിന്റെ മുകളിൽ കാൽകുത്തിയപ്പോൾ കാലിലെ വേദന അത്യന്തം ദുസ്സഹമായി. തുടർന്ന് ഒരടിപോലും വയ്ക്കുവാൻ ധൈര്യപ്പെടാതെ അയാൾ അവിടെ നിന്നു. കാലുകൾ വികൃതമായി കവച്ചുവച്ചു. കാറേററ് ഉലയുന്നതുപോലെ ദേഹം അങ്ങോട്ടും ഇങ്ങോട്ടും ആടിക്കൊണ്ട് അയാൾ അവിടെ നിന്നു. പെട്ടെന്ന് അയാളുടെ കൺമുന്നിൽ ഒരു മൂടൽ പരന്നു. റോഡും, പൈൻമരങ്ങളും, ഊതനിറം പൂണ്ട അതിന്റെ തലപ്പുകളും, അതിനിടയിലൂടെ കണ്ടിരുന്ന നീലനിറത്തിൽ ദീർഘചതുരമായി കിടന്നിരുന്ന ആകാശവും അപ്രത്യക്ഷമായി. അയാൾ സ്വന്തം വിമാനത്താവളത്തിൽ ഒരു വിമാനത്തിന്റെ, അല്ല സ്വന്തം വിമാനത്തിന്റെ സമീപം നിൽക്കുകയാണ്. അയാളുടെ മെലിഞ്ഞു നീണ്ട മെക്കാനിക് യൂറ പതിവുപോലെതന്നെ തന്റെ ക്ഷൗരം ചെയ്യാത്ത എന്നും മലീമസമായ മുഖത്ത്, തിളങ്ങിക്കൊണ്ടിരിക്കുന്ന കണ്ണും പല്ലും കാട്ടി, കോക്പിററിലേക്ക്

അയാളെ ആംഗ്യം കാണിച്ചു ക്ഷണിക്കുകയാണ്. ''ഓ, അവരം തയ്യാറായിരിക്കുന്നു, പൊയ്ക്കോളൂ'' എന്നു പറയുന്നപോലെ. അലെക്സേയ് വിമാനത്തിൻെറ നേർക്കു് ഒരടികൂടി വച്ചു. പക്ഷേ, ഭൂമി ഒന്നു് ആടി, എന്തോ ചുട്ടുപഴുത്ത തകിടിൽ ചവിട്ടിയപോലെ അയാളുടെ കാലുകൾ പൊള്ളി. അയാൾ തീ പറക്കുന്ന ഭൂമിയുടെ മീതെക്കൂടി ചാടി, തൻെറ വിമാനത്തിൻെറ പാർശ്വങ്ങളിലേക്കെത്താൻ ശ്രമിച്ചു. പക്ഷേ, അയാൾ തൻെറ വാഹനത്തിൻെറ ഫ്യൂസിലേജിൻെറ തണുത്ത ഭാഗവുമായി (വിമാനത്തിൻെറ ഉടൽ) കൂട്ടിമുട്ടി. അതിൻെറ ഭാഗം മിനുസമേറിയതായി തോന്നാത്തതിൽ അയാൾ അത്ഭുതപ്പെട്ടു. പൈൻതൊലി വച്ചു പിടിപ്പിച്ചപോലെ പരുപരുത്തിരിക്കുന്നു. പക്ഷേ, അവിടെ വിമാനമൊന്നും ഉണ്ടായിരുന്നില്ല. അയാൾ റോഡിൽ ഒരു മരത്തടിയിൽ തിരുപ്പിടിച്ചുകൊണ്ടു നിൽക്കുകയാണ്.

''മാനസികവിഭ്രാന്തിയോ, മസ്തിഷ്കസമ്മർദ്ദംകൊണ്ടു് എനിക്കു് ഭ്രാന്തുപിടിക്കുകയായിരിക്കുമോ,''—അയാൾ ആത്മഗതം ചെയ്തു. ഈ വഴിയേ പോകുന്നതു് അത്യന്തം ബീഭത്സമായിരിക്കും; വഴി മാറിയാലോ; പക്ഷേ, യാത്ര വളരെ സാവധാനമാകും. അയാൾ ആ മഞ്ഞിൽ ഇരുന്നു, അതേ നിശ്ചയദാർഢ്യത്തോടുകൂടി വലിച്ചുവലിച്ചു്, തൻെറ രോമാവൃതമായ ബൂട്ട്സുകൾ അഴിച്ചെടുത്തു. തൻെറ മുറിവേററ കാലിനു് എളുപ്പമാകത്തക്ക വിധത്തിൽ പല്ലും നഖവും ഉപയോഗിച്ചു് അവയുടെ മടമ്പുഭാഗം ചീന്തിക്കളഞ്ഞു. പിന്നീടു് അയാൾ തൻെറ വലിയ പതുപതുപ്പുള്ള ''ആംഗോറ'' രോമസാൽവ വലിച്ചു രണ്ടു കഷണമാക്കി കീറി, കാലിന്മേൽ വച്ചുകെട്ടി, അതിൻെറ മേലെയായി ബൂട്സും ധരിച്ചു.

ഇപ്പോൾ നടത്തം സുകരമാണ്. നടക്കുക എന്നു പറയുവാൻവയ്യ—നടക്കുകയല്ല; മുന്നോട്ടു പോകുക, മടമ്പിന്മേൽ കുന്തിച്ചുനിന്നു കാലു പൊക്കിപ്പിടിച്ചു് ഒരു കായൽപാടത്തു കൂടി പോകുന്നതുപോലെ ശ്രദ്ധാപൂർവ്വം മുന്നേറുകയാണ്. കുറച്ചടികൾ വയ്ക്കുമ്പോഴേയ്ക്കും വേദനയും പ്രയാസവും നിമിത്തം അയാൾക്കു തലചുററൽ തോന്നുമായിരുന്നു. കണ്ണടച്ചുപിടിച്ചു്, ഒരു മരത്തടിയിൽ ചാരിനിൽക്കുവാനോ, ഞരമ്പുകളിലൂടെ രക്തം ശീഘ്രഗതിയോടെ പായുന്നതു് മനസ്സിലാക്കിക്കൊണ്ടു് മഞ്ഞിൻെറ ചെറിയ മൊട്ടക്കുന്നിന്മേൽ ഇരിക്കുവാനോ അയാൾ നിർബ്ബന്ധിതനാകും.

അങ്ങനെ അയാൾ കുറെ മണിക്കൂറുകളോളം മുന്നോട്ടു പോയി. പക്ഷേ, അവിടെനിന്നു തിരിഞ്ഞുനോക്കിയപ്പോൾ മഞ്ഞിൽ ഒരു ചെറിയ കറുത്ത പൊട്ടുപോലെ ആ ഉസ്ബെക്കുകാരൻ വീണുകിടക്കുന്ന കാടിൻെറ അററത്തുള്ള ആ വഴിത്തിരിവു് സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി കിടക്കുന്നതു് കാണാമായിരുന്നു. അലെക്സേയ്ക്കു് അനല്പമായ നിരാശ തോന്നി; പക്ഷേ, അയാൾ ഭയപ്പെട്ടില്ല. കുറെക്കൂടി വേഗം പോകുവാൻ അതു് അയാൾക്കു പ്രേരണ നൽകി. ആ ചെറിയ കുന്നിൽനിന്നു് എഴുന്നേററു്, പല്ലിറുക്കിക്കൊണ്ടു് അയാൾ മുന്നോട്ടു നടന്നു. പൈൻമരത്തിൽനിന്നു് പൈൻമരത്തിലേക്കു് മരക്കുററിയിൽനിന്നു മരക്കുററിയിലേക്കു് ഒരു കുന്നിൽനിന്നു മറെറാരു കുന്നിലേക്കു് ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടാണ് അയാൾ നടന്നിരുന്നതു്. അങ്ങനെ അയാൾ നടന്നകലുമ്പോൾ, കാൽപ്പെരുമാററമേൽക്കാത്ത മഞ്ഞുമൂടിക്കിടക്കുന്ന ആ വിജനമായ കാനനവീഥിയിൽ, മുറിവേററ മൃഗങ്ങൾ ഉണ്ടാക്കുന്നതുപോലെ വളഞ്ഞുപുളഞ്ഞു് ക്രമീകൃതമല്ലാത്ത ഒരു നടപ്പാത തെളിയുന്നുണ്ടായിരുന്നു.

## IV

അങ്ങനെ വൈകുന്നേരംവരെ അയാൾ യാത്രതുടർന്നു. അയാളുടെ പിന്നിൽ എവിടെയോ ആയി അസ്തമിക്കുന്ന സൂര്യൻ തൻെറ വിളർത്ത ചെന്തീനിറം വൃക്ഷത്തലപ്പുകളിൽ പതിപ്പിച്ചപ്പോൾ, ഊതനിറത്തിലുള്ള നിഴലുകൾ കാട്ടിൽ കനത്തുകനത്തു വന്നപ്പോൾ, അയാൾ നിറയെ ''ജൂനിപ്പർ'' തിങ്ങി വളരുന്ന ഒരു ഇടുക്കിൽ എത്തി. അവിടെ കണ്ട കാഴ്ച ആരോ തൻെറ നട്ടെല്ലിലൂടെ നനഞ്ഞു കുതിർന്ന ഒരു തുണി വലിക്കുന്ന പ്രതീതിയുളവാക്കി. തലമുടി തൊപ്പിയുടെ താഴെ എണീററുനിന്നു.

ആ വെളിസ്ഥലത്തു് സമരം നടക്കുമ്പോൾ, ഈ ഇടുക്കിൽ ഒരു മെഡിക്കൽകമ്പനി സ്ഥാപിച്ചിരുന്നു എന്നതു് വ്യക്തമാണ്. മുറിവേററവരെ ഇവിടേക്കു കൊണ്ടുവന്നു് പൈൻസൂചികളെക്കൊണ്ടു് ഉണ്ടാക്കിയ കട്ടിലിൽ കിടത്തിയിരുന്നു. ഇതാ ഇപ്പോഴും അവർ ഇവിടെത്തന്നെ, ആ കുററിക്കാടുകളുടെ മറവിൽ ചിലർ പകുതിയും, ചിലർ മുഴുവനമായി മഞ്ഞിൽ പൂഴ്ന്നുകിടക്കുകയാണ്. ആദ്യനോട്ടത്തിൽതന്നെ വ്യക്തമാണ് മുറിവേററതുകൊണ്ടല്ലാ അവർ മരിച്ചതെന്ന പരമാർത്ഥം. ആരോ തൻെറ കത്തി സമർത്ഥമായുപയോഗിച്ചു് അവരുടെയെല്ലാം കഴുത്തു് കണ്ടിച്ചിരുന്നു. എന്താണ് പിന്നിൽ നടക്കുന്നതു് എന്നറിയുവാൻ, തലപൊന്തിച്ചു പുറകിലേക്കു നോക്കിക്കൊണ്ടിരിക്കുന്ന സ്ഥിതിയിലാണ് എല്ലാവരും. ഈ ഭയാനകകൃത്യത്തിന്നാവശ്യമായ ഒരു വിശദീകരണവും അതിനു് സമീപത്തായി ഉണ്ടു്. മഞ്ഞിൽ പൂണ്ടുകിടക്കുന്ന ഒരു ചുവപ്പുപട്ടാളക്കാരൻെറ സമീപത്തു്, ഒരു പൈൻമരച്ചുവട്ടിൽ, ഫർതൊപ്പി ധരിച്ച, ചടച്ച ലോലഗാത്രിയായ ഒരു യുവതിയായ നേഴ്സ് ഒരു പട്ടാളക്കാരൻെറ തല തൻെറ മടിയിൽ വച്ചുകൊണ്ടു് ഇരിക്കുന്നുണ്ടായിരുന്നു. തൊപ്പിയുടെ കാതുമൂടുന്ന തുണി, താടിയുടെ അടിയിലായി അവൾ ഒരു ലേസുകൊണ്ടു കൂട്ടി ബന്ധിച്ചിരിക്കുന്നു. അവ

ളുടെ തോൾപ്പലകകളുടെ നടുക്കായി, നല്ലപോലെ മിനുസപ്പെടുത്തിയ ഒരു കഠാരിത്തല തള്ളിനിൽക്കുന്നുണ്ട്. എസ്സ്.എസ്സ്.എന്ന് അങ്കിതമായ കടുത്ത യൂണിഫോറം ധരിച്ച ഒരു ജർമ്മൻപടയാളിയുടേയും, തലയിൽ രക്തംപുരണ്ട കെട്ടോടുകൂടിയ ഒരു ചുവപ്പുഭടന്റേയും ശവശരീരങ്ങൾ അതിന്നടുത്തായി കാണാം. അവസാനത്തെ മാരകമായ ബഹളത്തിൽ അവർ അന്യോന്യം കഴുത്തിൽ മുറുകെ പിടിച്ചിരിക്കുകയാണ്. കറുത്ത വസ്ത്രം ധരിച്ചവൻ മുറിവേററു കിടക്കുന്ന ആ ഭടനെ കുത്തിയിട്ടുണ്ടാകാം; പിന്നീട് അയാൾ നേഴ്സിനെ കുത്തുന്നതു കണ്ടപ്പോൾ ജീവൻ പോയിട്ടില്ലാത്ത ആ ചുവപ്പുപടയാളി ഓടിച്ചെന്ന് തന്റെ അവസാനശക്തി മുഴുവനുപയോഗിച്ച് ആ ഘാതകന്റെ കഴുത്തിൽ പിടിച്ചിട്ടുണ്ടാകാം, എന്ന് അലെക്സേയ് ഊഹിച്ചു.

സ്വന്തം ദേഹംകൊണ്ട് ആ മുറിവേററ ഭടന് ഒരു ആച്ഛാദനം നൽകിയിരുന്ന, ഫർതൊപ്പി ധരിച്ച ആ മൃദുലഗാത്രിയേയും, അവളുടെ, പഴയ സൈനികബൂട്സ് അണിഞ്ഞ കാലുകൾക്കരികെ അന്യോന്യം കഴുത്തിൽ അമർത്തിപ്പിടിച്ചുകിടക്കുന്ന ഘാതകനേയും, പ്രതികാരിയേയും, ഹിമവാതം കഴിച്ചു മറവുചെയ്തിരിക്കുന്നു.

കുറെ നേരം അവിടെ സ്തംഭിച്ചനിലയിൽ നിന്നശേഷം അലെക്സേയ് ആ നേഴ്സിന്റെ സമീപത്തേക്കു ഞൊണ്ടിഞൊണ്ടി ചെന്ന് അവളുടെ പുറത്തുനിന്ന് കഠാരി ഊരിയെടുത്തു. പഴയ ജർമ്മൻവാളിന്റെ ആകൃതിയിൽ പണിതു്, മഹോഗണിമരത്തിൽ പണിചെയ്ത പിടിയിൽ എസ്സ്. എസ്സിന്റെ മുദ്രയോടുകൂടിയ ഒരു കഠാരിയായിരുന്നു അതു്. അതിന്റെ തുരുമ്പുപിടിച്ച അലകിൽ ''എല്ലാം ജർമ്മനിക്കുവേണ്ടി'' എന്ന് എഴുതിയിരിക്കുന്നതു് ഇപ്പോഴും മനസ്സിലാക്കാമായിരുന്നു. അലെക്സേയ് ജർമ്മൻകാരന്റെ ശവത്തിൽനിന്ന് അതിന്റെ ഉറ എടുത്തു; ഒരു പക്ഷേ, തന്റെ യാത്രയിൽ ഇതു് തനിക്ക് ആവശ്യമാകും. പിന്നീട് അയാൾ മഞ്ഞിൽ പൂണ്ടുപോയിരുന്ന മരവിച്ച ഒരു വിരി വലിച്ചെടുത്തു് അതുകൊണ്ട് ആ നേഴ്സിന്റെ ശരീരം മൂടി, കുറെ പൈൻമരച്ചില്ലകൾ അതിന്റെ മീതെ പെറുക്കിവച്ചു.

അയാൾ ഇങ്ങനെ പ്രവൃത്തിനിരതനായിരിക്കുമ്പോൾ സന്ധ്യയായി. മരങ്ങളുടെയിടയിൽ തങ്ങിനിന്നിരുന്ന പ്രകാശവും പൊലിഞ്ഞു. കട്ടികൂടി മരവിച്ച ഇരുട്ട് ആ ഇടുക്കിനെ മൂടി. അവിടം പ്രശാന്തമായിരുന്നു. മരത്തലപ്പുകളിലൂടെ സായാഹ്നസമീരണൻ പാഞ്ഞുനടക്കുന്നുണ്ടായിരുന്നു. ഒരിക്കൽ ഒരു താരാട്ടുപോലെയും, മറെറാരിക്കൽ ഉൽകണ്ഠയും അപകടവും സൂചിപ്പിക്കുന്നതുപോലെയും ആ കാട് ഗാനമുയർത്തിയിരുന്നു. മഞ്ഞു പൊഴിയാൻതുടങ്ങിയിരിക്കുന്നു. അദൃശ്യമായ നേരിയ ഹിമകണങ്ങൾ മർമ്മര ശബ്ദത്തോടെ പൊഴിഞ്ഞു്, ഇടുക്കിലേക്കു കടന്നു മുഖത്തു കുത്താൻ തുടങ്ങി.



വോൾഗാതീരത്തുള്ള കമീഷിൻ നഗരത്തിൽ ജനിച്ച്, പട്ടണവാസിയായിരുന്ന അലെക്സേയ്ക്ക് കാനനജീവിതം പരിചിതമല്ലാത്തതുകൊണ്ട് രാത്രി കഴിച്ചുകൂട്ടുവാനുള്ള ഒരുക്കങ്ങൾ ചെയ്യുകയോ, തീക്കുണ്ഡമുണ്ടാക്കുകയോ ചെയ്തിരുന്നില്ല. ഇരുട്ടിന്റെ ആക്രമണവും മുറിവേററുതളർന്ന കാലിലെ ദുസ്സഹമായ വേദനയുംനിമിത്തം അയാൾക്കു വിറകു ശേഖരിക്കുവാനും നിവൃത്തിയുണ്ടായിരുന്നില്ല. ഒരു ചെറിയ പൈൻമരത്തിന്റെ ചുവട്ടിൽ സമൃദ്ധമായി അടിപ്പുച്ചകൾ വളർന്നുനില്ക്കുന്ന ഒരു സ്ഥലത്തേക്ക് ഇഴഞ്ഞുചെന്ന്, അയാൾ ആ മരച്ചുവട്ടിൽ, മുട്ടുകളിൽ കൈകെട്ടി, തോളുകൾ വളച്ച് തല അതിൽ താങ്ങി, സ്വന്തം ശ്വാസംകൊണ്ടുതന്നെ തനിക്കാവശ്യമായ ചൂടുണ്ടാക്കി, ശാന്തതയും നിർവൃതിയുമാസ്വദിച്ച് സമാധാനപൂർവ്വം അവിടെ ഇരുന്നു.

തോക്ക് അയാൾ തയാറാക്കിവച്ചിരുന്നു; പക്ഷേ, കാട്ടിൽ കഴിച്ചുകൂട്ടിയ ആ ആദ്യത്തെ രാത്രി അതുപയോഗിക്കുവാൻ അയാൾക്കു സാധിക്കുമായിരുന്നോ എന്നു സംശയമാണ്. പൈൻമരങ്ങളുടെ മർമ്മരശബ്ദമോ, റോഡിന്റെ അരികിൽ എവിടെയോ ഇരുന്നു മൂളുന്ന മൂങ്ങയുടെ ശബ്ദമോ, വിദൂരതയിൽനിന്നു കേൾക്കുന്ന ചെന്നായയുടെ ഓരിയിടലോ, കനത്ത തുളയ്ക്കാൻവയ്യാത്ത ഇരുട്ടിൽ മുററിനില്ക്കുന്ന മററു കാനനശബ്ദങ്ങളോ കേൾക്കാതെ അയാൾ ഒരു ഗാഢനിദ്രയിലാണ്ടു.

ആരോ കുലുക്കിയുണർത്തിയതുപോലെ പുലരിയുടെ ആദ്യത്തെ രശ്മിയോടൊപ്പം അയാൾ ഉണർന്നു. അടുത്തുള്ള മരങ്ങൾ മഞ്ഞണിഞ്ഞ മൂകതയിൽ അതിന്റെ അവ്യക്തമായ ഒരു പശ്ചാത്തലം സൃഷ്ടിച്ചുകൊണ്ട് ഉയർന്നുനിന്നിരുന്നു. ഉണർന്നപ്പോൾ എന്താണ് തനിക്ക് സംഭവിച്ചതു്, താൻ എവിടെയാണ്, എത്ര അശ്രദ്ധയോടെയാണ് താൻ രാത്രി കഴിച്ചുകൂട്ടിയതു്, എന്നെല്ലാം ആലോചിച്ചപ്പോൾ, സംഭവങ്ങൾ കഴിഞ്ഞുപോയി എങ്കിലും അയാൾ നടുങ്ങി. രോമാവൃതമായ തന്റെ കുപ്പായത്തെ കുത്തിത്തുളച്ചു മരവിപ്പിക്കുന്ന ആ തണുപ്പ് അയാളുടെ അസ്ഥികൾവരെ എത്തിയിരുന്നു. തുള്ളപ്പനി ബാധിച്ചതുപോലെ അയാൾ വിറച്ചു. ഏററവും കഷ്ടമായിരുന്നതു് അയാളുടെ കാലാണ്. വിശ്രമിക്കുകയായിരുന്നുവെങ്കിലും ആദ്യത്തേക്കാൾ ഭയങ്കരമായിരുന്നു വേദന. എഴുന്നേററുനില്ക്കണമെന്ന ആലോചനതന്നെ അയാളെ കിടിലംകൊള്ളിച്ചു. തലേ ദിവസം തന്റെ പാദുകങ്ങൾ വലിച്ചെടുത്ത അതേ നിശ്ചയദാർഢ്യത്തോടും രൂക്ഷതയോടുംകൂടിയാണ് അയാൾ എഴുന്നേററുനിന്നതു്. സമയം വിലയേറിയതായിരുന്നു. അലെക്സേയെ ബാധിച്ചിരുന്ന മറെറല്ലാ ഉപദ്രവങ്ങളിലും ദുർവ്വഹമായിരുന്നതു് വിശപ്പാണ്. തലേദിവസം അയാൾ ആ നേഴ്സിന്റെ ശവശരീരം മൂടിയപ്പോൾ അതിന്റെ സമീപത്തായി ചുവന്ന കുരിശടയാളമുള്ള ഒരു ചണസഞ്ചി കിടക്കുന്നതു് കണ്ടിരുന്നു. ഏതോ ചെറിയ ജന്തുക്കൾ അതു് എടുത്തു പര

തിയിരിക്കണം. കടിച്ചുചവച്ചപ്പെട്ട ചില റൊട്ടിക്കഷണങ്ങൾ അവയുടെ മാളത്തിന്നരികെ മഞ്ഞിൽ ചിതറിക്കിടന്നിരുന്നു. അലെക്സേയ് അതു തീരെ ശ്രദ്ധിച്ചിരുന്നില്ല. ഇപ്പോൾ അതു് എടുത്തു നോക്കിയപ്പോൾ മുറിവു കെട്ടുവാൻ ഉപയോഗിക്കുന്ന ബാൻഡേജുകൾ, ഒരു ടിൻ മാംസം, ഒരുകെട്ടു് എഴുത്തുകൾ, ചടച്ച മുഖമുള്ള ഒരു വൃദ്ധമുഖഛായ പിന്നിൽ പതിച്ചിരുന്ന ഒരു മുഖക്കണ്ണാടി, എന്നിവ കാണപ്പെട്ടു. അതിൽ തീർച്ചയായും ആദ്യം റൊട്ടി ഉണ്ടായിരുന്നിരിക്കണം. പക്ഷേ, പക്ഷികളോ മൃഗങ്ങളോ അതെല്ലാം, തിന്നു തീർത്തിരിക്കുന്നു. ടിന്നും മുറിവു കെട്ടാൻ ഉപയോഗിക്കുന്ന ബാൻഡേജുകളും, തന്റെ വ്യോമയാനവസ്ത്രത്തിന്റെ പോക്കററുകളിൽ കുത്തിത്തിരുകി, ''നന്ദിപറയുന്നു പ്രിയപ്പെട്ടവളെ'' എന്നു പറഞ്ഞു്, അയാൾ അവളുടെ കാലിൽനിന്നു കാററ് അടിച്ചു മാററിയിരുന്ന വസ്ത്രം പിടിച്ചു നേരെയിട്ടു്, കിഴക്കോട്ടുള്ള യാത്ര തുടർന്നു. ഓറഞ്ചുനിറത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന പൂർവ്വചക്രവാളം മരക്കൊമ്പുകളുടെ ഇടയിലൂടെ കാണാമായിരുന്നു.

ഇപ്പോൾ ഒരു കിലോഗ്രാം തൂക്കമുള്ള ഒരു ടിൻ മാംസം അയാളുടെ കൈവശമുണ്ടു്. പക്ഷേ, ഉച്ചയ്ക്കു് മാത്രം ഭക്ഷണം കഴിച്ചാൽ മതിയെന്നാണു് അയാൾ തീർച്ചയാക്കിയതു്.

## V

ഓരോ അടിവയ്ക്കുമ്പോഴും താൻ അനുഭവിക്കുന്ന കാർന്നുതിന്നുന്ന വേദനയിൽനിന്നു് മനസ്സിനെ അകററിനിർത്തുവാൻ പോകേണ്ട വഴിയെപ്പററി ചിന്തിക്കുവാനും കണക്കുകൂട്ടുവാനും അയാൾ തുനിഞ്ഞു. പത്തോ പന്ത്രണ്ടോ കിലോമീററുകൾ ഒരു ദിവസംകൊണ്ടു നടക്കാൻ സാധിച്ചാൽ മൂന്നുദിവസത്തിനുള്ളിൽ, ഏറിയാൽ നാലുദിവസംകൊണ്ടു്, അയാൾക്കു തന്റെ നിശ്ചിതസ്ഥാനത്തു് എത്താം, അതു് കൊള്ളം, പക്ഷേ പത്തോ പന്ത്രണ്ടോ കിലോമീററുകൾ എന്നുവച്ചാൽ എത്രവരും? ഒരു കിലോമീററർ ഏകദേശം 2000 അടി, അങ്ങനെ 10 കിലോമീററർ ആകുമ്പോൾ 20,000 അടി. പക്ഷേ, 500–700 അടികൾ വയ്ക്കുമ്പോഴേക്കും തനിക്കു വിശ്രമിക്കേണ്ടിവരുന്നു എന്നു് ഓർക്കുമ്പോൾ അതൊരു വലിയ സംഗതിതന്നെയാണു്.

തലേദിവസം യാത്രാശ്രമം ലഘൂകരിക്കുവാൻ അയാൾ ചില ലക്ഷ്യങ്ങൾ ഉറപ്പിച്ചിരുന്നു; ഒരു പൈൻമരം, ഒരു മരക്കുററി, റോഡിലെ ഒരു കുഴി. ഓരോന്നിന്റെ അടുക്കലേക്കു്, അതൊരു വിശ്രമസ്ഥലമാണു് എന്ന ആശ്വാസത്തോടെയാണു് അയാൾ വലിഞ്ഞു് എത്തിയിരുന്നതു്. ഇതെല്ലാം അയാൾ മനസ്സിൽ അക്കത്തിന്റെ തോതിലാക്കി; അതായതു് അടികളുടെ എണ്ണം ഓരോതവണയും ആയിരം അടി അ



തായതു് അര കിലോമീററർ നടക്കുക. അതു കഴിഞ്ഞു് അഞ്ചുനിമിഷത്തിൽ കൂടാത്ത സമയം വിശ്രമിക്കുക. വളരെ ബുദ്ധിമുട്ടിയിട്ടാണു് എങ്കിലും സൂര്യോദയംതൊട്ടു സൂര്യാസ്തമയംവരെ പരിശ്രമിച്ചാൽ 10 കിലോമീററർ തരണംചെയ്യാം എന്നയാൾ കണക്കാക്കി.

എത്ര ദുസ്സഹമായിരുന്നു ആദ്യത്തെ 1000 അടി. വേദന മറക്കുവാൻ അയാൾ അടികൾ എണ്ണിത്തുടങ്ങി. 500 ആയപ്പോഴേയ്ക്കും എണ്ണം തെററി; കാലിലെ പുകഞ്ഞുതിളച്ചുമറിയുന്ന വേദനയെ കുറച്ചുമാത്രമേ അതിനുശേഷം അയാൾക്കു് ഓർക്കുവാൻ സാധിച്ചുള്ളു. ഇതെല്ലാം ഉണ്ടായിട്ടും ആദ്യത്തെ 1000 അടി ഒരുവിധത്തിൽ അയാൾ നടന്നൊപ്പിച്ചു. ഇരിക്കുവാൻ ഉള്ള ശക്തിയില്ലാതെ അയാൾ ആ മഞ്ഞിൽ കമഴ്ന്നു വീണു, ആർത്തിയോടെ അതു നക്കിത്തിന്നുവാൻ തുടങ്ങി. തന്റെ നെററിയും തെറിക്കുന്ന ചെന്നിയും മഞ്ഞിനോടു് അമർത്തിപ്പിടിച്ചപ്പോൾ, ആ കുളിർമ്മയുമായുള്ള സമ്പർക്കം അനുഭവപ്പെട്ടു് അയാൾക്കു് അവാച്യമായ ഒരു ആനന്ദം തോന്നി.

അയാൾ ഞെട്ടിത്തെറിച്ചു് തന്റെ വാച്ചിലേക്കു നോക്കി. നിശ്ചയിച്ച അഞ്ചു മിനിററിന്റെ അവസാനത്തെ കുറിക്കുകയായിരുന്നു വലിയ സൂചി. ഭയപ്പെട്ടു, വിറച്ചുകൊണ്ടു് അയാൾ വട്ടംതിരിയുന്ന ആ സൂചിയെ ഉററു നോക്കി; ആ വട്ടം അവസാനിക്കുമ്പോൾ എന്തോ ഭയങ്കരമായ ഒരാപത്തു് സംഭവിക്കുവാൻപോകുന്നപോലെ. പക്ഷേ സൂചി 60–ൽ എത്തിയപ്പോൾ ഒരു ഞരക്കത്തോടെ എഴുന്നേററു് അയാൾ വീണ്ടും നടക്കുവാൻ തുടങ്ങി.

ഉച്ചസമയമായപ്പോൾ, പൈൻമരത്തിന്റെ കനത്ത കൊമ്പുകൾ തുളച്ചു നേരിയ അരുണകിരണങ്ങൾ കാട്ടിൽ മുററിനിൽക്കുന്ന അർദ്ധാന്ധകാരത്തിൽ പ്രകാശനാളങ്ങൾ ചാർത്തിയപ്പോൾ, മരക്കറയുടേയും ഉരുകുന്ന മഞ്ഞിന്റേയും മണം കാനനാന്തരീക്ഷത്തിൽ മുററിനിറഞ്ഞപ്പോൾ, അയാൾ താൻ നിർദ്ദേശിച്ചതരത്തിലുള്ള നാലു സ്ഥലങ്ങളേ കടന്നു പോന്നിട്ടുണ്ടായിരുന്നുള്ളു. അവസാനത്തെ ലക്ഷ്യസ്ഥാനത്തിന്റെ അററത്തെത്തിയപ്പോഴേയ്ക്കും കൈയെത്തി പിടിക്കാവുന്ന ദൂരത്തിൽ വീണുകിടന്നിരുന്ന ബർച്ചുമരത്തടിയുടെ അടുത്തെത്താൻപോലും ത്രാണിയില്ലാതെ അയാൾ ആ മഞ്ഞിൽ മറിഞ്ഞുവീണു. തല നെഞ്ചിലേക്കു ചായ്ച്ചുവെച്ചു് ഒന്നിനെപ്പററിയും ആലോചിക്കാതെ, ഒന്നും കാണാതെ, ഒന്നും കേൾക്കാതെ, എന്തിനു്, വേദനയുടേയും വിശപ്പിന്റേയും ദണ്ഡംപോലുമറിയാതെ അയാൾ കുറേനേരം അവിടെ നിശ്ചലനായി ഇരുന്നു.

ഒന്നു ദീർഘനിശ്വാസം വിട്ടു്, തന്റെ ചങ്ങലയ്ക്കിടുന്ന ആലസ്യത്തിൽനിന്നു വിമുക്തി നേടുവാൻ മൂന്നുനാലു നുള്ളു മഞ്ഞെടുത്തു് വായിലേക്കു് എറിഞ്ഞു. അയാൾ തുരുമ്പു പിടിച്ച ആ ടിൻ വലിച്ചെടുത്തു. ജർമ്മൻ അക്ഷരങ്ങൾ കൊത്തിയ കഠാരിയുടെ സഹായത്തോടെ അതു

തുറന്നു. മരവിച്ച രുചിയില്ലാത്ത ഒരു കഷണം കൊഴുപ്പ് വായിലേക്കിട്ട് വിഴുങ്ങുവാൻ നോക്കി; പക്ഷേ അതു സാധിക്കുന്നതിനു മുമ്പ് ആ ആഹാരം വായിൽക്കിടന്ന് അലിഞ്ഞു. ആ അലിഞ്ഞ സ്വാദ് വായിൽ തട്ടിയപ്പോൾ, ആ ടിൻ വിട്ട് അകന്നുനില്ക്കുവാൻവയ്യാത്തതരത്തിലുള്ള ഭയങ്കരമായ വിശപ്പ് അയാൾക്കുണ്ടായി. എന്തെങ്കിലും ഒന്നു കടിച്ചിറക്കുവാനുള്ള തൃഷ്ണ ശമിപ്പിക്കുവാൻ അയാൾ മഞ്ഞിൻകണങ്ങൾ വാരിവിഴുങ്ങിത്തുടങ്ങി.

വീണ്ടും നടത്തം തുടങ്ങുന്നതിനുമുമ്പ് അയാൾ ജൂനിപ്പർ മരത്തിൽനിന്നു രണ്ടു കൊമ്പു വെട്ടിയെടുത്തു. അതു് ഊന്നിക്കൊണ്ടാണയാൾ യാത്ര തുടർന്നതു്. പക്ഷേ, മണിക്കൂറുകൾ കഴിയുംതോറും നടത്തം കൂടുതൽ കൂടുതൽ ദുഷ്കരമായിത്തുടങ്ങി അലെക്സേയ്ക്ക്.

## VI

ഒരൊറ്റ മനുഷ്യന്റെ നിഴൽപോലും കാണാതെ, ആ കനത്ത കാട്ടിലൂടെയുള്ള അയാളുടെ ക്ലിഷ്ടമായ യാത്രയുടെ മൂന്നാം ദിവസം, അപ്രതീക്ഷിതമായ ഒരു സംഗതിയുണ്ടായി.

സൂര്യന്റെ ആദ്യരശ്മിയോടൊപ്പംതന്നെ അയാൾ ഉണർന്നു. തണുപ്പുകൊണ്ടും ഉള്ളിൽതോന്നിയ പനികാരണവും അയാളുടെ ദേഹമാസകലം വിറയ്ക്കുന്നുണ്ടായിരുന്നു. ഒഴിഞ്ഞ വെടിയുണ്ടയിൽനിന്നും തന്റെ മെക്കാനിക്ക് ഉണ്ടാക്കിയതും, ഓർമ്മയ്ക്കായി അയാൾക്കു നൽകിയിരുന്നതുമായ ഒരു സിഗറ്റു് ലൈറ്റർ അയാളുടെ വ്യോമയാനവസ്ത്രത്തിന്റെ പോക്കറ്റിൽ കിടന്നിരുന്നു. അയാൾ ആ കഥയും, തീ ഉണ്ടാക്കണമെന്ന വസ്തുതയും തീരെ മറന്നിരുന്നു. താൻ കിടന്നുറങ്ങിയിരുന്നതിന്റെ അടുത്തുള്ള ഫെർമരത്തിൽനിന്ന് അയാൾ കുറെ ഉണങ്ങി പൂപ്പൽ പിടിച്ച ചുള്ളിലുകൾ അടർത്തിയെടുത്ത്, അവ പൈൻമരത്തിന്റെ മുള്ളുകൊണ്ടു മൂടി, അതിനു തീ കൊടുത്തു. ഊതനിറമാർന്ന പുകയിലൂടെ, മഞ്ഞ നിറത്തിലുള്ള തീനാളങ്ങൾ ഉയർന്നു. ഉണങ്ങിയ മരക്കറനിറഞ്ഞ ചുള്ളികൾ ഉന്മേഷത്തോടെ കത്തിജ്ജ്വലിക്കുവാൻ തുടങ്ങി. പൈൻമുള്ളുകളാകെ തീപ്പിടിച്ചു; ഒരു ചെറുകാറ്റു വീശിയപ്പോൾ അതു് ശ്രൂൽക്കാരം പുറപ്പെടുവിച്ചുകൊണ്ടു് ആളിക്കത്തി.

ഉന്മേഷദായകമായ ചൂടും വമിച്ചുകൊണ്ടു് പൊട്ടിത്തെറിയോടെ തീ ഉയർന്നു. അലെക്സേയ്ക്ക് വളരെ സുഖം തോന്നി. തന്റെ വ്യോമയാനവസ്ത്രത്തിന്റെ കുടുക്കുകൾ താഴോട്ടു മാറ്റി, അടിക്കുപ്പായത്തിന്റെ പോക്കറ്റിൽനിന്ന്, ഒരേ കൈപ്പടയിൽ എഴുതിയിട്ടുള്ള കീറിത്തുടങ്ങിയ അനേകം എഴുത്തുകൾ അയാൾ വലിച്ചെടുത്തു. അതിൽ ഒരു കവറിന്റെ ഉള്ളിൽ നിറയെ പൂക്കളുള്ള ഫ്രോക്കു ധരിച്ച് വെറുംപുല്ലിൽ കാലുകുത്തി



ഇരിക്കുന്ന ഒരു ചടച്ച പെൺകുട്ടിയുടെ പടമുണ്ടായിരുന്നു. കുറെ അധികംനേരം ആ ഫോട്ടോവിലേക്കുതന്നെ നോക്കിക്കൊണ്ടിരുന്നതിനുശേഷം അതു കടലാസ്സിൽ പൊതിഞ്ഞു് ഉറയിലാക്കി. ഒരു നിമിഷം എന്തോ ആലോചിച്ചു കൈയിൽ വെച്ചുകൊണ്ടിരുന്നിട്ട് അതു തിരികെ പോക്കറ്റിൽത്തന്നെ ഇട്ടു.

''അതു ശരിയാണു്; എല്ലാം ശരിയാവും,''—ഫോട്ടോവിലെ പെൺകുട്ടിയോടോ, അതോ തന്നോടുതന്നെയോ എന്നു തീർച്ചപറയുവാൻ വയ്യ, അയാൾ പിറുപിറുത്തു. കുറേനേരംകൂടി ആലോചിച്ചു് ഇരുന്നശേഷം അയാൾ വീണ്ടും പറഞ്ഞു: ''എല്ലാം ശരിയാകും.''

പരിചിതമായ ഒരു കർമ്മംപോലെ അയാൾ രോമം കൊണ്ടുള്ള പാദരക്ഷയും ശീലകളും അഴിച്ചുമാറ്റി തന്റെ കാലു പരിശോധിച്ചു. നീരു് കുറെ കൂടിയിരിക്കുന്നു. വിരലുകൾ ഓരോ ഭാഗത്തേക്കു കോടിയിരിക്കുകയാണു്. തലേദിവസത്തേക്കാൾ കറുപ്പുനിറം കൂടിയിരുന്ന ആ കാൽ ഊതിവീർപ്പിച്ച ഒരു ബ്ലാഡർപോലെ ഇരുന്നിരുന്നു.

അലെക്സേയ് ദീർഘനിശ്വാസംവിട്ട് അണയാറായ അഗ്നികുണ്ഡത്തെ, യാത്രപറയുന്ന മട്ടിൽ ഒന്നു നോക്കി തന്റെ നടപ്പു തുടർന്നു. അയാളുടെ വടികൾ മഞ്ഞിനെ പിളർക്കുന്നുണ്ടായിരുന്നു. പല്ലു കടിച്ചുപിടിച്ച് ചിലസമയത്ത് സുബോധംപോലും നശിച്ച സ്ഥിതിയിലാണ് അയാൾ നടന്നതു്. നിത്യപരിചയംമൂലം തീരെ ശ്രദ്ധിക്കാതെയായിട്ടുള്ള കാട്ടിലെ സാധാരണശബ്ദത്തിനു പുറമെ അന്ന് എന്തോ മോട്ടോർ വാഹനത്തിന്റെ ശബ്ദം വിദൂരതയിൽ മുഴങ്ങുന്നതുപോലെ അയാൾക്കു തോന്നി. തന്റെ ക്ഷീണിച്ച മനസ്സിന്റെ വല്ല വിഭ്രാന്തിയുമായിരിക്കുമിതെന്നാണ് അയാൾ ആദ്യം കരുതിയതു്. പക്ഷേ, ആ ശബ്ദം കൂടുതൽ കൂടുതൽ ഉറക്കെയായി; ഇടയ്ക്കിടെ മുഴുവൻ ശബ്ദത്തിലും ഇടയ്ക്കിടെ താഴ്ന്നുതാഴ്ന്നും. അതു് ജർമ്മൻകാരാണെന്നു തീർച്ച. അവർ പോകുന്നതു് അയാൾക്കു പോകേണ്ട വഴിയിലൂടെയാണു്. അലെക്സേയ്ക്ക് അടിവയറ്റിൽ ഒരു വലിയ തണുപ്പു തോന്നി.

ഭയം അയാൾക്കു ശക്തികൊടുത്തു. തന്റെ ക്ഷീണവും കാലിലെ വേദനയും മറന്ന് അയാൾ റോഡു വിട്ടു ഫെർമരങ്ങൾ കൂട്ടമായി വളരുന്ന ഒരു സ്ഥലത്തെ ലക്ഷ്യമാക്കി നടന്നു. അവിടെയെത്തിയപ്പോൾ, അതിന്നകത്തേക്ക് ഇഴഞ്ഞുചെന്ന് ആ മഞ്ഞിൽ കിടന്നു. റോഡിൽനിന്ന് അയാളെ കാണുവാൻ പ്രയാസമായിരുന്നു എന്നു തീർച്ചതന്നെ. പക്ഷേ, പൈൻമരത്തിന്റെ അഗ്രങ്ങളിൽ എത്തിയിരുന്ന ഭാസ്കരന്റെ പ്രഭയേറ്റു തിളങ്ങുന്ന റോഡ് അയാൾക്ക് വ്യക്തമായി കാണാമായിരുന്നു.

ശബ്ദം അടുത്തടുത്ത് അണഞ്ഞു. താൻ വിട്ടുപോന്ന റോഡിൽ വ്യക്തമായി കാണാവുന്ന ഏകാന്തമായ കാലടിപ്പാടുകളെക്കുറിച്ചയാൾ ഓർ

ത്തുപോയി. പക്ഷേ, ഇനിയും അകലെ പോകുവാനുള്ള സമയമില്ല. മുന്നിലായോടുന്ന യന്ത്രത്തിന്റെ ഒച്ച ഇതാ അടുത്തെത്തി. അലെക്സേയ് കുറേക്കൂടി മഞ്ഞിൽ അമർന്നുകിടന്നു. ആദ്യമായി, പരന്ന് ആപ്പിന്റെ രൂപത്തിലുള്ള, വെള്ളനിറത്തിൽ ചായംതേച്ച, ഒരു കവചിതവാഹനം ഇലകളിലൂടെ മർമ്മരധ്വനി മുഴക്കി കടന്നുവന്നു. ഒന്നുലഞ്ഞു, ചങ്ങല കുലുക്കിക്കൊണ്ട് അത് അലെക്സേയുടെ വഴിത്താര അവസാനിച്ച ദിക്കിൽ ചെന്നുനിന്നു. അലെക്സേയ് ശ്വാസമടക്കിക്കിടന്നു. കവചിതവാഹനം കടന്നുപോയി. അതിനെത്തുടർന്നു വന്നത് നാടൻവണ്ടികളാണ്. ഉയർന്ന കൂർത്ത അററമുള്ള തൊപ്പിധരിച്ച ഒരാൾ, തന്റെ ഊതനിറത്തിലുള്ള രോമക്കോട്ടിൽ മൂക്കും വച്ചുകൊണ്ട് ഡ്രൈവർക്കു സമീപമിരിക്കുന്നുണ്ടായിരുന്നു. അയാളുടെ പിന്നിലായി, ഉയർന്ന ബഞ്ചുകളിൽ, ഉരുക്കിന്റെ തൊപ്പിയും സൈനികരുടേതായ ഊതക്കോട്ടും ധരിച്ച അനേകം തോക്കുകാർ വണ്ടി ഇളകുന്നതിനോടൊപ്പം ചാഞ്ചാടിക്കൊണ്ടിരുന്നു. അതിലും പിന്നിലായി ഒരു വലിയ വണ്ടി ഇരമ്പിപ്പാഞ്ഞുകൊണ്ടിരുന്നു. അതിൽ വരിവരിയായി ഏകദേശം പതിനഞ്ച് ജർമ്മൻകാർ ഇരുന്നിരുന്നു.

അലെക്സേയ് കുറെക്കൂടെ മഞ്ഞിലേക്ക് അമർന്നിരുന്നു. വാഹനങ്ങൾ വളരെ അടുത്തു. അതിൽനിന്നു പുറപ്പെടുന്ന വാതകം അയാളുടെ മുഖത്തടിച്ചു. പിൻകഴുത്തിലെ രോമങ്ങൾ എഴുന്നേററു നിൽക്കുന്നതായും, മാംസപേശികൾ വലിഞ്ഞു ചുളുങ്ങി ചെറിയ ചെറിയ ഉണ്ടകളായി തീരുന്നതുപോലെയും അയാൾക്കു തോന്നി. പക്ഷേ, വണ്ടികൾ കടന്നുപോയി. പുക അടങ്ങി. അവയുടെ ശബ്ദം കഷ്ടിച്ചുമാത്രം കേൾക്കാവുന്ന വിധത്തിൽ വിദൂരത്തിലായി.

എല്ലാം ശാന്തമായി എന്നു കണ്ടപ്പോൾ, കടന്നുപോയ വാഹനങ്ങളുടെ പാടുകൾ വ്യക്തമായി കാണാവുന്ന റോഡിലേക്കു കടന്ന് അയാൾ തന്റെ കിഴക്കോട്ടുള്ള യാത്ര തുടർന്നു. ആദ്യം തീർച്ചയാക്കിയ മാതിരി തന്നെയുള്ള ദൂരവും അതിനെ തുടർന്നു നിശ്ചിതസമയത്തുള്ള വിശ്രമവുമാണ് ഇത്തവണയും അലെക്സേയ് അവലംബിച്ചത്. പകുതിവഴി പോയിക്കഴിയുമ്പോൾ അയാൾ ഉച്ചഭക്ഷണം കഴിക്കും. ഇപ്പോൾ ഏററവും കരുതലോടെ ഒരു വന്യമൃഗത്തെപ്പോലെയാണ് അയാൾ ചരിക്കുന്നത്. കൂർമ്മതയേറിയ ആ ശ്രവണേന്ദ്രിയങ്ങൾ ഓരോ നനുത്ത ശബ്ദവും കേട്ടിരുന്നു. അത്യന്തം അപകടകാരിയായ ഏതോ ഒരു ജന്തു എവിടെയോ അടുത്ത് പതിയിരിക്കുന്നുണ്ട് എന്ന മട്ടിൽ അങ്ങോട്ടും ഇങ്ങോട്ടും ദൃഷ്ടിയയച്ചുകൊണ്ടാണ് അയാൾ നടക്കുന്നത്. ആകാശത്തിൽ വച്ചു മാത്രം യുദ്ധംചെയ്തു ശീലിച്ചിട്ടുള്ള ആ വൈമാനികൻ ആദ്യമായാണ് ഇപ്പോൾ മുറിവേൽക്കാത്ത, ജീവനുള്ള ശത്രുക്കളെ നിലത്തു കാണുന്നത്. ഇപ്പോൾ അയാൾ അവരുടെ വഴിത്താരയിലൂടെ നടന്നു മുന്നോട്ടു പോ



കയാണ്. അയാൾ ഒരു പ്രതികാരബുദ്ധിയോടെ ചിരിച്ചു. അവിടെയും അവർക്കു നല്ല സമയമായിരുന്നില്ല. അധീനത്തിൽ വച്ച ആ സ്ഥലങ്ങളിൽനിന്നും അവർക്കു യാതൊരു സുഖവും ആതിഥ്യമര്യാദയും ലഭിക്കുകയുണ്ടായില്ല. ഈ ആൾപ്പെരുമാററമില്ലാത്ത കാട്ടിലെ മൂന്നു ദിവസത്തെ അലഞ്ഞുതിരിയലിന്നിടയിൽ അയാൾ മനുഷ്യജീവിയുടെ നിഴൽപോലും കണ്ടിരുന്നില്ല; ആ സ്ഥലത്തുപോലും അവരുടെ ഓഫീസർ എത്ര വലിയ രക്ഷാസൈന്യത്തിന്റെ അകമ്പടിയോടുകൂടിയാണ് യാത്രചെയ്തിരുന്നത്!

''എല്ലാം ശരിയാണ്: എല്ലാം എല്ലാം ശരിയാകും.'' സ്വയം ഉന്മേഷവാനാക്കാൻ അങ്ങനെ പിറുപിറുത്തുകൊണ്ട് അയാൾ ഓരോ അടിവച്ചു; തന്റെ കാലിലെ വേദന വർദ്ധിച്ചുവർദ്ധിച്ചുവരികയാണ് എന്നും, തന്റെ ശക്തി കാണെക്കാണെ കുറഞ്ഞുവരികയാണ് എന്നുമുള്ള വസ്തുത അയാൾ മറക്കാൻ ശ്രമിച്ചിരുന്നു. കടിച്ചുചവച്ചു വിഴുങ്ങിയിരുന്ന ചെറിയ ഫെർമരത്തൊലികൊണ്ടോ, ബർച്ച് മരത്തിന്റെ കയ്ക്കുന്ന മൊട്ടുകൾകൊണ്ടോ, ച്യൂയിങ്ഗം പോലെ വായിൽ കിടന്നിരുന്ന ചെറിയ ലിൻഡൻ മരത്തിന്റെ ഒട്ടിപ്പിടിക്കുന്ന തൊലികൊണ്ടോ, അയാൾക്ക് ഇനിമേൽ തന്റെ വയറിനെ വഞ്ചിക്കുവാൻ സാദ്ധ്യമല്ല. സമയം സന്ധ്യയായി, എങ്കിലും അയാൾ നിർദ്ദിഷ്ടദൂരം നടന്നുകഴിഞ്ഞിരുന്നില്ല. രാത്രി പഴകിദ്രവിച്ച ഒരു ബർച്ച്മരത്തടിയുടെ ചുററും സമൃദ്ധമായി വീണു കൂടിക്കിടന്നിരുന്ന ഉണങ്ങിയ കമ്പുകളും പൈൻകൊമ്പുകളും പെറുക്കിക്കൂട്ടി അയാൾ ഒരു തീക്കുണ്ഡമുണ്ടാക്കി. ഈ തടി പുകഞ്ഞുകത്തി സുഖപ്രദമായ ചൂട് വിതറിക്കൊണ്ടിരിക്കേ, അതിന്റെ ജീവദായകമായ ഊഷ്മാവേററ് അയാൾ അങ്ങോട്ടും ഇങ്ങോട്ടും തിരിഞ്ഞു നീണ്ടുനിവർന്നു കിടന്നു. മരമുട്ടികളിന്മേൽ ഉദാസീനമായി നക്കിക്കൊണ്ടിരിക്കുന്ന തീ ഉജ്ജ്വലിപ്പിക്കുവാനാവശ്യമായ ചുള്ളിക്കമ്പുകൾ തീയിലിടുവാൻ അയാൾ ഇടയ്ക്കിടയ്ക്ക് ഉണർന്നിരുന്നു.

പാതിരാത്രിയോടടുത്തപ്പോൾ ഒരു ഹിമവാതം അടിച്ചുതുടങ്ങി. തലയ്ക്കുമുകളിലുള്ള പൈൻമരങ്ങൾ ഉലഞ്ഞാടി പേടിച്ചരണ്ട് മർമ്മരശബ്ദമുയർത്തി. മുള്ളുപോലെ കുത്തിക്കൊള്ളുന്ന മഞ്ഞിൻതരികൾ മേഘംപോലെ തറയ്ക്കുമീതെ പറന്നു നടന്നു. പൊട്ടിത്തെറിച്ചുകൊണ്ട് ഉജ്ജ്വലിക്കുന്ന തീയിനു ചുററും മർമ്മരമുതിർക്കുന്ന ഒരു മൂകത തങ്ങിനിന്നു. പക്ഷേ, ഈ ശീതവാതം അലെക്സേയെ ഒട്ടും അസ്വസ്ഥനാക്കിയില്ല. അഗ്നിശിഖയുടെ തപ്തമായ രക്ഷാവലയത്തിനകത്ത് അയാൾ സുഖമായി മധുരമധുരമായ ഗാഢനിദ്രയിൽ ലയിച്ചുകിടന്നു.

കാട്ടിലെ ഹിംസ്രജന്തുക്കളിൽനിന്നും അഗ്നി അയാളെ രക്ഷിച്ചു. ജർമ്മൻകാരോ—ഇതുപോലുള്ള ഒരു രാത്രിയിൽ അവരെ ഭയപ്പെടേണ്ട ആവശ്യമില്ല. ഹിമവാതമടിക്കുമ്പോൾ അരണ്യാന്തരാളത്തിലേക്കു പോ

കുവാൻ അവർ ധൈര്യപ്പെടുകയില്ല. ഇതൊക്കെയായാലും അയാളുടെ ക്ഷീണിച്ച ദേഹം ചൂടേററ് വിശ്രമസുഖം നുകരുമ്പോൾ, കാട്ടിലെ പൗരന്റേതായ കൂർമ്മത അവലംബിച്ചിരുന്ന അയാളുടെ കാതുകൾ ഓരോ നേരിയ സ്വരവും കേൾക്കുന്നുണ്ടായിരുന്നു. പുലരിക്കല്പംമുമ്പ് കാററ് ഊതിയമർന്നതിനുശേഷം, നിശ്ശബ്ദമായ പ്രകൃതിക്കുമീതെ ഒരു ശുഭ്രകഞ്ചുകംപോലെ മൂടൽമഞ്ഞ് തൂങ്ങിക്കിടക്കുമ്പോൾ, ഹിമവാതത്തിന്റെ മൃദുലസ്വരത്തിനും പൈൻമരങ്ങളുടെ മർമ്മരധ്വനിക്കും പുറമേ, യുദ്ധത്തിന്റെ ശബ്ദം—പൊട്ടിത്തെറിക്കലും തോക്കുകളുടേയും യന്ത്രത്തോക്കുകളുടേയും ഗർജനവും—കേൾക്കുന്നുണ്ട് എന്നു തോന്നി അയാൾക്ക്. ''എന്ത്, യുദ്ധമുന്നണി ഇത്ര സമീപത്താണോ, ഇത്ര വേഗമായോ.''

## VII

കാലത്ത്, കാററ് മഞ്ഞലകളെ മാററിയപ്പോൾ, തലേ രാത്രിയിൽ രജതവർണ്ണം കൈക്കൊണ്ടിരുന്ന വനഭൂമി, പെട്ടെന്നുള്ള മാററത്തിൽ പ്രസന്നമായിത്തീർന്നതുപോലെ വെയിലിൽ വെട്ടിത്തിളങ്ങി. പറവകൾ വരാൻപോകുന്ന വസന്തത്തെ മുൻകൂട്ടി കണ്ട വിധത്തിൽ പറന്നുനടന്ന് കളകളാരവം മുഴക്കി. പക്ഷേ, ഇപ്പോൾ, എത്രതന്നെ ശ്രമിച്ചിട്ടും അയാൾക്ക് റൈഫിൾവെടിയുടെ ശബ്ദമോ പീരങ്കിയുടെ മുഴക്കമോ കേൾക്കാൻ കഴിഞ്ഞില്ല.

ഹിമതുലങ്ങൾ വെട്ടിത്തിളങ്ങി മരത്തലപ്പുകളിൽനിന്നു വെളുത്ത പുകപിടിച്ച ഒരു അരുവിപോലെ താഴോട്ടു പതിക്കുന്നുണ്ടായിരുന്നു. ഒരു ചെറിയ ശബ്ദത്തോടെ അവിടവിടെയായി വലിയ ജലകണികകൾ മഞ്ഞിലേക്ക് ഇററിററു വീണിരുന്നു—വസന്തം ആദ്യമായാണ് ഇത്ര നിശ്ചയദാർഢ്യത്തോടെ, ഇത്ര കരുത്തോടെ തന്റെ സാന്നിദ്ധ്യം വിളംബരം ചെയ്യുന്നത്.

തന്റെ ശുഷ്കമായ ആഹാരസമ്പത്തിന്റെ ബാക്കി—രുചികരമായ കൊഴുപ്പുകൊണ്ടു പൊതിഞ്ഞ അല്പം മാംസശകലങ്ങൾ—അപ്പോൾ കാലത്തുതന്നെ കഴിക്കുവാൻ അയാൾ തീർച്ചയാക്കി. അങ്ങനെ ചെയ്തില്ലെങ്കിൽ എഴുന്നേററുനില്ക്കുവാനുള്ള ശക്തിപോലും തനിക്ക് ഉണ്ടാകുകയില്ലെന്ന് അയാൾ മനസ്സിലാക്കി. ചൂണ്ടുവിരൽകൊണ്ട് അയാൾ ആ തകരപ്പാത്രം തുടച്ചുവെടിപ്പാക്കി. അതിന്റെ തള്ളിനില്ക്കുന്ന അററങ്ങളിൽ തട്ടി അയാളുടെ കൈ അവിടവിടെ മുറിഞ്ഞു. പക്ഷേ, ഇനിയും അതിൽ കുറച്ചു കൊഴുപ്പു പററി നില്ക്കുന്നുണ്ടായിരിക്കുമെന്ന് അയാൾ വിചാരിച്ചു. അയാൾ ആ തകരംനിറയെ പൊടിമഞ്ഞു വാരിയിട്ടു. അണഞ്ഞുതുടങ്ങിയ തീക്കനലുകൾക്കു മീതെ പററിനില്ക്കുന്ന ചാരം മാററി ആ ടിൻ, തീക്കനലുകളുടെ മീതെ കാണിച്ചു. കുറച്ചുകഴിഞ്ഞ്, അ



ല്പാല്പമായി മാംസത്തിന്റെ രുചിയുണ്ടായിരുന്ന ആ ചൂടുവെള്ളം അത്യന്തരുചിയോടെ അയാൾ മോന്തിക്കുടിച്ചു. ചായയുണ്ടാക്കാമെന്ന ഉദ്ദേശത്തോടെ, വെള്ളംകുടി കഴിഞ്ഞപ്പോൾ ആ ടിൻ അയാൾ കീശയിൽ തിരുകി. ചൂടുള്ള ഒരിത്തിരി ചായ കുടിക്കാൻ—അത് സുഖകരമായ ഒരു കണ്ടുപിടുത്തമായിരുന്നു. തുടർന്നുള്ള യാത്രയിൽ ആ ചിന്ത അയാൾക്ക് അല്പം ആശ്വാസം നൽകി.

പക്ഷേ, വലിയ ഒരു നൈരാശ്യം അയാളെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. തലേ രാത്രിയിലെ ഹിമപാതം വഴിയാകെ മറച്ച് തെന്നുന്ന ഹിമപ്രവാഹംകൊണ്ട് നിറച്ചിരുന്നു. വൈവിധ്യമില്ലാത്ത ആ നീലപ്രകാശമേററ് അലെക്സേയുടെ കണ്ണുകൾക്കു തീവ്രമായ വേദന തോന്നി. ഉറച്ചിട്ടില്ലാത്ത, കുഴഞ്ഞ മഞ്ഞിൽ പൂണ്ടുപോയ കാലുകൾ വളരെ ബുദ്ധിമുട്ടിയിട്ടാണ് അയാൾക്ക് വലിച്ചെടുക്കുവാൻ സാധിച്ചത്. ഈ പ്രയാസത്തിൽ ഊന്നുവടിക്കും കാര്യമായ സഹായമൊന്നും ചെയ്യാൻ കഴിഞ്ഞില്ല. കാരണം അതും ഉറയ്ക്കാത്ത മഞ്ഞിൽ ആണ്ടുപോയിരുന്നു.

ഉച്ചക്കതിരവൻ മരങ്ങൾക്കു മുകളിലൂടെ, കാട്ടിനുള്ളിലേക്ക് നോക്കുകയും മരത്തണലിലുള്ള നിഴലുകൾ കുറുത്തു തുടങ്ങുകയും ചെയ്തു. ആ ഉച്ചസമയമായപ്പോഴേയ്ക്കും അലെക്സേയ്ക്ക് ആയിരത്തഞ്ഞൂറ് അടിയേ നടക്കുവാൻ സാധിച്ചിരുന്നുള്ളു. അയാൾക്ക് തലചുററുന്നതായും ഭൂമി കാൽക്കീഴിൽനിന്ന് വഴുതിമാറുന്നതായും തോന്നി. ഓരോ അടി വയ്ക്കുവാനും അങ്ങേ അററത്തെ മനസ്സാന്നിദ്ധ്യം ഉപയോഗിക്കേണ്ട നിലയിൽ ക്ഷീണിതനായിരുന്നു അയാൾ. ഇടയ്ക്കിടെയെല്ലാം അയാൾ താഴെ വീണ് ഒരു നിമിഷം മഞ്ഞിൽ നെററിയമർത്തി നിശ്ചലനായി കിടക്കും. അതു കഴിഞ്ഞ് എഴുന്നേററ് കുറെ അടി നടക്കും. അയാൾക്ക് ഉറങ്ങുവാൻ—എല്ലാം മറന്നു കിടന്ന്, ഒരൊററ മാംസപേശിപോലുമനക്കാതെ ഉറങ്ങുവാൻ—അനിയന്ത്രിതമായ ഒരു ആഗ്രഹം തോന്നി. വരാനുള്ളത് വരികതന്നെ ചെയ്യും. അയാൾ അവിടെ മരവിച്ചു തരിച്ചുനിന്നു; ദേഹം അങ്ങോട്ടും ഇങ്ങോട്ടും ഉലയുന്നുണ്ടായിരുന്നു. പിന്നീട് അയാൾ ചുണ്ട് വേദനിക്കുന്ന തരത്തിൽ കടിച്ചമർത്തി, സർവ്വശക്തികളും സംഭരിച്ചു കുറെ അടികൂടി വച്ചു. അയാളുടെ കാലുകൾ വലിച്ചുനീക്കുവാൻപോലും വയ്യാത്ത തരത്തിലായി.

ഒടുവിൽ, ഇനി ഒരൊററ അടിപോലും മുന്നോട്ടുവയ്ക്കുവാൻ സാധിക്കുകയില്ല; ലോകത്തിലെ യാതൊരു ശക്തിക്കും തന്നെ താൻ നില്ക്കുന്ന സ്ഥലത്തുനിന്ന് നീക്കുവാൻ സാദ്ധ്യമല്ല, ഇരുന്നാൽ ഇനിയൊരിക്കലും താൻ ഇവിടെനിന്ന് എഴുന്നേൽക്കുകയില്ല, എന്നയാൾക്കു തോന്നി. അയാൾ കൊതി പൂണ്ട നോട്ടങ്ങൾ നാലുഭാഗത്തും പായിച്ചു. അവിടെ റോഡിന്റെ ഒരു ഭാഗത്തായി, ഒരു ചുരുണ്ട പൈൻചെടി നില്ക്കുന്നുണ്ട്. തന്റെ അവസാനത്തെ ശക്തിബിന്ദുക്കളെ സംഭരിച്ച്, അയാൾ

അങ്ങോട്ടു നടന്നു് ആ തയ്യിന്മേൽചെന്നു വീണു. അതിന്റെ കവരയിലാണു് അയാളുടെ താടി വിശ്രമിച്ചതു്. ആ നിലയിൽ, ദേഹത്തിന്റെ കുറെ ഭാരം തന്റെ മുറിവേററ കാലിൽനിന്നു നീങ്ങിയതുകൊണ്ടു് അയാൾക്കു് അല്പം ആശ്വാസം തോന്നി. അതിന്റെ പതുപതുത്ത കൊമ്പുകളിലേക്കു ചാഞ്ഞുനിന്നപ്പോൾ അയാൾക്കു് ഒരു വിശ്രമസുഖം അനുഭവപ്പെട്ടു. കുറച്ചുകൂടി സൗകര്യവും ആശ്വാസവും ലഭിക്കുവാൻ വേണ്ടി, തടിച്ച വൃക്ഷക്കവരയിൽനിന്നു താടി മാററാതെതന്നെ അയാൾ ആദ്യം ഒരു കാലും പിന്നീടു് രണ്ടാമത്തെ കാലും നീട്ടി. ദേഹത്തിന്റെ ഭാരത്തിൽനിന്നു വിമുക്തിനേടിയ കാലുകൾ മഞ്ഞുറഞ്ഞതിൽനിന്നു വലിച്ചെടുക്കുവാൻ വലിയ വിഷമം തോന്നിയില്ല. ഇവിടെ വച്ചു് ഒന്നാംതരമൊരു ആശയം അയാളുടെ മനസ്സിൽ ഉദിച്ചു.

''എന്തു്; തീർച്ചയായും എനിക്കു് എളുപ്പത്തിൽ ഈ മരം വെട്ടിയെടുത്തു്, കവരയൊഴിച്ചു് അതിന്റെ കൊമ്പുകൾ എല്ലാം വെട്ടിക്കളഞ്ഞു്, താടി ആ കവരയിൽ ഉറപ്പിച്ചു്, വടി മുന്നോട്ടു നീട്ടി ദേഹഭാരം അതിൽ അർപ്പിച്ചു് അതോടൊപ്പം എന്റെ കാലുകളും വലിച്ചു്, ഇപ്പോൾ ചെയ്യിരിക്കുന്നതുപോലെ യാത്ര തുടരാം. സാവധാനമേ പോകാൻ കഴിയൂ. അതെ, സാവധാനംതന്നെ. എങ്കിലും അധികം ക്ഷീണമേൽക്കുകയില്ല. അതുതന്നെയല്ല, ഹിമപാതം കട്ടിയാകുന്നതുവരെ കാത്തുനിൽക്കേണ്ട ആവശ്യവുമില്ല.''

അയാൾ ഉടനെതന്നെ മുട്ടുകുത്തിനിന്നു്, കഠാരികൊണ്ടു് ആ ചെറിയ മരം മുറിച്ചു്, അതിന്റെ കൊമ്പുകളെല്ലാം ചെത്തിക്കളഞ്ഞു. തന്റെ കൈലേസും ബാൻഡേജ് തുണികളും ആ കവരയിൽ വച്ചുകെട്ടി താമസമെന്യേ തന്റെ ആശയം പ്രായോഗികമാക്കി. അയാൾ ആ വടി മുന്നോട്ടു നീട്ടി, കൈകളും താടിയും അതിന്മേൽ ഉറപ്പിച്ചു. ആദ്യം ഒരു കാലും പിന്നീടു് മറേറതും വടിയുടെ സ്ഥാനംവരെ കൊണ്ടുപോയി. വീണ്ടും വടി നീട്ടി അതിനൊപ്പിച്ചു ചാടി മുന്നോട്ടു നീങ്ങി. അങ്ങനെ അയാൾ അടിയെണ്ണി ഒരു പുതിയ പുരോഗതിത്തോതു് മനസ്സിൽ കുറിച്ചു് യാത്രയാരംഭിച്ചു.

വിചിത്രമായ വിധത്തിൽ, ഇങ്ങനെ കനത്ത കാട്ടിലൂടെ അലഞ്ഞുനടക്കുന്ന ഒരാളെ കാണുന്ന ഏതൊരു കാഴ്ചക്കാരനും നിസ്സംശയമായും അത്ഭുതം തോന്നും. ഉറച്ച ഹിമപാതത്തിന്റെ മുകളിലൂടെ, ഒച്ചിന്റെ വേഗതയിൽ, പ്രഭാതം തൊട്ടു പ്രദോഷംവരെ അഞ്ചു കിലോമീററററോളംമാത്രം നടന്നു് എത്തുന്ന ഇയാളുടെ ദൃക്സാക്ഷികളായി മാഗ്‌പൈപക്ഷികൾമാത്രമേ ഉണ്ടായിരുന്നുള്ളൂ. അവർക്കാകട്ടേ, ഈ അപൂർവ്വമായ മുക്കാലിമൃഗം തികച്ചും നിരുപദ്രവിയാണു് എന്നു ബോദ്ധ്യമുള്ളതുകൊണ്ടു് അയാൾ നടന്നടുക്കുമ്പോൾ പറന്നുപോകാതെ, വൈമനസ്യത്തോടെ അയാളുടെ മാർഗ്ഗത്തിൽ നിന്നല്പം മാറിനിന്നു്,



തലതിരിച്ചു് അവരുടെ ജിജ്ഞാസനിറഞ്ഞ കറുത്ത മുത്തുപോലുള്ള കണ്ണുകൾകൊണ്ടു് പുച്ഛത്തോടെ അയാളെ നോക്കുകമാത്രമേ ചെയ്തിരുന്നുള്ളൂ.

## VIII

വടി മുന്നോട്ടു നീട്ടി, താടി ഊന്നി, കാലുകൾ മുന്നോട്ടു നീട്ടിവെച്ചു് രണ്ടു ദിവസത്തോളം അയാൾ ആ മഞ്ഞു മൂടിക്കിടക്കുന്ന റോഡിലൂടെ ഞൊണ്ടിഞൊണ്ടി നടന്നു. അപ്പോഴേയ്ക്കും യാതൊന്നും അറിയാത്തവിധത്തിൽ ആ കാലുകൾ ചേതനയററുപോയിരുന്നുവെങ്കിലും, ഓരോ അടിവെയ്ക്കുമ്പോഴും വേദനകൊണ്ടു് അയാളുടെ ദേഹമാകെ വിറയ്ക്കുന്നുണ്ടായിരുന്നു. വിശപ്പിന്റെ കാഠിന്യം അയാളെ അത്ര അലട്ടിയിരുന്നില്ല. തന്റെ ഒഴിഞ്ഞ വയറു് കട്ടികൂടി അയാളുടെ ദേഹത്തിൽ അമർന്നതുപോലെ ഞരമ്പുവലികളും, കുത്തിത്തുറക്കുന്ന വേദനയും, നിരന്തരവും മന്ദീഭൂതവുമായ ഒരുതരം കഴപ്പായി മാറിയിരുന്നു.

വിശ്രമസമയത്തു് തന്റെ കഠാരികൊണ്ടു് അടർത്തിയെടുത്ത സംഭരിക്കുന്ന ചെറിയ പൈൻമരത്തൊലിയും, ബർച്ചു്, നാരകം എന്നിവയുടെ മൊട്ടുകളും, രാത്രിത്താവളങ്ങളിൽ വച്ചു, മഞ്ഞത്തടിയിൽനിന്നു കുഴിച്ചെടുക്കുന്ന ഒരുതരം മൃദുവായ പച്ചപ്പായൽ ഇട്ടു തിളപ്പിച്ച വെള്ളവുമായിരുന്നു അയാളുടെ ഭക്ഷണം. മഞ്ഞു് ഒഴിഞ്ഞുപോയ സ്ഥലങ്ങളിൽനിന്നു പെറുക്കിയെടുക്കുന്ന വാർണീഷ് പുരട്ടിയതുപോലെയുള്ള ''ബിൽബറി'' ഇലകളിൽനിന്നുണ്ടാക്കുന്ന ഒരുതരം ചായയാണു് അയാളുടെ ഏകമായ ആനന്ദം. ആ ചൂടുള്ള ദ്രാവകം, അയാളുടെ ദേഹമാകെ ഊഷ്മളമായ ഒരു നവോന്മേഷം വളർത്തുക മാത്രമല്ല, തൃപ്തിയായി എന്ന ഒരു ഭാവം അങ്കുരിപ്പിക്കയും ചെയ്തു. പുകയുടേയും ഇലകളുടേയും ഗന്ധം വമിക്കുന്ന ആ ചൂടുള്ള വെള്ളം വലിച്ചുകുടിക്കുമ്പോൾ, അയാൾക്കു് ഒരു സമാധാനം തോന്നി; തന്റെ യാത്ര അത്ര അനന്തവും ഭയങ്കരവുമല്ല എന്നൊരാശ്വാസം.

പന്തലിച്ചുനില്ക്കുന്ന ഫെർമരത്തിന്റെ ഹരിതനിറമായ കൂടാരത്തിന്നടിയിലായിരുന്നു അയാളുടെ ആറാം ദിവസത്തെ നിശാതാവളം. കറ പററിപ്പിടിച്ചുനില്ക്കുന്ന, ഒരു പഴയ മരത്തിന്റെ ചുററും, രാത്രി മുഴവനും അതു് തീ വമിച്ചു ചൂടുതരുമെന്ന വിശ്വാസത്തോടെ അയാൾ ഒരു തീക്കുണ്ഡംകൂട്ടി. അപ്പോഴും വെളിച്ചമുണ്ടായിരുന്നു. മരക്കൊമ്പിൽ, പുറത്തു കാണാത്ത വിധത്തിൽ ഒരു അണ്ണാരക്കണ്ണൻ ഇരുന്നു ഫെർമരത്തിന്റെ കായകൾ പൊളിച്ചുതിന്നുന്നുണ്ടായിരുന്നു. ഒടിഞ്ഞൊഴിഞ്ഞ തോടുകൾ ഇടയ്ക്കിടെ അതു് താഴത്തേക്കെറിയും. ഇപ്പോൾ ഭക്ഷണ കാര്യത്തിൽമാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന അലെക്സേയ് എന്താണു് അണ്ണാൻ ഇതിൽ ഇത്ര രുചികരമായി കണ്ടുപിടിച്ചിട്ടുള്ളതെന്നു് അത്ഭുത

പ്പെട്ടു. അയാൾ അതിൽനിന്ന് ഒന്നു പെറുക്കിയെടുത്ത്, അതിന്റെ തൊലി പൊളിച്ചപ്പോൾ, അടിയിലായി ഒരു തിനമണിയോളം വലുപ്പമുള്ള ഒരു ചിറകുവച്ച വിത്തു കണ്ടു. കാഴ്ചയിൽ അത് ഒരു ചെറിയ സിഡാർ അണ്ടിപോലിരുന്നു. അയാൾ ആ വിത്ത് വായിലിട്ട്, പല്ലുകൾകൊണ്ട് അമർത്തിയപ്പോൾ സിഡാർ എണ്ണയുടെ സ്വാദ് അനുഭവപ്പെട്ടു.

ഉടനെ അയാൾ ചുററും ചിതറിക്കിടന്നിരുന്ന കുറെ ഫെർകായ്കൾ പെറുക്കിയെടുത്ത് തീയിലിട്ടു, ഒരുപിടി ചുള്ളിലുകൾ അതിന്റെമീതെയായി പെറുക്കി വച്ചു. ചൂടുപിടിച്ച ആ കായ്കൾ പൊട്ടിത്തുറന്നപ്പോൾ അവ പെറുക്കിയെടുത്ത്, ഉള്ളംകൈകൊണ്ട് ഞെരടി, ഉമി ഊതിക്കളഞ്ഞ്, ആ ചെറിയ വിത്തുകൾ വായിലേക്കിട്ടു.

നേരിയ ശബ്ദതരംഗങ്ങൾ കാട്ടിൽ മുഴങ്ങിക്കൊണ്ടിരുന്നു. മരത്തറയിൽ ഉണങ്ങിപ്പിടിച്ചിരുന്ന തടി പുകഞ്ഞ് കർപ്പൂരത്തിന്റെ ഗന്ധം അനുസ്മരിപ്പിക്കുന്ന വാസനയോടെ നേരിയ ചൂട് വിതറി. ചെറിയ ചെറിയ തീനാളങ്ങൾ നിമിഷംതോറും മങ്ങിയും പൊങ്ങിയും ഉജ്ജ്വലിക്കുവാൻ തുടങ്ങി. സുവർണ്ണവർണ്ണംപൂണ്ട പൈൻമരങ്ങളുടേയും രജതനിറത്തിലുള്ള ബർച്ച്മരങ്ങളുടേയും തടികൾ അതിനോടൊത്ത്, ഒരു പ്രകാശവലയത്തിനകത്ത് തെളിഞ്ഞുകാണുകയും അനന്തരം മുരളുന്ന ഇരുളിൽ മറയുകയും ചെയ്തു. ആദ്യം ചെയ്തതുപോലെ കുറെ ചുള്ളികൾകൂടി തീയിലേക്ക് എടുത്തിട്ടു. അയാൾ കുറെ ഫെർകായകളും ചുട്ടെടുത്തു. സിഡാർ എണ്ണയുടെ വാസന, മറന്നുകഴിഞ്ഞിരുന്ന ചിന്തകളിലേക്ക് അയാളുടെ മനസ്സ് തിരിച്ചുവിട്ടു. അനേകം പരിമിതമായ സാധനങ്ങൾ നിറഞ്ഞ ഒരു ചെറിയ അകം. തട്ടിന്മേൽനിന്നു തൂങ്ങിക്കിടക്കുന്ന വിളക്കിന്റെ ചുവട്ടിലുള്ള ഒരു മേശ. അവധിക്കാലത്തെ വസ്ത്രംധരിച്ച അയാളുടെ അമ്മ പ്രഭാതപ്രാർത്ഥന കഴിഞ്ഞുവന്ന്, ഗൗരവത്തോടെ അലമാരിയിൽനിന്നും ഒരു കടലാസുസഞ്ചിയെടുത്ത് കുറെ സിഡാർ അണ്ടികൾ ഒരു പാത്രത്തിൽ ഇട്ടുകൊടുക്കും. കുടുംബാംഗങ്ങൾ മുഴുവൻ, അമ്മ, അമ്മൂമ്മ, തന്റെ രണ്ടു സഹോദരന്മാർ, ഏററവും ചെറിയവനായ താനും എല്ലാവരുംകൂടി മേശയ്ക്കു വട്ടമിരുന്ന്, അവധിദിവസത്തെ വിശിഷ്ടഭോജനമായ സിഡാർ അണ്ടികൾ തൊണ്ടുപൊളിക്കുവാൻ തുടങ്ങും. ആരും ഒരക്ഷരം മിണ്ടുകയില്ല: അമ്മൂമ്മ ഒരു ഹെയർപിൻകൊണ്ട് അതിനകത്തെ കഴമ്പെടുക്കുമ്പോൾ അമ്മ അതിനുപയോഗിക്കുന്നത് ഒരു സൂചിയാണ്. വളരെ സാമർത്ഥ്യത്തോടെ പല്ലുകൊണ്ട് കടിച്ചുടച്ച് അമ്മ അതിനകത്തെ സത്ത് മേശപ്പുറത്തു ശേഖരിക്കുന്നു. കുറെ ആകുമ്പോൾ അതെല്ലാം കൈയിൽ വാരിയെടുത്ത് മക്കളിൽ ആരുടെയെങ്കിലും വായിലേക്ക് ഇട്ടു കൊടുക്കും. ഭാഗ്യവാനായ അവന്റെ വായയുടെ സമീപത്ത് അമ്മയുടെ പണിയെടുത്തുതഴമ്പിച്ച കൈ അമരുന്നതായി അ



നുഭവപ്പെടും. അവധിദിവസമാകയാൽ ആ കൈസ്സ് സോപ്പിന്റെ വാസനയുണ്ടാകും.

കമീഷിൻ, ബാല്യകാലം... നഗരാതിർത്തിയിലുള്ള ആ ചെറിയ വീട്ടിലെ താമസം സംതൃപ്തമായിരുന്നു. ഇവിടെ ഈ കാട്ടിലെ വിവിധ ശബ്ദങ്ങളുടെ നടുവിൽ, മരവിപ്പിക്കുന്ന കാററ് നിങ്ങളുടെ പുറത്തുവന്ന് ആഞ്ഞടിക്കുമ്പോൾ മുഖം കത്തിജ്വലിക്കുകയാണ്. അന്ധകാരത്തിൽ എവിടെയോ ഇരുന്ന് ഒരു മൂങ്ങ നീട്ടിമൂളുന്നുണ്ട്. ക്രോഷ്ടാക്കളുടെ ഓരിയിടൽ കേൾക്കാം. തീയുടെ അരികെ ചുരുണ്ടുകൂടിയിരുന്ന്; അണഞ്ഞുതുടങ്ങിയ മിന്നുന്ന കനലിലേക്ക് ഉററുനോക്കിക്കൊണ്ട്, വിശന്നുവലഞ്ഞു രോഗിയായ, ദുർബ്ബലനായ ഒരു മനുഷ്യജീവി വിചാരമഗ്നനായി ഇരിക്കുകയാണ്—ആ വനാന്തരത്തിലെ ഏക മനുഷ്യൻ. അയാളുടെ മുന്നിൽ അപ്രതീക്ഷിതങ്ങളായ അപകടങ്ങളും പരീക്ഷണങ്ങളും നിറഞ്ഞ ഒരു അപരിചിതമായ മാർഗ്ഗം ഇരുളിലാണ്ടു നീണ്ടുകിടക്കുന്നു.

''എല്ലാം ശരിയാകും; എല്ലാം ശരിയാകും.'' അയാൾ ഉറക്കെപ്പറഞ്ഞു. അണയാറായ അഗ്നിശേഖരത്തിലെ കനലിന്റെ ദീപ്തിയിൽ അയാളുടെ വിണ്ടുകീറിയ ചുണ്ടിൽ, ഏതോ ആലോചനയിൽനിന്നു ജന്യമായ ഒരു പുഞ്ചിരി തെളിഞ്ഞുകാണാം.

## IX

തന്റെ യാത്രയുടെ ഏഴാം ദിവസം ഹിമവാതമുണ്ടായ അന്നുരാത്രി താൻ കേട്ട യുദ്ധത്തിന്റെ ശബ്ദം എവിടെനിന്നാണുത്ഭവിച്ചതെന്ന് അലെക്സേയ്ക്ക് മനസ്സിലായി.

അത്യന്തം ക്ഷീണിതനായി ഓരോ നിമിഷവും വിശ്രമമെടുത്തുകൊണ്ട്, മഞ്ഞലിഞ്ഞു തുടങ്ങിയ റോഡിലൂടെ അയാൾ വലിഞ്ഞുനടക്കുകയാണ്. വസന്തം ഇപ്പോൾ അകലെ നിന്നു പുഞ്ചിരിക്കുകയല്ല. ഈ കന്നിക്കാനനത്തിൽ തന്റെ ഊഷ്മളമായ ചണ്ഡവാതത്തോടും കൊമ്പുകളുടെ ഇടയിലൂടെ, മൊട്ടുകുന്നുകളിലെ മഞ്ഞു മാററിക്കൊണ്ട് കടന്നുവരുന്ന സൂര്യരശ്മികളോടുംകൂടി അതു പ്രത്യക്ഷമായി. സായാഹ്നസമയത്ത് കാക്കകളുടെ വിലാപസ്വനം മുഴങ്ങിക്കേൾക്കാം. റോഡിൽ കാണുന്ന ഊതനിറത്തിലുള്ള കൂമ്പാരങ്ങളിലെ വിരസവും ശാന്തവും ആയ പക്ഷിക്കൂട്ടുകൾ, തേനീച്ചക്കൂട്ടുപോലെ ചെറിയ ദ്വാരങ്ങളുള്ള നനഞ്ഞ മഞ്ഞ്, മഞ്ഞുരുകി ഉണ്ടായ തിളങ്ങുന്ന വെള്ളക്കുഴികൾ ജീവജാലങ്ങളെയെല്ലാം ആനന്ദംകൊണ്ടു ഭ്രാന്തുപിടിപ്പിക്കുന്ന ആ മാദകമായ മണം—എന്നിവയെല്ലാം സമ്മേളിച്ച് വസന്തം ആ വിജനമായ കാന്താരത്തിൽ എത്തിച്ചേർന്നു.

ചെറുപ്പകാലംതൊട്ട് അലെക്സേയ്ക്ക് ഏററവും ഇഷ്ടമായിരുന്ന കാല

ഘട്ടമായിരുന്ന ഇതു്. പഴകി, ജീർണ്ണിച്ച, മണ്ണണിഞ്ഞ ബൂട്ട്സിന്റെ ഉള്ളിലുള്ള വ്രണിതമായ പാദങ്ങളും പേറി, വിശന്നുവലഞ്ഞു്, വേദനകൊണ്ടും ക്ഷീണംകൊണ്ടും തകർന്നു്, ചളിയേയും ചതുപ്പുനിലങ്ങളേയും, ചെറിയ വെള്ളക്കുഴികളേയും ശപിച്ചുകൊണ്ടു് അവയിലൂടെ നടക്കുമ്പോഴും, അയാൾ കുളിർമ്മയേറിയ, ലഹരിപിടിപ്പിക്കുന്ന സൗരഭ്യം അത്യാർത്തിയോടെ ഉൾക്കൊള്ളുന്നുണ്ടായിരുന്നു. തന്റെ മാർഗ്ഗമൊന്നും അയാൾ ഇപ്പോൾ ശ്രദ്ധിക്കുന്നില്ല; വെള്ളക്കുഴികളെ ഒഴിഞ്ഞുമാറുന്നില്ല. ഉരുണ്ടു പിരണ്ടു വീണു, വീണ്ടും എഴുന്നേററു്, തന്റെ വടിയിന്മേൽ ബലമായി ഊന്നി, ആടിയാടി ഉള്ള ശക്തി മുഴുവൻ ഉപയോഗിച്ചു്, തന്റെ വടി ആകാവുന്നിടത്തോളം മുന്നോട്ടു നീട്ടി, അയാൾ കിഴക്കോട്ടുള്ള യാത്ര മെല്ലെ മെല്ലെ തുടർന്നു.

അരണ്യമാർഗ്ഗം പൊടുന്നനെ ഇടത്തോട്ടു തിരിയുന്ന ദിക്കിലെത്തിയപ്പോൾ അയാൾ തരിച്ചുനിന്നുപോയി. അടുത്തടുത്തു പൈൻമരങ്ങൾ വളർന്നുനില്ക്കുന്ന, വളരെ വീതികുറഞ്ഞ ആ വഴിയിൽ താൻ കുറേ ദിവസങ്ങൾക്കുമുമ്പു കണ്ട ജർമ്മൻ വാഹനങ്ങൾ നില്ക്കുന്നുണ്ടു്. ഭീമാകാരങ്ങളായ രണ്ടു പൈൻമരങ്ങൾ അവയുടെ മാർഗ്ഗവിഘാതം വരുത്തിയിരിക്കുന്നു. ആ മരങ്ങളുടെ വളരെയടുത്തു്, അതിനിടയിൽപ്പെട്ട റേഡിയേററോടു കൂടി ആ ആപ്പിന്റെ ആകൃതിയിലുള്ള കവചിതവാഹനം നിന്നിരുന്നു. അതിന്റെ വെള്ളനിറം പോയി. നിറയെ തുരുമ്പുകയറി ഒരു ചുവപ്പുവർണ്ണത്തിലായിരുന്നു. ടയറുകൾ കത്തിപ്പോകുകയാൽ അതിന്റെ ചക്രം നിലത്തമർന്നാണു് കിടന്നിരുന്നതു്. മരത്തിനടിയിൽ, മഞ്ഞിൽ അതിന്റെ മുകൾഭാഗം ഒരു വലിയ കൂണുപോലെ കിടന്നിരുന്നു. ആ കവചിതവാഹനത്തിലെ മൂന്നുപേരുടെ—കറുത്ത മെഴുകുപുരണ്ട അടിക്കുപ്പായവും, തുണികൊണ്ടുള്ള തലപ്പാവും ധരിച്ച അതിലെ ജീവനക്കാരുടെ—പിണങ്ങൾ അതിന്നരികെ കിടന്നിരുന്നു.

ചാരവും, പുകയും, മരക്കരിയും കലർന്ന കറുപ്പുനിറമായിരുന്ന, ഉരുകുന്ന മഞ്ഞിൽ, അകമെല്ലാം കരിഞ്ഞ, തുരുമ്പുകയറി ചെങ്കൽനിറംപകർന്ന രണ്ടു നാടൻവണ്ടികൾ നിന്നിരുന്നു. ചുററും വഴിയുടെ വക്കിലും, കുററിക്കാടുകളിലും, കിടങ്ങുകളിലും ജർമ്മൻകാരുടെ ശവങ്ങൾ ചിതറിക്കിടന്നിരുന്നതു കണ്ടാൽ തോന്നുക, അവർ ഭയപ്പെട്ടു പലായനംചെയ്യുന്നതിനിടയിൽ, തലേദിവസത്തെ ഹിമപാതം പരത്തിവിട്ട തുഷാരാവരണിയാൽ മറഞ്ഞുകിടക്കുന്ന ഓരോ മരത്തിന്റേയും, കുററിക്കാടിന്റേയും പിന്നിൽനിന്നു് മരണം അവരെ എതിരേൽക്കുകയായിരുന്നു എന്നാണു്. എന്താണു് സംഭവിക്കുന്നതെന്നു് അറിയാതെയാണു് അവരെല്ലാം മൃത്യുവിന്നിരയായതു്. ട്രൗസർ അഴിച്ചുകളഞ്ഞ നിലയിൽ അവരുടെ ഓഫീസറുടെ ജഡം ഒരു മരത്തിന്മേൽ കെട്ടിവച്ചിരിക്കുന്നു. അയാളുടെ പച്ച അടിക്കുപ്പായത്തിന്റെ കറുത്ത കോളറിന്മേൽ ''എന്തിനു



വേണ്ടി നിങ്ങൾ വന്നുവോ അതു നിങ്ങൾക്കു കിട്ടി'' എന്നു് എഴുതിയിട്ടുള്ള ഒരു കഷണം കടലാസു് തറച്ചുവച്ചിരുന്നു. ഈ ലിഖിതത്തിന്റെ അടിയിൽ, വേറെ ഒരു കൈയക്ഷരത്തിൽ, മങ്ങിയ പെൻസിൽ കൊണ്ടു ''പട്ടി'' എന്നും എഴുതിയിരുന്നു.

അലെക്സേയ് ഈ യുദ്ധരംഗം പരിശോധിച്ചതു് എന്തെങ്കിലും തിന്നുവാൻ കിട്ടുമോ എന്നറിയാനാണു്. ഒരു ദിക്കിൽ മാത്രം ഒരു പഴയ ചളിപുരണ്ട റസ്കിന്റെ കഷണം പക്ഷികൾ കൊത്തിപ്പെറുക്കിയ നിലയിൽ, ആ മഞ്ഞിൽ ചവുട്ടിയരച്ചു് ഇട്ടിരുന്നു. ഉടനടി അതു് അയാൾ വായിലിട്ടു ''റൈ'' അപ്പത്തിന്റെ പുളിരസം വലിച്ചു് ആസ്വദിച്ചു. അതു് മുഴുവൻ വായിലേക്കിട്ടു്, കടിച്ചു്, കടിച്ചു്, അതിന്റെ രസം മുഴുവൻ വലിച്ചെടുക്കുവാനാണു് അയാൾക്കു് ആദ്യം തോന്നിയതു്. ആ ആഗ്രഹം വളരെ ബുദ്ധിമുട്ടി നിയന്ത്രിച്ചു. ആ പലഹാരം ചെറിയ ചെറിയ കഷണങ്ങളാക്കി മുറിച്ചു് രണ്ടെണ്ണം അയാൾ കാലുറയുടെ കീശയിൽ ഭദ്രമായി സൂക്ഷിച്ചു. വേറെ ഒരു കഷണം നന്നനെ നുറുക്കി, ഓരോ കഷണമായി വായിലിട്ടു, സാധിക്കാവുന്നിടത്തോളം സമയംകൊണ്ടു് നാരങ്ങാസത്തിന്റെ രസം ആസ്വദിക്കുന്ന വിധത്തിൽ അതു് അലിയിച്ചലിയിച്ചു് തിന്നുതുടങ്ങി.

ഒരിക്കൽക്കൂടി അയാൾ ആ സമരരംഗത്തെപ്പററി ചിന്തിച്ചു. അപ്പോഴാണു് ആ ആശയം തോന്നിയതു്. ''ഇവിടെ സമീപത്തെവിടെയോ ഒളിപ്പോരാളികൾ ഉണ്ടായിരിക്കണം! അവരുടെ കാലടികളായിരിക്കണം മരത്തിന്റെ ചുററുമുള്ള ഉറയ്ക്കാത്ത മഞ്ഞു്, കുററിക്കാട്ടിലും മററും ചവുട്ടിമെതിച്ചിരിക്കുന്നതു്.'' ഒരുപക്ഷേ, അയാൾ ഈ കാട്ടിൽ അലഞ്ഞുതിരിയുന്നതു് അവരുടെ ദൃഷ്ടിയിൽ പെട്ടിരിക്കും, പൈൻമരത്തലപ്പുകളിൽനിന്നോ കുററിക്കാടിന്റെ മറവിൽ നിന്നോ ഒരു ഒളിപ്പോരാളി അയാളെ ശ്രദ്ധിക്കുന്നുണ്ടായിരിക്കും. കൈകൾ ഉച്ചഭാഷിണിപോലെ കോട്ടിപ്പിടിച്ചു സർവ്വശക്തിയുമെടുത്തു് അയാൾ വിളിച്ചു.

''ഹേ... ഒളിപ്പോരാളികളെ! ഒളിപ്പോരാളികളെ!'' തന്റെ ശബ്ദം ഇത്ര ദുർബ്ബലവും നേരിയതുമാണു് എന്നു മനസ്സിലാക്കിയപ്പോൾ അയാൾക്കു് അത്ഭുതംതോന്നി. കാടിന്റെ ഉള്ളിൽനിന്നു് അലയടിച്ചുയർന്നു്, മരത്തിൽ തട്ടിത്തടഞ്ഞുവന്ന പ്രതിധ്വനിപോലും അയാൾക്കു് വലുതായിത്തോന്നി. ''ഒളിപ്പോരാളികളെ—ഒളിപ്പോരാളികളെ!'' നിശ്ശബ്ദമായ ശത്രുഭടശരീരങ്ങളുടെ ഇടയിലായി, കറുത്ത മെഴുകുപാകമായ മഞ്ഞിൽ ചാഞ്ഞിരുന്നു് അയാൾ വീണ്ടും വീണ്ടും ഉറക്കെ വിളിച്ചു.

വിളി കഴിഞ്ഞു് മറുപടിക്കുവേണ്ടി അയാൾ കാതും കൂർപ്പിച്ചിരുന്നു. അയാളുടെ ശബ്ദം ചിലമ്പിച്ചു പരുപരുത്തുപോയിരുന്നു. തങ്ങളുടെ ജോലി നിർവ്വഹിച്ചതിനുശേഷം, കിട്ടിയ സമ്മാനവുമായി ഒളി

പ്പോരാളികൾ വളരെനേരംമുമ്പുതന്നെ സ്ഥലംവിട്ടിരിക്കുമെന്ന് അയാൾക്കു തോന്നി. എന്തിനാണവർ ഈ വനാന്തരങ്ങളിൽ താമസിക്കുന്നത്. പക്ഷേ, എന്തെങ്കിലും മാന്ത്രികമായ വിധത്തിൽ ഒരു ഫലം ഉണ്ടാകുമെന്ന പ്രതീക്ഷയോടെ അയാൾ വീണ്ടും വീണ്ടും വിളിക്കുവാൻ തുടങ്ങി. താൻ വളരെ അധികം കേട്ടു പരിചയിച്ചിരുന്ന ആ താടിക്കാർ, പൊടുന്നനെ ഏതെങ്കിലും ഒരു കുററിക്കാട്ടിന്റെ മറവിൽനിന്ന് ഇറങ്ങിവന്ന് അയാളെ എടുത്തുകൊണ്ടുപോകും; വേറെ ഒരാളുടെ ഇഷ്ടത്തിന് വിധേയമായി, ഒന്നിനേയും പററി ആലോചിക്കാതെ, എങ്ങോട്ടെങ്കിലും പോകുവാനുണ്ട് എന്ന വിചാരംകൊണ്ടു സ്വയം അലട്ടാതെ ഒരു ദിവസം—ഒരു മണിക്കൂറെങ്കിലും വിശ്രമിക്കാം—അതായിരുന്നു അയാളുടെ പ്രതീക്ഷ.

പക്ഷേ, അലയടിക്കുന്ന പ്രതിധ്വനികൊണ്ട് കാടു മാത്രമേ അയാളുടെ വിളികൾക്ക് ഒരു മറുപടി നൽകിയുള്ളു. പെട്ടെന്ന് ഗാനവിലോലമായ ആ പൈൻമരങ്ങളുടെ മർമ്മരസ്വനത്തിനുപരിയായി—നേരിയ ശീഘ്രമായ തഡ്തഡ് ശബ്ദങ്ങൾ, ചിലപ്പോൾ വളരെ വ്യക്തമായി—ചിലപ്പോൾ മൃദുവും കലുഷവുമായി—കേട്ടു, അഥവാ ദത്തശ്രദ്ധനായിരിക്കുകയാൽ കേട്ടു എന്ന് അയാൾക്കു തോന്നി. വന്യതയിൽനിന്ന് ഏതോ സുഹൃൽക്ഷണം ലഭിച്ചപോലെ അയാൾ പെട്ടെന്നെഴുന്നേററു. അയാൾക്കു കാതുകളെ വിശ്വസിക്കുവാൻ സാധിച്ചില്ല. കഴുത്തും നീട്ടി അതീവശ്രദ്ധാലുവായി കുറേ നേരം കുത്തിയിരുന്നു.

ഇല്ല; അയാൾക്കു തെററിയിട്ടില്ല. കിഴക്കുഭാഗത്തുനിന്ന് ഊതിയിരുന്ന ഒരു നനഞ്ഞ കാററിലൂടെ വിദൂരതയിൽനിന്നുയർന്നിരുന്ന പീരങ്കിയുദ്ധത്തിന്റെ ശബ്ദം ഒഴുകിവന്നിരുന്നു. കുറേക്കാലമായി താൻ കേൾക്കാറുള്ള വിധത്തിൽ സേനാദളം കിടങ്ങുകോരി, പ്രതിരോധസ്ഥലത്ത് ശക്തമായി നിലയുറപ്പിച്ച് അന്യോന്യം അലോസരപ്പെടുത്തുവാനായി, ഇടയ്ക്കിടെ ചിന്നിച്ചിതറി വെടിയുണ്ടകൾ ഉതിർക്കുമ്പോളുണ്ടാകുന്നപോലെയായിരുന്നില്ല ഇതിന്റെ ശബ്ദം. മറിച്ചിട്ടിരിക്കുന്ന ഓക്കുമരംകൊണ്ടുള്ള വീപ്പയുടെമേൽ ആരോ താളം പിടിക്കുന്നതുപോലെയോ, ചരൽക്കല്ലുകയററിയ ഒരു വണ്ടി മറിക്കുന്നതുപോലെയോ നിരന്തരവും ദ്രുതവുമായിരുന്നു ആ ശബ്ദം.

തീർച്ചയായും, പൊരിഞ്ഞ, പ്രചണ്ഡമായ ഒരു പീരങ്കിയുദ്ധം നടക്കുന്നുണ്ട്. ശബ്ദംകൊണ്ടു കണക്കാക്കുമ്പോൾ യുദ്ധക്കളം പത്ത് കിലോമീററർ അകലെയായിരിക്കണം. ഗൗരവമേറിയതെന്തോ അവിടെ നടക്കുന്നുണ്ട്. സാഹസികമായ ഒരു പ്രതിരോധസമരമാണ് അവിടെ. സന്തോഷാശ്രുക്കൾ അയാളുടെ കവിൾത്തടങ്ങളിലൂടെ ഒഴുകി.

അയാൾ കിഴക്കോട്ടുതന്നെ നോക്കിനിന്നു. നിന്നിരുന്നതിന്റെ അടുത്തായി റോഡ് വീണ്ടും എതിർഭാഗത്തേക്കു തിരിയുകയാണ്. അ



യാളുടെ മുന്നിലായി മഞ്ഞിന്റെ ഒരു പരവതാനി വിടർന്നുകിടക്കുന്നുണ്ട്. സ്വാഗതാർഹമായ ആ ശബ്ദം കേട്ടത് പൂർവ്വദിക്കിൽനിന്നാണ്. ആ ഭാഗത്തേക്ക് ലക്ഷ്യമായ വിധത്തിലാണ് ഒളിപ്പോരുകാരുടെ നീണ്ട കാലടികൾ മഞ്ഞിൽ പതിഞ്ഞ് കറുത്തു കാണുന്നത്. അവിടെ എവിടെയോ ഉള്ള കാട്ടിലാണ് ധീരരായ ആ വനവാസികൾ താമസിക്കുന്നത്.

അലെക്സേയ് പിറുപിറുത്തു. ''കൊള്ളാം എല്ലാം ശരിയാകും; സഖാക്കളെ, എല്ലാം എല്ലാം ശരിയാകും.'' അയാൾ ഉന്മേഷത്തോടെ തന്റെ വടി മുന്നോട്ടു നീക്കി; താടി അതിൽ വിശ്രമിച്ചു. കായികശക്തി മുഴുവൻ അതിലൂന്നി, ബുദ്ധിമുട്ടി, പക്ഷേ നിശ്ചയദാർഢ്യത്തോടെ, ആദ്യം ഒരു കാലും, പിന്നീട് രണ്ടാമത്തേതും മഞ്ഞിൽ ഉറപ്പിച്ച് ആ വഴിതിരിഞ്ഞു മുന്നോട്ടു നടന്നു.

## X

ആ ദിവസം മഞ്ഞിന്റെ മുകളിൽക്കൂടി 150 അടിപോലും നടക്കുവാൻ അലെക്സേയ്ക്കു സാധിച്ചില്ല. സന്ധ്യയായപ്പോൾ അയാൾ വിശ്രമിക്കുവാൻ നിർബ്ബന്ധിതനായി. പതിവുപോലെ ഒരു മരത്തടിയുടെ ചുററും, ചുള്ളികൾ പെറുക്കിക്കൂട്ടി, തന്റെ വെടിയുണ്ടകൊണ്ടുണ്ടാക്കിയ സിഗററ് ലൈററർ എടുത്ത് അതിന്റെ ഉരുക്കുകൊണ്ടുള്ള ചെറിയ ചക്രം അമർത്തി; വീണ്ടും അമർത്തി—അയാൾ സ്തംഭിച്ചുപോയി! അതിലെ പെട്രോൾ തീർന്നിരുന്നു. അതു കുലുക്കിനോക്കി. ഗ്യാസിനു ശക്തി കൊടുക്കുവാൻവേണ്ടി അതിനകത്തേക്ക് ഊതിനോക്കി. പക്ഷേ, എല്ലാം നിഷ്ഫലമാകുകയാണുണ്ടായത്. രാത്രിയായി. ആ തിരിയിൽനിന്ന് പറന്നകന്ന തീപ്പൊരികൾ കുറച്ചുനേരത്തേക്ക് അലെക്സേയുടെ മുഖത്തിനടുക്കലുണ്ടായിരുന്ന ഇരുട്ടിനെ അകററി. അയാൾ ആ തിരി അടർന്നുപോരുന്നതുവരെ അമർത്തിനോക്കിയെങ്കിലും തീ കിട്ടുകയുണ്ടായില്ല.

ചെറിയ പൈൻമരക്കൂട്ടങ്ങളിലേക്കുള്ള വഴി തപ്പിത്തടഞ്ഞു കണ്ടുപിടിച്ച്, അതിനകത്തു കയറി, കാൽമുട്ടു കൂട്ടി താടി അതിന്മേൽ ചായ്ച്ചുവെച്ച് കാട്ടിലെ മർമ്മരശബ്ദവും ശ്രദ്ധിച്ചുകൊണ്ട് അയാൾ ചുരുണ്ടുകൂടി ഇരുപ്പായി. ആ രാത്രിയിൽ അയാൾ നിരാശകൊണ്ട് ആകെ തകർന്നുപോകുമായിരുന്നു; പക്ഷേ, ആ നിദ്രാധീനമായ കാനനത്തിൽ പീരങ്കിപ്പടയുടെ സ്വരം സുവ്യക്തമായി കേൾക്കാമായിരുന്നു. തീയുണ്ടകളുടെ കൂർത്ത സ്വരവും, ഷെല്ലുകൾ പൊട്ടിത്തെറിക്കുന്നതിന്റെ നീണ്ട ശബ്ദവുംതമ്മിൽ വേർതിരിച്ചു മനസ്സിലാക്കാമെന്നുപോലും അയാൾക്കു തോന്നി.

വിവരിക്കുവാൻ അസാദ്ധ്യമായ വിധത്തിലുള്ള മനോവേദനയോടും

ഭയത്തോടുംകൂടി അയാൾ ആത്മഗതം ചെയ്തു: ''എന്താണിതു്. വല്ല ദുസ്വപ്നവും കണ്ടിരിക്കുമോ?'' പെട്ടെന്നാണു് അയാൾ സിഗററുലൈററിൻെറ കാര്യം ഓർത്തതു്. തൻെറ ചുററുമുള്ള എല്ലാത്തിനേയും, ഉറയ്ക്കാത്ത മഞ്ഞിനെയും, മരത്തടികളേയും, എന്തിനു് പൈൻമരത്തിൻെറ മുള്ളുകളെപ്പോലും ദീപ്തമാക്കുന്ന ആദിത്യരശ്മികളുടെ തലോടൽ ഏററപ്പോൾ അയാൾക്കു് തൻെറ ദൌർഭാഗ്യത്തെക്കുറിച്ചു വലിയ പരിഭ്രാന്തിയൊന്നും തോന്നിയില്ല. അതിലും ഭയങ്കരം തൻെറ മരവിച്ച കൈകൾ അകററി നോക്കിയപ്പോൾ അയാൾക്കു് എഴുന്നേൽക്കുവാൻ വയ്യ എന്നു മനസ്സിലായതാണു്. എഴുന്നേൽക്കുവാൻ നടത്തിയ നിരവധി ശ്രമങ്ങൾക്കിടയിൽ, കവരയുള്ള ആ ഊന്നുവടി തകർന്നുപോയി; ഒരു പഴയ ചാക്കുപോലെ അയാൾ നിലംപതിച്ചു. മുറിവുപററിയ കാലിനു് അല്പം വിശ്രമം നൽകാമെന്നുവച്ചു് അയാൾ, പൈൻമരക്കൊമ്പുകൾക്കിടയിലൂടെ കാഞ്ചനവർണ്ണത്തിൽ ചുരുണ്ട അരുകുകളോടുകൂടിയ ശുഭ്രമേഘങ്ങൾ അനന്തമായ നീലവാനിൽക്കൂടി ധൃതിപിടിച്ചു് പാഞ്ഞുപോകുന്നതു് നോക്കിക്കൊണ്ടു്, ആ ഹിമപ്പരപ്പിൽ മലർന്നുകിടന്നു. അയാളുടെ ദേഹത്തിനു് അല്പം ആശ്വാസം ലഭിച്ചു; പക്ഷേ, കാലിനു് എന്തോ തകരാറു പററിയിരിക്കുന്നു. ഒരു നിമിഷംപോലും അയാൾക്കു് അതു് സഹിക്കുവാൻ വയ്യെന്നായി. ഒരു പൈൻമരത്തിന്മേൽ മുറുകെ പിടിച്ചുകൊണ്ടു് അയാൾ എഴുന്നേൽക്കുവാൻ ഒരു ശ്രമംകൂടി നടത്തി; ഒടുവിൽ അതിലയാൾ വിജയിച്ചു. പക്ഷേ, കാലുകൾ പതുക്കെ മരത്തിൻെറ അടുക്കലേക്കു നീക്കിക്കൊണ്ടു വരുവാനുള്ള ആയാസത്തിൽ, ക്ഷീണംകൊണ്ടും കാലിലെ കുത്തിക്കേറുന്ന വേദനകൊണ്ടും അയാൾ തളർന്നുവീണു.

ഇതായിരിക്കുമോ അവസാനം? ഈ പൈൻമരത്തിന്നടിയിൽ കിടന്നു്—മൃഗങ്ങൾ കടിച്ചുവലിച്ചു് പുറത്തിട്ട തൻെറ എല്ലുകൾ ഒരാളും കണ്ടുപിടിക്കാതെ, സംസ്കരിക്കാതെ, തകർന്നു് അടിഞ്ഞുപോകുമോ? കൂടിക്കൂടിവരുന്ന ക്ഷീണം അയാളെ അവിടെത്തന്നെ കിടക്കുവാൻ നിർബ്ബന്ധിതനാക്കി. വിദൂരതയിൽ ഇതാ വീണ്ടും തോക്കുകൾ അലറുവാൻ തുടങ്ങിയിരിക്കുന്നു. അവിടെ ഒരു യുദ്ധം നടക്കുകയാണു്. തൻെറ സ്വന്തം ആളുകൾ അവിടെ ഉണ്ടു്. എന്തു്? അവസാനത്തെ എട്ടോ പത്തോ കിലോമീററുകൾ തരണം ചെയ്യുവാനുള്ള ശക്തി സംഭരിക്കുവാൻ തനിക്കു സാദ്ധ്യമല്ലേ?

തോക്കിൻെറ അട്ടഹാസം അയാളിൽ ഒരു നവജീവനുണർത്തിവിട്ടു. അതു് അയാളെ നിർബ്ബന്ധപൂർവ്വം വിളിക്കുകയാണോ? അയാൾ വിളികേട്ടു. ആ വെടിയുണ്ടകളുടെ മാന്ത്രികശക്തിയാൽ പ്രേരിതനായി, അയാൾ ഒരു മൃഗത്തെപ്പോലെ മുട്ടു കുത്തി ഇഴയാൻതുടങ്ങി. ഊന്നുവടി ഉപയോഗിച്ചു കാട്ടിലൂടെ നടക്കുന്നതിനേക്കാൾ സുഖം ഇതാണു് എന്നു മനസ്സിലായപ്പോൾ അയാൾ മനഃപൂർവ്വം ബോധത്തോടെതന്നെ ഈ ഗതി



തുടരുവാൻ തീരുമാനിച്ചു. ഭാരമൊന്നും ചുമക്കേണ്ടതില്ലാത്തതുകൊണ്ടു് അയാളുടെ കാലുകൾ പണ്ടത്തെപ്പോലെ വേദനിച്ചില്ല. മുട്ടുകുത്തുമ്പോൾ കുറേക്കൂടി വേഗത്തിൽ പോകുവാനും സാധിച്ചിരുന്നു. സന്തോഷംകൊണ്ടു് അയാളുടെ തൊണ്ടയിൽ എന്തോ തടയുന്നതുപോലെ തോന്നി. ഈ അസാധാരണമായ വിധത്തിലുള്ള പോക്കുകൊണ്ടു പുരോഗതിയൊന്നുമുണ്ടാകയില്ല എന്നു മനസ്സു മടുത്തു്, വേറെ ആരെയോ ഉത്സാഹിപ്പിക്കുന്നതുപോലെ അയാൾ ഉറക്കെപ്പറഞ്ഞു:

''അതെല്ലാം ശരിയാകും; എൻെറ കുട്ടി, ഇപ്പോൾ എല്ലാം ശരിയാകും.''

ഉദ്ദേശിച്ച ആദ്യത്തെ ദൂരം മുഴമിച്ചപ്പോൾ അയാൾ മരവിച്ച കൈ കക്ഷത്തിൽ തിരുകി ചൂടുപിടിപ്പിച്ചു. ഒരു ചെറിയ ഫെർമരത്തിൻെറ സമീപമെത്തി അയാൾ. അതിൽനിന്നു രണ്ടു ചതുരക്കഷണം തോൽ മുറിച്ചെടുത്തു. ആ ശ്രമത്തിൽ വിരലുകൾ മുറിഞ്ഞു എങ്കിലും, കുറെ നീളമുള്ള മരത്തൊലി വലിച്ചെടുക്കാൻ കഴിഞ്ഞു. രോമാവൃതമായ പാദുകത്തിൻെറ അടിയിൽനിന്നു രോമത്തിൻെറതന്നെ സാൾവ വലിച്ചെടുത്തു് അതു് കൈയിന്മേൽ വെച്ചുകെട്ടി. അംഗുലീസന്ധികളിന്മേൽ മരത്തൊലി വച്ചു, മരത്തിൻെറ വള്ളി കൊണ്ടുതന്നെ വരിഞ്ഞുമുറുക്കി, അതിൻെറ എല്ലാത്തിൻെറയും മീതെയായി ബാൻഡേജുകളും ബന്ധിച്ചു. അങ്ങനെ വലത്തുകൈയിൽ വീതിയേറിയ, സൗകര്യപ്രദമായ ഒരു കൈയുറയായി. പക്ഷേ ഇടത്തുകൈയിൻേറതു് അത്ര വിജയകരമായില്ല. അയാൾ കെട്ടിയതു് പല്ലുകളുടെ സഹായത്തോടെയാണു്. എന്തുതന്നെയായാലും ഇപ്പോൾ അയാളുടെ കൈക്കും ഷൂസായി. യാത്ര എളുപ്പമാണു് എന്ന വിശ്വാസത്തോടെയാണു് അലെക്സേയ് പുറപ്പെട്ടതു്. അടുത്ത വിശ്രമത്താവളത്തിൽവച്ചു് അയാൾ കാൽമുട്ടുകളിലും കുറെ മരത്തൊലി വച്ചുകെട്ടി.

സുഖകരമായ ചൂടേററു് ഉച്ചയായപ്പോഴേക്കും കൈകുത്തി അയാൾ ഒരുപാടുവഴി പിന്നിട്ടു കഴിഞ്ഞിരുന്നു. പീരങ്കിയുദ്ധത്തിൻെറ ശബ്ദം കേട്ട സ്ഥലത്തേക്കു എത്താറായി എന്ന യാഥാർത്ഥ്യംകൊണ്ടോ, ശ്രവണസംബന്ധിയായ എന്തോ മായയാലോ, ആ ശബ്ദം കൂടുതൽ കൂടുതൽ ഉറക്കെയായിവന്നു. തൻെറ വ്യോമയാനവസ്ത്രത്തിൻെറ കുടുക്കുകൾ അഴിച്ചു മാററത്തക്കവിധം ഉഷ്ണിച്ചുതുടങ്ങിയിരുന്നു അയാൾക്കു്.

ഉരുകിത്തുടങ്ങിയ മഞ്ഞിനിടയിൽനിന്നു ചില ഹരിത നിറമാർന്ന പുൽത്തലപ്പുകൾ പുറത്തു കണ്ടുതുടങ്ങിയിരുന്നു. പൂപ്പൽനിറഞ്ഞ കായൽചതുപ്പിലൂടെ ഇഴഞ്ഞുപോകുമ്പോൾ വിധി അയാൾക്കു് ഒരു സമ്മാനംകൂടി കരുതിയിരുന്നു. ഊതനിറത്തിൽ, നനുത്തു്, നനഞ്ഞ പൂപ്പലിൽ അസാധാരണമായ. കൂർത്തു മിനുസമേറിയ ഇലകൾ നിറഞ്ഞു് ഒരുതരം ചെടി വളരുന്നതു കണ്ടു. ആ പുൽത്തലപ്പുകളുടെ നേരെ മുകളി

ലായി അല്പമൊന്നു ഞെങ്ങിയതെങ്കിലും സ്വാദിഷ്ഠങ്ങളായ, കടുംചുവപ്പുവർണ്ണം പൂണ്ട ക്രാൻബെറിപ്പഴങ്ങൾ ചിതറിക്കിടന്നിരുന്നു. അലെക്സേയ് അതിലേക്കു തലകുനിച്ചു. ആ കായൽചതുപ്പിന്റെ മണമാർന്ന, ചൂടുകലർന്ന പതുപതുത്ത പൂപ്പലിൽനിന്ന് ഓരോ പഴമായി ചുണ്ടുകൾകൊണ്ടു കടിച്ചെടുക്കുവാൻ തുടങ്ങി.

കുറെക്കാലമായിട്ട് ആദ്യമായി കഴിക്കുന്ന ഈ യഥാർത്ഥ ഭക്ഷണത്തിന്റെ—ക്രാൻബെറികളുടെ—മാധുര്യം ചേർന്ന പുളിരസം അയാളുടെ വയററിൽ കൊളുത്തിപ്പിടുത്തത്തോടു കൂടിയ ഒരു വേദനയുണ്ടാക്കി. പക്ഷേ, ആ വേദന മാറുന്നതുവരെ കാത്തിരിക്കുവാനുള്ള മനോബലം അയാൾക്കുണ്ടായിരുന്നില്ല. ഒരു കരടിയെപ്പോലെ ഓരോ പച്ചപ്പുൽക്കൂട്ടത്തിലേക്കും നുഴഞ്ഞുകടന്ന് അയാൾ നാക്കുകൊണ്ടും ചുണ്ടുകൊണ്ടും മധുരവും പുളിപ്പുമേറിയ ആ പഴങ്ങൾ പെറുക്കിയെടുത്തു. നനഞ്ഞുകുതിർന്ന തന്റെ ഷൂസിന്നകത്തു കയറിയ വെള്ളത്തിന്റെ തണുപ്പോ, കുത്തിത്തുളയ്ക്കുന്ന കാലിലെ വേദനയോ, ക്ഷീണമോ അറിയാതെ, അയാൾ അനേകം സ്ഥലങ്ങൾ വൃത്തിയാക്കി. ആകെ അയാൾക്ക് അനുഭവപ്പെട്ടിരുന്നത് വയററിൽ സുഖകരമായ ഒരു കനവും, വായിൽ മധുരവും പുളിയും കലർന്ന ഒരു രസവും മാത്രമായിരുന്നു.

അയാൾ ഛർദ്ദിച്ചു. പക്ഷേ, സ്വയം നിയന്ത്രിക്കുവാൻ കഴിയാതെ വീണ്ടും വീണ്ടും പഴങ്ങൾ പെറുക്കിയെടുത്തു. സ്വയം നിർമ്മിച്ച കൈയുറ അഴിച്ചുകളഞ്ഞ് അയാൾ തന്റെ പഴയ ടിൻ നിറയെ പഴങ്ങൾ ശേഖരിച്ചു. തന്റെ തൊപ്പി നിറയെ പഴം പെറുക്കിയിട്ട് അത് അരപ്പട്ടയിൽ ബന്ധിച്ചു. ദേഹമാകെ വ്യാപിക്കുന്ന ആലസ്യത്തെ ഗൗനിക്കാതെ അയാൾ വീണ്ടും ഇഴയാൻ തുടങ്ങി.

അന്നു രാത്രി ഒരു കിഴവൻഫെർമരത്തിന്റെ അടിയിലുള്ള ഒരഭയസ്ഥാനത്തുവച്ച് ആ പഴവും, കുറെ മരത്തൊലിയും, കുറെ ഫിർവിത്തുകളും കടിച്ചുതിന്നതിനുശേഷം അയാൾ കിടന്നു. പക്ഷേ, ഒരു രാക്കാവൽക്കാരന്റേതുപോലെയായിരുന്നു അയാളുടെ ഉറക്കം. ഇരുട്ടിലൂടെ ആരോ തന്റെ അടുക്കലേക്കു നടന്നുവരുന്നുണ്ട് എന്നു പല പ്രാവശ്യം അയാൾക്കു തോന്നി. അയാൾ കണ്ണു തുറന്നു; ചെവി ചൂളംവിളിക്കുന്നതുവരെ ശ്രദ്ധചെലുത്തി തോക്കും എടുത്ത് ഉന്നം നോക്കി ഇരുന്നു. ഫെർമരത്തിൽനിന്നു കായകൾ വീഴുമ്പോഴും, ഉറഞ്ഞ മഞ്ഞ് ഇടയ്ക്കിടെ വിള്ളുന്ന ശബ്ദം കേൾക്കുമ്പോഴും മഞ്ഞിനടിയിലൂടെ ഒഴുകുന്ന ചെറിയ ചെറിയ നീർച്ചാലുകളുടെ മർമ്മരധ്വനി കേൾക്കുമ്പോഴും അയാൾ ഞെട്ടിവിറച്ചുകൊണ്ടിരുന്നു.

പ്രഭാതത്തിന് അല്പം മുമ്പു മാത്രമാണ് അയാൾക്കു ഗാഢനിദ്ര കിട്ടിയത്. നല്ലതുപോലെ വെളിച്ചം വീണതിനുശേഷമേ അയാൾ ഉണർന്നുള്ളൂ. താൻ കിടന്നുറങ്ങിയ സ്ഥലത്തിനു സമീപമുള്ള മരത്തിനു ചു



ററും കുറുക്കന്റെ കാലുകൾ പതിഞ്ഞിട്ടുള്ള ഒരു വൃത്തവും, അതിനിടയിൽ അതിന്റെ വാൽ ഇഴഞ്ഞതിന്റെ അടയാളവും വ്യക്തമായി കാണാമായിരുന്നു.

''അപ്പോൾ ഇതാണ് അല്ലേ എന്റെ ഉറക്കത്തെ ഭഞ്ജിച്ചത്.'' കാലടിപ്പാടുകളിൽനിന്ന് കുറുക്കൻ വട്ടമിട്ടുനടന്നതായും, പിന്നീട് കുറേനേരം ഒരിടത്ത് ഇരുന്നു വീണ്ടും പ്രദക്ഷിണംവച്ചതായും തെളിഞ്ഞു മനസ്സിലാകും. ഒരു ദുശ്ചിന്ത അലെക്സേയുടെ മനസ്സിലൂടെ കടന്നുപോയി. കൗശലക്കാരനായ ക്രോഷ്ടാവിനു മരണമടുത്ത ഒരു മനുഷ്യനെ തിരിച്ചറിയുവാനുള്ള ത്രാണിയുണ്ട് എന്നും, അങ്ങനെ വിധി നിർണ്ണയിക്കപ്പെട്ട മനുഷ്യന്റെ ചുററും അവ അലഞ്ഞുതിരിയുമെന്നും, സാധാരണയായി നായാട്ടുകാർ പറയാറുണ്ട്. ഈ മാംസഭുക്കിനെ പ്രസ്തുത മുന്നറിവായിരിക്കുമോ, തന്റെ അടുക്കലേക്ക് ആനയിച്ചത്.

''വിഡ്ഢിത്തം—എന്തു ഭീമമായ അബദ്ധം, എല്ലാം ശരിയാകും,'' —സ്വയം ആശ്വസിപ്പിക്കുവാനായി ഇങ്ങനെ പറഞ്ഞുകൊണ്ട് അയാൾ, കഴിയുന്നതുംവേഗം ആ പൈശാചികമായ സ്ഥലത്തു നിന്ന് അകലണമെന്ന വിചാരത്തോടെ വേഗം, വേഗം മുട്ടുകുത്തി ഇഴഞ്ഞുതുടങ്ങി. അന്നു വേറെ ഒരു ഭാഗ്യംകൂടി അയാളെ എതിരേററു. സുരഭിലമായ ആ ജൂനിപ്പർ കുററിക്കാട്ടിൽ ചിതറിക്കിടക്കുന്ന ഉണങ്ങിയ പഴങ്ങളെ ചുണ്ടുകൾകൊണ്ടു പെറുക്കുന്നതിനിടയിൽ കുറെ അധികം ഉണങ്ങിയ ഇലകൾ കുമ്പാരംകൂടി കിടക്കുന്നത് അയാളുടെ ദൃഷ്ടിയിൽ പെട്ടു. അത് അയാൾ കൈകൊണ്ട് ഒന്നു തൊട്ടുനോക്കി. പക്ഷേ, അതു താഴോട്ട് അമരാതെ കട്ടിപിടിച്ചിരുന്നു. ഇലകൾ ഓരോന്നായി എടുത്തുകളഞ്ഞപ്പോൾ അയാൾ കണ്ടത് മുള്ളുകളുടെ ഒരു കെട്ടാണ്. പെട്ടെന്ന് അയാൾക്കു മനസ്സിലായി, അതൊരു മുള്ളൻപന്നിയാണെന്ന്. വയസ്സായ ഒരു ജന്തു! ആ ശൈത്യകാലം കുററിക്കാട്ടിൽകിടന്നു കഴിച്ചുകൂട്ടുകയായിരുന്നു അത്. അല്പം ചൂടുലഭിക്കുവാനാണ് അത് ആ ഇലകളുടെ അടിയിൽ ചെന്നു കിടന്നിരുന്നത്. അലെക്സേയ് ആനന്ദംകൊണ്ടു മത്തനായി. ഈ യാത്രയ്ക്കിടയിൽ ഒരു പക്ഷിയേയോ മൃഗത്തേയോ വെടിവച്ചു കൊല്ലണമെന്നു പലപ്പോഴും അയാൾക്കു തോന്നിയിട്ടുള്ളതാണ്. എത്ര പ്രാവശ്യമാണ് അയാൾ മാഗ്പൈയുടേയും ജയ്പക്ഷിയുടേയും, മുയലിന്റേയും നേർക്ക് തോക്കു ചൂണ്ടിയിട്ടുള്ളത്. ഓരോ സമയത്തും വെടിവയ്ക്കുവാനുള്ള ആവേശത്തെ അയാൾ അമർത്തിയത് അത്യന്തം കഷ്ടപ്പെട്ടിട്ടാണ്. എന്തെന്നാൽ തോക്കിൽ മൂന്ന് ഉണ്ടകളേ ശേഷിച്ചിരുന്നുള്ളൂ. അതിൽ രണ്ടെണ്ണം ശത്രുക്കൾക്ക് ഉള്ളതാണ്—ആവശ്യം നേരിടുന്നപക്ഷം ഒന്ന് അയാൾക്കും ഉപയോഗിക്കാം. അതിനാൽ തോക്കു ഉപയോഗിക്കാതിരിക്കാൻ അയാൾ നിർബ്ബന്ധിതനായി. കാര്യം വിട്ടു കളിക്കുവാൻ പററിയ സമയമല്ലല്ലോ അത്. ഇപ്പോൾ ഇതാ ഒരു കഷ

ണം മാംസം അയാളുടെ കൈകളിലേക്കു വന്നു വീണിരിക്കുന്നു. മുള്ളൻപന്നി ഒരു വൃത്തികെട്ട ജന്തുവാണ് എന്ന സാധാരണ വിശ്വാസത്തെപ്പറ്റി ഒന്നും തന്നെ ആലോചിക്കുവാൻ നില്ക്കാതെ അയാൾ ധൃതിയിൽ മറ്റുള്ള ഇലകളും കൂടി നീക്കി. ഒന്നു തിരിഞ്ഞുമറിഞ്ഞ് ആ ജന്തു വീണ്ടും ഉറങ്ങുവാൻ കിടന്നു. നിറയെ മുള്ളുകളുള്ള തമാശ തോന്നിക്കുന്ന ഒരു അമരക്കായപോലെ ഇരുന്നു അത്. കാരിയുടെ ഒരൊറ്റ പ്രയോഗംകൊണ്ടുതന്നെ അലെക്സേയ് അതിനെ കൊന്നു. അതിനെ മറിച്ചിട്ട് അതിന്റെ കവചവും, അടിയിലെ മഞ്ഞത്തൊലിയും തീരെ അസമർത്ഥമായ വിധത്തിൽ അയാൾ പൊളിച്ചുനീക്കി. അനേകം കഷണമാക്കി നുറുക്കി, എല്ലിന്മേൽ ഒട്ടിപ്പിടിച്ചുനില്ക്കുന്ന, കട്ടികൂടിയ ആ ചൂടുള്ള, ഊതനിറമായ മാംസം അയാൾ അത്യാർത്തിയോടെ കടിച്ചു വലിച്ചുകീറി തിന്നുവാൻ തുടങ്ങി. അതിന്റെ അവസാനശകലംവരെ അയാൾ കാർന്നുതിന്നു. ചെറിയ എല്ലുകൾ കടിച്ചുചവച്ച് അതും വിഴുങ്ങി. അപ്പോൾ മാത്രമാണ് അയാൾക്ക് അതിന്റെ വെറുപ്പുളവാക്കുന്നതായ നാറ്റം അനുഭവപ്പെട്ടത്. ദേഹമാകെ ചൂടും, സംതൃപ്തിയും, ആലസ്യവും പരത്തുന്ന ആ നിറഞ്ഞ വയറിനോടു താരതമ്യപ്പെടുത്തുമ്പോൾ നാറ്റത്തിന് എന്തു വിലയാണുള്ളത്?

അയാൾ ചുറ്റും നോക്കി, അവിടെ കണ്ട ഓരോ എല്ലിൻകഷണവും എടുത്ത് വലിച്ച് ഈമ്പി, ചൂടും വിശ്രമവും അനുഭവിച്ചുകൊണ്ട് ആ മഞ്ഞിൽ മലർന്നുകിടന്നു. കുറ്റിക്കാട്ടിൽനിന്നു മെല്ലെമെല്ലെ പുറത്തുവന്ന ഒരു കുറുക്കന്റെ ഓരിയിടൽ അയാളെ ഉണർത്തിയില്ലായിരുന്നുവെങ്കിൽ അയാൾ സുഖമായി കിടന്ന് ഉറങ്ങുമായിരുന്നു. അലെക്സേയ് ചെവി കൂർപ്പിച്ചു. മിക്കസമയത്തും കിഴക്കുഭാഗത്തുനിന്ന് അലയടിച്ച് ഉയർന്നിരുന്ന പീരങ്കിയുടെ ശബ്ദത്തിനു പുറമെ യന്ത്രത്തോക്കുകളുടെ പടപട ശബ്ദവും അയാൾ വ്യക്തമായി കേട്ടു.

എല്ലാ ക്ഷീണചിന്തയും മറന്ന്, കുറുക്കനേയും വിശ്രമത്തിനുള്ള മോഹത്തേയും അവഗണിച്ച്, അയാൾ ആ വനാന്തരത്തിലേക്ക് ധൃതഗതിയിൽ ഇഴഞ്ഞുതുടങ്ങി.

## XI

അയാൾ ഇഴഞ്ഞുനീങ്ങിയ ചതുപ്പുനിലത്തിനപ്പുറം ഒരു വെളിംപ്രദേശമാണ്. അതിലൂടെ ഏറെക്കാലമായി പ്രകൃതിശക്തികളുടെ ആഘാതമേറ്റുനില്ക്കുന്ന പത്തലുകൾ—അവ ചെടിക്കൊമ്പുകളും നാരുകളും ഉപയോഗിച്ചു നിലത്തു തറച്ചുനിർത്തിയിരുന്നു—ഉള്ള ഒരു ഇരട്ടവേലി കാണാം.

പത്തലുകൾക്കിടയിലായി അവിടവിടെ, മഞ്ഞിൽ പൊന്തിക്കാണുന്നത് വിജനവും അക്ഷുണ്ണവുമായ ഒരു വീഥിയുടെ അറ്റങ്ങളാണ്.



അതിനടുത്ത് മനുഷ്യവാസമുണ്ട് എന്നാണ് ഇവ സൂചിപ്പിച്ചത്. അലെക്സേയുടെ ഹൃദയം ഒന്നു കുതിച്ചു. ഈ ഓണംകേറാമൂലയിൽ ജർമ്മൻകാർ വന്നു പറ്റിയിരിക്കുമെന്നു വിചാരിക്കുവാൻ വയ്യ; അഥവാ അവരാണെങ്കിൽത്തന്നെ അടുത്തു തന്റെ കൂട്ടരും ഉണ്ടാകും. അവർ തീർച്ചയായും ഒരു മുറിവേറ്റ ഭടന് അഭയംകൊടുത്തു കഴിയുന്നതരത്തിലെല്ലാം സഹായിക്കും.

തന്റെ അലഞ്ഞുതിരിച്ചിലിനു വേഗം ഒരു അവസാനമുണ്ടാക്കണമെന്നുദ്ദേശിച്ച്, യാതൊരു വിശ്രമവുമില്ലാതെ അലെക്സേയ് മുന്നോട്ടുള്ള പ്രയാണമാരംഭിച്ചു. ശ്വാസം കിട്ടാതെ, കിതച്ചുകിതച്ചുകൊണ്ടാണ് അയാൾ മുന്നേറിയിരുന്നത്. ഇടയ്ക്കെല്ലാം മുഖംപൊത്തി നിലത്തുവീഴും. ചില സമയത്ത് ക്ഷീണംകൊണ്ടു ബോധശൂന്യനാകും. തന്റെ അഭയസ്ഥാനമായേക്കാവുന്ന ആ ഗ്രാമം നല്ലതുപോലെ കാണാമെന്നു തോന്നിയ ഒരു കുന്നിൻപുറത്ത് എത്താൻ അയാൾ ധൃതിയിൽ ഇഴഞ്ഞു. ജനവാസസ്ഥലത്തേക്ക് എത്തിക്കിട്ടുവാനുള്ള ധൃതിയിൽ ആ വേലിയും, മഞ്ഞിൽനിന്നു കുറേക്കൂടി വ്യക്തമായിക്കാണാവുന്ന ഗ്രാമവീഥിയുമൊഴികെ, വേറെ മനുഷ്യപ്പെരുമാറ്റമുള്ളതിന്റെ ലക്ഷണങ്ങൾ കാണുവാനില്ല എന്ന കാര്യം അയാൾ വിസ്മരിച്ചിരുന്നു.

അവസാനം അയാൾ ആ കുന്നിന്റെ മുകളിലെത്തി. കിതച്ച്, ശ്വാസം കിട്ടുവാൻവേണ്ടി വാ പൊളിച്ച് കണ്ണു തുറന്നു നോക്കി. അടുത്ത ക്ഷണത്തിൽ അയാൾ കണ്ണടച്ചു. അത്ര പൈശാചികമായ ഒരു ദൃശ്യമായിരുന്നു അയാളെ എതിരേറ്റത്.

വളരെ അടുത്തകാലംവരെ അത് ഒരു ചെറിയ, വന്യഗ്രാമമായിരുന്നു എന്നതിനു യാതൊരു സംശയവുമില്ല. കത്തിക്കരിഞ്ഞുപോയ വീടുകളുടെ മീതെയായി കുമിഞ്ഞു കിടക്കുന്ന മഞ്ഞിലൂടെ ഉയർന്നുനില്ക്കുന്ന ക്രമമല്ലാത്ത ചിമ്മിനികളുടെ വരിയിൽനിന്ന് ആ ഗ്രാമത്തിന്റെ ആകാരം എങ്ങനെയായിരുന്നുവെന്ന് ഊഹിക്കാം. അവിടവിടെയായി തോട്ടങ്ങളും, ചുള്ളിക്കമ്പുകൾകൊണ്ടുള്ള വേലികളും ജനലിനുസമീപമായി വളർന്നുനിന്നിരുന്ന റോവൻമരങ്ങളും കാണാം. ഇന്ന് അവ കത്തിക്കരിഞ്ഞനിലയിൽ മഞ്ഞിൽ എഴുന്നുനില്ക്കുകയാണ്. തട്ടിനിരപ്പാക്കിയ കാട്ടിൽ മരക്കുറ്റികൾ നില്ക്കുന്നതുപോലെ ഒരു വിശാലമായ ഹിമാവൃതമൈതാനത്ത് ചിമ്മിനികൾ തുറിച്ചുനില്ക്കുന്നുണ്ട്. അവയുടെ മധ്യഭാഗത്തായി യാതൊരു പൊരുത്തവുമില്ലാത്ത വിധത്തിൽ ഒരു കിണറും, അതിനടുത്ത്, ഇരുമ്പുവാറിട്ടുകെട്ടിയ ഒരു മരബക്കറ്റ് തൂങ്ങിക്കിടക്കുന്ന ഒരു കപ്പിയും കാണാമായിരുന്നു. തുരുമ്പുപിടിച്ച ചങ്ങലയിൽക്കിടന്ന് കാറ്റേറ്റ് അത് ആലോലമാടുകയാണ്. ഗ്രാമത്തിന്റെ പ്രവേശദ്വാരത്തിൽ, പച്ചപിടിച്ച ഒരു തോട്ടവേലിക്കരികെ ഭംഗിയുള്ള ഒരു കമാനവും അതിനടിയിൽ ഒരു ചെറിയ വാതിലും ഉണ്ട്. ആ

വാതിൽ തുരുമ്പുപിടിച്ച വിജാകരിയിൽക്കിടന്ന് ഒരു കിരുകിരാരവം ഉതിർക്കുന്നുണ്ട്.

ഒരൊററ മനുഷ്യനോ, ഒരു ശബ്ദമോ, ഒരു പുകക്കീറോ ഇല്ല. ഒരു മരുഭൂമി. മനുഷ്യവാസത്തിന്റെ ഒരു നേരിയ ലക്ഷണംപോലുമില്ല. കുററിക്കാട്ടിൽവെച്ച് അലെക്സേയെക്കണ്ടു പേടിച്ച ഒരു മുയൽ, തമാശ തോന്നിക്കുന്ന തന്റെ പിൻകാലുകൾ നീട്ടിയെറിഞ്ഞു ഗ്രാമത്തെ ലക്ഷ്യമാക്കി ഓടിപ്പോയി. ആ ചെറിയ ഗേററിനു സമീപമെത്തിയപ്പോൾ പിൻകാലിൽ ഉറപ്പിച്ചിരുന്ന്, കൈ രണ്ടും പൊക്കിപ്പിടിച്ച്, ചെവി കൂർപ്പിച്ച് അത് ഉററുനോക്കി. അസാധാരണമായ ഒരു ജീവി തന്റെ വഴിയിലൂടെ ഇഴഞ്ഞിഴഞ്ഞു വരുന്നതു കണ്ടപ്പോൾ അത് ഒന്നു കുതറി. കരിഞ്ഞു വിജനമായ തോട്ടത്തിലൂടെ ചാടിയോടിമറഞ്ഞു.

യാന്ത്രികമായി അയാൾ മുന്നോട്ടു നീങ്ങി. ക്ഷൌരംചെയ്യാത്ത അയാളുടെ കവിൾത്തടങ്ങളിലൂടെ വലിയ കണ്ണുനീർത്തുള്ളികൾ ഉരുണ്ടു മഞ്ഞിൽ വീണു. അയാൾ, ഒരു നിമിഷം മുമ്പ് ആ മുയൽ ഇരുന്നിരുന്ന ഗേററിനു സമീപമെത്തി. ഗേററിൽ ബാക്കിയായിക്കണ്ട ഒരു പലകയുടെ അവശിഷ്ടത്തിന്മേൽ "നേഴ്സറി..." എന്നെഴുതിയിട്ടുണ്ട്. ഈ പച്ച വേലിയ്ക്കകത്ത് ഒരു നേഴ്സറിസ്കൂളിന്റെ വൃത്തിയുള്ള അങ്കണമുണ്ടായിരുന്നുവെന്ന് ഊഹിക്കുവാൻ വലിയ വിഷമമില്ല. ഗ്രാമത്തിലെ ആശാരി പണിതിരുന്ന ചില ചെറിയ പീഠങ്ങൾ അവിടവിടെയായി കാണാം. കുട്ടികളോടുള്ള വാത്സല്യംകൊണ്ട്, ആ ഗ്രാമശില്പി അതെല്ലാം ചില്ലുകൊണ്ട് ഉരച്ചു മിനുസപ്പെടുത്തിയിരിക്കുന്നു. അയാൾ ഗേററ് തള്ളിത്തുറന്ന്, അകത്തുകടന്ന് ഇഴഞ്ഞ് ഒരു പീഠത്തിന്മേൽ കയറിയിരിക്കുവാൻ ഉത്സാഹിച്ചു. പക്ഷേ, കുറേക്കാലമായി താഴെ വിലങ്ങനെ കിടന്നു ശീലിച്ചിരുന്ന അയാൾക്ക് എഴുന്നേററുനില്ലുവാൻ സാധിച്ചില്ല. ഒടുവിൽ ബുദ്ധിമുട്ടി ഇരുന്നപ്പോൾ അയാൾക്ക് പുറത്ത് അസഹനീയമായ വേദന തോന്നി. വിശ്രമിക്കുവാനായി, സാധാരണ ജന്തുക്കൾ ചെയ്യുന്നതുപോലെ അയാൾ ആ മഞ്ഞിൽ ചുരുണ്ടുകൂടിക്കിടന്നു.

അയാളുടെ ഹൃദയം വിഷാദനിർഭരമായിരുന്നു.

കറുത്ത മണ്ണ് തെളിയിച്ചുകൊണ്ട് ആ പീഠത്തിനു ചുററുമുള്ള മഞ്ഞ് ഉരുകിത്തുടങ്ങി. മണ്ണിൽനിന്ന് ചൂടുള്ള നീരാവി പൊങ്ങിയിരുന്നു. അത് ചുരുണ്ടുവിറയ്ക്കുന്നത് ആ പ്രകാശത്തിൽ വ്യക്തമായി കാണാം. അലിയുന്ന ഒരുപിടി മണ്ണ് അലെക്സേയ് ഉള്ളംകൈയിൽ എടുത്തു. വീടിന്റേയും തൊഴുത്തിന്റേയും നനവും മണവും ഉണ്ടായിരുന്ന അത്, അയാളുടെ വിരലുകൾക്കിടയിലൂടെ മെഴുകുപോലെ ഒലിച്ചു പോയി.

മനുഷ്യർ ഇവിടെ താമസിച്ചിരുന്നു. വളരെ കാലങ്ങൾക്കുമുമ്പ് അവർ പലപ്പോഴായി ഈ ഭൂമി ഇരുണ്ട വനത്തിൽനിന്നു വീണ്ടെടുത്തി



രിക്കണം. മരക്കലപ്പകൊണ്ട് അവർ ഇത് ഉഴുതുമറിച്ച് കട്ട തട്ടിനിരത്തി, വളംചേർത്ത്, പുഷ്ടിപ്പെടുത്തിയിട്ടുണ്ടാകും. കാടിനോടും വന്യജന്തുക്കളോടുമുള്ള നിരന്തരസമരംകൊണ്ട് ക്ലേശഭൂയിഷ്ഠമായിരിക്കണം ആ ജീവിതം. അടുത്ത കൊയ്ത്തുവരെ ചെലവു വഹിച്ചുകൊണ്ടുപോകുവാൻ അവർ വളരെ ബുദ്ധിമുട്ടിയിരിക്കും. സോവിയററുഭരണത്തിന്റെ കീഴിൽ, ഒരു കൂട്ടുകൃഷിയിടം സ്ഥാപിതമായപ്പോൾ നല്ലൊരു ജീവിതവും കൃഷിയായുധങ്ങളും സ്വയംപര്യാപ്തതയും അവർ സ്വപ്നം കണ്ടിരിക്കും. ഗ്രാമത്തിലെ ആശാരികൾ ഇവിടെ ഒരു നേഴ്സറിസ്കൂൾ നിർമ്മിച്ചിരിക്കും. ചുവന്ന കവിൾത്തടങ്ങളോടുകൂടിയ കുട്ടികൾ ഓടിക്കളിച്ചിരിക്കും. പുറത്ത് ഹിമവാതം ആഞ്ഞടിക്കുമ്പോൾ, ശീതകാലസായാഹ്നങ്ങൾ ചെലവഴിക്കുവാൻ ചൂടും സൗകര്യവുമുള്ള ഒരു ക്ലബ്ബും വായനശാലയും ഉണ്ടാകേണ്ട ആവശ്യകതയെപ്പററി പുരുഷന്മാർ ചിന്തിച്ചിരിക്കണം. ഈ വനത്തിന്റെ ഉള്ളിലേക്കും വൈദ്യുതശക്തി കടന്നുവരുന്നത് അവർ സ്വപ്നംകണ്ടിരിക്കും. പക്ഷേ, ഇന്നിവിടെ വന്യതയല്ലാതെ യാതൊന്നുമില്ല. അഭഗ്നമായ നിത്യനിശ്ശബ്ദത.

ഇക്കാര്യത്തെക്കുറിച്ച് കൂടുതൽ ചിന്തിക്കുംതോറും അയാളുടെ മനസ്സിന്റെ പ്രവർത്തനം കൂടുതൽ ഊർജ്ജസ്വലമായിത്തുടങ്ങി, വോൾഗാനദിയുടെ തീരത്തുള്ള ആ ചെറിയ കമീഷിൻ—പൊടിനിറഞ്ഞ ആ ചെറിയ പട്ടണം—അയാളുടെ കൺമുന്നിൽ ഉയർന്നുവന്നു. പട്ടണമാകെ പൊടിയും മണലും വിതറിക്കൊണ്ട് ഒരു തീക്ഷ്ണവാതം ശിശിരകാലത്തും വേനൽക്കാലത്തും അവിടെനിന്നു വീശും. അതു വീടുകളിലേക്ക്, അടച്ച കിളിവാതിലിനിടയിലൂടെ കടന്നുവന്ന് മുഖത്ത് ചൊറിച്ചിലുണ്ടാക്കി പല്ലുകൾ കൂട്ടിക്കടിപ്പിക്കും. നദീതീരത്തെ മണലും വഹിച്ചുകൊണ്ടുവരുന്ന ഈ കാററിനെ വിളിക്കുന്നത് "കമീഷിൻ മഴ" എന്നാണ്. തങ്ങളുടെ ശുദ്ധമായ വായുവിൽ നിറയെ മണ്ണുകലർത്തുന്ന ഈ കാററ് തടയുവാൻ, തലമുറകളായി കമീഷിനിലെ നിവാസികൾ സ്വപ്നംകാണുകയാണ്. പക്ഷേ ഈ വക സ്വപ്നങ്ങൾ ഒരു സോഷ്യലിസ്റ്റ് രാജ്യത്തേ പ്രായോഗികമാവുകയുള്ളൂ. ആളുകൾ തമ്മിൽത്തമ്മിൽ ചർച്ചചെയ്ത്, ഈ കാററിനും മണ്ണിനും എതിരായി ഒരു പ്രക്ഷോഭം തുടങ്ങി. എല്ലാ ഞായറാഴ്ചയും, മഴുവും, കൈക്കോട്ടും, പിക്കാസുമായി അവിടത്തെ ആബാലവൃദ്ധംജനങ്ങൾ, ആ ഒഴിഞ്ഞ മൈതാനത്തിൽ എത്തിച്ചേരും. ക്രമേണ അവിടെ ഒരു നല്ല തോട്ടം ഉയർന്നു. ചെറിയ വീഥികളുടെ അരികിലായി ചെറിയ ചെറിയ പോപ്ലാർമരങ്ങൾ വച്ചുപിടിപ്പിച്ചു. തങ്ങളുടെ സ്വന്തം ജനവാതില്പടിയിന്മേൽ വളരുന്ന പൂവണിച്ചെടികളെപ്പോലെതന്നെ ജനങ്ങൾ ഇവയ്ക്കും വെള്ളമൊഴിച്ചും തല കണ്ടിച്ചും ശുശ്രൂഷനൽകി. ആ ചെറിയ തളിർത്തൊത്തുകൾ ഹരിതവർണ്ണം പൂണ്ട വസന്തത്തിൽ വൃദ്ധരും ചെറുപ്പക്കാരും എത്രമാ

ത്രം ആനന്ദിച്ചിരുന്നു എന്ന് അലെക്സേയ് ഓർമ്മിച്ചു. പെട്ടെന്ന് സ്വദേശമായ കമീഷിനിലെ വീഥികളിൽ ജർമ്മൻകാർ കടക്കുന്ന സ്ഥിതിയെപ്പറ്റി അയാൾ ആലോചിച്ചു. ജനങ്ങൾ വളരെ ശ്രദ്ധയോടെ വളർത്തി വന്ന ആ പോപ്ലാർമരങ്ങളെല്ലാംതന്നെ അവർ വിറകിന്റെ ആവശ്യത്തിനായി വെട്ടിവീഴ്ത്തും. അയാൾക്കു ജന്മംകൊടുത്ത പട്ടണം പുകകൊണ്ടു മൂടും. തന്റെ വീടായിരുന്ന സ്ഥലത്ത്, താൻ കളിച്ചുവളർന്ന സ്ഥലത്ത്, തന്റെ മാതാവ് ജീവിച്ചുവന്ന സ്ഥലത്ത്, ഇതാ ഈ ദിക്കിൽ കാണുന്നതുപോലെ രാക്ഷസാകാരംപൂണ്ട ഒരു നഗ്നമായ ചിമ്മിനി മാത്രം അവശേഷിക്കും.

വേദനകൊണ്ടും വ്യസനംകൊണ്ടും അയാളുടെ ഹൃദയം തകരുകയായിരുന്നു.

‘‘അവരെ ഇതിൽനിന്ന് അപ്പുറം പോകുവാൻ അനുവദിച്ചുകൂടാ. ആ കാട്ടിൽ ശത്രുസൈന്യത്തിന്റെമീതെയായി വീണുകിടക്കുന്ന റഷ്യാക്കാരനെപ്പോലെ, ദേഹത്തിൽ ജീവനുള്ളിടത്തോളം കാലം അവരോടു യുദ്ധം ചെയ്യുകതന്നെ വേണം.’’

മരങ്ങളുടെ ഊതനിറത്തിലുള്ള ശിഖരാഗ്രങ്ങളിൽ എത്തിക്കഴിഞ്ഞിരുന്നു അപ്പോൾ സൂര്യൻ.

പണ്ട് ഒരു ഗ്രാമവീഥിയായിരുന്ന സ്ഥലത്തേക്ക് അലെക്സേയ് ഇഴഞ്ഞുചെന്നു. ഒരു ചാരക്കൂമ്പാരത്തിൽനിന്നു ശവങ്ങളുടെ നാറ്റം അടിച്ചിരുന്നു. കാട്ടിനേക്കാളും ശൂന്യമായിത്തോന്നി അയാൾക്ക് ഈ ഗ്രാമം. പെട്ടെന്ന് അസാധാരണമായ ഒരു ശബ്ദം അയാളെ ജാഗരൂകനാക്കി. ആ വീഥിയുടെ അങ്ങേ അറ്റത്തായി അയാൾ ഒരു നായയെ കണ്ടു. ചെവി മടങ്ങി, വൃത്തികെട്ട, ഒരു വീട്ടുപട്ടി. ആ സാധാരണ നാടൻപട്ടി സാവധാനത്തിൽ മുരണ്ടുകൊണ്ട് മുൻകാലുകളിൽ താങ്ങിപ്പിടിച്ചിരുന്ന ഒരു കഷണം അളിഞ്ഞ മാംസത്തിൽ ശ്രദ്ധ ചെലുത്തുകയായിരുന്നു. ഏറ്റവും ഇണക്കമുള്ളതാണെന്നു വിശ്വസിക്കപ്പെടുന്ന—വീട്ടമ്മമാരുടെ നിരന്തരമായ ശകാരത്തിനും, തെരുവുപിള്ളേരുടെ ലാളനയ്ക്കും ലക്ഷ്യമായ—ആ ജന്തു അലെക്സേയെ കണ്ടമാത്രയിൽതന്നെ പല്ലിളിച്ചു മുരളാൻ തുടങ്ങി. അതിന്റെ കണ്ണുകൾ ജ്വലിക്കുന്നതു കണ്ടപ്പോൾ തന്റെ രോമങ്ങൾ എഴുന്നുനില്ക്കുന്നതായി അയാൾക്ക് അനുഭവപ്പെട്ടു. അയാൾ കൈയുറ വലിച്ചുകളഞ്ഞ് തോക്കെടുത്തു. മനുഷ്യനും ഏതാണ്ടൊരു വന്യമൃഗമായിത്തീർന്നിരുന്ന ആ ശുനകനും കുറെനേരത്തേക്ക് അന്യോന്യം തുറിച്ചുനോക്കിക്കൊണ്ടുനിന്നു. പെട്ടെന്ന്, എന്തോ പൂർവ്വസ്മരണ ഉണർന്നതുപോലെ അത് ഒരു കുറ്റബോധത്തോടെ വാലാട്ടി. വാല് കാലിന്നിടയിൽ ഒതുക്കി, തന്റെ മാംസക്കഷണവുമായി അത് ചാരക്കൂമ്പാരത്തിനിടയിലേക്കുതന്നെ ഓടിപ്പോയി.

കഴിയുന്നതും വേഗം ഇവിടെനിന്നും അകലണം. വെളിച്ചത്തിന്റെ



അവസാനശകലങ്ങളുടെ സഹായത്തോടെ യാതൊരു വഴിയും ക്ലിപ്തപ്പെടുത്താതെ മഞ്ഞിലൂടെ ഉരുളുകതന്നെ. ഇപ്പോൾ സുവ്യക്തമായിക്കേട്ട പീരങ്കിവെടിയുടെ നാദത്തെ ലക്ഷ്യമാക്കി അയാൾ മനസ്സറിയാതെ തന്നെ കാട്ടിലേക്ക് ഇഴഞ്ഞു. കാന്തംപോലെ അത് അയാളെ ആകർഷിക്കുകയാണ്. അടുത്തേക്ക് അണയുംതോറും അതിന്റെ ആകർഷണശക്തി വർദ്ധിച്ചുവർദ്ധിച്ചുവരുന്നു.

## XII

അങ്ങനെ അലെക്സേയ് ഒന്നോ, രണ്ടോ, മൂന്നോ ദിവസം കൂടെ ഇഴഞ്ഞുനീങ്ങി. അയാൾക്ക് സമയത്തെക്കുറിച്ചുള്ള അറിവെല്ലാം പോയിരിക്കുന്നു. എല്ലാം എന്തോ ഒരു സ്വയംപ്രേരിതയത്നത്തിന്റെ അഖണ്ഡശൃംഖലയിൽ വിലയം പ്രാപിച്ചിരിക്കുകയാണ്. ചിലപ്പോൾ ഉറക്കം—അഥവാ അബോധാവസ്ഥ—അയാളെ കീഴടക്കിയിരിക്കുന്നു. അയാൾ ഇഴഞ്ഞുനടക്കുമ്പോൾത്തന്നെ ഉറങ്ങിപ്പോകും; അയാളെ കിഴക്കോട്ടു വലിച്ചിഴയ്ക്കുന്ന ശക്തി അത്ര പ്രബലമാകയാൽ, ഉറക്കത്തിലും, അബോധാവസ്ഥയിലും, അയാൾ മുട്ടുകുത്തിയിരുന്നു. വല്ല മരത്തടിയിലോ കുറ്റിക്കാട്ടിലോ ചെന്നു മുട്ടുമ്പോഴോ, കൈകൾ തെറ്റി മുഖമടച്ച് ഉരുകുന്ന മഞ്ഞിൽ വീഴുമ്പോഴോ ആണ് ഉണരുക. കേന്ദ്രീകൃതമായ പ്രകാശംപോലെ, അയാളുടെ മനശ്ശക്തിയും, അവ്യക്തമായ ചിന്തകളും എല്ലാം ഒരൊറ്റ ബിന്ദുവിൽ തറച്ചുനിൽക്കുകയാണ്,—മുട്ടുകുത്തി എന്തുതന്നെ വന്നാലും കിഴക്കോട്ട് മുന്നേറുക, മുന്നേറുക.

വഴിക്ക്, സുബോധമുള്ള സമയത്ത് ഇനിയുമൊരു മുള്ളൻപന്നിയെ കണ്ടുകിട്ടുമെന്ന ആശയാൽ അയാൾ എല്ലാ കുറ്റിക്കാടുകളും തപ്പിനോക്കി. അയാളുടെ ഇപ്പോഴത്തെ ഭക്ഷണം മഞ്ഞിന്നടിയിൽ കാണുന്ന പഴങ്ങളും പൂപ്പലും ആണ്. മഴയേറ്റ് നനഞ്ഞ്, വൈക്കോൽത്തുറുപോലെ പൊന്തിനിൽക്കുന്ന ഒരു വലിയ ചിതൽപ്പുറ്റ് അയാൾ ആ കാട്ടിൽ കണ്ടു. ചിതലുകൾ ഉറങ്ങുകയായിരുന്നതിനാൽ ആ കൂട് നിർജ്ജീവമായിത്തോന്നി. അലെക്സേയ് മൃദുവായ ആ ദ്വാരത്തിലൂടെ കൈകടത്തി, പൊന്തിച്ചപ്പോൾ അതുനിറയെ ചിതലുകൾ കടിച്ചുതൂങ്ങിക്കിടക്കുന്നതു കണ്ടു. വളരെ രുചിയോടെ അയാൾ ആ കീടജീവികളെ തിന്നാൻ തുടങ്ങി. വിണ്ടുകീറി ഉണങ്ങിയ ആ വായിൽ ഫോർമിക് ആസിഡിന്റെ പുളിച്ച സ്വാദ് അനുഭവപ്പെട്ടു. വീണ്ടും വീണ്ടും അയാൾ ആ പുറ്റിലേക്കു കൈകടത്തി. അപ്രതീക്ഷിതമായ ആ ആക്രമണം അവിടത്തെ ജീവജാലത്തെ മുഴുവൻ ഉണർത്തി.

വളരെ വാശിയോടെതന്നെ ആ ചെറുജീവികൾ ചെറുത്തുനിന്നു. അവ അലെക്സേയുടെ കൈയിലും ചുണ്ടിലും നാക്കിലും എല്ലാം കയറിക്കടിച്ചു; അയാളുടെ വൈമാനിക വസ്ത്രത്തിന്റെ ഉള്ളിൽ കടന്നുകൂടി

ദേഹമാകെ കടിച്ചു തൂങ്ങി. പക്ഷേ, ആ ചുട്ടുപുകച്ചിൽ ഒരു സുഖമായിരുന്നു. ഫോർമിക് ആസിഡിന്റെ പുളിരസം ഒരു പോഷകമരുന്നുപോലെ തോന്നി. അയാൾക്കു് ദാഹമുണ്ടായി. ആ പുൽപ്പരപ്പിൽ കലങ്ങിയ വെള്ളംനിറഞ്ഞ ഒരു കുഴി കണ്ടു. അയാൾ വെള്ളം കുടിക്കാൻ അങ്ങോട്ടണഞ്ഞു. ഉത്തരക്ഷണത്തിൽ അയാൾ ഞെട്ടി പിൻമാറി. അതിൽ പ്രതിബിംബിച്ചുകണ്ട നീലാകാശത്തിന്റെ പശ്ചാത്തലത്തിൽനിന്നു അസാധാരണവും ബീഭത്സവുമായ ഒരു മുഖം അയാളെ എത്തിനോക്കുന്നുണ്ടായിരുന്നു. കറുത്ത തൊലികൊണ്ടു മൂടിയ, നിറയെ വൃത്തികെട്ട രോമങ്ങൾ മുറ്റിനില്ക്കുന്ന, ഒരു അസ്ഥികൂടത്തിന്റേതായിരുന്നു അതു്. താഴ്ന്ന കൺകുഴിയിൽനിന്നു്, വലിയ ഉരുണ്ട, പിണങ്ങിത്തിളങ്ങുന്ന കൃഷ്ണമണികൾ അയാളെ ഉറ്റുനോക്കി. വൃത്തിയായി സൂക്ഷിക്കാത്ത തലമുടി, ജടപിടിച്ചു, നെറ്റിയിൽ വീണുകിടക്കുന്നു.

''ഇതു ഞാൻ തന്നെയാണോ'' അലെക്സേയ് തന്നെത്താൻ ചോദിച്ചു. ഒരിയ്ക്കൽക്കൂടി അതിലേക്കു നോക്കുവാനുള്ള ഭയം കൊണ്ടു് ജലപാനം വേണ്ട എന്നു വച്ചു. കുറെ മഞ്ഞിൻകണങ്ങൾ എടുത്തു വായിലേക്കിട്ടു് പീരങ്കിധ്വനിയുടെ ബലവത്തായ ആ കാന്തശക്തിയാൽ ആകൃഷ്ടനായി അയാൾ വീണ്ടും പൂർവ്വദിക്കിനെ ലാക്കാക്കി മുട്ടുകുത്തി നീങ്ങി.

പൊട്ടിത്തെറികൊണ്ടു്, ചുറ്റും മഞ്ഞമണൽ കൂടിക്കിടന്നിരുന്ന, ബോംബുവീണുണ്ടായ വലിയൊരു കുഴിയാണു് അയാൾ അന്നു രാത്രിയിലെ വിശ്രമസങ്കേതമായി തിരഞ്ഞെടുത്തതു്. അതിന്റെ അടിത്തട്ടു് സുഖകരമായിരുന്നു. കാറ്റു് അതിന്റെ അകത്തേക്കു കയറിയിരുന്നില്ല; മുകൾച്ചുറ്റിൽനിന്നു് ഉതിരുന്ന മണലിനെ ഇളക്കിയതേയുള്ളു. അതിൽ കിടന്നു നോക്കിയാൽ നക്ഷത്രങ്ങൾക്കു് അസാധാരണ വലുപ്പമുള്ളതായും അവ തലയ്ക്കുമുകളിൽ തൂക്കിയിട്ടിരിക്കുന്നതായും തോന്നും. ആ നക്ഷത്രരാജിക്കു താഴെയായി, വൃത്തികെട്ട ഒരു പൈൻമരക്കൊമ്പു് അങ്ങോട്ടും ഇങ്ങോട്ടും കാറ്റിൽ ഉലയുന്നതു കണ്ടാൽ ഏതോ ഒരു ഹസ്തം ഒരു കീറത്തുണികൊണ്ടു് ആ തിളങ്ങുന്ന തേജഃപുഞ്ജങ്ങളെ തുടച്ചുമിനുക്കുകയാണോ എന്നു തോന്നും. പ്രഭാതത്തിനുമുമ്പുതന്നെ നല്ല തണുപ്പായി. കാട്ടിൽ മഞ്ഞിന്റെ നേരിയ ആവരണം തൂങ്ങിക്കിടന്നിരുന്നു. വടക്കുഭാഗത്തുനിന്നു് വെട്ടിത്തിരിഞ്ഞു് ഊതിയിരുന്ന ഒരു കാറ്റു് ആ മൂടൽമഞ്ഞിനെ ഉറച്ച ഹിമമായി മാറ്റി. നേരംതെറ്റിയ വെയിൽ അവസാനം വൃക്ഷക്കൊമ്പുകൾക്കിടയിലൂടെ താഴോട്ടു പതിച്ചപ്പോൾ, മൂടൽമഞ്ഞു് താഴ്ന്നുതാഴ്ന്നു് ക്രമേണ അപ്രത്യക്ഷമായി. വഴുക്കുന്ന ഹിമക്കട്ടകൾകൊണ്ടു മൂടി നിലംമുഴുവൻ. ബോംബുകുഴികൾക്കുമീതെയായി ആടിക്കൊണ്ടുനിന്നിരുന്ന വൃക്ഷക്കൊമ്പുകൾ ഇപ്പോൾ തുണിപിടിച്ച കൈ പോലെയായിരുന്നില്ല. പ്രത്യുത, കാറേൽക്കുമ്പോൾ വെട്ടിത്തിളങ്ങുന്ന ചെറിയ ഞാത്തുകളോടുകൂടിയ ഒരു മനോഹരമായ ശരറാന്തൽ ആണെന്നേ തോന്നൂ.



അത്യന്തം ക്ഷീണത്തോടെയാണു് അലെക്സേയ് ഉണർന്നതുതന്നെ. തന്റെ വൈമാനികവസ്ത്രത്തിന്റെ അകത്തു് താൻ സംഭരിച്ചിരുന്ന പൈൻമരത്തൊലിപോലും തിന്നാൻ അയാൾക്കു തോന്നിയില്ല. ആരോ തലേ രാത്രി മഞ്ഞിനോടു് പശവച്ചൊട്ടിച്ചപോലെ തോന്നിയിരുന്ന തന്റെ ദേഹം വളരെ ബുദ്ധിമുട്ടിയതിനുശേഷമാണു് അയാൾക്കു പൊന്തിക്കുവാൻ സാധിച്ചതു്. തന്റെ താടിയിൽനിന്നും, മീശയിൽനിന്നും, വസ്ത്രത്തിൽനിന്നും മഞ്ഞിൻകണങ്ങൾ തുത്തെറിയുവാൻപോലും മെനക്കെടാതെ അയാൾ ബോംബുകുഴിയുടെ മറ്റേ അറ്റത്തു് കയറിനില്ക്കുവാൻ ശ്രമിച്ചു. രാത്രിസമയത്തു് മരവിച്ചിരുന്ന മണലിൽത്തട്ടി അയാളുടെ കൈ വഴുക്കുവാൻ തുടങ്ങി. വീണ്ടും വീണ്ടും അയാൾ അതിൽനിന്നു പുറത്തു കടക്കുവാൻ ഉത്സാഹിച്ചു. പക്ഷേ, ഓരോ പ്രാവശ്യവും അടിതെറ്റി അയാൾ താഴോട്ടു വീഴുകയാണുണ്ടായതു്. പുറത്തു കടക്കാനുള്ള അയാളുടെ ശ്രമങ്ങൾ ഒന്നിനൊന്നു് ദുർബ്ബലമായിത്തുടങ്ങി. അന്യസഹായംകൂടാതെ തനിക്കു് അവിടെനിന്നു് എഴുന്നേറ്റു് രക്ഷപ്പെടുവാൻ സാദ്ധ്യമല്ലെന്നു ബോദ്ധ്യപ്പെട്ടപ്പോൾ അയാൾ അമ്പരന്നുപോയി. വഴുക്കുന്ന അതിന്റെ വശത്തുകൂടി ഒന്നുകൂടി കയറിനോക്കാൻ ഇതു് അയാളെ പ്രേരിപ്പിച്ചു. പക്ഷേ, ദേഹം കുറച്ചു പൊന്തിക്കുവാനേ അയാൾക്കു കഴിഞ്ഞുള്ളു. നിസ്സഹായതയോടെ ദുർബ്ബലനായി അയാൾ വീണ്ടും മറിഞ്ഞുവീണു.

''ഇതാണു് അവസാനം. ഇനി ഒന്നു കൊണ്ടും ഫലമില്ല.''

അയാൾ ആ ബോംബു വീണ കുഴിയുടെ ഉള്ളിൽ ചുരുണ്ടുകൂടിക്കിടന്നു. അന്തഃകരണത്തെ തളർത്തി പൗരുഷഹീനമാക്കിത്തീർക്കുന്ന എന്തോ ആലസ്യം തന്നെ ബാധിക്കുന്നുണ്ടു് എന്ന ഭയങ്കരബോധത്തോടെ അയാൾ അവിടെ ചുരുണ്ടുകിടന്നു. സ്വസ്ഥമായി അയാൾ തന്റെ കുപ്പായത്തിൽനിന്നു് ആ കീറിയ എഴുത്തുകൾ വലിച്ചെടുത്തു. പക്ഷേ, അവ വായിക്കുവാനുള്ള ശക്തിയുണ്ടായിരുന്നില്ല അയാൾക്കു്. പൂവണിക്കുപ്പായംധരിച്ചു് മൈതാനത്തിലെ പുൽപ്പരപ്പിൽ ഇരിക്കുന്ന ആ യുവതിയുടെ പടം അതിന്റെ ഉറയിൽനിന്നു വലിച്ചെടുത്തു് ദുഃഖമഗ്നമായ ഒരു പുഞ്ചിരിയോടെ അയാൾ അവളോടു ചോദിച്ചു:

''ശരിയായ യാത്രാമൊഴിയാണോ ഇതു്?'' പെട്ടെന്നു ഞെട്ടി, ആ ഫോട്ടോ കൈയിൽപ്പിടിച്ചുകൊണ്ടു് അയാൾ തരിച്ചിരുന്നുപോയി. കാടിന്റെ വളരെ മുകളിൽ, ആ തണുത്തുമരവിച്ച അന്തരീക്ഷത്തിൽ, ഏതോ പരിചിതസ്വരം കേട്ടതുപോലെ അയാൾക്കു തോന്നി.

പെട്ടെന്നു് അയാളുടെ ക്ഷീണഭാവമെല്ലാം പമ്പകടന്നു. ആ സ്വരത്തിൽ സവിശേഷതയൊന്നും ഉണ്ടായിരുന്നില്ല. മഞ്ഞണിഞ്ഞ മരാഗ്രങ്ങളുടെ നിരന്തരമായ മർമ്മരധ്വനിയിൽനിന്നു് ഏറ്റവും ശ്രവണകൂർമ്മതയുള്ള വന്യമൃഗത്തിനുപോലും തിരിച്ചറിയാൻ കഴിയാത്തവിധത്തിൽ

നേരിയതായിരുന്നു ആ ശബ്ദം. പക്ഷേ, അതിൽക്കേട്ട ഒരു ചൂളംവിളിയുടെ ശബ്ദത്തിൽനിന്ന് അതു താൻ സാധാരണ പറപ്പിക്കാറുള്ള 'ഇൽ—16' വിമാനത്തിന്റേതാണെന്ന് ഊഹിച്ചതു് തികച്ചും ശരിയായിരുന്നു.

എഞ്ചിന്റെ ശബ്ദം അടുത്തടുത്തായി കേട്ടുതുടങ്ങി. വിമാനം അന്തരീക്ഷത്തിൽക്കിടന്നു വളയുന്നതും തിരിയുന്നതും അനുസരിച്ച് ആ ശബ്ദം ചൂളംവിളിയുടേയും ഞരക്കത്തിന്റേയും രൂപം കൈക്കൊണ്ടിരുന്നു. ചാരനിറംപൂണ്ട ആകാശത്തിന്റെ വിദൂരതയിൽ അവസാനം അലെക്സേയ് സാവധാനത്തിൽ നീങ്ങുന്ന ഒരു കുരിശുരൂപം കണ്ടുപിടിച്ചു. ഇടയ്ക്കിടെ അതു് ഊതനിറത്തിലുള്ള മേഘങ്ങൾക്കിടയിൽ മറഞ്ഞും ഇടയ്ക്കിടെ അതിനുള്ളിൽനിന്നു പൊന്തിവന്നുംകൊണ്ടിരുന്നു. അതിന്റെ ചിറകിലുള്ള ചുവന്ന നക്ഷത്രങ്ങൾ അയാൾക്കു കാണാമായിരുന്നു. തലയ്ക്കു നേരെ മുകളിലായി അതു് ഒന്ന് 'ലൂപ്പ്'ചെയ്ത്, വെട്ടിത്തിരിഞ്ഞു പറന്നകന്നു. കാററിൽ ആലോലമാടുന്ന തരുശിഖരങ്ങളുടെ മർമ്മരധ്വനിയിൽ ക്രമേണ ആ മൂളൽശബ്ദം അമർന്നുപോയി. കുറെയധികം നേരത്തേക്കു് ആ നേരിയ ചൂളംവിളി കേൾക്കുന്നുണ്ടു് എന്നു തോന്നി അലെക്സേയ്ക്ക്.

അയാൾ താൻ കോക്പിററിൽ ആണു് എന്നു സങ്കല്പിച്ചു. ഒരു നിമിഷത്തിനകത്തു്, ഒരു സിഗററു വലിച്ചുതീർക്കാനുള്ള സമയത്തിന്നിടയ്ക്ക്, അയാൾക്കു് കാട്ടിലുള്ള സ്വന്തം വിമാനത്താവളത്തിൽ എത്താം. ആരായിരിക്കും ആ വിമാനത്തിൽ? ഒരുപക്ഷേ, പ്രഭാതത്തിലെ കാവൽ പറക്കലിനിറങ്ങിയ അന്ദ്രേയ് ഡെഗ്ത്യരേങ്കൊയായിരിക്കും. ഈ മാതിരിയുള്ള സമയത്തു്, അങ്ങകലെ വല്ല ശത്രുവിനേയും കണ്ടുമുട്ടും എന്ന പ്രതീക്ഷയാൽ അയാൾ വളരെ ഉയരത്തിൽ പറക്കാറുണ്ടു്. ഡെഗ്ത്യരേങ്കൊ..... വിമാനം..... എന്റെ സ്നേഹിതന്മാർ.

പുതിയ ഒരു ഉന്മേഷത്തിന്റെ ലഹരിയാൽ പ്രേരിതനായി അലെക്സേയ് ആ ബോംബിന്റെ കുഴിയുടെ മഞ്ഞണിഞ്ഞ മറുഭാഗത്തേക്കു നോക്കി. "എനിക്കു് ഇതിലേ കടന്നു പോകാൻ സാദ്ധ്യമല്ല. പക്ഷേ, മരണവും കാത്തു് ഇവിടെ വെറുതെയിരിക്കുവാനും കഴിയുകയില്ല. അയാൾ ഉറയിൽനിന്നു കഠാരി വലിച്ചെടുത്തു്, ആ കുഴിയുടെ മഞ്ഞുപുരണ്ട ഭാഗത്തു് ദുർബ്ബലമായ കൈകൊണ്ടു് ഓരോ ചവിട്ടുപടിയായി വെട്ടിയെടുക്കുവാൻ ആരംഭിച്ചു. തന്റെ നഖംകൊണ്ടു് ആ മരവിച്ച മണൽ എല്ലാം ചുരണ്ടിക്കളഞ്ഞു, വിരലുകൾ മുറിഞ്ഞു ചോരയൊലിക്കുവോളം അയാൾ ആ പണിചെയ്തു. തളരാത്ത ഉന്മേഷത്തോടെ അയാൾ കഠാരി കൊണ്ടുള്ള കൊത്തുപണി തുടർന്നു. പിന്നീടു് കൈയും മുട്ടും ഉപയോഗിച്ചു് ആ പടവുകളിൽക്കൂടി പിടിച്ചുകയറി ഒരു വിധത്തിൽ ആ തിണ്ടിലെത്തി. അതിൽ കമിഴ്ന്നുകിടന്നു് ഉരുണ്ടിറങ്ങുക; എന്നാൽ അയാൾ രക്ഷപ്പെട്ടു. പക്ഷേ, അയാളുടെ കാലുകൾ വഴുക്കുകയാൽ കുത്തനെ താഴോട്ടു വീഴുകയാണു് ഉണ്ടായതു്. അയാളുടെ മുഖം കഠിനമായി വേദനിക്കുമാറു് മഞ്ഞിൽ വന്നലച്ചു. അയാൾക്കു് ഭയങ്കരമായ മുറിവു പററിയെങ്കിലും, ആ വിമാനത്തിന്റെ മുരളിച്ച കാതിൽക്കിടന്നു് മുഴങ്ങുകയായിരുന്നു. അയാൾ വീണ്ടും ആ ഭാഗത്തുകൂടി പൊത്തിപ്പിടിച്ചുകയറി, വീണ്ടും ഉരുണ്ടടിച്ചുവീണു. പിന്നീടു് താൻ ഉണ്ടാക്കിയ പടവു് ശ്രദ്ധാപൂർവ്വം പരിശോധിച്ചതിനുശേഷം അയാൾ അതിനു വീതികൂട്ടുവാൻ തുടങ്ങി. മുകളിലുള്ളവയുടെ അററംകൂർപ്പിക്കൽ കഴിഞ്ഞപ്പോൾ ക്ഷയിച്ചുകൊണ്ടിരുന്ന തന്റെ ശക്തിമുഴുവൻ സംഭരിച്ചു് പതുക്കെപ്പതുക്കെ കയറുവാൻ തുടങ്ങി.

അത്യന്തം ബുദ്ധിമുട്ടി അയാൾ ആ മണ്ണുമൂടിയ തിണ്ടിൽക്കയറി അവിടെനിന്നു നിസ്സഹായനായി താഴോട്ടു് ഉരുണ്ടു. പിന്നീടു് അയാൾ വിമാനം പറന്നുപോയ വഴിയെ മുട്ടുകുത്തുവാൻ തുടങ്ങി. മഞ്ഞിനെ വിഴുങ്ങുന്ന മൂടലിനെ അകററിമാററി. ഉറഞ്ഞ മഞ്ഞിനെ പളുങ്കുപോലെ തിളക്കിക്കൊണ്ടു് ആ ഭാഗത്തുനിന്നു സൂര്യൻ ഉയരുന്നുണ്ടായിരുന്നു.

## XIII

അയാൾക്കു മുട്ടുകുത്തുവാൻ വളരെ വിഷമമായി. ദേഹത്തിന്റെ ശക്തി വഹിക്കുവാൻ നിവൃത്തിയില്ലാതെ, അയാളുടെ കൈകൾ വിറച്ചുവിറച്ചു തളർന്നുവീണു. അനേകം പ്രാവശ്യം ഉരുകുന്ന മണ്ണിലേക്കു് അയാൾ മുഖമടിച്ചുവീണു. ഭൂമിയുടെ ആകർഷണശക്തി വർദ്ധിച്ചപോലെയും, തനിക്കു് അതിനോടെതിരിട്ടുനില്ക്കാനുള്ള ശക്തി പൊയ്പ്പോയപോലെയും തോന്നി അയാൾക്കു്. കുറച്ചുനേരം, ഒരു അരമണിക്കൂറെങ്കിലും, കിടന്നുറങ്ങുവാൻ നിയന്ത്രണാതീതമായ ഒരു മോഹമുണ്ടായി. പക്ഷേ, മുന്നോട്ടുപോകുവാനുള്ള ആവേശം ഒരു ഭ്രാന്തിന്റെ മട്ടായിരിക്കുന്നു. അയാൾ വീണ്ടും മുട്ടുകുത്തി, വീണു, വീണ്ടും എണീററു് വേദനയോ വിശപ്പോ ഗൗനിക്കാതെ, യാതൊന്നും കാണാതെ, പീരങ്കിയുടേയും യന്ത്രത്തോക്കിന്റേയും ശബ്ദംമാത്രം കേട്ടുകൊണ്ടു് അയാൾ മുന്നോട്ടു മുട്ടുകുത്തിനീങ്ങി. അയാളെ താങ്ങാനുള്ള ശക്തി കൈപ്പടങ്ങൾക്കില്ലാതായപ്പോൾ കൈമുട്ടുകൾകുത്തി അയാൾ മുന്നോട്ടുനീങ്ങി. അതു് വളരെ വിജയകരമായിത്തോന്നി. ആയാസവും കുറവുണ്ടു്. പക്ഷേ, അതു് ക്രമേണ തലചുററൽ ഉളവാക്കി. ഇടയ്ക്കിടെ അയാളുടെ ബോധം മറഞ്ഞു. കാടും ആകാശവും വട്ടംതിരിയുന്നതു് അവസാനിക്കുന്നതുവരെ, പ്രവൃത്തി മുടക്കാൻ അയാൾ പലപ്പോഴും നിർബ്ബന്ധിതനായി.

വൃക്ഷങ്ങളുടെ കൂട്ടം കുറഞ്ഞുതുടങ്ങി, ഇടയ്ക്കിടെ കാടു വെട്ടിത്തെളിയിച്ച ഭാഗങ്ങൾ പ്രത്യക്ഷമായി. വർഷക്കാലത്തുണ്ടാക്കിയ റോഡിന്റെ അററം തെളിഞ്ഞുകണ്ടുതുടങ്ങി. സ്വജനങ്ങളുടെ അടുത്തേക്കു് എത്തുവാനു

ള്ള തന്റെ ശ്രമം വിജയകരമാകുമോ എന്നൊന്നും അലെക്സേയ് ഇപ്പോൾ ആലോചിക്കുന്നില്ല. അനങ്ങാനുള്ള ശക്തി അവശേഷിക്കുന്നിടത്തോളം മുന്നോട്ടു കയറുക—അതായിരുന്നു അയാളുടെ തീരുമാനം. മാംസപേശികൾക്ക് അനുഭവപ്പെട്ടിരുന്ന കഠിനായാസംമൂലം അസ്തപ്രജ്ഞനാകുമ്പോഴും യാന്ത്രികമായി, വെടിനാദം കേൾക്കുന്ന പൂർവ്വഭാഗത്തെ ലക്ഷ്യമാക്കി, അയാളുടെ ദേഹം അതിസങ്കീർണ്ണമായ തന്റെ ചുമതല നിർവ്വഹിച്ചിരുന്നു.

എങ്ങനെയാണ് ആ രാത്രി കഴിച്ചുകൂട്ടിയത് എന്നോ പിറ്റേദിവസം കാലത്ത് എത്രത്തോളം മുന്നേറി എന്നോ അയാൾക്കു നിശ്ചയമുണ്ടായിരുന്നില്ല. ഒരു അർദ്ധപ്രജ്ഞാവസ്ഥയുടെ മന്ദതയിൽ ആണ്ടുകിടക്കുകയായിരുന്നു എല്ലാം. മാർഗ്ഗത്തിൽ താൻ തരണംചെയ്ത വിഘാതങ്ങളെക്കുറിച്ച് അയാൾക്ക് ഒരു മങ്ങിയ ഓർമ്മയേ ഉണ്ടായിരുന്നുള്ളു. കടുംചുവപ്പുനിറംപൂണ്ട് കറയൊലിപ്പിച്ചുകൊണ്ടുകിടക്കുന്ന മുറിച്ചിട്ട ഒരു പൈൻമരത്തടി, മരക്കൂമ്പാരങ്ങൾ, അറക്കപ്പൊടി, എല്ലാ ദിക്കിലും ചിതറിക്കിടക്കുന്ന മരപ്പൂളുകൾ, ഓരോ കൊല്ലത്തെ വളർച്ചയും വലയംവലയമായി കാണിച്ചുകൊണ്ടുള്ള ഒരു മരത്തടി ഇവയെക്കുറിച്ചെല്ലാം ഒരു അവ്യക്തസ്മരണമാത്രം.

അസ്തപ്രജ്ഞാവസ്ഥയിൽനിന്ന് ഉണർത്തി സ്വബോധം കൊടുത്ത് എണീറ്റിരുത്തി ചുറ്റും നോക്കിച്ചത് അയാൾ കേട്ട അസാധാരണമായ ഒരു ശബ്ദമാണ്. സൂര്യപ്രകാശത്തിൽ മുങ്ങിക്കിടക്കുന്ന വെള്ളകളയാത്ത അനേകം മരങ്ങളും തടികളും ചിതറിക്കിടക്കുന്ന ഒരു വലിയ കാട് വെട്ടിത്തെളിച്ച സ്ഥലത്താണ് അയാൾ ഇപ്പോൾ. അകലെ വിറകുകെട്ടുകൾ വൃത്തിയായി അടുക്കിയിട്ടുണ്ട്. മദ്ധ്യാഹ്നമാർത്താണ്ഡൻ ഉച്ചസ്ഥനായിരിക്കുന്നു. മരക്കറയുടേയും, കോണിഫർ ചൂടുപിടിക്കുന്നതിന്റേയും തീക്ഷ്ണഗന്ധവും, മഞ്ഞിന്റെ തണുപ്പും വായുവിൽ മുറ്റിനിന്നിരുന്നു.

മഞ്ഞു മുഴുവനും ഒലിച്ചുപോയിട്ടില്ലാത്ത മണ്ണിന്റെ മുകളിലെവിടെയോ, ഒരു വാനംപാടി തികഞ്ഞ ആത്മാർത്ഥതയോടെ ലളിതഗാനങ്ങൾ പൊഴിക്കുന്നുണ്ടായിരുന്നു. വർണ്ണനാതീതമായ ഒരു ഭയസംഭ്രാന്തിയിൽ ചകിതനായി അയാൾ ആ വെട്ടിവെളുപ്പിച്ച കാടു മുഴുവൻ ഒന്നു പരിശോധിച്ചുനോക്കി. അതൊരു പുതിയ സ്ഥലമായിരുന്നു. എന്നാൽ, അത് ഉപേക്ഷിക്കപ്പെട്ട് വിജനമായിക്കിടന്നിരുന്ന ലക്ഷണമൊന്നും ഉണ്ടായിരുന്നില്ല. അടുത്ത കാലത്താണ് ഈ മരങ്ങളെല്ലാം മുറിച്ചിട്ടുള്ളത്. വെള്ളവെട്ടാത്ത മരത്തിലെ കൊമ്പുകളെല്ലാം പച്ചയായിരിക്കുന്നു. തേൻപോലുള്ള മരക്കറ അപ്പോഴും ഒലിക്കുന്നുണ്ട്. അവിടവിടെ ചിതറിക്കിടക്കുന്ന മരപ്പൂളിൽനിന്നും, പുത്തൻ തോലിൽനിന്നും ഒരു നവ്യഗന്ധം ഉതിർന്നിരുന്നു. അതുകൊണ്ട് ആ വെളിയിടം സജീവമായിരു



ന്നു. ഒരുപക്ഷേ, തങ്ങളുടെ പ്രാകാരവലയത്തിനും സൈനികാഛാദനത്തിനും ആവശ്യമായ മരത്തടികൾ ജർമ്മൻകാർ ഇവിടെനിന്നായിരിക്കും സംഭരിച്ചിരിക്കുക. അങ്ങനെയാണെങ്കിൽ കഴിയുന്നതും വേഗം ഇവിടെനിന്നു കടക്കുകയാണ് നല്ലത്; എന്തെന്നാൽ ഏതു നിമിഷത്തിലും ആ തടിവെട്ടുകാർ കടന്നുവന്നേക്കും. മന്ദവും കഠിനവുമായ ഒരു വേദനകൊണ്ടു ചങ്ങലയ്ക്കിട്ട ആ ദേഹം സ്തംഭിച്ചുപോയിരിക്കുന്നു. അനങ്ങാനുള്ള ശക്തിപോലും അവശേഷിച്ചിട്ടില്ല.

വീണ്ടും മുട്ടുകുത്തി നീങ്ങണമോ? കാട്ടിലെ ഈ ജീവിതകാലത്തു പരിചയിച്ചിരുന്ന ആ വാസനാവൈഭവം അയാളെ ജാഗരൂകനാക്കിനിർത്തി. ഒന്നും കണ്ടില്ലെങ്കിലും ജന്തുസഹജമായ ബോധംകൊണ്ട് അയാൾ മനസ്സിലാക്കി, ആരോ തന്നെ അവിശ്രമം ശ്രദ്ധിക്കുന്നുണ്ട് എന്ന വസ്തുത. ആരായിരിക്കും അത്? വനമാകെ പ്രശാന്തമായിരിക്കുന്നു. മുകളിൽ എവിടെയോ വാനംപാടി ഗാനമുതിർക്കുന്നുണ്ട്, മരംകൊത്തിപ്പക്ഷി മരങ്ങൾ കൊത്തുന്നതിന്റെ പൊള്ളയായ ശബ്ദവും, വെട്ടിവീണ മരങ്ങളുടെ ചാഞ്ഞ കൊമ്പുകൾക്കിടയിൽ പറന്നുനടക്കുന്ന ടോംടിറ്റുകളുടെ കോപംകലർന്ന ചിലയ്ക്കലും വ്യക്തമായി കേൾക്കാം. പക്ഷേ, ഇതൊക്കെയാണെങ്കിലും, ആരോ തന്നെ സൂക്ഷിക്കുന്നുണ്ട് എന്ന അറിവ് അയാളുടെ സർവ്വനാഡികളിലൂടെയും പാഞ്ഞുകൊണ്ടിരുന്നു.

ഒരു ചില്ല ഞെരിയുന്ന ശബ്ദം കേട്ട് അയാൾ ചുറ്റും നോക്കി. അനേകം ചെറിയ പൈൻമരങ്ങളുടെ ചുരുണ്ട തലപ്പുകൾ വായുവിൽ ആടിക്കളിക്കുന്നുണ്ട്. പക്ഷേ, വേറെ ചില കൊമ്പുകൾ സ്വതന്ത്രമായി ചലിക്കുന്നത് അയാൾ കണ്ടു. അവയുടെ ചലനം മറ്റുള്ളവയുടേതുമായി ഒന്നിച്ചല്ലായിരുന്നു. ഇടയ്ക്കു പരിഭ്രമിച്ച ചില സ്വരങ്ങൾ; മനുഷ്യരുടെ പിറുപിറുക്കൽ കേട്ടുവെന്ന് അയാൾക്കു തോന്നി. അന്നു നായയുമായി എതിരിട്ടപ്പോൾ ഉണ്ടായതുപോലെ അയാളുടെ ഓരോ രോമവും എഴുന്നേറ്റുനിന്നു.

ഉത്തരക്ഷണത്തിൽ തന്റെ തുരുമ്പു പിടിച്ച തോക്ക് വ്യോമവസ്ത്രത്തിന്നടിയിൽനിന്നു വലിച്ചെടുത്ത് അയാൾ ഉന്നംപിടിച്ചു. അതു ചെയ്യുവാൻ രണ്ടു കൈയും ഉപയോഗിക്കേണ്ടിവന്നു. അതിന്റെ 'ക്ലിക്' എന്ന ശബ്ദം പൈൻമരക്കൊമ്പുകളിൽ ഇരുന്നിരുന്ന ആരെയോ ഞെട്ടിച്ചു എന്നു തോന്നുന്നു. ആരോ ചെന്ന് ഇടിച്ചതുപോലെ പൈൻമരക്കൊമ്പുകൾ ഒന്നു കുലുങ്ങി. വീണ്ടും എല്ലാം പഴയതുപോലെ ശാന്തതയവലംബിച്ചു.

''എന്താണിത്, മനുഷ്യനോ മൃഗമോ,''—അലെക്സേയ് ആത്മഗതംചെയ്തു. ആരോ ''അതൊരു മനുഷ്യനാണോ?'' എന്നു ചോദിക്കുന്നത് അയാൾ കേട്ടു. സ്വന്തം ഭാവനയാണോ ഇത്? ആരോ റഷ്യൻഭാഷയിൽ സംസാരിക്കുന്നതു യഥാർത്ഥത്തിൽ താൻ കേട്ടുവോ? എന്ത്,

അതു് റഷ്യൻഭാഷയാണല്ലോ. അതു റഷ്യൻ ആണു് എന്നുള്ളതുകൊണ്ടു മാത്രം അയാൾ ആനന്ദംകൊണ്ടു മത്തുപിടിച്ചപോലെയായി. ശത്രുവോ മിത്രമോ എന്നറിയുവാൻപോലും മെനക്കെടാതെ വിജയകരമായ ഒരു അട്ടഹാസത്തോടെ ആ ശബ്ദം കേട്ട ദിക്കിനെ ലക്ഷ്യമാക്കി പായുവാനാഞ്ഞു. പക്ഷേ, ആരോ തള്ളിവീഴ്ത്തിയതുപോലെ, തോക്കും താഴെയിട്ടു് അയാൾ ആ മഞ്ഞിൽ തളർന്നുവീണു.

## XIV

എഴുന്നേല്ക്കുവാൻ ഉദ്ദേശിച്ചു നടത്തിയ ആ നിഷ്പ്രയോജനമായ ശ്രമത്തെ തുടർന്നുണ്ടായ വീഴ്ചമൂലം അയാൾ അസ്തപ്രജ്ഞനായി. പക്ഷേ, അത്യാസന്നമായ അപകടത്തെക്കുറിച്ചുള്ള ഭീതി വേഗംതന്നെ അയാളെ ബോധവാനാക്കി. ആ പൈൻമരക്കൂട്ടത്തിൽ ആരോ ഒളിച്ചിരിക്കുന്നുണ്ടു് എന്നതു തീർച്ചയാണു്. തന്നെ ശ്രദ്ധിച്ചുകൊണ്ടു് അവർ അന്യോന്യം എന്തോ പിറുപിറുക്കുന്നുണ്ടു്.

അയാൾ കൈകുത്തി എഴുന്നേററു്, മഞ്ഞിൽ വീണുപോയ തോക്കെടുത്തു് ആരും കാണാതെ സമീപംതന്നെ സൂക്ഷിച്ചു് അവിടെ കാത്തിരുന്നു. അടുത്തുള്ള അപകടം അബോധാവസ്ഥയിൽനിന്നു്, അയാളെ തികച്ചും വിമോചിപ്പിച്ചിരിക്കുന്നു. നല്ല സ്ഥൈര്യത്തോടുകൂടിയാണു് അയാളുടെ മനസ്സു് പ്രവർത്തിക്കുന്നതു്. ആരായിരിക്കും അവിടെ? ഒരുപക്ഷേ, ജർമ്മൻസൈന്യത്തിൽപ്പെട്ടവരുടെ നിർബ്ബന്ധം മൂലം വിറകു ശേഖരിക്കുവാൻവേണ്ടി വന്നവരായിരിക്കുമോ. അല്ലെങ്കിൽ തന്നെപ്പോലെ കെണിയിൽപ്പെട്ട വല്ല റഷ്യക്കാരും ആയിരിക്കും. ജർമ്മൻ അണി മുറിച്ചു്, സ്വജനങ്ങളുടെ അടുത്തെത്തുവാൻ അവർ പരിശ്രമിക്കുന്നുണ്ടാകും. അടുത്തു താമസിക്കുന്ന വല്ല കൃഷിക്കാരും ആയിരിക്കുമോ. എന്തുതന്നെയായാലും ''മനുഷ്യൻ'' എന്നു് അയാൾ വ്യക്തമായി കേട്ടതാണു്.

മുട്ടുകുത്തി മരവിച്ച ആ കൈയിലിരുന്നു് തോക്കു് വിറച്ചിരുന്നു. എന്തുതന്നെയായാലും ശേഷിച്ച വെടിയുണ്ടകൾ പരമാവധി ഉപയോഗിക്കണമെന്നുതന്നെ അയാൾ തീരുമാനിച്ചു.

അതേസമയത്തു്, ആവേശഭരിതമായ ഒരു കുഞ്ഞുശബ്ദം ആ മരങ്ങൾക്കിടയിൽനിന്നു കേട്ടു:

''ഹേയ്, നിങ്ങൾ ആരാണു്? ജർമ്മനോ?''

അസാധാരണമായ ഈ വാക്കുകൾ അലെക്സേയെ ശ്രദ്ധാലുവാക്കി. തീർച്ചയായും ഇതു വിളിച്ചുപറഞ്ഞതു് ഒരു റഷ്യക്കാരനാണു്; സംശയമില്ല, ഒരു കുട്ടിയുമാണു്.

''നിങ്ങൾ എന്താണു് അവിടെ ചെയ്യുന്നതു്?'' വേറെ ഒരു ബാലശബ്ദം ആരാഞ്ഞു.



''നിങ്ങൾ ആരാണു്?'' അലെക്സേയ് തിരിച്ചടിച്ചു. പെട്ടെന്നു് തന്റെ ശബ്ദത്തിന്റെ ദുർബ്ബലതയും ക്ഷീണവും മനസ്സിലാക്കിയതോടെ അയാൾ സംസാരം നിർത്തി.

ആ ചോദ്യം മരത്തിനിടയിൽ ചില അമ്പരപ്പുകൾ ഉണർത്തി. അതിനകത്തുള്ളവർ, അവരാരായാലും, ചില ചർച്ചകൾ നടത്തുകയാണു്, അതിനെത്തുടർന്നു കുറെ ആംഗ്യങ്ങളും. എന്തെന്നാൽ ആ മരക്കൊമ്പുകൾ ഭയങ്കരമായി ഉലഞ്ഞു് ആടുന്നുണ്ടായിരുന്നു.

''ഹേയ് കളി നിർത്തു. നിങ്ങൾക്കു് ഞങ്ങളെ വിഡ്ഢികളാക്കാനൊന്നും സാധിക്കുകയില്ല. അഞ്ചു നാഴിക അകലത്തുനിന്നുപോലും എനിക്കു് ഒരു ജർമ്മൻകാരനെ തിരിച്ചറിയാൻ കഴിയും. നിങ്ങൾ ജർമ്മൻകാരനാണു്.''

''നിങ്ങൾ ആരാണു്?''

''എന്തിനാണു് അതു് അറിയുന്നതു്?''

''ഞാൻ റഷ്യാക്കാരനാണു്.''

''നിങ്ങൾ കളിപ്പിക്കുകയാണു്. ഞാൻ പറയുന്നു നിങ്ങൾ റഷ്യനല്ല എന്നു്. നിങ്ങൾ ജർമ്മൻകാരനാണു്.''

''ഞാൻ റഷ്യനാണു്. റഷ്യൻ. ഒരു വൈമാനികൻ. ജർമ്മൻകാർ എന്നെ താഴെ വീഴ്ത്തി.''

അലെക്സേയ് എല്ലാ മുൻകരുതലും കാററിൽ പറപ്പിച്ചു. അയാൾക്കു ബോദ്ധ്യമായി, തന്റെ സ്വന്തം ആളുകൾ, റഷ്യക്കാർ, സോവ്യററു് ജനങ്ങളാണു് ആ മരത്തിന്നിടയിൽ ഉള്ളതു് എന്നു്. അവർ അയാളെ വിശ്വസിക്കുന്നില്ല. അതു സ്വാഭാവികമാണുതാനും. യുദ്ധം ഒരാൾക്കു് മുൻകരുതൽ എടുക്കുവാനുള്ള പ്രചോദനംനല്കുന്നു. യാത്രപുറപ്പെട്ടതിൽപ്പിന്നെ ആദ്യമായാണു് ഇത്ര തകർന്നുപോയ ഒരു ഭാവം അയാളിൽ ഉദിക്കുന്നതു്. അയാളുടെ കൈയിനും കാലിനും അനങ്ങാനോ അയാളെ രക്ഷിക്കാനോ ഉള്ള ശക്തിയില്ല. അയാളുടെ കുഴിഞ്ഞുകറുത്ത കവിൾത്തടങ്ങളിലൂടെ കണ്ണുനീർ ധാരയായി ഒഴുകി.

''നോക്കു, അയാൾ കരയുകയാണു്,''—മരത്തിനിടയിൽനിന്നു് ഒരു ശബ്ദം മുഴങ്ങി.—''ഹേയ്, നിങ്ങളോടാണു്—എന്തിനാണു് കരയുന്നതു്?''

''ഞാൻ ഒരു റഷ്യക്കാരനാണു്. നിങ്ങളെപ്പോലുള്ള ഒരു റഷ്യക്കാരൻ—ഒരു വൈമാനികൻ...''

''എന്നാൽ ഏതു വിമാനത്താവളത്തിൽനിന്നാണു്?''

''പക്ഷേ, നിങ്ങൾ ആരാണു്?''

''അതു് എന്തിന്നറിയണം. ചോദിച്ചതിനു് ഉത്തരംപറയു.''

''മൊൻചാലൊവ്സ്കു് വിമാനത്താവളത്തിൽനിന്നു്. എന്തുകൊ

ണ്ടു് നിങ്ങൾ എന്നെ സഹായിക്കുന്നില്ല? പുറത്തേക്കു വരൂ! ഇതു് എന്തു നരകമാണു്.''

കുറേക്കൂടി ഉദ്വേഗപൂർണ്ണമായ കൂടിയാലോചനകളും മന്ത്രിക്കലുമായിരുന്നു മരത്തിന്നടിയിൽ. അലെക്സേയ് വ്യക്തമായി ഈ വാക്കുകൾ കേട്ടു.

''പറയുന്നതു കേട്ടുവോ? മൊൻചാളൊവ്സ്കു് വിമാനത്താവളത്തിൽനിന്നാണത്രെ. ചിലപ്പോൾ അയാൾ പറയുന്നതു് വാസ്തവമായിരിക്കും.''

ഉടനെ ഒരു ഉറച്ച ശബ്ദം കേട്ടു: ''ഹേ വൈമാനികൻ നിങ്ങൾ ആ തോക്കു വലിച്ചെറിയൂ, താഴെ ഇടൂ — ഞാൻ പറയുന്നു. അല്ലെങ്കിൽ ഞങ്ങൾ പുറത്തേക്കു വരുകയില്ല; ഓടിപ്പോകും.''

അലെക്സേയ് തോക്കു വലിച്ചെറിഞ്ഞു. കൊമ്പുകൾ അകന്നു മാറി —ഒരൊററ നിമിഷംകൊണ്ടു പറന്നകലാൻ തയ്യാറെടുത്ത ജിജ്ഞാസുക്കളായ രണ്ടു ടോംടിററ് പക്ഷികളെപ്പോലെ, അന്യോന്യം കൈകോർത്തുപിടിച്ചുകൊണ്ടു രണ്ടു കൊച്ചുകുട്ടികൾ അലെക്സേയുടെനേർക്കു് അടുത്തു. നീലനിറത്തിലുള്ള കണ്ണുകളും, സ്വർണ്ണനിറത്തിലുള്ള തലമുടിയുമുള്ള മൂത്ത കുട്ടിയുടെ കൈയിൽ ഒരു മഴുവും ഉണ്ടായിരുന്നു. ചുവന്നനിറവും, മുഖത്തുനിറയെ പുള്ളികളുമുള്ള ചെറിയവൻ ജിജ്ഞാസകൊണ്ടു തിളങ്ങുന്ന കണ്ണുകളോടെ മൂത്തവന്റെ തൊട്ടു പിന്നിൽനിന്നു പിറുപിറുത്തു.

''അയാൾ കരയുകയാണു്. ശരിക്കും കരയുകയാണു്. എന്തുപോലെ ചടച്ചിരിക്കുന്നു. വെറും എല്ലും തൊലിയും മാത്രം.''

മഴുപിടിച്ചിരുന്ന കുട്ടി അലെക്സേയുടെ സമീപമെത്തി തോക്കു ചവുട്ടിത്തെറിപ്പിച്ചുകൊണ്ടു ചോദിച്ചു:

''നിങ്ങൾ ഒരു വൈമാനികൻ ആണു് എന്നു പറഞ്ഞുവല്ലോ? വല്ല കടലാസുമുണ്ടോ കൈയിൽ? ഞങ്ങൾ ഒന്നു കാണട്ടെ.''

''ഇവിടെ ആരാണു് ഉള്ളതു്? ജർമ്മൻകാരോ നമ്മുടെ ആൾക്കാരോ?'' തന്റെ വിഷമാവസ്ഥ മറന്നു്, ഒരു പുഞ്ചിരിയോടെ അലെക്സേയ് ആരാഞ്ഞു.

''ഈ കാട്ടിൽ ജീവിക്കുന്ന എനിക്കു് എങ്ങനെ അറിയാം. ആരും ഒന്നുംതന്നെ എന്റെ അടുക്കൽ പറയാറില്ല,''—ജ്യേഷ്ഠൻ തികഞ്ഞ നയതന്ത്രജ്ഞതയോടെ പറഞ്ഞു.

അലെക്സേയ്ക്കു് അടിക്കുപ്പായത്തിനടിയിൽ കൈയിട്ടു തന്റെ സർട്ടിഫിക്കററുകൾ എടുക്കുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. ചുവപ്പുസൈനികോദ്യോഗസ്ഥന്റെ നക്ഷത്രാങ്കിതമായ പോക്കററുബുക്കിന്റെ കാഴ്ച ആ കൊച്ചന്മാരിൽ ഒരു ഇന്ദ്രജാലത്തിന്റെ ഫലമാണു് ഉണ്ടാക്കിയതു്. ജർമ്മൻ ഉപനിവേശത്തോടെ നിർബ്ബന്ധപൂർവ്വം ഉപേക്ഷിക്കപ്പെട്ട ആ കൗമാരം തിരിച്ചുവന്നപോലെയായി ആ കുട്ടികൾക്കു ചെമ്പ



ടയിൽപ്പെട്ട ഈ ഉദ്യോഗസ്ഥനെക്കണ്ടപ്പോൾ. പിന്നെ വർത്തമാനം പറയുവാനുള്ള ത്വരയിൽ അവർ അന്യോന്യം മത്സരിക്കുകയായിരുന്നു.

''അതെ, അതെ നമ്മുടെ ആൾക്കാർതന്നെയാണു് ഇവിടെ. മൂന്നു ദിവസമായി അവർ ഇവിടെ എത്തിയിട്ടു്.''

''എന്താണു് നിങ്ങൾ ഇങ്ങനെ ചടച്ചിരിക്കുന്നതു്?''

''നമ്മുടെ ആളുകൾ നല്ലപോലെ പോരാടി; ഓടിച്ചില്ലേ മററവരെ. ഇവിടെ എന്തൊരു ഭയങ്കരയുദ്ധമായിരുന്നു. ഒരുപാടുപേർ, അനേകം, അനേകംപേർ വധിക്കപ്പെട്ടിട്ടുണ്ടു്.''

''അവർ ഓടി—ഹായ്, ഓടുന്നതു കാണുവാൻ എന്തൊരു തമാശയായിരുന്നു. ഒരു വണ്ടിയുടെ പിന്നിൽ ഒരു കുളിത്തൊട്ടി കെട്ടിവച്ചു് അതിൽ കയറിയാണു് ഒരുത്തൻ ഓടി രക്ഷപ്പെട്ടതു്. ഒരുത്തൻ ഒരു കുതിരപ്പുറത്തു്, ഒരു പ്രഭുവിന്റെ മട്ടിൽ കയറി ഓടിച്ചുപോയപ്പോൾ, മുറിവേററ രണ്ടുപേർ അതിന്റെ വാലിന്മേൽ തൂങ്ങിക്കിടക്കുന്നുണ്ടായിരുന്നു. ഹായ് നിങ്ങൾ അതു കാണേണ്ടതായിരുന്നു. എവിടെവച്ചാണു് നിങ്ങളെ അവർ വീഴ്ത്തിയതു്?''

കുറെനേരം വർത്തമാനം പറഞ്ഞിരുന്നു് കുട്ടികൾ ധൃതി കൂട്ടാൻ തുടങ്ങി. അവർ പറഞ്ഞതു് അവരുടെ ആൾക്കാർ അഞ്ചു കിലോമീററർ അകലെ താമസിക്കുന്നുണ്ടെന്നാണു്. കുറേക്കൂടി സൗകര്യമായ വിധത്തിൽ മലർന്നുകിടക്കുവാൻവേണ്ടി ഒരുവശത്തേക്കു് ഒന്നു തിരിയുവാൻപോലും അശക്തനായിരുന്നു അലെക്സേയ്. ജർമ്മൻകാരുടെ വിറകുശേഖരണസ്ഥലമെന്നു് അവർ വിളിക്കുന്ന ആ കാടു് വെളുപ്പിച്ച സ്ഥലത്തേക്കു വിറകു കയററുവാൻ അവർ കൊണ്ടുവന്ന തെന്നുവണ്ടി അലെക്സേയെ കയററുവാൻ നിർവ്വാഹമില്ലാത്തവിധത്തിൽ തീരെ ചെറുതായിരുന്നു; അതുമല്ല പെരുമാറിയിട്ടില്ലാത്ത മഞ്ഞിന്റെ മേലേക്കൂടി അതു വലിച്ചുകൊണ്ടുപോകുവാനുള്ള ശക്തിയും അവർക്കുണ്ടായിരുന്നില്ല. മൂത്തവനായ സെര്യോങ്ക, അനുജൻ ഫേദ്കയെ കഴിയുന്നതുംവേഗത്തിൽ സഹായികളേയുംകൂട്ടി തിരിച്ചുവരുവാൻ ഗ്രാമത്തിലേക്കയച്ചു. യഥാർത്ഥത്തിൽ ഉള്ളുതുറന്നു് അലെക്സേയെ വിശ്വസിക്കാത്ത അവൻ പറഞ്ഞതു് ജർമ്മൻകാർ വരാതെ താൻ അലെക്സേയ്ക്കു കാവലിരിക്കാമെന്നാണു്. ആർക്കും ഒരിക്കലും നിശ്ചയിച്ചു കൂടാ. അവൻ ആത്മഗതംചെയ്തു. ''ഈ ജർമ്മൻകാർ ഒരസാധാരണവിധത്തിലുള്ളവരാണു്. അവർക്കു് മരിക്കാൻപോകുകയാണു് എന്നു നടിക്കുവാൻ വിഷമമില്ല; ചിലപ്പോൾ ചുവപ്പുസൈന്യത്തിന്റെ കടലാസുകൾപോലും കൈവശം കാണും.'' ക്രമേണ അവന്റെ ഭയമെല്ലാം നീങ്ങി, സ്വതന്ത്രമായി സംസാരിക്കുവാൻ തുടങ്ങി.

ആ കുട്ടിയുടെ കഥ കേട്ടും, കേൾക്കാതെയും, അലെക്സേയ്, പൈൻചില്ലകളുടെ മൃദുവായ ശയ്യയിൽ, കണ്ണുകൾ പകുതി അടച്ചു മയങ്ങിക്കിടന്നു. അയാളുടെ ദേഹമാസകലം വ്യാപിച്ചുതുടങ്ങിയ വിശ്രമോന്മുഖമാ

യ ഒരു തളർച്ചയുടെ മയക്കത്തിൽ കുറെ വിട്ടവാക്കുകൾ മാത്രമേ അയാളുടെ മനസ്സിൽ പതിഞ്ഞുള്ളു. എന്താണ് പറയുന്നത് എന്നു ശരിക്കു മനസ്സിലായിരുന്നില്ല. എന്നാലും, തന്റെ മാതൃഭാഷയുടെ ശബ്ദം അയാളിൽ അവാച്യമായ ഒരു ആനന്ദം വളർത്തി. ഒടുവിലാണ് പ്ലാവ്നി ഗ്രാമത്തിലെ നിവാസികൾക്ക് പിണഞ്ഞ ആപത്തിനെപ്പററി അയാൾ അറിഞ്ഞത്.

കഴിഞ്ഞ ഒക്ടോബറിൽ—ബിർച്ചുമരങ്ങൾ മഞ്ഞദലങ്ങളും, ആസ്പൻ മരങ്ങൾ പൈശാചികമായ ഒരു കടുംചുവപ്പും കൈക്കൊണ്ടുനിന്നിരുന്ന സമയത്തുതന്നെ ജർമ്മൻകാർ ഈ കാട്ടിലും, തടാകപ്രദേശത്തും കടന്നുവന്നു. പ്ലാവ്നിയുടെ അടുത്ത പ്രദേശത്തെങ്ങും യുദ്ധമുണ്ടായിരുന്നില്ല. ഗ്രാമത്തിൽനിന്നു പടിഞ്ഞാട്ട് ഏകദേശം മുപ്പതു കിലോമീററർ അകലെയായി, സുശക്തമായ ഒരു ടാങ്ക് മുന്നണിപ്പടയുടെ സഹായത്തോടെ, ജർമ്മൻകാർ, ധൃതിയിൽ അവിടെ ഒരു പ്രതിരോധനിര ഉറപ്പിച്ചിരുന്നു ചുവപ്പുസൈന്യത്തെ തോല്പിച്ചു. പിന്നീട് അവർ, റോഡിന്റെ ഒരു ഭാഗത്തായി കിടക്കുന്ന തടാകത്തിന്റെ മറവിൽ കിഴക്കോട്ടു നീണ്ടുകിടന്നിരുന്ന പ്ലാവ്നിഗ്രാമത്തിനു ചുററുമായി തമ്പടിച്ചു. പടിഞ്ഞാറും, വടക്കു പടിഞ്ഞാറും ഉള്ള അണികളുമായുള്ള ബന്ധം വിച്ഛേദിക്കുമാറ്, ഒരു വലിയ റെയിൽവേജംങ്ഷനായ ബൊളൊഗോയെയിൽ എത്തി അതു പിടിച്ചടക്കുവാനായിരുന്നു അവർക്കു തിടുക്കം. നഗരത്തിലേക്കുള്ള പ്രവേശനദ്വാരത്തിന്റെ വളരെ അകലെയായി ഇവിടെ ഒരു രക്ഷാനിര പണിതെടുക്കുവാൻ ശ്രമിക്കുകയായിരുന്നു കലീനിൻ പ്രദേശത്തെ സർവ്വജനങ്ങളും; വൃദ്ധരും, ബാലരും, സ്ത്രീകളും, കുട്ടികളും, കർഷകരും, എല്ലാത്തരം തൊഴിൽക്കാരും; എല്ലാ പ്രായക്കാരും യോജിച്ചുനിന്ന്, മഴയത്തും വെയിലത്തും രാവും പകലും വ്യത്യാസമില്ലാതെ, ചതുപ്പുനിലത്തെ തണുപ്പും കൊതുകടിയും, വൃത്തികെട്ട വെള്ളവും സഹിച്ചുകൊണ്ടു പണിയെടുക്കുകയായിരുന്നു. വനാന്തരങ്ങളിലെ ചതുപ്പുനിലങ്ങളിലൂടെ, ചെറിയ അരുവികളുടെ തടങ്ങളിൽക്കൂടെ, നൂറു കിലോമീററുകൾ നീണ്ടുകിടന്നിരുന്ന ആ കോട്ട.

അതു പണിതെടുത്തവരുടെ പ്രയത്നം അതിഭയങ്കരമായിരുന്നു. പക്ഷേ അവരുടെ ശ്രമം പാഴായില്ല. ആദ്യത്തെ ചില നിരോധനമേഖലകളിലൂടെ, ജർമ്മൻകാർക്ക് ഒരൊററ അടിയ്ക്കു കടക്കുവാൻ സാധിച്ചുവെങ്കിലും, ഒടുവിലത്തെ ചില ദുർഗ്ഗങ്ങൾ അവരുടെ മുന്നേററത്തെ കാര്യക്ഷമമായി തടുത്തു നിർത്തി. നിലയുറപ്പിച്ച സമരമായിരുന്നു അതിനുശേഷം. ബൊളൊഗോയെയിലേക്കു പ്രവേശിക്കുവാൻ ജർമ്മൻകാർക്ക് സാദ്ധ്യമായില്ല. ആക്രമണത്തിന്റെ ശക്തി തെക്കോട്ടു മാററി, അവിടെനിന്നു നിരോധനിര തകർത്ത് ഉള്ളിലേക്കു പ്രവേശിക്കുവാനായി അവരുടെ അടുത്ത ശ്രമം.



മണൽനിറഞ്ഞ ചളിപിടിച്ച വയലിൽനിന്നു കിട്ടുന്ന ക്ലിഷ്ടമായ ആഹാരസാധനങ്ങളുടെ കുറവു പരിഹരിക്കാനായി കാട്ടിലെ തടാകങ്ങളിൽനിന്ന് ധാരാളം മത്സ്യം പിടിച്ചു ജീവിച്ചിരുന്ന പ്ലാവ്നിയിലെ കർഷകജനത, സമരംകഴിഞ്ഞുവെന്നു വിചാരിച്ചു സന്തോഷാശ്വാസങ്ങളോടെ ഇരിക്കുകയായിരുന്നു. ജർമ്മൻകാരുടെ കല്പനയനുസരിച്ച് അവരുടെ കൂട്ടുകൃഷിക്കളത്തിലെ ചെയർമാനെ അവർ ഗ്രാമമുഖ്യൻ എന്നു നാമകരണംചെയ്തു. എന്നുമെന്നും ഈ സോവിയററുഭൂമിയിൽ ജർമ്മൻകാരുടെ ഉപദ്രവമുണ്ടാകുകയില്ലല്ലോ; യുദ്ധക്കൊടുങ്കാററിന്റെ കെടുതികഴിഞ്ഞാൽ ഇവിടെ സമാധാനപൂർവ്വം താമസിക്കാമെന്ന വിശ്വാസത്തോടെ, അവർ കൂട്ടുകൃഷിസമ്പ്രദായംതന്നെ തുടർന്നു കൊണ്ടുപോന്നു. പക്ഷേ, ഊതനിറത്തിലുള്ള യൂണിഫോറം ധരിച്ച ജർമ്മൻകാരെ പിൻതുടർന്നു, തലയോടിന്റേയും പിണച്ച അസ്ഥിയുടേയും രൂപം പിടിപ്പിച്ച തൊപ്പിയും, കറുത്ത വസ്ത്രവിധാനവുമുള്ള ഒരുകൂട്ടർ പ്രവേശിച്ചു. അനുസരിക്കാത്തപക്ഷം കഠിനമായി ശിക്ഷിക്കും എന്ന ഭീഷണിയോടെ, അവർ പ്ലാവ്നിയിലെ നിവാസികളോട്, ജർമ്മനിയിൽ പോയി എന്നും പണിയെടുക്കുവാൻ പതിനഞ്ചു സന്നദ്ധഭടന്മാരെ സജ്ജമാക്കി അയക്കണമെന്ന് ആവശ്യപ്പെട്ടു. ഗ്രാമത്തിന്റെ അററത്തുള്ള, ഇപ്പോൾ മത്സ്യശേഖരണത്തിന്നായി ഉപയോഗിക്കുന്ന ആ കൂട്ടുകൃഷി ആഫീസിൽ എല്ലാവരും എത്തിച്ചേരണമെന്നായിരുന്നു കല്പന. അത്യാവശ്യം വേണ്ട അടിയുടുപ്പ്, സ്പൂൺ, ഫോർക്ക്, കത്തി, പത്തുദിവസത്തേയ്ക്കുള്ള ഭക്ഷണം എന്നിവയെല്ലാം അവർ കരുതുകയും വേണം. പക്ഷേ, നിശ്ചിതസമയത്ത് ഒരൊററ കുട്ടിപോലും ഹാജരായില്ല. അനുഭവംകൊണ്ട് കരിയുടുപ്പുകാരായ ജർമ്മൻകാർക്ക് ആരെങ്കിലും വന്നുചേരുമെന്നുള്ള പ്രതീക്ഷയും ഉണ്ടായിരുന്നില്ല. ഗ്രാമവാസികളെ ഒരു പാഠം പഠിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടെ 'ഗ്രാമമുഖ്യ'നെന്നു നാമകരണംചെയ്യപ്പെട്ട കൂട്ടുകൃഷിയിടത്തെ ചെയർമാനേയും, നേഴ്സറിസ്കൂളിലെ പ്രായംചെന്ന ഒരു അദ്ധ്യാപികയായ വെറോണിക ഗ്രിഗോറിയെവ്നയേയും രണ്ടു കൂട്ടുകൃഷിനേതാക്കന്മാരേയും, യാദൃച്ഛികമായി കണ്ടെത്തിയ പത്തു കൃഷിക്കാരേയും അവർ പിടിച്ച് വെടിവെച്ചു പുകച്ചുകളഞ്ഞു. ശവങ്ങളെ സംസ്കരിക്കുവാൻപോലും അവർ സമ്മതിച്ചില്ല. പിറേറദിവസം നിശ്ചിതസമയത്ത്, നിശ്ചിതസ്ഥലത്ത്, സന്നദ്ധഭടന്മാർ ഹാജരായില്ലെങ്കിൽ ഗ്രാമവാസികളെയെല്ലാം ഇങ്ങനെ ചുട്ടു പൊടിക്കുമെന്ന് അവർ ഒരു താക്കീതും നല്കി.

വീണ്ടും ഒരൊററ വ്യക്തിയും നിർദ്ദിഷ്ടസ്ഥലത്തു ഹാജരായില്ല. പിറേറദിവസം എസ്സ്. എസ്സ്. ''സോണ്ടർകൊമാൻഡൊ''ക്യാമ്പിലെ ജർമ്മൻകാർ ഗ്രാമത്തിലൂടെ നടന്നപ്പോൾ അവരെ അഭിമുഖീകരിച്ചത് ആളൊഴിഞ്ഞ വീടുകൾ മാത്രമായിരുന്നു. ചെറുപ്പക്കാരോ, വൃദ്ധരോ

ആയ മനുഷ്യജീവികളിൽ ഒരെണ്ണംപോലും ആ പ്രദേശത്തുണ്ടായിരുന്നില്ല. വീടും, ഭൂമിയും, നെടുനാളത്തെ പ്രയത്നംകൊണ്ട് ആർജ്ജിച്ചിരുന്ന സർവ്വസമ്പാദ്യങ്ങളും, കാലിക്കൂട്ടം മുഴുവനും അവിടെ ഇട്ടെറിഞ്ഞ്, അക്കാലത്തു രാത്രി സാധാരണ കാണുന്ന മൂടൽമഞ്ഞിന്റെ മറപിടിച്ച്, യാതൊരടയാളവും പിന്നിൽ വിട്ടുപോരാതെ അവർ അപ്രത്യക്ഷരായിക്കഴിഞ്ഞിരുന്നു. പതിനെട്ടു കിലോമീറ്റർ അകലെ, കാടിന്റെ ഉള്ളിൽ, മരങ്ങൾ വെട്ടിവീഴ്ത്തിയുണ്ടാക്കിയ ഒരു വെളിമ്പ്രദേശത്ത് എത്തിച്ചേർന്നിരുന്നു ആ ഗ്രാമത്തിലെ അവസാനത്തെ മനുഷ്യജീവിയും. തങ്ങളുടെ വാസത്തിന്നാവശ്യമായ ചെറുപാർപ്പിടങ്ങൾ കെട്ടിയുണ്ടാക്കിയതിനുശേഷം പുരുഷന്മാരെല്ലാവരും ഒളിപ്പോരാളികളുടെക്കൂടെച്ചേർന്നു. സ്ത്രീകളും കുട്ടികളും വസന്തം വരുന്നതുവരെ അവിടെത്തന്നെ കൂടുവാൻ തീരുമാനിച്ചു. കീഴ്‌വഴങ്ങാത്ത ഈ ഗ്രാമം സോണ്ടർകൊമാൻഡർ ചുട്ടു നിലംപരിശാക്കി. ''മരണമേഖല'' എന്നവർ നാമകരണംചെയ്തു ആ ജില്ലയിലെ എല്ലാ ഗ്രാമങ്ങൾക്കും അതുതന്നെയായിരുന്നു വിധി.

സെര്യോഷ കഥ തുടർന്നു: ''ഗ്രാമമുഖ്യൻ എന്നു വിളിക്കുന്ന കൂട്ടുകൃഷിക്കളത്തിന്റെ ചെയർമാനായിരുന്നു എന്റെ പിതാവ്.''—അവന്റെ വാക്കുകൾ ഒരു ചുമരിന്റെ മറുവശത്തുനിന്നു വരുന്നതുപോലെയാണ് അലെക്സേയ്ക്ക് തോന്നിയത്.—''എന്നിട്ടോ, അവർ അദ്ദേഹത്തെ വധിച്ചുകളഞ്ഞു. എന്റെ മൂത്ത സഹോദരനും കൊല്ലപ്പെട്ടു. അദ്ദേഹം ഒറ്റക്കയ്യനായിരുന്നു. ഒരിക്കൽ നെൽക്കളത്തിൽവച്ച് ഒരു അപകടം പറ്റുകയാൽ ഒരു കൈ മുറിച്ചുകളയേണ്ടിവന്നു. ആകെ അവർ പതിനാറു പേരെ കശാപ്പുചെയ്തു. ഞാൻ എന്റെ സ്വന്തം കണ്ണുകൊണ്ടു കണ്ടതാണ്. ഞങ്ങളെല്ലാം പുറത്തുവന്ന് ആ കാഴ്ച കാണണമെന്ന് നിർബ്ബന്ധമായിരുന്നു ജർമ്മൻകാർക്ക്. അവരെ നോക്കി എന്റെ അച്ഛൻ അലറി: 'പട്ടീടെ മക്കളെ; നിങ്ങൾ ഇതിനുപകരമെല്ലാം അനുഭവിക്കും. നിങ്ങളുടെ കണ്ണുകളിൽനിന്നു രക്തം ഉതിരും.' ''

ക്ഷീണവും വ്യസനവും സ്ഫുരിക്കുന്ന വലിയ കണ്ണുകളും നല്ല തലമുടിയുമുള്ള ആ കൊച്ചുപയ്യന്റെ കഥ കേട്ടുകൊണ്ടിരിക്കുവാൻ അലെക്സേയ്ക്ക് അസാധാരണമായ വികാരാവേശം ഉണ്ടായി. കനത്ത മൂടൽമഞ്ഞിലൂടെ താൻ ഒഴുകിപ്പോകുകയാണോ എന്നൊരു പ്രതീതി. മനുഷ്യനു സഹിക്കാവുന്നതിലധികം യാതനകൾക്കു പാത്രമായ ആ ദേഹം അമർത്താനാവാത്ത ഒരു ആലസ്യത്തിനധീനമായി. ഒരൊററ വിരൽപോലും അനക്കാൻ വയ്യാത്ത അവസ്ഥ വന്നു അയാൾക്ക്. രണ്ടുമണിക്കൂറിനുമുമ്പുവരെ മുട്ടുകുത്തുകയായിരുന്നു എന്ന വസ്തുത ഇപ്പോൾ വിശ്വസിക്കുക വയ്യ.

''അപ്പോൾ നിങ്ങൾ കാട്ടിലാണ് താമസിക്കുന്നത് അല്ലേ?'' ഉറ



ക്കത്തിന്റെ പിടിയിൽനിന്നു കുതറിച്ചാടാൻ ശ്രമിച്ചുകൊണ്ട് കേൾക്കാൻവയ്യാത്തവിധം നേരിയ സ്വരത്തിൽ അയാൾ ചോദിച്ചു.

''അതെ തീർച്ചയായും അവിടെ ഞങ്ങൾ മൂന്നുപേരുണ്ട്, ഞാനും ഫേദ്കയും അമ്മയും. നൃഷ്ക എന്ന ഒരു സഹോദരിയുമുണ്ടായിരുന്നു എനിക്ക്. അവൾ പട്ടിണികൊണ്ടു നീരുവന്നു വീർത്ത് മരിച്ചുപോയി. എന്റെ താഴെയുള്ള സഹോദരനും മൃതിയടഞ്ഞു. ഇപ്പോൾ ഞങ്ങൾ മൂന്നുപേരുണ്ട്. ഇനി ജർമ്മൻകാർ തിരികെ വരികയുണ്ടാവില്ല, ഉവ്വോ? എന്താണ് നിങ്ങളുടെ അഭിപ്രായം? എന്റെ മുത്തച്ഛൻ, അതായത് അമ്മയുടെ അച്ഛൻ—അദ്ദേഹമാണ് ഇപ്പോഴത്തെ ചെയർമാൻ—പറയുന്നത് അവർ ഇനിയൊരിക്കലും വരുകയില്ല എന്നാണ്. അദ്ദേഹം പറയുകയാണ് 'മരിച്ചവർ ശ്മശാനത്തിൽനിന്നെഴുന്നേററുവരാറില്ലല്ലോ എന്ന്.' പക്ഷേ, അമ്മയ്ക്ക് ഇപ്പോഴും ഭയമാണ്. ഇവിടെനിന്ന് ഓടിപ്പോകണം അവരിനിയും വന്നേക്കും എന്നാണ് അമ്മയുടെ വിചാരം. അതാ മുത്തച്ഛനും ഫേദ്കയും വരുന്നു...''

ചുവന്ന തലമുടിയുള്ള ഫേദ്ക വെളിംപ്രദേശത്തിന്റെ അററത്തുനിന്നുകൊണ്ട് അലെക്സേയ് കിടക്കുന്ന സ്ഥലം ചൂണ്ടിക്കാണിക്കുന്നുണ്ടായിരുന്നു. വീട്ടിൽ ഉണ്ടാക്കുന്ന തുണി കൊണ്ടുനെയ്തു ഒരു കീറിപ്പറിഞ്ഞ കോട്ട് അരയിൽ ചരടുകൊണ്ടു കെട്ടി, നീണ്ട ജർമ്മൻതൊപ്പി ധരിച്ച ഉന്നതകായനും, ഉരുണ്ട ചുമലോടുകൂടിയവനുമായ ഒരു വൃദ്ധനും കൂടെ ഉണ്ടായിരുന്നു.

''മിഹൈലാ മുത്തച്ഛൻ'' എന്നാണ് കുട്ടികൾ അയാളെ വിളിക്കുന്നത്. സാധാരണ വിഗ്രഹസ്റ്റാൻറുകളിൽ കാണുന്ന സെൻറ് നിക്കൊലാസിന്റേതുപോലെ കാരുണ്യം സ്ഫുരിക്കുന്ന മുഖവും, കുട്ടികളുടേതുപോലെ തെളിഞ്ഞുപ്രകാശിക്കുന്ന നേത്രങ്ങളും, കനംകുറഞ്ഞു മൃദുവായ നരച്ചുതുടങ്ങിയ താടിയും ഉണ്ടായിരുന്നു ആ വൃദ്ധന്. പല നിറങ്ങളും, അനേകം തുന്നിക്കൂട്ടലുകളുമുള്ള ഒരു രോമവസ്ത്രംകൊണ്ട് അയാൾ അലെക്സേയുടെ ദേഹം മൂടി; ക്ഷീണിച്ചുതളർന്ന ആ ദേഹം അനായാസേന പൊക്കിയെടുക്കുന്നതിനിടയിൽ അയാൾ അകൃത്രിമമായ അത്ഭുതത്തോടെ പിറുപിറുക്കുന്നുണ്ടായിരുന്നു.

''പാവം; പാവം കൊച്ചൻ ക്ഷയിച്ചുക്ഷയിച്ച് ഒന്നുമില്ലാതായല്ലോ. വെറും ഒരു അസ്ഥികൂടം മാത്രം! എന്തൊരനിഷ്ടങ്ങളാണ് ഈ യുദ്ധം വരുത്തിവയ്ക്കുന്നത്. കഷ്ടം! കഷ്ടം!''

ഇപ്പോൾ പ്രസവിച്ചുവീണ ഒരു കൊച്ചുകുഞ്ഞിനെയെന്നപോലെ, അതീവശ്രദ്ധയോടെ അലെക്സേയെ എടുത്ത് അദ്ദേഹം തെന്നുവണ്ടിയിൽ കിടത്തി; ഒരു കയറുകഷണംകൊണ്ട് അതിനോടുകൂട്ടിബന്ധിച്ച് ഒരു നിമിഷം ആലോചിച്ചുനിന്നതിനുശേഷം, തന്റെ കോട്ട് ഊരി, അതു ചുരുട്ടി, അലെക്സേയുടെ തലയ്ക്കുതാഴെ വച്ചുകൊടുത്തു. പിന്നെ തെന്നു

വണ്ടിയുടെ മുന്നിൽപോയി ചാക്കുകൊണ്ടുള്ള ഒരു ജീനി സ്വന്തം അരയിൽക്കെട്ടി, അതുപോലുള്ള ഓരോന്നു കുട്ടികൾക്കും എറിഞ്ഞുകൊടുത്തു്, ''ദൈവം നമ്മുടെകൂടെ ഉണ്ടാകട്ടെ'' എന്നു പറഞ്ഞു യാത്രയായി. കാൽക്കീഴിൽപ്പെട്ടു ഞെരിഞ്ഞു പററിപ്പിടിക്കുന്ന ഉരുകിത്തുടങ്ങിയ മഞ്ഞിലൂടെ അവർ മൂന്നുപേരുംകൂടെ അതു വലിച്ചുകൊണ്ടുപോയി.

# XV

താൻ ഏതോ കട്ടികൂടിയ, ഒരു ചൂടുള്ള മൂടൽമഞ്ഞിൽ പെട്ടിരിക്കുകയാണോ എന്നു തോന്നിയിരുന്നു, അടുത്ത മൂന്നു നാലുദിവസത്തേക്കു്, ആ അവശനു്. എന്താണു് ചുററും നടക്കുന്നതു് എന്നതിനെക്കുറിച്ചു് ഒരു അവ്യക്തചിത്രമേ അതിന്നിടയിൽ അയാൾക്കു കിട്ടിയിരുന്നുള്ളു. യാഥാർത്ഥ്യവും മാനസികവിഭ്രാന്തിയുംകൂടി കെട്ടിപ്പിണഞ്ഞുകിടന്നിരുന്നു. ഒരു പാടുകാലംകഴിഞ്ഞതിൽപ്പിന്നീടു മാത്രമേ, യാഥാർത്ഥ്യം അതിന്റെ ശരിയായ രൂപത്തിൽ അയാൾക്കു മനസ്സിലായുള്ളു.

ആരും കടക്കാത്ത ഒരു കാട്ടിനകത്തായിരുന്നു ആ അഭയാർത്ഥികൾ താമസിച്ചിരുന്നതു്. പൈൻമരക്കൊമ്പുകൾ കൊണ്ടു മേഞ്ഞ, അവരുടെ കുടിലുകൾ ഇപ്പോഴും മഞ്ഞുമൂടി തിരിച്ചറിയാൻവയ്യാത്ത വിധത്തിൽ കിടക്കുകയാണു്. അവയിൽനിന്നു ഉയരുന്ന നീരാവി വെറും ഭൂമിയിൽനിന്നു പൊങ്ങുന്നതായേ തോന്നുകയുള്ളു. കാററില്ലാത്ത, പുതുമയുള്ള ഒരു ദിവസമാണു് അലെക്സേയ് അവിടെ എത്തിയതു്. പുക പുപ്പലിൽത്തട്ടി, വൃക്ഷങ്ങൾക്കിടയിലൂടെ സഞ്ചരിച്ചിരുന്നു. ആ സ്ഥലം അണയാറായ ഒരു കാട്ടുതീയിൽ പെട്ടപോലെയാണു് അലെക്സേയ്ക്കു് തോന്നിയതു്.

എല്ലാ നിവാസികളും പ്രധാനമായി വൃദ്ധന്മാരും കുട്ടികളും സ്ത്രീകളും—ആൾ ആരാണു്, എങ്ങനെ വന്നുചേർന്നു, എന്നൊന്നും മനസ്സിലാകാതെ, ഫേദ്കയുടെ ഭാഷയിൽ അസ്ഥിമാത്രനായ, ഒരു സോവിയററ് വൈമാനികനെ, മിഹൈലാ കൊണ്ടുവരുന്നു എന്ന വാർത്ത അറിഞ്ഞ ഉടനെ അവിടെ തടിച്ചുകൂടി. മൂന്നുപേർ വലിച്ചിരുന്ന ആ വണ്ടി മരക്കൂട്ടത്തിനിടയിൽ കാണാറായപ്പോഴേക്കും, സ്ത്രീകളെല്ലാം അതിന്റെ സമീപത്തേക്കു് ഓടി. അവിടെ വട്ടം കൂടാൻ എത്തിയ കുട്ടികളെയെല്ലാം തള്ളിമാററിക്കൊണ്ടു് അവർ ആ വണ്ടിയുടെ ചുററുംനിന്നു് അലമുറയിട്ടുകൊണ്ടു് അതിനെ അനുഗമിച്ചു. എല്ലാവരും ഉടുത്തിരുന്നതു് കീറവസ്ത്രമാണു്. എല്ലാവർക്കും കണ്ടാൽ ഒരു പ്രായമാണു് തോന്നുക. ചിമ്മിനിയില്ലാത്ത ആ കുടിലിലെ പുകയും കരിയും അവരുടെ മുഖത്തു് ഒരു കാളിമ ചേർത്തിരുന്നു. ചിരിക്കുമ്പോൾ അവരുടെ കറുത്ത മുഖത്തു് വെട്ടിത്തിളങ്ങിയിരുന്ന വെളുത്ത പല്ലിൽ നിന്നും പ്രകാശിക്കുന്ന കണ്ണിൽനിന്നും മാത്രമേ ചെറുപ്പക്കാരെ വയസ്സായവരിൽനിന്നു തിരിച്ചറിയുവാൻ സാധിച്ചിരുന്നുള്ളു.



''പെണ്ണുങ്ങളേ, പെണ്ണുങ്ങളേ, എന്തിനാണു് നിങ്ങൾ ഇതിന്റെ ചുററും ഇങ്ങനെ തടിച്ചുകൂടിയിരിക്കുന്നതു്?! സിനിമയോ, നാടകമോ ആണെന്നു വിചാരിക്കുന്നുണ്ടോ.'' മിഹൈലാ തന്റെ കോളർ ഒന്നു പൊക്കി ദേഷ്യത്തോടെ വിളിച്ചുപറഞ്ഞു. ''ഈശ്വരനെ വിചാരിച്ചു് ഒന്നു് വഴിയിൽനിന്നു മാറൂ. ദൈവമേ, ഇതൊരുകൂട്ടം മാടുകളെപ്പോലെയാണല്ലോ!''

സ്ത്രീകളുടെ കൂട്ടത്തിൽനിന്നു് അലെക്സേയ് ഇപ്രകാരം ചില ശബ്ദം കേട്ടു: ''ഹോ എന്തുമാതിരി ചടച്ചിരിക്കുന്നു! ശരിക്കും ഒരു എല്ലിൻകൂടു്—അനക്കമില്ലല്ലോ. വാസ്തവത്തിൽ ജീവനുണ്ടോ?''

''അയാൾ ബോധമററു കിടക്കുകയാണു്. എന്തു പററിയിരിക്കും ഈ പാവത്തിനു്? എന്തുപോലെ ശോഷിച്ചിരിക്കുന്നു.''

കുറെ കഴിഞ്ഞപ്പോൾ വിസ്മയത്തിന്റേതായ പൊട്ടിത്തെറിക്കൽ ഒന്നു് അവസാനിച്ചു. അജ്ഞാതനായ ആ വൈമാനികൻ അനുഭവിച്ചിരുന്ന ഭയങ്കരമായ കഷ്ടപ്പാടുകൾ ആ സ്ത്രീകളുടെ മനസ്സു് ഉരുക്കി. ആ വണ്ടി കാടിന്റെ അതിർത്തിയിലൂടെ അവരുടെ ഭൂഗർഭഗ്രാമത്തിലേക്കു നീങ്ങുമ്പോൾ ആരുടെ വീട്ടിലാണു് അലെക്സേയെ താമസിപ്പിക്കേണ്ടതു് എന്നതിനെക്കുറിച്ചു സ്ത്രീകളുടെയിടയിൽ ഒരു വഴക്കുതന്നെ നടക്കുകയാണു്.

''എന്റെ സ്ഥലം ഉണങ്ങിയതാണു്—നിറയെ മണലാണു്, മണൽ—ധാരാളം വായുവും കിട്ടും. പോരാത്തതിനു് എന്റെ കൈയിൽ ഒരു സ്റ്റൗവും ഉണ്ടു്.'' ഒരു ചെറുപ്പക്കാരൻ നീഗ്രോവിന്റേതുപോലുള്ള കൺവെള്ളയും, ഉന്മേഷം തുളുമ്പുന്ന കൃഷ്ണമണികളും വട്ടമുഖവുമുള്ള ഒരു ചെറിയ സ്ത്രീയാണു് ഇങ്ങനെ വാദിച്ചതു്.

''ഓ ഒരു സ്റ്റൗവ്! നിങ്ങൾ എത്രപേരാണു് അതിനുള്ളിൽ കഴിച്ചുകൂട്ടുന്നതു്. അതിന്റെ വാസന ഒന്നുമാത്രം മതി ഒരുവനെ വേഗം സ്വർഗ്ഗത്തിലേക്കയക്കാൻ. അയാളെ എന്റെ വീട്ടിലേക്കു് അയയ്ക്കു: മിഹൈലാ, എന്റെ മൂത്ത പുത്രന്മാർ ചെമ്പടയിലുണ്ടു്. എന്റെ പക്കൽ കുറേ മാവും ഇരിക്കുന്നുണ്ടു്. ഞാൻ കേക്കു് ഉണ്ടാക്കിക്കൊടുക്കാം.''

''വേണ്ട, വേണ്ട, അയാളെ എന്റെ വീട്ടിലേക്കു് അയക്കണം. അവിടെ ധാരാളം സ്ഥലമുണ്ടു്. ഞങ്ങൾ രണ്ടുപേരല്ലേ ഉള്ളു. കുറേ അധികം സ്ഥലം ബാക്കിയാണു്. നിങ്ങൾ 'കേക്കു്' എന്റെ വീട്ടിലേക്കു കൊണ്ടുവന്നോളൂ, എവിടെവച്ചു തിന്നാലും വിരോധമില്ലല്ലോ. ക്യൂഷയും ഞാനുംകൂടെ അയാളെ ശുശ്രൂഷിച്ചുകൊള്ളാം. അതിൽ നിങ്ങൾക്കു സംശയം തോന്നണ്ട. എന്റെപക്കൽ കുറച്ചു തണുത്ത മത്സ്യവും വെളുത്ത കൂണും ഉണ്ടു്. ഞാൻ കുറെ മത്സ്യസൂപ്പും കൂൺകൊണ്ടുള്ള സൂപ്പും ഉണ്ടാക്കാം.''

''ഒരു കാൽ ശ്മശാനത്തിൽ കുത്തിനിൽക്കുന്ന ആൾക്കു് അതുകൊണ്ടു് എന്തു പ്രയോജനം? മുത്തച്ഛാ, അയാളെ എൻെറ സ്ഥലത്താക്കു. എനിയ്ക്കു് ഒരു പശുവുള്ളതുകൊണ്ടു് അയാൾക്കു കുറേശ്ശെ പാൽകൊടുക്കുവാൻ സാധിക്കും.''

എന്നാൽ ഭൂഗർഭഗ്രാമത്തിൻെറ നടുവിലായി സ്ഥാപിച്ചിട്ടുള്ള സ്വന്തം കുടിലിൻെറ മുററത്താണു് മിഹൈലാ വണ്ടി നിറുത്തിയതു്.

ഭൂമിയിൽ കുഴിച്ചുണ്ടാക്കിയ ഒരു ചെറിയ നനഞ്ഞ ഗുഹയിലെ ഒരു പത്തായത്തിലാണു് താൻ കിടക്കുന്നതു് എന്നു് അലെക്സേയ്ക്കു് ഓർമ്മ വന്നു. ഇടയ്ക്കിടെ തീപ്പൊരി ചിതറുന്ന, ചുമരിന്മേൽ തറച്ചിട്ടുള്ള ഒരു വിളക്കിൽനിന്നാണു് ആകെയുള്ള വെളിച്ചം വരുന്നതു്. ജർമ്മൻകാർ മൈൻ കൊണ്ടുവന്ന ഒരു പെട്ടിയുടെ പലകകൊണ്ടു പണിത ഒരു മേശയുണ്ടു്. അതിൻെറ ചുററും സ്ററൂളുകൾപോലെ, നിരവധി മരത്തടികൾ മണ്ണിൽ കുഴിച്ചിട്ടിട്ടുണ്ടു്. വൃദ്ധസ്ത്രീയുടെ ഉടുപ്പും, കറുത്ത കൈലേസും ധരിച്ച ഒരു ചടച്ച സ്ത്രീ മേശമേൽ കുനിഞ്ഞുനോക്കിക്കൊണ്ടു നിൽക്കുന്നുണ്ടു്. അതു മിഹൈലാ മുത്തച്ഛൻെറ ഒടുവിലത്തെ സ്നുഷയായ വർവാരയാണു്. നേർത്തു നരച്ച മുടിച്ചുരുളുകൾകൊണ്ടു വലയിതമായ മിഹൈലിൻെറ തലയും അവിടെ കാണാമായിരുന്നു.

ചതുരക്കള്ളികളുള്ള, ഒരു വൈക്കോൽക്കിടക്കയിലാണു് അയാൾ കിടക്കുന്നതു്. സുഖകരമായ, പുളിച്ച, വീട്ടുമണം വമിക്കുന്ന ഒരു രോമക്കോട്ടുകൊണ്ടു് അയാൾ പുതച്ചിട്ടുണ്ടു്. കല്ലേറു കൊണ്ടതുപോലെ ദേഹമാസകലം വേദനിക്കുന്നുണ്ടു്. ചുട്ടുപഴുത്ത ഇഷ്ടികക്കഷണങ്ങൾ കയററിവച്ചതുപോലെ കാലുകൾ ചുട്ടുനീറുന്നുണ്ടു്. എന്നിട്ടും, നിശ്ചലനായി, താൻ സുരക്ഷിതനാണു് എന്ന ബോധത്തോടെ, മുട്ടുകുത്തേണ്ടതോ, ചിന്തിക്കേണ്ടതോ ആയ യാതൊരു ആവശ്യവുമില്ലാതെ അങ്ങനെ കിടക്കുന്നതിൽ അയാൾക്കു് അമിതമായ ആഹ്ലാദം തോന്നി.

ആ കുടിലിൻെറ ഒരററത്തു വച്ചിരിക്കുന്ന നെരിപ്പോടിൽനിന്നു് ഊതനിറത്തിലുള്ള പുക കട്ടിപിടിച്ചു്, കെട്ടിമറിഞ്ഞു തട്ടുവരെ മേലോട്ടുയരുന്നുണ്ടു്. പക്ഷേ, പുക മാത്രമല്ല, മേശയും സ്ററൂളുകളും, എപ്പോഴും ധൃതിയിൽ എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കുന്ന മിഹൈലാ മുത്തച്ഛൻെറ രജതനിറംപൂണ്ട തലയും, വർവാരയുടെ ലോലഗാത്രവും എല്ലാം ആടിയുലയുന്നതുപോലെയാണു് അലെക്സേയ്ക്കു തോന്നിയതു്. അയാൾ കണ്ണു് മുറുകെ അടച്ചു. ജർമ്മനിയുടെ കഴുകൻമുദ്ര തുന്നിപ്പിടിപ്പിച്ചിട്ടുള്ള ചാക്കു മറ തൂങ്ങിക്കിടന്നിരുന്ന വാതിൽക്കൽനിന്നു കടന്നുവന്ന ഒരു തണുത്ത കാററു് തഴുകിയപ്പോൾ അയാൾ ഉണർന്നു. ഒരു സ്ത്രീ മേശയുടെ സമീപം നിന്നിരുന്നു. താൻതന്നെ മേശമേൽ വച്ചിരുന്ന ഒരു സഞ്ചി, തിരിച്ചെടുത്താലോ എന്ന നിലയിൽ കൈയും നീട്ടിനില്ക്കുകയായിരുന്നു അവർ. ഒരു ദീർഘനിശ്വാസത്തോടെ അവൾ വർവാരയോടു പറയുകയാണു്:



''യുദ്ധത്തിനുമുമ്പു് എൻെറ കൈവശമുണ്ടായിരുന്ന കുറച്ചു റവയാണു് ഇതു്. ഞാനതു എൻെറ മകനുവേണ്ടി കരുതിയതായിരുന്നു. പക്ഷേ, ഇനി അവനു യാതൊന്നിൻെറയും ആവശ്യമില്ലല്ലോ. ഇതെടുത്തു് നിങ്ങളുടെ അതിഥിക്കു കുറച്ചു പായസമുണ്ടാക്കിക്കൊടുക്കൂ. ഇതു കുട്ടികൾക്കുള്ളതാണു്. ഇതുമാതിരി ലഘുവായ സാധനങ്ങളാണു് ഇയാൾക്കു ആവശ്യം.''

ആ കുടിലിലുള്ള എല്ലാവരെയും സ്വന്തം ദുഃഖത്തിൽ പങ്കാളികളാക്കി ആ സ്ത്രീ തിരിച്ചുപോയി. ആരോ കുറെ മരവിച്ച മത്സ്യവും ഒരു സ്ത്രീ അടുപ്പിൽവച്ചു ചുട്ടെടുത്ത 'കേക്കും' കൊണ്ടുചെന്നിട്ടുണ്ടായിരുന്നു. പുതിയ അപ്പത്തിൻെറ ചൂടും, പുളിച്ച വാസനയും, ആ കുടിലിലാകെ വ്യാപിച്ചു.

സെര്യോങ്കയും ഫേദ്കയും അപ്പോഴാണു് ആ മുറിയിലേക്കു കടന്നുവന്നതു്. സെര്യോങ്ക ഒരു കർഷകൻെറ ഗൗരവത്തോടെ, തൻെറ പൈലററ്തൊപ്പി എടുത്തു മാററി ''നമസ്കാരം'' എന്നു പറഞ്ഞു് പുകയിലയും, ഉമിയും പററിപ്പിടിച്ചുനില്ക്കുന്ന രണ്ടുകഷണം പഞ്ചസാര മേശമേൽ വച്ചു പറഞ്ഞു.

''ഇതു് അമ്മ തന്നയച്ചതാണു്, പഞ്ചസാര നിങ്ങൾക്കു ഗുണകരമായിരിക്കും; തിന്നോളൂ.'' തികഞ്ഞ കാര്യഗൗരവത്തോടുകൂടി മിഹൈലിൻെറ അടുക്കലേക്കു തിരിഞ്ഞു് ആ കുട്ടി തുടർന്നു: ''ഞങ്ങൾ ആ പഴയ സ്ഥലത്തു പോയിരുന്നു. ഒരു ഇരുമ്പുപാത്രവും, അധികം ചീത്തയാകാത്ത രണ്ടു കൈക്കോട്ടും ഒരു മഴത്തലയും കണ്ടു. എന്തെങ്കിലും ആവശ്യമുണ്ടാകുമെന്നു വിചാരിച്ചു് ഞങ്ങൾ അതു് എടുത്തു.''

തൻെറ സഹോദരൻെറ പിന്നിലായി നിന്നിരുന്ന ഫേദ്ക, മേശപ്പുറത്തു് ഇരുന്നിരുന്ന വെളുത്ത പഞ്ചസാര ആർത്തിയോടെ നോക്കിനിന്നു്, വായിൽ ഊറിയ വെള്ളം ഒരു ശബ്ദത്തോടെ ഇറക്കി.

വളരെ കഴിഞ്ഞു് സംഗതികളെപ്പററി നല്ലപോലെ ആലോചിച്ചപ്പോഴേ, ആ ഗ്രാമവാസികൾ തനിക്കു കൊണ്ടുവന്ന സാധനങ്ങളുടെ യഥാർത്ഥ വില അലെക്സേയ്ക്കു മനസ്സിലായുള്ളു. ജനസംഖ്യയിൽ മൂന്നിൽ ഒന്നു്, കഴിഞ്ഞ മഴക്കാലത്തു് പട്ടിണിമൂലം മൃതിയടഞ്ഞിരുന്നു. ഒന്നോ രണ്ടോ അതിലധികമോ അംഗങ്ങളുടെ വേർപാടുമൂലം വേദനയനുഭവിക്കാത്ത ഒരൊററ കുടുംബമില്ല ഇന്നു് ആ ഗ്രാമത്തിൽ.

''ഓ സ്ത്രീകൾ, സ്ത്രീകൾ, അവർ വിലമതിക്കാൻവയ്യാത്തവരാണു്, അലെക്സേയ് ഞാൻ പറയുന്നതു കേൾക്കുന്നുണ്ടോ. റഷ്യൻ സ്ത്രീകൾ വിലമതിക്കാൻവയ്യാത്ത നിധികളാണു്. അവരുടെ ഹൃദയതന്ത്രികളെ ഒന്നു തൊട്ടാൽമതി അവർ അവസാനത്തെ സമ്പാദ്യവുംകൂടി ദാനംചെയ്യും. ആവശ്യം വന്നാൽ സ്വന്തം ജീവൻപോലും അവർ ത്യജിക്കും. അതാണു് നമ്മുടെ വനിതകൾ. ഞാൻ പറയുന്നതു ശരിയല്ലേ?'' അലെക്സേയ്ക്കു

വേണ്ടി കൊണ്ടുവന്നിരുന്ന സാധനങ്ങൾ സ്വീകരിക്കുന്നതിനിടയിൽ മിഹൈലാ ഇങ്ങനെ ഇടയ്ക്കിടെ പറയുമായിരുന്നു. കുതിരജീനി നന്നാക്കുകയോ, കേടുവന്ന ബൂട്സ് ശരിയാക്കുകയോ ചെയ്തുകൊണ്ട് വൃദ്ധൻ തുടരും: ''പ്രവൃത്തിയുടെ കാര്യത്തിലും നമ്മുടെ സ്ത്രീകൾ പുരുഷന്മാരിൽനിന്ന് ഒട്ടും താഴെയല്ല കേട്ടോ. വാസ്തവം പറഞ്ഞാൽ ഒന്നോ രണ്ടോ മടങ്ങു ഭേദമാണ് അവർ. പക്ഷേ, ഓ, ഈശ്വരാ, അവരുടെ നാക്ക്—അവർ ആ പെണ്ണുങ്ങൾ എന്നെ കൊല്ലും—അതെ സ്ത്രീകൾ എന്നെ കൊല്ലുമെന്നുതന്നെ ഞാൻ പറയുന്നു. എന്റെ ഭാര്യ അനീസ്യ മരിച്ചപ്പോൾ മഹാപാപിയായ ഞാൻ ആശ്വസിച്ചു, 'ഈശ്വരാ ഇനിയെങ്കിലും അല്പം സ്വൈരം കിട്ടുമല്ലോ' എന്ന്. പക്ഷേ, നോക്കൂ. ദൈവം എന്നെ എന്തു മാതിരി ശിക്ഷിച്ചിരിക്കുന്നു! നമ്മുടെ പുരുഷന്മാരെല്ലാം സൈന്യത്തിൽച്ചേർന്നോ, ഒളിപ്പോരു സംഘത്തിൽ ചേർന്നോ ജർമ്മൻകാരോടു പട വെട്ടുകയാണ്. എന്റെ മഹാപാപത്തിന്റെ ശക്തികൊണ്ട്, ഇതാ, ഞാൻ ഈ സ്ത്രീകളുടെ നേതാവായി. ചെമ്മരിയാട്ടിൻകൂട്ടത്തിലെ പട്ടിയെപ്പോലെ—ഓ—ഓ.''

തനിക്ക് അത്ഭുതകരമായിരുന്ന പലതും ആ കാനനവാസത്തിന്നിടയിൽ അലെക്സേയ് കണ്ടുപിടിച്ചു. ദ്ലാവ്നി ഗ്രാമവാസികളുടെ വീടുകളും, സമ്പാദ്യങ്ങളും, ആയുധങ്ങളും, വീട്ടുസാമാനങ്ങളും, എല്ലാത്തരത്തിലുള്ള നേട്ടങ്ങളും തലമുറ തലമുറയായി ആർജ്ജിച്ചുവച്ചിരുന്ന സർവ്വസ്വവും ജർമ്മൻകാർ അപഹരിച്ചിരിക്കുന്നു. അവർ ഈ കാട്ടിൽ കഴിച്ചുകൂട്ടുന്നതു് വളരെ കഷ്ടപ്പെട്ടാണ്. എന്നെങ്കിലും ജർമ്മൻകാർ തങ്ങളെ കണ്ടുപിടിക്കുമെന്ന ഭീതിയാണ് അവർക്ക്. അവർ തണുപ്പുകൊണ്ടു വിറച്ചു പട്ടിണികിടക്കുകയാണ്. കൂട്ടുകൃഷിസമ്പ്രദായം മാത്രം ഇതുവരെ തകർന്നുപോയിട്ടില്ല. നേരേമറിച്ച് യുദ്ധത്തിന്റെ വൻകെടുതികൾ ജനങ്ങളെ ബലമായി അടുപ്പിച്ചുനിർത്തിയിരിക്കുന്നു. ഭൂഗർഭ പാർപ്പിടംപോലും അവർ പൊതുവായി നിർമ്മിച്ചു വീതിച്ചെടുത്തിരിക്കയാണ്, തോന്നിയതുപോലല്ല ഫാമിൽ പണിയെടുക്കുന്ന ടീമുകളുടെ അടിസ്ഥാനത്തിൽ. തന്റെ മരുമകൻ മരിച്ചപ്പോൾ, മിഹൈലാ കൂട്ടുകൃഷിക്കളത്തിന്റെ ചെയർമാൻസ്ഥാനം ഏറ്റെടുത്തു. കാട്ടിലാണെങ്കിലും, കൂട്ടുകൃഷിസമ്പ്രദായത്തിന്റെ മാമൂലുകൾ അദ്ദേഹം യഥാവിധി അനുഷ്ഠിച്ചുവന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ നിയന്ത്രണത്തിൽ ആ കുററിക്കാടിന്റെ മദ്ധ്യത്തിലുള്ള ഗുഹാഗ്രാമം വസന്തം വരുമ്പോഴേയ്ക്കും ടീമുകളായി സംഘടിച്ച് തയ്യാറെടുക്കുകയാണ്.

ആ വില്ലേജിലെ സ്ത്രീകൾ, പലായനംചെയ്തപ്പോൾ കൂടെക്കൊണ്ടുവരാൻ കഴിഞ്ഞ ധാന്യത്തിന്റെ അവസാനത്തെ മണിപോലും, പട്ടിണിയാണെങ്കിലും, പൊതുവായ കുടിലിൽ കൊണ്ടുപോയി അളന്നിരുന്നു. ജർമ്മൻകാരുടെ കൈയിൽനിന്നു രക്ഷപ്പെടുത്തുവാൻ സാധിച്ച



പശുക്കളെയും കുട്ടികളെയും അവർ പരമാവധി ശ്രദ്ധയോടെ ശുശ്രൂഷിച്ചു വന്നു. പട്ടിണികിടക്കുമ്പോഴും പശുക്കളെ കശാപ്പുചെയ്യാതിരിക്കുവാൻ അവർ ശ്രദ്ധിച്ചു. ജീവൻ അപകടത്തിലാകുമെന്ന അവസ്ഥയിൽപ്പോലും, അവരുടെ കുട്ടികൾ, വെന്തടിഞ്ഞ പഴയ ഗ്രാമത്തിൽ പോയി ചാരക്കൂമ്പാരങ്ങൾ നീക്കി, ചൂടുകൊണ്ടു നീലനിറം കയറിത്തുടങ്ങിയ കലപ്പകൾ കണ്ടുപിടിച്ചു. അവയെല്ലാം അവർ ഈ കാട്ടിനുള്ളിലേക്കു ചുമന്നുകൊണ്ടുവന്ന്, ഉപയോഗിക്കുവാൻ പററിയവയ്ക്കെല്ലാം മരംകൊണ്ട് പിടികൾ ഉണ്ടാക്കി. പശുക്കളെ നുകത്തിൽ കെട്ടുവാനുള്ള ഉപകരണങ്ങൾ ചാക്കുചരടുകൾകൊണ്ട് സ്ത്രീകൾ ഉണ്ടാക്കി. തണുപ്പുകാലത്ത് ഗ്രാമവാസികൾക്കു ഭക്ഷണംനല്ലാൻ സ്ത്രീകൾതന്നെ ഓരോ കൂട്ടമായി തിരിഞ്ഞു് കാട്ടിലെ തടാകങ്ങളിൽപ്പോയി മത്സ്യംപിടിച്ചുകൊണ്ടു വന്നു.

മിഹൈലാ മുത്തച്ഛൻ ഈ പെണ്ണുങ്ങളെപ്പററി പിറുപിറുക്കുകയും മുറുമുറുക്കുകയും ചെയ്തിരുന്നു. കൂട്ടുകൃഷിയിടത്തെസ്സംബന്ധിച്ച വല്ല വഴക്കിലും അവർ അന്യോന്യം ഒച്ചയെടുത്തു ബഹളംകൂട്ടുമ്പോൾ അദ്ദേഹം ചെവിയിൽ കൈയും തിരുകിയിരിക്കും (അതിന്റെ അർത്ഥം അലെക്സേയ്ക്കു അജ്ഞാതമായിരുന്നു.) അവസാനം ക്ഷമകെടുമ്പോൾ അദ്ദേഹം തന്റെ ഉരത്തഭാഷയിൽ അവരെ ശകാരിക്കും. ഇത്രയൊക്കെയായാലും സോവിയററു വനിതയുടെ മേന്മ തികച്ചും മനസ്സിലാക്കിയിരുന്നു അദ്ദേഹം. തന്റെ നിശ്ശബ്ദശ്രോതാവിന്റെ സമ്മതം കണക്കിലെടുത്ത അദ്ദേഹം സ്ത്രീവർഗ്ഗത്തെ വാനോളം പുകഴ്ത്താറുണ്ട്.

''എന്താണ് സംഭവിച്ചതു് എന്നു നോക്കൂ, എന്റെ പ്രിയപ്പെട്ട അലെക്സേയ്'' അദ്ദേഹം ഒരിക്കൽ പറഞ്ഞു, ''ഒരു സ്ത്രീ എന്തെങ്കിലും ഒന്നിന്മേൽ രണ്ടു കൈകൊണ്ടും പിടിച്ചാണ് തൂങ്ങിക്കിടക്കുക. ഞാൻ പറയുന്നതു ശരിയല്ലേ? എന്തിനാണ് അവർ അതു ചെയ്യുന്നതു്. അവർ പിശുക്കിയായതുകൊണ്ടാണോ? തീർച്ചയായും അല്ല. അങ്ങനെ അവർ ചെയ്യുന്നതു്, ആ സംഗതി അവർക്കു പ്രിയപ്പെട്ടതാണ് എന്നതുകൊണ്ടുമാത്രമാണ്. നിങ്ങൾ എന്തു പറഞ്ഞാലും കുട്ടികളെ തീററിപ്പോററുന്നതു് അവരല്ലേ; അവരല്ലേ വീട് ഭരിക്കുന്നതു്. ഇവിടെ എന്താണ് നടന്നതു് എന്നു ശ്രദ്ധിക്കൂ. ഞങ്ങൾ എങ്ങനെയാണ് ജീവിക്കുന്നതെന്ന് നിങ്ങൾക്ക് അറിയാമല്ലോ. ഓരോ കഷണവും ഞങ്ങൾ എണ്ണുകയാണ്. ഞങ്ങൾ പട്ടിണികിടക്കുകയായിരുന്നു. കഴിഞ്ഞ ജനുവരിയിലാണ് എന്നു തോന്നുന്നു, ഒരു ദിവസം കുറെ ഒളിപ്പോരാളികൾ ഇവിടെ എത്തി. നമ്മുടെ കൂട്ടത്തിലുള്ളവരായിരുന്നില്ല. നമ്മുടെ സേന ഓലേനിൻ സമീപത്തു് എവിടെയോ പോരാടുകയാണ് എന്നു പിന്നീടാണ് ഞങ്ങൾക്കു മനസ്സിലായതു്. ഇവർ റെയിൽവേയിൽനിന്നു വന്ന അപരിചിതരായിരുന്നു. തങ്ങൾ പട്ടിണികൊണ്ടു മരിക്കുകയാണെന്ന് ഇവിടെ വന്നവർ പറഞ്ഞു. എന്താണ് ഞങ്ങൾ ചെയ്തതു് എന്നാണ്

നിങ്ങളുടെ വിചാരം. പിറേറദിവസം നമ്മുടെ സ്ത്രീകൾ അവരുടെ സഞ്ചികൾ നിറയെ ഭക്ഷണസാമഗ്രികൾ സംഭരിച്ചുകൊടുത്തു. അവരുടെ സ്വന്തം കുട്ടികൾ പട്ടിണികിടന്നു ദേഹമാസകലം നീരുവന്നു മൂടി അനങ്ങുവാൻപോലും വയ്യാതെ ഇരിപ്പാണ്. കൊള്ളാം ഞാൻ പറയുന്നതു ശരിയാണ്. ഞാൻ പറയും അവർ ചെയ്തതും ശരിയാണെന്ന്. ഞാൻ ഒരു കമാൻഡർ ആയിരുന്നുവെങ്കിൽ ജർമ്മൻകാരെ ചവുട്ടി പുറത്താക്കിയതിന്റെശേഷം, നമ്മുടെ പട്ടാളത്തെ മുഴുവൻ നമ്മുടെ സ്ത്രീകളുടെ മുന്നിൽ അണിനിരത്തി ഒരു ''മാർച്ച്പാസ്റ്റ്'' നടത്തി, അവരെക്കൊണ്ട് ഇവരെ, ഈ റഷ്യൻനാരികളെ സല്യൂട്ടുചെയ്യിക്കുമായിരുന്നു. അതെ, അതാണ് ഞാൻ പറയുക.''

സാധാരണയായി ആ വൃദ്ധന്റെ വർത്തമാനം അലെക്സേയ്ക്ക് ഒരു താരാട്ടിന്റെ ഫലമാണ് കൊടുക്കുക. അദ്ദേഹം സംസാരിക്കുന്നതിനിടയിൽ അലെക്സേയ് അല്പമൊന്നു മധുരമായി മയങ്ങാറാണ് പതിവ്. ചിലപ്പോൾ അയാൾക്കു തോന്നും അടിക്കുപ്പായത്തിൽനിന്ന് ആ പെൺകുട്ടിയുടെ പടവും എഴുത്തുകളും എടുത്ത് അവരെ കാണിച്ചുകൊടുക്കുവാൻ. പക്ഷേ, അയാൾക്ക് അനങ്ങാനുള്ള ശക്തിയുണ്ടായിരുന്നില്ല. മിഹൈലാ മൂത്തച്ഛൻ സ്ത്രീകളെ പുകഴ്ത്താൻ തുടങ്ങിയപ്പോൾ ആ എഴുത്തുകൾ, അടിക്കുപ്പായത്തിന്റെ ശീലയിൽക്കൂടി കടന്നുവന്ന് അയാളിൽ മൃദുവായ ഒരു ചൂട് ഉദിപ്പിക്കുന്നതുപോലെ തോന്നി.

പതിവുപോലെതന്നെ വളരെ വളരെ ധൃതിയിൽ തന്റെ സമർത്ഥമായ കൈകൊണ്ട് എന്തോ പണിചെയ്തുകൊണ്ട് നിശ്ശബ്ദയായി ഇരിക്കുകയായിരുന്നു മിഹൈലാ മൂത്തച്ഛന്റെ മരുമകൾ. അവൾ ഒരു വൃദ്ധയായിരിക്കും—മിഹൈലാ മൂത്തച്ഛന്റെ ഭാര്യ എന്നാണ് അയാൾ ആദ്യം കരുതിയിരുന്നത്. കുറെ കഴിഞ്ഞപ്പോൾ അയാൾക്കു മനസ്സിലായി അവൾക്ക് ഇരുപതിരുപത്തിരണ്ടു വയസ്സിലധികമായിട്ടില്ല എന്ന്. പ്രസാദവും ശ്രീയും സ്ഫുരിക്കുന്ന ഒരു സുന്ദരിയായിരുന്നു അവൾ. ഉൽക്കണ്ഠയോടും ഭയത്തോടുംകൂടി അയാളെ നോക്കുമ്പോഴെല്ലാം, എന്തോ ഒന്നു തൊണ്ടയിൽ തടഞ്ഞതുപോലെ അവൾ ഒരു വിറയലോടുകൂടി ദീർഘനിശ്വാസം വിടും. രാത്രിയിൽ ചില സമയത്ത്, പുകവിളക്ക് കത്തിയമരുമ്പോൾ ഉണ്ടാകുന്ന ധൂമവലയത്തിന്റെ മൂകതയിൽ, വെന്തെരിഞ്ഞ ഗ്രാമത്തിൽനിന്നു മിഹൈലാ തന്റെ കുപ്പായ കൈയിലാക്കിക്കൊണ്ടുവന്നിരുന്ന ചീവിട്—അതിന് ഒരു പരിചയം തോന്നാനായി, അദ്ദേഹം കുറെ വെന്തടിച്ച വീട്ടുപാത്രങ്ങളും കരുതിയിരുന്നു—കർണ്ണകഠോരമായി ശബ്ദിക്കാൻ തുടങ്ങുമ്പോൾ വേറെ ഒരു അറയിൽ നിന്നു ശബ്ദം പുറത്തു കേൾക്കാതിരിക്കുവാൻ തലയിണ കടിച്ചുപിടിച്ചുകൊണ്ട് ആരോ തേങ്ങിത്തേങ്ങിക്കരയുന്നത് അലെക്സേയ് കേൾക്കാറുണ്ടായിരുന്നു.



# XVI

അലെക്സേയ് അവിടെ താമസമാക്കിയതിന്റെ മൂന്നാംദിവസം ഒരു നിശ്ചയസ്വരത്തിൽ കിഴവൻ പറഞ്ഞു.

''അലെക്സേയ്, നീ കേവലം ഒരു പേൻതലയനായിരിക്കുന്നു. അതാണ് സംഗതി. എന്തൊരു കഷ്ടം. ചാണകപ്പുഴുക്കളേക്കാൾ ഭയങ്കരങ്ങളാണ് അവ. ദേഹം മുഴുവൻ മാന്തുക എന്നതു് നിനക്ക് എന്തു ബുദ്ധിമുട്ടായിരിക്കും. ഞാൻ എന്താണ് ചെയ്യുവാൻ പോകുന്നതെന്നു പറയട്ടേ, നിന്നെ ഒന്നു കുളിപ്പിക്കുവാൻ തീർച്ചയാക്കിയിരിക്കുകയാണ്. അതിനെപ്പററി എന്തു പറയുന്നു? ഒരു നല്ല നീരാവിക്കുളി. കുളിപ്പിച്ച് നിന്റെ എല്ലുകൾ ചൂടാക്കിത്തരാം ഞാൻ. നീ അനുഭവിച്ചതിനെല്ലാം അതൊരു ഉപശാന്തിയായിരിക്കും. എന്തു പറയുന്നു? ഞാൻ പറഞ്ഞതു ശരിയല്ലേ?''

അയാൾ കുളിയുടെ കാര്യം ഏർപ്പാടുചെയ്യുവാൻ തുടങ്ങി. ഒരു മുക്കിൽ ഒരു അടുപ്പുണ്ടാക്കി, അതിൽ തീയെരിച്ചു. വല്ലാതെ ചൂടുപിടിച്ച അടുപ്പുകല്ലുകൾ പൊട്ടാൻ തുടങ്ങി. കുടിലിന്റെ പുറത്തും ഒരടുപ്പുണ്ടാക്കി അതിൽവച്ചു വലിയ ഒരു കല്ല് ചൂടാക്കി. വർവാര ഒരു വലിയ മരത്തൊട്ടിയിൽ വെള്ളം കോരിനിറച്ചു. നിലംനിറയെ കനകാഭമായ വയ്ക്കോൽ പരത്തിയിട്ടതിനുശേഷം മിഹൈലാ അരവരെയുള്ള തന്റെ വസ്ത്രം അഴിച്ചുമാററി. പാൻറുമാത്രം ധരിച്ചിരുന്ന ആ വൃദ്ധൻ മരത്തൊട്ടിയിൽ കുറെ ആൽക്കലി അലിയിച്ച് കീറത്തുണി ചീന്തി ഒരു സ്പോഞ്ച്പോലെയാക്കി. കുടിൽ സാമാന്യം ചൂടുപിടിച്ചു. മോന്തായത്തിൽ നിന്നു വെള്ളം ഇററിററു വീണുതുടങ്ങിയപ്പോൾ, വൃദ്ധൻ ധൃതിയിൽ പുറത്തേക്കു പോയി, ചൂടുപിടിച്ചു ചുവപ്പുനിറമായ ആ കല്ല്, ഒരു ഇരുമ്പുപലകയിൽവച്ച് അകത്തേക്കു കൊണ്ടുവന്നു. ആ കല്ല് അങ്ങനെതന്നെ ആ വെള്ളത്തിലേക്കിട്ടപ്പോൾ നീരാവി തട്ടുവരെ പൊന്തി. മേഘശകലങ്ങൾമാതിരി അതു് അവിടെയെല്ലാം ചുററിനടന്നു. ആ മൂടലിൽ ഒന്നുംതന്നെ വ്യക്തമായി കാണുവാൻ സാദ്ധ്യമല്ലായിരുന്നുവെങ്കിലും, വൃദ്ധന്റെ ചുറുചുറുക്കേറിയ കൈകൾ തന്നെ വസ്ത്രാക്ഷേപം ചെയ്യുകയാണ് എന്നു അലെക്സേയ്ക്ക് മനസ്സിലായി.

വർവാര തന്റെ ശ്വശുരനെ സഹായിക്കുന്നുണ്ടായിരുന്നു. അവളും തന്റെ കോട്ടും കൈലേസും അഴിച്ചുകളഞ്ഞിരുന്നു. ആ കീറിയ കൈലേസിനകത്ത് തിങ്ങിനിന്നിരുന്നുവെന്നു സംശയിക്കുകപോലും വയ്യാത്ത കനത്ത തലമുടിക്കെട്ട് അഴിഞ്ഞ് പുറകിൽ അങ്ങനെ വീണുകിടന്നിരുന്നു. ഭക്തയായ ഒരു വൃദ്ധസ്ത്രീക്കുപകരം, പെട്ടെന്ന് അവിടേക്കെത്തുന്നത് വലിയ കണ്ണുകളും ലഘുപാദങ്ങളുമുള്ള സുന്ദരിയും ലോലഗാത്രിയുമായ ഒരു പെൺകുട്ടിയാണ്. തികച്ചും അപ്രതീക്ഷിതമായിരുന്നു ആ മാററം.

ഇതുവരെ അവളെ ശ്രദ്ധിക്കുവാൻ മെനക്കെടാതിരുന്ന അലെക്സേയ്ക്ക് ഇപ്പോൾ തന്റെ നഗ്നതയിൽ ലജ്ജ തോന്നി.

''സാരമില്ല, അലെക്സേയ്, എന്റെ കുട്ടി, ഇതു സാരമില്ല.'' മിഹൈലാ സമാധാനിപ്പിക്കുവാനെന്നപോലെ പറഞ്ഞു. ''കൂടാതെ കഴിയുകയില്ല. ഞങ്ങൾതന്നെ ഇതു ചെയ്യേണ്ടിയിരിക്കുന്നു. ഞാൻ കേട്ടിട്ടുള്ളതു ഫിൻലാൻഡിൽ പുരുഷന്മാരും സ്ത്രീകളും ഒരുമിച്ചു കുളിക്കാറുണ്ടെന്നാണ്. എന്താ ഇതു ശരിയാണോ? ഒരുപക്ഷേ, അവർ എന്നോടു നുണ പറഞ്ഞതായിരിക്കും. ഇവിടെ വർവാരയ്ക്കു് ഒരാസ്പത്രിനഴ്സിന്റെ സ്ഥാനമാണ്. യുദ്ധത്തിൽ മുറിവേററവനെ ശുശ്രൂഷിക്കയാണ് അവൾ. ഇപ്പോൾ നാണിക്കേണ്ട ആവശ്യമൊന്നുമില്ല. വർവാര, ഞാൻ ഈ ഷർട്ട് അഴിക്കുമ്പോൾ ഇദ്ദേഹത്തെ ഒന്നു താങ്ങിക്കോളൂ. അല്ല, ഇതു തീരെ പഴയതാണല്ലോ. കീറി കഷണംകഷണമാകാറായി.''

ആ യുവതിയുടെ കറുത്ത കണ്ണുകളിൽ അലെക്സേയ് ഇപ്പോൾ കണ്ടതു് സംഭ്രാന്തികലർന്ന ഒരു നോട്ടമാണ്. അപകടത്തിനുശേഷം ഇന്നു് ആദ്യമായി അയാൾ ഉലഞ്ഞാടുന്ന പുകയിൽക്കൂടെ തന്റെ ദേഹം കണ്ടു. ആ സുവർണ്ണവർണ്ണത്തിലുള്ള വൈക്കോൽമെത്തമേൽ, വെറും തൊലികൊണ്ടുമൂടിയ ഒരു അസ്ഥിപഞ്ജരം കിടന്നിരുന്നു. തുടിച്ചുനിൽക്കുന്ന കാൽമുട്ടുകളും, കൂർത്ത തുടയെല്ലുകളും, കുഴിഞ്ഞുതാണ വയറും, കൂർത്തുവളഞ്ഞ വാരിയെല്ലുകളും വ്യക്തമായിക്കാണാം.

ആ ബക്കററിലുള്ള ആൽക്കലിവെള്ളം വൃദ്ധൻ നല്ലപോലെ ഇളക്കി. മെഴുകുപുരണ്ട ആ വെള്ളത്തിൽ സ്പോഞ്ചു മുക്കി അതു് അദ്ദേഹം അലെക്സേയുടെ മുഖത്തിനുനേരെ ഉയർത്തി. പക്ഷേ, ധൂമവലയത്തിലൂടെ അസ്ഥിമാത്രമായ ഒരു ദേഹം ആ വൈക്കോൽമെത്തയിൽ കിടക്കുന്നതു കണ്ടപ്പോൾ, വൃദ്ധന്റെ സ്പോഞ്ചു പിടിച്ച കരം കുറേനേരത്തേക്കു നിശ്ചലമായി നിന്നുപോയി.

''ഈശ്വരാ—എന്റെ കുട്ടി, നീ ഒരു അതിഭയങ്കരമായ സ്ഥിതിയിലാണല്ലോ. അലെക്സേയ്, നിന്റെ സ്ഥിതി കുറെ കഷ്ടത്തിലാണല്ലോ. കുട്ടി, നീ ജർമ്മൻകാരിൽനിന്നു രക്ഷപ്പെട്ടു. മററവനിൽനിന്നും നിനക്കു രക്ഷപ്പെടുവാൻ സാധിക്കുമോ?''

പെട്ടെന്നു്, അലെക്സേയുടെ പുറംതാങ്ങിക്കൊണ്ടു് ഇരുന്നിരുന്ന വർവാരയുടെനേരെ തിരിഞ്ഞു് അയാൾ കോപാകുലനായി അലറി:

''എടി കുലടെ, നീ എന്തിനാണ് നഗ്നനായ ഒരു പുരുഷനെ ഇങ്ങനെ തുറിച്ച കണ്ണുമായി നോക്കിക്കൊണ്ടിരിക്കുന്നതു്. നീയെന്താണു് ചുണ്ടു കടിക്കുന്നതു്. എല്ലാം—ഈ സ്ത്രീകളെല്ലാം ഒരൊററ ജാതിയാണു്. അലെക്സേയ്, നീ ഒന്നിനെപ്പററിയും വിചാരപ്പെടേണ്ട. നീ, ആ അരിവാളുംകൊണ്ടു നടക്കുന്നവന്റെ സമീപമെത്തുകയില്ല. തീർച്ച. ഞങ്ങൾ നിന്നെ നോക്കിക്കൊള്ളാം. ശുശ്രൂഷിച്ചു ഞങ്ങൾ നിന്നെ ആരോ



ഗ്യവാനാക്കും. എല്ലാം ശരിയാകും. എന്റെ വാക്കു വിശ്വസിച്ചോളൂ.''

ഒരു കൊച്ചുകുഞ്ഞിനോടു പെരുമാറുന്നതുപോലെ ശ്രദ്ധയോടും ചുറുചുറുക്കോടുംകൂടിയാണ് വൃദ്ധൻ അലെക്സേയെ ആൽക്കലിവെള്ളത്തിൽ കഴുകിയതു്. അയാളുടെ ദേഹം അങ്ങോട്ടുമിങ്ങോട്ടും തിരിച്ചു് വെള്ളമൊഴിച്ചു് ശക്തിയിൽ തിരുമ്മി. അലെക്സേയുടെ പൊന്തിനില്ക്കുന്ന എല്ലുകളിന്മേൽക്കൊണ്ടു് ആ വൃദ്ധന്റെ കൈ പൊട്ടിയിരുന്നു.

ഒരൊററ അക്ഷരം മിണ്ടാതെ വർവാര ഭർത്തൃപിതാവിനെ സഹായിച്ചു.

വാസ്തവത്തിൽ വൃദ്ധനു അവളെ ശകാരിക്കേണ്ട ആവശ്യമൊന്നും ഉണ്ടായിരുന്നില്ല. തന്റെ മുമ്പിൽ നിസ്സഹായമായിക്കിടക്കുന്ന വിളറി ക്ഷീണിച്ച ദേഹത്തിലേക്കല്ല അവൾ നോക്കിയിരുന്നതു്, തന്റെ കണ്ണുകൾ കഴിയുന്നതും ആ ദൃശ്യത്തിൽനിന്നകററുവാനാണു് അവൾ ശ്രമിച്ചിരുന്നതു്. പക്ഷേ, പുകസ്സിടയിലൂടെ അവളുടെ നേത്രങ്ങൾ അലെക്സേയുടെ കൈകാൽമുട്ടുകളിൽചെന്നുകൊണ്ടപ്പോൾ അവയിൽ ഒരു പരിഭ്രാന്തി നിഴലിച്ചു. എങ്ങനെയോ തന്റെ വീട്ടിൽ വന്നുചേർന്നിരിക്കുന്ന ഈ വൈമാനികൻ കേവലം ഒരു അപരിചിതനല്ല; തന്റെ സ്വന്തം മീഷതന്നെയാണു് എന്നൊരു തോന്നലായിരുന്നു അവൾക്കു്. ഇതു് അപ്രതീക്ഷിതനായ ഒരു അതിഥിയല്ല; ഒരു വസന്തംമാത്രം താൻ ഒരുമിച്ചുതാമസിച്ച തന്റെ ഭർത്താവാണു്—തടിച്ച വലിയ ദേഹവും, പ്രകാശപൂർണ്ണമായ പുള്ളിക്കുത്തുകൾ നിറഞ്ഞ മുഖവും, തിരിച്ചറിയാൻ വയ്യാത്തവിധത്തിൽ വെണ്മപൂണ്ട പുരികവും, വലിയ സുശക്തമായ കൈകളും ഉണ്ടായിരുന്ന തന്റെ സ്വന്തം ഭർത്താവിനെയാണു് ഫാസിസ്റ്റ് ചെകുത്താന്മാർ ഈ വിധമാക്കിത്തീർത്തിട്ടുള്ളതു്. തന്റെ കൈയിൽ ഇരിക്കുന്നതു് അദ്ദേഹത്തിന്റെ നിശ്ചലമായ ദേഹമാണു്. പെട്ടെന്നുദിച്ച ഈ വിഭ്രാന്തിമൂലം അവൾക്കു് തലചുററലുണ്ടായി. തന്റെ ചുണ്ടുകൾ കടിച്ചമർത്തിയാണു് അവൾ അതിൽനിന്നു മോചനം നേടിയതു്.

നിറയെ തുന്നിക്കൂട്ടിയതാണെങ്കിലും, മിഹൈലിന്റെ വൃത്തിയും മൃദുത്വവുമുള്ള വലിയ ഷർട്ടുധരിച്ചു് ആ പായയിൽ മലർന്നുകിടന്നപ്പോൾ തന്റെ ദേഹത്തിലാകെ ഒരു പുതിയ ജീവനും, ഉന്മേഷവും, ശക്തിയും വ്യാപിക്കുന്നതുപോലെ തോന്നി അലെക്സേയ്ക്കു്. കുളി കഴിഞ്ഞു്, അടുപ്പിന്റെ മുകളിലുള്ള ദ്വാരത്തിലൂടെ നീരാവിയെല്ലാം പുറത്തുപോയതിനുശേഷം വർവാര അയാൾക്കു് നല്ല ചൂടുള്ള ആവി പറക്കുന്ന ഒരു കപ്പു് ബിൽബെറിചായ കൊണ്ടുവന്നുകൊടുത്തു. നേരത്തെ ആ കുട്ടികൾ കൊണ്ടുവന്നുകൊടുത്തിരുന്ന പഞ്ചസാരക്കട്ടകൾ, അവൾ ചെറിയ ചെറിയ കഷണങ്ങളാക്കി കണ്ടിച്ചുകൊണ്ടിരുന്നതുംകൂട്ടി അയാൾ ആ ചായ കുറേശ്ശെ, കുറേശ്ശെയായി കുടിച്ചു. പിന്നീടു് അയാൾ ഉറങ്ങി. അപകട

ത്തിനുശേഷം ഉണ്ടായ ആദ്യത്തെ സ്വപ്നവിഹീനമായ ഗാഢനിദ്ര!

ഉറക്കെ, ഉറക്കെയുള്ള സംഭാഷണമാണ് അയാളെ ഉണർത്തിയതു്. കുടിലിൽ സാമാന്യം അന്ധകാരമായിരുന്നു. ആ വിളക്കു് ഇരുന്നു് പുകവമിക്കുന്നുണ്ടു്. ആ പുകയിലൂടെ മിഹൈലാ മുത്തച്ഛന്റെ വിറയാർന്ന സ്വരം കേൾക്കാമായിരുന്നു.

''എല്ലാ പെണ്ണുങ്ങളും ഒരുപോലെയാണ്. നിങ്ങളുടെ തലച്ചോറെവിടെ? ഏറിയ ദിവസമായി ഒരു തിനവിത്തു പോലും വായിൽ ഇട്ടിട്ടില്ലാത്ത ഒരു മനുഷ്യനുവേണ്ടി മുട്ട പുഴുങ്ങിക്കൊണ്ടുവന്നിരിക്കുന്നു. ഇതു് അയാളെ കൊന്നുകളയും.'' അതു കഴിഞ്ഞപ്പോൾ ആ ശബ്ദത്തിനു് ഒരു യാചനയുടെ ഭാവമുണ്ടായിരുന്നു. ''ഇപ്പോൾ ഇയാൾക്കു വേണ്ടതു് മുട്ടയല്ല. വസിലീസ, നിങ്ങൾക്കറിയാമോ എന്താണ് ഈ സമയത്തു് ഈ മനുഷ്യനു ഗുണകരമായിട്ടുള്ളതെന്നു്? കുറച്ചു നല്ല കോഴിസൂപ്പ്. അതേ. അതാണ് അയാൾക്കു് അത്യാവശ്യം. അതു് അയാൾക്കു പുതിയ ജീവൻ കൊടുക്കും. നിങ്ങൾ നിങ്ങളുടെ 'പാർട്ടിസാങ്ക'യെ പിടിക്കുകയാണെങ്കിൽ. ങ്ങേ?''

ഭയാക്രാന്തയായ ഒരു വൃദ്ധയുടെ കോപാകുലമായ ഉരത്ത ശബ്ദം അയാളുടെ സംസാരത്തെ തടഞ്ഞു:

''ഞാൻ ചെയ്യില്ല, ചെയ്യില്ല, ചെയ്യില്ല—എടോ, തന്തച്ചെകുത്താനെ; അതു ചോദിക്കുന്നതുകൊണ്ടു് യാതൊരു പ്രയോജനവുമുണ്ടാകുവാൻ പോകുന്നില്ല. അതിനെപ്പററി ഇനി ഒരക്ഷരംപോലും പറയുവാൻ ധൈര്യപ്പെടരുതു്. എന്റെ പാർട്ടിസാങ്കയെ കൊല്ലുകയോ! കോഴിസൂപ്പോ! കുറച്ചു നല്ല കോഴിസൂപ്പോ! എന്തെല്ലാം ഇതുവരെ ഞങ്ങൾ തന്നു? ഒരു കല്യാണത്തിനുവേണ്ടതെല്ലാം തന്നില്ലേ? ഇനിയും എന്തെല്ലാം നിങ്ങൾ ചോദിക്കും?''

''ഹേയ് വസിലീസ, ഇങ്ങനെ ഒരു പെണ്ണിനെപ്പോലെ സംസാരിക്കുവാൻ ലജ്ജ തോന്നുന്നില്ലേ.'' വൃദ്ധന്റേതായിരുന്നു ആ വിറയാർന്ന സ്വരം. ''നിങ്ങൾക്കു രണ്ടു മക്കളും മുന്നണിയിൽ ഇല്ലേ? എന്നിട്ടും ഇങ്ങനെ വിഡ്ഢിത്തം പറയുവാൻ തോന്നുന്നുവല്ലോ. നമുക്കുവേണ്ടിയാണ് ഇയാൾ മുറിവേററതു്; നമുക്കുവേണ്ടിയാണ് രക്തം.....''

''എനിക്കു് അയാളുടെ ചോരയാവശ്യമില്ല. എനിക്കു വേണ്ടി എന്റെ മക്കളും ചോര ചിന്തുന്നുണ്ടു്. എന്നോടു് ചോദിക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകാൻ പോകുന്നില്ല. ഞാൻ തരില്ല—ഞാൻ തരില്ല.''

ഒരു വൃദ്ധദേഹത്തിന്റെ ഛായാരൂപം വാതിലിലൂടെ കടന്നുപോയി. വാതിൽ തുറന്നപ്പോൾ വാസന്തികപ്രകാശത്തിന്റെ ശക്തിയേറിയ ഒരു അല അകത്തേക്കു കടന്നു. അതിന്റെ ഉജ്ജ്വലപ്രകാശം അലെ



ക്സേയുടെ കണ്ണിലടിച്ചപ്പോൾ അയാൾ കണ്ണടച്ചു് ഒന്നു ഞരങ്ങി. വൃദ്ധൻ വളരെ വേഗത്തിൽ അയാളുടെ സമീപമെത്തി:

''അല്ല അലെക്സേയ്, നീ ഉറങ്ങുകയല്ലേ, നീ ഈ വർത്തമാനങ്ങൾ എല്ലാം കേട്ടുവോ? അലെക്സേയ്, അവളെ പുച്ഛിക്കരുതു്. അവളുടെ വർത്തമാനം കേട്ടു് അവളോടു് കോപം തോന്നരുതു്. വാക്കുകൾ വെറും തോടുമാത്രമാണ്. അതിന്റെ സത്താണ് സ്വരം. ആ കോഴിയെ തരുവാൻ അവൾക്കു് ബുദ്ധിമുട്ടുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുവോ. ഒന്നുമില്ല, അല്യോഷ*. പത്തുപേരുള്ള ഒരു വലിയ കുടുംബമായിരുന്നു അവളുടേതു്. അതു് ജർമ്മൻകാർ തകർത്തുകളഞ്ഞു. അവളുടെ മൂത്തമകൻ ഒരു കേണലായിരുന്നു. അതു് അറിഞ്ഞ ജർമ്മൻകാർ വസിലീസ ഒഴിച്ചുള്ള ആ കുടുംബത്തെ മുഴുവൻ ഒരേസമയത്തു് കുഴിയിലാക്കി. അവർ ആ കുടുംബം തകർത്തു. അവളുടെ പ്രായത്തിൽ ഉള്ള ഒരു സ്ത്രീയിൽനിന്നു് സർവ്വസ്വവും അപഹൃതമാകുമ്പോഴത്തെ അവസ്ഥ എന്തായിരിക്കുമെന്നു് അറിയാമല്ലോ. അവൾക്കു് ആകെയുള്ളതു് ഒരു കോഴിയാണ് അല്യോഷ, ബഹുസാമർത്ഥ്യക്കാരിയായ ഒരു കോഴി. ആദ്യത്തെ ആഴ്ചയിൽത്തന്നെ ജർമ്മൻകാർ കോഴികളേയും താറാവുകളേയും എല്ലാം കൊന്നൊടുക്കി. ഈ ജർമ്മൻകാർക്കു് കോഴികളെ വലിയ ഇഷ്ടമാണെന്നാണ് തോന്നുന്നതു്. 'കോഴി, കോഴി'...—എന്നു മാത്രമാണ് ഒരാൾക്കു കേൾക്കുവാൻ കഴിയുന്നതു്. പക്ഷേ, ഈ കോഴിക്കുഞ്ഞു് രക്ഷപ്പെട്ടു. അതു് ഒരു സാധാരണ ജന്തുവല്ല. അവളെ ഒരു സർക്കസ്സിനു് അയയ്ക്കാം. ജർമ്മൻകാർ വളപ്പിൽ കടന്നപ്പോൾ താൻ ഇവിടെ ഇല്ല എന്ന നാട്യത്തിൽ മുകളിൽ പോയി പററിപ്പിടിച്ചിരുന്നു. പക്ഷേ, നമ്മുടെ ആരെങ്കിലുമാണ് അങ്കണത്തിൽ പ്രവേശിക്കുന്നതെങ്കിൽ അവൾക്കു യാതൊരു കൂസലുമില്ല. എങ്ങനെയാണ് ഈ വ്യത്യാസം അവൾക്കു മനസ്സിലാകുന്നതു് എന്നു ദൈവത്തിനുമാത്രമറിയാം. അങ്ങനെ അതുമാത്രം ബാക്കിയായി. ഈ വില്ലേജിലെ ആകെയുള്ള ഒരൊററക്കോഴിയാണ് അതു്. അവളുടെ അതിസാമർത്ഥ്യം മൂലം ഞങ്ങൾ അവൾക്കു പേരിട്ടിരിക്കുകയാണ്, 'പാർട്ടിസാങ്ക'—ഒളിപ്പോരുകാരി—എന്നു്.''

കണ്ണുംതുറന്നു കിടന്ന അലെക്സേയ് ഉറങ്ങി. കാട്ടിൽവച്ചു പരിചയപ്പെട്ട സംഗതിയാണ് അതു്. അയാളുടെ നിശ്ശബ്ദത മുത്തച്ഛന്റെ വാചാലതയ്ക്കു് ഒരു വിരാമമിട്ടു. അദ്ദേഹം വീണ്ടും മുററത്തിറങ്ങി കുടിലിന്റെ ചുററും നടന്നു് എന്തൊക്കെയോ ദ്രുതഗതിയിൽ ചെയ്തു. വീണ്ടും മേശയ്ക്കരികിൽ വന്നിരുന്നു പഴയ സംഭാഷണം തുടർന്നു:

''അലെക്സേയ്, എന്റെ സ്നേഹിതാ, സ്ത്രീകളെ കുററം പറയരുതു്. അവരെ മനസ്സിലാക്കാൻ ശ്രമിക്കൂ. ഒരു വലിയ കാട്ടിൽ, നാലുഭാഗത്തു

* അല്യോഷ, ല്യോഷ, ല്യോഷ്ക—അലെക്സേയ് എന്ന പേരിന്റെ ഹ്രസ്വരൂപം.—എഡി.

നിന്നും ആഞ്ഞടിക്കുന്ന കാററിൽനിന്നു രക്ഷപ്പെട്ടുനിൽക്കുന്ന ഒരു പഴയ ബർച്ച്മരമായിരുന്നു അവൾ. ഇപ്പോഴോ കാട് വെട്ടിത്തെളിക്കപ്പെട്ട പ്രദേശത്തു നിൽക്കുന്ന പഴകി ദ്രവിച്ച ഒരു മരക്കുററി! അവളുടെ ഒരേയൊരു ആശ്വാസമാണ് ആ കോഴിക്കുഞ്ഞ്. എന്താണ് ഒന്നും പറയാത്തത്. അലെക്സേയ്, അല്ലാ നീ ഉറങ്ങുകയാണോ? ശരി, നല്ലപോലെ ഉറങ്ങ്—ഉറങ്ങിക്കോളൂ എന്റെ കുട്ടി.''

ഉറക്കവും അല്ല, ഉണർച്ചയുമല്ല എന്ന ഒരു സ്ഥിതിയിലായിരുന്നു അലെക്സേയ്. അപ്പത്തിന്റെ പുളിച്ച മണവും കർഷകജീവിതത്തിന്റേതായ ഒരു പ്രത്യേകതയും തങ്ങിനിൽക്കുന്ന ആ ചെമ്മരിയാടിൻ തുകലിന്നടിയിൽ, ചീവീടിന്റെ സ്വതന്ത്രമായ ചിലമ്പൽസ്വരം കേട്ട്, ഒരു വിരൽപോലും അനക്കുവാൻ മടിച്ച്, അങ്ങനെ മയങ്ങിക്കിടക്കുകയായിരുന്നു അയാൾ. തന്റെ ദേഹത്തിലെ എല്ലുകൾ എല്ലാം പെറുക്കിയെടുത്ത്, തൽസ്ഥാനത്ത് നിറയെ പഞ്ഞിവച്ചു പിടിപ്പിച്ചതുപോലുള്ള ഒരു അനുഭൂതി അയാൾക്കുണ്ടായി. അതിലൂടെയാണ് രക്തം തുടിക്കുന്നതും ഒഴുകുന്നതും. കടിച്ചു കീറുന്ന ഒരു വേദനയും കത്തിയെരിച്ചിലുമുണ്ടായിരുന്നു കാലുകൾക്ക്. പക്ഷേ, തിരിഞ്ഞുകിടക്കുവാനോ അനങ്ങുവാനോ ഉള്ള ശക്തിയുണ്ടായിരുന്നില്ല.

ഈ അസ്തപ്രജ്ഞാവസ്ഥയിലും ചുററും നടക്കുന്ന ജീവിതത്തെക്കുറിച്ച് കുറെ വ്യക്തമായ സംഗതികൾ അയാൾക്ക് മനസ്സിലാകുന്നുണ്ടായിരുന്നു; യഥാർത്ഥമായ ജീവിതമല്ല, ഒരു ചലച്ചിത്രാവരണിയിൽ കാണുന്നതുപോലെ ബന്ധമില്ലാത്ത മായികരൂപങ്ങളുടെ നിഴലാട്ടംമാത്രം.

വസന്തം ഇങ്ങ് എത്തിച്ചേർന്നു, ആ അഭയാർത്ഥിഗ്രാമം അഭിമുഖീകരിക്കുവാൻ പോകുന്നത് അതിന്റെ ഏററവും ക്ലിഷ്ടമായ സമയത്തെയാണ്. ഭൂമിക്കടിയിൽ സംഭരിച്ചു വെയ്ക്കുവാൻ സാധിച്ചിരുന്ന ഭക്ഷ്യസാധനങ്ങളുടെ അവസാനത്തെ തരികൾ ആശിച്ചാണ് അവിടത്തെ ജനങ്ങൾ കഴിച്ചുകൂട്ടുന്നത്. വെന്തെരിഞ്ഞ ഗ്രാമത്തിൽനിന്ന് രാത്രികാലങ്ങളിൽ വളരെ സൂത്രത്തിൽ സമ്പാദിച്ചതാണ് അവ. ഭൂമി പതുക്കെപ്പതുക്കെ മഞ്ഞിൽനിന്ന് വിടുതൽ നേടിത്തുടങ്ങി. ധൃതിയിൽ പണിതുവച്ചിരുന്ന കുടിലുകൾ കണ്ണുനീർ ഉതിർക്കുവാൻ തുടങ്ങിയിരിക്കുന്നു. ചുമരിൽനിന്നും മോന്തായത്തിൽനിന്നും വെള്ളമൊലിക്കാൻ തുടങ്ങി. ഈ അഭയാർത്ഥിവില്ലേജിന്റെ പടിഞ്ഞാറുഭാഗത്ത് ഒലേനിൻ കാട്ടിൽ ഒളിപ്പോരിൽ ഏർപ്പെട്ടിരുന്ന പുരുഷന്മാർ രാത്രികാലത്ത് ഒററയ്ക്കും തെററയ്ക്കുമായി ആ ഗ്രാമം സന്ദർശിച്ചിരുന്നു. പക്ഷേ, യുദ്ധമുന്നണി അതിനും ഒരു തടസ്സം വരുത്തിയിരിക്കുകയാണ്. അവരെപ്പററി ഒന്നുംതന്നെ കേൾക്കാനുണ്ടായിരുന്നില്ല. സ്വതേതന്നെ കഠിനമായിരുന്ന സ്ത്രീകളുടെ യാതനയ്ക്ക് ഇതു മാററുകൂട്ടി. വസന്തം സമാഗതമായതോടെ, മഞ്ഞ് ഉരുകിത്തുടങ്ങിയപ്പോൾ, അവർക്കിനി ഞാറു നടുക, പച്ചക്കറിത്തോട്ടങ്ങൾ



ഉണ്ടാക്കുക മുതലായ കാര്യങ്ങളിൽ വ്യാപൃതരാകേണ്ടിയിരിക്കുന്നു.

സ്ത്രീകൾക്കു പെട്ടെന്ന് ദേഷ്യം വന്നുതുടങ്ങി. അവർക്കു വളരെ ആവലാതികളുമുണ്ടായിരുന്നു. കുടിലുകളിൽ ഇടയ്ക്കിടെയായി ശബ്ദായമാനമായ ബഹളങ്ങളും, അന്യോന്യമുള്ള കുററാരോപണങ്ങളും തലപൊക്കാൻ തുടങ്ങി. പഴയതും നിലവിലുള്ളതുമായ അനേകം ആവലാതികൾ—സാങ്കല്പികവും, യഥാർത്ഥവുമായവ—അവർ അവിടെവച്ചു വിസ്തരിക്കുവാൻ സന്നദ്ധരായി. മിക്കപ്പോഴും തനി നരകംതന്നെയായി അവിടം. പക്ഷേ, പെണ്ണുങ്ങളുടെ കോലാഹലങ്ങൾക്കിടയിൽ, നയതന്ത്രശാലിയായ മിഹൈലാ, കൂട്ടുകൃഷിക്കളെത്തെക്കുറിച്ചുള്ള ചില പ്രായോഗിക നിർദ്ദേശങ്ങളുമായി എത്തും. ''എന്ത് ആർക്കെങ്കിലും നമ്മുടെ പഴയ ഗ്രാമത്തിൽ പോയി, അവിടത്തെ മണ്ണ് എങ്ങനെയിരിക്കുന്നുവെന്ന് നോക്കിവരാറായില്ലേ? നല്ല കാററ് അടിക്കുന്നുണ്ടല്ലോ, നമുക്കു വിത്ത് ഇറക്കാറായി എന്നു തോന്നുന്നു. അതു ഭൂഗർഭത്തിലുള്ള മുറിയിൽ കിടന്നു നനവുതട്ടി കുതിർന്നിരിക്കുകയാണ്.'' പെട്ടെന്ന് ആ ബഹളമെല്ലാം അവസാനിക്കും.

ഒരു ദിവസം മുത്തച്ഛൻ കുടിലിനകത്തേയ്ക്കു കടന്നുവന്നത്, നല്ല തൃപ്തിയോടും എന്നാൽ അല്പം വിഷമിച്ചുമാണ്. അദ്ദേഹത്തിന്റെ കൈയിൽ പച്ചനിറത്തിലുള്ള പുല്ലിന്റെ ഒരു നാമ്പും ഉണ്ടായിരുന്നു. അതു തന്റെ മരവിച്ച ഉള്ളംകൈയിൽവച്ച് അലെക്സേയ്ക്ക് കാണിച്ചുകൊടുത്തു.

''ഇതു നോക്കു, ഞാനിപ്പോൾ വയലിൽനിന്നു വരുകയാണ്. നിലത്തിലുള്ള മഞ്ഞ് അലിഞ്ഞുതുടങ്ങിയിരുന്നു. ശീതകാലത്തെ ഞാറുകൾ തലപൊന്തിച്ചുതുടങ്ങി. വളരെയധികം മഞ്ഞുണ്ടായിരുന്നു. വസന്തകാലത്തെ കൊയ്ത്തു നന്നായില്ലെങ്കിലും ശീതകാലത്തെ വിളവു നമുക്ക് ഒരു കഷണം റൊട്ടിക്കുള്ള വകയുണ്ടാക്കിത്തരും. ഞാൻ പോയി ആ സ്ത്രീകളെ വിളിക്കാം. അവർക്കിതു വലിയ സന്തോഷം നൽകും. സാധുക്കൾ.''

ഒരുകൂട്ടം മാഗ്പൈകളെപ്പോലെ കുടിലുകളുടെ മുററത്തിരുന്നു ചിലക്കുകയായിരുന്നു സ്ത്രീകൾ. വയലിൽനിന്നു കൊണ്ടുവന്ന ആ പച്ചപ്പുല്ല് അവർക്കു പുതിയ ഒരു ആശ നൽകി. വൈകുന്നേരം കൈകൾ കൂട്ടിത്തിരുമ്മിക്കൊണ്ട് മിഹൈലാ പറഞ്ഞു.

''അല്യോഷ, നമ്മുടെ നീണ്ട തലമുടിയുള്ള ക്യാബിനററ് മന്ത്രിമാർ എന്താണ് തീരുമാനിച്ചതെന്നറിയാമോ? ഞാൻ പറയുന്ന ചീത്ത തീരുമാനമൊന്നുമല്ല. നല്ല കാലാവസ്ഥയിൽ ഒരു സംഘം ആൾക്കാർ ആ ഇടുക്കിലെ ഭൂമി ഉഴുതുമറിക്കുക. അവർ പശുക്കളെ പൂട്ടിക്കോളും. അവരെക്കൊണ്ടും അധികമൊന്നും ചെയ്യാനാവുകയില്ല. ആ കന്നുകാലിക്കൂട്ടത്തിൽനിന്നു നമുക്കു ബാക്കി കിട്ടിയത് വെറും ആറെണ്ണം മാത്രമാണ്, രണ്ടാമത്തെ സംഘം കുറച്ചുകൂടി ഉയർന്ന സ്ഥലത്തുപോയി പണി

യെടുക്കും. അതു കുറെക്കൂടി കടുപ്പമുള്ളതാണ്. അവിടം കൈക്കോട്ടുകൊണ്ടും, തൂമ്പകൊണ്ടും കൊത്തിക്കിളച്ചു ശരിയാക്കണം. അങ്ങനെ നാം നമ്മുടെ പച്ചക്കറിത്തോട്ടം ശരിയാക്കും. ഇല്ലേ? മൂന്നാമത്തെ സംഘം കുന്നിൻപുറത്തേക്കു പോകും. അവിടെ മണലാണ്. അതു നമുക്ക് ഉരുളൻകിഴങ്ങു കൃഷിക്കു ശരിപ്പെടുത്താം. അത് എളുപ്പമായ പണിയാണ്. ചെറുപ്പക്കാരേയും, ശക്തികുറഞ്ഞ സ്ത്രീകളേയും നമുക്ക് ആ പണിയ്ക്ക് അയക്കാം. അധികം താമസിക്കാതെ നമുക്കു ഗവണ്മെണ്ടിൽനിന്നു സഹായം ലഭിക്കും. അതു കിട്ടിയില്ലെങ്കിൽത്തന്നെ നമുക്കു സംഗതികൾ ശരിയാക്കാം. നാംതന്നെ എല്ലാ പണിയും ചെയ്യണം. അല്പംപോലും ഭൂമി വെറുതെ കളയരുത്. അതിനുള്ള ഉറപ്പു ഞാൻ തരാം. ജർമ്മൻകാരെ ഇവിടെനിന്നു ചവുട്ടിപ്പുറത്തു തള്ളിയ നമ്മുടെ സ്വജനങ്ങളോടു നന്ദി പറയുക. നമുക്ക് ഇവിടെ ജീവിക്കാം. അധ്വാനിക്കുന്നതുകൊണ്ട് തളർച്ചപറ്റാത്ത ഒരു വംശമാണ് നമ്മുടെ. എന്തിനേയും അതിജീവിക്കുവാനുള്ള ശക്തിയുണ്ട് നമുക്ക്—എത്രതന്നെ ഭയങ്കരമായിരുന്നുകൊള്ളട്ടെ എതിർപ്പുകൾ.''

അന്നു കുറേ അധികംനേരത്തേക്കു മുത്തച്ഛന് ഉറങ്ങാൻ കഴിഞ്ഞില്ല. ആ വൈക്കോൽമെത്തമേൽ, ഉരുണ്ടും പിരണ്ടും, ചുമച്ചും, ചൊറിഞ്ഞും അദ്ദേഹം കുറേ അധികംനേരം കിടന്നു; ഇടയ്ക്കിടെ എന്റെ ദൈവമേ ഈശ്വരാ എന്നെല്ലാം പറഞ്ഞ് എഴുന്നേറ്റ്, വെള്ളം വച്ചിരുന്ന ബക്കറ്റിന്റെ സമീപം പോയി, ക്ഷീണിച്ചവശനായ കുതിരയെപ്പോലെ, കുറെ വെള്ളം മോന്തിക്കുടിക്കും. ഒടുവിൽ സഹിക്കാൻവയ്യാതായപ്പോൾ എഴുന്നേറ്റു വിളക്കു കൊളുത്തി. അബോധാവസ്ഥയിൽ കിടന്നിരുന്ന അലെക്സേയെ തൊട്ടുണർത്തിക്കൊണ്ടു പറഞ്ഞു:

''അലെക്സേയ്, ഉറങ്ങുകയാണോ; ഞാൻ ഇവിടെക്കിടന്നു പലതിനേയുംപറ്റി ആലോചിക്കുകയായിരുന്നു. പലേ വിചാരത്തോടുംകൂടിയാണ് ഞാനിവിടെ കിടന്നിരുന്നതെന്നു പറയുകയാണ്. പഴയ വില്ലേജിന്റെ നടുക്കു പണ്ട് വലിയ ഒരു ഓക്കുമരം നിന്നിരുന്നു. മുപ്പതു കൊല്ലങ്ങൾക്കു മുമ്പ്, ആദ്യത്തെ ലോക മഹായുദ്ധകാലത്ത്, അന്ന് നിക്കോളസ്സ് ആയിരുന്നു സിംഹാസനത്തിൽ, ഇടിവെട്ടേറ്റ് ഈ മരത്തിന്റെ തല മുഴുവനും കരിഞ്ഞുപോയി. ബലവത്തായ വേരുകളും നിറയെ പശയും ഉണ്ടായിരുന്നു അതിന്. പശയ്ക്ക് മേലോട്ടു വ്യാപിക്കാൻ വഴിയില്ലാതായി. അതിനാൽ അതു പാർശ്വഭാഗത്ത് ഒരു മുളയുണ്ടാക്കി. അങ്ങനെ വളർന്നുവന്ന് വികസിച്ച ആ മുളയ്ക്ക് എത്ര നല്ല പരന്നു പന്തലിച്ച ചുരുണ്ട തലപ്പാണ് ഉണ്ടായതെന്നു കണ്ടാലേ അറിയൂ. അതുതന്നെയാണ് ദ്വാവ്നിഗ്രാമത്തിലേയും സ്ഥിതി. സൂര്യൻ തെളിഞ്ഞു പ്രകാശിക്കുകയാണെങ്കിൽ, മണ്ണിനു വളക്കൂറുണ്ടെങ്കിൽ, നമ്മുടെ സ്വന്തം സോവിയറ്റ് സർക്കാരിന്റെ സഹായത്തോടുകൂടി, സഹോദരാ,



അലെക്സേയ്, അഞ്ചു കൊല്ലക്കാലം കൊണ്ടു നമുക്ക് എല്ലാം ശരിയാക്കാം. നാം ഏതു പരിതസ്ഥിതിയിലും ഒട്ടിപ്പിടിക്കുവാൻ കഴിയുന്നതരത്തിൽ പെട്ടവരാണ്. വല്ലവിധത്തിലും ഈ യുദ്ധമൊന്നു വേഗം കഴിഞ്ഞുകിട്ടിയിരുന്നുവെങ്കിൽ! നമുക്ക് അവരെ തകർത്തിട്ട് ഒത്തൊരുമിച്ചു പണിയെടുക്കണം. എന്തു തോന്നുന്നു നിങ്ങൾക്ക്?''

അന്നു രാത്രി അലെക്സേയുടെ സുഖക്കേടു വളരെ കൂടി, അപകടകരമായി.

മുത്തച്ഛന്റെ കുളിപ്പിക്കൽ അയാൾക്കു വളരെ ഗുണകരമായിരുന്നു. അതുവരെ ഉണ്ടായിരുന്ന ആലസ്യത്തിൽനിന്ന് അത് അയാളെ കരകയറ്റി. തന്റെ ക്ഷീണത്തേയും ബലഹീനതയേയുംകുറിച്ച് അയാൾക്കു കൂടുതൽ ബോധമുണ്ടായിത്തുടങ്ങി. അതോടുകൂടി കാലിലെ വേദനയും വർദ്ധിച്ചുവന്നു. അന്നു രാത്രി മുഴുവൻ അയാൾ ജ്വരബാധിതനായി കിടന്നുരുണ്ടു, ഞരങ്ങി, പല്ലുകടിച്ചു, ആരെയോ വിളിച്ചു, ആരെയോ ഒക്കെ ശകാരിച്ചു: പലതും ആവശ്യപ്പെട്ടു.

കാലുമടക്കി താടി മുട്ടിന്മേൽ വച്ച് വേദന തിങ്ങുന്ന കണ്ണുകൊണ്ടു മുന്നിലേക്കു മാത്രം നോക്കി വർവാര അന്നു രാത്രി മുഴുവൻ അയാളുടെ സമീപം ഇരുന്നു. ഇടയ്ക്കിടെ തലയിലും നെഞ്ചിലും തണുത്ത വെള്ളത്തിൽ മുക്കിയ ശീലകൊണ്ടു തടവിയിരുന്നു അവൾ. ദേഹത്തിൽനിന്ന് അയാൾ വലിച്ചെറിഞ്ഞിരുന്ന ആട്ടിൻതോൽ അപ്പഴപ്പോൾ അവൾ അയാളുടെ ദേഹത്തിലേക്കുതന്നെ എടുത്തുവച്ചു. ആ സമയമത്രയും, വളരെ ദൂരത്തിൽ യുദ്ധത്തിന്റെ കാറ്റിൽ അങ്ങുമിങ്ങും അലയുന്ന തന്റെ പതിയെക്കുറിച്ചായിരുന്നു അവളുടെ ചിന്ത മുഴുവൻ.

പുലരിയുടെ പൊൻകതിരുകൾ പരക്കാൻ തുടങ്ങിയപ്പോൾത്തന്നെ വൃദ്ധൻ എഴുന്നേറ്റു. അപ്പോൾ ശാന്തനായിക്കിടന്നുറങ്ങുന്ന അലെക്സേയെ ഒന്നു നോക്കി. വർവാരയോട് എന്തോ മന്ത്രിച്ചശേഷം വൃദ്ധൻ യാത്രയായി. മോട്ടാർ ടയറിൽനിന്നു താൻതന്നെ പണിതെടുത്തിരുന്ന മഴച്ചെരിപ്പിലേക്ക്, രോമഷൂസു ധരിച്ചിരുന്ന തന്റെ കാലുകൾ തിരുകിക്കയറ്റി, ഒരു തുണിക്കഷണംകൊണ്ടു കോട്ടിനൊരു ബൽട്ടുണ്ടാക്കി അരയിൽ മുറുകെക്കെട്ടി, താൻതന്നെ ചെത്തി മിനുസപ്പെടുത്തിയതും, ദൂരയാത്രയിൽ താൻ എപ്പോഴും കൊണ്ടു നടന്നിരുന്നതുമായ ജൂനിപ്പർ വടിയുമെടുത്താണ് അദ്ദേഹം പുറപ്പെട്ടത്.

അലെക്സേയോട് ഒരൊറ്റ വാക്കും പുറപ്പെടുമ്പോൾ അദ്ദേഹം പറയുകയുണ്ടായില്ല.

## XVII

തന്റെ ആതിഥേയൻ പുറത്തുപോയത്, മനസ്സിലാക്കത്തക്ക സ്ഥിതിയിലല്ലായിരുന്നു അലെക്സേയ്. പിറ്റേദിവസം മുഴുവനും അയാൾ പ്രജ്ഞയറ്റുകിടന്നു. മൂന്നാംദിവസമാണ് അയാൾക്കു ബോധംവീണ

തു്. മദ്ധ്യാഹ്നസൂര്യന്റെ തീക്ഷ്ണകിരണങ്ങൾ, അടുപ്പിൽനിന്നുയരുന്ന ഊതനിറത്തിലുള്ള കട്ടികൂടിയ പുകയെ തുളച്ചുകടന്നു് വെളിച്ചംകയറാനുള്ള ദ്വാരംമുതൽ അലെക്സേയുടെ പാദംവരെ കുടിലിനകം മുഴുവൻ വ്യാപിച്ചു. പക്ഷേ, അവിടെ തങ്ങിനിന്നിരുന്ന ഇരുളിനെ മാച്ചുന്നതിനുപകരം അതിനെ വർദ്ധിപ്പിക്കുവാനേ അതു് ഉതകിയുള്ളു.

കുടിലിൽ ആരുമുണ്ടായിരുന്നില്ല. വർവാരയുടെ പതുങ്ങിയ ശബ്ദം വാതിലിന്റെ അടുത്തുനിന്നു കേൾക്കുന്നുണ്ടു്. ഏതോ ജോലിയിൽ മുഴുകിയിരിക്കുമ്പോൾ ആ കാനനഗ്രാമത്തിൽ സാധാരണയായിത്തീർന്നിരുന്ന ഒരു പഴയ ഗാനം അവൾ മൂളുന്നുണ്ടായിരുന്നു. കുറേ ദൂരെയായി, ഏകാന്തതയിൽ നില്ക്കുന്ന ഒരു ഓക്കുമരത്തിന്റെ സമീപത്തേക്കു് അണയാൻ വെമ്പൽകൊള്ളുന്ന ഒരു ആഷ്മരത്തേക്കുറിച്ചായിരുന്നു ആ പാട്ടു്.

മുമ്പു് പല പ്രാവശ്യവും അയാൾ കേട്ടിട്ടുള്ളതാണു് ആ ഗാനം. അയൽഗ്രാമങ്ങളിൽനിന്നു്, വിമാനത്താവളം വെടിപ്പാക്കാനും നിരപ്പാക്കാനുമായി വരുന്ന ഉല്ലാസവതികളായ പെൺകുട്ടികൾ പാടാറുള്ളതായിരുന്നു അതു്. അതിന്റെ പതുങ്ങിയ വിലാപസ്വരം അയാൾക്കു് ഇഷ്ടമായിരുന്നു. ഇതിനുമുമ്പൊന്നും അയാൾ ആ പാട്ടിന്റെ പദങ്ങൾ ശ്രദ്ധിച്ചിരുന്നില്ല. സൈനികജീവിതത്തിന്റെ കോലാഹലത്തിന്നിടയിൽ യാതൊരു വികാരവും ഉണർത്താതെ അതു മനസ്സിലൂടെ വഴുതിമാറിക്കൊണ്ടിരുന്നതേയുള്ളു. ദയാവതിയായ ഈ സുലോചനയുടെ കണ്ഠത്തിൽനിന്നു നിർഗ്ഗളിച്ചപ്പോൾ അതു് അയാൾക്കു വളരെ യഥാർത്ഥമായിത്തോന്നി. കാവ്യഭാവനയും സ്ത്രൈണവികാരവുമില്ലാതെ, അതിന്റെ തനി ആഴം അയാൾക്കു മനസ്സിലായി. വർവാര എന്ന ആഷ്മരം എത്ര അഭിവാഞ്ഛയോടെയാണു് അവളുടെ ഓക്കുമരത്തിനുവേണ്ടി ദാഹിച്ചുഴലുന്നതു്. കളങ്കമററ കണ്ണുനീരിന്റെ കയ്പുരസം ആ ഈരടികളിൽത്തങ്ങിനിന്നിരുന്നു അവൾ ആ പാട്ടു പാടുമ്പോൾ. പുറത്തു മധ്യമാസസൂര്യന്റെ പ്രകാശത്തിൽ കതിർന്നുനില്ക്കുന്ന മരങ്ങളുടെ അടിയിൽ, തന്റെ വലിയ വട്ടക്കണ്ണുകളിൽ ഉൽക്കണ്ഠയും കണ്ണുനീരും നിറഞ്ഞുനില്ക്കുന്ന അവളെ അലെക്സേയ് മനക്കണ്ണുകൾക്കുമുമ്പിൽ കണ്ടു. അയാളുടെ തൊണ്ടയിൽ ഒരു ഇക്കിളി അനുഭവപ്പെട്ടു. ആ പഴയ എഴുത്തുകൾ ഒന്നു കാണുവാൻ—വായിക്കുവാനല്ല—അയാൾക്കു് അനിയന്ത്രിതമായ ഒരു ആവേശം തോന്നി. ഓരോന്നിന്റേയും ഉള്ളടക്കം അയാൾക്കു് കാണാതെ അറിയാമായിരുന്നു. മൈതാനത്തിൽ ഇരിക്കുന്ന ആ പെൺകുട്ടിയുടെ ഫോട്ടോ തന്റെ അടിക്കുപ്പായത്തിനകത്തു് ഇരിക്കുന്നതു് ഒന്നു നോക്കാൻ അയാൾ മോഹിച്ചു. തന്റെ അടിക്കുപ്പായത്തിൽ കൈകടത്തുവാൻ അയാൾ പരിശ്രമിച്ചു. പക്ഷേ, അതു് തളർന്നു് കിടക്കയിൽ വീഴുകയാണുണ്ടായതു്. മാരിവില്ലിന്റെ മനോഹരവർണ്ണങ്ങൾകലർന്ന വ



ലയങ്ങൾകൊണ്ടു് ചിത്രീകൃതമായ ആ മൂകതയിൽ എല്ലാം ആടിയുലഞ്ഞുപോകുന്നതുപോലെ അയാൾക്കു തോന്നി. വിചിത്രവും വേദനാജനകവുമായ ധ്വനികൾകൊണ്ടു് മുഖരിതമായ ആ മൂകതയിൽ അയാൾ ആ ശബ്ദങ്ങൾ തെളിഞ്ഞുകേട്ടു. ഒന്നു വർവാരയുടെ. മററൊന്നു് അയാൾക്കു പരിചയമുള്ള ഒരു വൃദ്ധസ്ത്രീയുടെ. അവർ മന്ത്രിക്കുകയായിരുന്നു.

‘‘അയാൾ ഒന്നും തിന്നുകയില്ലേ?’’

‘‘ഇല്ല, അയാൾക്കു് അതിനുള്ള ശക്തിയില്ല. ഇന്നലെ ഒരു കഷണം കേക്കു്, വളരെ ചെറുതായ ഒന്നു്, വായിലിട്ടു കടിച്ചു. അതു് അയാൾ ഛർദ്ദിച്ചു. അയാൾക്കു ഭക്ഷണമൊന്നുമില്ല. അയാൾ അല്പം പാൽ കഴിക്കും. അതു മാത്രമേ ഞങ്ങൾ കൊടുക്കുന്നുള്ളു.’’

‘‘നോക്കു, ഞാൻ അല്പം സൂപ്പു കൊണ്ടുവന്നിട്ടുണ്ടു്. ഒരുപക്ഷേ, ആ സാധു കുട്ടിക്കു് ഇതിഷ്ടപ്പെടുമായിരിക്കും.’’

‘‘വസിലീസ അമ്മായി,’’ വർവാര അത്ഭുതപ്പെട്ടു. ‘‘വാസ്തവത്തിൽ നിങ്ങൾ.....’’

‘‘അതേ, ഇതു കോഴിസൂപ്പാണു്. എന്താണിതിലിത്ര അസാധാരണമായിട്ടുള്ളതു്. അവനെ ഒന്നു തൊട്ടുണർത്തു. ഇതിൽനിന്നു് ഇത്തിരി കഴിക്കട്ടെ.’’

ഇതെല്ലാം കേട്ടുകിടക്കുന്ന അലെക്സേയ് കണ്ണു തുറക്കുന്നതിനുമുമ്പുതന്നെ വർവാര അയാളെ ശക്തിയോടെ യാതൊരു ആദരവും കൂടാതെ കുലുക്കി വിളിച്ചു സന്തോഷത്തോടെ പറഞ്ഞു:

‘‘അലെക്സേയ് പെത്രോവിച്ച്, അലെക്സേയ് പെത്രോവിച്ച്, ഉണരു! വസിലീസ അമ്മായി കുറച്ചു കോഴിസൂപ്പു കൊണ്ടുവന്നിട്ടുണ്ടു്. ഒന്നു വേഗം ഉണരു.’’

വാതിലിന്നരികെയുള്ള ചുമരിന്മേൽ വച്ചിരുന്ന വിളക്കു് ഒന്നു് ഒളിഞ്ഞുതെളിഞ്ഞു് ആളിക്കത്തി. അതിന്റെ പുകവമിക്കുന്ന വെളിച്ചത്തിലൂടെ അയാൾ അല്പം കൂനം വളഞ്ഞ മൂക്കുമുള്ള ജരാബാധിതയായ ഒരു വൃദ്ധയെക്കണ്ടു. മേശമേൽവച്ചിരുന്ന ഒരു വലിയ സാധനം ധൃതിപിടിച്ചു് അഴിക്കുകയാണു് അവർ. ആദ്യം ഒരു ചാക്കുകഷണം. പിന്നെ സ്ത്രീകളുടെ ഒരു കോട്ടു്, ഒരു കഷണം കടലാസു്, ഒടുവിലായി ഒരു ഇരുമ്പുപിഞ്ഞാണവും അവർ അതിന്റെ അകത്തുനിന്നെടുത്തു. നല്ല കൊഴുത്ത കോഴിസൂപ്പിന്റെ രുചികരമായ വാസന ആ കുടിലിലാകെ പരന്നു. അലെക്സേയ്ക്കു് തന്റെ ഒഴിഞ്ഞ വയററിൽ ഒരു കൊളുത്തിപ്പിടുത്തം അനുഭവപ്പെട്ടു.

വസിലീസയുടെ ചുളിവുവീണ മുഖത്തു് സ്വതസ്സിദ്ധമായ, കടുത്ത കർക്കശഭാവംതന്നെയായിരുന്നു.

‘‘അതെ, ഇതു ഞാൻ നിനക്കുവേണ്ടി കൊണ്ടുവന്നതാണു്. ദയ

വായി ഇതു വേണ്ട എന്നു പറയരുതു്. ഇതു കഴിച്ചാൽ വേഗം സുഖമാകും. ദൈവം സഹായിച്ചു് ഇതു് നിനക്കു് ഗുണകരമായിരിക്കും.''

അലെക്സേയ്ക്കു് ആ കിഴവിയുടെ കഷ്ടാൽകഷ്ടതരമായ കുടുംബകഥയും പാർട്ടിസാങ്ക കോഴിയുടെ ചരിത്രവും എല്ലാം എല്ലാം ഓർമ്മ വന്നു. തന്റെ നേത്രങ്ങളിൽ നിറഞ്ഞു നില്ക്കുന്ന കണ്ണുനീരിന്റെ മറവിലൂടെയാണു്, ആ വൃദ്ധയേയും വർവാരയേയും സുഖകരമായ മണം വമിച്ചുകൊണ്ടു മേശമേൽ ഇരിക്കുന്ന പാത്രത്തേയും തന്നെ അനന്തമായ കരുണയോടെ ഉററുനോക്കുന്ന ആ വൃദ്ധനേത്രങ്ങളേയും അയാൾ കണ്ടതു്. ''വളരെ നന്ദി, അമ്മൂമ്മെ'' വാതിൽക്കലേക്കു നടന്നടുക്കുന്ന കിഴവിയോടയാൾ വിളിച്ചുപറഞ്ഞു.

വാതിൽക്കൽ എത്തിയ വയസ്സി വിളിച്ചുപറകയാണു്:

''അങ്ങനെയൊന്നും പറയേണ്ട. എന്താണു് ഇതിൽ നന്ദി പറയാൻ തക്കവണ്ണമുള്ളതു്. എന്റെ മക്കളും യുദ്ധത്തിൽ ഉണ്ടു്. ഒരുപക്ഷേ അവർക്കു് വേറെ ആരെങ്കിലും കൊടുക്കും. ഇതു നിനക്കു ഗുണം ചെയ്യട്ടെ. വേഗം സുഖം പ്രാപിക്കു.''

''അമ്മൂമ്മെ, അമ്മൂമ്മെ!'' അലെക്സേയ് അവരുടെ അടുക്കലേക്കു് എത്തുവാനായി ആഞ്ഞു. പക്ഷേ വർവാര അയാളെ തടുത്തു് സാവധാനം പിടിച്ചു കിടക്കയിലേക്കുതന്നെ കിടത്തി.

''കിടക്കു, കിടക്കു, ഇതാ, ഇതു കുറച്ചുകഴിച്ചോളൂ.''

ദ്ധ്പേറെറിനുപകരം അവൾ നീട്ടിക്കാട്ടിയ, അലൂമിനിയം കൊണ്ടുള്ള ജർമ്മൻ പട്ടാളച്ചട്ടിയുടെ മൂടിയിൽ ഉണ്ടായിരുന്ന ആ ദ്രാവകത്തിൽ നിന്നു രുചികരമായ മണം പുറപ്പെടുന്നുണ്ടായിരുന്നു. അതയാൾക്കു കൊടുക്കുന്നതിനിടയിൽ അവൾ മുഖംതിരിച്ചു: ഒരുപക്ഷേ അറിയാതെതന്നെ അവളുടെ നേത്രങ്ങളിൽ പൊടിഞ്ഞ കണ്ണുനീർ അയാളിൽനിന്നു മറയ്ക്കുവാനായിരിക്കും. ''കുറച്ചു കുടിക്കു'' അവൾ ആവർത്തിച്ചു.

''മിഹൈലാ മുത്തച്ഛൻ എവിടെ?''

''അദ്ദേഹം പുറത്തേക്കു ജോലി ആവശ്യമായി പോയിരിക്കയാണു്. ജില്ലാ കമ്മിററി എവിടെയാണു് എന്നു് അന്വേഷിക്കുവാൻ. കുറച്ചധികം നേരത്തേക്കു് മടങ്ങിവരുമെന്നു തോന്നുന്നില്ല. ഇതാ ഈ സൂപ്പു കഴിക്കു. കുറച്ചെങ്കിലും കഴിക്കു.''

തന്റെ മൂക്കിനുതാഴെയായി, പഴക്കംകൊണ്ടു കറുത്തു്, അവിടവിടെ പൊട്ടിയ, ഒരു മരത്തവിയിൽ നിറയെ കടും ചുവപ്പുനിറമായ സൂപ്പ്് അയാൾ കണ്ടു.

ആദ്യത്തെ സ്പൂൺ അയാളിൽ ചെന്നായയെപ്പോലുള്ള അത്യാർത്തി ജനിപ്പിച്ചു. വയററിൽ ഒരു വേദനയും കൊളുത്തിപ്പിടുത്തവും തോന്നി അയാൾക്കു്. പത്തു സ്പൂൺ സൂപ്പും ഏതാനും ചെറിയ മാംസക്കഷണങ്ങളും കഴിക്കുവാൻ മാത്രമേ അയാൾ സ്വയം സമ്മതിച്ചുള്ളു. വയറു് ഇനിയും, ഇനിയും, എന്നു ശക്തിപൂർവ്വം ആവശ്യപ്പെട്ടിരുന്നുവെങ്കിലും, അയാൾ മനസ്സൈഥര്യത്തോടെ ആ ഭക്ഷണപദാർത്ഥം നീക്കിവച്ചു. ഇന്നത്തെ നിലയിൽ ഇനിയും ഇതു കഴിക്കുകയാണെങ്കിൽ അതു വിഷമമാകുമെന്നു് അയാൾക്കു ബോദ്ധ്യമായിരുന്നു.



അമ്മൂമ്മയുടെ സൂപ്പിനു് ഒരു ഐന്ദ്രജാലികമായ ഫലമാണുണ്ടായതു്. ലളിതമായ ഭക്ഷണത്തിനുശേഷം അലെക്സേയ് ഉറങ്ങി—മയക്കമല്ല—യഥാർത്ഥമായ, ആരോഗ്യദായകമായ ഉറക്കം. ഉണർന്നു് കുറച്ചുകൂടെ കഴിച്ചതിനുശേഷം അയാൾ വീണ്ടും ഉറങ്ങി. അടുപ്പിൽനിന്നു് ഉയരുന്ന ധൂമപടലങ്ങൾക്കോ പുറത്തു മുഴങ്ങിയിരുന്ന സ്ത്രീകളുടെ സംസാരത്തിനോ, വർവാരയുടെ സ്പർശത്തിനോ അയാളെ ഉണർത്താൻ കഴിഞ്ഞില്ല. മരിച്ചിരിക്കുമോ എന്നു ഭയന്നു് ഇടയ്ക്കിടെ വർവാര കുനിഞ്ഞു തന്റെ ചെവി അയാളുടെ ഹൃദയത്തോടടുപ്പിച്ചു് അതിന്റെ മിടിപ്പു് ശ്രദ്ധിച്ചിരുന്നു.

അയാൾക്കു ജീവനുണ്ടു്, കൃത്യമായി നല്ലപോലെ അയാൾ ശ്വാസോച്ഛ്വാസം ചെയ്തിരുന്നു. അന്നു പകലും രാത്രിയും അലെക്സേയ് ഗാഢനിദ്രയിലമർന്നുകിടന്നു. ലോകത്തിലെ ഒരു ശക്തിക്കും തന്റെ സുഷുപ്തി ഭഞ്ജിക്കുവാൻ സാദ്ധ്യമല്ല എന്ന നിലയിൽ അയാൾ കിടന്നുറങ്ങി.

പിറേറദിവസം പ്രഭാതത്തിൽ കാട്ടിലെ നിരന്തരമായ ശബ്ദകോലാഹലങ്ങൾക്കു മീതെയായി, വിദൂരതയിൽ ഒരേവിധമായ ഒരു മുരളൽ വ്യക്തമായി മുഴങ്ങിക്കേട്ടിരുന്നു. അലെക്സേയ് ഞെട്ടിയുണർന്നു, തലയുയർത്തി ചെവി വട്ടംപിടിച്ചു് അയാൾ ശ്രദ്ധിച്ചു.

അടക്കാൻവയ്യാത്ത ഒരു ഉൽക്കടാഹ്ലാദം അയാളിൽ നിറഞ്ഞുപൊന്തി. ആവേശംകൊണ്ടു് തിളങ്ങുന്ന കണ്ണുകളുമായി അയാൾ നിശ്ചലനായിക്കിടന്നു. തണുത്തു തുടങ്ങിയ അടുപ്പുകല്ലുകളുടെ ചീറലും ശബ്ദവും, തലേരാത്രിയിലെ അദ്ധ്വാനത്തിനുശേഷം ക്ഷീണിച്ച ചീവീടിന്റെ ലോലസ്വനവും, കുടിലിനുചുററുമുള്ള പൈൻമരങ്ങൾ ആഞ്ഞുലഞ്ഞുതിർക്കുന്ന മർമ്മരധ്വനിയും, കാലത്തെ ഹിമകണങ്ങൾ നിലത്തിററുവീഴുമ്പോഴത്തെ ഒച്ചയും അയാൾ കേട്ടു. എന്നാൽ അതിന്റെയെല്ലാം മുകളിലായി ആ ഇരമ്പൽ തെളിഞ്ഞുകേൾക്കാമായിരുന്നു. ഈ ശബ്ദം പുറപ്പെടുന്നതു് 'യു—2' വിമാനത്തിന്റെ യന്ത്രത്തിൽ നിന്നാണെന്നു് അയാൾ ഊഹിച്ചു. ഒരു നിമിഷം ഉച്ചത്തിലും, മറെറാരു നിമിഷം മന്ദീഭവിച്ചും ആ ശബ്ദം മാറിക്കൊണ്ടിരുന്നെങ്കിലും ഒരിക്കലും അതിനു് ഒരു വിരാമമുണ്ടായില്ല. അലെക്സേയ് ശ്വാസമടക്കിക്കിടന്നു. അടുത്ത പ്രദേശത്തായി ഒരു വിമാനം ഉണ്ടു്, കാവൽ ഉദ്ദേശിച്ചോ, ഇറങ്ങാനുള്ള സ്ഥലം തേടിയോ അതു വട്ടംചുററുകയാണു്, സംശയമില്ല.

''വർവാര, വർവാര,'' കൈമുട്ടു കിടക്കയിൽ ഊന്നി എഴുന്നേല്ക്കുവാൻ ശ്രമിച്ചുകൊണ്ടു് അയാൾ വിളിച്ചു.

പക്ഷേ വർവാര അകത്തുണ്ടായിരുന്നില്ല. പുറത്ത് സ്ത്രീകളുടെ പരിഭ്രാന്തമായ ശബ്ദവും, ദ്രുതതരമായ പാദവിന്യാസങ്ങളും കേൾക്കുന്നുണ്ട്. അസാധാരണമായ എന്തോ അവിടെ നടക്കുന്നുണ്ടെന്ന കാര്യം സ്പഷ്ടമാണ്. ''വർവാര അമ്മായി, വർവാര അമ്മായി'' കുട്ടികൾ വിളിച്ചു. പിന്നീട് പരിഭ്രാന്തമായ സ്വരങ്ങൾ തുടർന്നു മുഴങ്ങി. ''പറക്കുന്നു, പറക്കുന്നു. നമ്മെ വട്ടമിട്ടു പറക്കുന്നു.'' എന്താണ് പറക്കുന്നത് എന്നു ചോദിക്കുവാൻ അലെക്സേയ്ക്ക് ഇടകിട്ടുന്നതിനുമുമ്പ് കുട്ടികൾ ഓടിപ്പോയി.

വളരെ ബുദ്ധിമുട്ടി അലെക്സേയ് എഴുന്നേറ്റിരുന്നു. ഹൃദയത്തിന്റെ അതിശീഘ്രമായ തുടിപ്പും, ചെന്നിയിൽ രക്തത്തിന്റെ തുടിച്ചുകയറ്റവും, അപകടംപറ്റിയ കാലിലെ കഠിനമായ വേദനയുംകൂടി, അയാളുടെ ദേഹം കിടുകിടെ വിറച്ചിരുന്നു. അയാൾ വിമാനത്തിന്റെ ഭ്രമണങ്ങൾ എണ്ണി നോക്കി. ഒന്ന്—രണ്ട്—മൂന്ന്—പരിഭ്രമംകൊണ്ടു തളർന്ന അയാൾ കിടക്കയിൽത്തന്നെ മറിഞ്ഞുവീണു. താമസമെന്യേ, ഗാഢവും ആരോഗ്യകരവുമായ നിദ്രാദേവിയുടെ ആലിംഗനത്തിലമർന്നു.

പ്രതിധ്വനിയുളവാക്കുന്ന ഉരത്ത ഒരു യുവശബ്ദം കേട്ടാണ് അലെക്സേയ് ഉണർന്നത്. ഏതുകൂട്ടത്തിൽനിന്നും അയാൾക്ക് തിരിച്ചറിയുവാൻ പറ്റിയതായിരുന്നു ആ സ്വരം. പോർവിമാനസൈന്യദളത്തിൽ ഇതുപോലെ ഉരത്ത ശബ്ദമുള്ള ഏകവ്യക്തി സ്ക്വാഡ്രൺ കമാൻഡർ അന്ദ്രേയ് ഡെഗ്ത്യരേങ്കൊ ആയിരുന്നു.

അലെക്സേയ് കണ്ണു തുറന്നു. എങ്കിലും അയാൾക്കു തോന്നി താൻ ഉറങ്ങുകയാണെന്ന്, തന്റെ സ്നേഹിതന്റെ ഉയർന്ന താടിയെല്ലും വെയിലേറ്റു മങ്ങിയ നിറവുമുള്ള വിസ്താരമേറിയ സൗഹൃദം സ്ഫുരിക്കുന്ന ആ കോണാകൃതിയായ മുഖവും, നെറ്റിയിലെ ആ വലിയ വടുവും, നനഞ്ഞ നിറമുള്ള കണ്ണുകളും, പന്നിയുടെ കൺപീലികൾ എന്ന് അന്ദ്രേയുടെ ശത്രുക്കൾ പറയുന്ന നിറംകുറഞ്ഞ കൺപീലികളും കാണുന്നതു സ്വപ്നത്തിലാണെന്ന്. ആ അർദ്ധാന്ധകാരത്തിൽനിന്നു പുകയുള്ളിലൂടെ, അന്വേഷണോത്സുകമായ മങ്ങിയ നീലനിറത്തിലുള്ള രണ്ടു കണ്ണ് അവിടേക്ക് ഉറ്റുനോക്കിയിരുന്നു.

''അപ്പൂപ്പാ, നിങ്ങളുടെ സമ്മാനമെവിടെ? ഒന്നു കാണട്ടെ,'' അന്ദ്രേയുടെ വ്യക്തമായ ഉക്രേനിയൻ ഉച്ചാരണത്തോടുകൂടിയ ശബ്ദം അവിടെ മുഴങ്ങി. ആ സ്വപ്നദർശനം അപ്പോൾ മാഞ്ഞുപോയില്ല. അത് യഥാർത്ഥമായിരുന്നു. വനാന്തരത്തിലുള്ള ഈ ഭൂഗർഭഗ്രാമത്തിൽ തന്റെ സ്നേഹിതനെ കാണുക എന്ന കാര്യം വിശ്വസിക്കവയ്യ. എന്നാലും അത് അന്ദ്രേയായിരുന്നു. പതിവുപോലെതന്നെ കുടുക്കിടാത്ത കുപ്പായവുമായി അയാൾ അങ്ങനെ നീണ്ടുനിവർന്ന്, തന്റെ വിശാലമായ തോളുകളും വിരിച്ചുപിടിച്ചു നില്ക്കുകയാണ്. റോഡിയോഫോണിന്റെ കമ്പികൾ



തൂങ്ങിക്കിടക്കുന്ന തന്റെ തൊപ്പിയും ചില കെട്ടുകളും ഭാണ്ഡങ്ങളും അയാൾ കൈയിൽ വഹിച്ചിരുന്നു. വിളക്ക് അയാളുടെ പിന്നിലാണ് നിന്നെരിഞ്ഞിരുന്നത്. അതിന്റെ പ്രഭയിൽ അന്ദ്രേയുടെ തലയിലെ പറ്റെ വെട്ടിയ, സുവർണ്ണനിറത്തിലുള്ള കുറ്റിരോമങ്ങൾ ഒരു പരിവേഷംപോലെ കാണപ്പെട്ടു.

ഡെഗ്ത്യരേങ്കൊവിന്റെ പിന്നിലായി മിഹൈലാപ്പൂപ്പന്റെ ക്ഷീണിച്ച വദനവും ആവേശംകൊണ്ടു തിളങ്ങുന്ന കണ്ണുകളും കാണാമായിരുന്നു. അവരുടെ അടുക്കൽ നിന്നിരുന്നത് ഒരു ആസ്പത്രിനേഴ്സാണ്—ഉണ്ട മൂക്കോടുകൂടിയ ആ വികൃതിനേഴ്സ് ലേനൊച്ക ഒരു വന്യമൃഗത്തിന്റെ ജിജ്ഞാസയോടെ ഇരുട്ടിലൂടെ തുറിച്ചുനോക്കുന്നുണ്ട്. അവളുടെ കക്ഷത്തിൽ ഒരു കാൻവാസ്സഞ്ചി ഉണ്ടായിരുന്നു. അസാധാരണമായ ചില പൂക്കൾ അവൾ നെഞ്ചിലമർത്തിപ്പിടിച്ചിരുന്നു.

എല്ലാവരും നിശ്ശബ്ദരായി നില്ക്കുകയാണ്. അന്ധകാരത്തിൽപ്പെട്ട്, കണ്ണുകാണാത്ത ഡെഗ്ത്യരേങ്കൊ പരിഭ്രമത്തോടെ ചുറ്റും നോക്കി. ഒന്നു രണ്ടു തവണ ഉദാസീനമായി അയാളുടെ കണ്ണുകൾ അലെക്സേയെ ഉഴിഞ്ഞുകൊണ്ടു സഞ്ചരിച്ചു. അലെക്സേയ്ക്ക് തന്റെ സ്നേഹിതൻ ഇവിടെ പ്രത്യക്ഷപ്പെടുമെന്നു വിചാരിക്കുവാനേ സാദ്ധ്യമല്ലായിരുന്നു. ജ്വരബാധിതമായ തന്റെ മനസ്സിന്റെ ഒരു വിഭ്രാന്തിയായിരിക്കുമിത് എന്നോർത്ത് അയാൾ വിറച്ചു.

''ഈശ്വരാ, നിങ്ങൾക്കു കാണാൻ സാധിക്കുന്നില്ലേ? ഇതാ കിടക്കുന്നുവല്ലൊ,'' ആട്ടിൻതോൽ അലെക്സേയുടെ ദേഹത്തിൽനിന്ന് എടുത്തുമാറ്റിക്കൊണ്ടു വർവാര പറഞ്ഞു.

വീണ്ടും പരിഭ്രാന്തനായി ഡെഗ്ത്യരേങ്കൊ അലെക്സേയ് കിടന്നിരുന്ന സ്ഥലത്തേക്കു നോക്കി.

''അന്ദ്രേയ്!'' തന്റെ കൈ മുട്ടുകുത്തി എഴുന്നേറ്റിരുന്ന് മെരേസ്യെവ് വിളിച്ചു.

വ്യക്തമായ ഭീതിയോടും വിസ്മയത്തോടുംകൂടി ഡെഗ്ത്യരേങ്കൊ വീണ്ടും അയാളെ നോക്കി.

''അന്ദ്രേയ്, എന്നെ മനസ്സിലായില്ലെ,'' തന്റെ ദേഹത്താകെ ഒരു വിറയൽ ബാധിക്കുന്നു എന്നു തോന്നിയ അലെക്സേയ് മന്ത്രിച്ചു.

കരിഞ്ഞതായി തോന്നിക്കുന്ന കറുത്ത തൊലികൊണ്ടു മൂടിയ ആ അസ്ഥികൂടത്തിൽ, തന്റെ സുഹൃത്തിന്റെ ഉന്മേഷകരമായ ഭാവങ്ങൾ കണ്ടുപിടിക്കാനെന്നപോലെ അന്ദ്രേയ് വീണ്ടും ഉറ്റുനോക്കി. വലിയ, ഏതാണ്ടു വട്ടത്തിലുള്ള ആ കൺകളിൽ മാത്രമേ, തനിക്കു പരിചിതമായ ആ മെരേസ്യെവ് ഭാവം കാണുവാൻ സാധിച്ചുള്ളു. തൊപ്പി അയാളുടെ കൈയിൽനിന്നും നിലംപതിച്ചു. കെട്ടുകൾ പൊട്ടിച്ചിതറി. ആ

പ്പിളുകളും മധുരനാരങ്ങകളും, ബിസ്കററുകളും നിലത്തുവീണു ചിന്നിച്ചിതറി.

‘‘ല്യോഷ്ക, ല്യോഷ്ക—ഇതു താൻതന്നെയാണോ.’’ വികാരവിജൃംഭണംകൊണ്ടു പതറിയിരുന്നു ആ സ്വരം നീണ്ട നിറമില്ലാത്ത ആ കൺപോളകൾ അടഞ്ഞു. അയാൾ വീണ്ടും വിളിച്ചു ‘‘ല്യോഷ്ക, ല്യോഷ്ക.’’ ഇപ്പോൾത്തന്നെ പെററു വീണ ഒരു ചെറുപൈതലിൻേറതുപോലെ ദുർബ്ബലമായ ആ ശരീരം പൊക്കിയെടുത്തു്, ‘‘ല്യോഷ്ക, എൻെറ ചങ്ങാതി, ല്യോഷ്ക,’’ എന്നു പിറുപിറുത്തുകൊണ്ടു് അയാൾ സ്വന്തം മാറിലമർത്തി.

ഒരു നിമിഷനേരത്തേക്കു് അയാളെ കൈയിലെടുത്തുപിടിച്ചുകൊണ്ടു് ഇതു ശരിക്കും തൻെറ സ്നേഹിതനാണോ എന്നു് ഉറപ്പിക്കാനായി, അന്ദ്രേയ് കുറേനേരം ആ മുഖത്തേക്കുതന്നെ ഉററുനോക്കി—വീണ്ടും ആ ദേഹം അയാൾ തൻെറ വക്ഷസ്സോടു് ചേർത്തമർത്തി.

‘‘അതേ, ഇതു താൻതന്നെയാണല്ലോ ല്യോഷ്ക. ചെകുത്താൻെറ മോനേ!’’

അയാളുടെ കരുത്തുററ കൈകളിൽനിന്നു, പകുതി ജീവൻമാത്രമുള്ള ആ ദുർബ്ബലശരീരത്തെ വിമുക്തമാക്കാൻ വർവാരയും നേഴ്സും ഒരു ശ്രമം നടത്തി.

‘‘ഈശ്വരനെ വിചാരിച്ചു് അദ്ദേഹത്തെ വിടൂ. ജീവനുണ്ടോ എന്നുതന്നെ സംശയമാണു്,’’ വർവാര ദേഷ്യത്തോടെ പറഞ്ഞു.

‘‘അദ്ദേഹത്തിനു് ഇപ്പോൾ ആവേശമുണ്ടാക്കരുതു്, അതു് ചീത്തയാണു്. താഴെ കിടത്തൂ. ഇപ്പോൾത്തന്നെ.’’ താഴെ എന്ന വാക്കു് ഊന്നിക്കൊണ്ടു് വളരെ ദ്രുതഗതിയിൽ ആ നേഴ്സ് സംസാരിച്ചു.

മരിച്ചുപോയി എന്നുതന്നെ ആ സേനാവിഭാഗം മുഴുവനും വിശ്വസിച്ചിരിക്കുന്ന തൻെറ സുഹൃത്തും, സഖാവുമായ മെരേസ്യെവിൻെറ തന്നെയാണു്, കറുത്തു്, മെലിഞ്ഞു്, ശുഷ്കമായ ഈ ദേഹം എന്നു നല്ലപോലെ ബോദ്ധ്യം വന്നപ്പോൾ അന്ദ്രേയ് അയാളെ കിടക്കയിൽത്തന്നെ കിടത്തി, തൻെറ സ്വന്തം തലയിൽ കൈവച്ചു് വിജയോന്മാദത്തോടെ അട്ടഹസിച്ചു. പിന്നീടു് അലെക്സേയുടെ ചുമലിൽ പിടിച്ചു്, ആഴമേറിയ ഒരു കുഴിയായി എങ്കിലും ആറ്റാദം തിമിർക്കുന്ന ആ കൺകളിലേക്കു് ഉററുനോക്കിക്കൊണ്ടു് ആക്രോശിച്ചു: ‘‘താൻ ജീവിച്ചിരിക്കുന്നു; ജീവിച്ചിരിക്കുന്നു. പരിശുദ്ധ മാതാവേ, ജീവിച്ചിരിക്കുന്നു. ചെകുത്താൻ തന്നെ പിടിക്കട്ടെ. ഇത്രയുംകാലം താൻ എവിടെയായിരുന്നു. തനിക്കു് എന്തു പററി?’’

കൊഴുത്ത ശരീരവും, പക്വതയുള്ള ആ നേഴ്സ്,—ലെഫ്ററനൻറ് പദവിയെ അവഗണിച്ചു സൈന്യത്തിലുള്ളവരെല്ലാം ലേനൊച്ക എന്നു വിളിക്കുന്ന, ആ ‘‘വൈദ്യശാസ്ത്ര സഹോദരി’’ (തൻെറ



മേലധികാരികൾ പരിചയപ്പെടുത്തുന്നതിനിടയിൽ അവർ സ്വയം ഉപയോഗിച്ചതായിരുന്നു ആ വാക്കു്)—എപ്പോഴും ആടിയും, പാടിയും, സൈന്യത്തിലെ എല്ലാ ലെഫ്ററനൻറുമാരോടും ഏകകാലത്തു പ്രേമം ഭാവിക്കുന്ന ആ യുവതി,—ആവേശഭരിതനായ വൈമാനികനെ കിടക്കയിൽനിന്നു് ദൂരെ തള്ളിമാററി കർക്കശസ്വരത്തിൽ പറഞ്ഞു.

‘‘ക്യാപ്ററൻ സഖാവേ, ഇനി രോഗിയെ തനിയെ വിടൂ—ഉം ഇപ്പോൾത്തന്നെ.’’

തലേദിവസം പ്രാദേശികകേന്ദ്രത്തിലേക്കു പറന്നുപോയി കൊണ്ടുവന്നിരുന്നതും, ഈ പരിതഃസ്ഥിതിയിൽ തീരെ അസ്ഥാനത്താണു് എന്നു തോന്നിയതുമായ ആ പൂക്കൾ മേശമേലേയ്ക്കു് എറിഞ്ഞുകൊണ്ടു് അവർ, ചുവന്ന കുരിശടയാളമുള്ള തൻെറ കാൻവാസ്സഞ്ചി തുറന്നു്, തികച്ചും ഔദ്യോഗികമായി രോഗിയെ പരിശോധിക്കുവാൻ തുടങ്ങി. തൻെറ തടിച്ച കൈവിരലുകൾകൊണ്ടു് അയാളുടെ കാലിന്മേൽ കുത്തിനോക്കി.

‘‘ഇവിടെ വേദനയുണ്ടോ, ദാ, ഇവിടെ, ഇവിടെ?’’ എന്നു ചോദിച്ചു.

ആദ്യമായി ഇന്നു് തൻെറ കാൽ അലെക്സേയ് നല്ലപോലെ കണ്ടു. സാമാന്യം കറുത്തിരുന്ന അതു് ഭയങ്കരമാംവിധം നീരുവന്നു് വീർത്തിരുന്നു. നേരിയ ഒരു സ്പർശംകൊണ്ടുതന്നെ കുത്തിക്കയറുന്ന വേദന വൈദ്യുതശക്തിപോലെ അയാളുടെ ദേഹമാസകലം വ്യാപിച്ചു. പക്ഷേ ലേനൊച്കക്കു തീരെ പിടിക്കാതെയായതു് കാലിലെ വിരലുകളാണു്. അവ തീരെ കറുത്തു് സ്പർശം അറിയാത്ത വിധത്തിൽ ചൈതന്യരഹിതമായിരിക്കുന്നു.

മിഹൈലാ മുത്തച്ഛനും, ഡെക്ക്യരേങ്കൊവും മേശയ്ക്കരികിൽ ഇരുന്നു; ആ സന്ദർഭം ആഘോഷിക്കുവാനായി, വൈമാനികൻെറ ഫ്ളാസ്കിൽനിന്നു നല്ലപോലെ ഒന്നു വലിച്ചു കുടിച്ചു് ഉന്മേഷത്തോടെ സംഭാഷണമാരംഭിച്ചു. മിഹൈലാ തൻെറ വിറയാർന്ന കനത്ത സ്വരത്തിൽ അലെക്സേയെ കണ്ടുപിടിച്ച കഥ പറയുവാൻ തുടങ്ങി—ഇതു് ആദ്യത്തെ പ്രാവശ്യമല്ല എന്നതു് വ്യക്തമാണു്.

‘‘കൊള്ളാം, നമ്മുടെ കുട്ടികൾ അയാളെ കണ്ടുപിടിച്ചതു കാടു വെട്ടിത്തെളിച്ച സ്ഥലത്തുനിന്നാണു്. ഭൂഗർഭതാവളത്തിനുവേണ്ടി ജർമ്മൻകാർ അവിടെ തടികൾ വെട്ടി ശേഖരിച്ചിരുന്നു. കുട്ടികളുടെ അമ്മ—അതായതു് എൻെറ മകൾ—കുട്ടികളെ അയച്ചതു് കുറെ വിറകു പെറുക്കിക്കൊണ്ടുവരാനാണു്, അങ്ങനെയാണു് അവർ അലെക്സേയെ കണ്ടുപിടിച്ചതു്. ‘ഇതാ ഒരു രസമുള്ള കാഴ്ച.’—അവർ തമ്മിൽ പറഞ്ഞു. ആദ്യമവർ വിചാരിച്ചതു് മുറിവേററ ഒരു കരടി കിടന്നു് ഉരുളുകയാണു് എന്നാണു്. ഉടനെ അവർ ഓടി. പക്ഷേ ജിജ്ഞാസ അവരെ തിരികെ

കൊണ്ടുവന്നു. എന്തിനാണു് അതു് ഇങ്ങനെ ഉരുളുന്നതു്? എന്തു ജാതിക്കരടിയാണിതു്? എന്തോ തമാശയുണ്ടു് ഇതിൽ എന്നു പറഞ്ഞു് അവർ നോക്കിക്കൊണ്ടുനിൽക്കേതന്നെ അതു് ഉരുളുകയും പിരളുകയും, ഞരങ്ങുകയും ചെയ്തിരുന്നു.''

''നിങ്ങൾ പുകവലിക്കുമോ?'' തന്റെ സിഗററ്റുപെട്ടി വൃദ്ധനു നീട്ടിക്കൊണ്ടു് അന്ദ്രേയ് ചോദിച്ചു. ''എന്താണു് ഉരുളുക എന്ന പദം കൊണ്ടു നിങ്ങൾ ഉദ്ദേശിക്കുന്നതു്?''

മുത്തച്ഛൻ പെട്ടിയിൽനിന്നു് ഒരു സിഗററ്റു് എടുത്തു് അതിന്റെ കടലാസു ചീന്തി, പുകയില തന്റെ പോക്കററിൽനിന്നു് എടുത്തു് ഒരു വർത്തമാനക്കടലാസിലേക്കു് കുടഞ്ഞു്, വീണ്ടും തെറുത്തു്, കത്തിച്ചു ബഹുരസത്തോടെ വലിക്കാൻ തുടങ്ങി.

''പുകവലിക്കുമോ എന്നോ, തീർച്ചയായും ഞാൻ വലിക്കും,'' ഒന്നുംകൂടി ആഞ്ഞുവലിച്ചുകൊണ്ടു് കിഴവൻ തുടർന്നു. ''പക്ഷേ, ജർമ്മൻകാർ വന്നതിൽപ്പിന്നെ ഞാൻ പുകയില കണ്ടിട്ടില്ല. ഞാൻ പൂപ്പലും, ഉണങ്ങിയ ഇലകളുമാണു് കത്തിച്ചുവലിക്കുന്നതു്. പിന്നെ അയാൾ എങ്ങനെയാണു് ഉരുണ്ടതു് എന്നു് അയാളോടുതന്നെ ചോദിക്കണം. ഞാൻ കണ്ടില്ല. കുട്ടികൾ പറയുന്നതു്, അയാൾ കമന്നും, നിവർന്നും വീണ്ടും കമന്നും, വീണ്ടും നിവർന്നും അങ്ങനെ നീങ്ങുകയായിരുന്നുവെന്നാണു്. കൈകളും കാൽമുട്ടുകളും ഉപയോഗിക്കുവാനുള്ള ശക്തിയുണ്ടായിരുന്നില്ല അയാൾക്കു്. അത്തരത്തിലൊരു വീരൻ!''

ഇടയ്ക്കിടെ തന്റെ സ്നേഹിതനെ കാണുവാനായി അന്ദ്രേയ് ചാടിയെണീററിരുന്നു. നേഴ്സ് കൊണ്ടുവന്നിരുന്ന ഊതനിറത്തിലുള്ള സൈനികബ്ളാങ്കററിൽ സ്ത്രീകൾ രോഗിയെ പൊതിയുകയായിരുന്നു.

''കുട്ടി ഇവിടെ ശാന്തനായി, സമാധാനത്തോടെ ഇരിക്കു. വസ്ത്രം ധരിപ്പിക്കുന്നതു് പുരുഷന്റെ ജോലിയല്ല.'' അന്ദ്രേയെ നിയന്ത്രിച്ചുകൊണ്ടു് മുത്തച്ഛൻ പറഞ്ഞു. ''ഞാൻ പറയുന്നതു ശ്രദ്ധിക്കു. മേലധികാരികളോടു് അതു പറയുവാൻ വിട്ടുപോകരുതു്. വളരെ വലിയ ഒരു കാര്യമാണു് അലെക്സേയ് ചെയ്തിട്ടുള്ളതു്. ഞങ്ങൾ എല്ലാവരും കൂട്ടുകൃഷിക്കളം മുഴുവൻ ഒരാഴ്ചയായി അയാളെ ശുശ്രൂഷിക്കുകയായിരുന്നു. എന്നിട്ടും അയാൾക്കു് അനങ്ങാറായിട്ടില്ല. പക്ഷേ, നമ്മുടെ വനാന്തരങ്ങളിലൂടെയും ചതുപ്പുനിലങ്ങളിൽക്കൂടിയും ഇയാൾക്കു മുട്ടുകുത്തി ഇഴയാൻ സാധിച്ചു. ഇങ്ങനെയുള്ള കാര്യങ്ങൾ ചെയ്യുവാൻ പററിയ ആളുകളെ അധികം കാണുകയില്ല. നമ്മുടെ വിശുദ്ധപുണ്യവാന്മാർക്കുപോലും ഇതുപോലുള്ള ഒരു സംഗതി ചെയ്യുവാൻ സാധ്യമല്ല. എന്താണു് നിങ്ങൾ ഒരു തൂണുപോലെ നില്ക്കുന്നതു്? ഞാൻ പറഞ്ഞതു ശരിയല്ലേ? പക്ഷേ, ഞാൻ ഇതുതന്നെ പറയും. ശ്രദ്ധിക്കു കുട്ടി ശ്രദ്ധിക്കു'' തന്റെ വായ ഡെക്ക്യരേങ്കൊവിന്റെ ചെവിയോടടുപ്പിച്ചു, തന്റെ നനുത്ത മീശകൊ



ണ്ടു് അയാളെ കിക്കിളിയാക്കി മന്ത്രിക്കുന്ന സ്വരത്തിൽ കിഴവൻ തുടർന്നു.

''അയാൾ മരിക്കുകയില്ല എന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. നിങ്ങൾക്കു് എന്താണു് അഭിപ്രായം? ജർമ്മൻകാരുടെ കൈയിൽ പെടാതെ നമുക്കു് അയാളെ കിട്ടി. പക്ഷേ, ആ അരിവാളുംകൊണ്ടു നടക്കുന്നവന്റെ പക്കൽനിന്നു് അയാളെ നമുക്കു രക്ഷപ്പെടുത്തുവാൻ കഴിയുമോ? വെറും എല്ലും തോലുമല്ലാതെ യാതൊന്നുമില്ല. എങ്ങനെ മുട്ടുകുത്തി ഇഴയുവാൻ അയാൾക്കു സാധിച്ചു? എനിക്കതു് ആലോചിക്കുവാൻപോലും വയ്യ. സ്വന്തം ആളുകളുടെ അടുക്കൽ എത്തുവാൻ അയാൾ അത്രമാത്രം ആഗ്രഹിച്ചിരിക്കണം. അബോധാവസ്ഥയിലെല്ലാം, അയാൾ വിമാനം, വിമാനത്താവളം, എന്നാണു് വിളിച്ചുപറഞ്ഞിരുന്നതു്. വേറെ ഒരു വാക്കു് അയാൾ പറഞ്ഞതു് ഓൽഗ എന്നാണു്. ആ പേരുള്ള ഒരു പെണ്ണു് നിങ്ങളുടെ അടുത്തുണ്ടോ? ഒരുപക്ഷേ, അയാളുടെ ഭാര്യയായിരിക്കാം. നിങ്ങൾ ഞാൻ പറയുന്നതു ശ്രദ്ധിക്കുന്നുണ്ടോ. ഞാൻ എന്താണു് പറയുന്നതെന്നു് കേട്ടുവോ—ഹേയ്, ഹേയ്, വൈമാനികൻ.''

പക്ഷേ, ഡെക്ക്യരേങ്കൊ, അതൊന്നും ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ല. ആ സേനാസംഘത്തിൽ വെറും ഒരു സാധാരണക്കാരൻ മാത്രമായിരുന്ന ഈയാൾ, തന്റെ ആത്മസുഹൃത്തു്, ഒടിഞ്ഞ കാലുകളും, മരവിച്ച പാദങ്ങളുമായി, ഉരുകുന്ന മഞ്ഞിലൂടെയും, കാട്ടിലൂടെയും, ചതുപ്പുനിലങ്ങളിൽക്കൂടെയും, ശത്രുക്കളിൽനിന്നും രക്ഷപ്പെട്ടു സ്വജനങ്ങളുടെ അടുത്തെത്തുവാനായി, മുട്ടുകുത്തുന്നതും ഉരുളുന്നതും അയാൾ മനസ്സിൽ ചിത്രീകരിക്കുകയായിരുന്നു. പോർവിമാനസേനയിലെ ഒരു വൈമാനികൻ എന്ന നിലയ്ക്കു് അയാൾ പലേ അപകടങ്ങളിലും പെട്ടിട്ടുണ്ടു്. കലഹത്തിൽച്ചെന്നു ചാടുമ്പോൾ അയാൾ ഒരിക്കലും മരണത്തെക്കുറിച്ചു ഭയപ്പെട്ടിട്ടില്ല. സംതൃപ്തിജനകമായ ഒരു വികാരമാണു് അയാൾക്കു തോന്നാറു്—പക്ഷേ, കാട്ടിൽ തനിയെ ഒരാൾക്കു് ഇതു ചെയ്യാൻ സാധിക്കണമെങ്കിൽ...

''എന്നാണു് നിങ്ങൾ ഇയാളെ കണ്ടുപിടിച്ചതു്?''

''എന്നാണതു്.'' വൃദ്ധന്റെ ചുണ്ടുകൾ അനങ്ങി. സിഗററ്റുപെട്ടിയിൽനിന്നു് ഒരു സിഗററെറടുത്തു പുകയില തട്ടി വേറെ ഒരു കടലാസ്സിലാക്കി ചുരുട്ടിക്കൊണ്ടു് അദ്ദേഹം തുടർന്നു: ''അപ്പോൾ എന്നായിരുന്നു അതു്—ആ, ശരി—അതു് 'ലെൻറു്' മാസത്തെ ആദ്യത്തെ തിങ്കളാഴ്ചയായിരുന്നു; അതായതു് ശരിക്കും ഇന്നേക്കു് ഒരാഴ്ചമുമ്പു്.''

ഡെക്ക്യരേങ്കൊ ഏതാണ്ടു് തീയതികളെല്ലാം മനസ്സിൽ കുറിച്ചു്, അലെക്സേയ് പതിനെട്ടു ദിവസത്തോളം ഇഴഞ്ഞുനടന്നിട്ടുണ്ടാകും എന്നു മനസ്സിൽ കണക്കാക്കി. മുറിവേററ ഒരുവൻ ഇത്രയും ദിവസം മുട്ടുകുത്തുക. അതും യാതൊരു ഭക്ഷണവുമില്ലാതെ. ഓ, ആലോചിക്കുവാൻപോലും വയ്യ.

‘‘അപ്പൂപ്പാ, വളരെ വളരെ നന്ദി.’’ യുവാവ് വൃദ്ധനെ മുറുകെ കെട്ടിപ്പിടിച്ച് തന്റെ നെഞ്ചോടമർത്തി. ‘‘സഹോദരാ നന്ദി പറയുന്നു.’’

‘‘അതുമാത്രം പറയല്ലേ. നന്ദി പറയുവാൻ മാത്രം ഒന്നുമില്ല. നന്ദി പറയുന്നവരത്രേ!—ഈയാൾ പറയുന്നതു കേൾക്കൂ. എന്താണ്, ഞാൻ ഒരപരിചിതനോ വിദേശീയനോ മറ്റോ ആണോ. അതല്ല എന്നുതന്നെ നിങ്ങൾ പറയും, ഇല്ലേ.’’

പിന്നീട്, താടിക്കു കൈകൊടുത്ത് കയ്പുള്ള ഏതോ മനോരാജ്യത്തിൽ മുഴുകിയിരിക്കുന്ന തന്റെ മരുമകളെ നോക്കി അയാൾ ക്രോധാവേശനായി അലറി: ‘‘നിലത്തുനിന്ന് ഭക്ഷണസാധനമെല്ലാം പെറുക്കിയെടുക്ക്, എത്ര വിലയേറിയ സാധനങ്ങൾ നിലത്തവിടവിടെയായിക്കിടക്കുന്നു! അയാൾക്ക് നന്ദിയുണ്ടത്രേ!’’

ആ സമയംകൊണ്ട്, ലേനൊച്ക മെരേസ്യെവിനെ യാത്രയ്ക്കു തയ്യാറാക്കി.

‘‘എല്ലാം ശരിയാകും, ലെഫ്റ്റനന്റ് സഖാവേ, എല്ലാം ശരിയാകും.’’ ഒരു സഞ്ചിയിൽനിന്നു മുത്തുകൾ ഉതിരുന്നതുപോലെ അവൾ ചിലയ്ക്കുവാൻ തുടങ്ങി. ‘‘മോസ്കോവിൽ അവർ കണ്ണടച്ചുതുറക്കുന്നതിനു മുമ്പുതന്നെ നിങ്ങളെ നടക്കാറാക്കും. മോസ്കോ ഇപ്പോൾ വലിയ ഒരു നഗരമാണ് അല്ലേ? ഇതിലും വഷളായ രോഗങ്ങൾ അവർ അവിടെ ചികിത്സിച്ചുമാറ്റും.’’

അസാധാരണമായ അവളുടെ ആവേശത്തിൽനിന്നും, അവിടെച്ചെന്നാൽ ഒരു നിമിഷംകൊണ്ട് അലെക്സേയ്ക്ക് നടക്കാറാകും എന്നവൾ ആവർത്തിക്കുന്നതുകൊണ്ടും, ഡെക്ത്യരേങ്കൊ ഊഹിച്ചതു് അവൾ തന്റെ പരിശോധനകൊണ്ട് സുഖക്കേട് കുറച്ചപകടകരമാണെന്നും രോഗി വളരെ കഷ്ടസ്ഥിതിയിലാണെന്നും മനസ്സിലാക്കിയിരിക്കുന്നുവെന്നാണ്. വൈദ്യശാസ്ത്രവിശാരദ മാഗ്പൈയെപ്പോലെ ചിലയ്ക്കുകയാണ് എന്നയാൾ വിചാരിച്ചു. പെട്ടെന്ന് അയാൾ സേനാദളത്തിൽ ആരും തന്നെ ഈ പെൺകുട്ടിയെ സാരമായി ഗണിച്ചിരുന്നില്ലെന്നും അവൾക്ക് ചികിത്സിക്കാനറിയാവുന്നതു് സ്നേഹംകൊണ്ടുമാത്രമാണെന്ന് ആളുകൾ കളിയാക്കാറുണ്ടെന്നും ഓർത്തു. ഈ വിചാരം ഡെക്ത്യറേങ്കൊവിനു കുറച്ച് ആശ്വാസം നൽകി.

തല മാത്രം പുറത്തുകാണിച്ച്, ആകെ മൂടിപ്പുതച്ചുകിടക്കുന്ന അലെക്സേയെക്കണ്ടപ്പോൾ ഡെക്ത്യരേങ്കൊ ഓർത്തതു് പഠിക്കുന്ന കാലത്ത് പഴയ ചരിത്ര പുസ്തകത്തിൽ കണ്ടുപരിചയിച്ചിരുന്ന ഫറോവയുടെ ഒരു മമ്മിയുടെ ചിത്രമാണ്. നിറയെ കട്ടിപിടിച്ച കത്തിത്തെറിയ്ക്കുന്ന ചുവന്ന രോമങ്ങൾ മുറ്റിനില്ക്കുന്ന തന്റെ സ്നേഹിതന്റെ കവിൾത്തടങ്ങൾ അയാൾ കൈകൊണ്ട് ഒന്നുഴിഞ്ഞു.

‘‘ഒക്കെ ശരിയാകും, ല്യോഷ; വീണ്ടും നിങ്ങൾക്ക് എഴുന്നേറ്റു



നില്ക്കാറാകും. നിങ്ങളെ മോസ്കോവിലെ വലിയ ആസ്പത്രിയിലേക്ക് അയയ്ക്കുവാൻ ഞങ്ങൾക്കു കല്പന കിട്ടിയിട്ടുണ്ട്. അവിടെ എല്ലാം പ്രൊഫസർമാരാണ്. പിന്നെ നേഴ്സുമാരാണെങ്കിൽ’’—അയാൾ ലേനൊച്കയെ നോക്കി, ഒരു ശബ്ദമുയർത്തിക്കൊണ്ടു കണ്ണുവെട്ടിച്ചു—‘‘ചത്തവരെക്കൂടി എഴുന്നേല്പിച്ച് ഓടിക്കും. താനും ഞാനും വ്യോമയുദ്ധത്തിൽ ഇനിയും നമ്മുടെ ശക്തി കാണിക്കും.’’ ലേനൊച്കയെപ്പോലെ തന്നെ ജീവനില്ലാത്ത ഒരു തമാശ നടിച്ചുകൊണ്ടാണ് ഡെക്ത്യരേങ്കൊവും സംസാരിക്കുന്നതു്. പെട്ടെന്ന്, സ്നേഹിതന്റെ കവിളുകൾ തലോടിക്കൊണ്ടിരുന്ന തന്റെ കൈ നനയുന്നതുപോലെ തോന്നി. അയാൾ സരോഷം പറഞ്ഞു—‘‘ശരി, മഞ്ചൽ എവിടെ? നമുക്ക് ഇയാളെ പുറത്തേക്കു കൊണ്ടുപോകാം. വെറുതെ എന്തിനാണ് അതുമിതും പറഞ്ഞ് സമയം കളയുന്നതു്?’’

ബ്ളാങ്കറ്റുകൊണ്ടു പൊതിഞ്ഞ അലെക്സേയുടെ ശരീരം അവർ വൃദ്ധന്റെ സഹായത്തോടെ സ്ട്രെച്ചറിൽ കിടത്തി. വർവാര അയാളുടെ സാധനങ്ങളെല്ലാം പെറുക്കിയെടുത്ത് ഒരു ചെറിയ ഭാണ്ഡമാക്കി.

എസ്സ്, എസ്സ് കാരന്റെ കാരി, വർവാര തന്റെ കെട്ടിൽ തിരുകിവയ്ക്കുന്നതിനെ തടഞ്ഞുകൊണ്ട് അലെക്സേയ് ‘‘മുത്തച്ഛാ’’ എന്നു വിളിച്ചു. മിഹൈലാ തന്റെ മിതവ്യയശീലത്തിന്റെ പ്രചോദനംകൊണ്ട്, ആ കാരി ജിജ്ഞാസയോടെ പരിശോധിക്കുകയും, വൃത്തിയാക്കുകയും, മൂർച്ചവരുത്തുകയും ചെയ്യാറുണ്ടായിരുന്നു.

‘‘മുത്തച്ഛാ, ഇതു് എന്റെ ഓർമ്മയ്ക്കായി എടുത്തുവയ്ക്കണം.’’

‘‘നന്ദി പറയുന്നു, അലെക്സേയ് വളരെ നന്ദി! ഇതു നല്ല ഉരുക്കാണ്. നോക്കൂ! ഇതിന്മേൽ എന്തോ എഴുതിയിരിക്കുന്നുവല്ലോ? നമ്മുടെ ഭാഷയിലല്ല.’’ കാരി ഡെക്ത്യരേങ്കൊവിനെ നീട്ടിക്കാണിച്ചുകൊണ്ട് വൃദ്ധൻ പറഞ്ഞു. അയാൾ അതിൽ എഴുതിയിരിക്കുന്നതു തർജ്ജമ ചെയ്തു. ‘‘എല്ലാം ജർമ്മനിക്കുവേണ്ടി.’’

എങ്ങനെയാണ് അതു തന്റെ കൈവശം വന്നതെന്ന് ആലോചിച്ചുകൊണ്ട് അലെക്സേയ് പിറുപിറുത്തു—‘‘എല്ലാം ജർമ്മനിക്കുവേണ്ടി.’’

‘‘ഇതാ മുത്തച്ഛാ, ഇതു പൊക്കിക്കോളൂ.’’ മഞ്ചലിന്റെ ഒരു ഭാഗത്തു പിടിയിന്മേൽ പിടിച്ചുയർത്തിക്കൊണ്ട് ഡെക്ത്യറേങ്കൊ പറഞ്ഞു.

മഞ്ചൽ ഒന്നുലഞ്ഞു. ചുമരിലെ മണ്ണ് അടർത്തിയിട്ടുകൊണ്ട് അതു് ചെറിയ വാതിലിൽക്കൂടെ ഒരുവിധം പുറത്തേക്കു പോന്നു.

കുടിലിൽ കൂട്ടംകൂടിനിന്നിരുന്നവരെല്ലാം ആ ‘‘ലാളനാ വിഗ്രഹ’’ത്തെ യാത്രയാക്കാൻ പുറത്തു കടന്നു. വർവാര മാത്രമേ പോകാതിരുന്നുള്ളു. അവൾ ധൃതിവയ്ക്കാതെ വിളക്കിന്റെ നാട വെട്ടി ശരിയാക്കി, അപ്പോഴും മനുഷ്യദേഹത്തിന്റെ പാടു മാഞ്ഞുപോയിട്ടില്ലാത്ത ആ വരയൻകിടക്കയിൽ പോയിരുന്ന് അതു മെല്ലെ തടവി. ധൃതികൊണ്ട്

നേഴ്സ് മറന്നുപോയ പൂച്ചെണ്ടു് അവളുടെ കണ്ണിൽപ്പെട്ടു. തണുത്തുമരവിച്ച കുടിലുകളിൽക്കിടന്നു് വർഷക്കാലം കഴിച്ചുകൂട്ടേണ്ടിവന്ന ഈ അഭയാർത്ഥിഗ്രാമത്തിലെ ജനങ്ങളെപ്പോലെതന്നെ വിളർത്തുക്ഷീണിച്ച കുറെ ലൈലാക് കൊമ്പുകളും ഉണ്ടായിരുന്നു അതിൽ. യുവതി ആ ചെണ്ടെടുത്തു് അതിൽ തങ്ങിനിന്നിരുന്ന ലളിതമായ വാസന്തിക സൗരഭം ആസ്വദിച്ചു. കരിയുടേയും പുകയുടേയും കൊടിയ നാററത്തിനിടയിലൂടെ കഷ്ടിച്ചു മാത്രമേ അതിന്റെ വാസന പുറത്തുവന്നിരുന്നുള്ളു. പിന്നീടു് അവൾ അവിടെ വീണു് ഉറക്കെയുറക്കെ കരയുവാൻ തുടങ്ങി.

# XVIII

തങ്ങളുടെ അപ്രതീക്ഷിതനായ അതിഥിയെ യാത്രയയയ്ക്കുവാൻ പ്ലാവ്നിയിലെ ജനങ്ങളിൽ സ്ഥലത്തുണ്ടായിരുന്നവരെല്ലാം എത്തിച്ചേർന്നിരുന്നു. കാടിന്റെ പിൻഭാഗത്തു് അതിരിലെ മഞ്ഞു് കുറേശ്ശ ഉരുകിത്തുടങ്ങിയെങ്കിലും, ഇനിയും കട്ടിപിടിച്ചു ഹിമാവൃതമായിക്കിടന്നിരുന്ന ഒരു നീളൻ തടാകത്തിലാണു് വിമാനം ഇറങ്ങിയിരുന്നതു്. ആ തടാകത്തിലേയ്ക്കു വഴിത്താരയൊന്നും ഉണ്ടായിരുന്നില്ല. ഒരു മണിക്കൂറു മുമ്പു ഡെഗ്ത്യരേങ്കൊ, ലേനൊച്ക, മിഹൈലാ മുത്തച്ഛൻ മുതലായവർ മൃദുവും പതുപതുത്തതുമായ മഞ്ഞിൽക്കൂടി നടന്നുപോയ ഒരു നടപ്പാത മാത്രമേയുള്ളു. ആ വഴിയിലൂടെ ഒരു ജനക്കൂട്ടം തടാകത്തെ ലാക്കാക്കി നീങ്ങുന്നുണ്ടായിരുന്നു. ഏററവും മുന്നിലായി, ആവേശഭരിതരായ സെര്യോങ്കയുടേയും ഫേദ്കയുടേയും നേതൃത്വത്തിലുള്ള ഗ്രാമത്തിലെ കുട്ടികളായിരുന്നു. താനാണു് ആ വൈമാനികനെ ആദ്യം കണ്ടുപിടിച്ചതു് എന്ന അവകാശബലത്തിന്മേൽ സെര്യോങ്കയാണു് ആ മഞ്ചലിന്റെ തൊട്ടു വലത്തു ഭാഗത്തായി നടന്നിരുന്നതു്. പിതാവു് ഇട്ടിട്ടുപോയ ആ വലിയ ഷൂസിന്റെ അകത്തായിരുന്ന തന്റെ ചെറിയ കാലുകൾ വളരെ ബുദ്ധിമുട്ടി വലിച്ചിഴച്ചു്, കരിപുരണ്ട മുഖവും കീറിയ ഉടുപ്പുമണിഞ്ഞു് തന്റെ പിന്നാലെ നടന്നിരുന്ന മററു കുട്ടികളെ ഭയങ്കരമായി ശാസിച്ചുംകൊണ്ടാണു് അവൻ നടന്നിരുന്നതു്. ഡെഗ്ത്യരേങ്കൊവും മിഹൈലാ മുത്തച്ഛനും കൂടി മഞ്ചലും വഹിച്ചുകൊണ്ടു് ഒപ്പം നടന്നു. ഇടയ്ക്കിടെ അലെക്സേയുടെ ബ്ലാങ്കററ് ശരിപ്പെടുത്തിയും, അയാളുടെ തലയിൽ സാൽവ കെട്ടിയും, ഇതേവരെ ആരുടേയും പാദം പതിഞ്ഞിട്ടില്ലാത്ത മഞ്ഞിലൂടെയാണു് ലേനൊച്ക നടന്നിരുന്നതു്. അവരുടെ പുറകിലായി വർത്തമാനംപറഞ്ഞുകൊണ്ടു്, സ്ത്രീകളും പെൺകുട്ടികളും വൃദ്ധരും അടങ്ങുന്ന ഒരു ചെറിയ സൈന്യം നീങ്ങുന്നുണ്ടു്.

ആദ്യമെല്ലാം ഹിമകണങ്ങളിൽ തട്ടിത്തിളങ്ങുന്ന പ്രകാശം അലെക്സേയുടെ കണ്ണഞ്ചിച്ചിരുന്നു. ആ വസന്തകാലത്തിലെ പകൽവെളിച്ചം



വന്നു തട്ടിയപ്പോൾ അയാൾ കണ്ണടയ്ക്കുവാൻ നിർബ്ബന്ധിതനായി. ക്രമേണ അയാൾ ഒരു ബോധക്കേടിൽപ്പെട്ടു. പതുക്കെപ്പതുക്കെ കണ്ണിന്റെ പോള പൊക്കി, ദിനദീപ്തിയുമായി പരിചയപ്പെട്ടതിനുശേഷം മാത്രമേ അയാൾ ചുററും നോക്കാൻ തുടങ്ങിയുള്ളു. ആ ഭൂഗർഭഗ്രാമത്തിന്റെ ഒരു പടം തന്റെ മുന്നിലായി ചുരുൾ വിടർന്നുകിടന്നിരുന്നു.

ഏതു വഴിക്കു നോക്കിയാലും ആ കാടു് ഒരു ചുവരു പോലെ നീണ്ടുകിടക്കുന്നതായിക്കാണാം. അന്യോന്യം കൂട്ടിത്തൊട്ടു കിടക്കുന്ന മരത്തലപ്പുകൾ താഴെയുള്ള സ്ഥലത്തു് ഒരു അർദ്ധാന്ധകാരം പരത്തിയിരുന്നു. പലതരം മരങ്ങൾ നിറഞ്ഞതായിരുന്നു ആ കാനനം. ആകാശത്തിൽ ഉറച്ചുപോയ പുകപോലെ തോന്നിക്കുന്ന തലപ്പുകളോടുകൂടിയ നിശ്ചലങ്ങളായ ബർച്ച്മരങ്ങൾ, പൊൻനിറംപൂണ്ട തടികളുള്ള പൈൻമരങ്ങളുടെ സമീപമായി നിലയുറപ്പിച്ചിരുന്നു. അവയുടെ നടുക്കു് അവിടവിടെയായി ഫെർമരങ്ങളുടെ ഉയർന്ന ശിഖരാഗ്രങ്ങൾ പൊന്തിക്കാണാം.

മുകളിൽനിന്നും തറയിൽനിന്നുമുള്ള ശത്രുവീക്ഷണത്തെ മറച്ചിരുന്ന ആ മരങ്ങളുടെ ചുവട്ടിലായി, നൂറുകണക്കിനു പാദങ്ങൾ ചവിട്ടിമെതിച്ചിരുന്ന ആ മഞ്ഞിലായിരുന്നു കുടിലുകൾ കെട്ടിയിരുന്നതു്. യുഗങ്ങളോളം പ്രായമായ ഫെർമരത്തിന്മേൽ കുട്ടികളുടെ വസ്ത്രങ്ങൾ തൂക്കിയിട്ടിരുന്നു. വീട്ടു പാത്രങ്ങൾ കാററുകൊള്ളിക്കുവാൻ വച്ചിരുന്നതു് പൈൻ മരക്കുററികളിന്മേലാണു്. തടിയിൽനിന്നു് അപ്പൂപ്പൻതാടിപോലെ പൂപ്പൽ തൂങ്ങിക്കിടന്ന ഒരു വയസ്സൻ ഫെർ മരത്തിന്റെ കെട്ടുപിണഞ്ഞ വേരുകൾക്കിടയിൽ ഒരു ഹിംസ്രജന്തുവാണു് കിടക്കേണ്ടതു്. എന്നാൽ മഷികൊണ്ടു വരച്ച ഭംഗിയുള്ള മുഖത്തോടുകൂടിയ, മെഴുകുപുരണ്ട ഒരു പഴന്തുണിപ്പാവയാണു് കിടന്നിരുന്നതു്.

ചവിട്ടിമെതിച്ച പൂപ്പൽപ്പരവതാനിയണിഞ്ഞ ആ 'നിരത്തിൽ'ക്കൂടെ, മഞ്ചലിനെ അനുഗമിച്ചുകൊണ്ടു് ജനതതി നീങ്ങി.

തുറന്ന സ്ഥലത്തു് എത്തിയപ്പോൾ അലെക്സേയ്ക്കു് ജന്തുസഹജമായ ഒരു ആനന്ദത്തിന്റെ തള്ളിച്ച തോന്നി. പക്ഷേ, അതുടനെതന്നെ നിശ്ശബ്ദവും മധുരവുമായ ഒരു വേദനയായി മാറി.

ചെറിയ ഒരു കൈലേസുകൊണ്ടു് ലേനൊച്ക അയാളുടെ കപോലങ്ങളിൽനിന്നു കണ്ണുനീർ ഒപ്പിയെടുത്തു. ആ കണ്ണുനീരിന്റെ കാരണത്തെ സ്വന്തം നിലയിൽ വിശകലനം ചെയ്തു്, അവൾ മഞ്ചൽ വഹിച്ചിരുന്നവരോടു മെല്ലെ പോകുവാൻ പറഞ്ഞു.

''വേണ്ട, വേണ്ട, വേഗംതന്നെ പൊയ്ക്കോളു.'' മെരേസ്യെവ് ധൃതികൂട്ടി.

അയാൾക്കു തോന്നിയതു് ഇപ്പോൾത്തന്നെ അവർ വളരെ സാവധാനത്തിലാണു് പോകുന്നതെന്നാണു്. തനിക്കു് അവിടെ എത്തിച്ചേ

രുവാൻ സാധിക്കില്ല. തനിക്കുവേണ്ടി മോസ്കോവിൽനിന്നു വന്നിട്ടുള്ള വിമാനം തന്നെ കാക്കാതെ പറന്നുപോകും, തനിക്കു രക്ഷ നൽകേണ്ട ആതുരാലയത്തിൽ താൻ ഒരിക്കലും എത്തുവാൻ പോകുന്നില്ല എന്നൊക്കെയുള്ള വിചാരം അയാളെ ഭയപ്പെടുത്തുവാൻ തുടങ്ങി. മഞ്ചൽ വഹിക്കുന്നവരുടെ ശീഘ്രഗതി മൂലം ഉണ്ടാകുന്ന വേദനകൊണ്ടു ഞരങ്ങിയിരുന്നുവെങ്കിലും, ''വേഗം, ദയവുചെയ്തു വേഗം, വേഗം,'' എന്നയാൾ ആവർത്തിച്ചിരുന്നു. മിഹൈലാ മുത്തച്ഛൻ കിതയ്ക്കുന്നതും അദ്ദേഹത്തിന്റെ കാലുകൾ ഇടറുന്നതും തട്ടിത്തടയുന്നതും അറിഞ്ഞുകൊണ്ടുതന്നെ അയാൾ അവരോടു വേഗം പോകുവാൻ ആവശ്യപ്പെട്ടു. രണ്ടു സ്ത്രീകൾ ആ വൃദ്ധന്റെ സ്ഥാനം കയ്യേററു. അദ്ദേഹം ലേനൊച്കയ്ക്കു് എതിരായി നിന്നു് ആ മഞ്ചലിനോടൊപ്പം നീങ്ങിത്തുടങ്ങി. തന്റെ വിയർത്തൊലിക്കുന്ന കഷണ്ടിത്തലയും, തുടുത്ത മുഖവും ജരകയറിയ കഴുത്തും, ആഫീസറുടെ തൊപ്പികൊണ്ടു തുടയ്ക്കുന്നതിനിടയിൽ സംതൃപ്തിയോടെ മുരണ്ടു:

''ഞങ്ങളെ ചമ്മട്ടികൊണ്ടു തല്ലിപ്പായിക്കുന്നുവോ. അത്രയ്ക്കു ധൃതിയായോ. വളരെ നല്ലതു്, ല്യോഷ്ക. നിന്റെ നിലപാടു തികച്ചും ശരിയാണു്. അവരോടു ധൃതികൂട്ടിക്കോളൂ. ഒരാൾ ധൃതിപിടിക്കുമ്പോൾ, അയാൾക്കു ജീവനുണ്ടെന്നും, അതു ശക്തിയായി തുടിക്കുന്നുണ്ടെന്നുമാണു് അർത്ഥം. എന്താണു്, ഞാൻ പറയുന്നതു ശരിയല്ലേ, പ്രിയപ്പെട്ട ഓമനക്കുട്ടാ. ആസ്പത്രിയിൽ ചെന്നു് ഞങ്ങൾക്കു് എഴുതണം കേട്ടോ. മേൽവിലാസം ഓർമ്മവച്ചോളൂ. 'കാലീനിൻ റീജിയൻ; ബൊളൊഗോയെ ജില്ല,' അതാണു് ഭാവിയിലെ റ്വാവ്നി ഗ്രാമം. ഞാൻ ഭാവി എന്നു പറഞ്ഞുവോ, അതു ശരിയാണു് പേടിക്കണ്ട. എഴുത്തു് ഇവിടെ എത്തും. മറക്കരുതു്. മേൽവിലാസം ശരിയാണു്.''

മഞ്ചൽ വിമാനത്തിലേക്കു് കയററിവയ്ക്കുമ്പോൾ, വിമാന ഇന്ധനത്തിന്റെ തീക്ഷ്ണഗന്ധം അലെക്സേയുടെ മൂക്കിലേക്കു് അടിച്ചു. അപ്പോൾ അയാളിൽ ആഹ്ലാദത്തിന്റെ ഒരു വേലിയേററംതന്നെ ഉണ്ടായി. സെലിലോയ്ഡ് കൊണ്ടുള്ള ''ഹുഡ്'' അയാളുടെ തലയ്ക്കുമീതെയായി ഇട്ടിരുന്നു. തന്നെ യാത്രയാക്കാൻവന്നവർ കൈ വീശുന്നതൊന്നും അയാൾ കണ്ടില്ല; കോക്പിററിനകത്തു് നേരത്തെ കയറിയിരുന്ന ഡെക്ത്യരേങ്കൊവിനെ സമീപിച്ചു തന്റെ കൈയിലുള്ള അവശിഷ്ടമായ കോഴിക്കുഞ്ഞിറച്ചിയുടെ പൊതി അയാളെ ഏല്പിക്കുന്ന, മൂക്കുവളഞ്ഞ ആ ചെറിയ വയസ്സിയേയോ—പേടികൊണ്ടും പ്രൊപ്പല്ലറിൽനിന്നു പുറപ്പെടുന്ന കാററുകൊണ്ടും പരിഭ്രാന്തയായി അവർ ചാരനിറത്തിലുള്ള കൈലേസിന്നടിയിൽ ദേഷ്യംപിടിച്ച ഒരു കാക്കയെപ്പോലെ തോന്നിച്ചിരുന്നു—കുട്ടികളെ ഓടിച്ചും സ്ത്രീകളെ ചീത്ത പറഞ്ഞും വിമാനത്തിനുചുററും പരതി നടക്കുന്ന മിഹൈലിനെയോ, കണ്ടിരുന്നില്ല. കാററു്



അദ്ദേഹത്തിന്റെ തലയിൽനിന്നു തൊപ്പി തെറിപ്പിച്ചു മഞ്ഞിൽ കൊണ്ടുപോയിട്ടിരുന്നു. തിളങ്ങുന്ന കഷണ്ടിയോടും, രജതനിറത്തിലുള്ള തലമുടിയോടും കൂടി നില്ക്കുന്ന അദ്ദേഹത്തെ കണ്ടാൽ ഗ്രാമീണ ഐക്കണുകളിൽ ചിത്രീകരിച്ചിരിക്കുന്ന സെൻറ് നിക്കൊലാസിന്റെ രൂപമാണു് ഓർമ്മ വരുക. വിവിധവർണ്ണാങ്കിതമായ വസ്ത്രംധരിച്ച സ്ത്രീകളുടെയിടയിൽ അദ്ദേഹം ഒരൊററ പുരുഷനേ ഉണ്ടായിരുന്നുള്ളു. പറന്നകലുന്ന വിമാനത്തിന്റെനേർക്കു കൈവീശിക്കൊണ്ടു നില്ക്കുകയായിരുന്നു അദ്ദേഹം.

മഞ്ഞുറഞ്ഞ മുകൾപ്പരപ്പിലൂടെ ചാടിച്ചാടി ജനസമൂഹത്തിന്റെ തലയ്ക്കുമുകളിലായി സശ്രദ്ധം പറന്നു് ചക്രങ്ങളെ മിക്കവാറും മഞ്ഞിൽ തൊടുവാൻ അനുവദിച്ചുകൊണ്ടു് വൈമാനികൻ തടാകത്തിന്റെ കുത്തനെയുള്ള ചരുവിന്റെ മറപിടിച്ചു് അതു വഴി ഓടിച്ചു് മരങ്ങൾക്കു പിന്നിൽ അപ്രത്യക്ഷനായി. ആകാശത്തിൽവച്ചു കാണിക്കുന്ന സാഹസികത്വത്തിനു്, അധികാരികളിൽനിന്നു് ഒന്നിലധികം പ്രാവശ്യം ശകാരവും താക്കീതും ലഭിച്ചിട്ടുള്ള, സൈന്യവ്യൂഹത്തിലെ ഏററവും സാഹസികനായ ഡെക്ത്യരേങ്കൊ, ഇപ്പോൾ വിമാനം പറപ്പിച്ചിരുന്നതു് അതീവ ശ്രദ്ധയോടെയാണു്. അയാൾ പറക്കുകയായിരുന്നില്ല—നിലത്തെ ആലിംഗനം ചെയ്തുകൊണ്ടു്, ചെറിയ ചെറിയ അരുവികളുടെ മാർഗ്ഗത്തെ അനുധാവനം ചെയ്തു തടാകതീരങ്ങളുടെ മറവിലൂടെ ഇഴയുകയായിരുന്നു. അലെക്സേയാകട്ടെ, ഒന്നുംതന്നെ കാണുകയോ കേൾക്കുകയോ ചെയ്തിരുന്നില്ല. പെട്രോളിന്റെയും വഴുക്കെണ്ണയുടെയും പരിചിതമായ വാസനയും, വ്യോമയാത്രയുടെ ഇമ്പംകലർന്ന വികാരാനുഭൂതിയും കൂടെ അയാളുടെ ബോധം സാമാന്യം നശിപ്പിച്ചിരുന്നു. വിമാനത്താവളത്തിലിറങ്ങി, മോസ്കോവിൽനിന്നു നേരത്തേ എത്തിയിരുന്നതും അടിയന്തിരസൂചകമായ ചെങ്കുരിശടയാളം വഹിച്ചിരുന്നതുമായ വിമാനത്തിലേക്കു മാററുവാനായി മഞ്ചൽ ഇറക്കിയപ്പോഴാണു് അയാൾക്കു് ബോധം തെളിഞ്ഞതു്.

## XIX

ഏററവും ധൃതിപിടിച്ച പണിത്തിരക്കുള്ള സമയത്താണു് അയാൾ സ്വന്തം വിമാനത്താവളത്തിൽ എത്തിയതു്. ആ അപകടം പിടിച്ച കാലത്തെ ഏതൊരു ദിവസങ്ങളിലുമെന്നപോലെ അന്നും അവിടെ പരമാവധി പ്രവൃത്തികൾ നടക്കുന്നുണ്ടായിരുന്നു.

എൻജിന്റെ അലർച്ച ഒരു നിമിഷംപോലും നിലച്ചിരുന്നില്ല. ഇന്ധനപൂരണത്തിനെത്തിയ ഒരു വിമാനത്തിന്റെ സ്ഥാനം അടുത്ത നിമിഷത്തിൽത്തന്നെ വേറെ ഒന്നു കയ്യേല്ക്കും; അതിനെത്തുടർന്നു മറെറാന്നും. വൈമാനികർതൊട്ടു്, ടാങ്ക്ഡ്രൈവർമാരും സ്റ്റോർകീപ്പർവരേയുള്ള സർ

വ്വജീവനക്കാരും തളർന്നുവീഴുന്നതുവരെ പണിയെടുത്തിരുന്നു. സ്റ്റാഫ് തലവൻെറ ശബ്ദംപോലും അടഞ്ഞിരിക്കുന്നു. പരുപരുത്ത സ്വരത്തിലേ അദ്ദേഹത്തിനിപ്പോൾ വർത്തമാനം പറയുവാൻ സാധിക്കുകയുള്ളു.

ആകമാനം വീർപ്പുമുട്ടലും അത്യധികമായ പണിത്തിരക്കും ഉണ്ടായിരുന്നുവെങ്കിലും എല്ലാവരും വളരെ ഉൽക്കണ്ഠയോടെയാണ് മെരേസ്യെവിൻെറ ആഗമനം കാത്തിരുന്നത്.

''ഇതേവരെ വന്നില്ലേ അയാൾ?''—തങ്ങളുടെ വാഹനങ്ങൾ അവയുടെ ആസ്ഥാനത്തേയ്ക്കു് തിരിച്ചിടുന്നതിനുമുമ്പ് യന്ത്രപ്പുൽക്കാരത്തിനും ഉപരിയായി കേൾക്കത്തക്ക വിധത്തിൽ വൈമാനികർ മെക്കാനിക്കുകളോട് വിളിച്ചുചോദിക്കും.

''അയാളെപ്പററി യാതൊരു വിവരവുമില്ലേ?'' ഭൂഗർഭത്തിലുള്ള എണ്ണ ടാങ്കിലേക്കു എണ്ണ നിറച്ച വാഹനങ്ങളുമായി പോകുന്നതിനിടയിൽ ''തൈലമുതലാളി''മാരാരായും. തങ്ങളുടെ വ്യോമസേനാവകുപ്പിൽപ്പെട്ട റെഡ്ക്രാസ്സ് വിമാനത്തിൻെറ കേട്ടുപരിചയമുള്ള ശബ്ദം കാനനത്തിൻെറ ഉപരിഭാഗത്തുനിന്ന് കേൾക്കുന്നുണ്ടോ എന്ന് എല്ലാവരും ചെവി കൂർപ്പിച്ചിരുന്നു.

അലെക്സേയ്ക്കു ബോധംവന്നപ്പോൾ സ്പ്രിങ്ങ്‌വച്ച, അടുത്ത ഒരു മഞ്ചലിൽ കിടക്കുകയാണ് അയാൾ. തനിക്കു ചുററുമായി പരിചിതങ്ങളായ മുഖങ്ങളുടെ ഒരു വലയംതന്നെയുണ്ട്. അയാൾ കണ്ണുതുറന്നപ്പോൾ ജനക്കൂട്ടത്തിൽനിന്നു ഹർഷാരവമുയർന്നു. മഞ്ചലിൻെറ തൊട്ടു വലത്തുഭാഗത്തായി കണ്ടതു്, റജിമെൻറൽ കമാണ്ടരുടെ, കടിച്ചമർത്തിയ ചിരിയോടുകൂടിയ, യുവത്വവും സ്ഥിരതയും വ്യക്തമാക്കുന്ന മുഖമാണ്. അതിനടുത്തായി, ചുവന്ന തുടുത്ത്, വിയർപ്പൊഴുകുന്ന മുഖവുമായി നില്ക്കുന്ന സ്റ്റാഫിൻെറ മേലധികാരി. അതിനുസമീപം, പിശുക്കും ആചാരോപചാരങ്ങളോടുള്ള അതിരററ പ്രീതിയുംമൂലം അലെക്സേയ് വെറുത്തിരുന്ന ബി.എ. എസ്സിൻെറ (ബററാലിയൻ എയറോഡ്രോം സർവ്വീസ്) കമാണ്ടരുടെ വിളർത്ത വട്ടമുഖം കാണുന്നു. പരിചിതങ്ങളായ എത്രയെത്ര മുഖങ്ങളാണ് അവിടെ. മുമ്പിൽ മഞ്ചൽ പിടിച്ചിരുന്നതു യൂറയാണ്. അലെക്സേയെ കാണാനായി ഇടക്കിടെ തിരിഞ്ഞുനോക്കുകയാൽ അയാളുടെ കാലുകൾ അവിടവിടെ തട്ടിമുട്ടുന്നുണ്ട്. അയാളുടെ അടുത്ത് വ്യോമനിരീക്ഷണകാര്യാലയത്തിലെ ഒരു സാർജ്ജൻറ് ആയ ചുവന്ന തലമുടിയുള്ള ഒരു ചെറിയ യുവതിയാണ്. എന്തോ ചില കാരണങ്ങൾകൊണ്ടു അവൾ തന്നെ വെറുക്കുന്നുണ്ട് എന്നാണ് അലെക്സേയ് ധരിച്ചുവച്ചിരുന്നത്. അവൾ കഴിയുന്നതും അലെക്സേയുടെ കാഴ്ചപ്പാടിൽനിന്ന് അകന്നുനിന്ന്, ഒരു അസാധാരണ ദൃഷ്ടിയോടെ അയാളെ ഒളിഞ്ഞുനോക്കാറുണ്ട്. അയാൾ തമാശയിൽ അവളെ 'അന്തരീക്ഷസ്ഥിതിനിരീക്ഷണ സാർജൻറ്'' എന്നാണ് വിളിക്കാറ്. സൈനികവിഭാഗത്തിൻെറ മുഴുവൻ വെറുപ്പും ആർജ്ജിച്ചിരുന്ന, മനുഷ്യപ്പററില്ലാത്ത, മഞ്ഞപ്പിത്തം പിടിച്ചപോലെ മ്ലാനമായ മുഖത്തോടുകൂടിയ കുക്കുഷ്കിൻ അവളുടെ അടുത്ത് നടന്നിരുന്നു. യൂറയുടെ അകലംവച്ചുകൊണ്ടുള്ള കാൽവെപ്പിനൊപ്പിച്ചു നടക്കുവാൻ ശ്രമിക്കുകയായിരുന്നു, പുഞ്ചിരിയിട്ടുകൊണ്ട് അയാൾ. താൻ യുദ്ധത്തിനു പോകുന്നതിനുമുമ്പ്, ഏതോ ഒരു കടം മടക്കിക്കൊടുക്കാത്തതിന്, ജനക്കൂട്ടത്തിൻെറ മുമ്പിൽ വച്ച് അലെക്സേയ് ഇയാളെ പരിഹസിച്ചിട്ടുണ്ട്. പ്രതികാരബുദ്ധിയോടുകൂടിയ ഒരു മനുഷ്യൻ ആ കളിയാക്കലിന് ഒരിക്കലും മാപ്പുകൊടുക്കുകയില്ല എന്നാണ് അലെക്സേയ് വിചാരിച്ചിരുന്നത്. എന്നാൽ ഇപ്പോൾ ഇതാ ഇയാൾ മഞ്ചലിൻെറ ഒപ്പം അതിനു പിൻബലം നൽകിക്കൊണ്ട്, വഴിയിൽ നിൽക്കുന്നവർ മഞ്ചലിൽ വന്നു മുട്ടാതിരിക്കുവാൻ അവരെ കൈകൊണ്ടു തള്ളിമാററി നടന്നുവരുന്നു.

തനിക്ക് ഇത്രമാത്രം സ്നേഹിതന്മാർ ഉണ്ടെന്ന് അലെക്സേയ് വിചാരിച്ചിരുന്നില്ല. ആളുകൾ അവരുടെ തനിനിറം വെളിപ്പെടുത്തുമ്പോൾ ഇങ്ങനെയാണ്. എന്തോ കാരണംകൊണ്ട് തന്നെ ഭയന്നിരുന്ന 'അന്തരീക്ഷസ്ഥിതിനിരീക്ഷണ സാർജൻറി'നോട് അയാൾക്കു സഹതാപം തോന്നി. ബി.എ.എസ്സ്. കമാണ്ടരുടെമുന്നിൽ അയാൾ ലജ്ജാവിവശനായി. എന്തെന്നാൽ, മൂപ്പരുടെ പിശുക്കിനെക്കുറിച്ച് വളരെ അധികം തമാശകൾ അയാൾ സ്നേഹിതവൃന്ദങ്ങളിൽ പരത്തിവിട്ടിട്ടുണ്ട്. കുക്കുഷ്കിനോട് മാപ്പുചോദിക്കാനും, അയാൾ വിചാരിക്കുന്ന മാതിരി വിരസനും, മനുഷ്യപ്പററില്ലാത്തവനുമല്ല എന്നു കൂട്ടുകാരോട് വിളിച്ചുപറയാനും അയാൾ ആഗ്രഹിച്ചു. താൻ അനുഭവിച്ചുതീർന്ന യാതനകൾക്കുശേഷം ഇപ്പോൾ ഇതാ താൻ സ്വന്തം കുടുംബത്തിലേക്കു തിരിച്ചുവന്നിരിക്കുന്നു; എല്ലാവരും തൻെറ പ്രത്യാഗമനത്തിൽ ആത്മാർത്ഥമായി സന്തോഷിക്കുന്നു എന്ന് അയാൾക്കു തോന്നി.

ഒരു ബർച്ച്കാടിൻെറ അരുകിലായി നിർത്തിയിരുന്ന, വെള്ളനിറത്തിലുള്ള റെഡ്ക്രോസ്സ് വിമാനത്തിൻെറ സമീപത്തേക്ക് അവർ അയാളെ വളരെ ശ്രദ്ധയോടെ എടുത്തുകൊണ്ടുപോയി. അവിടെ മെക്കാനിക്കുകൾ വിമാനത്തിൻെറ എൻജിൻ നടത്തിക്കൊണ്ടിരുന്നു. ''മേജർ സഖാവേ'' കഴിയുന്നതും ഉച്ചത്തിലും ആത്മവിശ്വാസത്തോടെയും അലെക്സേയ് വിളിച്ചു.

തൻെറ പതിവുള്ള, നിഗൂഢവും ശാന്തവുമായ പുഞ്ചിരിയോടെ, കമാണ്ടർ അലെക്സേയുടെ സമീപത്തേക്കു തല കുനിച്ചു.

''എന്നെ മോസ്കോവിലേക്ക് അയക്കരുതേ മേജർ സഖാവേ. ഇവിടെ നിങ്ങളോടൊപ്പം താമസിക്കുവാൻ എന്നെ അനുവദിക്കൂ.''

ചെവി കേൾക്കുന്നതിന് തടസ്സമായിരുന്ന തൻെറ ഹെൽമററ് കമാണ്ടർ വലിച്ചൂരി.

''മോസ്കോവിലേക്കു പോകുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ ഇവിടെ ഈ മെഡിക്കൽബേസ്സിൽ താമസിച്ചോളാം.''

മേജർ തൻെറ രോമക്കൈയുറ മാററി, ബ്ളാങ്കററിൻെറ അടിയിൽ നിന്നു് അലെക്സേയുടെ കൈ വലിച്ചെടുത്തു് അതു ബലമായി അമർത്തിക്കൊണ്ടു പറഞ്ഞു.

''എടോ തമാശക്കാരാ, തനിക്കു് ശരിക്കും കട്ടികൂടിയ ചികിത്സയാണു് ആവശ്യം.''

അലെക്സേയ് തല കുലുക്കി. ഇവിടെക്കൂടുന്നതുതന്നെ എത്രയും നല്ലതു്. വിശ്രമത്തിനും കൊള്ളാം എന്നു തോന്നി അയാൾക്കു്. ഇതുവരെയുണ്ടായ അനുഭവങ്ങളോ കാലിലെ വേദനയോ ഇപ്പോൾ അയാൾക്കു് ഭയങ്കരമായി തോന്നിയില്ല.

''എന്താണയാൾ പറയുന്നതു്?'' ചീഫ് ഓഫ് സ്റ്റാഫ് തൻെറ പരുപരുത്ത സ്വരത്തിൽ ആരാഞ്ഞു.

''അയാൾക്കു് ഇവിടെ നമ്മോടൊപ്പം താമസിച്ചാൽ മതിയത്രേ.'' ഒരു മന്ദഹാസത്തോടെ കമാണ്ടർ പറഞ്ഞു.

സാധാരണപോലെ അവ്യക്തമായിരുന്നില്ല അദ്ദേഹത്തിൻെറ ആ സമയത്തെ പുഞ്ചിരി. അതിൽ സൗഹൃദവും സങ്കടവും മുററിനിന്നിരുന്നു.

''വിഡ്ഢി, റൊമാൻടിക്, 'പയനിർസ്കായ പ്രാവദ'യ്ക്കു് ('പയനീയർമാരുടെ സത്യം'—കുട്ടികൾക്കായുള്ള ഒരു പത്രം) ഒരു മാതൃക!'' സ്റ്റാഫ്മേലധികാരി മുരണ്ടു. ''അവർ സൈനികത്തലവൻെറ തന്നെ കല്പനപ്രകാരം അയാളെ കൊണ്ടുചെല്ലുവാനായി മോസ്കോവിൽനിന്നു് ഒരു പ്രത്യേകവിമാനം അയച്ചു് ബഹുമാനിച്ചിരിക്കുന്നു. പക്ഷേ, ഇയാൾ—ഇയാളെപ്പററി എന്തു തോന്നുന്നു നിങ്ങൾക്കു്?''

അയാൾക്കു് താൻ റൊമാൻടിക് അല്ലെന്നു് ഉത്തരം പറയണമെന്നുണ്ടായിരുന്നു. ഇവിടെ ഈ ആതുരശുശ്രൂഷാ കുടീരത്തിൽ—ഒരിക്കൽ തൻെറ കേടുവന്ന വിമാനം ഇറക്കുന്നതിനിടയിൽ പററിയ ഒരു ചെറിയ മുറിവു് ചികിത്സിച്ചു മാററാൻ കിടന്നിരുന്ന ഇവിടെ—ഈ പരിചിതമായ സാഹചര്യത്തിൽ കിടന്നാൽ മോസ്കോവിലെ അപരിചിതമായ സൗകര്യങ്ങളേക്കാൾ കൂടുതൽ വേഗത്തിൽ സുഖം കിട്ടുമെന്നു് അയാൾക്കു തോന്നി. സ്റ്റാഫ് മേലധികാരിക്കു ചുട്ട ഒരു മറുപടി കൊടുക്കുവാനുള്ള വാക്കുകൾകൂടി അയാൾ തിരഞ്ഞുപിടിച്ചു. പക്ഷേ, അതു പറയാൻ പുറപ്പെടുന്നതിനു മുമ്പിൽ സൈറൻ അതിൻെറ വിഷാദകലുഷിതമായ മുഴക്കം പുറപ്പെടുവിച്ചുകഴിഞ്ഞു.

പെട്ടെന്നു് എല്ലാ മുഖങ്ങളിലും കാര്യബോധവും ഗൗരവവും നിഴലിച്ചു. മേജർ ചട്ടുപിട്ടെന്നു് കല്പനകൾ പാസാക്കി. ആളുകൾ ഉറുമ്പുകളെപ്പോലെ കൃത്യനിർവ്വഹണോത്സുകരായി. ചിലർ കാടിൻെറ അററത്തു് ഒളിച്ചുവച്ചിരുന്ന തങ്ങളുടെ വിമാനങ്ങളുടെ സമീപത്തേക്കു് ഓ



ടി. മററു ചിലർ വയലിന്നക്കരെ ഒരു ചെറിയ കുന്നുകൊണ്ടു തിരിച്ചറിയപ്പെട്ടിരുന്ന കമാണ്ടറുടെ തല്ക്കാലവസതിയിലേക്കു പാഞ്ഞു; വേറേ ചിലർ കാട്ടിൽ മറച്ചുവച്ചിട്ടുള്ള യന്ത്രങ്ങളുടെ അടുക്കലേക്കും.

ആകാശത്തിൻെറ വിദൂരതയിൽ ഒരു സുവ്യക്തമായ ധൂമരേഖയും അനേകം വാലുകളുള്ള ഒരു 'റോക്കററി'ൻെറ പതുക്കെ മാഞ്ഞുപോകുന്ന വഴിച്ചാലും അലെക്സേയ് കണ്ടു. എന്താണു് അതെന്നു് അയാൾക്കു മനസ്സിലായി—അപകടസൂചന—ആപത്ഘട്ടങ്ങളിൽ സാധാരണ അനുഭവപ്പെടാറുള്ളതുപോലെ അയാളുടെ ഹൃദയം തുടിച്ചു; നാസാരന്ധ്രങ്ങൾ വിടർന്നു. അയാളുടെ നട്ടെല്ലിലൂടെ ഒരു തണുപ്പു് ഇഴഞ്ഞിഴഞ്ഞുപോയി.

ആക്രമണാറിയിപ്പു് മുഴങ്ങിയപ്പോൾ വിമാനത്താവളത്തിൽ പ്രത്യേകമായി ഒന്നും ചെയ്യുവാനില്ലാതിരുന്ന ലേനൊച്ക്കയും സാർജൻറും യൂറയും കൂടി, മഞ്ചലുമെടുത്തു് കാടിൻെറ അററത്തുള്ള ഒരു സ്ഥലത്തേക്കു് ഓടി. അടിയൊപ്പിച്ചു നടക്കണമെന്നുണ്ടായിരുന്നുവെങ്കിലും, ആവേശംകൊണ്ടും സംഭ്രാന്തികൊണ്ടും ഇടയ്ക്കിടെ അവർക്കതു് സാധിക്കാതെയായി.

അലെക്സേയ് ഒന്നു ഞരങ്ങി. അവർ ഓട്ടം നിർത്തി, സാവധാനം നടക്കുവാൻ തുടങ്ങി. വിമാനവേധികളായ സ്വയംപ്രേരിത യന്ത്രത്തോക്കുകൾ ഉൾക്കോളിളക്കത്തോടെ ചിലച്ചുതുടങ്ങിയിരിക്കുന്നു. വിമാനങ്ങൾ ഓരോന്നായി റൺവേയിലേക്കു് കടന്നു് അന്തരീക്ഷത്തിലേക്കു് ചാടിപ്പൊങ്ങി. അവയുടെ പരിചിതധ്വനിക്കുമുപരിയായി ക്രമംതെററിയതും ഉയർന്നു താഴുന്നതുമായ ഒരു മുഴക്കം അലെക്സേയ് കേട്ടു. അതു് അയാളുടെ മാംസപേശികൾ ഒരു മുറുക്കപ്പെട്ട സ്പ്രിങ്ങ് പോലെ സ്വയം വലിഞ്ഞു ചുരുങ്ങുന്നതിനു് കാരണമാക്കി. മഞ്ചലിനോടു് കൂട്ടി ബന്ധിക്കപ്പെട്ട ആ മനുഷ്യൻ സങ്കല്പിക്കുന്നതു താൻ ശത്രുവിനെ എതിരിടുവാനായി കുതിക്കുന്ന ഒരു പോർവിമാനത്തിൻെറ കോക്പിററിൽ ആണു് എന്നാണു്. ഒരു നായാട്ടുനായ തൻെറ ഇരയെ മണത്തറിയുന്ന വികാരമായിരുന്നു അയാൾക്കു്.

ആ ചെറിയ കുഴിയിലേക്കു മഞ്ചൽ കടക്കുമായിരുന്നില്ല. യൂറയും പെൺകുട്ടികളും കൂടി അയാളെ കൈകളിൽ വഹിച്ചുകൊണ്ടുപോകാനൊരുങ്ങി. പക്ഷേ, അലെക്സേയ് അതിൽ പ്രതിഷേധിച്ചു. കാടിൻെറ അററത്തുള്ള ഒരു വലിയ ബർച്ച്മരത്തിൻെറ അടിയിലായി, മഞ്ചൽ താഴ്ത്തിവയ്ക്കുവാൻ അയാൾ ആവശ്യപ്പെട്ടു. ഒരു സ്വപ്നത്തിലെന്നപോലെ, അവിടെ ദ്രുതഗതിയിൽ നടന്ന സംഭവങ്ങളെല്ലാം ആ കിടപ്പിൽ കിടന്നുകൊണ്ടു് അയാൾ കണ്ടു. ചുവട്ടിൽ നിന്നുകൊണ്ടു് ഒരു ആകാശസമരം നിരീക്ഷിക്കുവാൻ ഒരു വൈമാനികനു് വളരെ കുറച്ചുമാത്രമേ സൗകര്യം ലഭിക്കാറുള്ളു. യുദ്ധത്തിൻെറ ആദ്യദിനം തൊട്ടുതന്നെ സമരത്തിൽ പങ്കെ

ട്ടത്തിരുന്ന അലെക്സേയ് ഇതേവർ നിലത്തുനിന്ന് ഒരു വ്യോമയുദ്ധം വീക്ഷിച്ചിട്ടുണ്ടായിരുന്നില്ല. അന്തരീക്ഷയുദ്ധത്തിലെ ഇടിമിന്നലിനൊത്ത വേഗതയുമായി പരിചയിച്ചിരുന്നതിനാൽ, തന്റെ കിടപ്പിൽനിന്നു നോക്കിയപ്പോൾ സമരം വളരെ സാവധാനവും, നിരുപദ്രവകരവുമായി തോന്നിയതോർത്ത്, അയാൾ അത്യധികം അത്ഭുതപ്പെട്ടു. പരന്ന മൂക്കുള്ള ആ വിമാനങ്ങളുടെ ഗതി എത്ര ഉത്സാഹശൂന്യമാണ്. യന്ത്രവേധത്തോക്കിന്റെ ഇടയ്ക്കിടെ മുഴങ്ങുന്ന ശബ്ദവും തീരെ ഉപദ്രവകരമായി തോന്നിയില്ല. അതയാളെ ഓർമ്മിപ്പിച്ചത് തുന്നൽമിഷ്യന്റെ കരകരശബ്ദമോ കാലിക്കോ ചീന്തുമ്പോഴത്തെ ഘർനാദമോ പോലെയുള്ള എന്തോ ഗാർഹികശബ്ദവിശേഷങ്ങളെയാണ്.

പന്ത്രണ്ടു ജർമ്മൻ വിമാനങ്ങൾ കൊക്കുകളുടെ കൂട്ടത്തെപ്പോലെ ആ വിമാനത്താവളത്തെ ഒന്നു വട്ടംവച്ചു തിരിഞ്ഞ് ആകാശത്തിൽ വളരെ അകലെ സൂര്യന്റെ തീക്ഷ്ണകിരണങ്ങൾക്കിടയിൽ മറഞ്ഞു. നഗ്നനേത്രങ്ങൾക്കു നോക്കാൻ വയ്യാത്തവിധം സൂര്യരശ്മിയിൽ വെട്ടിത്തിളങ്ങുന്ന മേഘപാളികൾക്കിടയിൽനിന്നു യന്ത്രത്തിന്റെ മുഴക്കം—കൂററൻ വണ്ടുകളുടെ മുരളൽ പോലുള്ള മുഴക്കം—കേൾക്കാം. കാട്ടിലെ വിമാനവേധത്തോക്കു് കൂടുതൽ ദേഷ്യത്തോടെ ചീറാനും കുരയ്ക്കാനും തുടങ്ങി. അവയിൽനിന്ന് ഉതിരുന്ന ഷെല്ലുകൾ പൊട്ടിത്തെറിക്കുമ്പോൾ ഉണ്ടാകുന്ന പുക, പതുപതുത്ത ഡാൻഡിലിയൻ (ഒരുവക മഞ്ഞപ്പൂവുണ്ടാകുന്ന ചെടി) പൂടവിത്തുകൾപോലെ അന്തരീക്ഷത്തിൽ അലഞ്ഞുതിരിഞ്ഞു.

ആദ്യത്തേക്കാൾ കൂടുതലായുള്ള വണ്ടുകളുടെ ശബ്ദം, കാലിക്കോകീറലിന്റെ റിപ്, റിപ്, റിപ് ശബ്ദത്താൽ തടയപ്പെട്ടു. ഉജ്ജ്വലിക്കുന്ന സൂര്യകിരണങ്ങൾക്കിടയിൽ ഒരു സമരം നടക്കുകയാണ്. പക്ഷേ അത് അന്തരീക്ഷത്തിൽവച്ചു യുദ്ധം ചെയ്യുന്നവൻ കാണുന്നതിൽനിന്നു വ്യത്യസ്തമായിരുന്നു. താഴെനിന്നു നോക്കുമ്പോൾ അത് തീരെ വിരസവും നിസ്സാരവുമായി തോന്നുകയാൽ അലെക്സേയ്ക്ക് അതിൽ ഒരു ഉത്സാഹവും ഉണ്ടായില്ല.

കൂടുതൽ ശക്തിയിൽ, ചെവിതുളയ്ക്കുന്ന കൂർത്ത ശബ്ദം മുകളിൽനിന്നു കേട്ടപ്പോഴും ഏതോ ബ്രഷ്ഷിൽനിന്നു വീഴുന്ന കറുത്ത ചായത്തുള്ളികൾപോലെ ബോംബുകൾ നിലത്തു വീണപ്പോഴും അവ ഭൂമിയിലേയ്ക്ക് അടുക്കുംതോറും വലുതായിവലുതായി വരുന്നതു കണ്ടപ്പോഴും അലെക്സേയ്ക്കു യാതൊരു ഭയവും തോന്നിയില്ല. അത് പതിക്കുന്നത് എവിടെയാണെന്നറിയുവാൻ അയാൾ പതുക്കെ തലപൊന്തിച്ചുനോക്കി.

ഈ സമയത്തെ 'അന്തരീക്ഷസ്ഥിതിനിരീക്ഷണ സാർജന്റി'ന്റെ പെരുമാററം അലെക്സേയെ അത്ഭുതപ്പെടുത്തി. അരവരെ കുഴിയിൽ ഇറങ്ങി ഇടയ്ക്കിടെ അലെക്സേയെ നോക്കിക്കൊണ്ടുനിന്നിരുന്ന ആ യുവതി,



ബോംബിന്റെ അലർച്ച അതിന്റെ പാരമ്യത്തിൽ എത്തിയപ്പോൾ അതിൽനിന്ന് ചാടിക്കയറി, മഞ്ചൽ ഇറക്കിയിരുന്ന സ്ഥലത്തേയ്ക്ക് ഓടി, അവിടെ നിലത്ത് മുട്ടുകുത്തി വീണു സ്വന്തം ദേഹംകൊണ്ട് അലെക്സേയെ മറച്ചുപിടിച്ചു. ആ പെൺകുട്ടി പരിഭ്രമംകൊണ്ടും ഭയംകൊണ്ടും കിടന്നു വിറയ്ക്കുകയായിരുന്നു.

ഒരു നിമിഷനേരത്തേക്ക്, തന്റെ കണ്ണിന്റെ നേരെ മുമ്പിലായി പതുങ്ങിയ മൂക്കും നിറഞ്ഞ ചുണ്ടുമുള്ള ഊഷ്മളമായ കുട്ടിത്തംതോന്നിക്കുന്ന ഒരു മുഖം അലെക്സേയ് കണ്ടു. കാട്ടിൽ എവിടെയോ ഒരു വലിയ പൊട്ടിത്തെറിയ്ക്കലിന്റെ ശബ്ദം കേട്ടു. അടുത്തടുത്ത് രണ്ടു, മൂന്നു, നാലു വിസ്ഫോടനങ്ങൾ ആവർത്തിച്ചു. അഞ്ചാമത്തേത് വളരെ ഭയങ്കരമായിരുന്നു. ഭൂമി ഒന്നു കുലുങ്ങിയുലഞ്ഞു. അലെക്സേയ്ക്ക് തണൽകൊടുത്ത മരത്തിന്റെ തല, ഒരു ബോംബുചില്ല് ഏററ് അത്യുഗ്രമായ ഫൂൽക്കാരത്തോടെ നിലംപതിച്ചു. വീണ്ടും ഭയംകൊണ്ടു വിളറിയ ആ പെൺകുട്ടിയുടെ മുഖം അയാളുടെ കണ്ണിന്റെ മുന്നിൽ തെളിഞ്ഞു. അവളുടെ തണുത്ത കവിൾത്തടങ്ങൾ അയാളുടേതുമായി ഉരസി. രണ്ടു ബോംബുകളുടെ അലർച്ചയ്ക്കിടയിൽ ഭയാക്രാന്തയായ ആ പെൺകുട്ടി മന്ത്രിച്ചു:

‘‘പ്രിയപ്പെട്ടവനെ—എന്റെ പ്രിയപ്പെട്ടവനെ.’’

വീണ്ടും ഒരു ബോംബ്, ഭീകരമായ ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ഭൂമിയെ കിടിലംകൊള്ളിച്ചു. മരങ്ങളെല്ലാം നിലത്തുനിന്ന് വിമാനത്താവളത്തിന്റെ മുകളിലുള്ള അന്തരീക്ഷത്തിലേക്കു പറന്നുയർന്നപോലെ തോന്നി. അവയുടെ തലപ്പുകൾ എല്ലാം ചിന്നിച്ചിതറി. ഇടിനാദംപോലുള്ള ഘോര ശബ്ദത്തോടെ അവയുടെ കടയ്ക്കലായി മരവിച്ച മൺകട്ടകൾ വന്നുവീണു. ആകാശത്തിൽ വെളുത്തുള്ളിയുടെ വാസനകലർന്ന ഊതനിറത്തിലുള്ള, തീക്ഷ്ണമായ ഒരു പുകമാത്രം ശേഷിച്ചു.

പുക അകന്നപ്പോഴേയ്ക്കും പരിസരമെല്ലാം ശാന്തമായിക്കഴിഞ്ഞിരുന്നു. കാട്ടിന്നപ്പുറത്തു നടക്കുന്ന വ്യോമയുദ്ധത്തിന്റെ ശബ്ദം കഷ്ടിച്ചുമാത്രമേ കേട്ടിരുന്നുള്ളൂ. പെൺകുട്ടി ചാടിയെണീററു. ആദ്യത്തെപ്പോലെ കുഴിഞ്ഞുതാണതായിരുന്നില്ല ആ കവിൾത്തടങ്ങൾ. അത് ചുവന്നു തുടുത്തിരുന്നു. കരയാൻ തയ്യാറെടുത്തപോലെ അലെക്സേയിൽനിന്ന് നോട്ടംമാററിക്കൊണ്ട് ക്ഷമായാചനാസ്വരത്തിൽ അവൾ പറഞ്ഞു:

‘‘ഞാൻ നിങ്ങളെ ഉപദ്രവിച്ചുവോ? ഉവ്വോ? ഞാൻ എന്തൊരു വിഡ്ഢിയാണ് ഈശ്വരാ, എന്തൊരു കഴുതയാണ്. എനിക്കു വളരെ സങ്കടമുണ്ട്.’’

‘‘ഇപ്പോൾ ക്ഷമായാചനം ചെയ്യുതുകൊണ്ട് ഒരു കാര്യവുമില്ല’’ തന്റെ സ്നേഹിതനെ രക്ഷിക്കുവാൻ താനല്ല; അന്തരീക്ഷസ്ഥിതിനിരീക്ഷണാലയത്തിലെ ഈ പെൺകിടാവാണല്ലോ പാഞ്ഞുചെന്നത് എന്നോർത്തു ലജ്ജാവിവശനായ യൂറ പറഞ്ഞു.

പിറുപിറുത്തുകൊണ്ട് അയാൾ തന്റെ മേലങ്കിയിലെ പൊടി തട്ടിക്കളഞ്ഞു. പിന്നീട് തന്റെ തലയൊന്നു ചൊറിഞ്ഞു. തലപോയ ആ ബർച്ച്മരത്തിനേയും അപ്പോഴും നിരന്തരമായി തെളിഞ്ഞ കറയൊലിക്കുന്ന അതിന്റെ മുറിഞ്ഞു പോയ കവരയേയും, അത്ഭുതത്തോടെ നോക്കിനിന്നു. മുറിവേററ ആ മരത്തിന്റെ പശ വെയിലിൽ വെട്ടിത്തിളങ്ങി, അതിന്റെ പൂപ്പൽ പിടിച്ച തടിയിന്മേൽക്കൂടി ഒലിച്ച്, കണ്ണുനീർപോലെ താഴെ നിലത്തേയ്ക്ക് ഇററു വീണുകൊണ്ടിരുന്നു.

അപകടത്തിന്നിടയിലും ധിക്കാരപൂർവ്വമായ തന്റെ ജിജ്ഞാസ കൈവെടിയാതെ ലേനൊച്ക വിളിച്ചുപറഞ്ഞു:

"നോക്ക്, അതാ, ആ മരം കരയുന്നു."

"അങ്ങനെ നിങ്ങളും കരയും." യൂറ മൌഢ്യത്തോടെ പറഞ്ഞു— "ശരി, പ്രദർശനം കഴിഞ്ഞു. ഇനി നമുക്ക് പോകാം. ആംബുലൻസ് വിമാനത്തിനു തരക്കേടൊന്നും പററിയിട്ടില്ല എന്നു വിചാരിക്കുന്നു."

"വസന്തം ഇങ്ങെത്തിക്കഴിഞ്ഞു." മുറിവേററ മരത്തടിയേയും, അതിൽനിന്നു നിലത്തേയ്ക്കിററിററുവീഴുന്ന സ്വച്ഛമായ മരക്കറയേയും, പാകമാകാത്ത ഒരു വലിയ കോട്ടിനുള്ളിൽ കടന്നുകൂടിയ തനിക്ക് പേരുപോലുമറിയാത്ത അന്തരീക്ഷസ്ഥിതിനിരീക്ഷണ സാർജൻറിനേയും നോക്കിക്കൊണ്ട് മെരേസ്യെവ് പറഞ്ഞു.

അങ്ങനെ അവർ മൂന്നുംപേരുംകൂടി, മുമ്പിൽ യൂറയും പിറകിൽ ആ രണ്ടു പെൺകുട്ടികളും, അലെക്സേയ് കിടന്നിരുന്ന മഞ്ചലും വഹിച്ച് ഉരുകിത്തുടങ്ങിയ മഞ്ഞിൽനിന്ന് വെള്ളം ഇററിററുവീഴുന്ന, അപ്പോഴും പുകഞ്ഞുകൊണ്ടിരുന്ന ബോംബുഗർത്തങ്ങളുടെ ഇടയിലൂടെ, വിമാനം കിടക്കുന്ന സ്ഥലത്തേക്കു കൊണ്ടുപോയി. ആ കൂററൻ കോട്ടിന്റെ പരുപരുത്ത കൈത്തല ശീലയിൽനിന്നു പുറത്തേക്കു നീണ്ട, തന്റെ മഞ്ചൽ പിടിച്ചിരുന്ന, സുശക്തമായ ആ ചെറിയ കൈ അലെക്സേയ് കൌതുകത്തോടെ ഇടംകണ്ണിട്ടുനോക്കി. എന്തു പററി ആ കുട്ടിക്ക്! ഒരുപക്ഷേ, തന്റെ ഭയത്തിനിടയിൽ താൻ ആ വാക്കുകൾ കേട്ടു എന്നു വിചാരിക്കുക മാത്രമായിരിക്കുമോ?

അന്ന് അലെക്സേയെസ്സംബന്ധിച്ചിടത്തോളം ഒരു ദുശ്ശകുനംപിടിച്ച ദിനമായിരുന്നു. വേറെ ഒരു സംഭവത്തിനുകൂടി അയാൾക്ക് അന്ന് സാക്ഷിയാകേണ്ടതായിവന്നു. ഫ്യൂസിലേജിലും ചിറകുകളിലും ചെങ്കുരിശിന്റെ അടയാളമുള്ള ആ വിമാനവും, അതിനുചുററും തല കുലുക്കിക്കൊണ്ട് ബോംബിന്റെ ചില്ലുകൾ വീണ് എന്തെങ്കിലും കേടുപററിയിട്ടുണ്ടോ എന്നു പരിശോധിച്ചുനടക്കുന്ന അതിന്റെ മെക്കാനിക്കും, ദൃഷ്ടിഗോചരമായപ്പോഴേക്കും, പോർവിമാനങ്ങളോരോന്നായി മടങ്ങാൻ തുടങ്ങിയിരിക്കുന്നു. അവ കാടിന്റെ മുകളിലെത്തി, സാധാരണ പതിവുള്ള കറങ്ങൽകൂടാതെതന്നെ നിലത്തിറങ്ങി. നേരെ കാടിന്റെ ഓരത്തിലുള്ള സ്ഥാനങ്ങളിലേക്ക് ഓടിച്ചുപോയിത്തുടങ്ങി.



അന്തരീക്ഷം പെട്ടെന്ന് ശാന്തമായി. വിമാനത്താവളം ശൂന്യമായി. കാടിന്റെ ഉള്ളിൽനിന്നു കേട്ടിരുന്ന വിമാനങ്ങളുടെ ശബ്ദവും നിലച്ചു. സൂര്യരശ്മി കണ്ണിലേല്ക്കാതെ കൈകൊണ്ടു തടപിടിച്ച് അപ്പോഴും ആളുകൾ കമാണ്ടരുടെ ആസ്ഥാനത്തുനിന്ന് ആകാശനിരീക്ഷണം ചെയ്യുന്നുണ്ടായിരുന്നു.

"നമ്പർ 9 മടങ്ങിയെത്തിയിട്ടില്ല. കുക്കുഷ്കിൻ എവിടെയോ അകപ്പെട്ടുപോയിരിക്കുന്നു," യൂറ പറഞ്ഞു.

എപ്പോഴും അസംതൃപ്തിയുടെ മുദ്രകുത്തിയ കുക്കുഷ്കിന്റെ മഞ്ഞ മുഖം അലെക്സേയുടെ കൺമുന്നിൽ തെളിഞ്ഞു. എത്ര ശ്രദ്ധാപൂർവ്വമാണ് അയാൾ ഇന്നു രാവിലെ തന്റെ മഞ്ചൽ വഹിച്ചിരുന്നത്. എന്ത്, അങ്ങനെ ആകുമോ? ഈ അപകടംപിടിച്ച കാലത്ത് ഏതൊരു വൈമാനികനും ഉദിച്ചിരുന്ന ആ ചിന്തയാണ് അയാളേയും ഞെട്ടിപ്പിച്ചത്. എന്തെന്നാൽ, ഇന്ന് അയാൾ വിമാനത്താവളത്തിലെ ജീവിതത്തിൽനിന്ന് ഒഴിവാക്കപ്പെട്ടിരിക്കുകയാണ്.

"അതാ അയാൾ." ആഹ്ലാദസ്വരം പുറപ്പെടുവിച്ചുകൊണ്ട് യൂറ ഒന്നു ചാടി.

കമാണ്ടറുടെ ആസ്ഥാനത്തുനിന്നിരുന്ന ജനങ്ങളെല്ലാം ഉദ്വേഗത്തോടെ കാണപ്പെട്ടു. എന്തോ സംഭവിച്ചിട്ടുണ്ട്. 9—ാം നമ്പർ താഴോട്ട് ഇറങ്ങുന്നില്ല. അത് വലിയ വലിയ വൃത്തങ്ങളുണ്ടാക്കി കറങ്ങുകയാണ്. അലെക്സേയുടെ തലയ്ക്കുമുകളിലൂടെ പറന്നപ്പോൾ, വെടികൊണ്ട അതിന്റെ ചിറകുകൾ അററുപോയിട്ടുള്ളതായി അയാൾ കണ്ടു. അതിലും ഭയങ്കരം ഫ്യൂസിലേജിന്റെ അടിയിൽ ഒററക്കാലേ ഉണ്ടായിരുന്നുള്ളു. ഒന്നിനുപുറകെ ഒന്നായി രണ്ടു ചുവന്ന റോക്കററുകൾ വാനിലേക്കുയർന്നു. കുക്കുഷ്കിൻ ഒരു പ്രാവശ്യംകൂടെ തലയ്ക്കുമുകളിലൂടെ വട്ടംകറങ്ങി. എവിടെയാണ് ഇരിക്കേണ്ടതെന്നറിയാതെ, തന്റെ തകർന്ന കൂടിനു മീതെയായി പറക്കുന്ന ഒരു പക്ഷിയെപ്പോലിരുന്നു ആ വിമാനം. ഇതാ കുക്കുഷ്കിൻ മൂന്നാമത്തെ വട്ടംചുററൽ ആരംഭിക്കുകയാണ്.

"ഒരു നിമിഷത്തിനകം അയാൾ പുറത്തുചാടും. അയാളുടെ ഇന്ധനം കഴിഞ്ഞിരുന്നു. അവസാനത്തെ തുള്ളികൊണ്ടാണ് അയാൾ പറക്കുന്നത്." തന്റെ വാച്ചിൽനിന്നു കണ്ണെടുക്കാതെ യൂറ പറഞ്ഞു.

ഇങ്ങനെയുള്ള അവസരങ്ങളിൽ, താഴോട്ട് ഇറങ്ങുക എന്നത് അസാദ്ധ്യമാകുമ്പോൾ, പൊന്തിപ്പൊന്തിപ്പോയി പാരച്യൂട്ടിന്റെ സഹായത്തോടുകൂടി താഴോട്ടു ചാടുവാൻ വൈമാനികർക്ക് അനുവാദമുണ്ട്. താഴെനിന്ന് ഇത്തരത്തിലുള്ള ഒരു കല്പന ഒൻപതാം നമ്പറിനും ലഭിച്ചിരിക്കണം. പക്ഷേ, അത് വീണ്ടും ഒരു നിർബ്ബന്ധബുദ്ധിയോടെ വട്ടം ചുററുകതന്നെയാണ്.

യൂറ വാച്ചിലേക്കും വിമാനത്തിലേക്കും മാറി, മാറി, നോക്കിക്കൊ

ണ്ടുനിന്നു. യന്ത്രം ഒന്നു താഴ്ന്നു എന്നു തോന്നിയപ്പോൾ അയാൾ താഴെയിരുന്നു തല തിരിച്ചു. ''അയാൾ വിമാനത്തെ രക്ഷിക്കുവാൻ നോക്കുകയായിരിക്കുമോ.'' എല്ലാവരും മനസ്സിൽ പറഞ്ഞിരുന്നു. ''ചാട്ടു, മനുഷ്യാ—ഉം ചാട്ടു.''

വാലിന്മേൽ 'ഒന്നു'' അടയാളമിട്ടിട്ടുള്ള ഒരു പോർവിമാനം ആ വിമാനത്താവളത്തിലൂടെ, ഒഴുകിവന്നു് അന്തരീക്ഷത്തിലേക്കു് ഉയർന്നു. ആദ്യത്തെ വട്ടംകറങ്ങലിൽത്തന്നെ അതു് മുറിവേററ ഒൻപതാം നമ്പറിന്റെ സമീപമെത്തി. ആ വിമാനം കൈകാര്യം ചെയ്യുന്നതിന്റെ സാമർത്ഥ്യവും പ്രശാന്തതയുംകൊണ്ടു് അലെക്സേയ് ഊഹിച്ചു, അതു് നിയന്ത്രിക്കുന്നതു് റജിമെൻറൽ കമാണ്ടർതന്നെ ആണെന്നു്. കുക്കുഷ്കിന്റെ റേഡിയോയന്ത്രത്തിനു് എന്തെങ്കിലും കേടുപററിയിരിക്കുമെന്നോ, വൈമാനികന്റെ പ്രജ്ഞയററിരിക്കുമെന്നോ അനുമാനിച്ചു മേലുദ്യോഗസ്ഥൻ സഹായത്തിനു് കുതിച്ചെത്തിയതാണു്. 'ചിറകു'കൊണ്ടു് ''താൻ കാണിക്കുന്നതുപോലെ ചെയ്യുക'' എന്ന അടയാളം കൊടുത്തു് അദ്ദേഹം ഒരററത്തേക്കു വെട്ടിത്തിരിച്ചു മേലോട്ടു് ഉയർന്നു. വെട്ടിത്തിരിഞ്ഞു പുറത്തേക്കു ചാടുവാൻ അദ്ദേഹം കുക്കുഷ്കിനു കല്പന കൊടുത്തു. ആ സമയത്തു് തന്റെ ഗ്യാസ് കുറച്ചു് നിലത്തിറങ്ങാൻ തയ്യാറായി കുക്കുഷ്കിൻ. ഒടിഞ്ഞ ചിറകോടുകൂടിയ ആ വിമാനം, അലെക്സേയുടെ തലയ്ക്കു മുകളിലൂടെ കുതിച്ചു ധൃതിയിൽ ഭൂമിയെ സമീപിച്ചു. ഭൂമിയുടെ സമതലത്തിൽ എത്തി, ഇടത്തോട്ടൊന്നു ചരിഞ്ഞു്, അതിന്റെ കേടുപററാത്ത കാലിൽ ഇറങ്ങി, ഒരൊററ ചക്രത്തിന്മേൽ കുറച്ചു് ഓടി, വേഗത കുറച്ചു, വലതു ഭാഗത്തേക്കു ചരിഞ്ഞു വീണ്ടും നല്ല കാൽ ഭൂമിയിൽ അമർത്തി, അച്ചുതണ്ടിന്മേൽ ഒന്നു തിരിഞ്ഞു. മേഘപടലങ്ങൾപോലെ മഞ്ഞു് ഉയർന്നു.

പക്ഷേ, അവസാനമായപ്പോഴേക്കും കുക്കുഷ്കിൻ അപ്രത്യക്ഷനായിരുന്നു. മഞ്ഞിൻപടലം ഒന്നമർന്നപ്പോൾ, നിന്ന വിമാനത്തിന്റെ സമീപത്തായി എന്തോ ഒരു കറുത്ത വസ്തു കിടക്കുന്നതായി കാണപ്പെട്ടു. ആളുകൾ ആ കറുത്ത സാധനത്തിന്റെ അടുത്തേക്കു് ഓടിയെത്തി. വിളിമുഴക്കിക്കൊണ്ടു് ആംബുലൻസ് കാറും പാഞ്ഞണഞ്ഞു.

''അയാൾ തന്റെ വിമാനം രക്ഷിച്ചു. അപ്പോൾ അങ്ങനത്തെ ഒരാളാണു് കുക്കുഷ്കിൻ. എന്നാണു് അയാൾ ഇങ്ങനെ ചെയ്യാൻ പഠിച്ചതു്.'' മഞ്ചലിൽ കിടക്കുന്ന അലെക്സേയ്, സുഹൃത്തിനെക്കുറിച്ചു് അല്പം അസൂയയോടെതന്നെ ചിന്തിച്ചു.

ധീരനും സമർത്ഥനുമായ ഒരു വൈമാനികനാണു് താൻ എന്നു് അസന്ദിഗ്ദ്ധമായ വിധത്തിൽ തെളിയിച്ചു, സർവ്വരാലും വെറുക്കപ്പെട്ട ആ ചെറിയ മനുഷ്യന്റെ അടുത്തേക്കു് ഓടിയെത്താൻ മോഹം തോന്നി അലെക്സേയ്ക്കു്. പക്ഷേ, അയാളെ മഞ്ചലോടു ചേർത്തു ബന്ധിച്ചിരിക്കുകയാണു്. ഞരമ്പുകളുടെ വലിച്ചിൽ ഒന്നയഞ്ഞപ്പോൾ, അയാൾക്കു്



അനുഭവപ്പെട്ട ദുസ്സഹമായ വേദന അയാളെ ചങ്ങലക്കിട്ടിരിക്കുകയാണു്.

ഇതിനെല്ലാം ഒരു മണിക്കൂർ സമയംതന്നെ വേണ്ടിവന്നില്ല. പക്ഷേ, സംഭവങ്ങൾ അത്ര ബഹുലവും, ദ്രുതവുമാകയാൽ എല്ലാംതന്നെ തന്റെ മനസ്സിൽ തിട്ടപ്പെടുത്തുവാൻ സാധിച്ചില്ല അലെക്സേയ്ക്കു്. റെഡ് ക്രോസ്സ് വിമാനത്തിൽ ഈവക ആവശ്യത്തിനു് ഉണ്ടാക്കിയിട്ടുള്ള പ്രത്യേക തുളകളിൽ തന്റെ മഞ്ചൽ തിരുകിവച്ചപ്പോഴും സാർജൻറ് തന്റെ മേൽതന്നെ പതിപ്പിച്ചിരുന്ന നിശ്ചലമായ നോട്ടങ്ങളെ മനസ്സിലാക്കിയപ്പോഴുമാണു്, ബോംബുകൾ വീഴുന്നതിനിടയിൽ ആ പെൺകുട്ടിയുടെ വിളർത്ത ചുണ്ടുകളിൽനിന്നു വീണ വാക്കുകളുടെ യഥാർത്ഥമായ അർത്ഥം അയാൾക്കു മനസ്സിലായതു്. ത്യാഗസന്നദ്ധയായ ആ നല്ല പെൺകുട്ടിയുടെ നാമധേയംപോലും തനിക്കു് അജ്ഞാതമാണു് എന്നോർത്തപ്പോൾ അയാൾക്കു് അനല്പമായ ലജ്ജ തോന്നി.

''സാർജൻറ് സഖാവെ,'' നന്ദിനിറഞ്ഞ നയനങ്ങൾ കൊണ്ടവളെ ഉഴിഞ്ഞുകൊണ്ടു് അയാൾ പതുക്കെ വിളിച്ചു.

യന്ത്രങ്ങളുടെ കോലാഹലത്തിൽ അവൾ ആ ശബ്ദം കേട്ടുവോ എന്നു സംശയമാണു്; പക്ഷേ, അവൾ മുന്നോട്ടു വന്നു് ഒരു ചെറിയ കെട്ടു നീട്ടിക്കൊണ്ടു പറഞ്ഞു:

''സീനിയർ ലഫ്ററനൻറ് സഖാവെ, ഇതു് താങ്കൾക്കുള്ള എഴുത്തുകളാണു്. താങ്കൾ ജീവിച്ചിരിക്കുന്നു; ഒരു ദിവസം മടങ്ങിവരുമെന്നു് എനിക്കു നിശ്ചയമുണ്ടായിരുന്നതുകൊണ്ടു ഞാൻ എടുത്തു സൂക്ഷിച്ചുവച്ചിരുന്നതാണു്. എനിക്കതു് അറിയാമായിരുന്നു, അഥവാ എനിക്കു് അങ്ങനെ തോന്നിയിരുന്നു.''

അവൾ, എഴുത്തുകളുടെ ചെറിയ കെട്ടു് അയാളുടെ നെഞ്ചിൽവച്ചുകൊടുത്തു. വികൃതവും വയസ്സുചെന്നതുമായ കൈയക്ഷരത്തിൽ മേൽവിലാസമെഴുതി, ത്രികോണാകൃതിയിൽ മടക്കിയിട്ടുള്ള, തന്റെ അമ്മയുടെ അനേകം എഴുത്തുകൾ അയാൾ ആ കൂട്ടത്തിൽ കണ്ടു. പിന്നെച്ചിലതു് അയാളുടെ അടിക്കുപ്പായത്തിൽ ഇരിക്കുന്ന ലേഖനങ്ങൾപോലെ ഉള്ളവയാണു്. പരിചിതമായ ആ കവറുകൾ കണ്ടപ്പോൾ അയാളുടെ മുഖത്തു് ഒരു പ്രകാശം പരന്നു. ബ്ളാങ്കററിൽനിന്നു കൈ വലിച്ചെടുക്കുവാൻ അയാൾ ഒരു ശ്രമം നടത്തി.

സങ്കടത്താൽ തുടുത്ത മുഖത്തോടെ സാർജൻറു് ആരാഞ്ഞു: ''ഇതു വല്ല പെൺകുട്ടിയുടേതുമാണോ?'' അവളുടെ കണ്ണുകൾ നനഞ്ഞും, നീണ്ട ചെമ്പൻനിറമുള്ള കൺപീലികൾ തമ്മിൽ ഒട്ടിപ്പിടിച്ചും ഇരുന്നിരുന്നു.

പൊട്ടിത്തെറിയ്ക്കലുകൾക്കിടയിൽ കേട്ട ആ വാക്കുകൾ തന്റെ ഭാവനയിൽനിന്നു ജനിച്ചതല്ലെന്നു് അയാൾ മനസ്സിലാക്കി. അതു മന

സ്സിലായപ്പോൾ സത്യം പറയുവാൻ അയാൾക്ക് ധൈര്യമില്ലാതായി.

''വിവാഹിതയായ എന്റെ സഹോദരിയുടേതാണ് ഇവ. ഇന്ന് അവളുടെ പേരു വേറെയാണ്.'' തന്നോടു തന്നെ വെറുപ്പുതോന്നിക്കൊണ്ടു് അയാൾ മറുപടി പറഞ്ഞു. യന്ത്രങ്ങളുടെ അലർച്ചയ്ക്കു മീതെയായി ശബ്ദങ്ങൾ കേട്ടു തുടങ്ങി. ഒരു ഭാഗത്തെ വാതിൽ തുറന്നു, കോട്ടിന്റെ മീതെ വെളുത്ത മേലങ്കി ധരിച്ച, അപരിചിതനായ ഒരു സർജൻ വിമാനത്തിലേക്കു കയറി.

''ഒരു രോഗി എത്തിക്കഴിഞ്ഞുവല്ലോ.'' മെരേസ്യെവിനെ നോക്കിക്കൊണ്ടു ഡോക്ടർ പറഞ്ഞു. ''മറേറ ആളെയും അകത്തേക്കു കൊണ്ടു വരൂ. നമുക്ക് ഒരു നിമിഷത്തിനുള്ളിൽ പുറപ്പെടാം. ഹേയ് ശ്രീമതി, നിങ്ങൾ എന്താണ് അവിടെ ചെയ്യുന്നത്?'' നീരാവി പററിയ കണ്ണാടച്ചില്ലിലൂടെ സാർജൻറിനെ നോക്കിക്കൊണ്ടു ഡോക്ടർ ചോദിച്ചു. അവർ യൂറയുടെ പിന്നിൽ ഒളിക്കുവാൻ ശ്രമിക്കുകയായിരുന്നു. ''ദയവായി പുറത്തേക്കു പോകൂ. ഞങ്ങൾക്കു പുറപ്പെടാൻ സമയമായി. ഇതാ, മഞ്ചൽ ഇതിന്നകത്തേക്കു വച്ചോളൂ.''

''എഴുതണം കേട്ടോ—ദൈവത്തെ വിചാരിച്ച് എഴുതൂ. ഞാൻ കാത്തിരിക്കും'' ആ പെൺകുട്ടി മന്ത്രിക്കുന്നതു് അലെക്സേയ് വ്യക്തമായി കേട്ടു.

യൂറയുടെ സഹായത്തോടെ ഡോക്ടർ ഒരു മഞ്ചൽ വലിച്ച് അകത്തേക്കു കടത്തി. അതിൽ കിടന്ന് ആരോ ഞരങ്ങുന്നുണ്ടായിരുന്നു. മഞ്ചൽ അതിന്റെ സ്ഥാനത്തു് ഉറപ്പിക്കുന്നതിനിടയിൽ അതു മൂടിയിരുന്ന തുണി അഴിഞ്ഞുവീണതിനാൽ, വേദനകൊണ്ടു വക്രിച്ച കുക്കുഷ്കിന്റെ മുഖം അലെക്സേയ് കണ്ടു. ഡോക്ടർ കൈകൾ കൂട്ടിത്തിരുമ്മി, ക്യാബിന്നകത്തു് ചുററും നല്ലപോലെ ഒന്നുനോക്കി, അലെക്സേയുടെ വയററത്തു പതുക്കെ കൈകൊണ്ടു കൊട്ടിക്കൊണ്ടു പറഞ്ഞു:

''ഹോ യുവാവേ, നന്നായി. ഇതാ, കൂട്ടിന് ഒരു സഹയാത്രക്കാരൻ. ഭേഷ്, അല്ലേ. എന്തു്! ശരി, ഇനി യാത്ര ചെയ്യാത്തവരൊക്കെ ദയവുചെയ്തു വിമാനത്തിൽനിന്ന് ഒന്ന് ഇറങ്ങിത്തരൂ. അപ്പോൾ സാർജൻറിന്റെ വരകളോടു കൂടിയ ആ വിദുഷി പോയി അല്ലേ—നന്നായി. നമുക്കു പുറപ്പെടാം.''

യൂറയ്ക്കു വിട്ടുപോകാൻ സമ്മതമില്ലാത്തപോലെ തോന്നി. ഒടുവിൽ സർജൻ അയാളെ തള്ളി പുറത്താക്കി, വാതിൽ അടച്ചു. വിമാനം ഒന്നു കുലുങ്ങി, യാത്രയായി. അതൊന്നു ചാടി, സാവധാനം ലാഘവത്തോടെ, യന്ത്രത്തിന്റെ താളലയം തെററിക്കാതെ നേരേ അന്തരീക്ഷത്തിലേക്കുയർന്നു. ചുമരിന്മേൽ പിടിച്ചുകൊണ്ടു് സർജൻ മെരേസ്യെവിന്റെ സമീപത്തേക്കു ചെന്നു:

''നിങ്ങൾക്ക് എങ്ങനെയിരിക്കുന്നു? നാഡി ഒന്നു നോക്കട്ടെ.'' ജിജ്ഞാസയോടെ മെരേസ്യെവിനെ നോക്കി തലകുലുക്കിക്കൊണ്ടു് ഡോക്ടർ തുടർന്നു. ''ഓ—ഒരു ഉറച്ച സ്വഭാവക്കാരൻ—നിങ്ങളുടെ അപദാനങ്ങളെപ്പററി സുഹൃത്തുക്കൾ പറഞ്ഞതു് വിശ്വസിക്കുവാൻ വിഷമം. ജാക്ക് ലണ്ടന്റെ കഥപോലെ ഇരിക്കുന്നു.''

തന്റെ സീററിലേക്ക് താണ്, അവിടം കുറേക്കൂടെ സൗകര്യപ്പെടുത്തി, ഡോക്ടർ ഉറങ്ങാൻ തുടങ്ങി. ചെറുപ്പം പിന്നിട്ടിരുന്ന വിളർത്ത മുഖത്തോടുകൂടിയ അദ്ദേഹം കഠിനമായി ക്ഷീണിച്ചിരിക്കുന്നു എന്നു വ്യക്തമാണ്.

''ഒരു ജാക്ക് ലണ്ടൻ കഥപോലെ ഇരിക്കുന്നു.'' മെരേസ്യെവ് വിചാരിച്ചു. തന്റെ ബാല്യകാലത്തെ ചില സ്മരണകൾ—മരവിച്ച കാലുള്ള ഒരു മനുഷ്യൻ ക്ഷുധാർത്തനും രോഗിയുമായ ഒരു ചെന്നായയാൽ അനുധാവനം ചെയ്യപ്പെട്ടു് ഘോരകാനനത്തിലൂടെ ഇഴയുന്ന ചിത്രം—അയാളുടെ മനസ്സിൽ ഉദിച്ചു. യന്ത്രത്തിന്റെ നിരന്തരമായ മൂളലിന്റെ താലോലമേററ്, സർവ്വവും അവയുടെ ബാഹ്യരൂപം ഉപേക്ഷിച്ച ഊതനിറത്തിലുള്ള ഒരു അന്ധകാരത്തിലൂടെ ഊഞ്ഞാലാടാൻ തുടങ്ങി. അലെക്സേയുടെ മനസ്സിൽ, അയാൾ ഉറങ്ങുമ്പോൾ, ഉണ്ടായിരുന്ന ആലോചന യുദ്ധമോ, മുറിവോ, ബോംബോ, നിരന്തരമായ ദുരിതമോ, കാലിൽ കടിച്ചു ചീന്തുന്ന വേദനയോ സംബന്ധിച്ചുള്ളതായിരുന്നില്ല. മോസ്കോവിലേക്കു ധൃതിപിടിച്ചു പായുന്ന വിമാനത്തെക്കുറിച്ചും അയാൾ ചിന്തിച്ചില്ല. ഇതെല്ലാം കുട്ടിക്കാലത്തു്, കമീഷിനിൽവച്ച് അയാൾ വായിച്ചിട്ടുള്ള ഏതോ പുസ്തകത്തിലെ കഥകളാണ് എന്ന വിചിത്രഭാവനയോടു കൂടിയായിരുന്നു അയാൾ നിദ്രയിലാണ്ടതു്.

# രണ്ടാം ഭാഗം

## I

തലസ്ഥാനത്തെ ആസ്പത്രിയുടെ മേന്മയെക്കുറിച്ച് അന്ദ്രേയ് ഡെക്ത്യരേങ്കൊവും ലേനൊച്കയും സ്നേഹിതനോടു വർണ്ണിച്ചുകൊടുത്തിട്ടുള്ളത് ഒട്ടും അതിശയോക്തിയായിരുന്നില്ല. അവിടെയാണ് മെരേസ്യെവിനേയും, അയാളോടൊപ്പം തന്നെ മോസ്കോവിലേക്കയച്ചിരുന്ന കൊൺസ്റ്റന്റീൻ കുക്കുഷ്കിനേയും താമസിപ്പിച്ചത്.

വിഖ്യാതരായ സോവിയററുശാസ്ത്രജ്ഞന്മാർ, രോഗമോ അപകടമോ പിടിപെട്ട് അവശരായവരെ വേഗം ആരോഗ്യവാന്മാരാക്കുവാനുള്ള ചികിത്സാപദ്ധതികളെപ്പററി ഗവേഷണം നടത്തുന്ന ഒരു സ്ഥാപനത്തോടനുബന്ധിച്ചിരുന്ന ഒരു കൊച്ചുചികിത്സാലയമായിരുന്നു യുദ്ധത്തിനുമുമ്പ് ഇത്. സുസ്ഥിരമായ ഒരു പാരമ്പര്യം പുലർത്തിയിരുന്ന ആ സ്ഥാപനം അഖിലലോക പ്രശസ്തിയാർജ്ജിച്ചിരുന്നു.

യുദ്ധം തുടങ്ങിയപ്പോൾ ശാസ്ത്രജ്ഞന്മാർ ഇത് മുറിവേററ പട്ടാളഉദ്യോഗസ്ഥന്മാരെ ചികിത്സിക്കാനുള്ള ഒരു ആശുപത്രിയാക്കി മാററി. അന്നത്തെ പുരോഗമിച്ച ശാസ്ത്രീയ വിജ്ഞാനത്തിനു പരിചിതമായിരുന്ന എല്ലാത്തരം ചികിത്സകളും അവിടത്തെ രോഗികൾക്കു നൽകിപ്പോന്നിരുന്നു. മോസ്കോവിന്നപ്പുറത്തു നടന്നിരുന്ന സമരംമൂലം മുറിവേററവരുടെ സംഖ്യ വളരെ കൂടുതലായി വന്നതിനാൽ ആ ചികിത്സാലയത്തിന് ഉദ്ദേശിച്ചിരുന്നതിന്റെ നാലിരട്ടി കട്ടിലുകൾ ഇപ്പോൾ അവിടെ ഏർപ്പാടുചെയ്യേണ്ടിവന്നു. അവിടെയുണ്ടായിരുന്ന സ്ഥലങ്ങളെല്ലാം—സന്ദർശകരുടെ മുറിയും, വായനശാലയും, കളിസ്ഥലവും, സ്റ്റാഫ് മുറിയും, പൊതുവായ ഭക്ഷണമുറിയും ഇപ്പോൾ വാർഡുകൾ ആക്കി മാററിയിരിക്കുകയാണ്. ശാസ്ത്രജ്ഞൻ ലാബറട്ടറിയുടെ സമീപമുണ്ടായിരുന്ന തന്റെ പഠനമുറി വിട്ട്, പുസ്തകങ്ങളും സാമാനങ്ങളുമായി ഡ്യൂട്ടിഡോക്ടർക്ക് ഉപയോഗിക്കുവാൻ ഉദ്ദേശിച്ചിരുന്ന ഒരു ചെറിയ അറയിലേക്കു മാറി. എന്നിട്ടുപോലും ഇടയ്ക്കിടെയെല്ലാം കട്ടിലുകൾ വരാന്തയിൽ ഇടേണ്ട ആവശ്യം നേരിടാറുണ്ട്.

വൈദ്യശാസ്ത്രത്തിന്റെ ഈ ശ്രീകോവിലിന്ന് ആവശ്യമായ ഗൗരവംകലർന്ന നിശ്ശബ്ദത ഉണ്ടായിരിക്കണമെന്ന നിശ്ചയത്തോടെ ശില്പി പണിതിട്ടുള്ള വെളുത്തുമിനുന്ന ചുമരിന്റെ പിന്നിൽനിന്ന്, നീണ്ട



ഞരക്കവും, നിലവിളികളും, നിദ്രാധീനന്റെ കൂർക്കംവലികളും ബോധമററവന്റെ പ്രലപനങ്ങളും എപ്പോഴും കേൾക്കാം. യുദ്ധത്തിന്റെ അലട്ടലുണ്ടാക്കുന്ന തീക്ഷ്ണമായ നാററം—രക്തംപുരണ്ട തുണികളുടെ—പഴുത്ത മുറിവുകളുടെ—ജീവനുള്ള മനുഷ്യന്റെ ചീയുന്ന മാംസത്തിന്റെ—നാററം അവിടെ മുഴുവനും മുററി നില്ക്കുകയാണ്. അതു നശിപ്പിക്കുവാനുള്ള ശക്തി കാററിന്നുണ്ടായിരുന്നില്ല. ശാസ്ത്രജ്ഞന്മാരുടെ വിധിയനുസരിച്ചു പണിത സുഖകരമായ കട്ടിലുകളോടൊപ്പം ക്യാമ്പ് കട്ടിലുകളും സ്ഥലം പിടിച്ചിരുന്നു. ഉപകരണങ്ങളുടെ ദൗർലഭ്യവും ഉണ്ടായിരുന്നു. അവിടെ ഉണ്ടായിരുന്ന മനോഹരമായ സ്ഫടികപ്പാത്രങ്ങൾക്കുപുറമെ ഇപ്പോൾ അലുമിനിയം പാത്രങ്ങളും ഉപയോഗിച്ചുവന്നു. അടുത്ത് എവിടെയോ പതിച്ച ഒരു ബോംബു പൊട്ടിയതിന്റെ ചില്ലുകൾ ഏററ് പൊട്ടിത്തകർന്ന് ഒരു വലിയ ഇററാലിയൻ ജനവാതിൽ പീഞ്ഞപ്പലകവെച്ചടിച്ച് ഉറപ്പിച്ചിരിക്കുന്നു. എന്തിന്, വെള്ളത്തിനുകൂടി അവിടെ ക്ഷാമമായിരുന്നു. ഗ്യാസ്പോലും ഇടയ്ക്കിടെ കിട്ടാതെവന്നു. ഉപകരണങ്ങളെല്ലാം പഴയ ഒരു സ്പിരിട്ട് സ്റ്റൗവിന്റെ മുകളിൽവച്ചാണ് ശുദ്ധീകരിക്കാററ്. പക്ഷേ, മുറിവേററവരുടെ എണ്ണം കൂടിക്കൂടിവന്നു. തീവണ്ടികളിലും, ബസ്സുകളിലും, വിമാനങ്ങളിലും അവരെ കൊണ്ടുവന്ന് ഇറക്കിയിരുന്നു. യുദ്ധത്തിന്റെ ശക്തിക്കനുസരിച്ചു കൂടിവന്നിരുന്നു അവരുടെ സംഖ്യയും.

ഇതൊക്കെയാണെങ്കിലും ആസ്പത്രിജീവനക്കാർ മുഴുവൻ—വിശ്രുതനായ ഒരു ശാസ്ത്രജ്ഞനും സുപ്രീംസോവിയററ് അംഗവുമായ പ്രധാനി മുതൽ വേലക്കാരികളും, സേവകരും കൂലിക്കാരുംവരെയുള്ള എല്ലാവരും—അർദ്ധപ്പട്ടിണിക്കാരും ക്ഷീണിതരും വിശ്രമമെന്താണെന്നറിയാതെ കഴിക്കുന്നവരും ആണ്. എങ്കിലും അവർ തങ്ങളുടെ സ്ഥാപനത്തിന്റെ സുസ്ഥാപിതമായ പാരമ്പര്യമനുസരിച്ചു ഭ്രാന്തുപിടിച്ചപോലെതന്നെ പണിയെടുത്തിരുന്നു. വിശ്രമമില്ലാതെ ഒന്നും, രണ്ടും, മൂന്നും പ്രവൃത്തിസമയം തുടർച്ചയായി പണിയെടുക്കേണ്ടിവരുന്ന വേലക്കാരികൾ സമയം കിട്ടുമ്പോഴെല്ലാം നിലങ്ങൾ ഉരച്ചുകഴുകി വൃത്തിയാക്കി. ചടച്ച്, ഉള്ളതിലും കൂടുതൽ പ്രായംതോന്നിച്ച്, ക്ഷീണംകൊണ്ടു വേച്ചുവേച്ചു നടക്കുന്ന നേഴ്സുമാർ, ഡ്യൂട്ടിസമയത്ത് വെളുത്ത പശയിട്ട ഉടുപ്പുകൾ ധരിച്ച് ഡോക്ടർമാരുടെ നിർദ്ദേശങ്ങൾ അങ്ങേയററത്തെ ശ്രദ്ധയോടുകൂടി നിറവേററിവന്നു. ആദ്യകാലങ്ങളിലെപ്പോലെതന്നെ ഇപ്പോഴും രോഗിയുടെ വിരിപ്പിൽ മൃദുവായ ഒരു പാട് കണ്ടാൽപോലും, ഹൌസ്സർജൻമാർ കോപത്തോടെ അട്ടഹസിക്കും. ചുമരും വാതിൽപ്പടികളും പിടികളും വൃത്തിയായിരിക്കുന്നുണ്ടോ എന്നു പരീക്ഷിക്കുവാൻ അവർ കൈലേസുകൊണ്ട് തുടച്ചുനോക്കും. വിശാലമായ നെററിയിൽനിന്നു പിന്നോട്ടു മാടിയിട്ട നരകയറിയ മുടിയും, കറുത്ത മേൽമീശയും, രജ

തവർണ്ണാങ്കിതമായ രാജകീയശ്മശ്രുവും ചുവന്ന മുഖവുമുള്ള, ഉന്നതകായനും വൃദ്ധനും തികഞ്ഞ ഒരു ശിക്ഷകനുമായ, പ്രധാന സർജൻ, സമരത്തിനുമുമ്പു ചെയ്തിരുന്നതുപോലെതന്നെ, പശതേച്ച ഉടുപ്പുകൾ ധരിച്ച ഹൗസ്‌സർജൻമാരാലും മററു അനുചരന്മാരാലും പരിസേവിതനായി വാർഡുകൾതോറും ഓരോ പുതിയ രോഗിയുടെ രോഗവിവരമന്വേഷിച്ചും ഗുരുതരമായ കേസുകൾക്കു നിർദ്ദേശങ്ങൾ നൽകിയും ദിവസത്തിൽ രണ്ടുതവണ കൃത്യസമയത്തു് റോന്തു ചുററാറുണ്ടു്.

അപകടംപിടിച്ച ഈ സമയത്തു് ആസ്പത്രിയുടെ പുറത്തും അദ്ദേഹത്തിനു വളരെയധികം പണികൾ ചെയ്യാനുണ്ടായിരുന്നു. പക്ഷേ, തന്റെ സൃഷ്ടിയായ ഈ ആതുരാലയം സന്ദർശിക്കുവാൻ ഉറക്കവും വിശ്രമവും ഉപേക്ഷിച്ചും അദ്ദേഹം സന്നദ്ധനായിരുന്നു. ഏതെങ്കിലും വിട്ടുവീഴ്ചയ്ക്കുവേണ്ടി ജീവനക്കാരിൽ ആരെയെങ്കിലും കുററപ്പെടുത്തേണ്ട ആവശ്യം നേരിട്ടാൽ—കുററം കണ്ടുപിടിക്കപ്പെട്ട സ്ഥലത്തുവെച്ചു്, ഉറക്കെ, തീവ്രമായിത്തന്നെ അദ്ദേഹം അതു ചെയ്യും. ഈ അപകടകരമായ കാലത്തു്, നിർബ്ബന്ധിതമായ അന്ധകാരത്തിൽപ്പെട്ട യുദ്ധകാലമോസ്ക്കോവിൽ—തങ്ങളുടെ സ്ഥാപനം ഒരു മാതൃകാസ്ഥാപനമായി വർത്തിക്കണമെന്നു് അദ്ദേഹത്തിനു നിർബ്ബന്ധമാണു്. ഇതാണു് ഹിററ്ലറോടും, ഗ്യേറിങ്ങിനോടും അവർക്കു ചെയ്യാനാകുന്ന പ്രതികാരം. യുദ്ധകാലവിഷയങ്ങളുടെ പേരിൽ ഒരു വിട്ടുവീഴ്ചയ്ക്കും അദ്ദേഹം സന്നദ്ധനായിരുന്നില്ല. കൃത്യബോധമററവരും മടിയന്മാരും ഇവിടംവിട്ടു് നരകത്തിൽ പോകട്ടെ എന്നു് അദ്ദേഹം അട്ടഹസിക്കും. ബുദ്ധിമുട്ടുള്ള ഇമ്മാതിരി സമയത്തുതന്നെയാണു്, കൂടുതൽ കർശനമായ നിയമങ്ങൾ വേണ്ടതു്. കൃത്യസമയത്തുതന്നെ അദ്ദേഹം തന്റെ വാർഡ്‌സന്ദർശനം നിർവ്വഹിക്കും. വേലക്കാരികൾ അവിടത്തെ വാച്ചുകൾ തിരിച്ചുവയ്ക്കുക അതു കണക്കാക്കിയാണു്. ആകാശാക്രമണങ്ങൾപോലും അദ്ദേഹത്തെ കൃത്യനിർവ്വഹണത്തിൽനിന്നു പിൻതിരിപ്പിച്ചിട്ടില്ല. വർണ്ണനാതീതങ്ങളായ ബുദ്ധിമുട്ടുകളെ എതിരിട്ടുകൊണ്ടു യുദ്ധകാലത്തിനുമുമ്പുള്ള ചട്ടങ്ങൾ അനുസരിക്കുവാനും, വിസ്മയാവഹമായ കൃത്യങ്ങൾ നിർവ്വഹിക്കുവാനും അവിടത്തെ ഡോക്ടറന്മാർക്കു് പ്രചോദനം നൽകുന്നതു് അദ്ദേഹത്തിന്റെ ഈ കൃത്യനിഷ്ഠയാണു്.

ഒരു ദിവസം പതിവുപോലെയുള്ള പ്രഭാതസന്ദർശനവേളയിൽ ഈ നേതാവു്—നമുക്കു് അദ്ദേഹത്തെ വസീലിയ് വസീല്യെവിച്ച് എന്നു വിളിക്കാം—രണ്ടാം നിലയിലെ കോവണിയിറങ്ങുന്ന സ്ഥലത്തു് രണ്ടു കട്ടിലുകൾ അടുത്തടുത്തു് ഇട്ടിരിക്കുന്നതു കണ്ടുപിടിച്ചു.

''ഓ, ഇവിടെ എന്താണു് ഈ പ്രദർശനം?'' അദ്ദേഹം കുരച്ചു ചാടി. സ്ഥൂലരോമാവൃതമായ പുരികത്തിനടിയിൽനിന്നു പുറത്തുവന്ന തീ ചിതറുന്ന നോട്ടത്തിനു ലക്ഷ്യമായിത്തീർന്ന മദ്ധ്യവയസ്സുകഴിഞ്ഞ, ഉരു



ണ്ട ചുമലുകളും ഗംഭീരാകാരവുമുള്ള ഉന്നതഗാത്രനായ ആ ഹൗസസ്ർജൻ ഒരു സ്കൂൾക്കുട്ടിയെപ്പോലെ ഉപചാരപൂർവ്വം പറഞ്ഞു:

''ഇന്നലെ രാത്രിയാണവർ വന്നതു്—വൈമാനികരാണു്. ഇദ്ദേഹത്തിന്റെ തുടയ്ക്കും വലത്തെ കൈയിനും ഒടിവുപററിയിട്ടുണ്ടു്. നില സാധാരണയാണു്. എന്നാൽ ഇതു്''—വയസ്സ് തിരിച്ചറിയാൻവയ്യാത്ത, കണ്ണടച്ചു് നിശ്ചലനായിക്കിടക്കുന്ന ഒരു ക്ഷീണഗാത്രനെ ചൂണ്ടിക്കാണിച്ചുകൊണ്ടു ഡോക്ടർ തുടർന്നു—''ഇതു ഗുരുതരമായ ഒരു കേസാണു്. കാലിന്റെ പുറവടിക്കു വളരെ സങ്കീർണ്ണമായ പരുക്കുകൾ പററിയിട്ടുണ്ടു്. രണ്ടു കാലിനും വ്രണം (ഗാംഗ്രീൻ) ബാധിച്ചിരിക്കുന്നു. പ്രധാനമായും ക്ഷീണാധിക്യമാണു്. ഞാൻ വിശ്വസിക്കുന്നില്ല, എങ്കിലും എന്നോടുകൂടി ഉണ്ടായിരുന്ന ഒന്നാംറാങ്കു് മെഡിക്കൽ ഓഫീസർ പറഞ്ഞുകേട്ടതാണു്; ഇദ്ദേഹം ഈ ഒടിഞ്ഞ കാലും വച്ചു് പതിനെട്ടു ദിവസങ്ങളോളം ജർമ്മൻ പടയണിയുടെ പുറകിലായി ഇഴഞ്ഞുനടന്നിരുന്നുവത്രെ. പക്ഷേ, അതു് അതിശയോക്തിയായിരിക്കണം.''

ഹൗസ്‌സർജൻ പറയുന്നതു് യാതൊന്നുംതന്നെ ശ്രദ്ധിക്കാതെ, വസീലിയ് വസീല്യെവിച്ച് ബ്ളാങ്കററ് പൊക്കിനോക്കി. നെഞ്ചത്തു് വിലങ്ങനെവച്ച കൈകളുമായി അലെക്സ്യേയ് മെരേസ്യെവ് കിടന്നിരുന്നു. പുതിയ വെളുത്ത വിരിപ്പിന്റേയും ഷർട്ടിന്റേയും പശ്ചാത്തലത്തിൽ വ്യക്തമായി തെളിഞ്ഞുകാണുന്ന കറുത്ത തോൽകൊണ്ടു മൂടിയ കൈകളിൽ നോക്കി ഒരാൾക്കു് എല്ലിന്റെ രൂപം പഠിക്കാമായിരുന്നു. സാവധാനത്തിൽ പുതപ്പു പൂർവ്വസ്ഥാനത്തുതന്നെവച്ചു് ഹൗസ്‌സർജന്റെ വാഗ്ധാരയ്ക്കു വിഘാതംവരുത്തിക്കൊണ്ടു് അദ്ദേഹം മുരണ്ടു:

''എന്താണു് ഇവരെ ഇവിടെ കിടത്തിയിരിക്കുന്നതു്?''

''വരാന്തയിൽ ഇനി തീരെ ഇടമില്ല. അങ്ങു്തന്നെ...''

''അങ്ങു്തന്നെ—അങ്ങു്തന്നെ—എന്തു് അങ്ങു്തന്നെ? നാല്പത്തിരണ്ടാം മുറിയിൽ എന്താണു്?''

''അതു് കേണൽമാരുടെ വാർഡല്ലേ?''

''കേണലോ?'' പ്രഫസർ പൊട്ടിച്ചീറി: ''ഏതു വിഡ്ഢിയാണു് അതു പറഞ്ഞതു്?''

''പക്ഷേ, ഞങ്ങളോടു പറഞ്ഞിട്ടുള്ളതു് ആ മുറി, സോവിയററു യൂണിയന്റെ വീരപുരുഷൻ എന്ന ബഹുമതി നേടിയവർക്കായി സൂക്ഷിക്കണമെന്നാണു്.''

''വീരപുരുഷൻ! ഈ യുദ്ധത്തിൽ എല്ലാവരും വീരപുരുഷന്മാർ തന്നെയാണു്. നിങ്ങൾ എന്തിനാണു് എന്നെ പഠിപ്പിക്കാൻ വരുന്നതു്. ആരാണു് ഇവിടത്തെ മേലധികാരി? ഇവരെ ഇപ്പോൾത്തന്നെ നാല്പത്തിരണ്ടാം നമ്പർ മുറിയിൽ കൊണ്ടുപോയാക്കു—കേണൽമാരുടെ വാർഡ് ആണത്രെ! ഓരോരോ അബദ്ധങ്ങൾ കണ്ടുപിടിച്ചേക്കുകതന്നെ!''

ഇപ്പോൾ കുറേക്കൂടി അമർത്തപ്പെട്ട അനുയായികളുമൊന്നിച്ച് അദ്ദേഹം നടന്നുപോയി. പക്ഷേ, വേഗം മടങ്ങിവന്നു. മെരേസ്യെവിന്റെ കിടക്കയിലേക്കു ചാഞ്ഞ്, നാനാവിധ രോഗാണുസംഹാരികളുടെ നിരന്തരോപയോഗം മൂലം തൊലിപൊളിഞ്ഞുപോയിത്തുടങ്ങിയ, തന്റെ തുടുത്ത കൈ ആ വൈമാനികന്റെ ചുമലിൽ അർപ്പിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു:

‘‘ജർമ്മൻ നിരയുടെ പിന്നിൽക്കൂടി രണ്ടാഴ്ചയിൽക്കൂടുതൽ മുട്ടിൽ ഇഴഞ്ഞുനടന്നു എന്നു പറയുന്നത് ശരിയാണോ?’’

‘‘എന്റെ കാലുകളിൽ ഗാംഗ്രിൻ ബാധിച്ചിട്ടുണ്ടോ?’’ തീരെ പതിഞ്ഞ സ്വരത്തിൽ മെരേസ്യെവ് ചോദിച്ചു.

വാതിൽക്കൽ നിൽക്കുന്ന തന്റെ അനുയായികളുടെ നേർക്കു കോപാക്രാന്തനായി അദ്ദേഹം നോക്കി. വൈമാനികന്റെ വേദനയും ഉൽക്കണ്ഠയും നിറഞ്ഞു തുളുമ്പുന്ന വലിയ കണ്ണുകളിലേക്കു നേരേ നോക്കിക്കൊണ്ട് അദ്ദേഹം പെട്ടെന്ന് പറഞ്ഞു:

‘‘നിങ്ങളേപ്പോലുള്ള ഒരാളെ വഞ്ചിക്കുന്നത് മഹാപാപമാണ്. അതേ ഗാംഗ്രിൻ ബാധിച്ചിരിക്കുന്നു. പക്ഷേ, ധൈര്യമവലംബിക്കൂ. മാറ്റാൻ വയ്യാത്ത യാതൊരു സുഖക്കേടും ഇല്ല. അത്യാസന്നം എന്നു പറയാവുന്ന യാതൊരു സ്ഥിതിയുമില്ല. മനസ്സിലായോ? അതാണ് സംഗതി.’’

ഉയർന്ന്, ചൊടിയോടെ അദ്ദേഹം ആ വരാന്തയുടെ ചില്ലുവാതിലിലൂടെ കടന്നുപോയി. അവിടെനിന്നും അദ്ദേഹത്തിന്റെ പരുത്ത സ്വരത്തിന്റെ വിദൂരമായ അലകൾ ഉയരുന്നുണ്ടായിരുന്നു.

‘‘തമാശയുള്ള ഒരു മനുഷ്യൻ’’ കനത്ത കണ്ണുകൾകൊണ്ട്, നടന്നകലുന്ന ആ രൂപം നോക്കി അലെക്സേയ് പറഞ്ഞു.

‘‘അയാൾക്കു ഭ്രാന്താണ്. അയാൾ പറഞ്ഞതു കേട്ടുവോ. നമ്മെ കളിയാക്കുകയാണ്. നമുക്കറിയാൻ പാടില്ലേ ഈ ശുദ്ധാത്മാക്കളെ.’’ ചുളിഞ്ഞ ഒരു ചിരിയോടെ തന്റെ കിടക്കയിൽ കിടന്നിരുന്ന കുക്കുഷ്കിൻ വിളിച്ചുപറഞ്ഞു. ‘‘കേണൽമാരുടെ വാർഡിൽ കിടക്കുക എന്ന ബഹുമതിയാണ് നമുക്ക് ഉണ്ടാകുവാൻ പോകുന്നത്!’’

‘‘ഗാംഗ്രിൻ!’’ മെരേസ്യെവ് മെല്ലെ പറഞ്ഞു. ‘‘ഗാംഗ്രിൻ’’— അയാൾ സങ്കടത്തോടെ ആവർത്തിച്ചു.

## II

‘കേണൽമാരുടെ വാർഡ്’’ എന്നു വിളിക്കുന്ന ഈ സ്ഥലം ആദ്യത്തെ നിലയുടെ ഒരറ്റത്ത് ആയിട്ടാണ്. ജനവാതിലുകൾ തെക്കോട്ടും കിഴക്കോട്ടും അഭിമുഖമാകയാൽ ദിവസത്തിൽ ഏതുനേരവും അവിടെ



സൂര്യപ്രകാശമുണ്ടാകും. അതിന്റെ കിരണങ്ങൾ ഒരു കിടക്കയിൽനിന്നു മറ്റൊരു കിടക്കയിലേക്ക് സാവധാനത്തിൽ ഒഴുകിനടക്കും. അതൊരു ചെറിയ മുറിയായിരുന്നു. പരവതാനിയിൽ കാണുന്ന കറുത്ത പാടുകൊണ്ട് കണക്കാക്കുകയാണെങ്കിൽ അവിടെ ആദ്യം രണ്ടു കട്ടിലുകളും, രണ്ട് അലമാരികളും, നടുക്ക് ഒരു വട്ട മേശയും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ അവിടെ കട്ടിലുകൾ നാലെണ്ണമുണ്ട്. തുണികൊണ്ടു പൊതിഞ്ഞ ഒരു കൊച്ചുകുഞ്ഞിനെപ്പോലെ തോന്നുന്ന, നിറയെ കെട്ടുകളോടുകൂടിയ ഒരാൾ കിടക്കുന്നുണ്ട്. അയാൾ കെട്ടുകളുടെ ഇടയിലുള്ള ചെറിയ പഴുതിലൂടെ, ഇമപൂട്ടാതെ ശൂന്യമായ മോന്തായത്തേക്കു തുറിച്ചുനോക്കിക്കൊണ്ടു മലർന്നുകിടക്കുകയാണ്. അലെക്സേയുടെ അടുത്ത കട്ടിലിന്മേൽ കിടന്നിരുന്നത് ഉപകാരശീലനും, ഉല്ലാസപ്രിയനും വായാടിയും ആയ ഒരാളായിരുന്നു. പട്ടാളക്കാരന്റേതുപോലുള്ള, ജരബാധിച്ചതും പുള്ളികുത്തു നിറഞ്ഞതുമായ ആ മുഖത്ത് നല്ലൊരു നേരിയ മേൽമീശയുണ്ട്.

ആസ്പത്രിയിൽക്കിടക്കുന്ന ആളുകൾ വളരെവേഗം ചങ്ങാതികളായിത്തീരുന്നു. വൈകുന്നേരമായപ്പോഴേക്കും, മുഖത്ത് കുത്തുകളുള്ള ആ മനുഷ്യൻ—ഒരു സൈബീരിയക്കാരനും, ഒരു കൂട്ടുകൃഷിയിടത്തെ ചെയർമാനും, വിദഗ്ധനായ ഒരു നായാട്ടുകാരനും, സമരസേവനത്തിൽ ഒരു സമർത്ഥനായ സ്നിപ്പറുമാണ്, എന്ന് അലെക്സേയ് മനസ്സിലാക്കി. പ്രസിദ്ധമായ യേൽന യുദ്ധത്തിനുശേഷം തന്റെ രണ്ടു മക്കളും ജാമാതാവുമടങ്ങുന്ന സൈബീരിയൻ ഡിവിഷനോടൊപ്പം അയാൾ യുദ്ധത്തിൽ പ്രവേശിച്ചു. സ്വന്തം ഭാഷയിൽ പറയുകയാണെങ്കിൽ അയാൾ ഇതിനിടയിൽ എഴുപതു ഫാസിസ്റ്റുകാരുടെ തല നുള്ളിയെടുത്തിട്ടുണ്ട്. സോവിയറ്റു യൂണിയനിലെ വീരമുദ്ര നേടിയിട്ടുണ്ട്. പേരുകേട്ടപ്പോൾ ചിരപരിചിതനായിരുന്ന ആ മനുഷ്യനെ അലെക്സേയ് ജിജ്ഞാസയോടെ ഉറ്റുനോക്കി. അക്കാലത്ത് വളരെ അധികം ഒച്ചപ്പാടുണ്ടാക്കിയിരുന്ന ഒരു നാമധേയമായിരുന്നു അത്. പത്രങ്ങൾ അയാളെക്കുറിച്ച് വലിയ വലിയ മുഖപ്രസംഗങ്ങൾവരെ എഴുതിയിട്ടുണ്ട്.

ആസ്പത്രിയിലെ എല്ലാവരും, നേഴ്സുമാരും ഹൗസ്സർജന്മാരും, വസീലിയ് വസീല്യെവിച്ചുപോലും ഇയാളെ ബഹുമാനപൂർവ്വം സ്റ്റെപ്പാൻ ഇവാനൊവിച്ച് എന്നു വിളിച്ചുവന്നു.

വാർഡിലെ നാലാമൻ—മുഴുവൻ കെട്ടുകൾകൊണ്ടു മൂടപ്പെട്ടിരുന്നു. ആ വ്യക്തി, അന്നുമുഴുവനും തന്നേപ്പറ്റി ഒരൊറ്റ വാക്കുപോലും പറഞ്ഞിരുന്നില്ല. യഥാർത്ഥത്തിൽ അയാൾ ഒരക്ഷരംപോലും മിണ്ടാറില്ല. പക്ഷേ, ലോകത്തിലെ എല്ലാത്തിനേയും പറ്റി അറിയാമായിരുന്ന സ്റ്റെപ്പാൻ ഇവാനൊവിച്ച് അലെക്സേയോട് ശാന്തമായി അയാളുടെ കഥ പറഞ്ഞുകൊടുത്തു. അയാളുടെ പേർ ഗ്രീഷ ഗോസ്ഡെവ് എന്നാണ്. സോവിയറ്റ് യൂണിയനിലെ വീരമുദ്ര നേടിയവനും, ടാങ്ക്‌വി

ഭാഗത്തിലെ ഒരു ലഫ്റ്റനന്റുമാണ് അയാൾ. ടാങ്ക്സ്കൂളിൽനിന്നു ബിരുദമെടുത്തതിനുശേഷം അയാൾ സൈന്യത്തിൽ ചേർന്നു, യുദ്ധത്തിന്റെ ആരംഭകാലംതൊട്ടേ സേവനമനുഷ്ഠിച്ചിരുന്നു. ബ്രെസ്റ്റ്–ലിതോവ്സ്ക് കോട്ടയുടെ അരികിൽ എവിടെയോ അതിർത്തിപ്രദേശത്തുവച്ചായിരുന്നു അയാളുടെ ആദ്യത്തെ പ്രവർത്തനം. ബെലൊസ്ടോക്കിലെ ആദ്യത്തെ സുപ്രസിദ്ധ ടാങ്ക് യുദ്ധത്തിൽ അയാളുടെ വാഹനം തകർന്നു തരിപ്പണമായി. കമാണ്ടർ കൊല്ലപ്പെട്ടുപോയിരുന്ന മറെറാരു ടാങ്കിൽ ചാടിക്കയറി, ബാക്കിയുണ്ടായിരുന്ന ടാങ്കുപടയെ സ്വരൂപിച്ച് അയാൾ മീൻസ്കിലേക്കു മടങ്ങുകയായിരുന്ന ശത്രുനിരയെ ആക്രമിച്ചു. ബൂഗിൽവച്ചുണ്ടായ സമരത്തിൽ ടാങ്ക് വീണ്ടും തകരുകയും, അയാൾക്കു മുറിവേൽക്കുകയും ചെയ്തു. വീണ്ടും കമാണ്ടർ മരിച്ച് ഒഴിഞ്ഞ ഒരു ടാങ്കിൽ കയറി അയാൾ കമ്പനിയുടെ നേതൃത്വം ഏറെറടുത്തു. പിന്നീട് താൻ ശത്രുവിന്റെ പിന്നിൽപ്പെട്ടുവെന്ന് മനസ്സിലായപ്പോൾ, അവിടെ ചുററിത്തിരിഞ്ഞിരുന്ന മൂന്നു ടാങ്കുകൾ മാത്രമുള്ള ഒരു വിഭാഗത്തെ സമരസന്നദ്ധമാക്കി സംഘടിപ്പിച്ച് ഒരു മാസത്തോളം ശത്രുനിരയുടെ പിന്നിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. അവരുടെ നിരകൾക്കും ഗതാഗതത്തിനും അനേകം വിഘാതങ്ങൾ വരുത്തി. ആയുധവും, ഇന്ധനവും, കേടുവന്ന ഭാഗങ്ങളും സമ്പാദിച്ചതു് കഴിഞ്ഞ യുദ്ധരംഗങ്ങളിൽ നിന്നായിരുന്നു. അവിടെ വലിയ റോഡിന്റെ രണ്ടു ഭാഗത്തുമുള്ള പച്ചപിടിച്ച ഗുഹകളിലും, കാടുകളിലും, ചതുപ്പുനിലങ്ങളിലും തകർന്ന വാഹനങ്ങൾ എത്ര വേണമെങ്കിലും കാണാം.

ഡൊറൊഗൊബൂഷിന്റെ അടുത്തുള്ള ഒരു സ്ഥലമാണ് അയാളുടെ സ്വദേശം. കമാണ്ടറുടെ റേഡിയോ സെററിൽ കിട്ടുന്ന സോവിയററ് വാർത്താവിതരണവകുപ്പിന്റെ അറിയിപ്പുകളിൽനിന്നു സമരരേഖ തന്റെ നാടിന്റെ സമീപമായി എന്നു മനസ്സിലാക്കിയപ്പോൾ അയാൾക്കു സ്വയം നിയന്ത്രിക്കുവാൻ സാധിച്ചില്ല. തന്റെ മൂന്നു ടാങ്കുകളേയും തീവച്ച് കരിച്ചുകളഞ്ഞു് ബാക്കി ജീവനോടെ ശേഷിച്ച എട്ടുപേരേയും കൊണ്ടു് സൈന്യത്തിൽ ചേരണമെന്ന മോഹത്തോടെ അയാൾ പുറപ്പെട്ടു.

യുദ്ധം പൊട്ടിപ്പുറപ്പെടുന്നതിനു് അല്പംമുമ്പ്, വിശാലമായ മൈതാനത്തിലൂടെ വളഞ്ഞു് ഒഴുകുന്ന നദീതീരത്തുള്ള തന്റെ ജന്മദേശത്ത് അയാൾ അവധിയെടുത്തു താമസിക്കുകയായിരുന്നു. ഒരു സ്കൂളദ്ധ്യാപികയായിരുന്ന അമ്മയ്ക്കു് അത്യന്തം സുഖക്കേടാകയാൽ പഴയൊരു കൃഷിക്കാരനും, പ്രാദേശിക സോവിയററിന്റെ ഒരു ഡെപ്യൂട്ടിയുമായിരുന്ന പിതാവ്, അയാൾ വീട്ടിൽ എത്തിച്ചേരണമെന്ന കാണിച്ചു കമ്പിയടിച്ചിരുന്നു.

സ്കൂളിന്നടുത്തുള്ള ഒരു നീണ്ട മുറിയിൽ, ചടച്ചുവിളറി നിസ്സഹായ



യായ തന്റെ അമ്മ ഒരു കട്ടിലിൽ കിടക്കുന്നതും, പഴയ രീതിയിലുള്ള ജാക്കററുധരിച്ച തന്റെ പിതാവ്, ചുമച്ചുകൊണ്ടും തന്റെ നരച്ച ചെറിയ താടി ഉൽക്കണ്ഠാപൂർവ്വം നുള്ളിവലിച്ചുകൊണ്ടും മാതാവിന്റെ സമീപം നില്ക്കുന്നതും അയാളുടെ സ്മൃതിപഥത്തിൽ പൊന്തിവന്നു. അമ്മയുടെ തനിപ്പകർപ്പായ, കറുത്ത തലമുടിയുള്ള മൂന്നു ചെറിയ സഹോദരിമാരേയും അയാൾ ഓർത്തുനോക്കി. തന്നെ യാത്രയയയ്ക്കുവാനായി ആ ചെറിയ വണ്ടിയിൽ തന്നോടൊപ്പം റെയിൽവേസ്റ്റേഷനിലേക്കു വന്ന —അവൾക്കു നിത്യവും എഴുത്തയയ്ക്കാമെന്നു് അയാൾ ഏററിരുന്നു—നീലനേത്രയായ ആ ചടച്ച ഗ്രാമീണഡോക്ടർ ഷേന്യയും അയാളുടെ ഓർമ്മയിൽത്തെളിഞ്ഞു. വലിയ റോഡുകളിൽനിന്നും പട്ടണങ്ങളിൽനിന്നും ഒഴിഞ്ഞുമാറി, ചവിട്ടിമെതിച്ച വയലുകളിൽക്കൂടിയും, ബ്യെലോറഷ്യയിലെ പരിത്യക്തമായ വെന്തടിഞ്ഞ ഗ്രാമങ്ങളിൽക്കൂടിയും, നീറുന്ന ഹൃദയത്തോടെ, വന്യജന്തുവിനെപ്പോലെ ഇഴഞ്ഞുനീങ്ങുമ്പോൾ, എന്താണ് തന്റെ ഗ്രാമത്തിൽ കാണുക എന്നയാൾ ആലോചിച്ചിരുന്നു. തന്റെ ആളുകൾ രക്ഷപ്പെട്ടിരിക്കുമോ, രക്ഷ പ്രാപിച്ചില്ലെങ്കിൽ എന്തായിരിക്കും അവരുടെ സ്ഥിതി!

ഏററവും ചീത്തയായ പ്രതീക്ഷകളേക്കാളും ഭയങ്കരമായ യാഥാർത്ഥ്യങ്ങളാണ് ഗ്രാമത്തിൽ എത്തിയപ്പോൾ അയാൾക്കു നേരിടേണ്ടിവന്നതു്. തന്റെ വീടോ, വീട്ടുകാരോ ബന്ധുക്കളോ, ഷേന്യയോ, എന്തിനു് ഗ്രാമംപോലും അവിടെ ഉണ്ടായിരുന്നില്ല. നൃത്തം ചെയ്യുന്നതുപോലെ കാലുകൊണ്ടു് ഇടയ്ക്കിടെ താളം ചവുട്ടി, തന്നത്താനെ എന്തൊക്കെയോ പിറുപിറുത്തു്, ഒരു ചാരക്കൂനയ്ക്കരികിൽ വച്ചിരുന്ന ഒരു സ്റ്റൗവിൽ എന്തോ പാകം ചെയ്തുകൊണ്ടുനിന്നിരുന്ന, അർദ്ധപ്രജ്ഞയായ ഒരു വൃദ്ധയിൽനിന്നാണ് അയാൾ വർത്തമാനങ്ങൾ അറിഞ്ഞതു്. ജർമ്മൻകാർ അടുത്തു വന്നപ്പോൾ അദ്ധ്യാപികയ്ക്കു അത്യന്തം സുഖക്കേടായിരുന്നതിനാൽ, കർഷകനും, കുട്ടികൾക്കും, അവരെ കൂടെക്കൊണ്ടുപോകാനോ, അവിടെ തനിയെ വിട്ടിട്ടുപോകുവാനോ ധൈര്യമുണ്ടായില്ല. റീജനൽ സോവിയററിലെ ഒരു ഡെപ്യൂട്ടിയും കുടുംബവും ആ ഗ്രാമത്തിൽതന്നെ ഉണ്ടെന്നു് ജർമ്മൻകാർക്കു് അറിവു കിട്ടി. ആ കുടുംബക്കാരെ എല്ലാം പിടിച്ച്, അന്നു രാത്രിതന്നെ അവർ അതിന്നടുത്തുള്ള ഒരു ബർച്ച്മരത്തിൽ കെട്ടിത്തൂക്കി, വീടിനു തീവച്ചു കരിച്ചുകളഞ്ഞു. ആ കുടുംബത്തിനുവേണ്ടി അഭയം ഇരക്കാനായി പ്രധാന ഓഫീസറെ കാണുവാൻ ചെന്ന ഷേന്യയുടെ കഥയും ആ വൃദ്ധയിൽനിന്നാണ് അയാൾ അറിഞ്ഞതു്. തനിക്കു വശഗയാകാൻ ആ ഓഫീസർ അവളെ വളരെ അധികം നിർബ്ബന്ധിച്ചുവത്രേ. അവളെ കഠിനമായി ഉപദ്രവം ചെയ്തു. എന്തൊക്കെയാണ് യഥാർത്ഥത്തിൽ നടന്നതു് എന്നവർക്കു് അറിഞ്ഞുകൂടാ. പിറേറദിവസം ഓഫീസർ താമസിക്കുന്ന സ്ഥലത്തുനിന്നു് ആ

പെൺകുട്ടിയുടെ മൃതദേഹം പുറത്തേക്കു കൊണ്ടുവരികയാണുണ്ടായത്. രണ്ടു ദിവസത്തേക്ക് അവളുടെ ജഡം ആ നദീതടത്തിൽ കിടന്നിരുന്നു. കൂട്ടകൃഷിക്കളംവക കുതിരലായത്തിലായിരുന്ന ജർമ്മൻകാരുടെ ഇന്ധനശേഖരണത്തിന് ആരോ തീകൊടുത്തതുമൂലം അവർ ഗ്രാമം മുഴുവൻ അഗ്നിക്കിരയാക്കി. അഞ്ചു ദിവസങ്ങൾക്കുമുമ്പാണ് ഇതു സംഭവിച്ചത്.

തന്റെ വീടിന്റെ കരിഞ്ഞ അവശിഷ്ടം നില്ക്കുന്നിടത്തേക്ക് ആ വൃദ്ധ അയാളെ കൂട്ടിക്കൊണ്ടുപോയി, ആ ബർച്ച്മരം കാണിച്ചുകൊടുത്തു. അതിന്റെ ഒരു വലിയ കൊമ്പിലാണ് ചെറുപ്പകാലത്ത് അയാൾ ഊഞ്ഞാൽ കെട്ടിയിരുന്നത്. അതിപ്പോൾ കരിഞ്ഞിരിക്കുന്നു. അതിന്റെ ഉണങ്ങിയ കൊമ്പിൽ അഞ്ചു കയറുകഷണങ്ങൾ തൂങ്ങിക്കിടന്നു കാററിൽ ആടിക്കളിക്കുന്നുണ്ടായിരുന്നു. വൃദ്ധ കാലുകൊണ്ട് ഒരു താളംചവുട്ടി, എന്തോ ഒരു പ്രാർത്ഥന മനസ്സിൽ ഉരുവിട്ടു. പിന്നീട് അയാളെ ആ നദീതീരത്തേക്കു കൂട്ടിക്കൊണ്ടുപോയി. താൻ ദിവസവും എഴുതാമെന്ന് വാഗ്ദാനം ചെയ്തിരുന്ന—പക്ഷേ, ഒരിക്കൽപ്പോലും അയാൾക്ക് അതിനു സമയം കിട്ടിയിരുന്നില്ല—ആ പെൺകുട്ടിയുടെ ജഡം അന്ത്യവിശ്രമംകൊള്ളുന്ന സ്ഥലം കാണിച്ചുകൊടുത്തു. മർമ്മരധ്വനിയുയർത്തുന്ന നീർച്ചെടികളുള്ള ആ ചളിപ്രദേശത്ത് അയാൾ കുറച്ചുനേരംകൂടി നിന്നതിനുശേഷം കൂട്ടുകാർ തന്നെ കാത്തിരിക്കുന്ന കാട്ടിലേക്കു മടങ്ങിപ്പോയി. ഒരു വാക്ക് മിണ്ടുകയോ, ഒരു തുള്ളി കണ്ണുനീർ വീഴ്ത്തുകയോ അയാൾ ചെയ്തില്ല.

ജൂൺ അവസാനത്തിൽ പടിഞ്ഞാറൻ സമരനിരയിൽ ജനറൽ കോണെവിന്റെ നേതൃത്വത്തിൽ ആക്രമണം നടത്തുമ്പോൾ ഗ്രീഷ ഗ്വോസ്ഡൊവിനും കൂട്ടുകാർക്കും ജർമ്മൻ അണി ഭേദിച്ചു കയറുവാൻ സാധിച്ചു. ഓഗസ്റ്റിൽ അയാളെ ഒരു പുതിയ ടാങ്കിന്റെ—പ്രഖ്യാതമായ ടി–34–ടാങ്കിന്റെ—മേലധികാരിയാക്കി. അക്കൊല്ലം തണുപ്പുകാലമായപ്പോഴേയ്ക്കും, ''യാതൊരു അതിരുമില്ലാത്ത ഒരാൾ'' എന്ന പേര് അയാൾ നേടി. വിശ്വസിക്കുവാൻ സാദ്ധ്യമല്ല എന്നു തോന്നുന്നതരത്തിലുള്ള കഥകൾ അയാളെപ്പററി പറയുകയും എഴുതുകയും ചെയ്തിട്ടുണ്ട്. പക്ഷേ, അതെല്ലാം ശരിയായിരുന്നു. ഒരു രാത്രി സൈനികാവശ്യപരിശോധനയ്ക്ക് അയയ്ക്കപ്പെട്ടപ്പോൾ, വളരെ വേഗതയോടെ ജർമ്മൻകാരുടെ മൈൻഫീൽഡ് തരണം ചെയ്ത്, അയാൾ അവരുടെ കോട്ടകളിലൂടെ പാഞ്ഞുകയറി, വെടിപൊട്ടിച്ച് എതിർ പട്ടാളക്യാമ്പിലാകെ പരിഭ്രാന്തി വാരിവിതറി, ചെമ്പട പകുതിയും വലയംചെയ്തിരുന്ന ഒരു ഗ്രാമത്തിൽ കടന്ന്, എതിർവശത്തു നിന്നിരുന്ന തന്റെ സ്വന്തം കമ്പനിയിൽ ചെന്നുചേർന്നു. ഇങ്ങനെ അയാൾ, ശത്രുക്കളെ പരിഭ്രമിപ്പിച്ചതിന് ഒരു കണക്കില്ല. പിന്നീട് ഒരിക്കൽ, ജർമ്മൻ പടയണിയ്ക്കു പിന്നിൽ നീങ്ങിക്കൊണ്ടിരുന്ന ഒരു കമ്പനിയോട് ഒന്നിച്ചു പ്രവർത്തനം



നടത്തുമ്പോൾ, ഒളിവുസ്ഥലത്തുനിന്നു പുറത്തുചാടി അയാൾ ഒരു ജർമ്മൻ ഗതാഗതനിരയെ എതിർത്ത്, അവരുടെ വാഹനങ്ങളേയും കുതിരകളേയും എല്ലാം തകർത്തുകളഞ്ഞു.

തണുപ്പുകാലത്ത് ഒരു ചെറിയ ടാങ്ക്ഗ്രൂപ്പിനേയും നയിച്ചുകൊണ്ട് അയാൾ റ്ഷേവിന് അടുത്തുള്ള, ദുർഗ്ഗരക്ഷിതമായ ഒരു ചെറിയ ഗ്രാമത്തെ ആക്രമിച്ചു. ശത്രുക്കളുടെ ഒരു ചെറിയ സ്റ്റാഫ് പ്രവർത്തനകേന്ദ്രമായിരുന്നു അത്. ആ ഗ്രാമത്തിന്റെ അതിർത്തിയിൽ സ്വന്തം ടാങ്ക് പട നിരോധനരേഖ കടക്കുമ്പോൾ, അയാളുടെ ടാങ്കിൽ പൊടുന്നനെ തീപ്പിടിക്കുന്ന ഒരുതരം ദ്രാവകം നിറച്ച ഒരു കുപ്പി വന്നു പതിച്ചു. പക്ഷേ, അതിലെ സൈനികർ പ്രവർത്തനം നിർത്തിയില്ല. അങ്ങോട്ടും ഇങ്ങോട്ടും തിരിഞ്ഞു വലിയ തോക്കുകളെയെല്ലാം ഒരേസമയത്തു പ്രവർത്തിപ്പിച്ചുകൊണ്ട്, പലായനം ചെയ്യുന്ന ജർമ്മൻപട്ടാളത്തെ തകർത്ത്, കത്തിജ്ജ്വലിക്കുന്ന ഒരു ചൂട്ടുപോലെ അത് ആ ഗ്രാമത്തിലൂടെ പാഞ്ഞു. ശത്രുവിന്റെ പിന്നണിയിൽവച്ചു തന്റെ അനുയായികളിൽനിന്നു തിരഞ്ഞെടുത്തവരായിരുന്നു ഗ്വോസ്ഡെവിന്റെ കൂട്ടുകാർ. അവർക്കറിയാമായിരുന്നു, ഫ്യൂവൽ ടാങ്കിനോ ആയുധസഞ്ചയത്തിനോ തീപ്പിടിച്ച് ഏതു നിമിഷവും അവർ തകർന്നു തെറിച്ചുപോകുമെന്ന്. പുകകൊണ്ടവർക്കു ശ്വാസംമുട്ടുകയായിരുന്നു. ധരിച്ചിരുന്ന ചുട്ടുപഴുത്ത കവചങ്ങൾ അവരെ പൊള്ളിച്ചു. സ്വന്തം വസ്ത്രങ്ങൾ പുകയുകയാണ്. എന്നിട്ടും ആ വീരസേനാനികൾ ആക്രമണം നിറുത്തിയില്ല. വഴിത്താരയിൽ കിടന്നിരുന്ന ഒരു ഷെൽ പൊട്ടിത്തെറിച്ചു. അവരുടെ വാഹനം തകിടംമറിഞ്ഞു. പക്ഷേ, അപ്പോൾ ഉതിർന്ന മണലും മഞ്ഞും തീ കെടുത്തിക്കളഞ്ഞു. ഭയാനകമായ പൊള്ളലേററ ഗ്വോസ്ഡെവിനെ ടാങ്കിന്റെ അകത്തുനിന്നു വലിച്ചെടുക്കുകയായിരുന്നു. മരിച്ചുപോയ ഒരു തോക്കുകാരന്റെ സ്ഥാനം ഏറെറടുത്ത് ഗ്വോസ്ഡെവ് അതിന്റെ ടററിലായിരുന്നു അപ്പോൾ.

രണ്ടു മാസക്കാലത്തോളം ആ ടാങ്ക് യോദ്ധാവ് രക്ഷപ്പെടുമെന്ന ആശയില്ലാതെ, യാതൊന്നിലും അഭിരുചി കാണിക്കാതെ, തുടർച്ചയായി ദിവസങ്ങളോളം ഒരു വാക്കുപോലും പറയാതെ, ജീവിതത്തിന്റേയും മരണത്തിന്റേയും നടുക്കു കിടന്നുഴലുകയായിരുന്നു.

സാധാരണയായി ഗുരുതരമായി മുറിവേററവരുടെ ലോകം, ആസ്പത്രിവാർഡിന്റെ നാലു ചുമരുകൾക്കകത്ത് ഒതുങ്ങിയിരിക്കും. ഈ ചുമരുകൾക്കപ്പുറത്ത് എവിടെയോ ഒരു വലിയ യുദ്ധം തകർക്കുകയാണ്; ചെറിയതും വലിയതുമായ സംഭവങ്ങൾ അവിടെ നടക്കുന്നുണ്ട്. വികാരം കൊടുമ്പിരിക്കൊള്ളുന്നു. ഓരോ ദിവസവും മനുഷ്യന്റെ ആത്മാവിൽ ഓരോ പുതിയ മുദ്രകൾ പതിയുന്നു. പക്ഷേ, അപായകരമായ മുറിവേററവരുടെ വാർഡിലേക്കു പുറത്തെ ലോകത്തിലെ വാർത്തയൊ

ന്നും കടന്നുവരാറില്ല. ആസ്പത്രിച്ചുമരുകൾക്കപ്പുറത്തായി ചീറിപ്പായുന്ന
കൊടുങ്കാററിൻെറ അമർത്തപ്പെട്ട ചില വിദൂരമായ അലകൾ മാത്രമേ
അവിടേക്ക് എത്തിനോക്കാറുള്ളു. വാർഡിലെ ജീവിതം അവിടെ നട
ക്കുന്ന ലഘുവായ സംഗതികളിൽ ഒതുങ്ങിനില്ക്കുന്നു. സൂര്യപ്രകാശമേററു
തിളങ്ങുന്ന ജനവാതിലിന്മേൽ ഒരു പൊടിപുരണ്ട ഈച്ച വന്നിരുന്നാൽ
അതൊരു സംഭവമായി. ആസ്പത്രിയിൽനിന്നു നേരെ നാടകശാലയി
ലേക്കു പോകണമെന്ന ഉദ്ദേശത്തോടെ ആ വാർഡിലെ നേഴ്സ് ക്ലാ
വ്ഡിയ മിഹൈലൊവ്ന മടമ്പുയർന്ന ഒരു ഷൂസ് ധരിച്ചുവന്നാൽ
അതൊരു വാർത്തയാകും. എല്ലാവർക്കും ചെടിച്ചു തുടങ്ങിയ 'ആപ്രി
ക്കോട്ട് ജെല്ലി'ക്കു പകരം, 'പ്രൂൺസ്ററു' ഭക്ഷണത്തിൻെറ മൂന്നാം ത
വണയിൽ വിളമ്പിയാൽ അതൊരു സംഭാഷണവിഷയമായി.

ഭയങ്കരമായി മുറിവേററവരുടെ, വേദനാപൂർണ്ണമായ നീണ്ട ആസ്പ
ത്രിജീവിതകാലത്തു്, അവരുടെ മനസ്സുമുഴുവൻ കേന്ദ്രീകരിച്ചിരിക്കുക
സ്വന്തം മുറിവിലാണ്—പോരാളികളുടെയിടയിൽനിന്നു്, യുദ്ധരംഗ
ത്തെ ബഹളംപിടിച്ച ജീവിതത്തിൽനിന്നു്, കിടന്ന നിമിഷംതൊട്ടേ
വെറുക്കുവാൻ തുടങ്ങിയിരിക്കുന്ന സുഖകരമായ മിനുത്ത ഈ കിടക്ക
യിലേക്ക്, പിടിച്ചുകൊണ്ടുവന്ന ഈ മുറിവിലാണ്. തൻെറ മുറിവോ,
നീരോ, ഒടിവോ, ചിന്തിച്ചുകൊണ്ടാണ് ഒരുവൻ നിദ്രാധീനനാകുന്ന
തു്. ഉറക്കത്തിലും അയാൾ കാണുന്ന സ്വപ്നം അവയെപ്പററിയാണ്.
ഉണർന്നയുടനെ അയാൾക്കു തിടുക്കം നീരു വററിയോ, പഴുപ്പു മാറിയോ,
പനി കൂടുതലോ, കുറവോ, എന്നറിയാനാണ്. ശ്രദ്ധയോടെ ചെവികൊ
ടുത്തിരിക്കുന്നവനു് ഓരോ അനക്കവും വലുതായിത്തോന്നുന്നതുപോലെ
തന്നെ ഇവിടേയും തൻെറ വല്ലായ്മയെപ്പററി നിരന്തരം ചിന്തിച്ചിരിക്കു
ന്നവനു മുറിവിൻെറ വേദന അധികമായിവരുന്നതുപോലെ തോന്നു
ന്നു. സമരരംഗത്തു്, പ്രശാന്തതയോടെ മരണത്തെ അഭിമുഖീകരിക്കാൻ
കഴിയുന്ന ഏററവും മനശ്ശക്തിയും ധീരതയും ഉള്ളവൻപോലും പ്രൊഫ
സറുടെ ശബ്ദത്തിൻെറ അന്തരാർത്ഥം കണ്ടുപിടിക്കുവാനും, അദ്ദേഹത്തി
ൻെറ മുഖത്തു് ഉളവാകുന്ന ഭാവഭേദങ്ങൾ തുടിക്കുന്ന ഹൃദയത്തോടെ നോ
ക്കി, തൻെറ സുഖക്കേടിൻെറ ഗതിയെപ്പററി പഠിക്കുവാനും ശ്രമിക്കുന്നു.

കുക്കുഷ്കിൻ സദാസമയവും മുറുമുറുക്കാനും, പിറുപിറുക്കാനും തുടങ്ങി
യിരിക്കുകയാണ്. തൻെറ സ്പ്ലിൻറുകൾ വച്ചുകെട്ടിയിരിക്കുന്നതു്
ശരിയായ വിധത്തിൽ അല്ല; അതിനു മുറുക്കം വളരെയധികമാണ്,
അതുകൊണ്ടു് എല്ലുകൾ ശരിയായി യോജിക്കുകയില്ല, വീണ്ടും അതു്
അഴിച്ചുകെട്ടേണ്ടിവരും എന്നൊക്കെയാണ് അയാളുടെ വിചാരം. മൂ
കമായ ഒരു അസ്വപ്രജ്ഞാവസ്ഥയിൽ അമർന്നുകിടക്കുന്ന ഗ്രീഷ ഗ്വോ
സ്ഡെവ് മാത്രം ഒരക്ഷരംപോലും മിണ്ടാറില്ല. കെട്ടുകൾ മാററാൻ വ
രുന്ന ക്ലാവ്ഡിയ മിഹൈലൊവ്ന, മുറിവുകളിലേയ്ക്കു കൈ നിറയെ



'വാസ്ലൈൻ' വാരിയെറിയുമ്പോൾ, എത്ര അക്ഷമനിറഞ്ഞ ഉൽക്ക
ണ്ഠയോടെയാണ് അയാൾ തൻെറ പൊള്ളലേററ ദേഹവും കത്തിക്കരി
ഞ്ഞ തൊലിയും നോക്കാറുള്ളതെന്നു് എല്ലാവർക്കും അറിയാമായിരു
ന്നു. വളരെ ശ്രദ്ധയോടെയാണ് അയാൾ സർജന്മാരുടെ കൂടിയാലോച
നകൾ കേൾക്കാറു്. ആ വാർഡിൽ, നടക്കാവുന്ന ഒരൊററ ആൾ സ്റ്റെ
പ്പാൻ ഇവാനൊവിച്ചാണ്. പകുതിയിലധികം വളഞ്ഞുകുത്തി, കട്ടി
ലിൻെറ അഴികളിൽ ബലമായി പിടിച്ചു്, തന്നെ തട്ടിയിട്ട ആ വി
സ്ഫോടനബോംബിനേയും, ഉൽക്കടസമ്മർദ്ദംകൊണ്ടു തനിക്കു വന്നുചേർന്ന
ആ നശിച്ച ഇടുപ്പുസന്ധിവാതത്തെയും അനവരതം ശപിച്ചുകൊണ്ടാണ്
അയാൾ അതു ചെയ്യാറു്.

സർജൻമാർ തമ്മിൽത്തമ്മിൽ പറയുന്നതിനെപ്പററി തനിക്കു് യാ
തൊരു ശ്രദ്ധയും ഇല്ല എന്നു കാണിക്കുവാനും, തൻെറ വികാരങ്ങളെ
അടക്കിവക്കുവാനും വളരെയധികം ശ്രദ്ധിച്ചിരുന്നു മെരേസ്യെവ്. പ
ക്ഷേ, ഓരോ സമയത്തും വൈദ്യുതചികിത്സയ്ക്കുവേണ്ടി തൻെറ കാലിലെ
കെട്ടഴിക്കുമ്പോൾ, ആ പൈശാചികമായ പഴുപ്പു് സാവധാനത്തിൽ പ
ക്ഷേ, കൃത്യമായി പുറവടിയിൽക്കൂടി കയറുന്നതു കാണുമ്പോൾ അയാളു
ടെ കണ്ണു് ഭയംകൊണ്ടു വിടരാറുണ്ടു്.

ക്രമേണ മെരേസ്യെവ് അസ്വസ്ഥനും മൂകനുമായി. കൂടെയുള്ള രോ
ഗികൾ ആരെങ്കിലും വൃത്തികെട്ട വല്ല നേരംപോക്ക് പറഞ്ഞാലോ,
വിരിക്കുന്ന തുണിയിൽ ഒരു ചെറിയ പാടു കണ്ടാലോ, കിഴവി വേല
ക്കാരിയുടെ കൈയിൽനിന്നു ചൂലു താഴെ വീണാലോ അയാൾ അത്യ
ന്തം ക്രോധാവിഷ്ടനാകും. വളരെ ബുദ്ധിമുട്ടിയാണ് അയാൾ ആ വികാ
രങ്ങൾ അമർത്തിപ്പിടിക്കുക. ആസ്പത്രിഭക്ഷണം, കൃത്യമായി, ക്രമപ്ര
കാരം ലഭിക്കുന്നതുകൊണ്ടു്, അയാളുടെ പൊയ്പ്പോയ ആരോഗ്യം തി
രികെ കിട്ടി. ബാൻഡേജ് എടുക്കുമ്പോഴോ വൈദ്യുത ചികിത്സക്കു
വിധേയനാകുമ്പോഴോ, വൈദ്യവിദ്യാർത്ഥികളുടെ സംഭ്രമജനകമായ
നോട്ടത്തിനു ശരവ്യമാകാറില്ല ഇന്നു് അയാളുടെ ശരീരം. പക്ഷേ, ദേഹം
നന്നാകുന്തോറും കാലിലെ സ്ഥിതി വഷളാകുവാൻ തുടങ്ങി. ഇപ്പോൾ
പഴുപ്പ് കാലടികളെ മൂടി, ഞെരിയാണിയോടടുത്തു. കാലിലെ നഖ
ങ്ങളുടെ ചേതനയററു. ഇപ്പോൾ സർജൻമാർ സൂചി അവയിലൂടെ മാം
സത്തിനകത്തേയ്ക്കു കയററിയാലും അലെക്സേയ്ക്കു് വേദന തോന്നാറില്ല.
'ബ്ലക്കേഡ്'' എന്ന അസാധാരണ നാമധേയം നൽകിയിട്ടുള്ള ചികി
ത്സാസമ്പ്രദായം കൊണ്ടു്, നീരു വർദ്ധിക്കാതെയിരുന്നുവെങ്കിലും, കാ
ലിലെ വേദന അനുദിനം അധികമായി വന്നു. അതു തീരെ സഹിക്കാൻ
വയ്യാത്ത നിലയിലായി. പകൽമുഴുവനും, മുഖം തലയിണയിൽ അ
മർത്തി അയാൾ ശാന്തതയവലംബിച്ചുകിടക്കും. രാത്രി ക്ലാവ്ഡിയ
മിഹൈലൊവ്ന അയാൾക്കു മോർഫിയ നൽകും. സർജന്മാർ ഈയിടെ

അവരുടെ കൂടിയാലോചനകൾക്കിടയിൽ, 'ഛേദിക്കുക' എന്ന ഭയങ്കരമായ വാക്ക് ഇടയ്ക്കിടെ ഉപയോഗിക്കുവാൻ തുടങ്ങി. വസീലിയ് വസീല്യെവിച്ച് ചിലപ്പോൾ മെരേസ്യെവിന്റെ കിടക്കയുടെ സമീപം വന്നു ചോദിക്കും:

''ഹേയ്, മുട്ടുകുത്തുന്ന കുട്ടി, ഇപ്പോൾ എങ്ങനെയിരിക്കുന്നു—കൊള്ളാം, നമുക്ക് അവ മുറിച്ചുകളയാം. ചിക്—എളുപ്പത്തിൽ അവ പറിഞ്ഞുപോരും.''

അലെക്സേയ് മരവിച്ചു, വിറച്ചു. ഉറക്കെ അട്ടഹസിക്കാതിരിക്കുവാൻ പല്ലുകൾ കടിച്ചമർത്തിക്കൊണ്ട് അയാൾ തല കുലുക്കി.

''സഹിച്ചോളൂ. ഉം—സഹിച്ചോളൂ. അത് നിങ്ങളുടെ കാര്യം. നമുക്കറിയാം എന്താണ് വേണ്ടതെന്ന്.'' എന്തോ ഒരു പുതിയ ചികിത്സ കല്പിച്ച് അദ്ദേഹം അവിടെനിന്നു പോയി.

വാതിൽ അദ്ദേഹത്തിന്റെ പിന്നിൽ അടഞ്ഞു. വരാന്തയിലൂടെ ആ കാലടിശബ്ദം അകന്നകന്നു പോയി. കണ്ണടച്ച് കിടക്കയിൽ കിടന്നുകൊണ്ട് അലെക്സേയ് ആലോചിച്ചു: ''എന്റെ കാലുകൾ; എന്റെ കാലുകൾ; എന്റെ കാലുകൾ. എനിക്കു കാലുകളില്ലാതാവുകയോ! തന്റെ ഗ്രാമത്തിലെ—കമീഷിനിലെ—കടത്തുകാരനെപ്പോലെ ഒരു മരത്തടിയിൽ ഊന്നിക്കൊണ്ടു നടക്കുകയോ! ആ വൃദ്ധൻ സാധാരണ കുളിക്കുമ്പോൾ ചെയ്യാറുള്ളതുപോലെ, മരക്കാലുകൾ നദീതടത്തിൽ അഴിച്ചുവച്ച്, കുരങ്ങനെപ്പോലെ നാലുകാലിന്മേൽ വെള്ളത്തിലേക്കു മുട്ടുകുത്തിപ്പോകുകയോ?''

കഠിനമായ ഈ ചിന്തകളുടെ കദനഭാരം കൂട്ടുവാൻതക്ക വേറൊരു പരിതസ്ഥിതിയും ഉണ്ടായി. ആസ്പത്രിയിൽ വന്ന അന്നുതന്നെ അയാൾ കമീഷിനിൽനിന്നുവന്ന കത്തുകൾ വായിച്ചിരുന്നു. മുക്കോണാകൃതിയിൽ മടക്കിയ ആ എഴുത്തുകൾ അയാളുടെ അമ്മയുടേതായിരുന്നു. സാധാരണപോലെതന്നെ അവ നന്നെ ചെറുതാണ്—ബന്ധുക്കളുടെ അഭിവാദനങ്ങൾ—അവർക്കു സുഖമാണ് എന്ന സമാധാനിപ്പിക്കൽ—ദൈവത്തിനു നന്ദി—അവരെക്കുറിച്ച് അല്യോഷ പരിഭ്രമിക്കേണ്ടതില്ല എന്നതരത്തിലുള്ള വർത്തമാനമായിരുന്നു പകുതി. ദേഹം നല്ലപോലെ നോക്കണം, ജലദോഷം പിടിപ്പിക്കരുത്, കാലുകൾ നനയ്ക്കരുത്, അപകടങ്ങളിൽച്ചെന്നു ചാടരുത്; ജർമ്മൻകാരുടെ കൗശലങ്ങളെപ്പററി എപ്പോഴും ഓർത്തുകൊണ്ടിരിക്കണം—അവയെപ്പററി വളരെയധികം അവർ സമീപവാസികളിൽനിന്നു മനസ്സിലാക്കിയിരിക്കുന്നു—എന്നീതരത്തിലുള്ള ഉപദേശങ്ങളും അപേക്ഷകളുമായിരുന്നു ബാക്കി മുഴുവൻ. സാമാന്യം എല്ലാത്തിന്റെയും ഉള്ളടക്കം ഒരുപോലെയാണ്. ഒന്നിൽ, അയൽക്കാരിൽ ഒരുവനോട് പള്ളിയിൽപ്പോയി അലെക്സേയ്ക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ഏർപ്പാട് ചെയ്തിട്ടുണ്ട് എന്നെഴുതിയിരിക്കുന്നു. അ



വർക്കു ദൈവവിശ്വാസം ഉണ്ടായിട്ടല്ല. ഒരുപക്ഷേ മുകളിൽ ഒരാൾ ഉണ്ടെങ്കിലോ? വേറെ ഒന്നിൽ തെക്കുഭാഗത്ത് എവിടെയോ യുദ്ധനിരതരായിരിക്കുന്ന അയാളുടെ മൂത്ത സഹോദരന്മാർ ഇപ്പോൾ എഴുതാറില്ല എന്നും അമ്മയ്ക്ക് ആകെ പരിഭ്രമമായിരിക്കുന്നു എന്നും എഴുതിയിട്ടുണ്ട്. ഒടുവിലത്തെ എഴുത്തിൽ, വോൾഗയിൽ വെള്ളപ്പൊക്കമുണ്ടായപ്പോൾ അവരുടെ മക്കളെല്ലാം വീട്ടിൽ മടങ്ങിയെത്തി എന്നും, പിതാവിനോടൊപ്പം (അദ്ദേഹം വളരെക്കാലംമുമ്പുതന്നെ മരിച്ചിരുന്നു) മക്കൾ വിജയപൂർവ്വം ഒരു മത്സ്യവേട്ട നടത്തിയെന്നും അവർ കുട്ടികൾക്കു വളരെ ഇഷ്ടപ്പെട്ട മത്സ്യംചേർത്ത അപ്പം ഉണ്ടാക്കിക്കൊടുത്തുവെന്നും സ്വപ്നംകണ്ടിരിക്കുന്നതായി എഴുതിയിരിക്കുന്നു. തീർച്ചയായും ഏതെങ്കിലും ഒരു മകൻ യുദ്ധരംഗത്തുനിന്ന് താമസിയാതെ അമ്മയുടെ അടുക്കൽ തിരിച്ചെത്തുമെന്നാണ് ആ സ്വപ്നത്തെ അയൽക്കാർ വ്യാഖ്യാനിച്ചു പറയുന്നത്. അതുകൊണ്ട് മേലധികാരികളോട് ചോദിച്ച്, ഒരു ദിവസമെങ്കിലും അവധിയെടുത്ത് അവരുടെ അടുക്കലേക്കു ചെല്ലുവാൻ ആ അമ്മ യാചിച്ചിരിക്കുകയാണ്.

സ്കൂൾകുട്ടികളുടേതുപോലുള്ള വലിയ കൈയക്ഷരത്തിൽ മേൽവിലാസം എഴുതിയിട്ടുള്ള ആ നീലക്കവറുകളിൽ ഉള്ളത് അയാളുടെകൂടെ തൊഴിൽപരിശീലനസ്കൂളിൽ പഠിച്ചിരുന്ന ഒരു പെൺകുട്ടിയുടെ എഴുത്തുകളാണ്. അവളുടെ പേര് ഓൾഗ. കുട്ടിയായിരുന്നപ്പോൾ യന്ത്രംതിരിക്കുന്ന ജോലിയിൽ താൻ ഏർപ്പെട്ടിരുന്ന കമീഷിനിലെ ഒരു അറക്കക്കെമ്പനിയിൽ അവളിപ്പോൾ ഒരു സാങ്കേതികവിദഗ്ദ്ധയായി ജോലിനോക്കുകയാണ്. ഒരു ബാല്യകാലസഖിയെന്ന നിലയേക്കാൾ കുറച്ചുകൂടി കവിഞ്ഞതാണ് ആ മമതാബന്ധം. സാധാരണ രീതിയിലല്ലായിരുന്നു അവളുടെ എഴുത്തുകൾ. അനേകംപ്രാവശ്യം ആവർത്തിച്ചാവർത്തിച്ചു വായിച്ച് അവയെ വീണ്ടും എടുത്ത്, ആഹ്ലാദകരമായ എന്തെങ്കിലും നിഗൂഢാർത്ഥം ഏതെങ്കിലും വാക്കുകളിൽ ഉണ്ടോ എന്നയാൾ പരിശോധിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. പക്ഷേ, എന്തു രഹസ്യമായ അർത്ഥമാണ് താൻ ഉദ്ദേശിക്കുന്നത് എന്ന് അയാൾക്കുതന്നെ വ്യക്തമല്ല.

അവൾക്കു പിടിപ്പതു ജോലിയുണ്ട് എന്നെഴുതിയിരിക്കുന്നു. പോക്കുവരവിനുള്ള സമയം ലാഭിക്കുവാനായി അവൾ രാത്രി വീട്ടിൽപോകാതെ ഒരു ചെറിയ ആഫീസ്മുറിയിലാണ് കിടക്കുന്നത്. ഇപ്പോൾ പഴയ അറക്കക്കെമ്പനി കണ്ടാൽ അലെക്സേയ്ക്ക് തിരിച്ചറിയുവാൻ സാധിക്കുകയില്ല. ഇപ്പോൾ എന്തൊക്കെയാണ് അവർ അവിടെ ഉണ്ടാക്കുന്നത് എന്നറിയുമ്പോൾ അലെക്സേയ് അത്ഭുതപ്പെടും, സന്തോഷംകൊണ്ടു ഭ്രാന്തനാകും. അവൾക്കു ജോലി ഇളവുകിട്ടുന്ന ദിവസങ്ങളിൽ—അധികമില്ല, മാസത്തിൽ ഒരു ദിവസം—അവൾ അയാളുടെ അമ്മയെ പോയി

കാണാറുണ്ട്. മൂത്ത മക്കളുടെ വിവരമൊന്നും ഇല്ലാതെ ആ വൃദ്ധ പരിഭ്രാന്തയായി ഇരിക്കുകയാണ്. വളരെ കഷ്ടാവസ്ഥയിലാണ് അവർ. കുറച്ചു കാലമായി അവരുടെ ആരോഗ്യത്തിനും തകരാറുപററിയിരിക്കുന്നു. അമ്മയ്ക്ക് ഇടയ്ക്കിടെ നീണ്ട എഴുത്തുകൾ എഴുതണം—തന്നെപ്പററിയുള്ള ചീത്ത വാർത്തകൾ ഒന്നും അവരെ അറിയിക്കരുത്. അയാൾ മാത്രമാണ് ഇപ്പോൾ അവരുടെ അവലംബവും ആനന്ദവും—എന്നൊക്കെ ആ പെൺകുട്ടി കത്തിൽ വിസ്തരിച്ചിരിക്കുന്നു.

ഓൾഗയുടെ എഴുത്ത് വീണ്ടും വായിച്ചപ്പോൾ, അമ്മ സ്വപ്നത്തെക്കുറിച്ച് എഴുതിയിരിക്കുന്നതിന്റെ സൂത്രം അയാൾക്കു മനസ്സിലായി. ആ മാതാവ് തന്നെ കാത്തു കാത്ത് ഇരിക്കുകയാണ് എന്ന് വെളിപ്പെട്ടു. അമ്മ സർവ്വ ആശകളും നിക്ഷേപിച്ചിരിക്കുന്നത് അയാളിൽ ആണ്. തനിക്കു നേരിട്ട അപകടത്തെപ്പററി അറിയിക്കുകയാണെങ്കിൽ അമ്മയ്ക്കും ഓൾഗയ്ക്കും എന്തൊരു ഭയങ്കരമായ ആഘാതമാണ് ഏല്ക്കുക. എന്താണ് ചെയ്യേണ്ടതെന്ന് അയാൾ വളരെ അധികനേരം ആലോചിച്ചു. വിവരം മുഴുവനും അവരെ ധരിപ്പിക്കുവാനുള്ള ധൈര്യമുണ്ടായിരുന്നില്ല അയാൾക്ക്. എല്ലാം മറച്ചുപിടിച്ച് തനിക്കു സുഖമാണെന്നെഴുതുവാൻതന്നെ അയാൾ തീരുമാനിച്ചു. തന്റെ മേൽവിലാസത്തിൽ വന്ന മാററത്തിനു സംഭവ്യമായ ഒരു വിശദീകരണമെന്ന നിലയിൽ അയാൾ എഴുതി—തനിക്ക് ഇപ്പോൾ കുറേക്കൂടി ശാന്തമായ ഒരു സ്ഥലത്തേക്കു മാററമായിരിക്കുന്നുവെന്നും, പ്രത്യേകമായ ആജ്ഞപ്രകാരം പിന്നണിയിലുള്ള ഒരു സ്ഥലത്താണ് ഇപ്പോൾ താൻ പണിയെടുക്കുന്നതെന്നും കുറെ അധികം കാലം തനിക്ക് അവിടെ കഴിക്കേണ്ടിവരുമെന്നും.

കിടക്കയുടെ സമീപംനിന്ന് സർജന്മാർ കൂടിയാലോചനകൾ നടത്തുമ്പോൾ, ആദ്യത്തേക്കാൾ കൂടുതലായി മുറിച്ചുകളയുക എന്ന പദം ഉപയോഗിക്കുന്നത്, അയാളിൽ വലിയ ഒരു ഭീതി വളർത്തി. എങ്ങനെയാണ് ഒരു മുടന്തനായി കമീഷിനിലേയ്ക്കു മടങ്ങുക? തന്റെ മരക്കാലുകൾ എങ്ങനെയാണ് ഓൾഗയെ കാണിക്കുക? തന്റെ മററു മക്കളെ യുദ്ധക്കളത്തിൽവച്ചു നഷ്ടപ്പെട്ട—തനിക്കുവേണ്ടി, അവരുടെ ഇളയ പുത്രനുവേണ്ടി, കാത്തിരിക്കുന്ന—ആ മാതാവിന് എത്ര വലിയ ആഘാതമായിരിക്കും ഇത്. വാർഡിലെ വിഷാദകലുഷിതമായ, വേദന വളർത്തുന്ന നിശ്ശബ്ദതയിൽ കുക്കുഷ്കിൻ ഉരുളുമ്പോൾ സ്പ്രിങ്ങുകട്ടിലുകൾ പുറപ്പെടുവിക്കുന്ന കോപധ്വനിയും, നിശ്ശബ്ദനായ ടാങ്ക്‌യോദ്ധാവിന്റെ ദീർഘനിശ്വാസങ്ങളും, ദിവസത്തിന്റെ പകുതിഭാഗവും കിളിവാതിൽക്കൽ കഴിച്ചുകൂട്ടുന്ന കൂനിക്കൂടിയ സ്റ്റെപ്പാൻ ഇവാനൊവിച്ച്, ജനാലപ്പടിയിന്മേൽ കൊട്ടുന്ന ശബ്ദവും ശ്രവിച്ചുകൊണ്ടു കിടക്കവേ, ഈ വക ചിന്തകളായിരുന്നു അയാളുടെ മനസ്സിലൂടെ പാഞ്ഞുപോയത്.



‘‘കാലു മുറിക്കുകയോ! അത് വയ്യ, മറെറന്തുവേണമെങ്കിലും ആയിക്കൊള്ളട്ടെ. അതിലും എത്രയോ ഭേദം മരിക്കുകയല്ലേ? മുറിച്ചുകളയുക—എന്തു നിർദ്ദയമായ ഭയങ്കര വാക്കാണത്! മുറിച്ചുകളയുക—ഒരു കഠാരി കുത്തിയിറക്കുന്നതുപോലെ തോന്നുന്നു ഇതു കേൾക്കുമ്പോൾ. ഇല്ല, മുറിച്ചുകളയുകയോ—ഒരിക്കലുമില്ല.’’ കൂർത്തു മൂർച്ചയേറിയ വളഞ്ഞ കാലുകൊണ്ട്, തന്റെ മാംസം കുത്തിക്കീറുന്ന, അനിശ്ചിതാകൃതിയായ ഒരു ഉരുക്കുചിലന്തിയുടെ രൂപത്തിലാണ്, ഭയാനകമായ ഈ വാക്കിനെക്കുറിച്ചയാൾ സ്വപ്നംകണ്ടത്.

## III

ഒരാഴ്ചക്കാലത്തേക്ക് 42–ാംനമ്പർ മുറിയിലെ അംഗങ്ങൾ നാലു പേരായിത്തന്നെ കഴിച്ചുകൂട്ടി. ഒരു ദിവസം ക്ലാവ്ഡിയ മിഹൈലൊവ്ന രണ്ട് അനുചരന്മാരേയും കൂട്ടി വന്ന്, അവർ കുറച്ച് അടുത്തടുത്തായി നീങ്ങിക്കിടക്കണമെന്ന് ആവശ്യപ്പെട്ടു. സ്റ്റെപ്പാൻ ഇവാനൊവിച്ചിന്റെ കിടക്ക, അയാളെ അതീവസന്തുഷ്ടനാക്കുമാറ്, ജനവാതിലിന്റെ സമീപത്തേക്കു മാററിയിട്ടു. കുക്കുഷ്കിന്റേതു സ്റ്റെപ്പാന്റെ കിടക്കയുടെ സമീപമുള്ള ഒരു മൂക്കിലേക്കു നീക്കി, അതിന്റെ സ്ഥാനത്ത് പൊക്കംകുറഞ്ഞ നല്ല ഒരു സ്പ്രിങ്ങ്‌കട്ടിൽ കൊണ്ടിട്ടു.

ഇതു കണ്ടപ്പോൾ കുക്കുഷ്കിനു സഹിക്കവയ്യാതായി. അയാളുടെ മുഖം വിളർത്തു. മുഷ്ടിചുരുട്ടി കിടക്കക്കു സമീപമുള്ള അലമാരിമേൽ ആഞ്ഞിടിച്ചുകൊണ്ടു ചിലമ്പിച്ച വലിയ ഒച്ചയിൽ നേഴ്സിനേയും, വസീലിയ് വസീല്യെവിച്ചിനേയും ആസ്പത്രിജീവനക്കാരേയും ശകാരിക്കുവാൻ തുടങ്ങി. ആരോടൊക്കെയോ ആക്ഷേപം ബോധിപ്പിക്കുന്നു, പിറുപിറുക്കുന്നു. തന്റെ ജിപ്സിക്കണ്ണിൽനിന്നു തീപ്പൊരി ചിതറിക്കൊണ്ട് അലെക്സേയ് സമയത്തിനു കർശനസ്വരത്തോടെ തടഞ്ഞില്ലായിരുന്നുവെങ്കിൽ സാധു ക്ലാവ്ഡിയയുടെനേർക്ക് അയാൾ ഒരു പാത്രമെടുത്ത് വലിച്ചെറിയാൻപോലും ഒരുങ്ങുമായിരുന്നു. അത്രയ്ക്ക് അനിയന്ത്രിതനായിരുന്നു അയാൾ.

ആ സമയത്ത് അഞ്ചാമത്തെ രോഗിയെ മുറിയിലേക്കു കൊണ്ടുവന്നു. അയാൾ നല്ല ഘനമുള്ള കരുത്തനായിരുന്നിരിക്കണം. എന്തെന്നാൽ മഞ്ചൽ ഞെരിയുകയും, അത് വഹിക്കുന്നവരുടെ പാദപതനത്തിന്റെ താളമനുസരിച്ച് കീഴോട്ട് തൂങ്ങുകയും ചെയ്തിരുന്നു. വൃത്തിയായി രോമം വടിച്ചുകളഞ്ഞ ഒരു വട്ടത്തല തലയിണമേൽ കിടന്നു നിസ്സഹായമായ വിധത്തിൽ അങ്ങോട്ടും ഇങ്ങോട്ടും ഉരുളുന്നുണ്ടായിരുന്നു. വിസ്തൃതമായ ആ വീർത്തുവിളറിയ മുഖം ജീവനററപോലിരുന്നു. ആ കനത്ത വരണ്ട ചുണ്ടിൽ ദുസ്സഹമായ വേദന മുദ്രകുത്തിയിരുന്നു.

പുതിയ രോഗി അബോധാവസ്ഥയിലാണെന്നു തോന്നുന്നു. പക്ഷേ, മഞ്ചൽ താഴെ ഇറക്കിയ ഉടൻതന്നെ അയാൾ കണ്ണുതുറന്ന് കൈമുട്ടുകൾ ഊന്നി തലപൊന്തിച്ച് വാർഡ് ആകെ ഒന്നു പരിശോധിച്ചു. സ്റ്റെപ്പാൻ ഇവാനൊവിച്ചിനെ നോക്കി. ‘‘എങ്ങനെയുണ്ട് ജീവിതം; തീരെ മോശമല്ല അല്ലേ?’’ എന്നു ചോദിക്കുന്നമട്ടിൽ കണ്ണുടച്ചുകാണിച്ചുകൊണ്ടു നീണ്ട ഒരു ചുമ ചുമച്ചു. അയാളുടെ വലിയ ദേഹം മുഴുവനും വിണ്ടുകീറിയിരുന്നു എന്നു വ്യക്തമാണ്. ദുസ്സഹമായ വേദന അയാൾ അനുഭവിച്ചിരുന്നു. എന്തുകൊണ്ടോ അലെക്സേയ് ആ വലിയ വീർത്ത മനുഷ്യനെ ആദ്യത്തെ നോട്ടത്തിൽത്തന്നെ ഇഷ്ടപ്പെട്ടില്ല. രണ്ടു വേലക്കാരികളും നേഴ്സും പരിചാരികമാരും കൂടെ അയാളെ താങ്ങിയെടുത്ത് കിടക്കയിൽ കിടത്തിയത്, തീരെ സൗഹൃദം സ്ഫുരിക്കാത്ത നേത്രങ്ങൾകൊണ്ടാണ് അയാൾ നോക്കിക്കണ്ടത്. അങ്ങനെ അയാളെ കിടത്തുന്നതിനിടയിൽ മരംപോലെ മരവിച്ചിരുന്ന ആ കാലുകൾ അവർ അനക്കി. പുതിയ രോഗിയുടെ മുഖം പൂർവ്വാധികം വിളർക്കുന്നതും വലിയ മണികൾപോലെ ആ മുഖത്തു വിയർപ്പ് ഉരുണ്ടുകൂടുന്നതും അലെക്സേയ് ദർശിച്ചു. വേദനകൊണ്ട് ആ ചുണ്ടുകൾ വക്രിച്ചു. പക്ഷേ, രോഗി ഒരു ശബ്ദവും പുറപ്പെടുവിച്ചില്ല; വെറുതെ പല്ലു കടിച്ചമർത്തുക മാത്രമേ ചെയ്തുള്ളു.

കിടക്കയിൽ കിടന്നതിനുശേഷം, അയാൾ ബ്ളാങ്കറ്റിന്റെ മുകൾഭാഗം ഒന്നൊതുക്കി; തന്റെ കൂടെ കൊണ്ടുവന്നിരുന്ന പുസ്തകങ്ങളും നോട്ടുബുക്കുകളും, കട്ടിലിന്റെ സമീപമുള്ള അലമാരിയിൽ വൃത്തിയുള്ള കെട്ടാക്കി അടുക്കി, തന്റെ പല്ലുതേക്കുന്ന ബ്രഷും, പേസ്റ്റും അവിടെ ശ്രദ്ധാപൂർവ്വം വച്ചു. ക്ഷൗരസാമഗ്രികളും യൂഡികോളോണും സോപ്പു പെട്ടിയും താഴത്തെ തട്ടിലും ഒതുക്കി. പിന്നീട് തന്റെ കൈവേലയെ ഒന്നു സൂക്ഷിച്ചുനോക്കി, സ്വന്തം വീട്ടിലെത്തി എന്ന ബോധത്തോടെ മുഴങ്ങുന്ന ശബ്ദത്തിൽ പറഞ്ഞു.

‘‘ശരി. നമുക്കു പരിചയപ്പെടുക. ഞാൻ റജിമെൻറൽ കമ്മിസ്സാർ സിമ്യോൻ വൊറൊബ്യോവ്. പ്രകൃത്യാ ശാന്തൻ. പുക വലിക്കുകയില്ല. ദയവുചെയ്ത് എന്നെയും നിങ്ങളുടെ കൂട്ടത്തിൽ ചേർക്കുക.’’

ശാന്തമായ രസത്തോടെ അയാൾ മറ്റു സഹരോഗികളെ നോക്കി. സങ്കുചിതവും നിശിതവുമായ ആ സുവർണ്ണ നേത്രങ്ങളിൽ തെളിഞ്ഞു നില്ക്കുന്ന കൂർത്ത, ഗുണദോഷവിചാരയുക്തമായ നോട്ടം അലെക്സേയ് കാണാതിരുന്നില്ല.

‘‘ഞാൻ ഏറെനാൾ നിങ്ങളുടെ കൂടെ ഉണ്ടായിരിക്കുകയില്ല—മറ്റുള്ളവരെപ്പറ്റി എനിക്കറിഞ്ഞുകൂടാ. പക്ഷേ, എനിക്കിവിടെ അധികം നാൾ കിടക്കാൻ വയ്യ. എന്റെ കുതിര പടയാളികൾ എന്നെ കാത്തിരിക്കുകയാണ്. മഞ്ഞു മാറി റോഡെല്ലാം ഉണങ്ങുമ്പോൾ ഞാൻ പോ



കും. ‘സുപ്രസിദ്ധമായ ചെമ്പടയുടെ കുതിരസേനാവിഭാഗത്തിലാണ് ഞങ്ങൾ. ഞങ്ങളെപ്പറ്റി...’’’ ഉന്മേഷംനിറഞ്ഞ കനത്തു മുഴങ്ങുന്ന ശബ്ദത്തിൽ അക്കാലത്തു പ്രചാരത്തിലിരുന്ന ഒരു ഗാനത്തിന്റെ ഈരടികൾ അദ്ദേഹം പാടി.

‘‘ഞങ്ങളാരുംതന്നെ അധികം നാളേക്ക് ഇവിടെ ഉണ്ടാവുകയില്ല. മഞ്ഞ് ഉരുകുമ്പോൾ നാമെല്ലാം അമ്പതാം നമ്പർ മുറിയിലേക്കു കടക്കും—കാലുകളായിരിക്കും ആദ്യം’’—കർക്കശമായി ഇതും പറഞ്ഞ് കുക്കുഷ്കിൻ പെട്ടെന്ന് ചുമരിന്റെ ഭാഗത്തേക്കു തിരിഞ്ഞുകിടന്നു.

ആസ്പത്രിയിൽ അമ്പതാം നമ്പർ വാർഡ് ഉണ്ടായിരുന്നില്ല. ശവശരീരങ്ങൾ ഇടുന്ന മുറിക്കു രോഗികൾ നൽകിയിട്ടുള്ള പേരാണിത്. കമ്മിസ്സാർ ഇതിനെപ്പറ്റി മുമ്പു കേട്ടിട്ടുണ്ടോ എന്നു സംശയമാണ്. പക്ഷേ, ഈ നേരംപോക്കിന്റെ ദുഷ്ടമായ അർത്ഥം പെട്ടെന്ന് അദ്ദേഹത്തിനു മനസ്സിലായി. എന്നാൽ അദ്ദേഹത്തെ അത് ഒട്ടും കോപാകുലനാക്കിയില്ല. കുക്കുഷ്കിനെ അത്ഭുതത്തോടെ വെറുതെ നോക്കുക മാത്രം ചെയ്തുകൊണ്ട് അദ്ദേഹം ചോദിച്ചു:

‘‘സ്നേഹിതാ അപ്പോൾ നിങ്ങൾക്കു വയസ്സെത്രയായി? ഹേയ് ഊതത്താടി, ഊതത്താടി, നിങ്ങൾക്ക് അകാലവാർദ്ധക്യം ബാധിച്ചമട്ടുണ്ടല്ലോ.’’

## IV

ബാക്കിയുള്ളവർ അന്യോന്യം സംസാരിക്കുമ്പോൾ ‘കമ്മിസ്സാർ’ എന്നു വർണ്ണിക്കുന്ന ആ പുതിയ രോഗിയുടെ ആഗമനം നാൽപ്പത്തിരണ്ടാം നമ്പറിലെ ജീവിതരീതിയാകെ മാറ്റിയിരിക്കുന്നു. വന്നതിന്റെ പിറ്റേദിവസംതന്നെ, ക്ഷീണിതനായ ആ വലിയ മനുഷ്യൻ അവിടെ ഉള്ളവരുടെയെല്ലാം പരിചയം സമ്പാദിച്ചു. പിന്നീടൊരിക്കൽ സ്റ്റെപ്പാൻ ഇവാനൊവിച്ച് പറഞ്ഞതുപോലെ, അദ്ദേഹത്തിന് ഓരോ ഹൃദയത്തിനും പാകമാകുന്നതരത്തിലുള്ള താക്കോൽ കണ്ടുപിടിക്കുവാൻ വശമുണ്ടായിരുന്നു.

രണ്ടുപേർക്കും അഭിരുചിയുണ്ടായിരുന്ന, രണ്ടുപേരും സാമർത്ഥ്യം നേടിയിരുന്ന, കുതിരകളേയും നായാട്ടിനേയും കുറിച്ചു മതിവരുവോളം കമ്മിസ്സാറും സ്റ്റെപ്പാൻ ഇവാനൊവിച്ചും സംസാരിച്ചു. യുദ്ധത്തിന്റെ താത്വികവശത്തെക്കുറിച്ചു പ്രഭാഷണംചെയ്യാൻ ഇഷ്ടപ്പെടുന്ന അലെക്സേയോടു പുതിയ യുദ്ധസാമഗ്രികളായ ടാങ്കിനേയും, വിമാനത്തേയും കുതിരപ്പട്ടാളത്തേയും ഉപയോഗിക്കുന്നതിനെക്കുറിച്ച് അദ്ദേഹം വാദിച്ചു. ടാങ്കും, വിമാനവും എത്രമാത്രം ഉപകാരപ്രദമാണെങ്കിലും, സാദിസൈന്യത്തെ തീരെ പുരാതനവസ്തുവായി പരിഗണിക്കേണ്ടതില്ലെന്നും, ഇനിയും അതിന്റെ ഉപയോഗം തെളിയിക്കുവാൻ അവർക്കു പ്രാപ്തിയു

ണ്ടെന്നുമാണ് അദ്ദേഹത്തിന്റെ വീറോടുകൂടിയ വാദം. അശ്വഭടന്മാരെ ഒന്നു പുനസ്സംഘടിപ്പിച്ചു ശരിയാക്കി, അവർക്കു നവീനതരത്തിലുള്ള ആയുധങ്ങൾ നൽകി, പഴയ വീരന്മാരായ കമ്മിസ്സാറന്മാരെ സഹായിക്കുവാൻ ധീരരും ബുദ്ധിമാന്മാരുമായ ചെറുപ്പക്കാർക്കു ശിക്ഷണംകൊടുക്കുകയാണെങ്കിൽ നമ്മുടെ കുതിരപ്പട്ടാളം ലോകത്തെ മുഴുവൻ വിസ്മയിപ്പിക്കും. നിശ്ശബ്ദനായ ആ ടാങ്കുകാരനോടുപോലും സംസാരിക്കുവാനുള്ള വിഷയങ്ങൾ അദ്ദേഹം തേടിപ്പിടിച്ചു. അദ്ദേഹം കമ്മിസ്സാറായി സേവനമനുഷ്ഠിച്ചിരുന്ന ഒരു സേനാവിഭാഗം യാർട്ട്സെവോ യുദ്ധത്തിൽ പങ്കെടുത്തിരുന്നു. ജനറൽ കോണെവിന്റെ നേതൃത്വത്തിലുള്ള ദുഹൊവ്ഷീന സമരത്തിലും അദ്ദേഹം ഭാഗഭാക്കായിരുന്നു. അവിടെ വച്ചാണ് ടാങ്കുകാരും കൂട്ടുകാരും ജർമ്മൻ അണി ഭേദിച്ചു കടന്നതു്, അവർക്കു പരിചയമായിരുന്ന വില്ലേജുകളുടെയെല്ലാം പേരുകളും വിവരിച്ചുകൊണ്ടു് അവിടെവച്ചു് അവർ ജർമ്മൻകാരെ എത്രമാത്രം കഷ്ടപ്പെടുത്തിയെന്നും അദ്ദേഹം വളരെ ആവേശത്തോടെ വർണ്ണിച്ചു. ടാങ്ക് യോദ്ധാവു് ഇപ്പോഴും പതിവുപോലെ മൗനംദീക്ഷിച്ചുവെങ്കിലും സംഭാഷണവേളയിൽ ആദ്യം ചെയ്യാറുള്ളതുപോലെ തല തിരിച്ചില്ല. മുഴുവൻ കെട്ടുകളാൽ മറഞ്ഞിരുന്ന ആ മുഖം കാണുക പ്രയാസം. എങ്കിലും അയാൾ സമ്മതഭാവത്തിൽ തലകുലുക്കുന്നതു് മനസ്സിലാക്കാമായിരുന്നു. കുക്കുഷ്കിന്റെ രോഷം, കമ്മിസ്സാർ അയാളെ ചെസ്സുകളിക്കുവാൻ ക്ഷണിച്ചതോടെ സൗഹൃദമായി രൂപാന്തരപ്പെട്ടു. കുക്കുഷ്കിന്റെ കിടക്കയിലാണു് ചെസ്സിന്റെ ബോർഡ് വച്ചിരുന്നതു്. കമ്മിസ്സാർ കിടക്കയിൽ കണ്ണടച്ചു മലർന്നുകിടന്നു്, ബോർഡു കാണാതെതന്നെ കളിച്ചു്, പിറുപിറുക്കുന്ന ലഫ്റ്റനന്റിനെ തോല്പിച്ചു. അങ്ങനെ അയാളുടെ മനസ്സിൽ ഒരു ഉയർന്ന സ്ഥാനം കരസ്ഥമാക്കി അദ്ദേഹം.

ഓരോ ദിവസവും പ്രഭാതത്തിൽ വേലക്കാരി വാതിൽ തുറക്കുമ്പോൾ—രോഗികളുടെ മുറിയിലെ വിരസമായ നിശ്ശബ്ദതയെ തുരത്തുന്ന നിരത്തിലെ ശബ്ദങ്ങളോടൊപ്പം കടന്നുവരുന്ന മോസ്കോവിലെ വസന്തത്തിന്റെ ആദ്യകാല കുളിർകാറ്റ് ഉണ്ടാക്കാറുള്ള ഫലംതന്നെയാണു്, കമ്മിസ്സാറിന്റെ സാന്നിദ്ധ്യംകൊണ്ടു് ആ വാർഡിനു കൈവന്നതു്. ഈ ഉന്മേഷം അവിടെ വളർത്തുവാൻ കമ്മിസ്സാർക്കു പ്രത്യേകിച്ചൊരു യത്നവും വേണ്ടിവന്നില്ല. അദ്ദേഹത്തിൽ ജീവൻ, ഉന്മേഷവും പ്രസരിപ്പും തുള്ളിത്തുളുമ്പുന്ന ജീവൻ, മുറ്റിനില്ക്കുകയായിരുന്നു. തന്റെ ദുർബ്ബലതയിൽനിന്നനുഭവിച്ച യാതനയെല്ലാം അദ്ദേഹം മറന്നു, അഥവാ നിർബ്ബന്ധപൂർവ്വം വിസ്മരിച്ചു.

പ്രഭാതത്തിൽ ഉണർന്നെഴുന്നേററ ഉടനെ അദ്ദേഹം കിടക്കയിൽ ഇരുന്നു് വ്യായാമംചെയ്യും. കൈരണ്ടും തലയ്ക്കുമീതെ ഉയർത്തിപ്പിടിച്ചു്, ആദ്യം ദേഹം ഒരു ഭാഗത്തേക്കും, പിന്നീടു് മറുഭാഗത്തേക്കും ചായ്ക്കും; താളക്രമത്തിൽ അതിനോടൊപ്പിച്ചു തലയും തിരിക്കും. കഴുകുവാൻ കൊണ്ടുവരുന്ന വെള്ളം ഏററവും തണുത്തതായിരിക്കണമെന്നു് അദ്ദേഹത്തിനു നിർബ്ബന്ധമാണു്. കുറേനേരം ആ പാത്രത്തിലെ വെള്ളത്തിൽ ചീററിത്തുമ്മലോടെ, ആസ്ഫാലനം ചെയ്തു് തുണിമുക്കി തന്റെ വീർത്ത ദേഹം ചുവക്കുവോളം തുടയ്ക്കുമ്പോൾ, മററു രോഗികളും അങ്ങനെ ചെയ്യുവാനായി ത്വരിതരാകും. വർത്തമാനപത്രം കൊണ്ടുവന്നാൽ അതു് നേഴ്സിന്റെ കയ്യിൽനിന്നു തട്ടിപ്പറിച്ചു് ധൃതിയിൽ സോവിയററ് വാർത്താവിതരണകേന്ദ്രത്തിന്റെ വിജ്ഞാപനങ്ങൾ വായിക്കും. അതു കഴിഞ്ഞു ശാന്തമായി സാവധാനം ഓരോ യുദ്ധലേഖകന്മാരുടെ റിപ്പോർട്ടുകൾ വായിച്ചു പഠിക്കും. ''ചുറുചുറുക്കുള്ള വായന'' എന്നു വിളിക്കാവുന്ന ഒരു പ്രത്യേക സമ്പ്രദായമുണ്ടു് അദ്ദേഹത്തിനു് വായനയിൽ. തനിക്കു് ഇഷ്ടമായ വിവരണം ഏതെങ്കിലും ഭാഗത്തു കണ്ടാൽ അതു് ഒന്നുകൂടി ഉറക്കെ വായിച്ചു്, വളരെ ശരി, വളരെ ശരി, എന്നു പറഞ്ഞു് ആ ഖണ്ഡികമുഴുവൻ അടയാളപ്പെടുത്തിവയ്ക്കും. അല്ലെങ്കിൽ ഇഷ്ടക്കേടു പെട്ടെന്നു് അദ്ദേഹം വിളിച്ചുപറയും—''അയാൾ, ആ പട്ടിയുടെ മോൻ, നുണ പറയുകയാണു്. ഞാൻ എന്റെ തല ഒരുകുപ്പി ബീറുമായി പണയംവയ്ക്കാം. അവൻ അതിന്റെ പരിസരത്തിൽക്കൂടി പോയിട്ടുപോലുമില്ല. എന്നിട്ടു് എഴുതിവിടുന്നു അവൻ!'' ഭാവനാസമ്പന്നനായ ഒരു സമരലേഖകൻ എഴുതിയ ഒരു റിപ്പോർട്ടു വായിച്ചു് ഒരു ദിവസം അത്യന്തം കുപിതനായ അദ്ദേഹം ഉടൻതന്നെ ഒരു തപാൽകാർഡ് എടുത്തു്, യുദ്ധത്തിൽ ഇത്തരം കാര്യങ്ങൾ ഒരിക്കലും ഉണ്ടാകുകയില്ല, ഉണ്ടാകാൻ സാദ്ധ്യമല്ല, എന്നും, ആ പെരുംനുണയൻ ലേഖകന്റെ സ്വാതന്ത്ര്യത്തിനു് കടിഞ്ഞാണിടണമെന്നും ക്രോധാവിഷ്ടമായ ശൈലിയിൽ പത്രക്കാർക്കു് എഴുതി അയച്ചു. ചില റിപ്പോർട്ടുകൾ അദ്ദേഹത്തെ ചിന്താധീനനാക്കും. ചാരിവച്ചിരിക്കുന്ന തലയിണയിലേക്കു ചാഞ്ഞു് അദ്ദേഹം കണ്ണും തുറിച്ചു് ആലോചനയിൽ മുഴുകിയിരിക്കും. ചിലപ്പോൾ അദ്ദേഹം തന്റെ അശ്വസേനയിലെ വീരന്മാരെക്കുറിച്ചു വർണ്ണിക്കും. അദ്ദേഹം പറയുന്നതു് വിശ്വസിക്കാമെങ്കിൽ അതിലെ ഓരോരുത്തനും ഓരോ വീരനാണു്—കൂസലില്ലാത്ത അസാധാരണ ധീരനായ യുവാവാണു്. അതുകഴിഞ്ഞു് വീണ്ടും വായന ആരംഭിക്കും. അസാധാരണമായി തോന്നാം ഈ പ്രസ്താവനകൾ. ഇടയ്ക്കിടെയുള്ള വൈകാരികമായ വ്യതിചലനങ്ങളും, കേൾക്കുന്നവരുടെ ശ്രദ്ധയെ ഭഞ്ജിക്കാറില്ല. നേരേമറിച്ചു് അദ്ദേഹം വായിക്കുന്നതു മനസ്സിലാക്കാൻ ഇതു് കൂടുതൽ സഹായിക്കുന്നു.

ഭക്ഷണത്തിനും ചികിത്സയ്ക്കുമിടയ്ക്കുള്ള സമയം ജർമ്മൻ ഭാഷ പഠിക്കുവാനാണദ്ദേഹം വിനിയോഗിച്ചിരുന്നതു്. ഓരോ വാക്കും കാണാതെ പഠിച്ചു് അതുപയോഗിച്ചു വാചകങ്ങളുണ്ടാക്കും. ചിലപ്പോൾ വൈ

ദേശികഭാഷയുടെ ചില സംജ്ഞകളാൽ ആകൃഷ്ടനായി അദ്ദേഹം കൂട്ടുകാരെ വിളിച്ചു പറയും: ''ജർമ്മൻഭാഷയിൽ കോഴികുഞ്ഞിനു് എന്താണു് പറയുക എന്നറിയാമോ? 'കുഹെൽഹേൻ.' നന്നായിരിക്കുന്നു ഇല്ലേ? ചെറിയ പതുപതുത്ത മിനുസമേറിയ എന്തോ ഒന്നിനെ ഓർമ്മിപ്പിക്കുന്നില്ലേ ആ വാക്കു്. ചെറിയ മണിക്കു് എന്താണു് പറയുക എന്നറിയുമോ, 'ഗ്ലോക്ക്ളിങ്ങ്.' ആ വാക്കിൽ ഒരു മണികിലുക്കം തോന്നുന്നില്ലേ?''

ഒരു ദിവസം നിയന്ത്രിക്കാൻ വയ്യാതെ സ്റ്റെപ്പാൻ ഇവാനൊവിച്ച് ചോദിച്ചു: ''കമ്മിസ്സാർ സഖാവേ, എന്തിനാണു് ഇങ്ങനെ ജർമ്മൻ ഭാഷ പഠിക്കുന്നതു്? ആവശ്യമില്ലാതെ സ്വയം ക്ഷീണിപ്പിക്കുകമാത്രം ഫലം. സ്വന്തം ശക്തി സൂക്ഷിച്ചുവയ്ക്കുകയാണു് നല്ലതു്.''

ആ കിഴവൻ പട്ടാളക്കാരനെ ഒരു പുച്ഛരസത്തോടെ നോക്കിക്കൊണ്ടു കമ്മിസ്സാർ പറഞ്ഞു: ''ഹേയ്, ഇതാണോ ഒരു മനുഷ്യന്റെ ജീവിതം? നാം ബർലിനിൽ ചെല്ലുമ്പോൾ എന്തു ഭാഷയിലാണു് അവിടത്തെ പെൺകുട്ടികളോടു സംസാരിക്കുക? റഷ്യൻ ഭാഷയിലോ?''

കമ്മിസ്സാറുടെ കിടക്കയുടെ വക്കിലിരുന്നുകൊണ്ടു് സ്റ്റെപ്പാൻ ഇവാനൊവിച്ചിനു് നല്ല യുക്തിയോടെ പറയണമെന്നുണ്ടായിരുന്നു; ഇപ്പോൾ യുദ്ധം നടക്കുന്നതു് മോസ്കോവിൽ നിന്നു വളരെ അകലത്തല്ലെന്നും, ജർമ്മൻ പെൺകുട്ടികളുടെ സമീപത്തേയ്ക്കിനിയും വളരെയധികം ദൂരമുണ്ടെന്നും. പക്ഷേ കമ്മിസ്സാറുടെ സ്വരത്തിൽ അത്രയ്ക്കു് ഉന്മേഷകരമായ ആത്മവിശ്വാസം ധ്വനിക്കുന്നതോർത്തു് ആ വൃദ്ധസേനാനി ഒന്നു ചുമച്ചു് അല്പം ഗൌരവത്തിൽ പറഞ്ഞു:

''അതെ, തീർച്ചയായും റഷ്യൻഭാഷയിൽ ആയിരിക്കുകയില്ല. പക്ഷേ, എന്നാലും കമ്മിസ്സാർ സഖാവേ, നിങ്ങൾ അനുഭവിച്ച യാതനകൾക്കുശേഷം അല്പമെങ്കിലും സ്വന്തം ശരീരം ശ്രദ്ധിക്കണ്ടേ.''

''ലാളിച്ചുവളർത്തിയ കുതിരയാണു് ആദ്യം വീഴുന്നതെന്നു് കേട്ടിട്ടില്ലേ? ഹെയ്, ഊതത്താടി, നിങ്ങൾ എനിക്കു വളരെ മോശമായ ഉപദേശങ്ങളാണു് തരുന്നതു്.''

ആ വാർഡിലുള്ള ആർക്കുംതന്നെ താടിമീശയുണ്ടായിരുന്നില്ല. പക്ഷേ, എന്തുകൊണ്ടോ കമ്മിസ്സാർ എല്ലാവരേയും ഊതത്താടി എന്നാണു് വിളിച്ചിരുന്നതു്. പക്ഷേ, ആർക്കും അതുകൊണ്ടു യാതൊരു അപ്രിയവും തോന്നിയില്ല. നേരേമറിച്ചു് അനുകമ്പാർദ്രമായ ഒരു ഫലിതം സ്ഫുരിച്ചിരുന്നതുകൊണ്ടു് രോഗികൾക്കു് അതിൽ ആശ്വാസമാണു് അനുഭവപ്പെട്ടതു്.

അവസാനിക്കാത്ത ആ ഉന്മേഷത്തിന്റെ ഉറവിടം എവിടെയാണു് എന്നു് ആലോചിച്ചുകൊണ്ടു് കുറേ ദിവസങ്ങളായി അലെക്സേയ് കമ്മിസ്സാറെ സൂക്ഷിക്കുകയായിരുന്നു. ദുസ്സഹമായ വേദനയാണു് അദ്ദേ



ഹം അനുഭവിച്ചിരുന്നതു് എന്നതിനു തർക്കമില്ല. നിദ്രാധീനനായി, ആത്മനിയന്ത്രണം വിട്ടാൽ അദ്ദേഹം അങ്ങോട്ടുമിങ്ങോട്ടും ഉരുളാനും, മൂളാനും ഞെരങ്ങാനും തുടങ്ങും. ആ മുഖം വേദനകൊണ്ടു വക്രമാകും. അതു് അദ്ദേഹം മനസ്സിലാക്കിയിരുന്നുവെന്നു സ്പഷ്ടമാണു്. അതുകൊണ്ടു് കഴിയുന്നതും പകൽസമയത്തു് ഉറങ്ങാതെ കഴിക്കും. അതിനുള്ള പ്രവൃത്തികൾ കണ്ടുപിടിച്ചുകൊള്ളും. പക്ഷേ, ഉണരുമ്പോൾ അദ്ദേഹം താൻ യാതൊരു വേദനയും അനുഭവിച്ചിട്ടില്ല എന്ന മട്ടിൽ ശാന്തനും സമചിത്തനുമായിരിക്കും. മുറിവേററ ഭാഗങ്ങൾ കൊട്ടിനോക്കി പരിശോധിക്കുന്ന സർജൻമാരോടു് അദ്ദേഹം പല വർത്തമാനവും തമാശയും പറയും. തന്റെ വിരിപ്പുപിടിച്ചു ചുളുക്കുന്നതിൽനിന്നു്, ആ മുഖത്തു പൊടിയുന്ന വിയർപ്പുകണങ്ങളിൽനിന്നു്, ഒരാൾക്കു് ഊഹിക്കാമായിരുന്നു എത്രമാത്രം ക്ലേശം സഹിച്ചാണു് അദ്ദേഹം സ്വയം നിയന്ത്രിക്കുവാൻ ശ്രമിക്കുന്നതെന്നു്. ഈ മനുഷ്യൻ ഇത്ര വലിയ വേദനയും കടിച്ചമർത്തി എങ്ങനെയാണു് പ്രസന്നതയും ഉന്മേഷവും ഉശിരും നടിക്കുന്നതെന്നു് ആ വൈമാനികനു തീരെ മനസ്സിലായില്ല. ഈ പ്രശ്നത്തിനു് ഒരുത്തരം കണ്ടുപിടിക്കുവാൻ അലെക്സേയ് വളരെ ഉത്സാഹിച്ചു. തനിക്കു നിത്യേനയെന്നപോലെ കൂടുതൽകൂടുതൽ ഉറക്കമരുന്നു കിട്ടിയിരുന്നുവെങ്കിലും ഉറങ്ങുവാൻ സാധിക്കാറില്ല. നിലവിളിയമർത്തുവാൻ ബ്ലാങ്കററു കടിച്ചമർത്തി അയാൾ പ്രഭാതംവരെ ചിലപ്പോൾ കണ്ണുതുറന്നു കിടക്കാറുണ്ടു്.

സർജന്മാർ പരിശോധനസമയത്തു് ഇപ്പോൾ ആദ്യത്തെക്കാൾ കൂടുതലായി, ഉറപ്പിച്ചുറപ്പിച്ചു്, 'ഛേദിക്കുക' എന്ന പൈശാചികമായ വാക്കു് പറഞ്ഞുതുടങ്ങിയിരിക്കുന്നു. ആ ഭയാനകമായ ദിനം ആസന്നമായി എന്നു തോന്നിയപ്പോൾ കാലില്ലാതെ ജീവിക്കുന്നതിൽ യാതൊരർത്ഥവുമില്ല എന്നു തീരുമാനിച്ചു അലെക്സേയ്.

## V

ആ ദുർദ്ദിനവും സമാഗതമായി. ഒരിക്കൽ സന്ദർശനവേളയിൽ കുറേയധികംനേരം വസീലിയ് വസീലിയെവിച്ച് അലെക്സേയുടെ നിശ്ചലവും ചൈതന്യമററതുമായ കാലുകൾ കൊട്ടിനോക്കിയശേഷം, നിവർന്നുനിന്നു് നേരെ അലെക്സേയുടെ കണ്ണുകളിലേയ്ക്കുററുനോക്കി പൊടുന്നനെ പറഞ്ഞു: ''അവ കളഞ്ഞേ പററൂ.'' മരിച്ചതുപോലെ വിളറിയ ആ വൈമാനികൻ ഒരു വാക്കുച്ചരിക്കുന്നതിനുമുമ്പുതന്നെ പ്രഫസർ കർശനമായി പറഞ്ഞു: ''അവ പോയേ തീരൂ. ഒരൊററ വാക്കു പറയേണ്ട, കേട്ടോ—അല്ലെങ്കിൽ നിങ്ങളുടെ കഥതന്നെ അവസാനിക്കും. ഞാൻ പറയുന്നതു് മനസ്സിലായോ?''

തന്റെ അനുയായികളെ തിരിഞ്ഞുപോലും നോക്കാതെ അദ്ദേഹം വാർഡിന്റെ പുറത്തേക്കു കടന്നു. വേദനാനിർഭരമായ ഒരു നിശ്ശബ്ദത ആ വാർഡാകെ പരന്നു. കണ്ണു് മലർക്കെത്തുറന്നു് ഭയാക്രാന്തമായ മുഖത്തോടെ അലെക്സേയ് അങ്ങനെ മലർന്നുകിടന്നു. ഒരു മൂടൽമഞ്ഞിലെന്നപോലെ അയാളുടെ മനക്കണ്ണുകൾക്കുമുമ്പിൽ ആ കടത്തുകാരന്റെ കാഴ്ചക്കു് സഹ്യമല്ലാത്ത, ചൈതന്യമററ കാൽമുട്ടുകൾ ആടിനടന്നിരുന്നു. കുരങ്ങനെപ്പോലെ നാലുകാലുകുത്തി അതാ ആ വൃദ്ധൻ നദീതടത്തിലൂടെ വെള്ളത്തിലേക്കു് ഇഴയുന്ന കാഴ്ച, അയാൾ വീണ്ടും കണ്ടു.

‘‘ല്യോഷ,’’ കമ്മിസ്സാർ വളരെ സാവധാനത്തിൽ വിളിച്ചു.

‘‘എന്താണു്?’’ വിദൂരത്തിൽനിന്നു് ഉദാസീനമായ ഒരു മറുപടി ഉയർന്നു.

‘‘ചങ്ങാതി, അതു ചെയ്യാതെ പററില്ല.’’

ആ സമയത്തു്, കടത്തുകാരനല്ല താനാണു് ആ നദീതീരത്തെ മണലിൽ മുറിക്കാലുകളോടെ മുട്ടുകുത്തിനടക്കുന്നതെന്നു് അലെക്സേയ്ക്കു് തോന്നി. കാററിൽ പറക്കുന്ന വർണ്ണശബളമായ ഉടുപ്പുധരിച്ചു് ഉന്മേഷവതിയും സുന്ദരിയുമായ തന്റെ കാമിനി ഓല്യ*, ചുണ്ടുകൾ കടിച്ചു തന്നെ തുറിച്ചുനോക്കിക്കൊണ്ടു് ആ മണൽത്തട്ടിൽ നില്ക്കുകയാണു്. അതെ, ഇനിമുതൽ അയാൾ അങ്ങനെയായിരിക്കും. തലയിണയിൽ മുഖമമർത്തി. നിശ്ശബ്ദനായി അയാൾ ദേഹം മുഴുവൻ കുലുങ്ങുമാറു തേങ്ങിത്തേങ്ങിക്കരഞ്ഞുതുടങ്ങി. വാർഡിലുള്ളവർക്കെല്ലാം അതു് ഉള്ളിൽത്തട്ടി. ഞെരങ്ങി പിറുപിറുത്തുകൊണ്ടു് സ്റ്റെപ്പാൻ ഇവാനൊവിച്ചു് കട്ടിലിൽനിന്നിറങ്ങി തന്റെ മേലങ്കിയെടുത്തു ധരിച്ചു്, ചെരിപ്പിട്ട തന്റെ കാലുകൾ കുടഞ്ഞു, കട്ടിലിന്റെ അഴിയിന്മേൽ മുറുകെപ്പിടിച്ചു് അലെക്സേയുടെ കട്ടിലിന്റെ സമീപത്തേക്കു ഞൊണ്ടിത്തുടങ്ങി. പക്ഷേ, കമ്മിസ്സാർ ഒരു താക്കീതോടെ വിരൽ ചൂണ്ടിക്കൊണ്ടു പറഞ്ഞു: ‘‘ഇടപെടരുതു്. അയാൾ നല്ലതുപോലെ ഒന്നു കരയട്ടെ.’’

അതെ, കരച്ചിൽ കഴിഞ്ഞപ്പോൾ അലെക്സേയ്ക്കു വളരെ ആശ്വാസം തോന്നി. ദീർഘകാലമായി തന്നെ അലട്ടിക്കൊണ്ടിരിക്കുന്ന പ്രശ്നത്തിനു് അവസാനം പരിഹാരം കണ്ടുപിടിച്ച ഒരു മനുഷ്യനു തോന്നുന്ന ആശ്വാസം അലെക്സേയ്ക്കും തോന്നി. ക്രമേണ അയാൾ ശാന്തനായി. വൈകുന്നേരം പരിചാരകർ അയാളെ ശാസ്ത്രക്രിയക്കുള്ള മുറിയിലേക്കു കൊണ്ടുപോകാൻ വരുന്നതുവരെ അയാൾ ഒരൊററ അക്ഷരം മിണ്ടിയില്ല. പ്രകാശമാനമായ ആ വെളുത്ത മുറിയിൽ എത്തിയിട്ടും അയാൾ മൌനം കൈവെടിഞ്ഞില്ല. ബോധംകെടുത്തുവാൻ പററിയ തരത്തിലല്ല അയാളുടെ ഹൃദയസ്ഥിതിയെന്നും ആ കാലുകൾമാത്രം മരവിപ്പിച്ചു ശസ്ത്രക്രിയ നടത്തേണ്ടിവരുമെന്നും സർജന്മാർ പറഞ്ഞപ്പോൾ അയാൾ വെറുതെ തല കുലുക്കുകമാത്രമേ ചെയ്തുള്ളു. ശസ്ത്രക്രിയാസമയത്തു് അയാൾ നിലവിളിക്കുകയോ, ഞരങ്ങുകയോ ചെയ്തില്ല. സാധാരണപോലെ നഴ്സുമാരേയും സിൽബന്ധികളേയും അനവരതം ശകാരിച്ചുകൊണ്ടു് വസീലിയ് വസീലിയെവിച്ചു് തന്നെ ആ ശസ്ത്രക്രിയ നടത്തുന്നതിനിടയ്ക്കു പലതവണ അലെക്സേയുടെ നാഡി ശ്രദ്ധിച്ചുകൊണ്ടിരുന്ന സർജനെ ഉൽക്കണ്ഠാപൂർവ്വം വീക്ഷിച്ചിരുന്നു.

എല്ലുകൾ അറുത്തുമുറിച്ചപ്പോഴത്തെ വേദന ഭയാനകമായിരുന്നു. പക്ഷേ, വേദനയനുഭവിക്കുക എന്നതു ചിരപരിചിതമായിരിക്കുന്നു അയാൾക്കു്. വെളുത്ത കമ്പിളിത്തുണികൊണ്ടു് മുഖംമറച്ച, ശുഭ്രവസ്ത്രധാരികളായ മനുഷ്യർ എന്താണു് തന്റെ കാലിൽ ചെയ്യുന്നതെന്നുപോലും അയാൾക്കു മനസ്സിലായില്ല. വാർഡിലേക്കു കൊണ്ടുപോകുന്ന വഴിക്കു വച്ചു് അയാളുടെ ബോധം മറഞ്ഞു.

ബോധംവന്നപ്പോൾ അയാൾ ആദ്യം കണ്ടതു് സഹതാപം തുടിക്കുന്ന ക്ലാവ്ഡിയ മിഹൈലൊവ്നയുടെ മുഖമാണു്. എന്തത്ഭുതം! അയാൾക്കു് യാതൊന്നും ഓർമ്മവന്നില്ല. സുമുഖിയും ദയാമയിയുമായ ഈ സുകേശിനിയുടെ മുഖം എന്താണു് ഇത്രത്തോളം ഉൽക്കണ്ഠാകുലവും അന്വേഷണദ്യോതകവുമായിരിക്കുന്നതെന്നു് അയാൾ അതിശയിച്ചു. രോഗി കണ്ണു തുറന്നതു കണ്ടപ്പോൾ അവളുടെ മുഖം പ്രകാശിച്ചു. ബ്ളാങ്കററിന്റെ അടിയിൽ വച്ചിരുന്ന അയാളുടെ കൈപിടിച്ചു് അവൾ പതുക്കെ അമർത്തി.

‘‘ഹാ! നിങ്ങളുടെ സഹനശക്തി എത്ര സ്തുത്യർഹം!’’ എന്നു പറഞ്ഞു് അവൾ ഉടനെ അയാളുടെ കൈത്തണ്ടുപിടിച്ചു് നാഡിപരിശോധന നടത്തി.

‘‘അവർ എന്തിനെപ്പററിയാണു് സംസാരിക്കുന്നതു്?’’ അലെക്സേയ് വിസ്മയിച്ചു. ആദ്യത്തേതിൽനിന്നു അല്പം മുകളിലാണു് ഇപ്പോൾ അയാൾക്കു വേദന. ആദ്യത്തെപ്പോലെ തുടിക്കുന്ന, കടിച്ചുകീറുന്ന കത്തിയെരിച്ചിലല്ല; എന്തോ ചരടു് മുട്ടിന്റെ മീതെയായി മുറുക്കിക്കെട്ടിയിരിക്കുന്നതുകൊണ്ടുണ്ടാകുന്ന മന്ദമായ വേദന. പെട്ടെന്നു് ബ്ളാങ്കററിന്റെ ചുളിയിൽനിന്നു അയാൾക്കു മനസ്സിലായി തന്റെ ദേഹത്തിനു പണ്ടത്തെക്കാൾ നീളം കുറഞ്ഞിരിക്കുന്നു എന്നു്. പെട്ടെന്നു് ഒരു മിന്നൽപോലെ അയാൾ ഓർത്തു: വസീലിയ് വസീലിയെവിച്ചിന്റെ ഭയങ്കരമായ അട്ടഹാസങ്ങൾ, കവിടിപ്പാത്രങ്ങളിൽ ഉണ്ടാകുന്ന ലഘുവായ തട്ടിമുട്ടലുകൾ. എന്തു് എല്ലാം കഴിഞ്ഞുവോ, അസ്വസ്ഥനായി അയാൾ ചിന്തിച്ചു. നിർബ്ബന്ധിച്ചുവരുത്തിയ ഒരു ചിരിയോടെ അയാൾ പറഞ്ഞു:

‘‘ഞാൻ വളരെ ചെറുതായപോലെ തോന്നുന്നുവല്ലോ!’’

* ഓൽഗയുടെ ചുരുക്കപേർ

ചിരിയേക്കാൾ അതൊരു മുഖം ചുളുക്കലായിരുന്നു. ക്ലാവ്ഡിയ മിഹൈലൊവ്ന അയാളുടെ തലമുടി ഒതുക്കിക്കൊണ്ടു പറഞ്ഞു:

''സാരമില്ല; ഇനി വളരെ കുറവു തോന്നും.''

''അതേ—അതു ശരിയാണ്—ഇനി നടക്കാനുള്ള ഭാരം കുറയും!''

''അതു പറയല്ലേ. അങ്ങനെയൊന്നും പറയണ്ട. നിങ്ങളുടെ പെരുമാററം എത്ര കേമമായിരുന്നു! ചിലർ ഭയങ്കരമായി അട്ടഹസിക്കും. ചിലരെ കിടക്കയോടുകൂട്ടി ബന്ധിക്കേണ്ടിവരും. നിങ്ങൾ ഒരൊററ അക്ഷരം മിണ്ടിയില്ല. ഓ ഈ യുദ്ധം—ഈ നശിച്ച യുദ്ധം.''

സന്ധ്യാകാലത്തെ പ്രശാന്തതയിൽ കമ്മിസ്സാറുടെ ദേഷ്യപ്പെട്ട സ്വരം മുഴങ്ങി.

''ഹേയ്, ആ പ്രാർത്ഥനാപ്രസംഗം ഒന്നു നിർത്തിയാട്ടെ. നേഴ്സ് ഈ എഴുത്തുകൾ അലെക്സേയ്ക്കു കൊടുക്കൂ. ചിലർ വളരെ ഭാഗ്യവാന്മാരാണു കേട്ടോ. എനിക്കു വാസ്തവത്തിൽ അസൂയ തോന്നുന്നുണ്ട്. ഒരാൾക്ക് ഒരേ സമയത്ത് ഇത്രയധികം എഴുത്തുകൾ കിട്ടുന്നതിനെപ്പററി ഒന്ന് - ഓർത്തുനോക്കൂ.''

കമ്മിസ്സാർ ഒരു കെട്ട് എഴുത്തുകൾ എടുത്ത് അലെക്സേയുടെനേരെ നീട്ടി. അത് അയാളുടെ റെജിമെൻറിൽനിന്നുള്ളതായിരുന്നു. പല തീയതികളിൽ എഴുതപ്പെട്ടവയായിരുന്നുവെങ്കിലും എല്ലാം കിട്ടിയത്, എന്തുകൊണ്ടോ ഒരു ദിവസമായിരുന്നു. കാലുകൾ മുറിച്ചുള്ള ആ കിടപ്പിൽ കിടന്നുകൊണ്ട് അയാൾ തനിക്ക് എന്നെന്നേക്കുമായി നഷ്ടപ്പെട്ട, തന്നെ കാന്തംപോലെ ആകർഷിക്കുന്ന, ബുദ്ധിമുട്ടുകളും അപകടങ്ങളും കഷ്ടപ്പാടുകളും നിറഞ്ഞ, ആ വിദൂരജീവിതത്തെക്കുറിച്ച് എഴുതിയിട്ടുള്ള സൗഹൃദപൂർണ്ണമായ കത്തുകൾ വായിച്ചു. വലിയ വാർത്തകളോടൊപ്പംതന്നെ, തൻെറ റജിമെൻറിനെക്കുറിച്ചുള്ള നിസ്സാര വർത്തമാനങ്ങളും, അയാൾ ഉല്ക്കണ്ഠയോടെ വായിച്ചു. ചുവപ്പുകൊടിയുടെ ബഹുമതിക്കുവേണ്ടി തൻെറ സേനാവ്യൂഹത്തിൻെറ പേർ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട് എന്ന രഹസ്യം സൈനികകേന്ദ്രത്തിലെ രാഷ്ട്രീയോദ്യോഗസ്ഥൻ മുൻകൂട്ടി പറഞ്ഞുപോയത്, ഇവാൻചൂക്കിന് ഒരേ സമയത്ത് രണ്ടു ബഹുമതിമുദ്രകൾ ലഭിച്ചത്, യാഷിൻ നായാട്ടിനുപോയി ഒരു കുറുക്കനെ കൊണ്ടുവന്നത്—എന്തോ കാരണംകൊണ്ട് അതിനു വാൽ ഇല്ലായിരുന്നുവത്രേ—സ്റ്റ്യേപ്പ റസ്റ്റോവിനു ഒരു കുരുവുണ്ടായതുമൂലം ലേനൊച്ച്കയുമായുള്ള പ്രണയബന്ധം തകരാറിലായത്—ഇതിലെല്ലാം അയാൾക്ക് ഒന്നുപോലുള്ള രസമാണ് തോന്നിയത്. കാടിൻെറ മറവിലുള്ള സ്വന്തം വിമാനത്താവളത്തിൽ ഒരു നിമിഷംകൊണ്ട് അയാളുടെ മനസ്സ് പറന്നുചെന്നു. അവിടത്തെ ഭൂമിയുടെ ചതിസ്വഭാവത്തെ വൈമാനികർ എപ്പോഴും ശപിച്ചിരുന്നുവെങ്കിലും ഇന്ന് അലെക്സേയ്ക്കു തോന്നിയത് അതാണ് ഇഹലോകത്തിലെ ഏററവും നല്ല പ്രദേശം എന്നാണ്.



എഴുത്തുകളുടെ ഉള്ളടക്കത്തിൽതന്നെ അതീവ ശ്രദ്ധാലുവായിരുന്നതിനാൽ, അതിൽ കാണുന്ന വിവിധ തീയതികളോ, തൻെറ നേർക്കു നോക്കി കണ്ണടച്ചു കാണിച്ച്, ''നോക്കൂ, എൻെറ മരുന്നല്ലേ നിങ്ങളുടെ മയക്കമരുന്നുകളേക്കാൾ ഗുണപ്രദം'' എന്ന് കമ്മിസ്സാർ നേഴ്സിനോടു മന്ത്രിച്ചതോ അയാൾ സൂക്ഷിച്ചതേയില്ല. തൻെറ പ്രിയപ്പെട്ട വിമാനത്താവളത്തിൽനിന്നു വരുന്ന, സുഹൃത്തുക്കളുടെ അഭിവാദനങ്ങൾ നിറഞ്ഞ കുറേ കത്തുകൾ, ഈ സന്ദർഭം മുൻകൂട്ടി കണ്ടറിഞ്ഞ് ആ യുവാവ് അനുഭവിക്കേണ്ടുന്ന വേദനയ്ക്കു് അല്പമൊരു ആശ്വാസം നൽകുവാനുള്ള ഉദ്ദേശത്തോടെ കമ്മിസ്സാർ പിടിച്ചുവച്ചിരുന്നത് അലെക്സേയ് മനസ്സിലാക്കിയിരുന്നില്ല. പഴക്കംചെന്ന പടയാളിയായിരുന്നു കമ്മിസ്സാർ. ധൃതിയിൽ അശ്രദ്ധയോടെ എഴുതിയ ഈ കടലാസുകളുടെ വില അദ്ദേഹത്തിനു നല്ലപോലെ അറിയാമായിരുന്നു. യുദ്ധക്കളത്തിൽ, ഇവ ഒരാൾക്കു മരുന്നിനേക്കാളും, ഭക്ഷണത്തേക്കാളും കൂടുതൽ ഗുണം ചെയ്യും.

അന്ദ്രേയ് ഡെഗ്ത്യരേങ്കൊവിൽനിന്നുള്ള എഴുത്ത് അയാളെപ്പോലെ തന്നെ ലളിതവും, പരുക്കനുമായിരുന്നു. നന്നേ ചെറിയ ചുരുണ്ട കൈയക്ഷരത്തിൽ, നിറയെ അത്ഭുതചിഹ്നങ്ങളോടുകൂടിയ ആ കൊച്ചുകടലാസ്സിൽ അയാൾ എഴുതിയിരിക്കുകയാണ്:

''സീനിയർ ലെഫ്ററനൻറ്സഖാവേ! ഇതുവരെ വാക്കു് പാലിക്കുവാൻ സാധിക്കാഞ്ഞത് തീരെ നന്നായില്ല!!! സേനാദളം ഇടയ്ക്കിടെ നിങ്ങളെ ഓർമ്മിക്കുന്നുണ്ട്, ഞാൻ നുണ പറയുകയല്ല. നിങ്ങളെപ്പററി മാത്രമേ അവർ സംസാരിക്കുന്നുള്ളൂ. കുറച്ചു ദിവസം മുമ്പ് ഭക്ഷണവേളയിൽ നമ്മുടെ റജിമെൻറൽ കമാണ്ടർ പറയുകയാണ്, 'നമ്മുടെ അലെക്സേയ് മെരേസ്യെവില്ലേ—അയാൾ ഒരു യഥാർത്ഥ മനുഷ്യനാണ്!!!' നിങ്ങൾക്ക് അറിയാമല്ലോ ഏററവും നല്ലവരെക്കുറിച്ചുമാത്രമേ അദ്ദേഹം ആ വിധത്തിലുള്ള ഒരു അഭിപ്രായം പറയുകയുള്ളൂ എന്ന്. വേഗം വരൂ! എല്ലാവരും നിങ്ങളെ പ്രതീക്ഷിച്ചിരിക്കുന്നു. ഊൺമുറിയിൽനിന്നു നമ്മുടെ തടിച്ചി ല്യോല്യ, വിളിച്ചു പറയുകയാണ്. സ്വന്തം ജോലി പോയാലും വേണ്ടില്ല, അവൾ ഇനിയൊരിക്കലും നിങ്ങളോടു തർക്കിക്കുവാൻ നിൽക്കാതെ, ഭക്ഷണത്തിൻെറ രണ്ടാംവട്ടത്തിൽ മൂന്നു പ്രാവശ്യം വീതം എല്ലാം നിങ്ങൾക്ക് വിളമ്പിത്തരാമെന്ന്. പക്ഷേ, എന്തൊക്കെയായാലും പറഞ്ഞ വാക്കു് പാലിക്കാഞ്ഞത് തീരെ ചീത്തയായി കേട്ടോ!!! നിങ്ങൾ ബാക്കി എല്ലാവർക്കും എഴുതി. എനിക്കുമാത്രം ഇല്ല. എനിക്ക് അതുകൊണ്ട് വളരെ വളരെ അലോഹ്യം ഉണ്ട്. അതുകൊണ്ടുതന്നെയാണ് ഞാൻ നിങ്ങൾക്ക് വേറെ എഴുതാത്തതും. പക്ഷേ, സ്വകാര്യമായി ഒരു കത്ത് എനിക്കെഴുതൂ. പിന്നെ എങ്ങനെയിരിക്കുന്നു നിങ്ങൾ—എന്തൊക്കെയാണ് വിശേഷങ്ങൾ!''

ഈ രസകരമായ എഴുത്തിനടിയിൽ 'അന്തരീക്ഷനിരീക്ഷണശാല

യിലെ സാർജൻറി'ൻെറ ഒപ്പം ഉണ്ടു്. മെരേസ്യെവ് ചിരിച്ചു. ''വേഗം മടങ്ങിവരു. എല്ലാവരും നിങ്ങളെ കാത്തിരിക്കുന്നു'' എന്നെഴുതി അടിയിൽ വരയിട്ടിരിക്കുന്ന വരികളിൽ ചെന്നുമുട്ടി അയാളുടെ കണ്ണുകൾ. അയാൾ എഴുന്നേററിരുന്നു. തൻെറ കീശയിൽ തപ്പിനോക്കി, വിലയേറിയ ഒരു ആധാരം കാണാത്തവൻെറ സംഭ്രമത്തോടെ അയാൾ തൻെറ കാലുകൾ ഉണ്ടായിരുന്ന ആ സ്ഥലം ഒന്നു തപ്പിനോക്കി. പക്ഷേ, ശൂന്യതയിലാണ് ആ കൈകൾ പതിച്ചതു്.

അപ്പോഴാണ് തൻെറ നഷ്ടത്തിൻെറ ഗൗരവം അയാൾക്കു തികച്ചും മനസ്സിലായതു്. തൻെറ സൈന്യദളത്തിലേക്കോ, വിമാനത്താവളത്തിലേക്കോ, യുദ്ധക്കളത്തിലേക്കോ ഇനിയൊരിക്കലും അയാൾ തിരിച്ചുപോകുകയില്ല. ഇനിയൊരിക്കലും വിമാനത്തിൽ പറന്നുപൊങ്ങി ശത്രുവിൻെറമേൽ ചാടിവീഴുകയില്ല. ഒരിക്കലുമില്ല.ഒരിക്കലുമില്ല. ഇന്നയാൾ അംഗവിഹീനനാണ്. പ്രിയപ്പെട്ട ജോലി നഷ്ടപ്പെട്ടു്, ഒരു സ്ഥലത്തുതന്നെ തങ്ങിക്കഴിയേണ്ട, വീട്ടുകാർക്കു് ഒരു ഭാരമായ, ആർക്കും ആവശ്യമില്ലാത്ത ഒരു ജീവിതമാണ് മുമ്പിൽ തൻെറ അന്ത്യദിനംവരെ അതു തുടർന്നുകൊണ്ടുപോകുകയും വേണം!

## VI

ഈ മാതിരിയുള്ള ഒരു ശസ്ത്രക്രിയയ്ക്കുശേഷം, ഒരു മനുഷ്യനു വരാവുന്ന ഏററവും വലിയ ഭവിഷ്യത്തുതന്നെയാണ് അലെക്സേയ്ക്കും പിണഞ്ഞതു്. അയാൾ തന്നിലേക്കുതന്നെ ഒതുങ്ങിക്കൂടി; കുററം പറഞ്ഞില്ല. കരഞ്ഞില്ല, ദേഷ്യപ്പെട്ടില്ല, വെറുതെ തികഞ്ഞ മൗനം ഭജിച്ചു.

തട്ടിന്മേലുള്ള ഒരു വളഞ്ഞ വിടവിലേക്കു നോക്കിക്കൊണ്ടു ദിവസങ്ങളോളം അയാൾ മലർന്നുകിടന്നു. വാർഡിലെ കൂട്ടുകാർ എന്തെങ്കിലും ചോദിച്ചാൽ, ''ഉവ്വ്'', ''ഇല്ല''—അതു മിക്കപ്പോഴും അവസരോചിതമല്ലായിരിക്കും—എന്നു മാത്രം പറഞ്ഞു് അയാൾ നിശ്ശബ്ദനായിരിക്കും. തട്ടിലെ തേപ്പിലുള്ള വിള്ളലിൽ എന്തോ ഒരു ഗൂഢലിപിയുണ്ടു്. അതു് കണ്ടുപിടിച്ചാൽ മോക്ഷമായി എന്ന നിലയിൽ അതിൽതന്നെ കണ്ണും നട്ടുകൊണ്ടു് കിടക്കും. ഡോക്ടറുടെ കല്പനകൾ എല്ലാംതന്നെ അയാൾ അതേപടി അനുസരിച്ചുവന്നു; അവർ കുറിച്ചുകൊടുത്തതെല്ലാം കഴിച്ചു; ഇഷ്ടത്തോടുകൂടിയല്ല, എങ്കിലും ഭക്ഷണംകഴിച്ചു് അയാൾ പഴയപടി നിവർന്നുകിടക്കും.

''ഏയ് ഊതത്താടി, എന്താണ് നിങ്ങൾ ഇത്ര വളരെ ആലോചിക്കുന്നതു്?'' കമ്മിസ്സാർ ചോദിച്ചു.

അദ്ദേഹം കിടക്കുന്നിടത്തേക്കു് അലെക്സേയ് നോക്കി. എന്നാൽ ഒന്നും കണ്ടില്ല എന്ന മട്ടിൽ ഉദാസീനമായിരുന്നു ആ നോട്ടം.



''ഞാൻ ചോദിക്കുന്നതു്, നിങ്ങൾ എന്തിനെപ്പററിയാണ് ഗാഢമായി ആലോചിക്കുന്നതു് എന്നാണ്.''

''ഒന്നുമില്ല.''

ഒരു ദിവസം വസീലിയ് വസീല്യെവിച്ച്, മുറിയിൽ വന്നു് സ്വാഭാവികമായ തുറന്ന രീതിയിൽ ചോദിച്ചു: ''അല്ലാ മുട്ടുകുത്തണ കുട്ടി ജീവിച്ചിരിപ്പുണ്ടോ? ഇപ്പോൾ എങ്ങനെയിരിക്കുന്നു സംഗതികൾ. നിങ്ങൾ ഒരു വീരനാണ്; വീരൻ. വീരനെന്നുതന്നെ ഞാൻ ഉറപ്പിച്ചു പറയുന്നു. ഒന്നു പിറുപിറുക്കുകപോലും ഉണ്ടായില്ല. ജർമ്മൻകാരിൽനിന്നു രക്ഷപ്പെടുവാൻ പതിനെട്ടു ദിവസത്തോളം ഇഴഞ്ഞുനടന്നു എന്ന കഥ ഞാൻ ഇപ്പോൾ തികച്ചും വിശ്വസിക്കുന്നു. നിങ്ങൾ ഇതേവരെ തിന്നിട്ടുള്ള ഉരുളൻകിഴങ്ങുകളേക്കാൾ കൂടുതൽ മനുഷ്യരുടെമേൽ ഞാൻ ശസ്ത്രക്രിയ ചെയ്തിട്ടുണ്ടു്. ഹോ! നിങ്ങളേപ്പോലുള്ള ഒരാളെ ഇതുവരെ കണ്ടുമുട്ടിയിട്ടില്ല,'' ചുവന്ന തൊലിയുരിഞ്ഞുപോയിത്തുടങ്ങിയ കൈകൾ, കറപിടിച്ച നഖങ്ങൾകൊണ്ടു് ഒന്നു ചൊറിഞ്ഞു് അദ്ദേഹം തുടർന്നു. ''ഹേയ് എന്താണ് മുഖം വീർപ്പിച്ചിരിക്കുന്നതു്? ഞാൻ നിങ്ങളെ പ്രശംസിക്കുകയാണ്. ഓ, ഇയാളുണ്ടു് മുഖവും കനപ്പിച്ചു് കിടക്കുന്നു! ഞാൻ മെഡിക്കൽ സർവ്വീസിലെ ഒരു ലഫ്ററനൻറ്ജനറൽ ആണ്. ഞാൻ നിങ്ങളോടു കല്പിക്കുന്നു—ഉം—ചിരിയ്ക്കൂ.''

ബുദ്ധിമുട്ടി ചുണ്ടുകൾ റബ്ബർപോലെ നീട്ടി അയാൾ ചിരിക്കുകയാണെന്നു നടിച്ചു് മെരേസ്യെവ് ആലോചിച്ചു. ''ഇതുപോലെ ഒരവസാനമാണ് ഉണ്ടാകുക എന്നു് അറിയാമായിരുന്നുവെങ്കിൽ മുട്ടുകുത്തി ഇഴയുവാൻ ഞാൻ മിനക്കെടുകയില്ലായിരുന്നു. എൻെറ കൈവശം മൂന്നു വെടിയുണ്ടകൾ ഉണ്ടായിരുന്നതാണ്.''

കമ്മിസ്സാർ പത്രത്തിൽ ഏതോ ലേഖകൻെറ, രസകരമായ ഒരു യുദ്ധവിവരണം വായിക്കുകയായിരുന്നു. നമ്മുടെ ആറു് പോർവിമാനങ്ങൾ ഇരുപത്തിയെട്ടു ശത്രുവിമാനങ്ങളെ ആക്രമിച്ചു. അവയിൽ എട്ടെണ്ണത്തിനെ താഴെ വീഴ്ത്തി. നമ്മുടെ ഒരൊററ വാഹനമേ നഷ്ടപ്പെട്ടുപോയുള്ളു. തനിക്കു് അപരിചിതരായ വൈമാനികരല്ല തൻെറ സ്വന്തം സേനയിൽപ്പെട്ട കുതിരപ്പടയാളികളാണ് ഇങ്ങനെയുള്ള വീരപരാക്രമം കാണിച്ചതു് എന്ന ആവേശത്തോടെയാണ് അദ്ദേഹം ആ കഥ വായിച്ചതു്. അതിനേത്തുടർന്നുണ്ടായ വാദപ്രതിവാദങ്ങളിൽ കുക്കുഷ്കിൻപോലും രസം പ്രകടിപ്പിച്ചു. അതു് എങ്ങനെയാണ് നടന്നതു് എന്നു രണ്ടുപേരും ചിത്രീകരിച്ചുനോക്കി. അലെക്സേയ് കിടന്നുകൊണ്ടു് ആലോചിച്ചു: ''ഭാഗ്യവാന്മാർ—അവർ പറന്നു യുദ്ധം ചെയ്യുന്നു. ഇനിയൊരിക്കലും, ഇനിയൊരിക്കലും ഞാൻ മേലോട്ടു് ഉയർന്നുപോകുകയില്ല.''

സോവിയററ് വാർത്താവിതരണകേന്ദ്രത്തിൻെറ പ്രഖ്യാപനങ്ങൾ ഒന്നിനൊന്നു സംക്ഷിപ്തമായി വന്നു. ചുവപ്പു സൈന്യം, വേറെ എവ'

ടെയോ ഒരു ആക്രമണം നടത്തേണ്ട ഉദ്ദേശത്തോടെ, പിറകിൽ എവിടെയോ സൈനികസജ്ജീകരണം നടത്തുന്നുണ്ട് എന്നതിന്റെ ലക്ഷണങ്ങൾ വ്യക്തമായിരുന്നു. കമ്മിസ്സാറും സ്റ്റെപ്പാൻ ഇവാനൊവിച്ചുംകൂടെ എവിടെയാണ് ആ അടി വീഴുക, ജർമ്മൻകാരെ സംബന്ധിച്ചിടത്തോളം എന്ത് പ്രതികരണമാണ് അതുണ്ടാക്കുക എന്നതിനെപ്പററി ചർച്ച ചെയ്യുകയാണ്. അടുത്ത കാലത്ത് അലെക്സേയും ഇതുപൊലുള്ള സംഭാഷണങ്ങളിൽ മുൻകൈ എടുത്തിരുന്നു. ഇപ്പോൾ കഴിയുന്നതും അത് കേൾക്കാതിരിക്കുവാൻ ശ്രമിക്കുകയാണ് അയാൾ. എന്തൊക്കെയോ സംഭവവികാസങ്ങൾ ഉണ്ടാകുവാൻ പോകയാണ് എന്ന് അയാൾ മനസ്സിലാക്കി. ഭയങ്കരമായ വിധിനിർണ്ണായകമായ സമരം നടക്കും. വളരെ വേഗം സുഖം പ്രാപിച്ചുവരുന്ന കുക്കുഷ്കിൻപോലും അതിൽ പങ്കുചേരും. പക്ഷേ, താൻ പിന്നിൽക്കിടന്നു മുരടിക്കാൻ വിധിക്കപ്പെട്ടിരിക്കുകയാണ്. അതിനേക്കുറിച്ചു യാതൊന്നും ചെയ്യാനില്ല. അതുകൊണ്ട് കമ്മിസ്സാർ പത്രം വായിക്കുന്നതും സമരത്തെപ്പററി ചർച്ച ചെയ്യുന്നതും ദുസ്സഹമായിരുന്നു അയാൾക്ക്. അവർ അതു ചെയ്യുമ്പോൾ, ഒന്നും കേൾക്കാതെയും കാണാതെയും ഇരിക്കുവാൻവേണ്ടി, അയാൾ ബ്ളാങ്കററ് തലവഴിയേ മൂടി, തന്റെ കവിൾത്തടങ്ങൾ തലയിണമേൽ ഉരസ്സും. എന്തുകൊണ്ടോ എന്തോ, ''പടരാൻ ജനിച്ചവന് പറക്കാൻ കഴിയുകയില്ല'' എന്ന വാക്യം പലപ്പോഴും അയാളുടെ മനസ്സിലൂടെ മിന്നി മറഞ്ഞുകൊണ്ടിരുന്നു.

ക്ലാവ്ഡിയ മിഹൈലൊവ്ന വന്നപ്പോൾ ഒരു ദിവസം വില്ലോമരത്തിന്റെ കുറെ ഉശിരൻ കമ്പുകളും കൊണ്ടുവന്നിരുന്നു. മോസ്ക്കോവിലെ ഈ കർക്കശമായ പ്രതിരോധമേഖലയിൽ ഇവ എങ്ങനെ എത്തിയെന്നു ദൈവത്തിനു മാത്രമേ അറിയാൻ പാടുള്ളൂ. അവൾ ഓരോ കമ്പ് ഗ്ലാസ്സിലാക്കി ഓരോ കിടക്കയുടേയും സമീപത്തുവച്ചു. ചുവന്ന കമ്പുകളും, വെളുത്ത പതുപതുത്ത മൊട്ടുകളും സൗരഭ്യമോലുന്നതായിരുന്നതിനാൽ 42–ാം നമ്പറിൽ മധുമാസം കടന്നുവന്നപോലെ തോന്നി. എല്ലാവർക്കും ഉന്മേഷവും പ്രസന്നതയും കണ്ടു. നിശ്ശബ്ദനായ ടാങ്ക്പടയാളിപോലും കെട്ടുകൾക്കിടയിലൂടെ എന്തോ നന്ദിവാക്യങ്ങൾ പറഞ്ഞു.

അലെക്സേയ് ആലോചിച്ചുകൊണ്ടു കിടന്നു. ഇപ്പോൾ കമീഷിനിൽ, ചളിനിറഞ്ഞ പാതയോരങ്ങളിൽനിന്ന് ചരലുകൾ വിരിച്ച തിളങ്ങുന്ന റോഡുകളിലേക്ക്, ചെറിയ ചെറിയ അരുവികളായി, കലങ്ങിയ വെള്ളം പ്രവഹിക്കുകയായിരിക്കും. ചൂടുപിടിച്ച മണ്ണിന്റേയും പുതിയ ഈർപ്പത്തിന്റേയും കുതിരച്ചാണകത്തിന്റേയും വാസന മുററിനിൽക്കുന്നുണ്ടാകും ഇപ്പോൾ. അവിടെ അങ്ങനെയുള്ള ഒരു ദിവസമാണ് അയാളും ഓല്യയുംകൂടെ വോൾഗയുടെ കുത്തനെയുള്ള തീരത്ത് നിന്നിരുന്നത്. അവരെ കടന്ന് നദിയുടെ അനന്തമായ പരപ്പിലൂടെ ഹിമകണ



ങ്ങൾ മൃദുവായി ഒലിച്ചൊലിച്ചു പോയിരുന്നു. തുളുമ്പിനിന്നിരുന്ന നിശ്ശബ്ദതയെ ഭേദിച്ചിരുന്നത് വാനംപാടികളുടെ, വെള്ളിമണികിലുക്കംപോലുള്ള ശബ്ദംമാത്രമാണ്. മഞ്ഞുകട്ടകളല്ല; അയാളും ഓല്യയുംകൂടെയാണ് കാററും കോളും ഉള്ള ഒരു നദിയെ അഭിമുഖീകരിക്കുവാനായി നിശ്ശബ്ദം ഒലിച്ചുപോയിരുന്നത്. ഒരൊററ അക്ഷരം മിണ്ടാതെ ഭാവിയെക്കുറിച്ചുള്ള സുന്ദരസ്വപ്നങ്ങൾ നെയ്തെടുത്തുകൊണ്ടു നില്ക്കുകയായിരുന്നു അവർ അവിടെ, വോൾഗാനദിയെ അഭിമുഖീകരിക്കുന്ന ആ വിശാലമായ സ്ഥലത്ത്. സ്വതന്ത്രമായി വീശുന്ന വസന്തമാരുതനേററിട്ടും അവർക്കു ശ്വാസംകഴിക്കുവാൻ ബുദ്ധിമുട്ടുതോന്നി. ആ കനകസ്വപ്നങ്ങൾ ഒന്നുംതന്നെ സത്യമാവുകയില്ല. അവൾ അവനിൽനിന്ന് അകന്നുമാറും. അങ്ങിനെ അവൾ ചെയ്യില്ലെങ്കിൽത്തന്നെ ഈ മഹനീയമായ ആത്മത്യാഗം അയാൾ അർഹിക്കുന്നുണ്ടോ? സുന്ദരിയും, പ്രസന്നയും ഉല്ലാസവതിയുമായ ആ ബാലികയെ, താൻ ഈ കാൽമുട്ടുകളുമായി ഞൊണ്ടി ഞൊണ്ടി നടക്കുമ്പോൾ തന്നോടൊപ്പം നടക്കുവാൻ അനുവദിക്കുകയോ? മധുമാസത്തെ വിളിച്ചറിയിക്കുന്ന ആ പൂന്തലപ്പിനെ അവിടെനിന്ന് എടുത്തുമാററാൻ അയാൾ നഴ്സിനോട് അപേക്ഷിച്ചു.

വില്ലോവിന്റെ കമ്പ് മാററപ്പെട്ടുവെങ്കിലും, കയ്പേറിയ ചിന്തകളിൽനിന്ന് അത്ര എളുപ്പത്തിൽ വിട്ടുപോരാൻ അയാൾക്കു സാദ്ധ്യമായില്ല. ''തന്റെ കാലുപോയതറിയുമ്പോൾ എന്താണ് ഓല്യ പറയുക? തന്നെ ഉപേക്ഷിക്കുമോ? അവൾ സ്വന്തം ജീവിതത്തിൽനിന്നു തന്നെ തൂത്തെറിയുമോ?'' അതിന്നെതിരായി അയാളുടെ ആത്മാവു മുഴുവനും പ്രതിഷേധമുയർത്തി. ''അല്ല; അവൾ അങ്ങനെയുള്ളവളല്ല. അവൾ തന്നെ ഉപേക്ഷിക്കുകയില്ല; തന്നിൽനിന്ന് ഓടി ഒളിക്കുകയില്ല.'' പക്ഷേ, അതായിരിക്കും ഏററവും വിഷമം. മഹത്തായ അവളുടെ ഹൃദയത്തിന്റെ പ്രചോദനംമൂലം അവൾ തന്നെ വിവാഹം കഴിക്കുന്നത് അയാൾ ഓർത്തുനോക്കി. അയാളെ—ഒരു ഞൊണ്ടിയെ—വിവാഹം കഴിക്കുക, അയാൾക്കുവേണ്ടി ഉയർന്ന സാങ്കേതികവിജ്ഞാനം നേടണമെന്ന അഭിലാഷത്തെ ബലികഴിക്കുക, അവളേയും, ഞൊണ്ടിയായ ഭർത്താവിനേയും, ആർക്കറിയാം, ഒരുപക്ഷേ, കുട്ടികളേയും പുലർത്തുവാൻവേണ്ടി ഓഫീസ് ജോലിയുടെ ഭാരം താങ്ങുക.

ഈ ത്യാഗം സ്വീകരിക്കുവാനുള്ള അവകാശമുണ്ടോ അയാൾക്ക്? അവർ അന്യോന്യം ബന്ധിക്കപ്പെട്ടവർ അല്ലല്ലോ. പ്രതിശ്രുതരായിരിക്കാം—പക്ഷേ, ജായാപതികളല്ല. അയാൾ അവളെ സ്നേഹിക്കുന്നു. ഗാഢമായി സ്നേഹിക്കുന്നു. അതുകൊണ്ടുതന്നെ അയാൾക്ക് അതിനുള്ള അവകാശമില്ല എന്നു തോന്നി. ഇപ്പോൾത്തന്നെ, ആ ബന്ധം പരിച്ഛേദിച്ചു കളള. ദുർവ്വഹമായ ഒരു ഭാരത്തിൽനിന്ന് അവളെ ത്രാണനം ചെയ്യുവാൻ, ഇപ്പോഴത്തെ ധർമ്മസങ്കടത്തിന്റെ വേദനയിൽനിന്ന് അ

വളെ കരകയററാൻ, ഒററയടിയ്ക്കു് ഈ ബന്ധം അവസാനിപ്പിക്കണം.

ആ സമയത്താണു് കമീഷിൻ തപാൽമുദ്രയുള്ള ആ കത്തു വന്നതു്. അതു് അയാളുടെ എല്ലാ തീരുമാനങ്ങളേയും തകർത്തുകളഞ്ഞു. ഓരോ വരിയിലും ഉൽക്കണ്ഠ ഓളംതുളുമ്പി നിന്നിരുന്ന ആ കത്തു് ഓല്യയുടേതായിരുന്നു. വരാൻപോകുന്ന എന്തോ അപകടം മുൻകൂട്ടി അറിഞ്ഞപോലെ അവൾ എഴുതിയിരിക്കുകയാണു്; അയാൾക്കു് എന്തുതന്നെവന്നാലും, എന്നുമെന്നും അവൾ അയാളുടെകൂടെ ഉണ്ടാകും. അവൾ അയാൾക്കു വേണ്ടിമാത്രമാണു് ജീവിക്കുന്നതു്. വിശ്രമം കിട്ടുന്ന ഓരോ നിമിഷവും അവൾക്കു് അയാളെക്കുറിച്ചുള്ള ചിന്ത മാത്രമേ ഉള്ളു; ആ ഒരൊററ സ്മരണ യുദ്ധകാലത്തെ നിരവധി ബുദ്ധിമുട്ടുകളേയും, അറക്കക്കമ്പനിയിലെ നിദ്രാഹീനങ്ങളായ നിശകളേയും, ഒഴിവുസമയത്തു് രാവും പകലും നിന്നു കിടങ്ങുകൾ കോരുമ്പോഴത്തെ യാതനകളേയും, എന്തിനു മറയ്ക്കുന്നു, അർദ്ധപ്പട്ടിണിയെപ്പോലും സഹിക്കുവാനുള്ള കരുത്തു് അവൾക്കു നല്കുന്നു. “ഒരു മരത്തടിയിൽ ഒരു നായയോടൊന്നിച്ചു് ചിരിച്ചുകൊണ്ടിരിക്കുന്ന അവസാനമെടുത്ത ആ ഫോട്ടോ എപ്പോഴും എൻെറ കൈവശമുണ്ടു്. അമ്മയുടെ ലോക്കററിൻെറ അകത്താക്കി ഞാനതു കഴുത്തിൽ ധരിച്ചിരിക്കുകയാണു്. എനിക്കു മനസ്സിനു പ്രയാസംതോന്നുമ്പോഴൊക്കെ ഞാൻ അതെടുത്തു നോക്കും. നമ്മുടെ അന്യോന്യപ്രണയം നിലനില്ക്കുന്നിടത്തോളം യാതൊന്നിനെയുംപററി പരിഭ്രമിക്കാനില്ല.” അടുത്തതായി അയാളുടെ അമ്മ, മകനെക്കുറിച്ചു് ഉൽക്കണ്ഠാകുലയായിരിക്കുകയാണെന്നും ഇടയ്ക്കിടെ ആ വൃദ്ധമാതാവിനു് എഴുതണമെന്നും അസന്തോഷകരമായ വാർത്തകൾകൊണ്ടു് അവരുടെ ശാന്തതയെ ഭഞ്ജിക്കരുതെന്നും ആവശ്യപ്പെട്ടിരിക്കുന്നു.

വീട്ടിൽനിന്നും വരുന്ന എഴുത്തുകൾ എന്നും അയാൾക്കു് അത്യന്തം സന്തോഷദായകങ്ങളാണു്. യുദ്ധക്കളത്തിലെ നിരവധി യാതനകളിൽനിന്നു് മോചനം നല്കി ഹൃദയം ചൂടു പിടിപ്പിക്കുവാൻ അവ ഉപകരിച്ചിരുന്നു. എന്നാൽ ഇന്നു് ആദ്യമായി അവ സന്തോഷപ്രദമാകാതിരുന്നു. അയാളുടെ ഹൃദയത്തിനു് അവ കദനഭാരംകൂട്ടുകയാണു് ചെയ്തതു്. തന്നിമിത്തം വളരെയധികം വേദനയ്ക്കു പിന്നീടു് കാരണമാക്കിയ ഒരു തെററുചെയ്യുവാൻ അയാൾ പ്രേരിതനായി. കാലുകൾ മുറിച്ചുകളഞ്ഞ കഥ അയാൾ വീട്ടിലേക്കു് എഴുതിയില്ല.

തൻെറ ദൗർഭാഗ്യത്തെപ്പററിയും നിരുന്മേഷമായ മനോരാജ്യത്തെപ്പററിയും വിശദമായി അയാൾ എഴുതിയതു് അന്തരീക്ഷനിരീക്ഷണാലയത്തിലെ ആ യുവതിയ്ക്കു മാത്രമാണു്. അവർ തമ്മിൽ അധികം പരിചയമില്ലാത്തതുകൊണ്ടു് എല്ലാം തുറന്നു വിസ്തരിച്ചെഴുതുക എളുപ്പമായിരുന്നു. പേരു നിശ്ചയമില്ലാത്തതുകൊണ്ടു് അയാൾ അവൾക്കു് “എഫ്. പി.ഒ. അന്തരീക്ഷനിരീക്ഷണാലയം—അവിടത്തെ സാർജൻറിനു്”



എന്നാണു് മേൽവിലാസമെഴുതിയതു്. യുദ്ധക്കളത്തിൽ കത്തുകൾക്കു കല്പിച്ചിരുന്ന വില അയാൾക്കറിയാമായിരുന്നു. അതുകൊണ്ടു് ഈ അസാധാരണമായ മേൽവിലാസത്തിലും ആ കത്തു് ഇന്നല്ലെങ്കിൽ നാളെ ശരിയ്ക്കു് ഉടമസ്ഥയുടെ സമീപമെത്തും എന്നയാൾക്കു തീർച്ചയുണ്ടായിരുന്നു. അഥവാ എത്തിയില്ലെങ്കിലും സാരമില്ല. അയാളുടെ പ്രധാനമായ ഉദ്ദേശം തൻെറ വികാരങ്ങൾക്കു ഒരു ബഹിർഗമനം ഉണ്ടാക്കുക എന്നതായിരുന്നു.

കടുത്ത ചിന്തയിലാണ്ടു് വൈവിധ്യമില്ലാത്ത ദിനങ്ങൾ അലെക്സേയ് ആ ആതുരാലയത്തിൽ കഴിച്ചുകൂട്ടി. വിദഗ്ദ്ധമായി നടത്തപ്പെട്ട ശസ്ത്രക്രിയയുടെ ആഘാതം താങ്ങാൻ ആ ഇരുമ്പുദേഹത്തിനു ശക്തിയുണ്ടായിരുന്നുവെങ്കിലും, മുറിവുകൾ എളുപ്പത്തിൽ ഉണങ്ങിയെങ്കിലും അയാൾ കാഴ്ചയിൽ ക്ഷീണിച്ചുക്ഷീണിച്ചുവന്നു. ക്ഷീണശമനത്തിനുള്ള സർവ്വ പ്രതിവിധികളും കൈക്കൊണ്ടിട്ടും അയാൾ അത്യധികം വിചാരാധീനനാണെന്നും ശരീരം കൂടക്കൂടെ ശോഷിച്ചുവരുകയാണെന്നും എല്ലാവർക്കും തോന്നി.

## VII

പുറത്തു് വസന്തമങ്ങനെ വികസിച്ചു വിലാസോന്മാദം കൊള്ളുകയാണു്.

ഐഡോഫോമിൻെറ ഗന്ധം മുററിനില്ക്കുന്ന നാല്പത്തിരണ്ടാംവാർഡിലേയ്ക്കും അതു് തള്ളിക്കയറിക്കടന്നുവന്നു. ഉരുകുന്ന ഹിമകണങ്ങളുടെ ഊഷ്മാവു നിറഞ്ഞ ഉന്മേഷദായകമായ വാസനയും കുരുവികളുടെ ആവേശഭരിതമായ കളകളാരവവും, തിരിവുതിരിയുന്ന വാഹനങ്ങളുടെ മുഴങ്ങുന്ന ശബ്ദവും, മഞ്ഞു് ഒലിച്ചുപോയ അസ്ഫാൽററ് പതിച്ച റോഡിലൂടെ പ്രതിധ്വനിക്കുന്ന കാലടിയൊച്ചയും വൈകുന്നേരം ഏതോ സംഗീതത്തിൻെറ വൈവിധ്യശൂന്യമായ അലകളും വഹിച്ചുകൊണ്ടു് അതു് ജനവാതിലിലൂടെ അകത്തുകയറി. ഒരു ഭാഗത്തുള്ള ജനവാതിലിലൂടെ സൂര്യപ്രകാശത്തിൽ മുങ്ങിനില്ക്കുന്ന ഒരു പോപ്ലാർ മരത്തിൻെറ ശാഖ കാണാം. ഒരുതരം മഞ്ഞനിറത്തിൽ പശിമയുള്ള നീണ്ട മൊട്ടുകൾ അതിന്മേൽ വളർന്നുവരുണ്ടു്. അങ്ങനെ പാർശ്വഭാഗത്തെ ജനലിൽക്കൂടിയും വസന്തം എത്തിനോക്കുകയാണു്. അതു് വാർഡിലേക്കു കടന്നുവന്നതു ദയാമയിയായ ക്ലാവ്ഡിയ മിഹൈലൊവ്നയുടെ വിളർത്ത മുഖത്തിലെ പൊൻപുള്ളികളുടെ രൂപത്തിലത്രെ. ഏതു പൌഡറുകൊണ്ടും അവ മൂടിവയ്ക്കുവാൻ സാധിക്കാത്തതിൽ അല്പമൊന്നുമല്ല ആ സാധുവിനു് അല്ലൽ തോന്നാറു്. തുത്തനാകംപതിച്ച പുറത്തെ ജനൽപ്പടിയിന്മേൽ വന്നു പതിക്കുന്ന വലിയ വെള്ളത്തുള്ളികളുടെ ശബ്ദവും എല്ലാവരുടേയും ശ്രദ്ധയെ ആകർഷിച്ചിരുന്നു.

എന്നത്തേയുംപോലെ മധുമാസം മനുഷ്യന്റെ മനസ്സിനെ മയപ്പെടുത്തി, സ്വപ്നങ്ങളെ വികസ്വരങ്ങളാക്കി.

''ഏതെങ്കിലും ഒരു കാട്ടിലെ വെളിസ്ഥലത്ത് ഇപ്പോൾ ഒരു തോക്കുമായി എത്താൻ കഴിഞ്ഞെങ്കിൽ എത്ര നന്നായിരുന്നു, ഇല്ലേ, സ്റ്റെപ്പാൻ ഇവാനൊവിച്ച്?'' കമ്മിസ്സാർ സാഭിലാഷം പറഞ്ഞു: ''ഇരയെ കാത്ത് പ്രഭാതത്തിൽ അങ്ങനെ ഒരു കുററിക്കാട്ടിൽ പതിയിരിക്കുക, അതിലും രസകരമായി എന്തുണ്ട് വേറേ? ഇളഞ്ചെന്നിറംകലർന്ന, മഞ്ഞണിഞ്ഞ ആ പുലരിയിൽ നിങ്ങളങ്ങനെ ഇരിക്കുമ്പോൾ ഇതാ ഫ്ര,ഫ്ര,ഫ്ര പിന്നെ ചിറകടികൾ—ഫു, ഫു, ഫു, എന്നിട്ട് അതു വിശറിപോലെ വാലുപരത്തി, നിങ്ങളുടെ തലയ്ക്കുമീതെ ഒന്നു കറങ്ങിവന്നിരിക്കുന്നു. ഇതാ പിന്നേയും വരുന്നു—ഒന്ന്—രണ്ട്—മൂന്ന്.''

സ്റ്റെപ്പാൻ ഇവാനൊവിച്ച് ദീർഘനിശ്വാസംവിട്ട്, വായിൽ വെള്ളമൂറിയിട്ടെന്നപോലെ വലിച്ചുകുടിക്കുന്ന ഒരു ശബ്ദം പുറപ്പെടുവിച്ചു. കമ്മിസ്സാർ കിനാവുകാണൽ തുടർന്നു. ''എന്നിട്ട് ഒരു തീക്കുണ്ഡമുണ്ടാക്കുക, നിലത്തു വിരിവിരിച്ച് ഇരിപ്പിടവും, പിന്നെ പുക ചുവയ്ക്കുന്ന അല്പം നല്ല സുരഭിലമായ ചായയും ശരിപ്പെടുത്തണം; നിങ്ങളുടെ ഓരോ മാംസപേശിക്കും ഉണർവ്വ് നൽകാൻ ഓരോ ഇറക്ക് വോഡ്കയും. ഒരു ദിവസത്തെ ന്യായമായ ആയാസത്തിനുശേഷം അതും വേണ്ടേ?''

''കമ്മിസ്സാർ സഖാവേ, അതിനെപ്പററി സംസാരിക്കരുതേ,'' സ്റ്റെപ്പാൻ ഇവാനൊവിച്ച് പറയുകയാണ്. ''ഇക്കാലത്ത് എന്തുതരത്തിലുള്ള നായാട്ടാണ് ഞങ്ങളുടെ പ്രദേശത്ത് ലഭിക്കുന്നതെന്ന് അറിയാമോ? പൈക്ക്, നിങ്ങൾ വിശ്വസിക്കുകയില്ല. പക്ഷേ, അതു സത്യമാണ്. അതിനെപ്പററി കേട്ടിട്ടില്ലേ—നല്ല തമാശയാണ്. കൂടെ കുറച്ചു പണവും ഉണ്ടാക്കാം. തടാകത്തിലെ മഞ്ഞെല്ലാം ഉരുകി. നദികൾ കരകവിഞ്ഞൊഴുകുന്ന കാലത്ത് തീരത്തേക്ക്, വസന്തകാലത്ത് വെള്ളംവന്നു മൂടിക്കിടക്കുന്ന പായലുകളുടേയും പച്ചപ്പുല്ലുകളുടേയും അടുത്തേക്ക് അവ കൂട്ടത്തോടെ നീന്തിയടുക്കുന്നു. ആ പുല്ലിൽക്കിടന്ന് അവ അവിടെ മുട്ടയിടും. നദീതടത്തിലൂടെ നടക്കുമ്പോൾ കുററികൾ താഴ്ന്നുകിടക്കുന്നപോലെ നിങ്ങൾക്കു തോന്നുന്നത് യഥാർത്ഥത്തിൽ പൈക്കുകൾ ആണ്. നിങ്ങൾക്ക് യഥേഷ്ടം വെടിയുതിർക്കാം. ചിലപ്പോൾ നിങ്ങൾക്കു കുടയിൽ കൊള്ളാത്തവിധം അത്രയധികം ഇര കിട്ടും. എന്റെ വാക്കു വിശ്വസിക്കൂ. അല്ലെങ്കിൽ...''

നായാട്ടുകാരുടെ സ്മരണ കൈമാറുകയായി. പിന്നെ അറിയാതെതന്നെ വർത്തമാനം സമരത്തിലേക്കു തിരിച്ചുവരും. ഇപ്പോൾ സേനാദളം എന്തു ചെയ്യുകയായിരിക്കും. തണുപ്പുകാലത്ത് നിർമ്മിച്ച ഭൂഗർഭവസതികൾ ഇപ്പോൾ 'കണ്ണീർവാർക്കു'ന്നുണ്ടായിരിക്കുമോ; കോട്ടകൾ



തുർന്നു വീഴുന്നുണ്ടായിരിക്കുമോ, ജർമ്മൻകാർ എങ്ങനെ കഴിയുന്നു? പ്രത്യേകിച്ചു പടിഞ്ഞാറൻദിക്കുകാർ ആസ്ഫാൽട്ടറോഡിൽക്കൂടെ നടന്നു ശീലിച്ചവരാകയാൽ അവർ എങ്ങനെ കഴിച്ചുകൂട്ടും.

ഉച്ചഭക്ഷണം കഴിഞ്ഞാൽ അവർ കുരുവികൾക്കു തീററകൊടുക്കും. സ്റ്റെപ്പാൻ ഇവാനൊവിച്ചാണ് ഈ നേരംപോക്കു കണ്ടുപിടിച്ചത്. അയാൾക്ക് ഒരു സമയത്തും വെറുതെ ഇരിക്കുവാൻ വയ്യ. എപ്പോഴും തന്റെ ലാഘവമുള്ള, അസ്വസ്ഥമായ കൈകൾകൊണ്ട് എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കണം. ഭക്ഷണം കഴിഞ്ഞു ബാക്കിവരുന്ന ശകലങ്ങൾ ജനലിന്റെ പുറത്തെ പടിയിൽ വിതറിയിടുവാൻ അയാൾ നിർദ്ദേശിച്ചു. ക്രമേണ അതൊരു ശീലമായി. ബാക്കിവന്നവ മാത്രമല്ല. റൊട്ടിക്കഷണങ്ങൾപോലും അവർ ഒടിച്ചുഞെരിച്ചു പുറത്തേയ്ക്കെറിയും. അങ്ങനെ സ്റ്റെപ്പാൻ ഇവാനൊവിച്ചിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ കുരുവിക്കൂട്ടത്തെ മുഴുവൻ അവർ ''റേഷൻലിസ്റ്റി''ൽ ഉൾപ്പെടുത്തി. 'കലപില'കൂട്ടിക്കൊണ്ട്, ചെറുജീവികൾ അന്യോന്യം തല്ലുകൂടുന്നതും ബഹളമുണ്ടാക്കുന്നതും, വലിയ കഷണങ്ങൾ കൊത്തിക്കുടയുന്നതും, ജനൽപ്പടി വെടുപ്പാക്കിയശേഷം പോപ്ലാർമരത്തിൽ ചെന്നിരുന്ന് വേറെ ജോലി നോക്കി ഒരു ''വീർ'' ശബ്ദത്തോടെ പറന്നകലുന്നതും ആയ കാഴ്ച ആ വാർഡിലെ അംഗങ്ങൾക്കു അതിയായ സന്തോഷം നല്കി. കുരുവികൾക്കു ഭക്ഷണം നല്കുകയെന്നത് അവരുടെ പ്രിയപ്പെട്ട ഒരു വിനോദമായിത്തീർന്നു. രോഗികൾക്കു മിക്ക പക്ഷികളേയും കണ്ടാൽ തിരിച്ചറിയാമെന്നായി. ചിലതിന് അവർ പേരുകളും നല്കിയിരുന്നു. മുറിവാലനും അല്പം കുസൃതിയുമായ ഒരു മിടുക്കനായിരുന്നു അവരുടെ ഓമന. ആ വാൽ മുറിഞ്ഞത് തെമ്മാടിത്തംകൊണ്ടുതന്നെയാകണം. സ്റ്റെപ്പാൻ ഇവാനൊവിച്ച് അതിനു നൽകിയ നാമധേയം 'ടോമിഗണ്ണർ' എന്നായിരുന്നു.

കലപിലകൂട്ടുന്ന ഈ ചെറിയ ജീവികളുമായുള്ള വിനോദം ടാങ്ക് പടയാളിയെ അയാളുടെ വിഷാദാത്മകത്വത്തിൽ നിന്നു വിമോചിപ്പിച്ചു എന്നത് രസകരമായ ഒരു വസ്തുതയാണ്. ആദ്യം സ്റ്റെപ്പാൻ ഇവാനൊവിച്ച്, കുനിഞ്ഞ് തന്റെ ഊന്നുവടിയിന്മേൽ സർവ്വശക്തിയും ഊന്നി, മുകളിലുള്ള വെളിയട തുറക്കുവാനായി ഒരു റേഡിയേററിൽ പൊത്തിപ്പിടിച്ചുകയറുന്നത് നിരുന്മേഷമായും അത്ര താല്പര്യമില്ലാതെയും ആണ് അയാൾ സൂക്ഷിച്ചത്. എന്നാൽ, പിറേറദിവസം കുരുവികൾ ജനവാതിൽക്കലേക്കു പറന്നുവന്നപ്പോൾ ആ കൊച്ചുവികൃതികളെ ഒന്നു നല്ലവണ്ണം കാണാനായി ടാങ്ക് പടയാളി വേദനസഹിച്ചും കട്ടിലിൽ എഴുന്നേററിരുന്നു. അതിന്നടുത്ത ദിവസം ഭക്ഷണസമയത്ത് നമ്മുടെ നീരസമൂർത്തി അപ്പത്തിൽനിന്ന് ഒരു കഷണമെടുത്തുവച്ചു. അയാൾക്കറിയാമായിരുന്നു ആ അത്യാർത്തിപ്പരിഷയ്ക്ക് ആസ്പത്രിയിലെ അവശിഷ്ടങ്ങൾ

സ്വാഗതാർഹമാകുമെന്നു്. ഒരു ദിവസം 'ടോമിഗണ്ണർ' എത്തിയില്ല. കുള്ളുഷ്കിൻ തീർച്ചപ്പെടുത്തിയതു് അതിനെ പൂച്ച സാപ്പിട്ടിരിക്കുമെന്നാണു്. ക്രുദ്ധനായ 'ടാങ്കിസ്റ്റ്' കോപകലുഷിതനായി കുള്ളുഷ്കിനെ മുറുമുറുപ്പൻ എന്നുവരെ വിളിച്ചു. പിറേറദിവസം മുറിവാലൻകുരുവി പതിവുപോലെ പറന്നു വന്നു ജനലിലിരുന്നു കലഹം തുടങ്ങിയപ്പോൾ, തല പൊക്കി വികൃതിനിറഞ്ഞ മുത്തുപോലുള്ള കണ്ണുകൾകൊണ്ടു് വിജയഗർവ്വോടെ ചുററും നോക്കിയപ്പോൾ 'ടാങ്കിസ്റ്റ്' പൊട്ടിച്ചിരിച്ചു, അനേകമാസങ്ങളായിട്ടുള്ള ആദ്യത്തെ ചിരി!

കുറച്ചുകൂടി കഴിഞ്ഞപ്പോൾ ഗ്വോസ്ഡെവ് തികച്ചും പ്രസന്നനായി. എല്ലാവരേയും അത്ഭുതപ്പെടുത്തുമാറു്, താൻ ഉല്ലാസവാനും. വായാടിയും ജനരഞ്ജനയോടെ പെരുമാറുവാൻ വശമുള്ളവനും ആണെന്നു് തികച്ചും വ്യക്തമാക്കി. അതും കമ്മിസ്സാറുടെ വേലയായിരുന്നു. സ്റ്റെപ്പാൻ ഇവാനൊവിച്ച്‌ പറഞ്ഞതുപോലെ ഓരോ ഹൃദയത്തിനും പററിയ താക്കോൽ കണ്ടുപിടിക്കുവാൻ സമർത്ഥനായിരുന്നു അദ്ദേഹം. അങ്ങനെയാണു് അദ്ദേഹം അതു പററിച്ചതും.

കൈ പിന്നിൽ മറച്ചുപിടിച്ചു, മുഖത്തു് ദുരൂഹമായ ഒരു ചിരിയുമായി ക്ലാവ്ഡിയ മിഹൈലൊവ്ന അന്നു വാതിൽക്കൽ പ്രത്യക്ഷയായി, പ്രകാശിക്കുന്ന കണ്ണുകൾകൊണ്ടു് എല്ലാവരേയും ഒന്നു് ഉഴിഞ്ഞു നോക്കി.

''കൊള്ളാം ആരൊക്കെയാണു് ഇന്നു് നൃത്തം ചെയ്യാൻ പോകുന്നതു്?''

ഇതു ചോദിക്കുന്ന സമയമാണു് ആ വാർഡിലെ ഏററവും ആനന്ദപ്രദമായ മുഹൂർത്തം.

അന്നത്തെ മെയിൽ എത്തിയിരിക്കുന്നു എന്നാണു് ഇതിൻെറ അർത്ഥം. ഭാഗ്യവാന്മാരായവർക്കു് എഴുത്തുകൾ വിതരണം ചെയ്യുന്നതിനുമുമ്പു്, ക്ലാവ്ഡിയ മിഹൈലൊവ്നയുടെ നിർബ്ബന്ധമാണു് അവർ ആ കിടക്കയിൽകിടന്നു് ഒന്നു തിരിയണമെന്നു്. അതാണു് നൃത്തമെന്നു പറഞ്ഞതു്. മിക്ക ദിവസവും കമ്മിസ്സാർക്കാണു് അതു് ചെയ്യേണ്ടിവരാറു്. എന്തെന്നാൽ ചില ദിവസം പത്തോളം എഴുത്തുകൾ അദ്ദേഹത്തിനു കിട്ടാറുണ്ടു്. സ്വന്തം സേനാവിഭാഗത്തിൽനിന്നു് പഴയ കാലത്തെ അനുസ്മരിച്ചു്, കൈവിട്ടു പോയ ഭർത്താക്കന്മാരെ ഒന്നു കരകയററുവാൻ ആവശ്യപ്പെട്ടുകൊണ്ടു് സഹോദ്യോഗസ്ഥന്മാരുടെ പത്നിമാരിൽനിന്നു്, വധിക്കപ്പെട്ടവരുടെ വിധവമാരിൽനിന്നു് സഹായമാവശ്യപ്പെട്ടുകൊണ്ടും ഉപദേശങ്ങൾ ആരാഞ്ഞുകൊണ്ടും—ഇങ്ങനെ എത്രയോ എഴുത്തുകൾ അദ്ദേഹത്തിനു കിട്ടുക പതിവാണു്. യുദ്ധത്തിൽ കൊല്ലപ്പെട്ട ഒരു റെജിമെൻറൽ കമാണ്ടറുടെ മകളും ഒരു യുവപയനിയറുമായ പെൺകുട്ടിയും—അവളുടെ ആദ്യത്തെ പേരു് അദ്ദേഹം എന്നും മറക്കും—ഇട



യ്ക്കിടെ എഴുതാറുണ്ടു്. വളരെ സന്തോഷത്തോടെ എല്ലാം വായിച്ചുനോക്കി, അദ്ദേഹം ശ്രദ്ധാപൂർവ്വം മറുപടി അയയ്ക്കും. കമാണ്ടർ ഇന്നാരുടെ വിധവയ്ക്കു സഹായം നൽകാൻ അഭ്യർത്ഥിച്ചുകൊണ്ടു് അദ്ദേഹം മേലധികാരിക്കു് എഴുതും. വഴിപിഴച്ച ഭർത്താവിനെ നല്ലപോലെ ശകാരിക്കും. കമാണ്ടർ ഇന്നാരുടെ പത്നി താമസിക്കുന്ന സ്ഥലത്തു് ഉടനടി സ്റ്റൗ ശരിയാക്കിക്കൊടുത്തില്ലെങ്കിൽ അദ്ദേഹംതന്നെ വന്നു് അയാളുടെ കഴുത്തു് നുള്ളിയെടുക്കുമെന്നു് വീട്ടുമാനേജർക്കു് ഭീഷണികത്തു് എഴുതും. കസക്സ്ഥാനിലുള്ള ഒരിക്കലും പേരു് ഓർമ്മിക്കാത്ത ആ പെൺകുട്ടിക്കു് രണ്ടാമത്തെ പരീക്ഷയിൽ വ്യാകരണത്തിനു് ഇത്ര കുറച്ചു മാർക്കു വാങ്ങിയതിനെക്കുറിച്ചു് ആക്ഷേപിച്ചുകൊണ്ടു് എഴുതും.

സ്റ്റെപ്പാൻ ഇവാനൊവിച്ചും യുദ്ധക്കളത്തിലേക്കും, പിന്നണിയിലേക്കുമുള്ള കത്തിടപാടുകൾ സജീവമായി തുടർന്നുവന്നു. വിജയികളായ ഒളിവെടിക്കാരായി സേവനമനുഷ്ഠിക്കുന്ന പുത്രന്മാരുടേയും ഒരു കൂട്ടുകൃഷിക്കളെ ടീം ലീഡറായ മകളുടേയും കത്തുകൾ അദ്ദേഹത്തിനു കിട്ടാറുണ്ടു്. പുത്രിയുടെ എഴുത്തിൽ ബന്ധുക്കളുടേയും പരിചയക്കാരുടേയും അഭിവാദനങ്ങളും, പുതിയ പണികളിലേക്കു് കൂട്ടുകൃഷിക്കളത്തിൽനിന്നാണു് കൂടുതൽ ആളുകളെ അയച്ചതു് എന്ന വാർത്തയും, ചില പണികൾ ക്ലിപ്തസമയത്തിനുമുമ്പുതന്നെ ചെയ്തുതീർത്തു എന്ന സംഗതിയും കാണിച്ചിരിക്കും. കിട്ടിയ ഉടനേതന്നെ അതെല്ലാം അതീവസന്തോഷത്തോടെ അയാൾ ഉറക്കെ ഉറക്കെ വായിക്കും; വാർഡു മുഴുവനും നേഴ്സുമാരേയും പരിചാരികകളേയും, മഞ്ഞപ്പിത്തം പിടിച്ച വിരസമുഖനായ ആ ഹൗസ്സർജനേപ്പോലും, തൻെറ ഗാർഹിക കാര്യങ്ങളെപ്പററി അറിയിക്കും.

അഖിലലോകത്തോടും വഴക്കുപിടിക്കുന്ന, മനുഷ്യവിദ്വേഷിയായ കുള്ളുഷ്കിനുപോലും ബർനൗളിൽ എവിടെയോ താമസിക്കുന്ന അയാളുടെ അമ്മയുടെ പക്കൽനിന്നു് എഴുത്തുകൾ വരാറുണ്ടു്. അയാൾ അതു നേഴ്സിൻെറ കൈയിൽനിന്നു പിടിച്ചുപറിച്ചെടുത്തു് വാർഡിൽ എല്ലാവരും ഉറക്കമാകുന്നതുവരെ കാത്തിരുന്നു് ഓരോ വാക്കും മന്ത്രിച്ചുകൊണ്ടാണു് വായിക്കുക. ആ സമയത്തു് അയാളുടെ കർക്കശഭാവത്തിനൊരു മാർദ്ദവം വന്നു് മുഖത്തു് ഒരു ശാന്തതയും ഗൗരവവും പ്രത്യക്ഷമാകും. അയാളുടെ സ്വഭാവത്തിനു് ഒട്ടും ചേരാത്തതാണീ മാററം. ഒരു പഴയ ഗ്രാമീണ ഡോക്ടറായ അമ്മയെ അയാൾ അതിരററു സ്നേഹിച്ചിരുന്നു; പക്ഷേ, എന്തുകൊണ്ടോ, ആ വികാരം അയാൾക്കു ലജ്ജയാണു് ഉണ്ടാക്കിയിരുന്നതു്. അതുകൊണ്ടു് കഴിയുന്നതും അതു് ഒളിച്ചുവയ്ക്കുവാൻ അയാൾ ഉത്സാഹിച്ചു.

സജീവമായി പരസ്പരം വാർത്താവിതരണം നടക്കുമ്പോളുണ്ടാകുന്ന ആഹ്ലാദത്തിൽ പങ്കുചേരാതിരിക്കുക ടാങ്കിസ്റ്റ് മാത്രമാണു്. ദിവസം ചെല്ലുംതോറും അയാൾ വിഷാദമഗ്നനായി. തൻെറ ബ്ളാങ്കററ് തല

യിലേക്ക് വലിച്ചിട്ട് അയാൾ ചുമരിന്റെ സമീപത്തേക്കു തിരിഞ്ഞു കിടക്കും. എഴുതുവാനായി ആരുമുണ്ടായിരുന്നില്ല അയാൾക്ക്. വാർഡിൽ വരുന്ന എഴുത്തുകളുടെ സംഖ്യ വർദ്ധിക്കും തോറും, ടാങ്കിസ്റ്റിന്റെ ഏകാന്തതയും അധികമായി. ഒരു ദിവസം വാതിൽക്കൽ പ്രത്യക്ഷപ്പെട്ട ക്ലാവ്ഡിയ മിഹൈലൊവ്നയുടെ വദനം പതിവിലേറെ പ്രഫുല്ലമായിരുന്നു. കമ്മിസ്സാറിൽ നിന്നു കണ്ണുകൾ അകറ്റിനിർത്തുവാൻ പ്രയാസപ്പെട്ടുകൊണ്ട് അവൾ ധൃതിയിൽ പറഞ്ഞു:

''ശരി, ഇന്നിപ്പോൾ ആരാണ് ഡാൻസുചെയ്യുന്നതെന്നു കാണട്ടെ.''

അവൾ ടാങ്കിസ്റ്റിന്റെ കിടക്കയിലേക്കു നോക്കി. കരുണാമസൃണമായ അവളുടെ മുഖം വിടർന്ന പുഞ്ചിരികൊണ്ട് പ്രകാശിച്ചിരുന്നു. എല്ലാവർക്കും തോന്നി അസാധാരണമായ എന്തോ സംഭവിച്ചിട്ടുണ്ടെന്ന്. പ്രതീക്ഷാനിർഭരമായി വാർഡുമുഴുവൻ.

''ലെഫ്റ്റനന്റ് ഗ്വോസ്ഡെവ്, ഇന്നു നൃത്തം ചെയ്യേണ്ടതു് നിങ്ങളാണ്—ശരി—ഒന്നു കാണട്ടേ അതു്.''

ഗ്വോസ്ഡെവ് ഒന്നു ഞെട്ടിത്തിരിയുന്നതും കെട്ടുകൾക്കിടയിലൂടെ ആ കണ്ണുകളിൽ ഒരു മിന്നലൊളി വീശുന്നതും മെരേസ്യെവ് കണ്ടു. പക്ഷേ, പെട്ടെന്ന് അയാൾ സ്വയം നിയന്ത്രിച്ചു. ഉദാസീനത നടിക്കുവാൻ അയാൾ നല്ലപോലെ ശ്രമിച്ചുവെങ്കിലും ആ സ്വരം വിറയാർന്നിരുന്നു.

''അതു തെറ്റാണ്. അങ്ങേ വാർഡിൽ ഗ്വോസ്ഡെവ് എന്ന പേരിൽ ആരെങ്കിലും ഉണ്ടായിരിക്കും.'' പക്ഷേ, ഒരു കൊടിക്കൂറപോലെ നേഴ്സ് ഉയർത്തിപ്പിടിച്ചിരുന്ന ആ മൂന്നു കത്തുകളിൽ തറച്ചുനിന്നിരുന്നു അയാളുടെ രണ്ടു കണ്ണും.

നേഴ്സ് പറഞ്ഞു. ''നോക്കു: ലെഫ്റ്റനന്റ് ഗ്രിഗോരി ഗ്വോസ്ഡെവ്, വാർഡിന്റെ നമ്പർപോലുമുണ്ട്, 42—അല്ലേ?''

നിറയെ കെട്ടുകൾ ഉള്ള ഒരു കൈ ബ്ളാങ്കറ്റിന്റെ അടിയിൽനിന്നു കുതിച്ചു ചാടി. ഒരു എഴുത്ത് വായിൽ വച്ച് അതിന്റെ കവർ പല്ലുകൊണ്ട് കടിച്ചുകീറുമ്പോൾ അയാൾ ആകെ വിറയ്ക്കുന്നുണ്ടായിരുന്നു. ആവേശംകൊണ്ടു തിളങ്ങി ആ നയനങ്ങൾ. എന്തത്ഭുതം! ഒരേ യൂണിവേർസിറ്റിയുടെ, ഒരേ വൈദ്യകലാലയത്തിന്റെ, ഒരേ കൊല്ലത്തിൽ പഠിക്കുന്ന മൂന്നു സ്നേഹിതകൾ വിവിധമായ കൈയക്ഷരത്തിൽ ഒരേ കാര്യത്തേപ്പറ്റി എഴുതിയിരിക്കുന്നു. ടാങ്കിസ്റ്റ് വീരനായ ലെഫ്റ്റനന്റ് ഗ്വോസ്ഡെവ്, മുറിവേറ്റ് മോസ്കോവിലെ ഒരു ആസ്പത്രിയിൽ കിടക്കുകയാണെന്ന് അറിഞ്ഞുകൊണ്ട് അവർ അദ്ദേഹവുമായി കത്തിടപാടുകൾ തുടങ്ങുവാൻ ആഗ്രഹിക്കുന്നു. അവർ എഴുതിയിരിക്കയാണ്; അവരുടെ ധിക്കാരംകൊണ്ട് അയാൾക്ക് കോപം തോന്നുന്നില്ലെങ്കിൽ, സ്വസ്ഥിതിയെക്കുറിച്ച് അവർക്ക് എഴുതണമെന്ന്. 'അന്യൂത' എന്ന



പേർ എഴുതി ഒപ്പിട്ടിട്ടുള്ള ഒരു യുവതി, തനിക്ക് ഏതെങ്കിലും വിധത്തിൽ ഉപകാരം ചെയ്യുവാൻ സാധിക്കുമോ എന്നും, അയാൾക്കു വല്ല പുസ്തകങ്ങളും ആവശ്യമുണ്ടോ എന്നും, എന്തെങ്കിലും ആവശ്യമായി വരുകയാണെങ്കിൽ അവളോട് ചോദിക്കുവാൻ മടിക്കരുതെന്നും എഴുതിയിട്ടുണ്ട്.

കുറേ അധികം ദിവസത്തേക്കു ലെഫ്റ്റനന്റ് അതു് തിരിച്ചും മറിച്ചും നോക്കി. മേൽവിലാസം വായിച്ച് കൈയക്ഷരം മനസ്സിലാക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഈ മാതിരിയുള്ള കത്തിടപാടുകൾ നടക്കാറുണ്ട് എന്നയാൾക്ക് അറിയാമായിരുന്നു. ഒരിക്കൽ ഇങ്ങനെ ഒരു അപരിചിത വ്യക്തിയുമായി ലേഖനബന്ധം പുലർത്തിയിരുന്നു അയാൾ. ഒരു ഒഴിവുകാലസമ്മാനമായി അയാൾക്കു കിട്ടിയ ഒരു ജോഡി രോമക്കൈയ്യുറയിൽ ഉണ്ടായിരുന്ന ഒരു ദയയേറിയ കുറിപ്പിന്റെ കർത്രിയായിരുന്നു ആ അജ്ഞാത സഖി. പക്ഷേ, മദ്ധ്യവയസ്സയും നാലു കുട്ടികളുടെ അമ്മയുമായിരുന്ന ആ സ്ത്രീ തന്റെ ഒരു ഫോട്ടോവും കളിയാക്കിക്കൊണ്ടുള്ള ഒരു കത്തും അയച്ചതോടെ ആ ലേഖനബന്ധം തനിയേതന്നെ നിന്നു. പക്ഷേ, ഇത്തവണത്തേതു് അല്പം വ്യത്യാസപ്പെട്ടതായിരുന്നു. ഇതു തീരെ അപ്രതീക്ഷിതം എന്നതാണ് അയാളെ വിഷമിപ്പിച്ചതും അത്ഭുതപ്പെടുത്തിയതുമായ ഏകസംഗതി. മാത്രമല്ല മൂന്നും ഒന്നിച്ചുവന്നിരിക്കുന്നു! തന്റെ യുദ്ധകാലപ്രവർത്തനങ്ങളെപ്പറ്റി എങ്ങനെയാണ് ആ വൈദ്യവിദ്യാർത്ഥിനികൾക്കു അറിവു കിട്ടിയതെന്നും അയാൾക്കു മനസ്സിലായില്ല. ആ വാർഡിലെ അംഗങ്ങളെല്ലാം അതിനെപ്പറ്റി ആലോചിച്ചു; ഏറ്റവും കൂടുതലായി കമ്മിസ്സാറും. പക്ഷേ, സ്റ്റെപ്പാൻ ഇവാനൊവിച്ചും, കമ്മിസ്സാറും കൈമാറിയ, അർത്ഥം സ്ഫുരിക്കുന്ന നോട്ടംകൊണ്ട്, അലെക്സേയ്ക്ക് മനസ്സിലായി, ഇതിന്നടിയിൽ കമ്മിസ്സാറുടെ കൈ ഉണ്ടെന്ന്.

അതു് എങ്ങിനെയെങ്കിലുമാകട്ടെ. പിറ്റേദിവസംതന്നെ ഗ്വോസ്ഡെവ് കമ്മിസ്സാറോട് കുറച്ചു കടലാസ് വാങ്ങി. അനുവാദത്തിനൊന്നും കാത്തുനില്ക്കാതെ വലതു കൈയിലെ ബാൻഡേജ് അഴിച്ചുകളഞ്ഞു് വൈകുന്നേരംവരെ എഴുതിയും വെട്ടിയും എഴുതിയതു് കീറിക്കളഞ്ഞു വേറെ എഴുതിയും, അപരിചിതരായ ആ ലേഖനകർത്രികൾക്കുള്ള മറുപടി തയ്യാറാക്കി.

രണ്ടു പെൺകുട്ടികൾ വേഗംതന്നെ എഴുത്തുകുത്തു നിർത്തി. പക്ഷേ, കരുണാഹൃദയയായ അന്യൂത ബാക്കി രണ്ടു കുട്ടികളുടെപേർക്കുള്ളതുംകൂടെ എഴുതി. എഴുത്തെഴുതുവാനുള്ള ഒരു മനഃസ്ഥിതിക്കാരനായിരുന്നു ഗ്വോസ്ഡെവ്. ഇപ്പോൾ, യൂണിവേഴ്സിറ്റി മെഡിക്കൽകോളേജിലെ മൂന്നാം കൊല്ലക്ലാസ്സിൽ നടക്കുന്ന എല്ലാത്തിനേയുംപറ്റി ആ നാല്പത്തിരണ്ടാം വാർഡിലുള്ളവർക്കറിയാം; ബൈയോളജി എത്ര നല്ല

വിഷയമാണെന്ന്. ഓർഗാനിക് കെമിസ്ട്രിയെപ്പോലെ വിരസമായ ഒരു സംഗതിയില്ലെന്ന്, ആ പ്രഫസറുടെ നല്ല ശബ്ദവും, അദ്ദേഹം ക്ലാസ്സെടുക്കുന്ന വിധവും, മററാരാളുടെ ബോറടിച്ച ലക്ചർക്ലാസുകൾ—കഴിഞ്ഞ ഞായറാഴ്ച സൗജന്യമായി വിദ്യാർത്ഥികൾ എത്ര വിറക് വണ്ടിയിൽ കയററി എന്ന്, ബേസ് ആസ്പത്രിയിലെ ജോലിയും പഠിപ്പുംകൂടി കൊണ്ടുനടക്കുവാനുള്ള പ്രയാസം—കാണാൻ ഒട്ടും നല്ലതല്ലാത്ത ഒരു വിഡ്ഢിപ്പെൺകുട്ടിയുടെ ഭാവഹാവങ്ങൾ—അങ്ങനെ പലതും പലതും.

ഗ്വോസ്ഡെവ്, സംസാരിക്കുവാൻ തുടങ്ങിയെന്നു മാത്രമല്ല, ഉല്ലസിക്കുവാനും ക്രമേണ പരിപൂർണ്ണസുഖപ്രാപ്തിയുടെ വഴിത്താരയിൽക്കൂടി പുരോഗമിക്കാനും ആരംഭിച്ചു.

കുക്കുഷ്കിന്റെ കൈയ്യ് കെട്ടിയ വാരിപ്പൊളികൾ അഴിച്ചുനീക്കിയിരിക്കുന്നു. സ്റ്റെപ്പാൻ ഇവാനൊവിച്ചിന് ഊന്നുവടികളുടെ സഹായമില്ലാതെതന്നെ സാമാന്യം നല്ലപോലെ നിവർന്നു നടക്കാറായി. വിശാലമായ ലോകത്തിൽ എന്താണ് സംഭവിക്കുന്നതെന്ന് അറിയാനായി അയാൾ മിക്കപ്പോഴും ജനവാതിൽക്കൽത്തന്നെയാണ് നില്പ്. കമ്മിസ്സാറും മെരേസ്യെവും മാത്രമാണ് ദിവസം ചെല്ലുന്തോറും കൂടുതൽ അവശരായിവന്നത്. പ്രത്യേകിച്ചു കമ്മിസ്സാറുടെ സ്ഥിതി ആശങ്കാജനകമായിരുന്നു.

പതിവുപോലെ പ്രഭാതത്തിൽ ദേഹം അങ്ങോട്ടും ഇങ്ങോട്ടും ഒന്നുലയ്ക്കാനുള്ള ശേഷിപോലും അദ്ദേഹത്തിന് ഇല്ലാതായി. മഞ്ഞനിറവും തെളിമയും പൂണ്ട, എന്തെന്നറിയാൻ വയ്യാത്ത ഒരുതരം വീർപ്പ് ദേഹമാകെ വ്യാപിച്ചു. വളരെ ബുദ്ധിമുട്ടിയാണ് കൈകൾ മടക്കിയിരുന്നത്. അവയ്ക്ക് ഒരു സ്പൂണോ, പെൻസിലോ പിടിക്കാനുള്ള ശക്തിപോലും അവശേഷിച്ചിരുന്നില്ല.

കാലത്തെ പരിചാരിക അദ്ദേഹത്തെ കഴുകി ശുചിയാക്കി ഭക്ഷണം കൊടുക്കും. ദുസ്സഹമായ വേദനയല്ല. നിസ്സഹായതയാണ് അദ്ദേഹത്തെ അധികം അലട്ടുന്നത് എന്ന് ആർക്കും കാണുവാൻ കഴിഞ്ഞിരുന്നു. പക്ഷേ, അതുകൊണ്ടൊന്നും അദ്ദേഹം നിരാശനായില്ല. ആ കനത്ത ശബ്ദം ഉന്മേഷത്തോടെതന്നെ മുഴങ്ങി; പഴയ ആവേശത്തോടെതന്നെ പത്രവായന തുടർന്നുപോന്നു; ജർമ്മൻ ഭാഷാപഠനം പോലും നിർത്തിയില്ല. വായിക്കാനുള്ള പുസ്തകം നിവർത്തിപ്പിടിക്കുവാൻ ആ കൈകൾക്കു ശക്തിപോരാതിരുന്നതിനാൽ സ്റ്റെപ്പാൻ ഇവാനൊവിച്ച് കമ്പികൾകൊണ്ട് ഒരു ബുക്ക്കേസ് ഉണ്ടാക്കി തലയ്ക്കുമുകളിലായി കട്ടിലിന്മേൽ വച്ചുകൊടുത്തു. പേജുകൾ മറിച്ചുകൊടുക്കുവാൻ അയാൾതന്നെ കട്ടിലിന്മേൽ ഇരിക്കും. കാലത്തെ പത്രം വരുന്നതിനുമുമ്പുതന്നെ ഏററവും ഒടുവിലത്തെ യുദ്ധപ്രസ്താവനകൾ, റേഡിയോവാർത്തകൾ, കാലാ



വസ്ഥ, മോസ്കോവിലെ വൃത്താന്തങ്ങൾ ഇവയെപ്പററിയൊക്കെ അദ്ദേഹം നേഴ്സിനോടു ചോദിച്ചു മനസ്സിലാക്കും. ഒരു റേഡിയോസെററ് തന്റെ കട്ടിലിന്നരികെ സ്ഥാപിക്കുവാനുള്ള സമ്മതം അദ്ദേഹം വസീലിയ് വസീല്യെവിച്ചിൽനിന്നും നേടി.

ദേഹത്തിനു ക്ഷീണം കൂടുംതോറും അദ്ദേഹത്തിന്റെ മനശ്ശക്തി കൂടിക്കൂടി വരികയാണോ എന്നു തോന്നും. തനിക്കു വരുന്ന അനേകം എഴുത്തുകൾ താൽപര്യത്തോടെ അദ്ദേഹം വായിച്ചുപോന്നു. അവയ്ക്കുള്ള മറുപടി കുക്കുഷ്കിനേക്കൊണ്ടോ ഗ്വോസ്ഡെവിനേക്കൊണ്ടോ പറഞ്ഞുകൊടുത്തെഴുതിക്കും. ഒരു ദിവസം എന്തോ മരുന്നു കഴിച്ചതിനുശേഷം അലെക്സേയ് ഒന്നു മയങ്ങുമ്പോൾ, ഇടിവെട്ടിയപോലുള്ള കമ്മിസ്സാറുടെ ശബ്ദം കേട്ടു ഞെട്ടിയുണർന്നു.

തലയ്ക്കുമീതെയായി കട്ടിലിന്മേൽ വച്ചിരുന്ന കമ്പികൊണ്ടുള്ള ബുക്ക് കേസിൽ ഡിവിഷണൽ ന്യൂസ്പേപ്പറിന്റെ ഒരു പ്രതി കിടന്നിരുന്നു. ''പുറത്തേക്കു കൊണ്ടുപോകരുത്''' എന്ന് അതിൽ വ്യക്തമായി മുദ്രകുത്തിയിട്ടുണ്ട്. എങ്കിലും ആരോ വളരെ കൃത്യമായി ഓരോ പ്രതി അദ്ദേഹത്തിന് അയച്ചുകൊടുത്തിരുന്നു.

''എന്താണ് അവിടെ എല്ലാവർക്കും ഭ്രാന്തായി എന്നുണ്ടോ; അതും നിരോധം നടക്കുന്ന ഈ സമയത്ത്.'' അദ്ദേഹം അലറി—''ക്രാപ്ട്ട്സോവ് ഒരു ബ്യൂറോക്രാററ് ആണത്രേ! സൈന്യത്തിലെ ഏററവും സമർത്ഥനായ മൃഗഡോക്ടർ ഒരു ബ്യൂറോക്രാററ് ആണുപോലും, ഇതാ ഇപ്പോൾതന്നെ എഴുതു.''

അദ്ദേഹം ഉടനടി ഗ്വോസ്ഡെവിനെ വിളിച്ചു. പ്രഗത്ഭനും നല്ലവനുമായ ഒരു ഉദ്യോഗസ്ഥന്റെമേൽ അനർഹമായ വിധത്തിൽ ചളിവാരിയെറിയുന്ന പത്രക്കാരെ നിരോധിക്കണമെന്ന് വളരെ ശക്തമായ, ശകാരഭാഷയിൽതന്നെ ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു എഴുത്ത് സൈനികകൗൺസിലിലെ ഒരു ഉദ്യോഗസ്ഥന് അയക്കേണ്ടതിലേക്കായി പറഞ്ഞുകൊടുത്തു. അത് നേഴ്സിന്റെ കൈയിൽ തപാൽപ്പെട്ടിയിൽ ഇടുവാൻ കൊടുത്തയച്ചതിനുശേഷവും അദ്ദേഹം പത്രക്കാരുടെമേൽ ശകാരം വർഷിക്കുകയായിരുന്നു. തന്റെ തല, തലയിണമേൽവച്ച് ഒന്നു തിരിക്കുവാൻപോലും വയ്യാതെ കിടക്കുന്ന ഒരു മനുഷ്യനിൽനിന്ന് വികാരാവേശത്തോടെയുള്ള ഈ വാക്കുകൾ പുറപ്പെടുക എന്നത് ഒരു അസാധാരണ സംഗതിയായി തോന്നാം.

അന്നു വൈകുന്നേരം പ്രസ്താവ്യമായ ഒരു സംഗതി നടന്നു. വിളക്കുകൾ തെളിയിക്കപ്പെട്ടിട്ടില്ല. നിഴലുകൾ മുറിയുടെ മൂലകളിൽ ഇരുട്ടു പരത്തിത്തുടങ്ങിയ നേരം. നദീതീരഭിത്തിയിലേക്കു നോക്കിക്കൊണ്ടു സ്റ്റെപ്പാൻ ഇവാനൊവിച്ച്, ജനൽപ്പടിയിന്മേൽ ചിന്താമഗ്നനായി ഇരിക്കുകയാണ്. ക്യാൻവാസു മേലങ്കികൾ ധരിച്ച കുറേ സ്ത്രീകൾ നദി

യിൽനിന്നു മഞ്ഞുകട്ട മുറിച്ചെടുക്കുന്നുണ്ട്. ഇരുണ്ട ഒരു വലിയ ഹിമദ്വാരത്തിന്റെ വക്കിൽനിന്ന് ഇരുമ്പുപാരകൾകൊണ്ട് വലിയ വലിയ കഷണങ്ങളായി മഞ്ഞ് അടർത്തിയെടുത്ത് പാരകൊണ്ടുതന്നെ ഒന്നു രണ്ട് അടിയടിച്ച് അവ നീണ്ട ചെറിയ കഷണങ്ങളാക്കി കൊരുത്തു കെട്ടി വെള്ളത്തിൽനിന്നു വലിയ മരപ്പലകകളിലേക്ക് വലിച്ചു കയറ്റും. അടിവശം സുതാര്യമായ പച്ചനിറമാർന്നും ഉപരിഭാഗം മഞ്ഞച്ചു പൊടിഞ്ഞു തുടങ്ങിയ മട്ടിലുമുള്ള മഞ്ഞിൻകട്ടകൾ അങ്ങനെ നിരനിരയായി കിടന്നിരുന്നു. ഒന്നിനുപുറകേ ഒന്നായി കൂട്ടി ഘടിപ്പിക്കപ്പെട്ട അനേകം സ്ലീകൾ മഞ്ഞു മുറിച്ചെടുക്കുന്നിടത്തേയ്ക്ക് നീങ്ങിക്കൊണ്ടിരുന്നു. ചെവിമൂടിയ തൊപ്പിയും, അകത്തു പഞ്ഞിയടിച്ച ഒരു ട്രൗസറും അതുപോലെതന്നെയുള്ള കോട്ടും ധരിച്ച്, അരപ്പട്ടയിൽ മഴുവും ബന്ധിച്ചിരുന്ന ഒരു കിഴവൻ, മഞ്ഞ് കിടക്കുന്ന സ്ഥലത്തേക്കു കുതിരകളെ നയിക്കുന്നുണ്ടായിരുന്നു. സ്ലീകളിൽ മഞ്ഞുകട്ടകൾ കയറ്റിക്കൊടുക്കുകയാണ് സ്ത്രീകൾ.

സുസംഘടിതമായിട്ടുള്ളതല്ലെങ്കിലും, ഒരു കൂട്ടുകൃഷിയിടത്തിലെ അംഗങ്ങളാണ് ഈ പണിചെയ്യുന്നതെന്ന് സ്റ്റെപ്പാൻ ഇവാനൊവിച്ചിന്റെ പരിചയസമ്പന്നമായ കണ്ണുകൾ കണ്ടുപിടിച്ചു. ജോലിക്കാരുടെ എണ്ണം ആവശ്യത്തിലധികമായിരുന്നതിനാൽ, അവർ അന്യോന്യം ജോലിക്കു തടസ്സമുണ്ടാക്കുകയാണ് ചെയ്തിരുന്നത്. ഇത് വേണ്ടവിധം വൃത്തിയായി ചെയ്യാനുള്ള ഒരു പ്ലാൻ അയാളുടെ പ്രായോഗികബുദ്ധിയിൽ ഉദിച്ചു. കട്ടകൾ നിഷ്പ്രയാസം വെള്ളത്തിൽനിന്ന് കയറ്റുന്നതിന് ആ ടീമിനെ മൂന്നു ഗ്രൂപ്പായി വിഭജിക്കണമെന്ന് സ്റ്റെപ്പാൻ ഇവാനൊവിച്ച് സങ്കല്പിച്ചു. വെള്ളത്തിൽനിന്ന് വലിച്ചുകയറ്റുന്ന മഞ്ഞുകട്ടകളുടെ സംഖ്യയനുസരിച്ച് വിഭജിക്കത്തക്കവണ്ണം ഓരോ ഗ്രൂപ്പിനും പ്രത്യേകം ഒരു തുക എന്ന വ്യവസ്ഥയിലാണ് അയാൾ വേതനം തിട്ടപ്പെടുത്തിയത്. അല്ലാതെ ടീമിന് മുഴുവനുമായിട്ടല്ല. ഉരുണ്ട മുഖവും ചുവന്ന കവിൾത്തടങ്ങളും നല്ല ഉശിരും ഉള്ള ഒരു പെൺകിടാവിനെ അയാൾ അവരുടെ കൂട്ടത്തിൽ കണ്ടുപിടിച്ചു. കൂട്ടുകാരുടെയിടയിൽ സോഷ്യലിസ്റ്റ് മത്സരം നടപ്പാക്കാൻ ഇവൾതന്നെ വേണമെന്നും അയാൾ മനസ്സിൽ കുറിച്ചു. തന്റെ ഈദൃശചിന്തകളിൽ ലയിച്ചിരിക്കുകയാൽ, ഒരു കുതിര ആ ഹിമദ്വാരത്തിന്റെ വളരെ അടുത്തേക്കു ചെന്നതും, തന്നിമിത്തം അത് പിൻകാലുകൾ തെറ്റി, ആ കുഴിയിലേക്കു വീണതും സ്റ്റെപ്പാൻ ഇവാനൊവിച്ച് കണ്ടില്ല. സ്ലീയുടെ ഘനം ആ ജന്തുവിനെ കുറച്ചുനേരം മഞ്ഞിനുമീതെ പൊന്തിച്ചുനിർത്തി. പക്ഷേ, മഞ്ഞിനടിയിലെ വെള്ളത്തിന്റെ പ്രവാഹശക്തി ആ സാധുജീവിയെ താഴോട്ടു വലിക്കുന്നുണ്ടായിരുന്നു. മഴുവേന്തിനിൽക്കുന്ന ആ വൃദ്ധൻ ആകെ പരിഭ്രാന്തനായി. അയാൾ ചിലപ്പോൾ സ്ലീയുടെ പട്ടയിന്മേലും,



ചിലപ്പോൾ കുതിരയുടെ കടിഞ്ഞാണിന്മേലും പിടിച്ചുവലിക്കും.

അത്ഭുതാധീനനായ സ്റ്റെപ്പാൻ ഇവാനൊവിച്ച് തന്റെ സർവ്വശക്തികളുമെടുത്ത് നിലവിളിച്ചു: ''അതാ, അതാ കുതിര മുങ്ങിച്ചാകുന്നു!''

വിശ്വസിക്കുവാൻ വയ്യാത്ത ആയാസത്തോടുകൂടി കമ്മിസ്സാർ മുട്ടുകുത്തി എഴുന്നേറ്റു. അദ്ദേഹത്തിന്റെ മുഖം വേദനകൊണ്ട് ഒരു ചാരനിറം പൂണ്ടിരുന്നു. നെഞ്ച് ജനൽപ്പടിയിൽ ഊന്നി, പുറത്തേക്കു നോക്കി അദ്ദേഹം മന്ത്രിച്ചു. ''ആ കഴുത! അയാൾക്കു മനസ്സിലാകുന്നില്ലേ ആ പട്ടകൾ—പട്ടകൾ വെട്ടിക്കളയട്ടേ. എന്നാൽ കുതിര തനിയേ കയറിക്കൊള്ളും,—ഓ—അയാൾ ആ സാധുജന്തുവിനെ ഇപ്പോൾ കൊന്നുകളയും.''

വളരെ വികൃതമായ രീതിയിൽ സ്റ്റെപ്പാൻ ഇവാനൊവിച്ച് ആ ജനൽപ്പടിയിന്മേൽ പൊത്തിപ്പിടിച്ചു കയറി. കുതിര മുങ്ങുകയാണ്. കലങ്ങിയ വെള്ളം, അതിന്റെ മേലേക്കൂടി ഒഴുകുവാൻ തുടങ്ങിയിരിക്കുന്നു. രക്ഷപ്പെടുവാൻ പ്രാണപരാക്രമത്തോടെ ശ്രമിക്കുന്ന ആ നിസ്സഹായജീവി, ഇരുമ്പുലാടംതറച്ച കാലുകൾകൊണ്ടു മഞ്ഞുവക്കിൽ അടിക്കുവാൻതുടങ്ങി.

''പട്ടകൾ മുറിച്ചുകളയൂ!'' വൃദ്ധനു കേൾക്കാമെന്നപോലെ കമ്മിസ്സാർ വിളിച്ചുപറഞ്ഞു.

സ്റ്റെപ്പാൻ ഇവാനൊവിച്ച്, കൈക്കുമ്പിൾ, ഉച്ചഭാഷിണിപോലെയാക്കി, വാതായനത്തിലൂടെ, കമ്മിസാറുടെ ഉപദേശം ഉൽഘോഷിച്ചു.

''ഹേ കിഴവാ! ആ പട്ടകൾ അറുത്തുകളയൂ! ഇതാ, അരയിൽ മഴു ഉണ്ടല്ലോ. ഉം വേഗം കണ്ടിച്ചുകളയൂ അതിന്റെ പട്ടകൾ!''

ഉപദേശം സ്വർഗ്ഗത്തിൽനിന്നു വന്നതാണോ എന്നുതന്നെ തോന്നി കിഴവന്. അയാൾ അരയിൽനിന്നു മഴു അഴിച്ച് രണ്ടു കൊത്തുകൾകൊണ്ടു കുതിരയുടെ വാറുകൾ അറുത്തുകളഞ്ഞു. ഭാരത്തിൽനിന്നു വിമുക്തി കിട്ടിയ കുതിര ഉടനടി വെള്ളത്തിൽനിന്നു കയറി. മഞ്ഞുകട്ടയിന്മേൽ കയറിനിന്നു. ഒരു നായയെപ്പോലെ കിതച്ചുകൊണ്ട് ആ മൃഗം ദേഹമൊന്നു കുടഞ്ഞു.

''അല്ല, എന്താണിതിന്റെ അർത്ഥം?'' പിന്നിൽനിന്ന് ഒരു ശബ്ദം മുഴങ്ങി.

എന്നും ധരിക്കുന്ന ആ വെള്ളത്തൊപ്പികൂടിയില്ലാതെ, ബട്ടൺ ഇടാത്ത മേലങ്കിയുമായി വസീലിയ് വസീല്യെവിച്ച് വാതിൽക്കൽ നിന്നിരുന്നു. അദ്ദേഹം അത്യന്തം ക്രോധാവിഷ്ടനായി കാലുകൾകൊണ്ടു നിലം ചവിട്ടി അരസ്സുകയാണ്. യാതൊരു സമാധാനവും കേൾക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. ''ഈ വാർഡിലുള്ളവർക്ക് എല്ലാം ഭ്രാന്തായിരിക്കുന്നു—ഇവരെയെല്ലാം പിടിച്ചു നരകത്തിലേയ്ക്ക് അയയ്ക്കണം''

എന്നു് അട്ടഹസിച്ചു അദ്ദേഹം. എന്താണുണ്ടായതു് എന്നു മനസ്സിലാക്കുവാൻ ശ്രമിക്കുന്നതിനുമുമ്പുതന്നെ സർവ്വരേയും ശപിച്ചും, ശകാരിച്ചും, കിതച്ചുംകൊണ്ടു് അദ്ദേഹം സ്ഥലംവിട്ടു. കുറച്ചുനേരം കഴിഞ്ഞപ്പോൾ കണ്ണുനീരണിഞ്ഞ മുഖത്തോടെ പരിഭ്രാന്തയായ ക്ലാവ്ഡിയ മിഹൈലൊവ്ന കടന്നുവന്നു. വസീലിയ് വസീല്യെവിച്ചിൽനിന്നും അവർക്കു കണക്കിനു ശകാരം കിട്ടിയിരുന്നു. പക്ഷേ, ചാരനിറംപൂണ്ട നിസ്തേജമായ മുഖത്തോടെ കമ്മിസ്സാർ കണ്ണുമടച്ചു നിശ്ചലനായി കിടക്കുന്നതു കണ്ടപ്പോൾ അവർ അദ്ദേഹത്തിന്റെ സമീപത്തേയ്ക്കു് ഓടി.

അന്നു വൈകുന്നേരം കമ്മിസ്സാറുടെ രോഗം കലശലായി. ഓക്സിജനും കർപ്പൂരംകൊണ്ടുള്ള ഇൻജക്ഷനും മാറിമാറി കൊടുത്തുനോക്കിയെങ്കിലും കുറെ അധികംനേരത്തേക്കു് അദ്ദേഹം അബോധാവസ്ഥയിൽ കിടന്നു. ബോധംവന്നയുടനെതന്നെ, തന്റെ തലയ്ക്കൽ ഓക്സിജൻ സഞ്ചിയുമായി നില്ക്കുന്ന നേഴ്സിനെ നോക്കി അദ്ദേഹം തമാശപൊട്ടിച്ചു.

''പരിഭ്രമിക്കാതിരിക്കൂ, നേഴ്സ്. ഞാൻ നരകത്തിൽ പോയാലും മടങ്ങിവരും, നിങ്ങളുടെ മുഖത്തെ പുള്ളികൾ കളയാനുള്ള മരുന്നു കൊണ്ടുതരാൻ.''

ശക്തനായ ആ വലിയ മനുഷ്യൻ തന്റെ ദുർബ്ബലതയോടു് ഏററുമുട്ടി, അനുദിനം ക്ഷീണിച്ചുവരുന്നതു് കണ്ടുനില്ക്കുവാൻ വയ്യായിരുന്നു.

## VIII

മെരേസ്യെവിനും ഓരോ ദിവസം കൂടുംതോറും ക്ഷീണം അധികമായിവന്നു—തന്റെ വ്യഥ മുഴുവൻ എഴുതി അറിയിച്ചിരുന്ന ഏക വ്യക്തിയായ അന്തരീക്ഷനിരീക്ഷണാലയത്തിലെ പെൺകുട്ടിക്കു് പിറേറത്തവണ അയാൾ എഴുതി—ആസ്പത്രി വിട്ടു ജീവനോടെ തിരിച്ചുവരുന്ന കാര്യം ഉണ്ടാകുകയില്ല—പക്ഷേ, കാലില്ലാത്ത ഒരു വൈമാനികൻ ചിറകററ പക്ഷിയെപ്പോലെയാണു്. അതിനു ഭക്ഷണം കൊത്തിപ്പെറുക്കിത്തിന്നു ജീവിക്കുവാൻ സാധിക്കുമായിരിക്കും; പക്ഷേ, ഒരിക്കലും പറക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടു്, അതുകൊണ്ടു് മരണം അഭികാമ്യമാണു്. ചിറകററ ഒരു പറവയായിരിക്കുവാൻ അയാൾ ആഗ്രഹിക്കുന്നില്ല—അങ്ങേയററത്തെ ദുരന്തത്തേയും അഭിമുഖീകരിക്കുവാൻ അയാൾ സന്നദ്ധനാണു്—ആ ദിവസം ഒന്നു വേഗം വന്നുവെങ്കിൽ! കത്തിടപാടുകൾക്കിടയിൽ, താൻ കുറെക്കാലമായി ലെഫ്: സഖാവിനുവേണ്ടി തന്റെ ഹൃദയത്തിന്റെ ഒരു ഭാഗം ഒഴിച്ചിട്ടിരിക്കയാണെന്നും ഈ അപകടം ഉണ്ടായില്ലെങ്കിൽ ഈ രഹസ്യം ഒരിക്കലും വെളിപ്പെടുത്തുകയില്ലായിരുന്നുവെന്നും അവർ തുറന്നു സമ്മതിച്ചിരുന്നു. ആ സ്ഥി



തിക്കു് ഇങ്ങനെ എഴുതുന്നതു് അത്യന്തം ക്രൂരമാണെന്നു് അയാൾക്കു് അറിയായ്കയല്ല.

''അവൾക്കു കല്യാണം കഴിക്കണം. പുരുഷന്മാർക്കു് ഇപ്പോൾ വില കൂടിയിരിക്കയാണു്. നല്ലൊരു തുക പെൻഷൻ കിട്ടുന്നിടത്തോളം കാലം മുടന്തുകാലിനെപ്പററി അവൾ എന്തിനു ഗൗനിക്കണം?'' പതിവുപോലെയുള്ള കർക്കശഭാവത്തിൽ കുക്കുഷ്കിൻ പ്രസ്താവിച്ചു.

തങ്ങളുടെ തലയ്ക്കുമീതെകൂടി മരണം പാഞ്ഞുനടന്നപ്പോൾ, തന്റെ മുഖത്തോടുചേർത്തു വച്ചിരുന്ന ആ വിളർത്ത മുഖം അലെക്സേയുടെ ഓർമ്മയിൽ തെളിഞ്ഞു. തീർച്ചയായും കുക്കുഷ്കിൻ അഭിപ്രായപ്പെടുന്നപോലെയല്ല ഇതു്. തന്റെ ശോച്യാവസ്ഥയെപ്പററി താൻ തുറന്നു പറഞ്ഞ ആ കത്തു വായിക്കുമ്പോൾ ആ പെൺകിടാവിന്റെ ഹൃദയം തകരും. പക്ഷേ, പേരുപോലും അറിയാത്ത ആ പെൺകുട്ടിയ്ക്കു്, തന്റെ ശോകചിന്തകളെക്കുറിച്ചു് എഴുതുന്ന പതിവു് അയാൾ തുടർന്നുവന്നു.

ഓരോ ഹൃദയത്തിനും പററിയ ഓരോ താക്കോൽ കണ്ടുപിടിക്കുന്നതിൽ വിദഗ്ദ്ധനായ കമ്മിസ്സാർ ഇതേവരെ മെരേസ്യെവിന്റെ ഹൃദയത്തിനു പാകമായ ഒന്നു കണ്ടെത്തിയിരുന്നില്ല.

ശസ്ത്രക്രിയ കഴിഞ്ഞതിന്റെ പിറേറദിവസം ഓസ്ത്രോവ്സ്കിയുടെ ''ഉരുക്കു കാച്ചിയെടുത്തതെങ്ങിനെ'' എന്ന പുസ്തകം വാർഡിൽ പ്രത്യക്ഷപ്പെട്ടു. പുസ്തകം അവിടെവച്ചു് ഉറക്കെ വായിച്ചിരുന്നു. മെരേസ്യെവിനു മനസ്സിലായി ആരെ ഉദ്ദേശിച്ചാണു് അതു വായിച്ചിരുന്നതെന്നു്. പക്ഷേ, ആ കഥ അയാൾക്കു് ഒട്ടുംതന്നെ ആശ്വാസപ്രദമായിത്തോന്നിയില്ല. കുട്ടിക്കാലംതൊട്ടുതന്നെ അയാൾ അതിലെ കഥാനായകനായ പാവെൽ കൊർച്ചാഗിനെ ബഹുമാനിച്ചിരുന്നു. അയാളുടെ പ്രിയപ്പെട്ട വീരനായകന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. പക്ഷേ, കൊർച്ചാഗിൻ ഒരിക്കലും ഒരു വൈമാനികനായിരുന്നില്ല. ''ഒരു വൈമാനികന്റെ ദാഹം എന്താണെന്നു് അയാൾക്കു് എങ്ങനെ അറിയാം,'' അലെക്സേയ് ചിന്തിച്ചു. ''തന്റെ നാട്ടിലെ പുരുഷന്മാർ മുഴുവനും സ്ത്രീകളിൽ ഭൂരിഭാഗവും പടവെട്ടുന്ന കാലത്തു്, മൂക്കൊലിക്കുന്ന പിള്ളേർപോലും, കടച്ചിൽയന്ത്രം തിരിക്കുന്നതിനു പൊക്കം പോരാത്തതുകൊണ്ടു് വലിയ മരക്കുട്ടകളിന്മേൽ കയറിനിന്നു് ഷെല്ലുകൾ നിർമ്മിക്കാൻ സഹായിക്കുമ്പോൾ, കിടക്കയിൽ കിടന്നുകൊണ്ടല്ല ഓസ്ത്രോവ്സ്കി ആ പുസ്തകം എഴുതിയതു്.

ചുരുക്കിപ്പറയുകയാണെങ്കിൽ ഈ സന്ദർഭത്തിൽ ആ പുസ്തകം തീരെ ഫലപ്രദമായില്ല. അതുകൊണ്ടു കമ്മിസ്സാർ മറെറാരു പാർശ്വചലനം പരീക്ഷിച്ചുനോക്കി. ഉദാസീനനെന്നോണം അദ്ദേഹം രണ്ടു കാലും തളർന്ന ഒരാൾ ഒരു നല്ല ഉദ്യോഗം ഭരിച്ചുവന്നിരുന്നതിന്റെ കഥ പറഞ്ഞു. ലോകത്തിൽ സംഭവിക്കുന്ന സർവ്വസംഗതികളിലും രസംതോന്നിയിരുന്ന

സ്റ്റെപ്പാൻ ഇവാനൊവിച്ച് അത്ഭുതപൂർവ്വം വാപൊളിച്ചു. അയാളുടെ നാട്ടിലും ഉണ്ടായിരുന്നു ഒരു ഒററക്കയ്യൻ ഡോക്ടർ. കൈ ഒന്നേയുള്ളുവെങ്കിലും ആ ഡിസ്റ്റ്റിക്ടിലെ ഏററവും പ്രസിദ്ധനായ ഡോക്ടറായിരുന്നു അയാൾ. നല്ലപോലെ കുതിരസ്സവാരി ചെയ്യും. നായാട്ടിനുപോയാൽ ഒരു അണ്ണാരക്കണ്ണനെപോലും കൊള്ളത്തക്കവിധം ലക്ഷ്യംവച്ച് വെടിവയ്ക്കുവാൻ സാധിക്കും. തനിക്കു നേരിട്ടറിയാമായിരുന്ന അക്കാഡമിയിലെ വില്യംസിനെപ്പററി കമ്മിസ്സാർ അപ്പോൾ ഓർത്തു. അദ്ദേഹത്തിന്റെ ദേഹം പകുതി തളർന്നുപോയിരുന്നു. ശേഷിയുള്ള ഒരൊററ കൈയേ ഉണ്ടായിരുന്നുള്ളു. എന്നിട്ടും ഇൻസ്റ്റിററ്യൂട്ട് ഡൈറക്ടർ ആകുകയും വിവിധപ്രവർത്തനങ്ങളെ പ്രഗത്ഭതയോടെ നിയന്ത്രിക്കുകയും ചെയ്യുവാൻ അദ്ദേഹത്തിനു സാധിച്ചിരുന്നു.

ഒരു മന്ദഹാസത്തോടെ ഇതെല്ലാം കേട്ടുകൊണ്ടിരുന്ന മെരേസ്യെവ്. ചിന്തിക്കാം, സംസാരിക്കാം, എഴുതാം, കല്പിക്കാം, ചികിത്സിക്കാം, കാലില്ലാതെ നായാട്ടിനുപോലും പോകാം. പക്ഷേ, താൻ ജന്മനാ ഒരു വൈമാനികനാണ്; വൈമാനികനാവാൻവേണ്ടി ജനിച്ചവൻ—ബാല്യകാലംതൊട്ടേ ഒരു വൈമാനികനാണ്. വോൾഗാഭാഗത്തു മുഴുവൻ പ്രസിദ്ധമായിരുന്ന മെലോൺ പാടത്ത്, പൊട്ടിപ്പൊളിഞ്ഞ മണ്ണിൽ ഉണങ്ങിയ ഇലകൾക്കിടയിൽ നിറഞ്ഞുകിടക്കുന്ന മെലോൺ പഴങ്ങൾക്കു കാവലിരിക്കുമ്പോഴാണ് ആദ്യമായി ആ ശബ്ദം കേട്ടത്. സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങുന്ന ചിറകുകളോടുകൂടിയ ഒരു ചെറിയ വെള്ളിനിറത്തിലുള്ള കൂററൻ ഈച്ച, പൊടിയണിഞ്ഞ വോൾഗാതീരത്തിന്റെ മുകളിലൂടെ ഊർന്നൂർന്ന് സ്റ്റാലിൻഗ്രാഡിനെ ലക്ഷ്യമാക്കി നീങ്ങുന്നു.

ആ നിമിഷംതൊട്ട് ഒരു വൈമാനികനാകാനുള്ള സ്വപ്നം അയാളെ വിട്ടുമാറിയില്ല. സ്കൂളിൽ പാഠം പഠിക്കുമ്പോഴും കടച്ചിൽയന്ത്രത്തിൽ പണിയെടുക്കുമ്പോഴും അയാളുടെ മനസ്സ് അതിൽ നിറഞ്ഞുനിൽക്കുകയായിരുന്നു. രാത്രി, എല്ലാവരും സുഖസുഷുപ്തിയിൽ ലയിച്ചുകിടക്കുമ്പോൾ അയാൾ സ്വപ്നത്തിൽ പ്രസിദ്ധ വൈമാനികനായ ല്യപിഡേവ്സ്കിയോടൊപ്പം ''ചെല്യൂസ്കിൻ''* യാത്രാസംഘത്തെ രക്ഷിക്കും; വൊഡൊപ്യാനൊവിനോടൊപ്പം, ഉത്തരധ്രുവത്തിൽ നിറഞ്ഞുനിൽക്കുന്ന മഞ്ഞിന്റെ മുകളിൽ വലിയ വിമാനങ്ങൾ ഇറക്കും. അമേരിക്കയിലേക്ക് ധ്രുവങ്ങളിൽക്കൂടി ഇതിനുമുമ്പ് ആരും കണ്ടുപിടിക്കാത്ത ഒരു ആകാശമാർഗ്ഗം അയാൾ ച്കാലൊവിന്റെ കൂട്ടുകാരനായി പോയി കണ്ടുപിടിക്കും.

* ''ചെല്യൂസ്കിൻ''—മൂർമാൻസ്ക് മുതൽ വ്ലാദിവസ്റ്റോക്കുവരെ വടക്കൻ കടലിലൂടെ സഞ്ചരിക്കാൻ ആദ്യമായി ശ്രമം നടത്തിയ കപ്പൽ. —എഡി.



''യങ്ങ് കമ്മ്യൂണിസ്റ്റ് ലീഗ്'' അതായത് കംസമോൾ സംഘടന—അയാളെ വിദൂരമായ പൗരസ്ത്യദേശങ്ങളിലേക്ക് അയച്ചിരുന്നു. അവിടെ തൈഗയിൽ ഒരു യുവനഗരം—കംസമോൾസ്ക്—പണിയുവാൻ അയാൾ സഹായിച്ചു. ആ വിദൂരദേശത്തേക്കും അയാളുടെ കിനാവുകൾ അയാളെ അനുഗമിച്ചിരുന്നു. അവിടത്തെ പണിക്കാരിൽ, തന്നെപ്പോലെതന്നെ വ്യോമയാനമെന്ന മഹത്തായ പ്രവൃത്തി ഇഷ്ടപ്പെട്ടിരുന്ന അനേകം യുവതീയുവാക്കളെ അയാൾക്കു കാണാൻ കഴിഞ്ഞു. കടലാസിലെ പ്ലാനിൽമാത്രമായി സ്ഥിതിചെയ്തിരുന്ന ആ നഗരത്തിൽ—വിശ്വസിക്കുവാൻ എളുപ്പമല്ല—അവർ സ്വന്തം കൈകൊണ്ട് വ്യോമയാനക്ലബ്ബിലേക്കാവശ്യമുള്ള ഒരു വിമാനത്താവളം പണിതുണ്ടാക്കി. വൈകുന്നേരമാകുമ്പോൾ ആ പണിസ്ഥലം മുഴുവൻ ഒരു മൂടൽമഞ്ഞു വന്നു മൂടും. അപ്പോൾ എല്ലാവരും കുടിലിന്നകത്തേക്കു കയറി ജനവാതിലുകളെല്ലാം അടച്ചു. വാതിലിനു പുറകിലായി, ചുള്ളിക്കമ്പുകൾ ഒടിച്ചുകൂട്ടി, തീകൊളുത്തി, അതിന്റെ പുകകൊണ്ട്, ഉച്ചത്തിൽ പൈശാചികമായ മുഴക്കത്തോടെ, അന്തരീക്ഷം മുഖരിതമാക്കുന്ന കൊതുക്കളേയും പ്രാക്കളേയും ഓടിക്കും. അത്തരം സായാഹ്നവേളയിൽ ജോലിക്കാരെല്ലാം വിശ്രമിക്കുമ്പോൾ, അലെക്സേയുടെ നേതൃത്വത്തിലുള്ള വ്യോമയാനക്ലബ്ബിലെ അംഗങ്ങൾ, കൊതുക്കളേയും പ്രാക്കളേയും അകററാനായി മേലെല്ലാം മണ്ണെണ്ണവച്ചു തേച്ച് മഴു, പാര, അറക്കവാൾ, കൈക്കോട്ട് മുതലായ ആയുധങ്ങളുമേന്തി തൈഗയിൽ എത്തി, മരങ്ങൾ മുറിച്ചുകളഞ്ഞ് നിലം നിരപ്പാക്കി ഒരു വിമാനത്താവളത്തിന്നാവശ്യമായ സ്ഥലം ഉണ്ടാക്കി. ആ കന്നിക്കാട്ടിൽനിന്ന് അവർ അനേകം കിലോമീററർ സ്ഥലം ഒരു വിമാനത്താവളത്തിനുവേണ്ടി വീണ്ടെടുത്തു.

ഒരു പരിശീലനവിമാനത്തിൽ, ആദ്യമായി ഈ വിമാനത്താവളത്തിൽനിന്നാണ് അലെക്സേയ് പറന്നുപൊങ്ങിയത്. അങ്ങനെ ബാല്യകാലസ്വപ്നം സ്വാധീനമായി.

പിന്നീട് അയാൾ സേനയുടെ വകയായ ഒരു വിമാന പരിശീലനകേന്ദ്രത്തിൽ ചേർന്നു. അവിടെവച്ച് ആ കല അയാൾ പരിപൂർണ്ണമായും മനസ്സിലാക്കി; അവിടെ വരുന്ന അദ്ധ്യേതാക്കളെ പഠിപ്പിച്ചുപോന്നു. അയാൾ ഇവിടെയായിരിക്കുമ്പോഴാണ് യുദ്ധം പൊട്ടിപ്പുറപ്പെട്ടത്. സ്കൂൾ അധികാരികളുടെ പ്രതിഷേധത്തെ വകവയ്ക്കാതെ, തന്റെ ശിക്ഷകന്റെ ഉദ്യോഗം വലിച്ചെറിഞ്ഞ് അയാൾ സജീവമായ സൈനികസേവനത്തിൽ നിമഗ്നനായി. അയാളുടെ ജീവിതത്തിന്റെ ലക്ഷ്യം, രസം, സന്തോഷം, ഭാവിയിലെ പ്ലാനുകൾ, ജീവിതവിജയം, ഇവയെല്ലാം വ്യോമയാനവുമായി ബന്ധപ്പെട്ടിരിക്കുകയാണ്.

എന്നിട്ടും അവർ അയാളോടു വില്യംസിനെപ്പററി പറയുകയാണ്.

''പക്ഷേ, വില്യംസ് ഒരു വൈമാനികനായിരുന്നില്ല'' എന്നു പറഞ്ഞ് അയാൾ ചുമരിന്റെ ഭാഗത്തേക്കു തിരിഞ്ഞു കിടന്നു.

ആ ഹൃദയം തുറക്കുവാനുള്ള പരിശ്രമം വിടാതെ തുടരുകതന്നെയായിരുന്നു കമ്മിസ്സാർ. പതിവുപോലെ അലെക്സേയ് തന്റെ ചുററുമുള്ള എല്ലാത്തിനോടും ഒരു അലക്ഷ്യഭാവം കൈക്കൊണ്ടിരിക്കുമ്പോൾ കമ്മിസ്സാറുടെ ചോദ്യം കേട്ടു.

''ഇതാ അലെക്സേയ്, ഇതൊന്നു വായിക്കൂ—ഇതു് നിങ്ങളെപ്പററിയാണു്.''

സ്റ്റെപ്പാൻ ഇവാനൊവിച്ചു് കമ്മിസ്സാർ വായിച്ചിരുന്ന ഒരു മാസിക അലെക്സേയ്ക്കു് കൊടുത്തു. അതിൽ പെൻസിൽ കൊണ്ടു് അടയാളപ്പെടുത്തിയിരുന്ന ഒരു ചെറിയ ഖണ്ഡികയുണ്ടായിരുന്നു.

തന്റെ പേരു കാണുവാനായി അയാൾ അതിലാകെ ഒന്നു നോക്കി. പക്ഷേ, അതു് അതിൽ ഉണ്ടായിരുന്നില്ല. ആദ്യത്തെ ലോകമഹായുദ്ധത്തിലെ റഷ്യൻ വൈമാനികരെക്കുറിച്ചു് ഒരു ലേഖനമുണ്ടായിരുന്നു അതിൽ. വെളുത്ത പൊടിപ്പു തൂങ്ങുന്ന ഒരു പൈലററു് തൊപ്പി, ആ പൊടിപ്പു ചെവിയോളമെത്തത്തക്കവിധത്തിൽ തലയുടെ ഒരു ഭാഗത്തു് ചെരിച്ചുവച്ചു്, ഭംഗിയായി കൂർപ്പിച്ച ചെറിയ മീശയുള്ള ഒരു യുവാവിന്റെ അപരിചിതമുഖം ആ പേജിന്റെ അററത്തുനിന്നു തന്നെ തുറിച്ചുനോക്കുന്നപോലെ തോന്നി അലെക്സേയ്ക്കു്.

''വായിക്കൂ—വായിക്കൂ—അതു് നിങ്ങൾക്കുവേണ്ടി എഴുതിയിരിക്കുന്നതാണു്,'' കമ്മിസ്സാർ ധൃതികൂട്ടി.

മെരേസ്യെവ് ആ ലേഖനം വായിച്ചു. റഷ്യൻ സൈന്യത്തിലെ ഒരു വൈമാനികനായിരുന്ന ലെഫ്. വലെര്യാൻ അർക്കാദിവിച്ചു് കർപ്പോവിച്ചിനെപ്പററിയായിരുന്നു ലേഖനം. അയാൾ ശത്രുനിരയ്ക്കുമീതെ പറക്കുമ്പോൾ ജർമ്മൻകാരുടെ ഡംഡം ഉണ്ട തട്ടി കാലിനു കേടുപററി. മുറിവേററു്തകർന്ന കാലുമായി, ശത്രുവിന്റെ അണിമുറിച്ചു്, തന്റെ വിമാനം—ഒരു ഫാർമാൻ—സ്വന്തം താവളത്തിൽ കൊണ്ടുചെന്നു് ഇറക്കി. അയാളുടെ ഒരു പാദം ഛേദിച്ചുകളയപ്പെട്ടു. പക്ഷേ, ആ യുവവൈമാനികനു സൈന്യത്തിൽനിന്നു വിടുതൽ നേടുവാനുള്ള ആഗ്രഹമുണ്ടായിരുന്നില്ല. സ്വന്തം മാതൃകപ്രകാരം അയാൾ കൃത്രിമമായ ഒരു പാദം പണിയിച്ചു. സ്ഥിരോത്സാഹത്തോടെ കുറേക്കാലം കായികാഭ്യാസങ്ങൾ ചെയ്തു സ്വയം ശിക്ഷണം സമ്പാദിച്ചു. അതിന്റെ ഫലമായി യുദ്ധം അവസാനിക്കുന്നതിനുമുമ്പുതന്നെ തിരികെ സൈന്യത്തിൽച്ചേരുവാൻ സാധിച്ചു. ഒരു സൈനികവ്യോമപരിശീലനകേന്ദ്രത്തിലെ ശിക്ഷകനായിത്തീർന്ന അദ്ദേഹത്തിനു് ലേഖനത്തിൽ പറയുംപോലെ ''ചിലപ്പോഴെല്ലാം വിമാനം പറപ്പിക്കുവാൻ സാധിച്ചിരുന്നു.'' അയാൾക്കു് സെൻറു് ജോർജ്ജ് മുദ്ര സമ്മാനിക്കപ്പെട്ടിരുന്നു. ഒരു വിമാനാപകടത്തിൽപ്പെട്ടു മരിക്കുന്നതുവരെ അയാൾ വിജയപൂർവ്വം വ്യോമസേനയെ സേവിച്ചു.



മെരേസ്യെവ് രണ്ടുമൂന്നുപ്രാവശ്യം ആ ലേഖനം വായിച്ചു. ക്ഷീണിതമെങ്കിലും ധൈര്യം സ്ഫുരിക്കുന്ന നേത്രങ്ങളാൽ ആ യുവവൈമാനികൻ മെരേസ്യെവിനെ ഉററുനോക്കിക്കൊണ്ടിരിക്കുകയാണു്. ഒരു വീരമന്ദഹാസമുണ്ടു് ആ മുഖത്തു്. വാർഡു മുഴുവൻ ആ സമയത്തു് മെരേസ്യെവിനെ ശ്രദ്ധാപൂർവ്വം നിരീക്ഷിച്ചുകൊണ്ടിരുന്നു. ആ ലേഖനത്തിൽത്തന്നെ കണ്ണുനട്ടുകൊണ്ടു് അയാൾ കൈ തലയിലൂടെ ഓടിച്ചു കിടക്കയുടെ അടിയിൽനിന്നു് ഒരു പെൻസിൽ വലിച്ചെടുത്തു് ആ ലേഖനത്തിന്റെ ചുററും ശക്തിയിൽ ഒരു ചതുരം വരച്ചു.

''നിങ്ങൾ അതു വായിച്ചുവോ?'' ഒളിഞ്ഞ ഒരു നോട്ടത്തോടെ കമ്മിസ്സാർ ചോദിച്ചു. ആ ലേഖനത്തിലെ വരികളെത്തന്നെ നോക്കിക്കൊണ്ടു് മൌനനായിരിക്കുകയായിരുന്നു മെരേസ്യെവ്.

''എന്തു പറയുന്നു?''

''അയാൾക്കു് ഒരു പാദമേ നഷ്ടപ്പെട്ടിട്ടുള്ളു.''

''പക്ഷേ, നിങ്ങൾ ഒരു സോവിയററു് വൈമാനികനാണു്.''

''അയാൾ ഓടിച്ചതു് ഒരു 'ഫാർമാനാണു്.' അതിനെ ഒരു വിമാനമെന്നു വിളിക്കാമോ? ആർക്കു വേണമെങ്കിലും ഓടിക്കാം അമ്മാതിരി ഒരെണ്ണം. അതിന്റെ 'സ്റ്റിയറിങ്ങു്' വളരെ എളുപ്പമാണു്. അതു കൈകാര്യം ചെയ്യുവാൻ സാമർത്ഥ്യമോ പരിശീലനമോ ആവശ്യമില്ല.''

''പക്ഷേ, നിങ്ങൾ ഒരു സോവിയററു് വൈമാനികനാണു്!'' കമ്മിസ്സാർ ഒന്നുകൂടി ഊന്നിപ്പറഞ്ഞു.

''സോവിയററു് വൈമാനികൻ,'' യാന്ത്രികമായി അലെക്സേയ് അതാവർത്തിച്ചു. അപ്പോഴും ആ ലേഖനത്തിൽ തറച്ചുനില്ക്കുകയാണു് അയാളുടെ കണ്ണുകൾ. ആന്തരികമായ ഒരു വെളിച്ചം കൊണ്ടെന്നപോലെ അവ പ്രകാശിച്ചിരുന്നു. ആനന്ദവും അത്ഭുതവും നിറഞ്ഞ കണ്ണുകൾകൊണ്ടു് അയാൾ ആ മുറിയിലുള്ള ഓരോരുത്തരേയും നോക്കി.

അന്നു രാത്രി ഉറങ്ങാൻ കിടക്കുന്നതിനുമുമ്പു് അയാൾ ആ മാസിക തലയിണയുടെ അടിയിൽ സൂക്ഷിച്ചുവച്ചു. കുട്ടിക്കാലത്തു് തന്റെ സഹോദരന്മാരോടൊപ്പം ഉറക്കറയിൽ പ്രവേശിക്കുന്നതിനുമുമ്പു്, അമ്മ പഴയ തുണികൊണ്ടുണ്ടാക്കിക്കൊടുത്തിരുന്ന ഒരു വൃത്തികെട്ട കരടിക്കുട്ടിയെ അയാൾ അങ്ങനെ ഒളിച്ചുവയ്ക്കാറുണ്ടായിരുന്നു. ആ ഓർമ്മ തെളിഞ്ഞപ്പോൾ അയാൾ പൊട്ടിച്ചിരിച്ചു. അതിന്റെ പ്രതിധ്വനി ആ വാർഡിൽ അലതല്ലി.

അന്നു രാത്രി അയാൾ കണ്ണടച്ചതേയില്ല. വാർഡു മുഴുവനും ഗാഢനിദ്രയിൽ ലയിച്ചിരിക്കുകയായിരുന്നു. ഗോസ്ഡെവ് അങ്ങോട്ടുമിങ്ങോട്ടും ഉരുളുമ്പോൾ കിടക്കയിലെ സ്പ്രിങ്ങ് ശബ്ദമുണ്ടാക്കിയിരുന്നു. സ്റ്റെപ്പാൻ ഇവാനൊവിച്ചു് ഒരു ഇടർച്ചയോടെ കൂർക്കം വലിക്കുക

യാണു്. അതു കേട്ടാൽത്തോന്നും അകത്തു് ഉള്ളതെല്ലാം പുറത്താക്കാൻ പോകുകയാണോ എന്നു്. അമർത്തിക്കടിച്ച പല്ലുകൾക്കിടയിലൂടെ ഞരങ്ങിക്കൊണ്ടു കമ്മിസ്സാർ തിരിഞ്ഞും മറിഞ്ഞും കിടന്നിരുന്നു. അലെക്സേയ് ഒന്നുംതന്നെ കേട്ടില്ല. ഇടയ്ക്കിടെ തലയിണയ്ക്കടിയിൽനിന്നു് ആ മാസിക വലിച്ചെടുത്തു് നിശാദീപത്തിന്റെ മങ്ങിയ പ്രഭയിൽ ആ പുഞ്ചിരിപൂണ്ട മുഖത്തേയ്ക്കു് ഉററുനോക്കി. അയാളോടെന്നപോലെ പറഞ്ഞു: ''താങ്കൾക്കു് വളരെ ക്ലേശകരമായ ജോലിയാണു് ചെയ്യേണ്ടിവന്നതു്. താങ്കൾ അതു നിർവ്വഹിച്ചു. എന്റേതു പത്തിരട്ടി പ്രയാസമേറിയതാണു്. പക്ഷേ, ഞാനും അതു് നിർവ്വഹിക്കും. നിങ്ങൾ കണ്ടോളൂ.''

അർദ്ധരാത്രിയോടടുത്തപ്പോൾ പെട്ടെന്നു് കമ്മിസ്സാർ നിശ്ചലനായി. കൈമുട്ടുകൾ ഊന്നി അലെക്സേയ് നോക്കിയപ്പോൾ അദ്ദേഹം ശാന്തനായി വിളർത്തുകിടക്കുകയാണു്. കണ്ടാൽ അദ്ദേഹം ശ്വാസം കഴിക്കുന്നില്ല എന്നേ തോന്നൂ. അലെക്സേയ് മണി അമർത്തി. അതു് ഉച്ചത്തിൽ അടിച്ചു. ക്ലാവ്ഡിയ മിഹൈലൊവ്ന, ഉറക്കംതൂങ്ങി, ശിരോവസ്ത്രമൊന്നുമില്ലാതെ, അഴിഞ്ഞുലഞ്ഞു പിന്നിയിട്ട തലമുടിയോടെ ഓടിവന്നു. കുറച്ചു നിമിഷങ്ങൾക്കുശേഷം അവർ ഹൗസ്സർജനെ വിളിപ്പിച്ചു. കമ്മിസ്സാറുടെ നാഡി പരിശോധിച്ചു. അയാൾ കർപ്പൂരം കുത്തിവച്ചു. ഓക്സിജൻസഞ്ചിയുടെ സുഷിരസൂചി അദ്ദേഹത്തിന്റെ വായിലേക്കു വച്ചുകൊടുത്തു. ഒരുമണിക്കൂർ നേരത്തോളം നേഴ്സും ഡോക്ടരും, രോഗിയുടെ അടുത്തിരുന്നു് ശുഷ്കാന്തിയോടെ ശുശ്രൂഷിച്ചു. അതുകൊണ്ടൊന്നും വലിയ ഗുണമില്ല എന്ന മട്ടായിരുന്നു. ഒടുവിൽ കമ്മിസ്സാർ കണ്ണു തുറന്നു് പരിക്ഷീണവും മിക്കവാറും അദൃശ്യവുമായ പുഞ്ചിരി പൊഴിച്ചുകൊണ്ടു് ക്ലാവ്ഡിയ മിഹൈലൊവ്നയെ നോക്കി മൃദുലസ്വരത്തിൽ പറഞ്ഞു:

''ഒരു ആവശ്യവുമില്ലാതെ ഇത്രമാത്രം നിങ്ങളെ വിഷമിപ്പിക്കേണ്ടിവന്നതിൽ എനിക്കു വളരെ സങ്കടമുണ്ടു്. ഞാൻ നരകത്തിൽ എത്തിയില്ല. നിങ്ങളുടെ മുഖത്തെ പുള്ളിക്കുത്തു പോകാനുള്ള മരുന്നും കൊണ്ടു വന്നിട്ടില്ല. അതുകൊണ്ടു്, പ്രിയപ്പെട്ടവളെ, അതു കുറച്ചുകൂടി സഹിക്കേണ്ടിവരും. വേറെ നിവൃത്തിയൊന്നുമില്ല.''

ഈ നേരംപോക്കു കേട്ടപ്പോൾ എല്ലാവരും ആശ്വാസത്തോടെ വീർപ്പയച്ചു. എന്തൊരു കരുത്തുററ ഓക്കുമരമാണു് ആ മനുഷ്യൻ! ഒരു കൊടുങ്കാററിനെപ്പോലും അതിജീവിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഹൗസ്സർജൻ വാർഡു വിട്ടുപോയി. അയാളുടെ ഷൂസിന്റെ കരകരശബ്ദം നിലച്ചു. വാർഡ് ജോലിക്കാരും പോയി. കട്ടിലിന്മേൽ ഒരു ഭാഗം തിരിഞ്ഞിരിക്കുന്ന ക്ലാവ്ഡിയ മിഹൈലൊവ്ന മാത്രം അവിടെ ശേഷിച്ചു. തന്റെ വിമാനത്തിന്റെ പെഡലിന്മേൽ ചരടുകൊണ്ടെങ്കിലും



വച്ചുകെട്ടാവുന്ന ഒരു കൃത്രിമകാലിനെക്കുറിച്ചു ആലോചിച്ചുകൊണ്ടു കിടക്കുന്ന മെരേസ്യെവ് ഒഴിച്ചു ബാക്കി എല്ലാ രോഗികളും ഉറക്കമായി. അയാൾ വ്യോമയാനക്ലബ്ബിൽ ഉണ്ടായിരുന്നപ്പോൾ നീളം കുറഞ്ഞ കാലുകളുള്ള ഒരു വൈമാനികനെപ്പററി ശിക്ഷകൻ സംസാരിക്കുന്നതു് കേട്ടിട്ടുണ്ടു്. അയാളുടെ കാലുകൾ നീളം കുറവായിരുന്നതിനാൽ ചവിട്ടുപടിയിലേക്കു് എത്തേണ്ടതിനായി കാലിന്മേൽ ചെറിയ മരക്കഷണങ്ങൾ വച്ചുപിടിപ്പിക്കേണ്ടിവന്നിരുന്നു.

''സഹോദരാ, ഞാനും താങ്കളെപോലെയാകും,'' അയാൾ കർപ്പോവിച്ചിനു് വാക്കുകൊടുത്തു. ''ഞാൻ പറക്കും; ഞാൻ പറക്കും''—ഉറക്കത്തിനെ ആട്ടിയോടിച്ചുകൊണ്ടു് ഈ വാക്കുകൾ അയാളുടെ മനസ്സിൽ കിടന്നു മുഴങ്ങി. കണ്ണു് ഇറുകെ അടച്ചു് അയാൾ ശാന്തനായി കിടന്നു. അയാളെ നോക്കിക്കൊണ്ടിരിക്കുന്ന ഒരാൾക്കു തോന്നും, അയാൾ ഗാഢനിദ്രയിലാണ്ടുവെന്നും ഉറക്കത്തിൽ പുഞ്ചിരിക്കുന്നുവെന്നും.

അങ്ങനെ കിടക്കുമ്പോൾ അയാൾ ഒരു സംഭാഷണം കേട്ടു. പിന്നീടു് ജീവിതത്തിൽ ബുദ്ധിമുട്ടുകൾ തോന്നിയ പല സന്ദർഭങ്ങളിലും അയാൾ ഇതു് അനുസ്മരിച്ചിട്ടുണ്ടു്.

''ഓ, എങ്ങനെയാണു് നിങ്ങൾക്കു് ഇങ്ങിനെ പെരുമാറുവാൻ സാധിക്കുന്നതു്? ദുസ്സഹവേദനയനുഭവിക്കുമ്പോൾ ചിരിക്കുകയും തമാശ പറയുകയും ചെയ്യുന്നതു് വാസ്തവത്തിൽ അക്രമമായി തോന്നുന്നു. നിങ്ങൾ അനുഭവിക്കുന്ന വേദനയെക്കുറിച്ചു് ഓർക്കുമ്പോൾ എന്റെ ഹൃദയം മരവിക്കുകയാണു്. ഒരു പ്രത്യേകവാർഡിലേക്കു പോകുവാൻ എന്താണു് സമ്മതിക്കാത്തതു്?''

സുന്ദരിയും സുശീലയുമാണെങ്കിലും, വികാരശൂന്യയായി തോന്നിച്ചിരുന്ന ക്ലാവ്ഡിയ മിഹൈലൊവ്ന സംസാരിക്കുന്നതുപോലെ ആയിരുന്നില്ല അതു്, നിർബ്ബന്ധപൂർവ്വം പ്രതിഷേധിക്കുന്ന ഉൽക്കണ്ഠിതയായ ഒരു സ്ത്രീ സംസാരിക്കുന്നതുപോലെയായിരുന്നു. ആ സ്വരത്തിൽ വേദനയ്ക്കുപുറമെ വേറെ എന്തൊക്കെയോ കലർന്നിരുന്നു. മെരേസ്യെവ് കണ്ണുതുറന്നുനോക്കി. ഒരു കൈലേസുകൊണ്ടു മറച്ചിരുന്ന നിശാദീപത്തിന്റെ പ്രഭയിൽ, തലയിണയുടെ പശ്ചാത്തലത്തിൽ, കമ്മിസ്സാറുടെ വിളർത്തുവീർത്ത മുഖവും അയാളുടെ കനിവുററ കാന്തിചിന്തുന്ന കണ്ണും, നേഴ്സിന്റെ മൃദുലമായ സ്ത്രൈണാകാരത്തിന്റെ പാർശ്വഭാഗവും അയാൾ കണ്ടു. അവളുടെ തലമുടിയുടെ പുറത്തായി വീണുകൊണ്ടിരുന്ന ആ വെളിച്ചം അതിനു് ഒരു പരിവേഷം നൽകി. താൻ ചെയ്യുന്ന പ്രവൃത്തി ശരിയല്ലെന്നു് ഉത്തമവിശ്വാസമുണ്ടായിട്ടും, മെരേസ്യെവിനു് തന്റെ കണ്ണു് അവളിൽനിന്നു പിൻവലിക്കുവാൻ സാധിച്ചില്ല.

''ശരി, ശരി കൊച്ചുസഹോദരി. കരയാതെ, കുറച്ചു ബ്രോമൈഡ് തരട്ടെ,'' ഒരു ബാലികയോടെന്നപോലെ കമ്മിസ്സാർ പറഞ്ഞു,

''ഇതാ വീണ്ടും നേരംപോക്കു പറയുകയാണ്. എന്തൊരു ഭയങ്കരനായ മനുഷ്യനാണ് നിങ്ങൾ. അക്രമം കരയേണ്ട സന്ദർഭത്തിൽ പൊട്ടിച്ചിരിക്കുന്നത് ഭയങ്കരമാണ്. സ്വന്തം ദേഹം വേദനകൊണ്ടു പുളയുമ്പോഴും മററുള്ളവരെ ആശ്വസിപ്പിക്കുക. എൻെറ പ്രിയപ്പെട്ട, പ്രിയപ്പെട്ട മനുഷ്യാ, ഇനിയൊരിക്കലും, കേൾക്കുന്നുണ്ടോ, ഇനിയൊരിക്കലും ഇങ്ങനെ പെരുമാററരുതെ.''

അവൾ തലതാഴ്ത്തി കരഞ്ഞുതുടങ്ങി. വെളുത്ത വസ്ത്രം ധരിച്ച്, ചടച്ച, ആ കുലുങ്ങുന്ന തോളത്ത്, കമ്മിസ്സാറുടെ കനിവുററ, സങ്കടംതിങ്ങുന്ന മിഴികൾ പതിച്ചു.

''സമയം അതിക്രമിച്ചുപോയി. പ്രിയപ്പെട്ടവളെ, വളരെ അതിക്രമിച്ചുപോയി. എൻെറ സ്വന്തം വ്യക്തിപരമായ കാര്യങ്ങളിൽ ഞാൻ എപ്പോഴും, പരിതാപകരമാകുംവണ്ണം വൈകിപ്പോകാറുണ്ട്. മററു കാര്യങ്ങളെക്കുറിച്ചുള്ള ധൃതിയാണ് എനിക്ക്. ഞാൻ വിചാരിക്കുന്നു—വളരെ വളരെ വൈകിപ്പോയി എന്ന്.''

കമ്മിസ്സാർ നെടുവീർപ്പ് വിട്ടു. കണ്ണുനീരും ഉൽക്കണ്ഠാകുലമായ പ്രതീക്ഷയും തിങ്ങുന്ന കണ്ണുകൊണ്ട് നേഴ്സ് അദ്ദേഹത്തെ ഉററുനോക്കി. അദ്ദേഹം പുഞ്ചിരിയിട്ട്, വീണ്ടും ഒരു ദീർഘനിശ്വാസംവിട്ടുകൊണ്ട് സാധാരണരീതിയിൽ അല്പം തമാശകലർത്തി പറഞ്ഞുതുടങ്ങി.

''എൻെറ മിടുക്കത്തി പെൺകുട്ടി, ഈ കഥ ശ്രദ്ധിക്കൂ. ഇപ്പോഴാണ് ഞാൻ അതിനെപ്പററി ഓർത്തത്. വളരെക്കാലം മുമ്പ്, തുർകിസ്ഥാനിലെ അഭ്യന്തരസമരകാലത്ത് ഉണ്ടായതാണിത്. ബസ്മാച്ചി*യെ വീറോടെ പിൻതുടർന്ന ഒരു കുതിരസേനാവ്യൂഹം ഒരു മരുഭൂമിയിൽ ചെന്നുപെട്ടു. അവിടത്തെ ഉഗ്രമായ ഊഷ്മാവ് സഹിക്കാതെ കുതിരകൾ ഓരോന്നായി ചത്തുവീണു. അവ മണൽ കണ്ടു പരിചയപ്പെടാത്ത റഷ്യൻ അശ്വങ്ങളായിരുന്നു. അങ്ങനെ കുതിരകൾ നഷ്ടപ്പെട്ട് ഞങ്ങൾ ഒരു കാലാൾപ്പടയായിത്തീർന്നു. സൈന്യത്തലവൻ ഒരു തീരുമാനമെടുത്തു. ആയുധങ്ങളൊഴിച്ചു ബാക്കി സാധനങ്ങളെല്ലാം വലിച്ചെറിഞ്ഞ് ഒരു നഗരത്തെ ലക്ഷ്യമാക്കി പ്രയാണമാരംഭിക്കുക. ഈ നഗരം 160 കിലോമീററർ അകലെയായിരുന്നു. കടന്നുപോകേണ്ടത് ശുദ്ധമണലിൽ കൂടിയും. കുട്ടിക്ക് ഇതൊന്നു ചിത്രീകരിച്ചുനോക്കുവാൻ സാധിക്കുമോ? ഞങ്ങൾ മാർച്ചു ചെയ്തു—ഒരു ദിവസം, രണ്ടു ദിവസം, മൂന്നു ദിവസം. സൂര്യൻ കത്തിക്കാളുന്നു. കുടിക്കുവാൻ യാതൊന്നുമില്ല. വായ വരണ്ടു, തൊലിയെല്ലാം വിണ്ടുകീറി. വായുവിൽ മണൽ തിങ്ങിനിന്നിരുന്നു. ഞങ്ങളുടെ കാൽക്കീഴിൽ പഴുത്ത മണലായിരുന്നു. അത് പല്ലിന്നിടയിൽക്കയറി, കണ്ണിൽക്കുത്തി. കഴുത്തിൽക്കൂടെ കീഴോട്ടിറങ്ങി. ഭയ

* ബസ്മാച്ചി—മദ്ധ്യേഷ്യയിലെ പ്രതിവിപ്ലവകാരികൾ.—എഡി.



ങ്കരം എന്നുതന്നെ ഞാൻ പറയും. ഒരാൾ കാലുതെററിവീഴുന്നത് മുഖമടച്ചു മണലിലായിരിക്കും. എഴുന്നേൽക്കുവാൻ സാദ്ധ്യമായിരുന്നില്ല. ഞങ്ങൾക്ക് ഒരു കമ്മിസ്സാർ ഉണ്ടായിരുന്നു. യാക്കൊവ് പാവ്‌ലൊവിച്ച് വൊളോദിൻ എന്നാണ് പേര്. കാഴ്ചയിൽ ഒരു ഉറപ്പില്ലാത്ത ബുദ്ധിജീവി. ഒരു ചരിത്രകാരൻ. എന്നാൽ, വീറുററ ഒരു ബോൾഷെവിക്. ഒരാൾക്കു തോന്നും ആദ്യം നിലംപതിക്കുന്നത് അയാളായിരിക്കുമെന്ന്. അയാൾ മററുള്ളവരെ പ്രോത്സാഹിപ്പിച്ചുകൊണ്ട് മുന്നേറി. ''ഇനിയധികം പോകാനില്ല. വളരെ വേഗം നമുക്ക് അവിടെ എത്താം.'' ഇടയ്ക്കിടെ അയാൾ അങ്ങനെ ആവർത്തിച്ചുകൊണ്ടിരുന്നു. സമ്മതമില്ലാതെ ആരെങ്കിലും ഒന്നു വിശ്രമിക്കുവാൻ കിടന്നാൽ അയാൾ തോക്കു ചൂണ്ടി അട്ടഹസിക്കും: 'ഉം, എഴുന്നേല്ക്ക്—അല്ലെങ്കിൽ ഞാൻ ചുട്ടുകളയും...'

''നാലാം ദിവസം. നഗരത്തിലേക്ക് ഇനി പതിനഞ്ചു കിലോമീറററേയുള്ളു. ആളുകളെല്ലാം തീരെത്തളർന്നു. മദ്യപാനം ചെയ്തപോലെ ഞങ്ങൾ തെന്നിത്തെന്നിപ്പോയിരുന്നു. വെടിയേററ ഒരു മൃഗത്തിൻെറ ഓട്ടംകൊണ്ടുണ്ടായതുപോലെ വളഞ്ഞുപിരിഞ്ഞിരുന്നു ഞങ്ങളുടെ നടപ്പിൻെറ പാടു പതിഞ്ഞ വഴി. പെട്ടെന്ന് കമ്മിസ്സാർ പാടുവാൻ തുടങ്ങി. ഭയാനകമാകുംവണ്ണം ലോലമായ ഒരു സ്വരമായിരുന്നു അയാളുടേത്. തുടങ്ങിയതോ ഒരു കഥയില്ലാത്ത പാട്ട്—ഒരു പഴയ മാർച്ചിങ് സോങ്. പക്ഷേ, ഞങ്ങളെല്ലാം ഇത് ഏററുപാടി. ഞാൻ എല്ലാവരോടും ഒരു വരിയായി നില്ക്കുവാൻ ആജ്ഞാപിച്ചു. പിന്നീട് ഞാൻ കാൽവെപ്പുകൾ പരിശോധിച്ചു. ഇടത്ത്, വലത്ത്, ഇടത്ത്, വലത്ത്—ആരും വിശ്വസിക്കുകയില്ല. പക്ഷേ, യാത്ര പിന്നീട് വളരെ സുകരമായിരുന്നു.

''ഈ പാട്ടു കഴിഞ്ഞപ്പോൾ ഞങ്ങൾ വേറെ ഒന്നു പാടി. പിന്നീട് മറെറാന്ന്. കുട്ടി നിനക്ക് ചിത്രീകരിക്കുവാൻ കഴിയുമോ? വിണ്ടുകീറിയ വായയോടെ, കത്തിജ്വലിക്കുന്ന സൂര്യനു കീഴിൽ നിന്നാണു ഞങ്ങൾ ഇതു പാടിയത്. ഞങ്ങൾക്ക് അറിയാവുന്ന പാട്ടുകൾ മുഴുവനും ഞങ്ങൾ പാടി. ഒടുവിൽ ഒരൊററ ആളെപ്പോലും ആ മരുഭൂമിയിൽ വിട്ടുപോരാതെ ഞങ്ങൾ നഗരത്തിൽ എത്തി. എന്തു തോന്നുന്നു, കുട്ടിക്ക്.''

''ആ കമ്മിസ്സാർക്ക് എന്തുപററി?''

''എന്തു പറയുവാൻ. വളരെ സുഖമായി ജീവിച്ചിരിക്കുന്നു. പുരാവസ്തുശാസ്ത്രത്തിൽ ഒരു പ്രൊഫസറായിരിക്കുകയാണ് അയാൾ. ചരിത്രാതീതകാലത്തെ പാർപ്പിടങ്ങൾ കുഴിച്ചെടുക്കുകയാണ് ഇപ്പോഴത്തെ ജോലി. പക്ഷേ, അന്നത്തെ മാർച്ചിനുശേഷം അയാളുടെ ശബ്ദം ചിലമ്പിച്ചു. ഇന്നതു ഭയങ്കരമായി പതറും. പക്ഷേ, അയാൾക്കു ശബ്ദത്തിൻെറ ആവശ്യമെന്താണ്? ഗായകനല്ലല്ലോ അയാൾ. ശരി. ഇനി, ഇന്നു രാത്രി കഥയൊന്നുമില്ല. പോയി ഉറങ്ങിക്കോളൂ. ഒരു കുതിരപ്പടയാളി

എന്ന നിലയിൽ ഞാൻ വാക്കുതരാം. ഇന്നു രാത്രി ഞാൻ മരിക്കുകയി ല്ല.''

ഒടുവിൽ ഗാഢനിദ്രയിൽ അമർന്ന മെരേസ്യെവ് ഒരു സ്വപ്നം ക ണ്ടു. ജീവിതത്തിൽ ഒരിക്കലും കണ്ടിട്ടില്ലാത്ത ഒരു മരുഭൂമിയിലൂടെ, വിണ്ടുകീറിയ വായോടെ ചിലർ പാട്ടുപാടുന്നു. അവരുടെ കമ്മിസ്സാ റിനു് വാർഡിൽ കിടക്കുന്ന കമ്മിസ്സാറിൻെറ ഛായയായിരുന്നു.

മെരേസ്യെവ് ഉണർന്നപ്പോൾ നേരം വൈകിയിരുന്നു. ഉച്ചയായി എന്നു കാണിച്ചുകൊണ്ടു് സൂര്യരശ്മികൾ മുറിയുടെ നടുവിൽ എത്തിയി രിക്കുന്നു. ഒരു ആഹ്ലാദവികാരത്തോടെയാണു് അയാൾ ഉണർന്നതു്. സ്വപ്നമാണോ—എന്തു സ്വപ്നം. ഉറക്കത്തിൽ താൻ കൈയിൽപ്പിടിച്ചി രുന്ന ആ മാസികയിലേക്കു് അയാൾ വീണ്ടും നോക്കി. ചുളുങ്ങിക്കൂടിയ ആ പേജിൽനിന്നു ലെഫ്: കർപ്പോവിച്ച് വലിഞ്ഞ ആ വീരസ്മി തത്തോടെ തന്നെ നോക്കിക്കൊണ്ടിരിക്കുകയാണു്. മെരേസ്യെവ് പ തുക്കെ ലഫ്ററനൻറിനെ നോക്കി കണ്ണിറുക്കിക്കാണിച്ചു.

കുഴകലും ചീകലുമെല്ലാം കഴിഞ്ഞു്, കമ്മിസ്സാർ മെരേസ്യെവിനെ നോക്കി ഒരു പുഞ്ചിരിയിട്ടുകൊണ്ടു് കിടക്കുകയാണു്. സന്തോഷത്തോ ടെ അദ്ദേഹം ചോദിച്ചു: ''നിങ്ങൾ എന്തിനാണു് അയാളെ നോക്കി കണ്ണിറുക്കിക്കൊണ്ടിരിക്കുന്നതു്?''

''ഞങ്ങൾ പറക്കുവാൻ പോകയാണു്.'' അലെക്സേയ് പറഞ്ഞു.

''അതെങ്ങിനെ—അയാൾക്കു നഷ്ടപ്പെട്ടിട്ടുള്ളതു് ഒരു പാദംമാത്ര മാണു്. നിങ്ങളുടെ രണ്ടു പാദങ്ങളും പോയില്ലേ?''

''പക്ഷേ, ഞാൻ ഒരു സോവിയററു വൈമാനികനാണു്.'' അലെ ക്സേയ് തിരിച്ചടിച്ചു.

അയാൾ ലഫ്. കർപ്പൊവിച്ചിനെ കടത്തിവെട്ടും, രണ്ടുകാലും ഇല്ലാ തെ പറക്കും എന്നൊരു ഗാരണ്ടി ധ്വനിക്കുന്ന സ്വരത്തിലാണു് ആ വാക്കുകൾ അയാൾ ഉച്ചരിച്ചതു്.

ഭക്ഷണസമയത്തു് വേലക്കാരി കൊടുത്തതെല്ലാം അയാൾ കഴിച്ചു. അത്ഭുതത്തോടെ തൻെറ ഒഴിഞ്ഞ പാത്രം നോക്കി അയാൾ വീണ്ടും സാ ധനങ്ങൾ ആവശ്യപ്പെട്ടു. അയാളുടെ ഞരമ്പുകൾ ആകെ ഇളകിയമാതി രി തോന്നി; ഇടയ്ക്കു പാടും. ഇടയ്ക്കു ചൂളംകുത്താൻ ശ്രമിക്കും. ഇടയ്ക്കിടെ തന്നോടുതന്നെ ഉറക്കെ ഉറക്കെ അയാൾ വാഗ്വാദം നടത്തും. തന്നോടു കാണിക്കുന്ന പ്രത്യേകതയെ ദൂഷണം ചെയ്തുകൊണ്ടു്, സാധാരണസന്ദർ ശനത്തിന്നായി വരുന്ന വസീലിയ് വസീല്യെവിച്ചിനെ, എന്തു ചെ യ്താലാണു് വേഗം രോഗവിമുക്തനാകുക, എന്നതിനെക്കുറിച്ചുള്ള ചോദ്യ ങ്ങൾകൊണ്ടു മൂടും. ധാരാളം ഭക്ഷണം കഴിക്കുവാനും, ധാരാളം വിശ്രമി ക്കുവാനും പ്രൊഫസർ ആവശ്യപ്പെട്ടു. അന്നുതൊട്ടു് ഭക്ഷണത്തിൻെറ രണ്ടാം തവണയിൽ അയാൾ സാധനങ്ങൾ രണ്ടും മൂന്നും പ്രാവശ്യം ചോ



ദിച്ചുതുടങ്ങി. സ്വയം നിർബ്ബന്ധിച്ചു അയാൾ നാലു് ഇറച്ചി കട്ലററു കൾ തിന്നും.

സന്തോഷം ചിലരെ അഹങ്കാരിയാക്കും. പ്രൊഫസറെ ചോദ്യങ്ങൾ കൊണ്ടു് ആക്രമിക്കുമ്പോൾ, വാർഡിലെ മററുള്ളവരുടെയെല്ലാം ശ്രദ്ധ യെ ആകർഷിച്ചതു് എന്താണെന്നു് അലെക്സേയ് മനസ്സിലാക്കിയിരു ന്നില്ല. വസീലിയ് വസീല്യെവിച്ച് അന്നും കൃത്യസമയത്തു്—നിലം മുഴുവൻ പരന്ന ആ സൂര്യരശ്മി തറയിൽ ഇഷ്ടിക പോയ സ്ഥലത്തു് പതിഞ്ഞപ്പോൾത്തന്നെ എത്തി. പതിവുപോലെ എല്ലാവരോടും ശ്രദ്ധാ ലുവായിത്തന്നെ പെരുമാറി അദ്ദേഹം. പക്ഷേ, ഇതേവരെ ആരും കണ്ടി ട്ടില്ലാത്ത ഒരു അന്തർമ്മുഖമായ നോട്ടം അദ്ദേഹത്തിൽ എല്ലാവരും ദർ ശിച്ചു. സാധാരണപോലെ അദ്ദേഹം ആരേയും ശകാരിച്ചില്ല. പരിഹസി ച്ചില്ല. വീർത്ത കണ്ണുകളുടെ ചുററുമുള്ള ഞരമ്പുകൾ ഇടക്കിടെ ത്രസിച്ചി രുന്നു. വൈകുന്നേരത്തെ സന്ദർശനസമയമായപ്പോഴേയ്ക്കും അദ്ദേഹം ആകെ ചുളുങ്ങിക്കൂടിയിരുന്നു. വളരെയധികം പ്രായംതോന്നിയിരുന്നു അദ്ദേ ഹത്തിനു്. വാതിലിൻെറ പിടിയിന്മേൽ ഒരു തുണി കിടക്കുന്നതു കണ്ടു് അദ്ദേഹം വേലക്കാരിയെ മെല്ലെ ശകാരിച്ചു. കമ്മിസ്സാറുടെ പനി ചാർ ട്ടു് നോക്കി, വേറെ എന്തോ ഒരു മരുന്നുകൂടി നിർദ്ദേശിച്ചു് നിശ്ശബ് ദരും പരിഭ്രാന്തരുമായി നില്ക്കുന്ന അനുയായികളോടൊപ്പം മൗനിയായി നടന്നുപോയി. ഉമ്മറപ്പടിയിന്മേൽ അദ്ദേഹത്തിൻെറ കാലുകൾ തടഞ്ഞു. ആരോ കൈമുട്ടിന്മേൽ കടന്നുപിടിച്ചിരുന്നില്ലെങ്കിൽ അദ്ദേഹം വീണു പോകുമായിരുന്നു. ഉന്നതകായനായ, വലിയ, പരുപരുത്ത ശബ്ദമു ള്ള, ഉല്ലാസവാനായ ആ ശിക്ഷണനിപുണൻെറ ഈ ശാന്തതയും വിനയ വും തീരെ അസ്ഥാനത്തായിത്തോന്നി. നാല്പത്തിരണ്ടാം നമ്പറിലെ അം ഗങ്ങളുടെ അത്ഭുതംകൊണ്ടു വിടർന്ന കണ്ണുകൾ അദ്ദേഹത്തെ അനുയാത്ര ചെയ്തിരുന്നു. ആ വലിയ, ദയാശീലനായ മനുഷ്യനെ എല്ലാവരും സ്നേ ഹിച്ചിരുന്നു. അദ്ദേഹത്തിൽ വന്ന മാററം അവരെ അസ്വസ്ഥരാക്കി.

പിറേറ ദിവസം കാലത്തു് അവർ അതിൻെറ കാരണം മനസ്സിലാ ക്കി. ഒരു നല്ല ഡോക്ടറും, പ്രശസ്തനാകേണ്ട ഒരു ശാസ്ത്രജ്ഞനും ആയി രുന്ന അദ്ദേഹത്തിൻെറ ഏകപുത്രൻ—വസീലിയ് വസീല്യെവിച്ച് എന്നുതന്നെ നാമകരണം ചെയ്യപ്പെട്ടിരുന്ന ആ യുവാവു്, പ്രൊഫസറു ടെ ആനന്ദവും അഭിമാനവും ആയിരുന്ന—പടിഞ്ഞാറൻ യുദ്ധരംഗത്തു വച്ചു് കൊല്ലപ്പെട്ടിരിക്കുന്നു. പതിവുസമയത്തു് വാർഡു സന്ദർശിക്കു വാൻ അദ്ദേഹം വരുമോ എന്നു് ശ്വാസമടക്കിപ്പിടിച്ചു് ആ വാർഡിലെ രോഗികൾ കാത്തിരുന്നു. പതുക്കെ—നീങ്ങുന്നില്ല എന്ന മട്ടിൽ പൊ യ്ക്കൊണ്ടിരുന്ന സൂര്യരശ്മിയിൽ കണ്ണുംനട്ടു് ഇരിക്കുകയായിരുന്നു അവർ. ഒടുവിൽ കിരണങ്ങൾ ഇഷ്ടിക അടർന്നുപോയ സ്ഥലത്തെത്തി. എ ല്ലാവരും മുഖത്തോടുമുഖം നോക്കി. തത്സമയം ശരിയ്ക്കും പതിവുപോലെ

വരാന്തയിൽ കനത്ത ആ പാദപതനവും, അതിനെത്തുടർന്നുള്ള അനുയായികളുടെ കാലടിശബ്ദങ്ങളും മുഴങ്ങി. പ്രൊഫസർക്കു അല്പം ആശ്വാസമുള്ളതുപോലെ തോന്നി. ഭയങ്കരമായ ജലദോഷം പിടിപെട്ടപോലെ അദ്ദേഹത്തിന്റെ കൺപോളകളും മൂക്കും അല്പം തുടുത്തിരുന്നിരുന്നു. മേശപ്പുറത്തുനിന്നു കമ്മിസ്സാറുടെ പനി ചാർട്ട് എടുക്കുമ്പോൾ, തൊലിയുരിഞ്ഞ ആ മിനുത്ത കൈകൾ പ്രത്യക്ഷത്തിൽ വിറച്ചിരുന്നു. എങ്കിലും സാധാരണപോലുള്ള ചൊറുചൊറുക്കും പ്രസരിപ്പും അദ്ദേഹം അന്നും കാണിച്ചു. പക്ഷേ, ആ പ്രചണ്ഡതയും ശകാരവും അപ്രത്യക്ഷമായിരുന്നു.

ഒരു പൊതുധാരണയിൽ എത്തിയിരുന്നപോലെ അന്നു മുറിവേററവരും രോഗികളും തങ്ങളാലാകുംവിധം അദ്ദേഹത്തെ പ്രസാദിപ്പിക്കുവാൻ അന്യോന്യം മത്സരിച്ചു. എല്ലാവരും തങ്ങൾക്കു ഭേദമായിത്തുടങ്ങിയെന്നു തീർത്തുപറഞ്ഞു. ഏററവും കലശലായ രോഗം പിടിച്ചിരുന്നവർപോലും അന്ന് യാതൊരു ആവലാതിയും പറഞ്ഞില്ല. തങ്ങൾക്കു ഭേദമായിത്തുടങ്ങിയെന്ന് അവർ നടിച്ചു. എല്ലാവരും ആസ്പത്രിയിലെ സജ്ജീകരണങ്ങളേയും ചികിത്സാസമ്പ്രദായത്തേയും, അതിന്റെ ഐന്ദ്രജാലികമായ ഫലത്തേയും കുറിച്ച് അഭിനന്ദിച്ചു സംസാരിച്ചു. പൊതുവായ ഒരു വലിയ ദുഃഖംകൊണ്ട് ഒന്നിക്കപ്പെട്ട ഒരു സൗഹൃദമായ കുടുംബംപോലിരുന്നു അത്.

ഇന്നു കാലത്ത് എന്താണിത്ര അസാധാരണമായ സംതൃപ്തി കണ്ടതെന്ന് സന്ദർശനവേളയിൽ വസീലിയ് വസീല്യെവിച്ച് അത്ഭുതപ്പെട്ടു.

പക്ഷേ അദ്ദേഹം വിസ്മയിച്ചുവോ? കൗശലപൂർവ്വമായ ഈ നിശ്ശബ്ദ ഗൂഢാലോചന അദ്ദേഹം മനസ്സിലാക്കിയിരിക്കണം. അദ്ദേഹം അതു മനസ്സിലാക്കിയിരുന്നുവെങ്കിൽ—ഒരിക്കലും ഉണങ്ങാത്ത ആ വലിയ മുറിവിന്റെ വേദന സഹിക്കുവാൻ അത് കുറച്ചുകൂടി അദ്ദേഹത്തെ പ്രാപ്തനാക്കിയിരിക്കണം.

## IX

കിഴക്കോട്ട് അഭിമുഖമായിട്ടുള്ള ജനവാതിലിലൂടെ കാണാവുന്ന പോപ്ലാർമരക്കൊമ്പിൽ നിറയെ ഇളംമഞ്ഞനിറത്തിൽ പശിമയാർന്ന ഇലകളും അവയുടെ അടിയിലായി തടിച്ച പട്ടുനൂൽപ്പുഴുവിനെപ്പോലുള്ള മൊട്ടുകളും പ്രത്യക്ഷപ്പെടുവാൻ തുടങ്ങിയിരിക്കുന്നു. പ്രഭാതത്തിൽ ആ ഇലകൾ അരുണകിരണങ്ങളേററ് വെട്ടിത്തിളങ്ങുന്നതു കണ്ടാൽ അവ മെഴുകുകടലാസുകൊണ്ടുണ്ടാക്കിയവയാണെന്നു തോന്നും. കടലിന്റെ പുതുമയുള്ള നിശിതതീക്ഷ്ണമായ ഒരു ഗന്ധം അതിൽനിന്നു പുറപ്പെട്ടിരുന്നു. അത് ജനവാതിലിലൂടെ അകത്തു കടന്നു. ആസ്പത്രിയിൽ തങ്ങിനിന്നിരുന്ന സ്വതസ്സിദ്ധമായ ഗന്ധത്തിനു അറുതിവരുത്തി. സ്റ്റെപ്പാൻ



ഇവാനൊവിച്ചിന്റെ ഉദാരതയിൽ കൊഴുത്തു തടിച്ചു വളർന്നിരുന്ന ആ കുരുവികളുടെ കുസൃതികൾക്കു ഒരു അററവുമുണ്ടായിരുന്നില്ല. വസന്താഘോഷത്തിനെന്നപോലെതന്നെ ടോമിഗണ്ണർക്ക് ഒരു പുതിയ വാൽ മുളച്ചുവന്നിരുന്നു. മുമ്പിലത്തേതിലും വികൃതിയും തെമ്മാടിയുമായിത്തീർന്നിരുന്നു അവൻ. കാലത്തേ ജനവാതിലിന്റെ പുറത്തിരുന്ന് പക്ഷികൾ ഭയങ്കരമായി കശപിശക്കൂട്ടും. വാർഡു വൃത്തിയാക്കുന്ന വേലക്കാരിയുടെ ക്ഷമയകലുമ്പോൾ പിറുപിറുത്തുകൊണ്ട് അവൾ ജനല്പടിയിൽ കയറി വെൻറിലേററിനു പുറത്തേക്കു തന്റെ തുണി നീട്ടി കുടഞ്ഞ് അവയെ ആട്ടി ഓടിക്കും.

മോസ്ക്കോനദിയിലെ മഞ്ഞെല്ലാം ഉരുകിത്തുടങ്ങി. കുറച്ചു ദിവസത്തെ ശബ്ദായമാനമായ ജീവിതത്തിനുശേഷം ആ നദി ശാന്തയായി കരയ്ക്കുള്ളിൽ ഒതുങ്ങിനിന്നു. തന്റെ വിശാലമായ ജലപ്പരപ്പ് കപ്പലുകൾക്കും, പത്തേമാരികൾക്കും, ക്ലേശപൂർണ്ണമായ അക്കാലത്ത് പട്ടണനിവാസികൾക്കു ഗതാഗതസൗകര്യം നൽകിയിരുന്ന ബോട്ടുകൾക്കും ഒഴിഞ്ഞുകൊടുത്തു. കുക്ലുഷ്കിന്റെ ജഢീകരമായ പ്രവചനം ഉണ്ടായിരുന്നിട്ടും, വസന്തകാലത്തെ വെള്ളച്ചാട്ടത്തിന്റെ ഗതിയിൽ 42–ാംനമ്പറിലെ ആരുംതന്നെ 50–ാംനമ്പർ മുറിയിലേക്ക് 'ഒലിച്ചു പോയില്ല.' കമ്മിസ്സാർ ഒഴിച്ചു ബാക്കിയെല്ലാവരും വളരെ അധികം അഭിവൃദ്ധി പ്രാപിച്ചിരുന്നു. ഇപ്പോൾ വാർഡിലെ പ്രധാന സംഭാഷണം ആസ്പത്രിയിൽനിന്നു വിടുതൽ കിട്ടുന്നതിനെപ്പററിയായി.

സ്റ്റെപ്പാൻ ഇവാനൊവിച്ചാണ് ആദ്യമായി ആസ്പത്രി വിട്ടത്. ഉൽക്കണ്ഠ, ആനന്ദം, പരിഭ്രമം എന്നീ മിശ്രവികാരത്തോടെ, വിടുതൽ കിട്ടുന്നതിന്റെ തലേദിവസം അയാൾ ആസ്പത്രി മുഴുവനും ചുററിനടന്നു. ഒരു നിമിഷംപോലും ശാന്തനായിരിക്കുവാൻ അയാൾക്കു സാധിച്ചില്ല. വരാന്തയിലെ രോഗികളോടു കുറേനേരം സംസാരിച്ചുനിന്നശേഷം അയാൾ വാർഡിലേക്കു മടങ്ങും. അവിടെപ്പോയി ജനാലപ്പടിയിൽ കയറിയിരുന്ന് റൊട്ടിക്കഷണത്തിൽനിന്നു എന്തോ ഉണ്ടാക്കുവാൻ ശ്രമിക്കും; ഉടനടി അവിടെനിന്ന് ചാടിയെടുന്നേററ് വാർഡു വിട്ട് പുറത്തേക്കു പോകും. സന്ധ്യ മങ്ങിയതിനുശേഷമേ അയാൾ ജനവാതിൽപ്പടിയിൽ കയറി, ദീർഘാലോചനയിൽ മുഴുകി, നെടുവീർപ്പുകൾ വിട്ട് പിറുപിറുത്തുകൊണ്ട് ഇരിക്കുകയുള്ളു. രോഗികൾ ഓരോവിധ ചികിത്സയിൽ വ്യാപൃതരായിരിക്കുന്ന സമയമാണത്. രണ്ടു രോഗികൾ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു, ഒരാൾ—കമ്മിസ്സാർ, നിശ്ശബ്ദനായി സ്റ്റെപ്പാൻ ഇവാനൊവിച്ചിനെ നോക്കിക്കൊണ്ടിരിക്കയാണ്. മറെറയാൾ—മെരേസ്യെവ്, ഉറങ്ങുവാൻ പാടുപെടുകയും ചെയ്യുന്നു.

ചുററും പ്രശാന്തത പരന്നു. അസ്തമയസൂര്യന്റെ അവസാനകിരണങ്ങളിൽ മുങ്ങിനിൽക്കുന്ന സ്റ്റെപ്പാൻ ഇവാനൊവിച്ചിന്റെ നിഴൽ തെ

ളിഞ്ഞുകാണാവുന്നിടത്തേക്കു നോക്കിക്കൊണ്ടു് പുറത്തു് കേൾക്കാൻ വയ്യാത്ത ഒരു സ്വരത്തിൽ കമ്മിസ്സാർ പറഞ്ഞു:

‘‘ഗ്രാമത്തിൽ ഇപ്പോൾ സന്ധ്യാസമയമാണു്. പ്രശാന്തത—തികഞ്ഞ പ്രശാന്തതയായിരിക്കും അവിടെ. മഞ്ഞലിഞ്ഞുതുടങ്ങുന്ന മണ്ണു്, നനഞ്ഞ വളം, മരപ്പുകയുടെ നാററം. തൊഴുത്തിൽ കിടക്കുന്ന പശു, അവളുടെ വൈക്കോൽ മെത്തയിൽ കാലിട്ടടിക്കുകയായിരിക്കും. അതു് അസ്വസ്ഥമാണു്—ചെനപിടിക്കേണ്ട കാലമാണതിനു്—മധുമാസം—ഞാൻ ആലോചിക്കുകയാണു്—സ്ത്രീകൾക്കുതന്നെ വയലിൽ വളം പരത്തുവാൻ സാധിക്കുമോ? വിത്തും കോപ്പുകളും എവിടെയാണു്? അക്കാര്യത്തിൽ എല്ലാം ശരിയായിക്കാണുമോ?’’

സ്റ്റെപ്പാൻ ഇവാനൊവിച്ചു് കമ്മിസ്സാറെ നോക്കിയ നോട്ടത്തിൽ അത്ഭുതത്തേക്കാളധികം ഭയപ്പാടു് ആയിരുന്നു എന്നു തോന്നി അലെക്സേയ്ക്കു്. സ്റ്റെപ്പാൻ ഇവാനൊവിച്ചു് ചോദിച്ചു.

‘‘റജിമെൻറൽ കമ്മിസ്സാർ സഖാവേ—നിങ്ങൾ ഒരു മാന്ത്രികനാണോ: മററുള്ളവരുടെ വിചാരങ്ങളെ ഇത്ര കണിശമായി മനസ്സിലാക്കുവാൻ? നമ്മുടെ സ്ത്രീകൾ തീർച്ചയായും പ്രായോഗികമനഃസ്ഥിതിക്കാരാണു്. പക്ഷേ, പുരുഷന്മാരില്ലാതെ എല്ലാം എങ്ങിനെയാണു് അവർ നിർവ്വഹിക്കുക എന്നു് ചെകുത്താനു മാത്രമേ അറിയാൻ സാധിക്കുകയുള്ളു. അതേ, അതാണു് വാസ്തവം.’’

വീണ്ടും നിശ്ശബ്ദത പരന്നു. നദിയിലെവിടെയോ ഒരു കപ്പൽ കുഴൽ വിളിച്ചു. ആ ശബ്ദം ജലപരപ്പിലൂടെ ഒഴുകി. കരിങ്കൽമതിലിന്മേൽ തട്ടി പ്രതിധ്വനിച്ചു.

‘‘എന്തു പറയുന്നു—ഈ യുദ്ധം ഇപ്പോഴെങ്ങാനും അവസാനിക്കുമോ?’’ സ്റ്റെപ്പാൻ ഇവാനൊവിച്ചു് എന്തോ കാരണത്താൽ സ്വരം താഴ്ത്തി ചോദിച്ചു. ‘‘കൊയ്ത്തിനുമുമ്പു് അതു കഴിയുമോ?’’

കമ്മിസ്സാർ മറുപടി പറഞ്ഞു: ‘‘എന്തിനാണു് ഇത്ര പരിതപിക്കുന്നതു്? നിങ്ങളുടെ പ്രായത്തിലുള്ളവരെ സമരസേവനത്തിനു് വിളിച്ചിട്ടില്ലല്ലോ. നിങ്ങൾ ഒരു സന്നദ്ധഭടനല്ലേ? യുദ്ധത്തിൽ നിങ്ങളുടേതായ പങ്കു നിങ്ങൾ നിർവ്വഹിക്കുകയും ചെയ്തിരിക്കുന്നു. ആവശ്യപ്പെടുകയാണെങ്കിൽ നിങ്ങൾക്കു വിടുതൽ കിട്ടും. എന്നാൽ പോയി സ്ത്രീകളുടെ നേതൃത്വം ഏറെറടുക്കാമല്ലോ. പ്രായോഗികബുദ്ധികളായ പുരുഷന്മാരുടെ സാന്നിദ്ധ്യം അവിടെയും ആവശ്യമുണ്ടു്. ഇല്ലേ? എന്തു പറയുന്നു ഊതത്താടീ?’’

ഇതു പറയുന്നതിനിടയിൽ വളരെ കരുണയോടെ കമ്മിസ്സാർ ആ പഴയ പട്ടാളക്കാരനെ നോക്കുന്നുണ്ടായിരുന്നു. അയാൾ ജാഗ്രതയോടും ആവേശത്തോടുംകൂടി ജനൽപ്പടിയിന്മേൽനിന്നു ചാടിയിറങ്ങി.

‘‘വിടുതൽ നേടുകയോ... ഏയ്, ഞാനും അതുതന്നെയാണു് ആ



ലോചിച്ചുകൊണ്ടിരുന്നതു്. ഞാനതു സ്വയം പറയുകയായിരുന്നു. കമ്മീഷനു ഒരു അപേക്ഷ കൊടുത്തുനോക്കട്ടേ—ഏതായാലും ഞാൻ മൂന്നു യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ടു്—സാമ്രാജ്യയുദ്ധത്തിൽ, ആഭ്യന്തരയുദ്ധത്തിൽ മുഴുവൻ; ഇതാ ഇതിൽ കുറെ. ഒരുപക്ഷേ ഇതൊക്കെ മതിയാകും. ഇല്ലേ? കമ്മിസ്സാർ സഖാവേ എന്താണു് നിങ്ങളുടെ ഉപദേശം?’’

‘‘ശരി, അപേക്ഷ കൊടുക്കു. എനിക്കു് ഗ്രാമത്തിൽ സ്ത്രീകളുടെകൂടെ പ്രവൃത്തിയെടുക്കേണ്ടതുകൊണ്ടു് ദയവായി എനിക്കു വിടുതൽ അനുവദിക്കണം എന്നു് അപേക്ഷിക്കു. എന്നെ ജർമ്മൻകാരിൽനിന്നു മററുള്ളവർ കാത്തുരക്ഷിക്കട്ടെ!’’ സ്വയം നിയന്ത്രിക്കാനാകാതെ കിടക്കയിൽ കിടന്നുകൊണ്ടു മെരേസ്യെവ് വിളിച്ചുപറഞ്ഞു.

ഒരു കുററബോധത്തോടെ സ്റ്റെപ്പാൻ ഇവാനൊവിച്ചു് അയാളെ നോക്കി. നെററി ചുളിച്ചുകൊണ്ടു് കമ്മിസ്സാർ പറഞ്ഞു:

‘‘സ്റ്റെപ്പാൻ ഇവാനൊവിച്ചു്, എന്തു ഉപദേശമാണു് എനിക്കു തരുവാൻ കഴിയുക. നിങ്ങളുടെ ഹൃദയത്തോടു ചോദിക്കു. നിങ്ങൾക്കും റഷ്യക്കാരൻെറ ഹൃദയമില്ലേ? നിങ്ങൾക്കു് ആവശ്യമുള്ള ഉപദേശം അതു തരും.’’

പിറേറദിവസം സ്റ്റെപ്പാൻ ഇവാനൊവിച്ചിനു ആസ്പത്രിയിൽനിന്നു വിടുതൽ കിട്ടി. യാത്രപറയുവാൻ സൈനികയൂണിഫോറം ധരിച്ചാണു് അയാൾ എത്തിയതു്. അനേകം അലക്കുകൾകൊണ്ടു് നിറംമങ്ങിയ അടിക്കുപ്പായം മുന്നിൽ യാതൊരു വളവും വരുത്താതെ പിന്നിലേക്കു വലിച്ചു് ബൽട്ടിട്ടു് മുറുക്കിയിരുന്നു. ആ വേഷവിധാനത്തിൽ ഉയരംകുറഞ്ഞ ആ മനുഷ്യനു ഒരു പതിനഞ്ചു വയസ്സു കുറവായേ ആരും മതിക്കുകയുള്ളു. നെഞ്ചത്തു്, കണ്ണഞ്ചിക്കുന്ന വിധത്തിൽ പ്രകാശിച്ചിരുന്ന ‘‘ഹീറോ ഓഫ് സോവിയററ് യൂണിയൻ’’ സ്വർണ്ണമെഡലും ‘‘ഓർഡർ ഓഫ് ലെനിൻ,’’ ‘‘മെഡൽ ഓഫ് വാലർ’’ എന്നിവയും ധരിച്ചിരുന്നു. താൻ രോഗിയായിരുന്നപ്പോൾ ധരിച്ചിരുന്ന വസ്ത്രവും ഒരു മഴക്കോട്ടുപോലെ തോളത്തിട്ടിരുന്നു. പക്ഷേ, പട്ടാളബിരുദചിഹ്നങ്ങൾ മറയ്ക്കാത്ത തരത്തിൽ ചെറുതായിരുന്നു അതു്. പഴയ സൈനികച്ചെരുപ്പുതൊട്ടു് നല്ലപോലെ മെഴുപുരട്ടി തേൾവാൽമാതിരി മടക്കിവെച്ചിരുന്ന മീശവരെയുള്ള ആ രൂപം 1914—ലെ യുദ്ധകാലത്തു് പ്രചരിച്ചിരുന്ന ക്രിസ്തുമസ്സുകാർഡിൽ സാധാരണ കാണാറുള്ള വീരനായ നാടൻ പട്ടാളക്കാരനെ ഓർമ്മിപ്പിച്ചു.

തൻെറ സഖാക്കളിൽ ഓരോരുത്തരുടേയും സമീപം ചെന്നു് അവരവരുടെ സൈനികബഹുമതി കൂട്ടി വിളിച്ചു് അയാൾ അഭിവാദ്യം ചെയ്തു. ചുറുചുറുക്കോടെ തനി പട്ടാളച്ചിട്ടയിൽ, അയാൾ കാലുകൾ കൂട്ടിയടിച്ചു് അഭിവാദ്യം ചെയ്തതു് സന്തോഷകരമായ ഒരു കാഴ്ചതന്നെയായിരുന്നു.

''എന്നെ യാത്ര പറയുവാൻ അനുവദിക്കൂ. റജിമെന്റൽ കമ്മിസ്സാർ സഖാവേ''—അങ്ങേയറ്റത്തെ കട്ടിലിന്റെ അടുത്ത് എത്തി തികഞ്ഞ ആദരവോടെ അയാൾ പറഞ്ഞു. ''അങ്ങിനെയാകട്ടെ സ്റ്റെപ്പാൻ ഇവാനൊവിച്ച്—സുരക്ഷിതമായ യാത്ര ആശംസിക്കട്ടെ.'' ആ പട്ടാളക്കാരന്റെ നേർക്ക് തിരിഞ്ഞപ്പോൾ ഉണ്ടായ വേദന കടിച്ചമർത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു.

പട്ടാളക്കാരൻ മുട്ടുകുത്തിനിന്ന്, കമ്മിസ്സാറുടെ വലിയ തല തന്റെ കൈകളിൽ എടുത്ത് പഴയ റഷ്യൻ ആചാരമനുസരിച്ച് മൂന്നു പ്രാവശ്യം ചുംബിച്ചു.

''വേഗം സുഖമാകൂ. സഖാവു കമ്മിസ്സാർ—ദൈവം ദീർഘായുസ്സും ആരോഗ്യവും അരുളട്ടെ. നിങ്ങൾക്കു കനകംകൊണ്ടുള്ള ഒരു ഹൃദയമാണുള്ളത്. ഒരു പിതാവിനേക്കാൾ മീതെയായിരുന്നു നിങ്ങൾ ഞങ്ങൾക്ക്. ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം നിങ്ങളെക്കുറിച്ച് ഓർക്കും.'' പട്ടാളക്കാരൻ വികാരംകൊണ്ടു വിറയാർന്നു പറഞ്ഞു.

''ശരി, ഇപ്പോൾ പോകൂ—സ്റ്റെപ്പാൻ ഇവാനൊവിച്ച്, അദ്ദേഹത്തിനു മനക്ഷോഭം ഉണ്ടാക്കരുത്.'' പട്ടാളക്കാരന്റെ കോട്ടിന്റെ കൈയിൽ പിടിച്ചുവലിച്ചുകൊണ്ടു ക്ലാവ്ഡിയ മിഹൈലൊവ്ന പറഞ്ഞു.

''നേഴ്സ്, നിങ്ങളുടെ ദയവിനും ശുശ്രൂഷയ്ക്കും അകമഴിഞ്ഞ നന്ദി,'' വളരെ ഗൗരവത്തോടെ അവളുടെ മുന്നിൽ താണു കുമ്പിട്ടുകൊണ്ട് അത്യാദരവോടെ അയാൾ തുടർന്നു. ''അതേ നിങ്ങൾ ഞങ്ങളുടെ സോവിയറ്റ് മാലാഖയാണ്—അതേ, അതാണ് നിങ്ങൾ.''

പരിഭ്രമംകൊണ്ടു തുടുത്ത്, എന്താണ് പറയേണ്ടതെന്നറിയാതെ അയാൾ വാതിൽക്കലേക്കു നീങ്ങി.

''എന്തു മേൽവിലാസത്തിലാണ് ഞങ്ങൾ എഴുതേണ്ടത്? സൈബീരിയയിലേയ്ക്കാണോ?'' ഒരു പുഞ്ചിരിയോടെ കമ്മിസ്സാർ ചോദിച്ചു.

''അത് എന്തിനു ചോദിക്കുന്നു കമ്മിസ്സാർ സഖാവേ. സജീവസേവനത്തിൽപ്പെട്ട ഒരു സേനാനിക്കു എവിടേക്കാണ് എഴുതേണ്ടത് എന്നു നിങ്ങൾക്ക് അറിയാമല്ലോ.'' ഒരുവക സംഭ്രമത്തോടെ ആണ് അയാൾ പറഞ്ഞത്. എല്ലാ ദിക്കിലേക്കും തിരിഞ്ഞ് ഒന്നുകൂടെ തല കുനിച്ചു വന്ദിച്ചശേഷം അയാൾ വാതിലിന്റെ പിന്നിൽ മറഞ്ഞു.

തുടർന്ന് ഒരു നിശ്ശബ്ദത ബാധിച്ചു. വാർഡിൽ ആളൊഴിഞ്ഞപോലെയായി. പിന്നീട് അവർ തങ്ങളുടെ സൈനികവിഭാഗത്തേയും, സഖാക്കളേയും, യുദ്ധക്കളത്തിൽ അവർക്ക് അഭിമുഖീകരിക്കേണ്ടിവരുന്ന വമ്പിച്ച പ്രവൃത്തികളേയും കുറിച്ചു സംസാരിച്ചു. അവരെല്ലാം സുഖം പ്രാപിച്ചുവരുകയാണ്. അതുകൊണ്ട് ഇനിമേൽ അവയൊന്നും സ്വപ്നമല്ല. പ്രായോഗികമാകാവുന്ന യാഥാർത്ഥ്യങ്ങളാണ്. കുക്കുഷ്കിനു വരാന്തയിൽ വളരെ സ്വാതന്ത്ര്യമായി നടക്കാമെന്നായിട്ടുണ്ട്. അവിടെ അയാൾ നേഴ്സുമാരുടെ കുറ്റം കണ്ടുപിടിച്ചും, സുഖം പ്രാപിച്ചുവരുന്ന രോഗികളെ പരിഹസിച്ചും പലരുമായി വഴക്കുണ്ടാക്കി. ടാങ്കിസ്റ്റും കിടക്കവിട്ട് എഴുന്നേറ്റു. കെട്ടഴിച്ചു, ഉണങ്ങിത്തുടങ്ങിയ, തന്റെ മുഖവും തോളും കഴുത്തും, വരാന്തയിൽ തൂക്കിയിട്ടിരിക്കുന്ന കണ്ണാടിയിൽ നോക്കിക്കൊണ്ട് അയാൾ അങ്ങിനെ ഇരിക്കും. അന്യൂനതയുമായുള്ള കത്തിടപാടുകൾ വർദ്ധിച്ചുവരുന്തോറും അയാൾ വളരെ ശ്രദ്ധയോടെ തന്റെ പൊള്ളി വികൃതമായ മുഖം പരിശോധിക്കും. സന്ധ്യാസമയത്തോ മങ്ങിയ പ്രകാശമുള്ള വരാന്തയിലോ ആണെങ്കിൽ അയാൾക്ക് അത്ര വൈകൃതം തോന്നുകയില്ല:—നല്ല അവയവങ്ങൾ, ഉയർന്ന നെറ്റി, ചെറിയ കൂർത്ത നാസിക, യുവത്വം തുളുമ്പുന്ന ദൃഢമായ ചുണ്ട്, ആസ്പത്രിയിൽവച്ച് അയാൾ വളർത്തിയ ചെറിയ കറുത്ത മീശ. പക്ഷേ, തെളിഞ്ഞ പ്രകാശത്തിൽ അയാളുടെ മുഖത്ത് നിറയെ വടുക്കൾ ഉള്ളതായും, അവയുടെ ചുറ്റുമുള്ള തൊലി ചുളുങ്ങിക്കൂടിയിരിക്കുന്നതായും കാണാം. അയാൾ ആവേശഭരിതനാകുമ്പോഴോ സ്നാനചികിത്സ കഴിഞ്ഞ് ആയാസംകൊണ്ടു തുടുത്ത് വിയർത്തു വരുമ്പോഴോ അവ വളരെ ഭയാനകമായി തോന്നും. ഓരോ പ്രാവശ്യം കണ്ണാടി നോക്കുമ്പോഴും അയാൾ കരച്ചിലിന്റെ വക്കുവരെ എത്തും.

ആശ്വസിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ട് ഒരു ദിവസം മെരേസ്യെവ് പറഞ്ഞു: ''എന്തിനാണ് ഇങ്ങിനെ മന്ദിച്ചിരിക്കുന്നത്? നിങ്ങൾ ചലച്ചിത്രതാരമാകാൻ പോകുന്നില്ല. ഉവ്വോ. പിന്നെ നിങ്ങളുടെ കാമിനി യഥാർത്ഥത്തിൽ പ്രേമവതിയാണെങ്കിൽ ഇതുകൊണ്ട് ഒരു വ്യത്യാസവും ഉണ്ടാകാൻ പോകുന്നില്ല. അങ്ങിനെ അവൾക്കു തോന്നുമെങ്കിൽ അവളൊരു കഴുതയായിരിക്കണം—എങ്കിൽ പോകട്ടെ അവൾ നരകത്തിലേയ്ക്ക്—തടിയൊഴിഞ്ഞു കിട്ടും. നല്ല തരത്തിൽപ്പെട്ട വേറെ ഒന്നിനെ നമുക്ക് കണ്ടുപിടിക്കാം.''

''എല്ലാ പെണ്ണുങ്ങളും ഒരുപോലെയാണ്,'' കുക്കുഷ്കിൻ ഇടക്കു തടഞ്ഞുകൊണ്ട് പറഞ്ഞു.

''നിങ്ങളുടെ അമ്മയെപ്പറ്റി എന്തു പറയുന്നു?'' കമ്മിസ്സാർ ചോദിച്ചു. നീ എന്നു സാധാരണയായി ഉപയോഗിക്കാറുള്ളതിനു പകരം നിങ്ങൾ എന്നുതന്നെയാണ് അദ്ദേഹം ഇത്തവണ പറഞ്ഞത്. ആ വാർഡിൽ കുക്കുഷ്കിനോടു മാത്രമേ ഇത്ര ഔപചാരികമായി അദ്ദേഹം സംസാരിക്കാറുള്ളു.

ശാന്തമായ ഈ ചോദ്യം ലെഫ്റ്റനന്റിൽ വർണ്ണനാതീതമായ ഒരു ഫലമാണ് ഉണ്ടാക്കിയത്. അയാൾ കിടക്കയിൽ എഴുന്നേറ്റിരുന്നു. കണ്ണുകൾ ഉജ്ജ്വലിച്ചു. തുണിപോലെ അയാളുടെ മുഖം വിളർത്തുപോയി.

''അതാ—ഇപ്പോൾ നിങ്ങൾക്കു കാണാൻ കഴിയും, ലോകത്തിൽ

നല്ല സ്ത്രീകളും ഉണ്ടെന്ന പരമാർത്ഥം,'' കമ്മിസ്സാർ ഒരു അനുരഞ്ജന സ്വരത്തിൽ ആണ് അതു പറഞ്ഞത്. ''നിങ്ങൾക്ക് എങ്ങിനെ അറിയാം ഗ്രീഷ ഭാഗ്യവാനല്ല എന്ന്—അതാണ് ജീവിതത്തിൽ സംഭവിക്കുക. നിങ്ങൾ തിരഞ്ഞുപോകുന്നതേ നിങ്ങൾക്ക കണ്ടുപിടിക്കാനാകൂ.''

ചുരുക്കത്തിൽ വാർഡുമുഴുവൻ പുനർജ്ജീവൻ കൈക്കൊണ്ടു. അനുക്രമം അധഃപതിച്ചുവന്നിരുന്നത് കമ്മിസ്സാറുടെ സ്ഥിതി മാത്രമായിരുന്നു. മോർഫിയയും, കർപ്പൂരവും ഉപയോഗിച്ചാണ് അവർ അദ്ദേഹത്തിന്റെ ജീവൻ നിലനിർത്തിപ്പോന്നിരുന്നത്. അതിന്റെ ഫലമായി, പകുതി മത്തുപിടിച്ച നിലയിൽ, ദിവസങ്ങളോളം അദ്ദേഹം അസ്വസ്ഥനായി കിടക്കയിൽ കിടന്ന് ഉരുളും. സ്റ്റെപ്പാൻ ഇവാനൊവിച്ച് പോയതിൽപ്പിന്നെ കമ്മിസ്സാറുടെ നില കുറേക്കൂടി പരിതാപകരമായി. തന്റെ കട്ടിൽ കമ്മിസ്സാറുടേതിനോട് അടുപ്പിച്ചിടുവാൻ അലെക്സേയ് ആവശ്യപ്പെട്ടു. കഴിയുന്ന സഹായങ്ങൾ ചെയ്യാമല്ലോ. ദിവസം ചെല്ലുംതോറും മെരേസ്യെവിന് കമ്മിസ്സാറോടുള്ള അടുപ്പം വർദ്ധിക്കുകയായിരുന്നു.

കാലില്ലാത്തതിനാൽ മററുള്ളവരേക്കാൾ കഠിനവും ദുർഘടവുമാകും തന്റെ ജീവിതം എന്ന് അലെക്സേയ്ക്ക് അറിയാമായിരുന്നു. തന്റെ അവശതയെ അവഗണിച്ചിരുന്ന, കാന്തംപോലെ മററുള്ളവരെ ആകർഷിച്ചിരുന്ന, എന്തുതന്നെയായാലും ഒരു യഥാർത്ഥജീവിതം നയിക്കുവാൻ പ്രാപ്തിയുണ്ടായിരുന്ന കമ്മിസ്സാറാൽ ആകൃഷ്ടനായിരുന്നു അയാൾ. അസ്തപ്രജ്ഞാവസ്ഥയിൽനിന്നു വളരെ വിരളമായേ കമ്മിസ്സാർ ഉണരാറുള്ളു. സ്വബോധം തെളിഞ്ഞാൽ അദ്ദേഹം തികച്ചും പഴയപോലെയാകും.

ഒരു ദിവസം വൈകുന്നേരം—ആസ്പത്രിയിലെ തിക്കും തിരക്കും അല്പമൊന്ന് അവസാനിച്ചിരിക്കുന്നു; മററു വാർഡുകളിൽനിന്നു ഉയരുന്ന കൂർക്കം വലികളും, ഞരക്കങ്ങളും അർദ്ധബോധാവസ്ഥയിലെ പ്രലപനങ്ങളും മാത്രമേ അവിടത്തെ നിശ്ശബ്ദതയെ ഭഞ്ജിച്ചിരുന്നുള്ളു. പെട്ടെന്ന് വരാന്തയിൽ പരിചിതമായ കനത്ത കാലടിശബ്ദം കേട്ടു. വാതലിന്റെ ചില്ലിൽക്കൂടി, മങ്ങിയ വെളിച്ചത്തിൽ ആണ്ടുകിടക്കുന്ന വരാന്ത മുഴുവനും അലെക്സേയ്ക്ക് കാണാമായിരുന്നു. അതിന്റെ അങ്ങേ അററത്തെ മേശക്കരികിലായി, ഒരു നേഴ്സ്, അവസാനമില്ലാതെ ഒരു കമ്പിളി ബ്ളൗസ് തുന്നിക്കൊണ്ടിരിക്കുന്നുണ്ട്. പിന്നിൽ കൈകെട്ടി സാവധാനത്തിൽ നടന്നടുക്കുന്ന വസീലിയ് വസീലിയെവിച്ചിന്റെ രൂപം ആ അററത്ത് പ്രത്യക്ഷമായി. അദ്ദേഹത്തിന്റെ വരവു കണ്ട് നേഴ്സ് ചാടിയെഴുന്നേററു. അസ്വസ്ഥനായി കൈകൊണ്ട് ആംഗ്യം കാണിച്ച് അദ്ദേഹമവളെ മാററി നിർത്തി. അദ്ദേഹത്തിന്റെ വസ്ത്രത്തിനു ബട്ടണില്ലായിരുന്നു. തലയിൽ ആവരണമൊന്നുമില്ലാത്തതിനാൽ നരച്ച കട്ടിപിടിച്ച തലമുടി നെററിമേൽ വീണുകിടന്നിരുന്നു.

''വസീലിയ് വസീലിയെവിച്ച് വരുന്നുണ്ട്'' കൃത്രിമക്കാലിന്റെ ഒരു പ്രത്യേകമാതൃകയെക്കുറിച്ച് കമ്മിസ്സാറോട് പറഞ്ഞുകൊണ്ടിരുന്ന മെരേസ്യെവ് പതുക്കെ മന്ത്രിച്ചു. വഴിയിൽ എന്തോ തടസ്സം കണ്ടപോലെ വസീലിയ് വസീലിയെവിച്ച് നിന്നു; ചുമരിന്മേൽ കൈവച്ച് എന്തോ പിറുപിറുത്തു, ചുമരിന്മേൽനിന്നു സ്വയം തള്ളിമാററിക്കൊണ്ട് അദ്ദേഹം 42–ാംനമ്പർ മുറിയിൽ പ്രവേശിച്ചു. എന്തോ ഓർക്കുവാൻ ഉത്സാഹിക്കുന്നതുപോലെ നെററി തടവിക്കൊണ്ട് അദ്ദേഹം ആ മുറിയുടെ നടുവിലായി നിന്നു. അണുനാശകാരിയായ ലഹരിദ്രാവകത്തിന്റെ നാററം അദ്ദേഹത്തിന്റെ ചുററും ഉയരുന്നുണ്ടായിരുന്നു.

''വസീലിയ് വസീലിയെവിച്ച്, കുറച്ചുനേരം ഇവിടെ ഇരിക്കൂ. നമുക്കു കുറച്ചു വർത്തമാനം പറയാം,'' കമ്മിസ്സാർ ക്ഷണിച്ചു.

പ്രൊഫസർ കാലുകൾ വലിച്ചുവച്ചു കട്ടിലിന്റെ അടുക്കലേക്ക് നീങ്ങി. അതിന്റെ ഒരു ഭാഗത്തായി ഇരുന്ന് കവിൾത്തടം തടവി. കനംതൂങ്ങി ആ കട്ടിലിന്റെ സ്പ്രിങ്ങുകൾ ഞെരങ്ങി. മുമ്പ് സന്ദർശനവേളകളിൽ, യുദ്ധഗതിയെപ്പററി സംസാരിക്കാൻവേണ്ടി അദ്ദേഹം കമ്മിസ്സാറുടെ കട്ടിലിന്നരികെ സ്വല്പസമയം നില്ക്കാറുണ്ട്. മററു രോഗികളിൽനിന്നും അദ്ദേഹം കമ്മിസ്സാറെ പ്രത്യേകം കണക്കാക്കിയിരുന്നുവെന്നത് വ്യക്തമാണ്. അതുകൊണ്ട് നേരം വൈകിയ ഈ സായാഹ്നസന്ദർശനത്തിൽ അസാധാരണമായി ഒന്നും ഉണ്ടായിരുന്നില്ല. വേറെ ഒരാളുടെ ചെവിയിൽ എത്തേണ്ട ആവശ്യമില്ലാത്ത എന്തോ ചിലത് അവർക്ക് തമ്മിൽ സംസാരിക്കാനുണ്ടെന്ന് മെരേസ്യെവിനു തോന്നി. അയാൾ കണ്ണടച്ച് ഉറക്കംനടിച്ചു കിടന്നു.

''ഇന്ന്—ഏപ്രിൽ 29–ാംനു—അവന്റെ ജന്മദിനമാണ്. ഇന്ന് അവന്—അല്ല അവൻ ഉണ്ടായിരുന്നുവെങ്കിൽ—36 വയസ്സ് ആവും.'' പ്രഫസർ ഒരു താഴ്ന്ന സ്വരത്തിൽ പറഞ്ഞു.

വളരെ ബുദ്ധിമുട്ടി, തന്റെ നീരുവന്ന കൈ ബ്ളാങ്കററിന്റെ അടിയിൽനിന്നു വലിച്ചെടുത്ത് കമ്മിസ്സാർ വസീലിയ് വസീലിയെവിച്ചിന്റെ കൈപിടിച്ചു. വിശ്വസിക്കാൻ സാദ്ധ്യമല്ലാത്ത ഒരു സംഗതിയാണ് അപ്പോൾ ഉണ്ടായത്. പ്രൊഫസർ പൊട്ടിക്കരഞ്ഞുപോയി. മഹാധീരനായ ആ വലിയ മനുഷ്യൻ കരയുന്നത്, കാണാൻ വയ്യാത്ത ഒരു കാഴ്ചയായിരുന്നു. അലെക്സേയ് സ്വയം അറിയാതെതന്നെ ചുമൽ ഒന്നു കുലുക്കി, പുതപ്പെടുത്തു തല മൂടിപ്പുതച്ചു.

''ഈ സ്ഥലം വിടുന്നതിനുമുമ്പ്, അവൻ എന്നെ കാണാൻ വന്നിരുന്നു,'' പ്രൊഫസർ തുടർന്നു. ''താൻ സൈന്യത്തിൽ ചേർന്നുവെന്നും ഇവിടത്തെ തന്റെ ജോലിക്ക് വേറെ ആരെയെങ്കിലും നിയമിക്കണമെന്നും എന്നോടു പറഞ്ഞു. അവൻ ഇവിടെ എന്റെ കൂടെ പ്രവൃത്തിയെ

ടുക്കുകയായിരുന്നു. എനിക്കു് അത്ഭുതം തോന്നി. ഞാൻ അട്ടഹസിച്ചു, വൈദ്യശാസ്ത്രത്തിൽ ബിരുദംനേടിയ മിടുക്കനായ ഒരു ശാസ്ത്രജ്ഞൻ എന്തിനുവേണ്ടി തോക്കെടുക്കണം എന്നു്. അവൻ പറഞ്ഞ ഓരോ വാക്കും ഞാൻ ഓർക്കുകയാണു്. 'അച്ഛാ, ചില സമയമുണ്ടു്. അപ്പോൾ ശാസ്ത്രജ്ഞനും തോക്കെടുക്കേണ്ടിവരും.' അതു പറഞ്ഞ അവൻ വീണ്ടും ചോദിച്ചു 'ഇവിടെയുള്ള എന്റെ പണി ആരു നോക്കും?' ടെലിഫോൺ റിസീവർ എടുക്കുകയേ എനിക്കു ചെയ്യേണ്ടിയിരുന്നുള്ളു. എന്നാൽ ഒന്നും, ഒന്നും സംഭവിക്കുകയില്ലായിരുന്നു. നിങ്ങൾക്കു മനസ്സിലായോ? ഒരു യുദ്ധകാലാസ്പത്രിയിൽ ഒരു വകുപ്പിന്റെ ചാർജ്ജു് മുഴുവൻ അവനായിരുന്നു വഹിച്ചിരുന്നതു്, അല്ലേ?''

വസീലിയു് വസീല്യെവിച്ചു് സംസാരം നിർത്തി. ഒരു പരുപരുത്ത സ്വരത്തിൽ അദ്ദേഹം ദീർഘനിശ്വാസം വിടുന്നതു് കേൾക്കാമായിരുന്നു. വീണ്ടും അദ്ദേഹം പറഞ്ഞുതുടങ്ങി.

''ഇതു ചെയ്യല്ലെ, പ്രിയപ്പെട്ട സ്നേഹിതാ, നോക്കൂ, കൈ എടുക്കൂ. എനിക്കറിയാം അതനക്കുമ്പോൾ എത്രമാത്രം വേദന നിങ്ങൾ അനുഭവിക്കുന്നുണ്ടെന്നു്. ശരി അന്നു രാത്രി മുഴുവൻ ഞാൻ എന്തു വേണം എന്നു് ആലോചിച്ചു കഴിച്ചുകൂട്ടി. ഞാൻ വേറെ ഒരാളെ അറിയും. നിങ്ങൾക്കു് അറിയാമല്ലൊ ഞാൻ ആരെയാണു് ഉദ്ദേശിക്കുന്നതെന്നു്. അദ്ദേഹത്തിനു് ഒരു മകനുണ്ടായിരുന്നു. യുദ്ധത്തിന്റെ ആദ്യദിനങ്ങളിൽത്തന്നെ അയാൾ കൊല്ലപ്പെട്ടുപോയി. നിങ്ങൾക്കു് അറിയാമോ ആ പിതാവു് എന്താണു ചെയ്തതെന്നു്? അദ്ദേഹം രണ്ടാമത്തെ മകനേയും സമരത്തിനു് അയച്ചു—ഒരു പോർവിമാനത്തിലെ വൈമാനികനായിട്ടു്. യുദ്ധത്തിലെ ഏറ്റവും വലിയ അപകടസാദ്ധ്യതയുള്ള രംഗത്തിലേയ്ക്കു്. ഞാൻ അദ്ദേഹത്തെക്കുറിച്ചു് ഓർത്തു. എന്താണു് ഞാൻ ചെയ്യാൻ പോകുന്നതു് എന്നു വിചാരിച്ചപ്പോൾ ഞാൻ ലജ്ജിതനായി. പിന്നെ ഞാൻ ടെലിഫോൺ ചെയ്തില്ല.''

''അങ്ങു് അതിൽ പരിതപിക്കുന്നുണ്ടോ?''

''ഇല്ല. ഇതിനെ പരിതാപമെന്നാണോ വിളിക്കേണ്ടതു്. ഞാൻ സ്വയം ചോദിക്കുകയാണു്. എന്റെ ഏകപുത്രന്റെ ഘാതകനാണോ ഞാൻ. അവൻ ഇവിടെ എന്റെ കൂടെ ഉണ്ടാകുമായിരുന്നു. എനിക്കും അവനുംകൂടി നമ്മുടെ രാജ്യത്തിനു് ഉപകാരപ്രദമായ നിരവധികാര്യങ്ങൾ ചെയ്യാമായിരുന്നു. യഥാർത്ഥത്തിൽ സാമർത്ഥ്യമുള്ളവനായിരുന്നു എന്റെ മകൻ; ഉശിരനും, ധീരനും, മിടുക്കനും, സോവിയററു് വൈദ്യത്തൊഴിലിന്റെ അഭിമാനഭാജനവുമാകുമായിരുന്നു അവൻ.... ഞാൻ ടെലിഫോൺ ചെയ്തെങ്കിൽ മാത്രം മതിയായിരുന്നു.''

''താങ്കൾ അന്നു ടെലിഫോൺ ചെയ്യാത്തതുകൊണ്ടു് ഇന്നു സങ്കടപ്പെടുന്നുണ്ടോ?''



''ഉവ്വു്... ഇല്ല... എനിക്കറിയാൻ വയ്യ. എനിക്കറിയാൻ വയ്യ.''

''ഇപ്പോഴാണു് അതു സംഭവിക്കുന്നതെങ്കിൽ അന്നത്തേതിലും വ്യത്യസ്തമായി താങ്കൾ എന്തെങ്കിലും പ്രവർത്തിക്കുമായിരുന്നോ?''

നിശ്ശബ്ദത പരന്നു. രോഗികളുടെ ക്രമമായ ശ്വാസോച്ഛ്വാസശബ്ദം കേൾക്കാമായിരുന്നു. ചിന്താക്രാന്തനായി ഇരുന്നിരുന്ന ഡോക്ടർ അറിയാതെതന്നെ അങ്ങോട്ടുമിങ്ങോട്ടും ഉലയുന്നതോടൊപ്പിച്ചു് കട്ടിൽ ഞരങ്ങിക്കൊണ്ടിരുന്നു. ആവി ചൂടുപിടിപ്പിക്കുന്ന കുഴലിലെ അടപ്പു് 'ക്ലിക്, ക്ലിക്'' ശബ്ദമുണ്ടാക്കി.

''പറയൂ,'' ധാരണയും സഹതാപവും ഓളംവെട്ടുന്ന ഒരു സ്വരത്തിൽ കമ്മിസ്സാർ പറഞ്ഞു.

''എനിക്കറിയില്ല. നിങ്ങളുടെ ചോദ്യത്തിനു പൊടുന്നനെ ഒരു ഉത്തരം കണ്ടുപിടിക്കുവാൻ എളുപ്പമല്ല. എനിക്കറിയില്ല. എനിക്കു തോന്നുന്നതു് ഇന്നും അതുതന്നെ ഞാൻ ചെയ്യുമായിരുന്നെന്നാണു്. അതേ, അന്നത്തെ സംഗതികൾ തന്നെ ആവർത്തിക്കുമായിരുന്നു. മററുള്ള പിതാക്കന്മാരിൽനിന്നു വിഭിന്നമായ വിധത്തിൽ നല്ലതോ ചീത്തയോ അല്ല ഞാൻ. ഈ യുദ്ധം എന്തൊരു ഭയങ്കരസംഗതിയാണു്.''

''ഞാൻ പറയുന്നതു് വിശ്വസിക്കൂ. താങ്കളെക്കാൾ എളുപ്പമായിരിക്കുകയില്ല ബാക്കി പിതാക്കൾക്കും ഈ ദുരന്തം സഹിക്കുവാൻ; ഇല്ല ഒരിക്കലും എളുപ്പമായിരിക്കുകയില്ല.''

കുറെ അധികം നേരത്തേക്കു വസീലിയു് വസീല്യെവിച്ചു് നിശ്ശബ്ദനായിരുന്നു. എന്താണു് അദ്ദേഹം ആലോചിക്കുന്നതു്. സാവധാനത്തിൽ നീങ്ങുന്ന ആ നിമിഷങ്ങൾക്കിടയിൽ ഉയർന്ന ചുളിവീണ നെററിത്തടത്തിനടിയിലൂടെ എന്തെന്തു ചിന്തകളാണു് പരക്കം പായുന്നതു്. ഒടുവിൽ അദ്ദേഹം പറഞ്ഞു:

''ശരി നിങ്ങൾ പറഞ്ഞതു് ശരിയാണു്. അദ്ദേഹത്തിനും അത്ര സുകരമായിരിക്കുകയില്ല. എന്നാലും രണ്ടാമത്തെ മകനേയും പറഞ്ഞയച്ചു. നന്ദി പറയുന്നു, പ്രിയപ്പെട്ട സ്നേഹിതാ, ഞാൻ നന്ദി പറയുന്നു. സഹോദരാ—ഹോ—നമുക്കിതു സഹിക്കയല്ലാതെ നിവൃത്തിയൊന്നുമില്ല.''

അദ്ദേഹം കിടക്കയിൽനിന്നു് മെല്ലെ എഴുന്നേററു കമ്മിസ്സാറുടെ കൈപിടിച്ചു് ബ്ളാങ്കററിനകത്തേക്കുവച്ചു്, തോളുവരെ മൂടിപ്പുതപ്പിച്ചു, പുറത്തേയ്ക്കു പോയി.

രാത്രി കമ്മിസ്സാർക്കു ഗൗരവതരമായ വിധത്തിൽ രോഗം മൂർഛിച്ചു. പല്ലുകൾ കടിച്ചുപിടിച്ചു് ഉറക്കെ ഞരങ്ങിക്കൊണ്ടു് അദ്ദേഹം അബോധാവസ്ഥയിൽ കിടക്കയിൽക്കിടന്നു ഉരുണ്ടുതുടങ്ങി. ചിലപ്പോൾ നിശ്ചലനായി നീണ്ടുനിവർന്നു കിടക്കും. എല്ലാവരും ഭയപ്പെട്ടു അന്ത്യം അടുത്തു എന്നു്. വസീലിയു് വസീല്യെവിച്ചു്, തന്റെ മകന്റെ മരണത്തെത്തുടർന്നു വലിയ ഒഴിഞ്ഞ ഫ്ലാററ്വിട്ടു് ആസ്പത്രിയി

ലെ ഒരു ചെറിയ അറയിലേയ്ക്കു താമസം മാററി; അദ്ദേഹം അവിടെ ഒരു മെഴുക്കുതുണിവിരിച്ച കട്ടിലിലാണ് കിടന്നുറങ്ങാറ്. കമ്മിസ്സാറുടെ സ്ഥിതി പൊടുന്നനെ മോശമായിത്തുടങ്ങിയപ്പോൾ രോഗിയുടെ കട്ടിലിനുചുററും ഡോക്ടർ ഒരു സ്ക്രീൻവച്ചു മറയ്ക്കുവാനാവശ്യപ്പെട്ടു. രോഗിക്ക് അമ്പതാംനമ്പറിലേക്കു പോകാറായി എന്നതിന്റെ ഒരു സൂചനയാണ് ഇതെന്ന് എല്ലാവർക്കും അറിയാമായിരുന്നു.

കർപ്പൂരത്തിന്റേയും ഓക്സിജന്റേയും സഹായത്തോടുകൂടി അവർ വീണ്ടും കമ്മിസ്സാറുടെ നാഡിയിടിപ്പു ശരിയാക്കി. രാത്രിയുടെ ബാക്കിസമയംകൊണ്ടു കിട്ടാവുന്ന നിദ്ര ലഭിക്കുവാൻ വേണ്ടി വസീലിയ് വസീല്യെവിച്ചും ഹൗസ്സർജനും പോയി. ആ കർട്ടനു പിന്നിൽ കണ്ണീരണിഞ്ഞ മുഖത്തോടെ ഉൽക്കണ്ഠാകുലയായി ക്ലാവ്ഡിയ മിഹൈലൊവ്ന മാത്രം കാത്തിരുന്നു. മെരേസ്യെവിന് ഉറങ്ങുവാൻ കഴിഞ്ഞില്ല. ഒരു ഭയപ്പാടോടെ അയാൾ ചിന്താക്രാന്തനായി കിടന്നു. ഇങ്ങനെയാണോ അവസാനം. കമ്മിസ്സാർ അപ്പോഴും വേദനയനുഭവിക്കുകയാണെന്നു വ്യക്തമായിരുന്നു. അബോധാവസ്ഥയിൽ അദ്ദേഹം ''കുടിക്കു... കുടിക്കു...'' എന്നു ഉരുവിട്ടുകൊണ്ടിരിക്കുന്നതായി മെരേസ്യെവിനു തോന്നി. രോഗി എന്തെങ്കിലും കുടിക്കുവാൻ ആവശ്യപ്പെടുകയായിരിക്കുമെന്ന് ഊഹിച്ച നേഴ്സ് കർട്ടന്റെ പുറത്തേക്കു വന്നു വിറയ്ക്കുന്ന കൈകൊണ്ട് ഒരു ഗ്ലാസ്സിൽ കുറെ വെള്ളം പകർന്നെടുത്തു.

പക്ഷേ, രോഗിക്കു വെള്ളമായിരുന്നില്ല ആവശ്യം. കടിച്ചമർത്തിയ പല്ലുകളിൽ തട്ടി വെള്ളം തലയിണയിന്മേൽ ചിതറിവീണു. പക്ഷേ, അപ്പോഴും അദ്ദേഹം ചിലപ്പോൾ കല്പിക്കുന്നവിധത്തിലും ചിലപ്പോൾ യാചനാരീതിയിലും, ''കുടിക്കു...'' എന്നു തോന്നിക്കുന്ന ആ പദം ഉരുവിട്ടുകൊണ്ടിരുന്നു. പെട്ടെന്ന് മെരേസ്യെവിനു മനസ്സിലായി ''കുടിക്കു'' എന്നല്ല ''ജീവിക്കു'' എന്നാണ് അദ്ദേഹം പറയുന്നതെന്ന്. തന്റെ ഞരമ്പുകളിലെ അവസാനത്തെ ശക്തിബിന്ദുക്കൾ ഉപയോഗിച്ച്, ആ വലിയ മനുഷ്യൻ മരണത്തെ അകററി നിർത്തുവാൻ ഉത്സാഹിക്കുകയാണ്.

കുറെക്കഴിഞ്ഞപ്പോൾ കമ്മിസ്സാർ പ്രശാന്തനായി കണ്ണു തുറന്നു.

''ഈശ്വരനു നന്ദി'' ക്ലാവ്ഡിയ മിഹൈലൊവ്ന സമാധാനപൂർവ്വം സ്ക്രീൻ മടക്കാൻ തുടങ്ങി.

''വേണ്ട. അത് അവിടെത്തന്നെ കിടക്കട്ടെ. പ്രിയപ്പെട്ട നേഴ്സ്, അതെടുത്തുമാറേറണ്ട. ഇതാണ് സുഖം. കരയരുത് കുട്ടി. ലോകത്തിൽ ഇതുപോലെ പരുപരുത്ത വശങ്ങൾ പലതും ഉണ്ട്. എന്തിനാണ് എന്റെ സോവിയററ് മാലാഖ കരയുന്നത്? എന്തൊരു കഷ്ടമാണ്. നാം മാലാഖമാരെ—നിങ്ങളെപ്പോലുള്ള മാലാഖമാരെ—ആ സ്ഥലത്തിന്റെ ഉമ്മറപ്പടിക്കൽ എത്തുമ്പോൾ മാത്രമേ കണ്ടുമുട്ടുന്നുള്ളു.''



# X

വളരെ അസാധാരണമായ ഒരു മനസ്ഥിതിയിൽ എത്തിയിരുന്നു മെരേസ്യെവ്. കാലില്ലാതെതന്നെ, പരിശീലനംകൊണ്ടു പറക്കാമെന്നും, വീണ്ടും ഒരു വൈമാനികൻ ആകാമെന്നും ഉറപ്പുതോന്നിയ നിമിഷം മുതൽക്ക്, ജീവിക്കാനും പ്രവർത്തിക്കുവാനുമുള്ള ഒരു ആവേശം അയാളിൽ ഉദിച്ചു.

ഇപ്പോൾ ജീവിതത്തിന് ഒരു ഉദ്ദേശമുണ്ട്; ഒരു പോർവിമാനം പൈലററ് ചെയ്യുക. ഉപയോഗശൂന്യമായ കാലും കൊണ്ട്, സ്വന്തം ജനങ്ങളുടെ സമീപമെത്താൻ കയ്യും കാലും കുത്തി ഇഴഞ്ഞപ്പോൾ തോന്നിയതരത്തിലുള്ള ഭ്രാന്തു പിടിച്ച ഒരു ആവേശമാണ് ഇക്കാര്യത്തിൽ അയാൾക്കു തോന്നിയത്. കുട്ടിക്കാലം മുതൽക്കുതന്നെ മുന്നോട്ടു നോക്കുവാനാണ് അയാൾ പരിശീലിച്ചിരുന്നത്. വിലയേറിയ സമയം കളയാതെ, ഏററവും ചുരുങ്ങിയ കാലയളവിൽ, തന്റെ ഉദ്ദേശം സാധിക്കുന്നതിന് എന്തെല്ലാം ചെയ്യണം എന്നയാൾ സ്വയം തീരുമാനിച്ചു. ആദ്യമായി രോഗവിമുക്തി നേടണം, പട്ടിണി കിടന്ന കാലത്തു നഷ്ടപ്പെട്ടുപോയ ആരോഗ്യവും, ശക്തിയും വീണ്ടെടുക്കണം. അതിനായി ധാരാളം തിന്നുകയും ധാരാളം ഉറങ്ങുകയും വേണം. രണ്ടാമതായി ഒരു വൈമാനികന്റെ സമരസ്വഭാവങ്ങൾ തിരികെ കിട്ടണം. അതുകൊണ്ടു കിടക്കയിൽ കിടക്കുന്ന ഒരു മനുഷ്യനെക്കൊണ്ടു ചെയ്യാവുന്നതരത്തിലുള്ള കായികാഭ്യാസങ്ങൾ ചെയ്തു ശരീരസംപുഷ്ടി വരുത്തണം. മൂന്നാമത്, അതാണ് ഏററവും പ്രധാനവും ബുദ്ധിമുട്ടായിട്ടുള്ളതും—പാദവും മുഴങ്കാൽ എല്ലും ഇല്ലാത്ത തന്റെ കാലുകൾ അഭിവൃദ്ധിപ്പെടുത്തണം; അവയുടെ ശക്തിയും ലാഘവവും സൂക്ഷിക്കണം. കൃത്രിമക്കാലുകൾ ലഭിക്കുമ്പോൾ അവയുടെ സഹായത്തോടെ, ഒരു വിമാനം നിയന്ത്രിക്കാനുള്ള എല്ലാ വിദ്യകളും അഭ്യസിക്കണം.

കാലില്ലാത്ത ഒരുവനു നടക്കുക എന്നതുപോലും അത്ര എളുപ്പമല്ല. മെരേസ്യെവിനാകട്ടെ, ഒരു വിമാനം, ഒരു പോർവിമാനം പൈലററ് ചെയ്യണം. എല്ലാ സംഗതികളും നിമിഷങ്ങളുടെ അംശംകൊണ്ടു കണക്കാക്കേണ്ട ഒരു വ്യോമയുദ്ധത്തിൽ—നിരുപാധികമായ സ്വയംപ്രേരണപോലെ ഓരോ ചലനവും, സമകാലികമായിരിക്കേണ്ട ആകാശസമരത്തിൽ—കൈകൊണ്ടു ചെയ്യുന്നതരത്തിൽ സമർത്ഥവും, കൃത്യവും ദ്രുതവുമായിരിക്കണം കാലിന്റേയും പ്രവൃത്തികൾ. തന്റെ കാൽമുട്ടുകളോടുകൂടി ബന്ധിക്കപ്പെടുന്ന, മരത്തിന്റേയും തോലിന്റേയും ശകലങ്ങൾ, സജീവമായ അവയവംപോലെ പ്രവർത്തിക്കത്തക്കവിധത്തിലുള്ള പരിശീലനമാണ് നേടേണ്ടത്.

പറക്കലിന്റെ സാങ്കേതികവശം അറിയാവുന്ന ഒരാൾ ഇത് തീരെ അസാദ്ധ്യമാണെന്നു വിചാരിക്കും. പക്ഷേ അലെക്സേയുടെ വിചാരം

ഇതു മനുഷ്യനു സാധിക്കാവുന്നതാണെന്നാണ്. അതുകൊണ്ട് പരാജയമടയാതെ അയാൾ അതു നിർവ്വഹിക്കും. താൻ ആസൂത്രണം ചെയ്ത പദ്ധതിയനുസരിച്ച് ജോലി തുടരുവാൻതന്നെ അയാൾ തീരുമാനിച്ചു. തന്നെത്തന്നെ അത്ഭുതപ്പെടുത്തിയ ഒരു കൃത്യനിഷ്ഠയോടെ, അയാൾ നിശ്ചിതമായ ചികിത്സാവിധികളും മരുന്നുകളും ശീലിച്ചു. അയാൾ വളരെ അധികം ഭക്ഷണം കഴിച്ചു. വലിയ രുചി തോന്നുന്നില്ലെങ്കിലും എല്ലാം രണ്ടാമതു് വേണമെന്ന് ആവശ്യപ്പെട്ടു. ഏതു പരിതഃസ്ഥിതിയിൽ ആയാലും നിശ്ചയിച്ച സമയം മുഴുവൻ അയാൾ ഉറങ്ങും. തന്റെ ഉല്ലാസപ്രകൃതിക്കു അരോചകമായി തോന്നിയിരുന്ന ഊണു കഴിഞ്ഞുള്ള ആ ചെറിയ ഉറക്കവും കൂടി അയാൾ പരിശീലിച്ചു.

സ്വയം നിർബ്ബന്ധിച്ച് ഭക്ഷണമോ, ഉറക്കമോ, മരുന്നോ, ശീലിക്കുവാൻ അയാൾക്ക് ഒരു വിഷമവും തോന്നിയില്ല. ആദ്യകാലത്ത് അയാൾ അനുഷ്ഠിച്ചുപോന്നിരുന്ന കായികാഭ്യാസങ്ങൾ കാലില്ലാത്ത ഒരാൾക്കു പററിയതായിരുന്നില്ല. അതിനാൽ അയാൾ പുതിയതരം അഭ്യാസങ്ങൾ കണ്ടുപിടിച്ചു. മണിക്കൂറുകളോളം ശരീരം മുന്നോട്ടും പിന്നോട്ടും, പാർശ്വങ്ങളിലേക്കും, ഇടത്തുനിന്നു വലത്തോട്ടും വലത്തുനിന്ന് ഇടത്തോട്ടും തിരിയ്ക്കും. എടുപ്പിൽ കൈകുത്തി നട്ടെല്ലു ഞെരിയുമാറ് തല താഴോട്ടും മേലോട്ടും വളയ്ക്കും. വാർഡിലെ മററുള്ളവർ ഈ അഭ്യാസം കാണുമ്പോൾ സൗമനസ്യത്തോടെയാണെങ്കിലും അയാളെ കളിയാക്കും. കുക്കുഷ്കിൻ പരിഹാസപൂർവ്വം അഭിനന്ദിച്ചുകൊണ്ട് അയാളെ സുപ്രസിദ്ധരായ ഓട്ടക്കാരുടെ പേരു വിളിക്കും. കുക്കുഷ്കിനു് ഇതൊന്നും വലിയ ഇഷ്ടമായിരുന്നില്ല. ഇതും ഒരു ആസ്പത്രിത്തട്ടിപ്പാണ് എന്നേ അയാൾ കരുതിയിരുന്നുള്ളു. അതുകൊണ്ട് അലെക്സേയ് അഭ്യാസങ്ങൾ തുടങ്ങുമ്പോൾ അയാൾ പിറുപിറുത്ത്, മുഖം വീർപ്പിച്ച് വരാന്തയിലേക്ക് ഇറങ്ങും.

കാലിൽനിന്ന് കെട്ടുകൾ എല്ലാം അഴിച്ചു. കിടക്കയിൽ കുറേക്കൂടി സ്വതന്ത്രമായി അനങ്ങാമെന്നായപ്പോൾ അയാൾ ചില പുതിയ അഭ്യാസങ്ങൾകൂടെ ചെയ്യാൻ മുതിർന്നു. കട്ടിലിന്റെ അഴികൾക്കിടയിൽ കാൽമുട്ടുകൾ കടത്തിവച്ച് കൈ എളിയിൽ തിരുകി. ദേഹം ആകാവുന്നിടത്തോളം മുമ്പോട്ടു വളയ്ക്കും. അതു കഴിഞ്ഞാൽ പിമ്പോട്ടു വളയ്ക്കും. ഓരോ ദിവസം ചെല്ലുംതോറും തിരിച്ചിലിന്റെ വേഗത കുറച്ച് എണ്ണം കൂട്ടി. പിന്നീട് അയാൾ തന്റെ കാലിനും ഒരുകൂട്ടം അഭ്യാസങ്ങൾ കണ്ടുപിടിച്ചു. മലർന്നുകിടന്ന് ഓരോ കാലായി വളച്ച് മുട്ട് നെഞ്ചുവരെ എത്തിച്ചു വീണ്ടും വിടും. ആദ്യമായി ഈ അഭ്യാസങ്ങൾ ചെയ്യുമ്പോൾ ഭയങ്കരവും തരണാതീതങ്ങളും ആയ എത്രയെത്ര കഷ്ടപ്പാടുകളാണ് തന്നെ കാത്തിരിക്കുന്നതെന്ന് അയാൾ തികച്ചും മനസ്സിലാക്കിയിരുന്നു. പാദം മുറിച്ചുകളയപ്പെട്ട കാലുകൾ നീട്ടുമ്പോൾ ദുസ്സ



ഹമായ വേദനയാണ് അയാൾ അനുഭവിക്കാറ്. ചലനങ്ങൾ വിറയാർന്ന് വികൃതമാകും. വാലും ചിറകും അററുപോയ ഒരു വിമാനത്തെ നിയന്ത്രിക്കുന്നതിലും ദുഷ്കരമായിരുന്നു ഇത്. താൻ മനുഷ്യശരീരത്തെക്കുറിച്ച് ആദർശപരമായി മനസ്സിലാക്കിയിരുന്നതെല്ലാം തന്റെ കാര്യത്തിൽ ശരിയാകുന്നതല്ലെന്ന് അയാൾക്കു തോന്നി. തന്റെ ശരീരം ആരോഗ്യപൂർണ്ണവും ശക്തിയുക്തവുമായിരിക്കുന്നുവെങ്കിലും, കുട്ടിക്കാലം മുതലേ അഭ്യസിച്ചുവന്നിരുന്ന തരത്തിൽ വിവിധാവയവങ്ങളുടെ പ്രവർത്തനത്തിന് ഒരു താളവും ലയവും കിട്ടുക സാദ്ധ്യമല്ല എന്നയാൾക്കു വ്യക്തമായി.

കാലിന്റെ അഭ്യാസങ്ങൾ വളരെ അധികം വേദനിപ്പിച്ചിരുന്നു എങ്കിലും, ഓരോ ദിവസം ചെല്ലുംതോറും കൂടുതൽ സമയം അതു ചെയ്യുവാൻ അയാൾ ഒരുങ്ങും. ചില ദുസ്സഹനിമിഷങ്ങളിൽ അറിയാതെതന്നെ കണ്ണിൽ നീർ നിറയും. വല്ല രോദനശബ്ദവും അറിയാതെ പുറത്ത് വന്നുവെങ്കിലോ എന്നു ഭയന്ന് അയാൾ ചോര പൊടിയത്തക്കവിധത്തിൽ ചുണ്ടുകൾ കൂട്ടിക്കടിക്കും. ആദ്യമൊക്കെ ദിവസത്തിൽ ഒരിക്കലും, പിന്നീട് രണ്ടു പ്രാവശ്യംവീതവും അയാൾ അഭ്യാസങ്ങൾ ചെയ്തുപോന്നു. ഓരോന്നും കഴിയുമ്പോൾ വീണ്ടും ഇതു് ആവർത്തിക്കുവാൻ കഴിയുമോ എന്ന ഭയത്തോടെ ക്ഷീണിച്ചു കുഴഞ്ഞ് അയാൾ തലയിണയിലേക്കു വീഴും. പക്ഷേ സമയമാകുമ്പോൾ അയാൾ അതു വീണ്ടും ചെയ്യുവാൻ തുടങ്ങും. വൈകുന്നേരം അയാൾ തുടയിലേയും കാൽവണ്ണയിലേയും മാംസം പരിശോധിച്ചുനോക്കി. അവ ഇപ്പോൾ അഭ്യാസങ്ങൾ തുടങ്ങിയ കാലത്തെപ്പോലെ അയഞ്ഞുതൂങ്ങിയ മാംസമല്ല, ആദ്യകാലത്തുണ്ടായിരുന്നതുപോലുള്ള അസ്സൽ ഉറച്ച മാംസപേശികൾ ആണ് എന്നു സംതൃപ്തിയോടെ അയാൾ മനസ്സിലാക്കി.

മെരേസ്യേവിന്റെ ചിന്ത ഇപ്പോൾ കാലുകളെക്കുറിച്ചു മാത്രമായിരുന്നു. ഗാഢചിന്തയിൽ ലയിച്ചിരിക്കുമ്പോൾ അയാൾക്കു കാലിൽ വേദനയുള്ളതുപോലെ തോന്നും. കാലുമാററിവയ്ക്കുമ്പോൾ മാത്രമാണ് തനിക്കു പാദങ്ങൾ ഇല്ല എന്നയാൾക്കു മനസ്സിലാകുക. കുറെ അധികം കാലത്തേക്ക് എന്തോ മാനസികവിഭ്രാന്തിമൂലം, വിഛേദിക്കപ്പെട്ട കാലുകൾ മുഴുവനായിത്തന്നെ ദേഹത്തിലുണ്ടെന്ന് അയാൾക്കു തോന്നിയിരുന്നു. ചിലപ്പോൾ അവ ചൊറിയും, തണുപ്പുതട്ടി വേദനിക്കും, വല്ലാതെ ഉപദ്രവകരമാകും. കാലിന്റെ ചിന്തയിൽ മനസ്സ് അത്രമാത്രം ലയിച്ചിരിക്കുകയാൽ, താൻ സ്വസ്ഥനാണെന്നും തന്റെ സഞ്ചരണത്തിൽ ദ്രുതഗതിയുണ്ടെന്നും അയാൾക്ക് ഉറക്കത്തിൽ തോന്നി. അപകടശബ്ദം മുഴങ്ങിയപ്പോൾ താൻ വിമാനത്തിലേക്കോടി, ചിറകിന്മേൽ ചാടിക്കയറി കോക്പിററിൽ ഇരുന്ന് കാൽകൊണ്ടു പെഡൽ പരിശോധിച്ചുവെന്നും അപ്പോൾ യൂറ വന്ന് എൻജിന്റെ ഹുഡ് എടുത്തുമാററിയെന്നും അ

യാൾ കിനാവുകണ്ടു. ഒരിക്കൽ അയാളും ഓല്യയുംകൂടി നഗ്നപാദരായി, നനഞ്ഞ ഭൂമിയുടെ സുഖകരമായ ഊഷ്മാവ് അനുഭവിച്ചുകൊണ്ട്, പൂക്കൾ നിറഞ്ഞ പുൽത്തകിടിയിലൂടെ ഓടി നടക്കുന്നതായും അയാൾ സ്വപ്നത്തിൽ ദർശിച്ചു. എത്ര നന്നായിരുന്നു അത്! പക്ഷേ, ഉണരുമ്പോൾ തനിക്ക് കാലില്ല എന്നു മനസ്സിലാകുന്നത് എത്ര നിരാശാജനകം!

ഇത്തരം സ്വപ്നങ്ങൾക്കുശേഷം അയാൾക്ക് എപ്പോഴും നിരാശ തോന്നും. ദേഹം ഇത്രയധികം ക്ലേശിപ്പിക്കുന്നത് നിഷ്പ്രയോജനമായിത്തീരുമോ എന്ന് അയാൾ ഭയപ്പെട്ടു. ഇനിയൊരിക്കലും അയാൾ ഓടിക്കളിക്കുകയില്ല. അകറ്റിനിർത്തുന്ന കാലത്തിനു ദൈർഘ്യം കൂടുംതോറും, കൂടുതൽ പ്രിയപ്പെട്ടവളും അഭികാമ്യയുമായി അനുഭവപ്പെടുന്ന, കമീഷിനിലെ ആ സുന്ദരിപ്പെൺകുട്ടിയോടൊന്നിച്ച് അയാൾ ഇനിയൊരിക്കലും നഗ്നപാദനായി ഓടിക്കളിക്കുകയില്ല.

ഓല്യയുമായുള്ള ബന്ധം അലെക്സേയ്ക്ക് ആനന്ദം നൽകിയിരുന്നില്ല. ഓരോ ആഴ്ചയിലും ക്ലാവ്ഡിയ മിഹൈലൊവ്ന, അയാളെ ദേഹം അനക്കി കൈകൊട്ടിച്ചു 'നൃത്തം' ചെയ്യിക്കാറുണ്ട്—ആ സ്കൂൾക്കുട്ടിയുടേതുപോലുള്ള വൃത്തിയുള്ള വലിയ കൈയക്ഷരത്തിൽ മേൽവിലാസമെഴുതിയ എഴുത്ത് സ്വീകരിക്കാൻ അയാൾ അർഹനാണെന്ന് കാണിക്കുവാൻ. യുദ്ധം മൂലം തടയപ്പെട്ട ആ ഇളംപ്രേമം അനുക്രമം വളർച്ച പ്രാപിക്കുന്നുവെന്ന് തോന്നുംവിധം ലേഖനങ്ങൾ കൂടുതൽ കൂടുതൽ ദീർഘവും സ്നേഹയുക്തവുമായി. തനിക്ക് ആ പ്രേമം തിരിച്ചുകൊടുക്കുവാനുള്ള അർഹതയില്ലെന്ന് അറിഞ്ഞിട്ടുപോലും തൃഷ്ണയോടും ഉൽക്കണ്ഠയോടും കൂടിയാണ് അയാൾ അവ വായിക്കാറ്.

സ്കൂളിൽ ഒരുമിച്ചു പഠിച്ചിരുന്ന അവർ, ഒരു അറക്കമ്പനിയിൽ ഒരുമിച്ചുതന്നെ പരിശീലനം കഴിച്ചുവന്നു. തങ്ങളിൽ വളർന്നുവരുന്ന ആ 'റൊമാന്റിക്' വികാരത്തിനു വലിയവരെ അനുകരിച്ച് അവർ സ്നേഹം എന്ന നാമംതന്നെ കൊടുത്തു. പിന്നീട് ആറേഴുകൊല്ലത്തേക്ക് അവർ തമ്മിൽ കാണുകയുണ്ടായില്ല. ആദ്യംതന്നെ പെൺകുട്ടി ഒരു സാങ്കേതികവിദ്യാസ്ഥാപനത്തിൽ അഭ്യസിക്കാനായി സ്ഥലംവിട്ടു. മടങ്ങിവന്ന് നഗരത്തിലെ ഒരു അറക്കമ്പനിയിൽ സാങ്കേതികവിദഗ്ധയായി ജോലിയിൽ പ്രവേശിച്ചു. അപ്പോഴയ്ക്കും മെരേസ്യെവ് പട്ടണം വിട്ട് വ്യോമപരിശീലനസ്ഥാപനത്തിൽ ചേർന്നുകഴിഞ്ഞിരുന്നു. പിന്നീട് യുദ്ധം തുടങ്ങുന്നതിന് അല്പം മുമ്പാണ് അവർ തമ്മിൽ കണ്ടുമുട്ടിയത്. ആരും ഉദ്ദേശിച്ചിരുന്നതല്ല ആ കൂടിക്കാഴ്ച. രണ്ടുപേരും അന്യോന്യം മറന്നുപോയിരുന്നു. അവരുടെ വേർപാടിനുശേഷം അത്രയധികം കാലം കഴിഞ്ഞുപോയിരുന്നു. ഒരു ദിവസം അലെക്സേയ് തെരുവിലൂടെ അമ്മയോടൊപ്പം യാത്ര ചെയ്യുകയായിരുന്നു; അപ്പോൾ എതിർഭാഗത്തു



നിന്ന് ഒരു പെൺകുട്ടി നടന്നടുക്കുന്നതു കണ്ടു. അവൾക്കു നല്ല കാലുകളുണ്ടെന്നു മനസ്സിലാക്കിയതല്ലാതെ അയാൾ പ്രത്യേകിച്ച് ഒരു ശ്രദ്ധയും പതിപ്പിച്ചില്ല.

''എന്തുകൊണ്ടാണ് നീ ആ പെൺകുട്ടിയെ അഭിവാദനം ചെയ്യാതിരുന്നത്? അത് ഓല്യയല്ലേ'' എന്നു പറഞ്ഞുകൊണ്ട് അമ്മ അയാളെ ശകാരിച്ചു.

അലെക്സേയ് പിൻതിരിഞ്ഞുനോക്കി. പെൺകുട്ടിയും അതേസമയത്താണ് തിരിഞ്ഞുനോക്കിയത്. അവരുടെ കണ്ണുകൾ തമ്മിലിടഞ്ഞു. അലെക്സേയ്ക്ക് ഹൃദയം തുടിക്കുന്നതുപോലെ തോന്നി. അമ്മയെ അവിടെ തനിയെ വിട്ട് ഒരു പോപ്ലാർ മരത്തണലിൽ നില്ക്കുകയായിരുന്ന ആ ബാലികയുടെ സമീപത്തേക്ക് അയാൾ ഓടി.

''നിങ്ങളോ?'' ഏതോ കടലിന്നപ്പുറത്തുള്ള ഒരു സ്ഥലത്തുനിന്ന് ആ വസന്തസായാഹ്നത്തിൽ, ചളിനിറഞ്ഞ ഏകാന്തമായ റോഡിൽ എത്തിച്ചേർന്ന അനിതരസാധാരണമായ ഒരു സൗന്ദര്യവിഗ്രഹത്തെ നോക്കുന്നതുപോലെ അവളെ തുറിച്ചുനോക്കിക്കൊണ്ട് അയാൾ ചോദിച്ചു.

അതേതരത്തിൽ അത്ഭുതത്തോടെ വിശ്വസിക്കുവാൻ വയ്യാത്ത സ്വരത്തിൽത്തന്നെ അവളും വിളിച്ചു ''അല്യോഷ?''

ആറേഴുകൊല്ലത്തെ വേർപാടിനുശേഷം അവർ അന്യോന്യം നോക്കിക്കൊണ്ടുനിന്നു. ആൺകുട്ടിയുടേതുപോലുള്ള, സുന്ദരമായ വട്ടമുഖവും, മൂക്കിന്റെ അറ്റത്തു സ്വർണ്ണനിറത്തിലുള്ള പാടുകളുമുള്ള സുന്ദരിയായ ഒരു യുവതിയായിരുന്നു അലെക്സേയുടെ മുന്നിൽ നിന്നിരുന്നത്. അറ്റത്ത് നിറയെ രോമമുള്ള, മൃദുവായി എഴുതിയ പുരികം പൊക്കി, ഊതനിറത്തിൽ പ്രകാശിക്കുന്ന വലിയ കണ്ണുകൊണ്ട് അവൾ അയാളെ നോക്കി. ഉരുണ്ട മുഖത്തോടും റോസ്നിറത്തിലുള്ള കവിൾത്തടങ്ങളോടും കൂടി, അല്പം പരുപരുത്ത സ്വപിതാവിന്റെ ജാക്കറ്റ് അഭിമാനത്തോടെ കൈചുരുട്ടിവച്ചു ധരിച്ചുകൊണ്ടുവരാറുള്ള പരിശീലനസ്കൂളിലെ അന്നത്തെ ബാലിക തന്നെയാണ് തന്റെ മുന്നിൽ നില്ക്കുന്ന ചേതോഹാരിണിയായ ഈ പെൺകൊടി എന്ന് അലെക്സേയ്ക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല.

അമ്മയെ തീരെ മറന്ന് ഈ കുട്ടിയുടെ ഭംഗി നോക്കി നില്ക്കുമ്പോൾ അയാൾക്കു തോന്നി താൻ ഇതുവരെ അവളെ മറന്നിട്ടില്ലെന്നും ഈ കൂടിക്കാഴ്ചയ്ക്കുവേണ്ടി സ്വപ്നം കാണുകയായിരുന്നുവെന്നും.

''അപ്പോൾ ഇങ്ങനെയാണ് നീയിപ്പോൾ അല്ലേ,'' ഒടുവിൽ അയാൾ ചോദിച്ചു.

''എങ്ങനെ'' മണിനാദംപോലെ കിലുങ്ങുന്ന സ്വരത്തിൽ അവൾ അന്വേഷിച്ചു. ഒരുമിച്ചു സ്കൂളിൽ പഠിച്ചിരുന്ന കാലത്ത് കേട്ടതിൽനിന്നു വ്യത്യസ്തമായിരുന്നു ആ ശബ്ദം.

നിരത്തിന്റെ അററത്തുനിന്നു വന്ന ഒരു കാററ് പോപ്ലാർമരത്തിന്റെ ഇലയില്ലാത്ത ശിഖരങ്ങൾക്കിടയിലൂടെ ചൂളം വിളിച്ചു കടന്നുപോയി. ഉറച്ച കാലുകൾക്കു മീതെ അവളുടെ ഉടുപ്പു പടപടശബ്ദമുണ്ടാക്കി. പൊട്ടിച്ചിരിച്ചുകൊണ്ടു സ്വാഭാവികമായ കൗതുകത്തോടെ അവൾ തന്റെ ഉടുപ്പിന്റെ അടി പിടിച്ചമർത്തി.

‘‘ഇതുപോലെ’’ തനിക്കു തോന്നിയ ആദരവു മറച്ചുവയ്ക്കാതെ അലെക്സേയ് പറഞ്ഞു.

‘‘ഏതുപോലെ?’’ ചിരിച്ചുകൊണ്ട് അവൾ വീണ്ടും ചോദിച്ചു.

അമ്മ ഈ യുവതീയുവാക്കന്മാരെ ഒരു നിമിഷനേരം നോക്കിനിന്നതിനുശേഷം, വ്യസനകരമായ ഒരു പുഞ്ചിരിയോടെ കടന്നുപോയി. അവരാകട്ടേ അന്യോന്യം ബഹുമാനത്തോടെ ദർശിച്ചും, ഉല്ലാസമായി വർത്തമാനംപറഞ്ഞും, അവിടെ നിന്നു. സംഭാഷണത്തിനിടയിൽ, ‘‘ഓർക്കുന്നുണ്ടോ? അറിയാമോ? എവിടെയാണ്? എന്തുപററി’’ എന്നവർ ആശ്ചര്യസമേതം ഇടയ്ക്കിടയ്ക്കു ചോദിച്ചിരുന്നു.

കുറേ അധികംനേരം അവർ അങ്ങനെ നിന്നു. ഒടുവിൽ ഓല്യ, അടുത്ത വീട്ടിലെ ജനാലപ്പടിയിൽ വച്ചിരുന്ന പൂച്ചെടികളുടെ ഇടയിലൂടെ ജിജ്ഞാസനിറഞ്ഞ മുഖങ്ങൾ അവരെ നോക്കുന്നതു ചൂണ്ടിക്കാണിച്ചു.

‘‘നിങ്ങൾക്കു സമയമുണ്ടെങ്കിൽ നമുക്കു വോൾഗയുടെ തീരത്തേക്കു പോകാം.’’ അവൾ പറഞ്ഞു.

എല്ലാം മറന്ന്, പരസ്പരം കൈപിടിച്ചുകൊണ്ട്—കുട്ടിക്കാലത്തുപോലും അവർ അങ്ങനെ കൈകോർത്തുപിടിച്ചിട്ടില്ല—അവർ നദിയിലേയ്ക്കു കുത്തനെ ചരിഞ്ഞുനില്ക്കുന്ന ഒരു ഉയർന്ന മലയുടെ മുകളിലേയ്ക്കു കയറിപ്പോയി. അവിടെനിന്നു വോൾഗയുടെ വിശാലമായ വക്ഷസ്സും അതിലൂടെ ഒലിച്ചുപോകുന്ന മഞ്ഞുകട്ടകളും കാണാമായിരുന്നു.

ആ സമയംതൊട്ട് ആ അമ്മ തന്റെ പ്രിയപ്പെട്ട മകനെ വല്ലപ്പോഴും മാത്രമേ കാണാറുള്ളു. സ്വതേ വസ്ത്രധാരണരീതിയിൽ വളരെയൊന്നും ശ്രദ്ധചെലുത്താതിരുന്ന അയാൾ ഇപ്പോൾ ദിവസവും ട്രൗസർ ഇസ്തിരിക്കിടും, യൂണിഫോറത്തിന്റെ ബട്ടൻ ചോക്കുപൊടിയിട്ടു തെളുതെളെ മിനുക്കും. പരേഡ് സമയത്ത് സാധാരണ ധരിക്കാറുള്ള സൈനികബാഡ്ജ് കുത്തിയ വെള്ളത്തലപ്പുള്ള ഉയർന്ന തൊപ്പി ധരിക്കും; ദിവസവും താടിയിലെ കുററിരോമം വടിക്കും. വൈകുന്നേരം അയാൾ കണ്ണാടിയുടെ മുന്നിൽനിന്നു ചാഞ്ഞും ചരിഞ്ഞും നോക്കി, അറക്കക്കമ്പനി വിട്ടുവരുന്ന ഓല്യയെ കാണുവാനായി ഓടും. പകൽസമയത്തുതന്നെ അയാൾ പലപ്പോഴും അപ്രത്യക്ഷനാകും; മിക്കപ്പോഴും, മനസ്സാന്നിദ്ധ്യമില്ലാത്തമട്ടിൽ ചോദ്യങ്ങൾക്ക് അസംഗതമായ മറുപടിയാണ് പറയുക. മാതൃസഹജമായ വാസനാവൈഭവംകൊണ്ട് അയാളുടെ അമ്മ മനസ്സിലാക്കി എന്താണ് തന്റെ പുത്രനു സംഭവിച്ചിട്ടുള്ളതെന്ന്. തന്നെ



അവഗണിക്കുന്ന ആ മകന് ‘‘വയസ്സായവർക്ക് വയസ്സാവുകയാണ്; ചെറുപ്പക്കാർക്കു വളരണം’’ എന്ന പ്രമാണത്തിന്റെ പേരിൽ അവർ മാപ്പു കൊടുത്തു.

പ്രണയത്തെപ്പററി ഒരൊററ വാക്കും ആ യുവകാമുകർ ഇതേവരെ പറഞ്ഞിട്ടില്ല. അസ്തമയസൂര്യന്റെ കിരണങ്ങൾ തട്ടി വെട്ടിത്തിളങ്ങി മന്ദം ഒഴുകുന്ന വോൾഗയുടെ ഉയർന്ന തീരത്തുനിന്നോ, പട്ടണാതിർത്തിയിലുള്ള, ടാർപോലെ കറുത്തു കട്ടിപിടിച്ച് നിലം നിറയെ വള്ളികളും, താറാവിന്റെ കാലുപോലുള്ള ഇലകളുംകൊണ്ടു മൂടിയ മെലോൺ പാടത്തുനിന്നോ, ഉലാത്തൽ കഴിഞ്ഞു തിരികെ വരുമ്പോൾ, വേഗം അവസാനിക്കുന്ന തന്റെ അവധിദിനങ്ങളെ കണക്കാക്കി കഴിയുന്ന വേഗത്തിൽ ഓല്യയെ തന്റെ ഹൃദയം തുറന്നു കാണിക്കണമെന്ന് അയാൾ ആഗ്രഹിക്കാറുണ്ട്. വീണ്ടും വൈകുന്നേരമായാൽ മില്ലിന്റെ പടിയ്ക്കൽ തന്നെവച്ച് അയാൾ അവളെ കാണും; അവിടെനിന്ന് ഒരു ഇരുനില കെട്ടിടത്തിൽ അവൾ വാടകയ്ക്കെടുത്തിട്ടുള്ള ഒരു ചെറിയ മുറിയിലേയ്ക്ക്—വിമാനത്തിന്റെ കാബിൻപോലെ സ്വച്ഛവും പ്രകാശകവുമായ ആ മുറിയിലേയ്ക്ക്—അവളെ അനുഗമിക്കും. വസ്ത്രങ്ങൾ സൂക്ഷിക്കുന്ന അലമാരിയുടെ പിന്നിൽപ്പോയി അവൾ ഉടുപ്പുമാറിവരുന്നതുവരെ അയാൾ ക്ഷമയോടെ അവിടെ കാത്തിരിക്കും. അതിന്റെ ഇടയിൽക്കൂടെക്കാണാവുന്ന കാലിൽനിന്നും ചുമലിന്റേയും കൈമുട്ടിന്റേയും ഭാഗങ്ങളിൽനിന്നും കണ്ണിണ മാററിനിർത്തുവാൻ അയാൾക്കു വളരെയധികം ക്ലേശിക്കേണ്ടിവരാറുണ്ട്. പിന്നീട് അവൾ മേൽക്കഴുകി, നനഞ്ഞ തലമുടിയും, ചുവന്ന മുഖവുമായി മടങ്ങിവരും. സാധാരണദിനങ്ങളിൽ ഇടാറുള്ള വെളുത്ത ഒരു സിൽക്ക് ഉടുപ്പാണ് അവൾ ധരിക്കുക.

അവിടെനിന്ന് അവർ, സിനിമയ്ക്കോ, സർക്കസ്സിനോ, നാടകത്തിനോ പോകും. എവിടേയ്ക്കാണ് തങ്ങൾ പോകുന്നതെന്ന സംഗതി അലെക്സേയിൽ ഒരു മാററവും വരുത്തിയിരുന്നില്ല. അയാൾ ചലച്ചിത്രമോ, സർക്കസ്സുകളിയോ, പാർക്കിലെ ജനക്കൂട്ടമോ ഒന്നും നോക്കിരസിക്കാറില്ല. അയാൾ അവളെത്തന്നെ നോക്കിക്കൊണ്ടിരിക്കും. അതിനിടയിൽ അയാൾ വിചാരിക്കും: ‘‘ഇന്നുരാത്രിതന്നെ തീർച്ചയായും, കണിശമായും വീട്ടിലേക്കു മടങ്ങുന്നവഴിയിൽവച്ച് അവളോടു വിവാഹാഭ്യർത്ഥന ചെയ്യണം.’’ പക്ഷേ, റോഡ് അവസാനിക്കാറാകുമ്പോഴേക്കും, അയാളുടെ ധൈര്യം പമ്പകടക്കും.

ഞായറാഴ്ച വോൾഗയുടെ മറുഭാഗത്തുള്ള പുൽത്തകിടിയിലേയ്ക്കാണ് അവർ നടക്കാൻ പോയത്. തന്റെ ഇരുണ്ട വലിയ മുഖത്തിനു നല്ലപോലെ ഇണങ്ങുമെന്ന് പലപ്പോഴും അമ്മ പറയാറുള്ള, ആ വട്ടക്കഴുത്തുള്ള ഷർട്ടും, അതിശുഭ്രമായ ഒരു ട്രൌസറും ധരിച്ച്, അയാൾ അവളുടെ വീട്ടിൽപ്പോയി വിളിച്ചു. അവിടെ ഓല്യ തയ്യാറായി ഇരുന്നിരുന്നു.

തുണികൊണ്ടു മൂടിയ ഒരു പൊതി അവൾ അയാളെ ഏല്പിച്ചു. അവർ നദീതീരത്തേക്കു നടന്നു. ആ ഭാഗത്തുള്ള കുട്ടികളുടെയെല്ലാം ഇഷ്ടനും, ചെറുപ്പത്തിലേ അലെക്സേയെ മണൽക്കരയ്ക്കരികിൽനിന്നു് ചെറുമത്സ്യം പിടിക്കാൻ പഠിപ്പിച്ചിരുന്നവനുമായ ആ കാലില്ലാത്ത കടത്തുകാരൻ കിഴവൻ—കഴിഞ്ഞ ആഗോളയുദ്ധത്തിൽ മുറിവേററു് അവശനായതാണു് അയാൾ—തന്റെ മരക്കാലിൽ ഞൊണ്ടിവന്നു കനത്ത ആ വഞ്ചി വെള്ളത്തിലേയ്ക്കു തള്ളി, പതുക്കെപ്പതുക്കെ തുഴയാൻ തുടങ്ങി. ഒരു കോണിലൂടെ പ്രവാഹത്തെ മുറിച്ചുകടന്നു് ഒന്നു കലുങ്ങിക്കൊണ്ടു് അതു മറുഭാഗത്തെ തെളിഞ്ഞ പച്ചനിറംപൂണ്ട കരയെ ലക്ഷ്യമാക്കി നീങ്ങി. വഞ്ചിയുടെ പാർശ്വത്തിലെ മേൽത്തട്ടിൽ കൈവച്ചു് വെള്ളം വിരലുകൾക്കിടയിലൂടെ ഒഴുകാൻ വിട്ടുകൊണ്ടു് പെൺകുട്ടി ഗാഢചിന്തയിൽ ലയിച്ചിരുന്നു.

"അർക്കാഷ അമ്മാവാ, ഞങ്ങളെ ഓർക്കുന്നുണ്ടോ?" അലെക്സേയ് ചോദിച്ചു.

ഉദാസീനതയോടെ അവരെ നോക്കിക്കൊണ്ടു് അയാൾ പറഞ്ഞു: "ഇല്ലല്ലോ."

"എന്താണിതു്. ഞാൻ അല്യോഷ മെരേസ്യെവ് അല്ലെ—നിങ്ങളാണല്ലോ എന്നെ മണൽക്കരയ്ക്കരികിൽനിന്നു് മത്സ്യം പിടിയ്ക്കാൻ പഠിപ്പിച്ചതു്."

"ഞാൻ പഠിപ്പിച്ചിരിക്കും. നിങ്ങളെപ്പോലുള്ള ഒരുപാടു കുട്ടികൾ ഇവിടെ ഓടിക്കളിച്ചു നടക്കാറുണ്ടു്. എനിയ്ക്കവരെ മുഴുവൻ ഓർമ്മിക്കുവാൻ സാധിക്കുമോ?"

വഞ്ചി ഒരു കടൽപ്പാലം കടന്നുപോയി. "അറോറ" എന്നു പേരെഴുതിയ വലിയ തുഴയോടുകൂടിയ ഒരു പടക്കപ്പൽ നങ്കൂരമിട്ടു കിടന്നിരുന്നു. അതും കടന്നു് അവരുടെ വഞ്ചി മറുകരയിലെ മണലിൽച്ചെന്നു മുട്ടി.

"ഇതാണു് എന്റെ സ്ഥലം. ഞാൻ ഇപ്പോൾ മുനിസിപ്പാലിററിയുടെ കീഴിലല്ല. ഇതു് സ്വന്തമാണു്. ഞാൻ പറഞ്ഞതു് മനസ്സിലായില്ലേ, ഇതൊരു സ്വകാര്യവ്യവസായമാണു്." വഞ്ചി കരയിലേക്കു തള്ളിമാററാനായി വെള്ളത്തിലേക്കിറങ്ങിയ കിഴവൻ വിളിച്ചുപറഞ്ഞു. അയാളുടെ മരക്കാൽ മണലിൽ തറഞ്ഞു. വഞ്ചിക്കു കനംകൂടിയതിനാൽ അതു തള്ളി മേലോട്ടാക്കാൻ ആ കിഴവനു സാധിച്ചില്ല.

"ഇനി ചാടേണ്ടിവരും." അയാൾ മന്ദമായി പറഞ്ഞു.

"എത്ര വേണം?" അലെക്സേയ് ചോദിച്ചു.

"നിങ്ങൾക്കു് ഇഷ്ടമുള്ളതു്. നിങ്ങൾ വളരെ ആഹ്ലാദചിത്തരായി കാണുന്നതുകൊണ്ടു്, കുറച്ചു കൂടുതൽ എന്തെങ്കിലും തരണം. പക്ഷേ, നിങ്ങളെ ഞാൻ ഓർമ്മിക്കുന്നില്ല. തീർച്ചയായും ഇല്ല."



തോണിയിൽനിന്നു വെള്ളത്തിലേക്കു ചാടിയപ്പോൾ അവരുടെ കാലുകൾ നനഞ്ഞു. ഷൂസ് അഴിച്ചുമാററാമെന്നു് ഓല്യ അഭിപ്രായപ്പെട്ടു. അവർ അങ്ങനെ ചെയ്തു. നദിയുടെ ഈർപ്പവും ചൂടും കലർന്ന മണ്ണിൽ കാൽ തട്ടിയപ്പോൾ അവർക്കു് അവാച്യമായ ഒരു ആനന്ദവും സ്വാതന്ത്ര്യവും തോന്നി. അവർ കുട്ടികളെപ്പോലെ ആ പുല്ലിൽക്കിടന്നു് ഓടാനും ചാടാനും മറിയാനും തുടങ്ങി.

"എന്നെ പിടിക്കാമോ?" മരതകപ്പച്ചവിരിച്ചപോലെ കിടക്കുന്ന ഒരു പുൽത്തകിടു് ലക്ഷ്യമാക്കി ഓല്യ ഒരു ഓരത്തിൽക്കൂടെ ഒരു പാച്ചിൽ പാഞ്ഞു. ഓടുമ്പോൾ സൂര്യാതപമേററു് അവളുടെ കാലുകൾ മിന്നിത്തിളങ്ങുന്നുണ്ടായിരുന്നു.

അലെക്സേയ് സർവ്വശക്തിയുമുപയോഗിച്ചു് അവളുടെ പിന്നാലെ ഓടി. പ്രകാശവർണ്ണാങ്കിതമായ അവളുടെ ഫ്രോക്കു് ഉണ്ടാക്കിയ വർണ്ണശബളമായ അടയാളം മാത്രമേ അയാൾ മുന്നിൽക്കണ്ടുള്ളു. അങ്ങനെ ഓടുമ്പോൾ കുററിച്ചെടിയുടെ മുള്ളുകൾ തട്ടി അയാളുടെ കാലുകൾ വേദനിച്ചു. സൂര്യാതപമേററുകിടക്കുന്ന നനഞ്ഞ മണൽ അയാളുടെ ഉപ്പൂററിയ്ക്കു് വഴങ്ങിക്കൊടുത്തു. ഓല്യയെ പിടിക്കുന്നതു് അതിപ്രധാനമായ ഒരു സംഗതിയായിത്തോന്നി അയാൾക്കു്; ഭാവിജീവിതത്തിലെ പല സംഗതികളും അതിനെ അടിസ്ഥാനപ്പെടുത്തിയിരിക്കുകയാണെന്ന മട്ടിൽ. ഇവിടെ, ഈ കുസുമാഞ്ചിതമായ പുൽപ്പരപ്പിൽ, ലഹരിപിടിപ്പിക്കുന്ന പരിമളധോരണിയിൽ മുങ്ങിനില്ക്കുമ്പോൾ, താൻ ഇതുവരെ പറയാൻ ധൈര്യപ്പെടാതിരുന്നതെല്ലാം തുറന്നു പറയുക എളുപ്പമാണു്. പക്ഷേ വളരെ അടുത്തെത്തി പിടിക്കാനായി കൈ നീട്ടുമ്പോഴേക്കും ആ പെൺകുട്ടി ഒരു പൂച്ചയുടെ ലാഘവത്തോടെ വെട്ടിത്തിരിഞ്ഞു് വിനോദകരമായ ഒരു പൊട്ടിച്ചിരിയോടെ അയാളുടെ കൈപ്പിടിയിൽനിന്നകന്നു് വേറൊരു വഴിയിലേക്കു് ഓടിപ്പോകും. അയാൾ തന്നെ പിടിക്കരുതെന്നു് അവൾക്കു നിർബ്ബന്ധമായിരുന്നു. അയാൾക്കാകട്ടെ അതു സാധിച്ചുമില്ല. പുൽത്തകിടിയിൽനിന്നു് ആ നദീതീരത്തിലെത്തി. അവൾ ചൂടുപിടിച്ച സ്വർണ്ണവർണ്ണംപൂണ്ട മണലിൽ വന്നു വീണു. അവളുടെ മുഖം തുടുത്തിരുന്നു. നെഞ്ചു് ഉയർന്നുതാഴുന്നുണ്ടായിരുന്നു. ഉറക്കെച്ചിരിച്ചു. വായ മുഴുവൻ തുറന്നു് അവൾ ആ കുളിർവായു ആസ്വദിച്ചു. ആ പൂവണിഞ്ഞ മൈതാനത്തിൽ വെളുത്ത ഡേയ്സി പുഷ്പങ്ങൾക്കിടയിൽ ഇരിക്കുന്ന അവളുടെ ഫോട്ടോ അയാൾ എടുത്തു. പിന്നീടു് അവർ കുളിച്ചു. അവൾ വസ്ത്രം മാറിക്കഴിയുന്നതുവരെ, അയാൾ അനുസരണയോടെ, ഒരു കുററിക്കാടിന്റെ മറവിൽപ്പോയി പുറംതിരിഞ്ഞു നിന്നു.

തിരികെ അയാളെ വിളിച്ചപ്പോൾ, അവൾ അവിടെ ഒരു നനുത്ത ഫ്രോക്കും തലയിൽ ടർക്കിടവലിന്റെ ഒരു കെട്ടുമായി, സൂര്യപ്രകാശമേററു് കാലുകൾ മടക്കിവച്ചു് ഇരിക്കുകയായിരുന്നു. വൃത്തിയുള്ള ഒരു

വെളുത്ത തുണി മണലിൽ വിരിച്ച്, അതു പറന്നുപോകാതിരിക്കുവാനായി നാലുഭാഗത്തും ചെറിയ കല്ലുകൾ പെറുക്കിവച്ച്, അവൾ തൻെറ കെട്ടിലെ സാമാനങ്ങൾ അവിടെ നിരത്തി. മെഴുകുകടലാസ്സിൽ ശ്രദ്ധാപൂർവ്വം സൂക്ഷിച്ചിരുന്ന തണുത്ത മത്സ്യം, വീട്ടിൽ ഉണ്ടാക്കിയ ബിസ്കററ്, സലാഡ് എന്നിവകൊണ്ട് അവർ ഉച്ചഭക്ഷണം കഴിച്ചു. ഉപ്പോ, കടുകുപൊടിയോ ഒന്നുംതന്നെ അവൾ മറന്നിരുന്നില്ല. ക്രീമിൻെറ ചെറിയചെറിയ ഭരണികളിൽ അവൾ അതൊക്കെ എടുത്തുവച്ചിരുന്നു. ആ യുവതി ആതിഥേയ ചമഞ്ഞ സമർത്ഥവും ഗൗരവപൂർവ്വവുമായ ആ രീതിയിൽ കമനീയവും ഹൃദയസ്പർശിയുമായ എന്തോ ഒന്നുണ്ടായിരുന്നു. അലെക്സേയ് ആത്മഗതം ചെയ്തു. ''ഇനിയും അതുമിതും പറഞ്ഞ് സമയം കളയുകയില്ല. ഇന്നുതന്നെ കാര്യങ്ങൾ തീരുമാനിക്കണം. ഇന്നു വൈകുന്നേരംതന്നെ അവളോട് വിവാഹാഭ്യർത്ഥന നടത്തണം. അവൾ എൻെറ ഭാര്യയാകണം എന്ന സംഗതി സകാരണം തെളിയിച്ച് ഞാൻ അവളെ ബോദ്ധ്യപ്പെടുത്തും.''

കുറച്ചുകൂടി സൂര്യാതപം ഏററതിനുശേഷം, അവർ ഒന്നുകൂടി സ്നാനം ചെയ്തു. അന്നു വൈകുന്നേരം വീണ്ടും അവളുടെ മുറിയിൽ കാണാമെന്ന് വാക്കു പറഞ്ഞു. ക്ഷീണിതരെങ്കിലും ആഹ്ലാദചിത്തരായ ആ യുവതീയുവാക്കന്മാർ കടവിലേക്കു തിരിച്ചു. പക്ഷേ, കടത്തുവഞ്ചി അവിടെ ഉണ്ടായിരുന്നില്ല. അവർ ''അർക്കാഷ'' അമ്മാവനെ ഉച്ചത്തിൽ കൂവിവിളിച്ചു. അവരുടെ ഒച്ച അടച്ചുതുടങ്ങി. മൈതാനത്തിന്നക്കരെ സൂര്യൻ അസ്തമിക്കാറായി. ചെന്നിറം പൂണ്ട് കാന്തിയേറിയ ആദിത്യരശ്മികൾ നദിക്കക്കരെയുള്ള കുന്നിൻെറ ഉച്ചിയിൽനിന്ന് വഴുതിവീണ് വീടുകളുടെ മോന്തായങ്ങളേയും ജനവാതിലുകളേയും നഗരമദ്ധ്യത്തിൽ നിശ്ചലമായി നില്ക്കുന്ന പൊടിയണിഞ്ഞ വൃക്ഷങ്ങളുടെ തലപ്പുകളേയും രക്തത്തുടുപ്പിൽ മുക്കി. പ്രശാന്തവും ഊഷ്മളവുമായിരുന്ന ആ ഗ്രീഷ്മകാലസായാഹ്നം. നഗരത്തിൽ അസാധാരണമായ എന്തോ സംഭവിച്ചിരിക്കണം. ഈ സമയത്ത് സാമാന്യേന വിജനമാകേണ്ടിയിരുന്ന തെരുവീഥികളെല്ലാം ജനനിബിഡമായി കാണപ്പെട്ടു. നിറയെ ആളുകളെ കയററിയ രണ്ടു ട്രക്കുകൾ പാഞ്ഞകന്നു. സൈനികനിലയത്തിൽ ചെറിയ ചെറിയ ജനക്കൂട്ടം മാർച്ച് ചെയ്തിരുന്നു.

''അർക്കാഷ അമ്മാവൻ ഇപ്പോൾ കുടിച്ചു മത്തനായിരിക്കും. ഇന്നത്തെ രാത്രി ഇവിടെ കഴിച്ചുകൂട്ടേണ്ടിവരുകയാണെങ്കിൽ....''

''നിങ്ങൾ എൻെറകൂടെയുള്ളപ്പോൾ എനിക്കു യാതൊരു ഭയവുമില്ല.'' തിളങ്ങുന്ന വിശാലമായ നേത്രങ്ങളാൽ അയാളെ ഒന്ന് ഉഴിഞ്ഞുകൊണ്ട് അവൾ മറുപടി പറഞ്ഞു.

അരയ്ക്കു ചുററിപ്പിടിച്ചുകൊണ്ട് അയാൾ അവളെ ചുംബിച്ചു. ആദ്യമായിട്ട്, ആ ഒരു തവണമാത്രം, അയാൾ അതു ചെയ്തു. നദിയിൽ കഴ



ക്കോലിൻേറയും തുഴയുടേയും ശബ്ദം മുഴങ്ങി. നിറയെ ആളുകളുമായി കടത്തുവഞ്ചി ആ ഭാഗത്തേക്ക് അടുക്കുന്നുണ്ടായിരുന്നു. നിരാശയോടെ അവരാ വഞ്ചിയിലേക്കു നോക്കി. എന്തോ വാർത്തയും കൊണ്ടാണ് അവർ വരുന്നതെന്ന ധാരണയിൽ അവർ ആ വഞ്ചിയുടെ സമീപത്തേക്കു നടന്നു.

ജനങ്ങൾ നിശ്ശബ്ദരായി വഞ്ചിയിൽനിന്നു ചാടിയിറങ്ങി. ഒഴിവുകാലവേഷത്തിലാണ് വസ്ത്രധാരണം ചെയ്തിരുന്നതെങ്കിലും എല്ലാവരുടേയും മുഖത്ത് അസ്വസ്ഥതയും, വിഷാദവും നിഴൽപരത്തിയിരുന്നു. ഒരൊററ വാക്കുപോലും പറയാതെ, ധൃതിയിലാണെന്നു സൂചിപ്പിക്കുന്ന ഗൗരവപൂർണ്ണമായ മുഖത്തോടുകൂടിയ പുരുഷന്മാരും, കരഞ്ഞുകരഞ്ഞു കണ്ണുതുടിച്ച സ്ത്രീകളും ആ യുവതീയുവാക്കന്മാരെ കടന്നുപോയി. എന്താണ് സംഭവിച്ചതെന്നറിയാതെ അവർ രണ്ടു പേരും വഞ്ചിയിൽ ചാടിക്കയറി. അവരുടെ പ്രസന്നവദനങ്ങളിലേക്കു നോക്കാതെ അർക്കാഷ അമ്മാവൻ പറഞ്ഞു.

''യുദ്ധം. ഇന്നു കാലത്ത് റേഡിയോവിലൂടെ പ്രഖ്യാപിച്ചിരിക്കുന്നു.''

''യുദ്ധമോ! ആരുമായി?'' ചാടിയെണീററ് അലെക്സേയ് ആരാഞ്ഞു.

''ആ നശിച്ച ഫാസിസ്ററുകാരുമായിത്തന്നെ. അല്ലാതെ ആരുമായിട്ട്'' തൻെറ തുഴ വലിച്ചെടുത്തുകൊണ്ട് അയാൾ മുരണ്ടു. ''പുരുഷന്മാരെല്ലാം ഡിസ്ട്രിക്ട് മിലിട്ടറി ഹെഡ്കാർട്ടേഴ്സിലേക്കു പോയിക്കഴിഞ്ഞു. പട്ടാളശേഖരണം.''

വീട്ടിൽപ്പോലും പോകാതെ അലെക്സേയ് നേരെ പോയത് യുദ്ധകാര്യാലയത്തിലേക്കാണ്. തനിക്കു ജോലിയുള്ള വ്യോമസേനാവിഭാഗത്തിലെത്തിച്ചേരാനായി, വീട്ടിൽച്ചെന്ന് പെട്ടിയെടുക്കാൻ മാത്രം, കഷ്ടിച്ച് സമയം കണ്ട് ഓല്യയോട് യാത്ര പറയാൻപോലും ഇടകിട്ടാതെ അയാൾ അന്നു രാത്രി 12–40 ൻെറ വണ്ടിയിൽ കയറി.

വളരെ കുറച്ചേ അവർ തമ്മിൽ കത്തിടപാടുകൾ ഉണ്ടായിരുന്നുള്ളു എന്നത് അന്യോന്യമുള്ള വികാരം ആറിത്തണുത്തതുകൊണ്ടോ, വിസ്മരിച്ചതുകൊണ്ടോ അല്ല. സ്കൂൾ കുട്ടിയുടെ ഉരുണ്ട കയ്യക്ഷരത്തിൽ മേൽവിലാസമെഴുതിയ എഴുത്തിനുവേണ്ടി ഉൽക്കണ്ഠയോടെയാണ് അയാൾ കാത്തുനില്ലാറ്. കിട്ടിയാൽ അത്, കുപ്പായത്തിൻെറ കീശയിൽ സൂക്ഷിച്ച് അയാൾ തനിയെ ആകുമ്പോൾ വായിക്കും. കാട്ടിൽ അലഞ്ഞുതിരിഞ്ഞുനടന്നിരുന്ന ദുർദ്ദിനങ്ങളിൽ അയാൾ നെഞ്ചോടമർത്തിപ്പിടിച്ച് ഇടയ്ക്കിടെ നോക്കിക്കൊണ്ടിരുന്നത് ഈ എഴുത്തുകളാണ്.

ആ യുവതീയുവാക്കന്മാർ തമ്മിലുള്ള ബന്ധം, വളരെ പെട്ടെന്ന്, അതും ഒരു അനിശ്ചിതാവസ്ഥയിലാണ് വിച്ഛേദിക്കപ്പെട്ടത്. അതി

നാൽ ഇതുവരെ പറഞ്ഞിട്ടില്ലാത്ത ആ വലിയ കാര്യം എഴുത്തുകളിൽ കൂട്ടിച്ചേർക്കാൻ ഭയപ്പെട്ടിട്ടെന്നപോലെ, അവർ ചങ്ങാതികൾ, സുഹൃത്തുക്കൾ എന്ന നിലയിലേ പെരുമാറിവന്നിരുന്നുള്ളു.

ഇപ്പോൾ ആസ്പത്രിയിൽ പ്രവേശിച്ചതിനുശേഷം അയാൾ പരിഭ്രമത്തോടെ മനസ്സിലാക്കി—ഓരോ എഴുത്തു വരുന്തോറും പരിഭ്രമം വർദ്ധിച്ചുവന്നതേയുള്ളു—ഓല്യതന്നെ തന്റെ അന്തർഗ്ഗതം വെളിവാക്കിത്തുടങ്ങിയെന്ന്. ഇപ്പോൾ എഴുതുമ്പോൾ കലവറകൂടാതെ അവൾ തന്റെ ഇംഗിതം പ്രകടമാക്കിയിരുന്നു. അന്നു വൈകുന്നേരം ആ പ്രത്യേക നിമിഷത്തിൽത്തന്നെ അർക്കാഷ അമ്മാവൻ കടന്നുവന്നതിൽ അവൾ പരിതപിച്ചു. എന്തുതന്നെ അയാൾക്കു സംഭവിച്ചാലും വിശ്വസിക്കാവുന്ന ഒരു സഖി അയാൾക്ക് ഉണ്ടായിരിക്കുമെന്ന് അവൾ ഉറപ്പുനൽകി. വിദേശങ്ങളിൽ അലഞ്ഞുതിരിയുമ്പോൾ അയാൾക്കു മടങ്ങിവരാവുന്ന—യുദ്ധം അവസാനിക്കുമ്പോൾ അയാൾക്കു മടങ്ങിവരാവുന്ന—ഒരു വീട് ഉണ്ടെന്ന പരമാർത്ഥം വിസ്മരിക്കരുതെന്ന് അവൾ അപേക്ഷിച്ചു. ഇതെഴുതുന്നത് ആദ്യത്തേതിൽനിന്നു വ്യത്യസ്തയായ ഒരു പുതിയ ഓല്യയാണ് എന്നുപോലും തോന്നി അയാൾക്ക്. ഓരോ പ്രാവശ്യവും, അവളുടെ ഫോട്ടോവിലേക്കു നോക്കുമ്പോൾ അയാൾ വിചാരിക്കും ഒരു കാറ്റ് ഊതിയാൽ അവളും അവളുടെ പൂക്കൾ നിറഞ്ഞ ഫ്രോക്കും, ഉണങ്ങിയ 'ഡാൻഡ്‌ലിയോൺ' വിത്തുകൾപോലെ പറന്നുപോകുമെന്ന്. പക്ഷേ, ഈ എഴുത്തുകൾ എഴുതിയിട്ടുള്ളത് ഒരു സ്ത്രീയാണ്, സ്നേഹമയിയായ, തന്റെ കമിതാവിനുവേണ്ടി ഉൽക്കണ്ഠാപൂർവ്വം കാത്തിരിക്കുന്ന ഒരു സ്ത്രീ. ഈ വസ്തുത ഒരേസമയത്ത് അയാളെ ആനന്ദിപ്പിക്കുകയും സങ്കടപ്പെടുത്തുകയും ചെയ്തു; ആനന്ദം അയാൾ അറിയാതെതന്നെ അനുഭവപ്പെട്ടു. പക്ഷേ, ഈദൃശസ്നേഹത്തിനു തനിക്ക് അവകാശമില്ല, ഈ സമ്മതിച്ചേറ്റുപറയൽ താൻ അർഹിക്കുന്നില്ല എന്ന ചിന്ത അയാളെ സങ്കടപ്പെടുത്തി. എന്തെന്നാൽ ഇന്നു താൻ അവളറിഞ്ഞിരുന്ന, പണ്ടത്തെ ആ ഉല്ലാസവാനായ, കരുത്തുറ്റ യുവാവല്ല, പിന്നെയോ അർക്കാഷ അമ്മാവനെപ്പോലെ ഒരു മുടന്തനാണ് എന്ന വാസ്തവം എഴുതി അറിയിക്കാനുള്ള ധൈര്യം അയാൾക്ക് ഉണ്ടായില്ല. ഈ സത്യാവസ്ഥ അറിഞ്ഞാൽ തന്റെ അമ്മ മരിച്ചുപോകുമെന്നുപോലും അയാൾ ഭയപ്പെട്ടു. അതുകൊണ്ട് ഓല്യയെ കള്ളം പറഞ്ഞു ചതിക്കുവാൻതന്നെ അയാൾ നിർബ്ബന്ധിതനായി. ഓരോ തവണ എഴുതുമ്പോഴും ഈ വഞ്ചനപ്രയോഗത്തിൽ കൂടുതൽകൂടുതൽ കുടുങ്ങിപ്പോകുന്നപോലെ തോന്നി അയാൾക്ക്.

കമീഷിനിൽനിന്നു വന്ന ഓരോ എഴുത്തും വിരുദ്ധവികാരങ്ങളെയാണ് അയാളിൽ ഉണർത്തിയത്. സന്തോഷം, സന്താപം, ആശ, ഉൽക്കണ്ഠ—ഇവ ഒരേസമയത്ത് അയാളെ ആനന്ദിപ്പിക്കുകയും വിഷമിപ്പിക്കുകയും ചെയ്തു. ഒരിക്കൽ ഒരു നുണപറയുകയാൽ വീണ്ടും അയാൾക്കു



നിരവധി നുണകൾ കണ്ടുപിടിക്കേണ്ടിവന്നു. അയാളാകട്ടെ അക്കാര്യത്തിൽ ഒരു വിരുതനുമല്ലായിരുന്നു. അതുകൊണ്ട് ഓല്യക്കുള്ള എഴുത്തുകൾ തീരെ വിരസവും കാര്യമാത്രപ്രസക്തവും ആയി.

അന്തരീക്ഷനിരീക്ഷണകാര്യാലയത്തിലെ പെൺകുട്ടിക്ക് എഴുതുവാൻ വളരെ എളുപ്പമായിരുന്നു. ലളിതവും സേവനോത്സുകവുമായിരുന്നു അവളുടെ ആത്മാവ്. ശസ്ത്രക്രിയ കഴിഞ്ഞ്, നൈരാശ്യത്തിലാണ്ടിരുന്ന ആക്കാലത്ത്, തന്റെ നീറുന്ന വേദന ആരെയെങ്കിലും അറിയിക്കണമെന്നു തോന്നിയപ്പോൾ അയാൾ ആ യുവതിക്കു നീണ്ട, വിഷാദകലുഷമായ ഒരു കത്തെഴുതി. അധികം താമസിയാതെതന്നെ അയാൾക്ക് അതിനു മറുപടി കിട്ടി. നോട്ടുബുക്കിൽനിന്ന് അടർത്തിയെടുത്ത കടലാസ്സിൽ, വളഞ്ഞുതിരിഞ്ഞ കയ്യക്ഷരത്തിൽ ധാരാളം അത്ഭുതചിഹ്നങ്ങൾ വിതറി എഴുതിയിരിക്കുന്ന അതു കണ്ടാൽ ഒരു അപ്പത്തിൽ, പെരുംജീരകവിത്തു വിതറിയപോലിരിക്കുന്നുണ്ട്. ആ ലേഖനം നിറയെ കണ്ണുനീർപ്പാടുകളായിരുന്നു. പട്ടാളച്ചിട്ടകൾക്കു വിരുദ്ധമാവുകയില്ലെങ്കിൽ, എല്ലാം വലിച്ചെറിഞ്ഞുകളഞ്ഞ്, അയാളുടെ സമീപമെത്തി, ശുശ്രൂഷിക്കുവാനും, വേദനയിൽ പങ്കുകൊള്ളുവാനുമായി അവൾ ഓടി അണയുമായിരുന്നുവെന്ന് അതിൽ എഴുതിയിരിക്കുകയാണ്. ഇടയ്ക്കിടെ എഴുതുവാൻ അവൾ അപേക്ഷിച്ചിരിക്കുന്നു. വ്യാമിശ്രമായ ഈ എഴുത്തിൽ അതിലളിതവും ബാലിശവുമായ വികാരം അത്ര വളരെ ആവിഷ്ക്കരിച്ചിരിക്കുന്നത് അയാളെ വ്യസനിപ്പിച്ചു. അവൾ ഓല്യയുടെ കത്തുകൾ കൊണ്ടുക്കൊടുക്കവെ, അതു തന്റെ വിവാഹിതയായ സഹോദരിയുടേതാണെന്ന് അവളോടു കളവുപറഞ്ഞതോർത്ത് ഇന്നയാൾ സ്വയം ശപിച്ചു. ഇങ്ങനെയുള്ള ഒരു പെൺകുട്ടിയെ വഞ്ചിക്കുവാൻ പാടില്ലെന്നു കരുതി അയാൾ, തനിക്കു കമീഷിനിൽ ഒരു കാമുകിയുണ്ടെന്നും അവളെയോ, സ്വമാതാവിനെയോ തനിക്കു പറ്റിയ അപകടം അറിയിച്ചിട്ടില്ലെന്നും ഉള്ളുതുറന്നെഴുതി.

അന്നത്തെ നിലയ്ക്ക് വിശ്വസിക്കാൻവയ്യാത്ത വേഗതയിൽ അവളിൽനിന്നു മറുപടിവന്നു. അവൾ ആ എഴുത്ത് കൊടുത്തയക്കുന്നത് യുദ്ധലേഖകനായ ഒരു മേജറുടെ പക്കലാണെന്ന് എഴുതിയിരിക്കുന്നു. തങ്ങളുടെ റജിമെന്റു സന്ദർശിച്ച അവസരത്തിൽ അയാൾ അവളോടു വലിയ മമത കാണിക്കുകയും—അയാൾ മിടുക്കനും വിനോദശീലനുമാണെങ്കിലും—അവൾ അത് അഗണ്യമാക്കുകയും ചെയ്തിരുന്നു. ആ എഴുത്തിന്റെ രീതിയിൽനിന്ന് വ്യക്തമായിരുന്നു അവൾക്കു നിരാശയും വിഷമവും ഉണ്ടെന്ന്. അവൾ തന്റെ വികാരങ്ങളെ മറയ്ക്കുവാൻ ശ്രമിച്ചുവെങ്കിലും അത് വിജയപ്രദമായില്ല. ആദ്യംതന്നെ വാസ്തവം പറയാതിരുന്നതുകൊണ്ട് അയാളെ ശകാരിച്ചിരുന്നുവെങ്കിലും തന്നെ ഒരു സുഹൃത്തെന്ന നിലയിൽ കണക്കാക്കണമെന്ന് അവൾ ആവശ്യപ്പെട്ടിട്ടുണ്ട്. ആ

എഴുത്തു് അവസാനിച്ചതു്, മഷി കൊണ്ടല്ല, പെൻസിൽകൊണ്ടെഴുതിയിട്ടുള്ള ഒരു ചെറുകുറിപ്പോടെ ആയിരുന്നു. സീനിയർ ലഫ്റ്റനന്റ് സഖാവിന്റെ ഒരു ഉറ്റ സുഹൃത്തായി അവൾ വർത്തിക്കുമെന്നും കമീഷനിലെ യുവതി വിശ്വാസവഞ്ചന ചെയ്യുകയോ (എങ്ങിനെയാണു് യുദ്ധമേഖലക്കു പിന്നിലുള്ള സ്ത്രീകൾ പെരുമാറുക എന്നവൾക്കു് അറിയാമത്രെ) അയാളെ സ്നേഹിക്കുന്നതിൽനിന്നു വിരമിക്കുകയോ, അംഗവൈകല്യംമൂലം അയാളെ ഉപേക്ഷിക്കുകയോ ചെയ്താൽ, തന്നെ വിസ്മരിക്കരുതു്, സത്യമല്ലാതെ യാതൊന്നും ഇനിമേൽ തനിക്കു് എഴുതരുതു് എന്നെല്ലാം അതിൽ കൊള്ളിച്ചിരുന്നു. ആ എഴുത്തു കൊണ്ടുവന്ന ആൾ തന്നെ വൃത്തിയുള്ള ഒരു പാക്കറ്റും എത്തിച്ചിരുന്നു. അതിൽ പ്യാരച്യൂട്ടുസിൽക്കിൽ, അലെക്സേയുടെ പേരിന്റെ ആദ്യക്ഷരങ്ങൾ തുന്നിപ്പിടിപ്പിച്ചിട്ടുള്ളതും സമൃദ്ധമായി തുന്നൽവേല ചെയ്തിരിക്കുന്നതുമായ നിരവധി കൈലേസുകൾ; പറക്കുന്ന ഒരു വിമാനത്താൽ അങ്കിതമായ ഒരു പുകയിലസഞ്ചി, ഒരു ചീപ്പു്, ''മഗ്നോളിയ'' ബ്രാൻറിൽപ്പെട്ട ഒരു കുപ്പി യൂഡി–കോളോൺ, ഒരു കഷണം സോപ്പു് എന്നിവയും ഉണ്ടായിരുന്നു. ആ ദുർഘടംപിടിച്ച അവസരങ്ങളിൽ പട്ടാളത്തിൽ പണിയെടുക്കുന്ന പെൺകിടാങ്ങൾക്കു് ഇവ എത്രമാത്രം അമൂല്യങ്ങളാണു് എന്നു് അലെക്സേയ്ക്കു് അറിയാം. ഒഴിവുകാല സമ്മാനങ്ങളായി അവർക്കു കിട്ടുന്ന ഈവക സാധനങ്ങൾ, സമരകാലത്തിനു മുമ്പുണ്ടായിരുന്ന പൌരജീവിതത്തെ അനുസ്മരിപ്പിക്കുന്ന പരിശുദ്ധ നിധികളായാണു് അവർ കരുതിയിരുന്നതു്. അതുകൊണ്ടുതന്നെ തന്റെ കിടക്കയുടെ സമീപമുള്ള അലമാരിയിൽ അവ അടുക്കിവച്ചപ്പോൾ അയാൾക്കു ലജ്ജയും സന്തോഷവും തോന്നി.

സ്വാഭാവികമായ ഉന്മേഷത്തോടെ, തന്റെ ഞൊണ്ടിക്കാലിനു വ്യായാമംകൊടുക്കുകയും, ഇനിയും പറക്കുവാനും യുദ്ധം ചെയ്യുവാനുമുള്ള സാദ്ധ്യതയെക്കുറിച്ചു സ്വപ്നം കാണുകയും ചെയ്യുമ്പോൾ അയാളിൽ അലതല്ലിയിരുന്നതു് സമ്മിശ്രമായ വികാരങ്ങളായിരുന്നു. ഓല്യക്കുള്ള എഴുത്തുകളിൽ അയാൾ അർദ്ധസത്യങ്ങളേ എഴുതാറുള്ളു. എന്നാലും അയാൾക്കു് അവളോടു തോന്നുന്ന സ്നേഹം അനുദിനം പ്രവർദ്ധമായി വന്നു. തനിക്കു നല്ല പരിചയംപോലുമില്ലാത്ത ഒരു പെൺകുട്ടിയോടു് എല്ലാം തുറന്നു പറയുന്നതു് ഓർത്തപ്പോൾത്തന്നെ അയാളുടെ മനസ്സാക്ഷിക്കു വലിയ ഭാരം തോന്നി.

തന്റെ സ്വപ്നം സാക്ഷാത്ക്കരിക്കപ്പെടുമ്പോൾ, യുദ്ധം ചെയ്യുവാനുള്ള ശക്തി തിരിച്ചുകിട്ടി സ്വന്തം അണിയിലേക്കു മടങ്ങുമ്പോൾ മാത്രമേ ഓല്യയോടു പ്രണയത്തെക്കുറിച്ചു സംസാരിക്കുകയുള്ളു എന്നയാൾ സ്വയം പ്രതിജ്ഞ ചെയ്തു. അതു ലക്ഷ്യത്തിലെത്തുവാനുള്ള ഉന്മത്തമായ ആവേശത്തിനു കൂടുതൽ പ്രചോദനമായി.



# XI

മേയ് ഒന്നാം തീയതി കമ്മിസ്സാർ അന്തരിച്ചു. ആരും കാണാതെയാണു്, ആരും അറിയാതെയാണു് അദ്ദേഹത്തിന്റെ ആത്മാവു് പറന്നുപോയതു്. കാലത്തെ പതിവുപോലെ കുഴകലും തുടസ്സലുമെല്ലാം കഴിഞ്ഞു. തനിക്കു് ക്ഷൌരം ചെയ്യാനെത്തിയിരുന്ന ക്ഷുരകസ്ത്രീയോടു് ഒഴിവുദിവസമായ അന്നു് മോസ്കോനഗരം എങ്ങിനെയിരിക്കുന്നുവെന്നും കാലാവസ്ഥ എങ്ങിനെയെന്നും അദ്ദേഹം ചോദിച്ചു മനസ്സിലാക്കി. നിരത്തിൽനിന്നു മാർഗ്ഗവിഘ്നങ്ങളെല്ലാം എടുത്തു മാറ്റിയെന്നറിഞ്ഞപ്പോൾ അദ്ദേഹം സന്തോഷിച്ചു. ഈ മഹനീയമായ വസന്തദിനത്തിൽ ആഘോഷങ്ങളൊന്നുംതന്നെ ഇല്ലാതെപോയല്ലോയെന്നോർത്തു പരിതപിച്ചു. തന്റെ മുഖത്തെ ചുവന്ന പാടുകൾ പൗഡർകൊണ്ടു മൂടിക്കളയുവാൻ ഒരു ധീരശ്രമം നടത്തിയിരുന്ന ക്ലാവ്ഡിയ മിഹൈലൊവ്നയെ കളിയാക്കി. എല്ലാവർക്കും തോന്നിയതു് അദ്ദേഹത്തിനു വളരെ ഭേദമുണ്ടു്, വിഷമസന്ധി കഴിഞ്ഞു, രോഗം വേഗം സുഖപ്പെടും എന്നുതന്നെയാണു്.

കുറേക്കാലമായി അദ്ദേഹത്തിനു പത്രങ്ങൾ വായിക്കുവാൻ വിഷമമായിരുന്നതിനാൽ കിടക്കയ്ക്കു സമീപമായി ഒരു റേഡിയോസെറ്റു് സ്ഥാപിച്ചിരുന്നു. ഇയർഫോൺവച്ചാണു് അദ്ദേഹം അതുപയോഗിച്ചിരുന്നതു്. റേഡിയോയന്ത്രങ്ങളെപ്പറ്റി എന്തോ ചിലതു് അറിയാമായിരുന്ന ഗ്വോസ്ഡെവ് അതിൽ എന്തോ പണിചെയ്തു് ഇയർഫോണിനെ ഒരു ഉച്ചഭാഷിണിയാക്കി മാറ്റിയിരുന്നു. അതുമൂലം സംഭാഷണവും സംഗീതവും ആ വാർഡിലുള്ള എല്ലാവർക്കും കേൾക്കാമായിരുന്നു. അക്കാലത്തു് ലോകത്തിലെവിടേയും ആൾക്കാർ അറിഞ്ഞിരുന്നതും ശ്രദ്ധിച്ചിരുന്നതുമായ ''അനൌൺസരുടെ'' ശബ്ദം കൃത്യം ഒൻപതുമണിക്കു് ജനകീയ നിരോധനസേനാ കമ്മിസ്സാറുടെ ബഹുമതിമുദ്രകൾ പ്രഖ്യാപിക്കാൻ തുടങ്ങി. എല്ലാവരും നിശ്ശബ്ദരായി, ചുമരിന്മേൽ തൂങ്ങിക്കിടന്നിരുന്ന ആ രണ്ടു കറുത്ത വൃത്തത്തിൽ—എന്തെങ്കിലും ഒരു വാക്കു വിട്ടുപോയേക്കുമോ എന്നു ഭയന്നു്, സർവ്വശ്രദ്ധയും കേന്ദ്രീകരിച്ചുകൊണ്ടു് ഇരുപ്പുറപ്പിച്ചു. ''മഹാനായ ലെനിന്റെ, അജയ്യമായ കൊടിക്കു കീഴിൽ വിജയത്തിൽ നിന്നു വിജയത്തിലേക്കു മുന്നേറുക'' എന്നു പറഞ്ഞുകഴിഞ്ഞിട്ടും വാർഡുമുഴുവൻ തികഞ്ഞ നിശ്ശബ്ദതയായിരുന്നു.

''റെജിമെന്റൽ കമ്മിസ്സാർ സഖാവേ, എന്താണു് ഇതിന്നർത്ഥമെന്നു് ഒന്നു ദയവായി വിശദീകരിക്കാമോ?'' കുക്കുഷ്കിൻ ചോദിച്ചു.

ഉടനെതന്നെ അയാൾ ഭയാക്രാന്തനായി അലറി: ''കമ്മിസ്സാർ സഖാവേ!''

നിശ്ചലമായ, മരവിച്ച, മിഴികൊണ്ടു് തട്ടിലെവിടെയോ തുറിച്ചു

നോക്കി കമ്മിസ്സാർ നീണ്ടുനിവർന്നുകിടക്കുകയാണ്. വിളർത്തു വികൃതമായിരുന്ന ആ മുഖത്ത് ഇപ്പോൾ പ്രശാന്തതയും, ഗൗരവപൂർണ്ണമായ ഒരു പ്രഭാവവും കളിയാടിയിരുന്നു.

''അദ്ദേഹം മരിച്ചു.'' കിടക്കയുടെ സമീപം മുട്ടുകുത്തിനിന്ന് കുക്ലുഷ്കിൻ വിളിച്ചുപറഞ്ഞു. ''അദ്ദേഹം പോയി.''

പരിഭ്രമിച്ച് വേലക്കാരികൾ അകത്തേയ്ക്കും പുറത്തേയ്ക്കും ഓടിനടന്നു. നേഴ്സ് അവിടവിടെ ഓടിപ്പാഞ്ഞു. അങ്കിയുടെ ബട്ടൺസ് മുഴുവൻ ഇടാതെ ഹൗസ്സർജൻ പറന്നെത്തി. ആരെയും ശ്രദ്ധിക്കാതെ, കോപശീലനും, മനുഷ്യപ്പററില്ലാത്തവനുമായ കുക്ലുഷ്കിൻ ആ മൃതശരീരത്തിൽ വിലങ്ങനെ വീണു പുതപ്പിന്നുള്ളിൽ മുഖം മറച്ച്, കൊച്ചുകുട്ടികളെപ്പോലെ കിടന്നു കരഞ്ഞുതുടങ്ങി. അയാളുടെ ശരീരമാകെ തേങ്ങലിന്റെ തോതനുസരിച്ചു പൊങ്ങുകയും താഴുകയും ചെയ്തിരുന്നു.

ഇപ്പോൾ പകുതി ഒഴിഞ്ഞ നാല്പത്തിരണ്ടാം വാർഡിലേക്ക് അന്നു വൈകുന്നേരംതന്നെ ഒരു പുതിയ രോഗിയെ കൊണ്ടുവന്നു. മോസ്കോ പ്രതിരോധഡിവിഷണിലെ എയർമേജർ പാവെൽ ഇവാനൊവിച്ച് സ്റ്റ്റുച്ക്കോവ് ആയിരുന്നു നവാഗതൻ. ആ ഒഴിവുദിവസത്തിൽ വലിയ ഒരു ആകാശാക്രമണത്തിനുതന്നെ ഒരുക്കുകൂട്ടിയിരുന്നു ജർമ്മൻകാർ. ഒന്നിനുപുറകെ ഒന്നായി, അനേകം നിരയായി ഉയർന്ന ശത്രുവിമാനങ്ങളെ എതിരിട്ട് ഭയങ്കരമായ ഒരു യുദ്ധം തന്നെ നടന്നു. പൊഡ്സോൾനെച്നായ എന്ന സ്ഥലത്തിനടുത്തുവച്ച് ശത്രുസൈന്യം ഛിന്നഭിന്നമായി. വലയം ഭേദിക്കുന്നതിൽ വിജയിച്ച്, കുറേ ഉയരത്തിൽ പൊങ്ങി ഒരൊററ 'യുങ്കേർസ്'' മാത്രം മോസ്കോവിനെ ലക്ഷ്യമാക്കി പറന്നു. എന്തുതന്നെവന്നാലും തങ്ങൾ ആസൂത്രണം ചെയ്ത പ്ലാൻ നടപ്പിലാക്കി ആഘോഷങ്ങളെ അലങ്കോലപ്പെടുത്തണമെന്നായിരുന്നു അതിലെ പ്രവർത്തകരുടെ ഉന്നം. യുദ്ധത്തിന്റെ ചൂടിന്നിടയിലും ഇതു കണ്ടുപിടിച്ച സ്റ്റ്റുച്ക്കോവ് ശത്രുവിനെ പെട്ടെന്ന് അനുധാവനം ചെയ്തു. പോർനിരയിൽ അക്കാലത്ത് സുലഭമായിരുന്ന ഒന്നാംതരം ഒരു സോവിയററു വാഹനമായിരുന്നു അയാൾ നയിച്ചിരുന്നത്. ആകാശത്തിൽ വളരെ ഉയരത്തിൽ, ഭൂമിയിൽനിന്ന് ഏകദേശം ആറ് കിലോമീററർ അകലെ, മോസ്കോപരിസരങ്ങളിൽ വച്ചു സ്റ്റ്റുച്ക്കോവ് ആ വിമാനത്തെ വെട്ടിച്ചുകടന്നു. സാമർത്ഥ്യത്തോടെ ശത്രുവിമാനത്തിന്റെ പിന്നിൽ കടന്ന്, അതു ദൃഷ്ടിക്കു ഗോചരമായിത്തീർന്നുവെന്ന് അറിഞ്ഞ ഉടനെതന്നെ, തന്റെ തോക്കിന്റെ കാഞ്ചിയമർത്തി. വീണ്ടും അയാൾ കാഞ്ചി വലിച്ചുനോക്കി. അത്ഭുതം! സാധാരണ കേൾക്കുന്ന ശബ്ദം അത് ഉണ്ടാക്കിയില്ല. കാഞ്ചിയുടെ പ്രവർത്തനം തകരാറിലായിരുന്നു.

ജർമ്മൻവിമാനം അയാളുടെ കുറച്ചു മുന്നിലായിരുന്നു. അതിന്റെ ഇരട്ട യന്ത്രത്തോക്കിൽനിന്നും ഒഴിഞ്ഞുമാറി പിന്നിൽ കടന്നുകൂടി, സ്റ്റ്



റുച്ക്കോവ് അതിനെ അനുധാവനം ചെയ്തു. നല്ല മൂടൽമഞ്ഞിനാലാവൃതമായി, വലിയ ഒരു ഓട്ടുകുമ്പാരംപോലെ ചക്രവാളസീമയിൽ മോസ്കോനഗരം ആ മേയ്ദിനപ്രഭാതത്തിൽ വ്യക്തമായി കാണാമായിരുന്നു. നിരാശാവഹമാണ് എങ്കിലും ഒന്നു പൊരുതിനോക്കാൻതന്നെ അയാൾ തീരുമാനിച്ചു. അയാൾ വിമാനത്തിന്റെ ഹുഡ് മാററി 'സ്ട്രാപ്പുകൾ' അഴിച്ചുവിട്ടു, മാംസപേശികൾ വലിച്ചു, ചാടാൻ എന്നപോലെ തയാറെടുത്തു. ജർമ്മൻ ബോംബറിന്റെ തൊട്ടു പിന്നിലാക്കി തന്റെ വിമാനം. ഒരേ വരിയിൽ രണ്ടും കൂടെപ്പറക്കുന്നതു കണ്ടാൽ അദൃശ്യമായ ഒരു നൂൽകൊണ്ടവ ബന്ധിക്കപ്പെട്ടിട്ടുണ്ട് എന്നേ തോന്നൂ. യുങ്കേർസിന്റെ പുറം കാണാവുന്ന ഹുഡിൽകൂടി, തന്റെ ഓരോ ചലനവും ഉററുനോക്കിക്കൊണ്ടിരിക്കുന്ന ജർമ്മൻ ഗണ്ണറെ അയാൾക്കു കാണാമായിരുന്നു. നിശ്ശൂന്യമേഖലയിൽനിന്നു റഷ്യൻ വിമാനത്തിന്റെ ചിറകിന്റെ ഒരു അററമെങ്കിലും പുറത്തുകാണുവാൻ കാത്തിരിക്കുകയാണ് ആ ജർമ്മൻകാരൻ. ആവേശംകൊണ്ട് ജർമ്മൻകാരൻ തൊപ്പിയെടുക്കുന്നതും, അപ്പോൾ അയാളുടെ തലമുടി ഇഴകളായി നെററിയിലേക്കു വീണുകിടക്കുന്നതും സ്റ്റ്റുച്ക്കോവ് വ്യക്തമായിക്കണ്ടു. ഘനമേറിയ ഇരട്ട യന്ത്രത്തോക്കിൽനിന്ന് കനത്ത പുകച്ചുരുൾ അയാളെ നോക്കി ജീവനുള്ള ജന്തുക്കളെപ്പോലെ പരതിനടന്നു. പെട്ടെന്ന് അയാൾക്കു തോന്നി ഒരു കൊള്ളക്കാരന്റെ നിറതോക്കിന്റെ മുന്നിൽ നിൽക്കുന്ന ഒരു നിരായുധന്റെ നിലയാണ് തന്റേതെന്ന്. ധീരനായ ഒരു നിരായുധൻ ആ അവസരത്തിൽ ചെയ്യുന്നപോലെ അയാൾ ശത്രുവിന്റെ ദേഹത്തേക്ക് ചാടിവീണ്,—നിലത്താണെങ്കിൽ ചെയ്യുന്നതുപോലെ മുഷ്ടിചുരുട്ടിക്കൊണ്ടല്ല;—തന്റെ വിമാനത്തെ മുന്നോട്ടുതള്ളി. അതിന്റെ തിളങ്ങുന്ന പ്രോപ്പല്ലറിന്റെ വൃത്തംകൊണ്ട് ശത്രുവിമാനത്തിന്റെ വാലിൽ ഇടിക്കുവാൻ തുടങ്ങി.

തകർച്ചയുടെ ശബ്ദം അയാൾ കേട്ടില്ല. എന്തോ ഭയങ്കരമായ കുലുക്കംകൊണ്ട് അടുത്ത ക്ഷണത്തിൽ അയാൾ മേലോട്ടു തെറിച്ചു. അന്തരീക്ഷത്തിൽ തലകുത്തിമറിയുകയാണെന്നാണ് അയാൾക്കു തോന്നിയത്. തലക്കുമീതെ ഭൂമി തകിടം മറിയുകയാണ്. പ്രകാശിക്കുന്ന ഹരിതവർണ്ണത്തോടെ അത് തന്റെ അടുത്തേക്ക് ഓടിയെത്തുകയാണോ? അയാൾ ഉടനേതന്നെ പാരച്യൂട്ട് നിവർത്തി ബോധംകെടുന്നതിന്റെ മുമ്പിൽതന്നെ അതിന്റെ ചരടിന്മേൽ തൂങ്ങിക്കിടന്നു. വാലില്ലാത്ത, സിഗററാകൃതിയിലുള്ള ആ 'യുങ്കേർസ്,' ഹേമന്തവായുവേററു കറങ്ങുന്ന ഒരു 'മേപ്പിൾ' ഇലപോലെ, തന്റെ സമീപത്തുകൂടെ തലകുത്തി താഴോട്ടു പതിക്കുന്നത് നേത്രാഞ്ചലംകൊണ്ട് അയാൾ കണ്ടു. നിസ്സഹായനായി പാരച്യൂട്ടിന്റെ ചരടിന്മേൽ തൂങ്ങിക്കിടക്കുന്ന സ്റ്റ്റുച്ക്കോവ് ഒരു പുരയുടെ ഓട്ടിൻപുറത്ത്, ശക്തിയോടെ വീണതോടൊപ്പം ബോ

ധരഹിതനായി, ഉത്സവാഘോഷം നടക്കുന്ന മോസ്കോ തെരുവിലേക്കു പതിച്ചു. താഴെനിന്നു ആകാശത്തിലെ അത്ഭുതകാഴ്ചകൾ വീക്ഷിച്ചുകൊണ്ടു നിൽക്കുകയായിരുന്നു, ആളുകൾ. അവർ അദ്ദേഹത്തെ എടുത്ത് അടുത്ത ഒരു വീട്ടിലേക്കു കൊണ്ടുപോയി. അടുത്തുള്ള തെരുവുകളെല്ലാം ജനനിബിഡമായി. ഡോക്ടർക്കു് രോഗി കിടക്കുന്ന ദിക്കിലേക്കു് വഴി കണ്ടുപിടിക്കുവാൻതന്നെ ബുദ്ധിമുട്ടായി. വീടിൻെറ ഓട്ടുമായുള്ള കുടിക്കാഴ്ചയിൽ സ്റ്റ്റുച്ക്കോവിൻെറ കാൽമുട്ടിൻെറ എല്ലിനു് കേടുപററിയിരുന്നു.

മേജർ സ്റ്റ്റുച്ക്കോവിൻെറ ധീരോചിതമായ പ്രവർത്തനങ്ങൾ ഉടനടി റേഡിയോവിൽ പ്രത്യേക വാർത്തയായി പ്രഖ്യാപനം ചെയ്തു. മോസ്കോ സോവിയററിൻെറ ചെയർമാൻതന്നെ സ്റ്റ്റുച്ക്കോവിനെ നഗരത്തിലെ ഏററവും നല്ല ആസ്പത്രിയിലേക്കു് എത്തിക്കുവാനായി ചെന്നിരുന്നു. സ്റ്റ്റുച്ക്കോവിനെ വാർഡിലേക്കു കൊണ്ടുവന്നതിൻെറ പിന്നിലായി ആസ്പത്രിശിപായികൾ, മോസ്കോവിലെ നന്ദിയുള്ള പൗരന്മാരുടെ പാരിതോഷികങ്ങളായ പൂച്ചെണ്ടുകളും പഴക്കുടകളും, ചോക്ലേററുപെട്ടികളും വഹിച്ചിരുന്നു.

ഉന്മേഷശാലിയായ ഒരു സാമൂഹ്യജീവിയാണു് താൻ എന്നു ആഗതൻ വ്യക്തമാക്കി. വാർഡിൻെറ ഉമ്മറപ്പടി കടന്ന ഉടനേതന്നെ അയാൾ മററു രോഗികളോടു് ഇവിടത്തെ ഏടപാടുകൾ എങ്ങിനെ, നിയമങ്ങൾ കർശനങ്ങളാണോ, കാണാൻ കൊള്ളാവുന്ന വല്ല നേർസുമാരും ഇവിടെ ഉണ്ടോ എന്നിങ്ങനെ ആരായുവാൻ തുടങ്ങി. തകർന്ന കാൽമുട്ടുകൾ കെട്ടുന്നതിനിടയിൽ ക്ലാവ്ഡിയ മിഹൈലൊവ്നയുടെ സൗന്ദര്യത്തിനു ശക്തമായ ഒരു സർട്ടിഫിക്കററ് കൊടുത്തു. അയാൾ അവളോടു ഭക്ഷണശാലയിലെ രസകരമായ കഥ പറഞ്ഞു തുടങ്ങി. അവൾ വാർഡു വിട്ട് പോകുന്ന വഴിയേ നോക്കി കണ്ണിറുക്കിക്കാണിച്ചുകൊണ്ടയാൾ പറഞ്ഞു:

''നല്ല കുട്ടി അല്ലേ—പക്ഷേ, വലിയ ചിട്ടക്കാരിയാണെന്നു തോന്നുന്നു. നിങ്ങളിൽ ദൈവത്തിനെക്കുറിച്ചു ഭയം ഉണ്ടാക്കുവാൻ പോന്നവൾ. പക്ഷേ, പേടിക്കാനൊന്നുമില്ല. നാം സൂത്രങ്ങൾ പഠിച്ചവർ അല്ലേ? കോട്ടകൾപോലെതന്നെയാണു് സ്ത്രീകളും. ആക്രമിച്ചാൽ കീഴടങ്ങാത്ത ആരുമില്ല അവരിലും.'' ഇതും പറഞ്ഞു് അയാൾ ഉറക്കെ പൊട്ടിച്ചിരിച്ചു.

ഒരു കൊല്ലമായി ആ ആസ്പത്രിയിൽ ഉണ്ടായിരുന്ന ഒരു രോഗിയെപ്പോലെ ആണു് അയാൾ പെരുമാറിയതു്. വളരെ പരിചിതസ്വരത്തിൽ എല്ലാവരേയും അയാൾ 'താൻ' എന്നു വിളിച്ചു. അന്തരീക്ഷനിരീക്ഷണാലയത്തിലെ സാർജ്ജൻറ് വളരെ ബുദ്ധിമുട്ടി കൈവേല ചെയ്തിരുന്ന ഒരു കൈലേസ്, യാതൊരു ചടങ്ങുമില്ലാതെ അലെക്സേയുടെ അലമാരിയിൽനിന്നു വലിച്ചെടുത്ത് അയാൾ സ്വന്തം തലയിണയുടെ അടിയിൽ തിരുകി.



കണ്ണുവെട്ടിച്ചുകൊണ്ടയാൾ പറഞ്ഞു: ''തൻെറ കാമിനിയിൽനിന്നായിരിക്കും ഇതു് അല്ലെ? തൻെറ കൈയിൽ ഒരുപാടു് ഉണ്ടല്ലോ. ഇല്ലെങ്കിൽതന്നെ ഇനിയും തുന്നിത്തരാൻ തൻെറ പെൺകുട്ടിക്കു സന്തോഷമായിരിക്കും.''

കവിളിലെ സ്വാഭാവികമായ ചാരനിറത്തിനടിയിലൂടെ ഇടയ്ക്കിടെ ഒരു റോസ്നിറം പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും അയാൾ തീരെ ചെറുപ്പമായിരുന്നില്ല. കണ്ണിൻെറ മൂലയിൽ നിന്നു് ചെന്നിയിലോളം കാക്കക്കാലുകൾപോലെ ചുളിവുകൾ നീണ്ടുകിടന്നിരുന്നു. 'വാഷ്സ്റ്റാൻഡി'ൻെറ മീതെയുള്ള ഷെൽഫിൽ തൻെറ സോപ്പും ബ്രഷും ബാഗും വയ്ക്കുന്നിടമൊക്കെ സ്വന്തം വീടാണു് എന്നു് കരുതുന്ന ശീലമുള്ള ഒരു പഴയ പട്ടാളക്കാരൻെറ എല്ലാ ലക്ഷണങ്ങളും അയാൾക്കുണ്ടു്. ആ വാർഡിലാകെ പ്രചണ്ഡമായ ഒരു ഉല്ലാസം അയാൾ ഇറക്കുമതി ചെയ്തു. അതു ചെയ്യുന്ന രീതികൊണ്ടു് ആർക്കും അലോഹ്യവും തോന്നിയില്ല. പലർക്കും അനുഭവപ്പെട്ടതു് അയാളുമായി കുറേയധികം കാലമായ പരിചയം ഉണ്ടെന്നാണു്. എല്ലാവർക്കും പുതിയ ആഗതനോടു വലിയ മമത തോന്നി. പക്ഷേ പെൺജാതിയോടു് പ്രത്യക്ഷമായും അയാൾ കാണിക്കുന്ന ദൗർബ്ബല്യതമൂലം മെരേസ്യെവിനു മാത്രം അല്പം വെറുപ്പു തോന്നിയിരുന്നു. അതു മൂടിവയ്ക്കുവാൻ അയാൾ ഒട്ടും ശ്രമിച്ചതുമില്ല. ഒരു ചെറിയ കാരണം കിട്ടിയാൽ അയാൾ ആ വിഷയത്തിൽ കയറിപ്പിടിക്കും.

പിറേറ ദിവസം കമ്മിസ്സാറുടെ സംസ്കാരം നടന്നു.

മുററത്തേക്കു അഭിമുഖമായി കിടക്കുന്ന ജനവാതില്ക്കൽ കയറിയിരിക്കുകയായിരുന്ന മെരേസ്യെവ്, കുക്കുഷ്കിൻ, ഗ്വോസ്ഡെവ് മുതലായവർ. പീരങ്കിപ്പടയിലെ കുതിരകൾ ഘനപ്പെട്ട ഒരു വണ്ടി മുററത്തേക്കു വലിച്ചുകൊണ്ടുവരുന്നതും, ബാൻഡുകാർ നിരക്കുന്നതും, അവരുടെ സംഗീതോപകരണങ്ങൾ വെയിൽ തട്ടി പ്രകാശിക്കുന്നതും, പട്ടാളം മാർച്ച് ചെയ്തുകൊണ്ടുവരുന്നതും അവർ കണ്ടു. ക്ലാവ്ഡിയ മിഹൈലൊവ്ന പതിവുപോലെ വന്നു രോഗികളോടു് ജനലിൽനിന്നു് മാറിയിരിക്കുവാൻ കല്പിച്ചു. സാധാരണപോലുള്ള ശാന്തതയും ചൊറുചൊറുക്കും അന്നും അവർ പ്രകടിപ്പിച്ചിരുന്നു. പക്ഷേ, മെരേസ്യെവ് മനസ്സിലാക്കി, അവരുടെ ശബ്ദം വിറയാർന്നതായിരുന്നു എന്നു്. പുതിയ രോഗിയുടെ പനി അളക്കുവാൻ വന്നതായിരുന്നു അവർ. അതവർ ചെയ്യുവാൻ തുനിഞ്ഞപ്പോഴാണു് പുറത്തു് ബാൻഡ് വിലാപസംഗീതം ആലപിച്ചതു്. നേഴ്സ് ആകെ വിയർത്തു, വിളർത്തു. ഉഷ്ണമാപിനി അവരുടെ കൈയിൽനിന്നു നിലംപതിച്ചു. നിലത്തു് രസത്തിൻെറ ചെറിയ ചെറിയ മിന്നുന്ന ഗുളികകൾ ഓടിനടന്നു. ക്ലാവ്ഡിയ മിഹൈലൊവ്ന കൈകൊണ്ടു മുഖം പൊത്തി വാർഡിൽനിന്നു പുറത്തേക്കു് ഓടി.

''എന്തുപററി അവൾക്കു്? അയാൾ അവളുടെ കാമുകനായിരുന്നു

വോ?'' വിലാപസംഗീതം അലയടിച്ചുവന്നിരുന്ന, ജനവാതിൽക്ക ലേക്കു നോക്കി തലകനിച്ചുകൊണ്ടു് സ്റ്റ്റുച്ക്കോവ് ചോദിച്ചു. പ ക്ഷേ, ആരും ഉത്തരമൊന്നും പറഞ്ഞില്ല.

ഗേററിലൂടെ നിരത്തിലേക്കു കടന്ന വണ്ടിയിൽവച്ചിരുന്ന തുറന്ന ശവപ്പെട്ടിയിലേക്കു്, ജനാലയിൽ ചാരിനിന്നു്, അവർ കനിഞ്ഞുനോ ക്കി. പൂക്കളുടേയും പുഷ്പവലയങ്ങളുടേയും നടുക്കായി കമ്മിസ്സാറുടെ ദേ ഹം കിടന്നിരുന്നു. വണ്ടിയുടെ പിന്നിലായി, ഒരു കഷ്യനിന്മേൽ തു ന്നിപ്പിടിപ്പിച്ചിരുന്ന ബഹുമതിമുദ്രകൾ ആളുകൾ വഹിച്ചിരുന്നു—ഒ ന്നു് രണ്ടു്—അഞ്ചു്—എട്ടു്. ജനറൽമാർ തലകനിച്ചു് അതിന്റെ പി ന്നിലായി നടന്നു. ജനറലുടെ ഗ്രേകോട്ടു ധരിച്ചു് എന്തോ അജ്ഞാതമായ കാരണത്താൽ അനാവൃതശീർഷനായിരുന്ന വസീലിയ് വസീല്യെവി ച്ചും ഉണ്ടായിരുന്നു ആ കൂട്ടത്തിൽ. മററുള്ളവരിൽനിന്നു്, അല്പം അകലെ മാറി സാവധാനത്തിൽ മാർച്ചുചെയ്യുന്ന പട്ടാളക്കാരുടെ മുന്നിലായി എ ന്താണു തന്റെ മുമ്പിലുള്ളതെന്നു് കാണാതെ തട്ടിത്തടഞ്ഞു്, തന്റെ ശു ഭ്രവസ്ത്രത്തിൽ തലപോലും മറയ്ക്കാതെ ക്ലാവ്ഡിയ മിഹൈലൊവ്ന നടക്കുന്നുണ്ടു്. പടിയ്ക്കൽ എത്തിയപ്പോൾ ആരോ ഒരു കോട്ടു് അവളുടെ തോളിലൂടെ ഇട്ടു. പക്ഷേ, അവൾ മുന്നോട്ടു നടന്നപ്പോൾ തോളിൽനി ന്നു് കോട്ടഴിഞ്ഞു് നിലത്തു വീണു.

അവളുടെ പിന്നാലെ നടന്നിരുന്ന ആളുകൾക്കു് അതു ചവിട്ടാതെ മാറിനടക്കേണ്ടിവന്നു.

''കുട്ടികളെ, ആരുടേതാണു് ആ ശ്മശാനയാത്ര?'' മേജർ അന്വേഷിച്ചു.

അയാൾക്കു എഴുന്നേററു ജനലിലൂടെ പുറത്തേയ്ക്കു നോക്കണമെന്നു ണ്ടായിരുന്നു. പക്ഷേ, കാൽമുട്ടുകളിൽ വാരികൾ വച്ചുകെട്ടിയിരുന്നതി നാൽ അതു സാദ്ധ്യമായില്ല.

വിലാപയാത്ര കാഴ്ചപ്പാടിൽനിന്നും അകന്നു. നദിയ്ക്കരികിൽ എവി ടയോനിന്നു. വിദൂരതയിൽ, വീടുകളുടെ മതിലുകളിൽത്തട്ടി പ്രതിധ്വനി ച്ചുകൊണ്ടു് ആ വിലാപസംഗീതത്തിന്റെ വീചികൾ മുഴങ്ങിയിരുന്നു. മുടന്തിയായ കാവൽക്കാരി ഇരുമ്പുഗേററു് അടയ്ക്കാൻ വന്നു. എന്നിട്ടും കമ്മിസ്സാറുടെ അന്ത്യയാത്രതന്നെ നോക്കിക്കൊണ്ടുനില്ക്കുകയായിരുന്നു നാ ല്പത്തിരണ്ടാം വാർഡിലെ രോഗികൾ.

''അതാരുടെ അന്ത്യയാത്രയാണു്? നിങ്ങളെല്ലാം മരംപോലെ ആ യിരിക്കുന്നുവല്ലോ!'' വീണ്ടും എണീക്കുവാൻ ശ്രമിച്ചുകൊണ്ടു് മേജർ ചോദിച്ചു.

ഒടുവിൽ വിരസമായ, വിണ്ടുകീറിയപോലുള്ള സ്വരത്തിൽ കുക്കു ഷ്കിൻ മറുപടി പറഞ്ഞു:



''അതു് ഒരു യഥാർത്ഥമനുഷ്യന്റെ—ഒരു ബോൾഷെവിക്കിന്റെ— അന്ത്യയാത്രയാണു്.''

'യഥാർത്ഥമനുഷ്യൻ' എന്ന ആ പദം മെരേസ്യെവിന്റെ ഹൃദയ ത്തിൽ ആഞ്ഞുപതിച്ചു. കമ്മിസ്സാറിനു് അതിലും പററിയ ഒരു നിർവ്വ ചനം എളുപ്പമല്ല. ഒരു യഥാർത്ഥമനുഷ്യനാകാൻ—ഇപ്പോൾത്തന്നെ അ വസാനയാത്ര പറഞ്ഞു പുറത്തേയ്ക്കു് പോയ ആ മഹാനെപ്പോലെ ഒരു യഥാർത്ഥമനുഷ്യനാകാനുള്ള ആശ അലെക്സേയിൽ മുററിത്തഴച്ചു.

## XII

കമ്മിസ്സാറുടെ മരണശേഷം നാല്പത്തിരണ്ടാം നമ്പറിലെ ജീവിത രീതി പാടെ മാറി.

ഒരു ആസ്പത്രിവാർഡിൽ ചിലസമയത്തു് പരക്കുന്ന മ്ലാനത ദൂരീക രിക്കുമാറു്, ഒരു നല്ല വാക്കു പറയുവാൻ ഇനി ആരുമില്ല. എല്ലാവരും സ്വന്തമായ മ്ലാനചിന്തയിൽ ലയിച്ചിരിക്കുമ്പോൾ, എല്ലാ ഹൃദയങ്ങളും കദനഭാരത്താൽ വീർപ്പുമുട്ടുമ്പോൾ, അതു് ലഘൂകരിക്കാൻ ഇനി ആരു മില്ല. ഗ്വോസ്ഡെവിനെ നിരാശയിൽനിന്നു കരകയററാനോ, മെരേ സ്യെവിനെ ഉപദേശിക്കാനോ ഇനി ആരുണ്ടു്? ഉപദ്രവകരമല്ലാത്ത ത മാശകൾകൊണ്ടു് കുക്കുഷ്കിന്റെ പിറുപിറുപ്പിനു വിരാമമിടാൻ ഒരുത്ത രുമില്ല. വിവിധസ്വഭാവികളെ ആകർഷിച്ചു്, ഒന്നാക്കി വിളക്കിനിർ ത്തിയിരുന്ന ആ കാന്തശക്തി അസ്തമിച്ചു.

ഇപ്പോൾ അത്രയൊന്നും അതിന്റെ ആവശ്യവുമില്ല. ചികിത്സയും കാലവും അവയുടെ ജോലി നിർവ്വഹിച്ചുകഴിഞ്ഞിരിക്കുന്നു. എല്ലാ രോ ഗികളും സുഖം പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. എല്ലാ രോഗികളും സുഖം പ്രാപിച്ചുവരികയാണു്. വിട്ടുതൽ സമയം അടുത്തതോടുകൂടി തങ്ങളുടെ വല്ലായ്മയെപ്പററി അധികമൊന്നും ആരും പറയാതായി. ആസ്പത്രി വി ട്ടാൽ പുറത്തു് എന്താണു് തങ്ങളെ കാത്തുനില്ക്കുക എന്നതിനെപ്പററി സ്വ പ്നം കണ്ടുതുടങ്ങിയിരിക്കുന്നു അവർ. എങ്ങിനെയാണു് തങ്ങൾ മടങ്ങു മ്പോൾ സേനാദളം തങ്ങളെ എതിരേല്ക്കുക, എന്തെല്ലാം പ്രവർത്തനങ്ങ ളാണു് മുന്നിൽ, ഇവയെപ്പററിയായിരുന്നു അവരുടെ ചിന്ത. തങ്ങൾക്കു ചിരപരിചിതമായ സൈനികജീവിതത്തിലേക്കു പ്രവേശിക്കാൻ അ വർ ധൃതികൂട്ടി. ആസ്പത്രിയിൽനിന്നു പുറത്തുകടന്നു് പുതിയ ആക്രമണ ത്തിൽ പങ്കുചേരാൻ, പരമാർത്ഥം പറയുകയാണെങ്കിൽ അവരുടെ കൈ ചൊറിയുകയായിരുന്നു. അടിക്കാററായ കൊടുങ്കാററിന്റെ ഉഗ്രത അന്തരീ ക്ഷത്തിൽനിന്നു അനുമാനിക്കാൻ സാദ്ധ്യമാകുന്നതുപോലെതന്നെ, യുദ്ധ രംഗത്തു് പ്രത്യക്ഷമായ ശാന്തതയിൽനിന്നു് വരാൻപോകുന്ന ആക്രമണ ത്തിന്റെ ശക്തി മനസ്സിലാക്കാമായിരുന്നു.

ആസ്പത്രിയിൽനിന്നു വിട്ടു ഒരു ഭടൻ സമരമുന്നണിയിലേക്കു പോകുന്നതിൽ അസാംഗത്യമൊന്നുമുണ്ടായിരുന്നില്ല. പക്ഷേ, മെരേസ്യെവിന്റെ കാര്യത്തിൽ അതൊരു പ്രശ്നമായിരുന്നു. സാമർത്ഥ്യത്തിനും അഭ്യസനത്തിനും നികത്താവുന്നതാണോ കാലിന്റെ പോരായ്മ? ഒരിക്കൽ കൂടി ഒരു പോർവിമാനത്തിന്റെ കോക്പിററിൽ കയറിയിരിക്കാൻ സാധിക്കുമോ? നിശ്ചയദാർഢ്യത്തോടും ഒന്നിനൊന്നു വർദ്ധിച്ചുവരുന്ന ഉത്സാഹത്തോടും കൂടി അയാൾ തന്റെ ലക്ഷ്യത്തിലേക്കു പ്രയാണമാരംഭിച്ചു. സമയം കുറേശ്ശെകുറേശ്ശെയായി കൂട്ടി, അയാൾ തന്റെ കാലിന്റെ പരിശീലനവും, പൊതുവായ കായികാഭ്യാസവും രാവിലേയും വൈകുന്നേരവും രണ്ടു മണിക്കൂർവീതമാക്കി. ഇപ്പോഴും അതു മതിയായെന്നു് തോന്നുന്നില്ല അയാൾക്കു്. അയാൾ ഇടനേരവും അഭ്യാസങ്ങൾ തുടർന്നു. ഉല്ലാസം സ്ഫുരിക്കുന്ന കണ്ണുകൾകൊണ്ടു് ഒരു ഭാഗത്തേയ്ക്കു ചെരിഞ്ഞുനോക്കിക്കൊണ്ടു്, ഒരു കായികാഭ്യാസിയുടെ നാട്യത്തോടെ സ്റ്റ്റുച്ക്കോവ് വിളിച്ചുപറയും:

''ഇതാ മാന്യരെ, നിങ്ങൾ പ്രകൃതിയുടെ ഒരു കടംകഥ കാണുവാൻ പോകുന്നു. സൈബീരിയൻ ആരണ്യത്തിൽ പോലും ഒരു കിടയില്ലാത്ത ഷമാൻ* അലെക്സേയ് മെരേസ്യെവ് ഇതാ തന്റെ അഭ്യാസങ്ങൾ ആരംഭിക്കുവാൻ പോകുന്നു.''

ഭ്രാന്തുപിടിച്ച ഒരു ആവേശത്തോടുകൂടി അലെക്സേയ് നിർവ്വഹിക്കുന്ന ഈ അഭ്യാസങ്ങളിൽ ഷമാനെ അനുസ്മരിപ്പിക്കുന്ന പലതും ഉണ്ടായിരുന്നു. അന്തമില്ലാതെ തന്റെ ശരീരം പിന്നോട്ടും, മുന്നോട്ടും, രണ്ടു ഭാഗത്തേയ്ക്കും വളയ്ക്കുന്നതു് നോക്കിനിൽക്കാൻ വിഷമം. ഉലയുന്ന പെൻഡുലത്തിന്റെ കൃത്യനിഷ്ഠയോടെ, തന്റെ കഴുത്തിനും കയ്യിനുമായി അയാൾ നിശ്ചയിക്കുന്ന വേലത്തരങ്ങൾ ചെയ്യുവാൻ തുടങ്ങുമ്പോൾ, ആ മുറിയിലെ നടക്കാൻ കഴിവുള്ളവരെല്ലാം വാർഡുവിട്ടു പുറത്തേക്കു പോകും. കിടക്കയിൽ കിടക്കുകയല്ലാതെ യാതൊരു നിവൃത്തിയുമില്ലാത്ത സ്റ്റ്റുച്ക്കോവ്, പുതപ്പു തന്റെ തലയിലൂടെ വലിച്ചിട്ടു് ഉറങ്ങുവാൻ ശ്രമിക്കും. കാലില്ലാത്ത ഒരുവനു പറക്കാൻ സാധിക്കും എന്നു് അവരാരുംതന്നെ വിശ്വസിച്ചിരുന്നില്ല. എങ്കിലും, തങ്ങളുടെ സഖാവിന്റെ സ്ഥിരോത്സാഹം അവരുടെ ബഹുമതിയാർജ്ജിച്ചു. തമാശകൊണ്ടു് ആ വികാരങ്ങൾ മൂടിവയ്ക്കുവാൻ അവർ ശ്രമിക്കുന്നുവെന്നു മാത്രം.

വിചാരിച്ചതിലും ഭയങ്കരമായിരുന്നു സ്റ്റ്റുച്ക്കോവിന്റെ കാൽമുട്ടിനു പററിയിരുന്ന കേടു്. മുറിവു് പതുക്കെ ഉണങ്ങിയെങ്കിലും, ഇപ്പോഴും അയാളുടെ കാലുകൾ വാരിക്കോലുകൾക്കിടയിലാണു്. ഭേദമാകുമെ

* ഷമാൻ—മാന്ത്രികൻ.—എഡി.



ന്നു് നല്ല നിശ്ചയമുണ്ടെങ്കിലും, തനിക്കു വളരെയധികം ബുദ്ധിമുട്ടുണ്ടാക്കുന്ന ആ സന്ധികളെ സദാ സമയവും സ്റ്റ്റുച്ക്കോവ് ശപിച്ചുകൊണ്ടിരിക്കും. അയാളുടെ പിറുപിറുക്കലും, അട്ടഹാസവും സ്ഥായിയായ ഒരു വിദ്വേഷമായി മാറി. എന്തെങ്കിലും ഒരു നിസ്സാരകാരണമുണ്ടായാൽ മതി, ഭ്രാന്തിളകിയപോലെ, അയാൾ എല്ലാവരേയും എല്ലാത്തിനേയും ചീത്ത പറയാനും ശകാരിക്കാനും തുനിയും. ആ സമയത്തു് അയാളുമായി ആരെങ്കിലും സംസാരിക്കുവാൻ മുതിർന്നാൽ അവരെ അയാൾ അപ്പോൾ തല്ലുമെന്നു തോന്നും. അങ്ങനെയുള്ള ഭ്രാന്തുപിടിച്ച മുഹൂർത്തങ്ങളിൽ, ഒരു പൊതുധാരണയിൽ എത്തിയപോലെ ബാക്കിയുള്ളവർ അയാളെ വെറുതെ വിട്ടു—അയാൾ തന്റെ വെടിക്കോപ്പുകൾ എല്ലാം ഉപയോഗിച്ചു തീരട്ടെ—അതാണു് അവരുടെ പ്രയോഗം. യുദ്ധം തകരാറിലാക്കിയ അയാളുടെ ഞരമ്പുകൾ, സ്വതസ്സിദ്ധമായ ഉന്മേഷഭാവത്തിനു് കീഴ്പ്പെടുന്നതുവരെ അവർ ക്ഷമയോടെ കാത്തിരിക്കും.

ഈ വളർന്നുവരുന്ന അക്ഷമയ്ക്കു് ഒരു നിദാനമായി സ്റ്റ്റുച്ക്കോവ് കണ്ടുപിടിച്ചതു്, 'ടോയ്ലററ്'' മുറിയിൽ പോയിരുന്നു പുകവലിക്കാൻ സാധിക്കാത്തതും, വരാന്തയിൽ ചെന്നുനിന്നു് ശസ്ത്രക്രിയാമുറിയിലെ ചുവന്ന തലമുടിയുള്ള ആ നേഴ്സിനെ കാണാൻ സാധിക്കാത്തതുമാണു്. തന്റെ കാലുകൾ അഴിച്ചുകെട്ടുന്ന വേളയിൽ താനും അവളുമായി കടാക്ഷങ്ങൾ കൈമാറിയിട്ടുണ്ടെന്നാണു് അയാളുടെ വാദം. അതിലും വല്ല പരമാർത്ഥവും ഉണ്ടായിരിക്കാം. പക്ഷേ, അലെക്സേയ് കണ്ടുപിടിച്ചതു്, ഒരു വിമാനം ആസ്പത്രിയുടെ മുകളിലൂടെ പറന്നുപോകുമ്പോഴോ, രസകരമായ ഒരു വ്യോമയുദ്ധത്തിന്റെ വിശദവിവരങ്ങൾ റേഡിയോവിൽനിന്നോ പത്രങ്ങളിൽനിന്നോ അറിയുമ്പോഴോ, അയാൾക്കു പരിചിതനായ ഏതെങ്കിലും വൈമാനികൻ ഒരു ധീരകൃത്യം ചെയ്തതായി അറിവു ലഭിക്കുമ്പോഴോ ആണു് മേജറിൽ ഇങ്ങനെ ദേഷ്യത്തിന്റെ വേലിയേററം ഉണ്ടാകുന്നതെന്നാണു്. അയാൾക്കും ഈവകയൊക്കെ കാണുമ്പോൾ അമർഷവും അക്ഷമയും അനുഭവപ്പെടാറുണ്ടു്. പക്ഷേ, അലെക്സേയ് അതു പുറത്തേക്കു കാണിക്കാറില്ലെന്നു മാത്രം. അതുകൊണ്ടു് സ്റ്റ്റുച്ക്കോവുമായി താരതമ്യപ്പെടുത്തുമ്പോൾ, അയാൾക്കു മനസ്സിൽ ഒരു വിജയഭാവം തോന്നാറുണ്ടു്. താൻ, യഥാർത്ഥമനുഷ്യന്റെ മാതൃകയായി കരുതുന്നതിന്റെ സമീപത്തേക്കു കൂടുതൽ കൂടുതൽ അടുക്കുകയാണു് എന്നു് ഒരു തോന്നൽ.

തന്റേതായ ഒരു പ്രത്യേകമണ്ഡലത്തിൽത്തന്നെയായിരുന്നു സ്റ്റ്റുച്ക്കോവ്. ഒരുപാടു ഭക്ഷണം കഴിച്ചും എന്തെങ്കിലും നിസ്സാരകാരണത്തിന്മേൽ ഭയങ്കരമായി പൊട്ടിച്ചിരിച്ചും, സ്ത്രീകളെ സംബന്ധിച്ച വിഷയങ്ങളിൽ വളരെയധികം ഇഷ്ടം കാണിച്ചും, ഒരേസമയത്തു് സ്ത്രീവിദ്വേഷിയായും സ്ത്രീജിതനായും അയാൾ പ്രത്യക്ഷപ്പെട്ടു. പിന്നണി

യിലുള്ള സ്ത്രീകളെപ്പററി സംസാരിക്കുമ്പോൾ എന്തുകൊണ്ടോ, അയാൾ വളരെയധികം വിദ്വേഷം കാണിച്ചിരുന്നു.

സ്റ്റ്റുച്ക്കോവിന്റെ ഈദൃശവർത്തമാനം മെരേസ്യെവ് വെറുത്തു. അയാളുടെ സംസാരം ശ്രദ്ധിക്കുമ്പോൾ മെരേസ്യെവിന്റെ കൺമുന്നിൽ ഓല്യയുടേയോ, ആ അന്തരീക്ഷനിരീക്ഷണാലയത്തിലെ തമാശയുള്ള പെൺകുട്ടിയുടേയോ ചിത്രം ഉദിക്കും. അവൾ എയറോഡ്രോംബററാലിയൻ സർവ്വീസിലെ ഒരു മിടുക്കൻ സാർജന്റിനെ തോക്കിന്റെ പാത്തിചൂണ്ടി തന്റെ കുടിലിൽനിന്ന് ഓടിച്ചതും, ക്ഷോഭലഹരിയിൽ അയാളെ വെടിവയ്ക്കുവാൻ പോയതും, ഇന്നും സൈന്യദളത്തിലെ ഒരു സംസാരവിഷയമാണ്. അത്തരത്തിലുള്ള മഹിളകളെയാണ് ഈ മേജർ ഇങ്ങനെ കുററം പറയുന്നത്. ''രണ്ടു ഞൊടിയിടകൊണ്ട് അവരിൽ ആരെ വേണമെങ്കിലും വശത്താക്കാം'' എന്നവസാനിക്കുന്ന മേജരുടെ സംഭാഷണം കോപാകുലനായി കേട്ടുകൊണ്ടിരിക്കുകയായിരുന്നു മെരേസ്യെവ്. അതവസാനിച്ചപ്പോൾ അയാൾക്കു സ്വയം നിയന്ത്രിക്കുവാൻ സാധിച്ചില്ല. കപോലാസ്ഥി വിളർത്തുപോകുംവിധം ബലപ്പെട്ടു പല്ലു കടിച്ചമർത്തി അയാൾ അട്ടഹസിച്ചു:

''ആരെ വേണമെങ്കിലും?''

''അതെ ആരെ വേണമെങ്കിലും,'' വളരെ ശാന്തതയോടെയാണ് സ്റ്റ്റുച്ക്കോവ് അതു പറഞ്ഞത്.

ആ സമയത്ത് ക്ലാവ്ഡിയ മിഹൈലൊവ്ന മുറിയിലേക്കു കടന്നുവന്നു. തന്റെ രോഗികളുടെ മുഖത്തു പ്രകടമായിക്കണ്ട സംഘർഷം അവളെ അത്ഭുതപ്പെടുത്തി.

''എന്താണിത്?'' കൈലേസിന്റെ അടിയിൽനിന്നു നെററിയിലേക്കു വീണുകിടന്നിരുന്ന രണ്ട് അളകങ്ങളെ അറിയാതെതന്നെ ഒതുക്കിവയ്ക്കുന്നതിനിടയിൽ അവൾ ചോദിച്ചു.

''ഞങ്ങൾ ഇവിടെ ജീവിതത്തെപ്പററി ചർച്ച ചെയ്യുകയാണ്. ഇവിടെ ഒരു കൂട്ടം വിചിത്രജീവികൾ; സംസാരിക്കയല്ലാതെ ഞങ്ങൾക്കു വേറെ യാതൊരു പണിയും ഇല്ല.'' തിളങ്ങുന്ന ഒരു മന്ദസ്മിതത്തോടെ മേജർ ഉത്തരം പറഞ്ഞു.

''ഇവളേയോ?'' അലെക്സേയ് ചോദിച്ചു.

''ഇവളും മററുളവരെപ്പോലെ തന്നെ.''

''ക്ലാവ്ഡിയ മിഹൈലൊവ്നയെ വെറുതെ വിട്ടേക്കു,'' ഗ്വോസ്ഡെവ് കർശനമായി പറഞ്ഞു. ''അവളെ സോവിയററ് മാലാഖ എന്നു വിളിച്ചിരുന്ന ഒരു പഴയ ചങ്ങാതി ഇവിടെ ഉണ്ടായിരുന്നു.''

''വാതുവയ്ക്കാൻ ആരെങ്കിലും തയ്യാറുണ്ടോ?''

''വാതുവയ്ക്കാനോ?'' ജ്വലിക്കുന്ന കറുത്ത കണ്ണുകളുമായി മെരേസ്യെവ് ചോദിച്ചു. ''എന്താണു പന്തയം?''



''പഴയ കാലത്ത് ഓഫീസർമാർ ചെയ്തിരുന്നതുപോലെ ഒരു വെടിയുണ്ടതന്നെ ആകട്ടെ. താൻ ജയിച്ചാൽ അത് എന്റെമേൽ കൊള്ളിക്കണം. ഞാൻ ജയിച്ചാൽ തന്റെമേലും,'' അതൊരു തമാശയാക്കി മാററാൻ ശ്രമിച്ചുകൊണ്ട് സ്റ്റ്റുച്കോവ് പറഞ്ഞു.

''അതോ? നിങ്ങൾ ഒരു സോവിയ്ററ സൈനികോദ്യോഗസ്ഥനാണെന്നു മറന്നുപോയെന്നു തോന്നുന്നു. നിങ്ങൾ ജയിച്ചാൽ എന്റെ മുഖത്തു തുപ്പിക്കോളു,'' കണ്ണു ചെറുതാക്കിക്കൊണ്ട് അലെക്സേയ് പറഞ്ഞു. ''പക്ഷേ ഞാൻ താങ്കളുടെ മുഖത്തു തുപ്പാതെ സൂക്ഷിക്കുക.''

''ഇഷ്ടമില്ലെങ്കിൽ വാതുവക്കേണ്ട. പക്ഷേ അവളെ ചൊല്ലി നാം വഴക്കുകൂടേണ്ടതില്ലെന്നു് ഞാൻ തീർച്ചയായും നിങ്ങളുടെ മുമ്പിൽ തെളിയിക്കും.''

അന്നുതൊട്ട് മേജർ തികഞ്ഞ തീക്ഷ്ണതയോടെ തന്റെ ശ്രദ്ധ മുഴുവനും ക്ലാവ്ഡിയ മിഹൈലൊവ്നയിലേക്കു തിരിച്ചു. തമാശകഥകൾ പറയുവാൻ അതിസമർത്ഥനായിരുന്നു അയാൾ. അത്തരം നിരവധി കഥകളെക്കൊണ്ട് അവളെ രസിപ്പിച്ചു. അപരിചിതനായ ഒരുവനോട് യുദ്ധതന്ത്രങ്ങളെക്കുറിച്ചു കലവറകൂടാതെ സംസാരിക്കുവാൻ പാടില്ല എന്ന വൈമാനികന്റെ അലിഖിതനിയമത്തെ വെല്ലുവിളിച്ചുകൊണ്ട് അയാൾ യഥാർത്ഥവും രസകരവുമായ സമരകഥകൾ പറഞ്ഞുതുടങ്ങി. ദീർഘദീർഘമായ നിശ്വാസങ്ങളോടെ അയാൾ നിർഭാഗ്യകരമായ തന്റെ കുടുംബജീവിതത്തേയും, ഭയങ്കരമായ ഏകാന്തതയേയും സൂചിപ്പിച്ചു സംസാരിച്ചു, അയാൾ അവിവാഹിതനാണെന്നും, പ്രത്യേകിച്ച് യാതൊരു ഗാർഹികാരിഷ്ടതകളും ഇല്ലെന്നും വാർഡിലുള്ള എല്ലാവർക്കും അറിയാമായിരുന്നു.

അധികമായിട്ടല്ലെങ്കിലും, ക്ലാവ്ഡിയ മിഹൈലൊവ്ന മേജറോടു ബാക്കിയുള്ളവരേക്കാളും കൂടുതൽ മമത കാണിച്ചു. അയാൾ തന്റെ വൈമാനിക ജീവിതത്തിലെ സംഭവബഹുലമായ ചെയ്തികളെ വർണ്ണിക്കുന്നത് ശ്രദ്ധിച്ചുകൊണ്ട് അവൾ അയാളുടെ കിടക്കയ്ക്കരികിൽ ഇരിക്കും. മനഃപൂർവ്വമല്ലാത്തപോലെ അയാൾ അവളുടെ ഹസ്തം ഗ്രഹിക്കും; അതു വലിച്ചെടുക്കാൻ അവൾ മിനക്കെടാറുമില്ല. അലെക്സേയുടെ രോഷാഗ്നി ആളിക്കത്തിത്തുടങ്ങി. ആ വാർഡിലുള്ളവർക്കെല്ലാം സ്റ്റ്റുച്ക്കോവിനോടു വിദ്വേഷം തോന്നി. തനിക്കറിയാവുന്ന സ്ത്രീകളിൽനിന്നു വ്യത്യസ്തയല്ല ക്ലാവ്ഡിയ മിഹൈലൊവ്നയും എന്നു തെളിയിക്കുവാനായിരുന്നു മേജരുടെ പോക്ക്. ഈ വൃത്തികെട്ട കളി അവസാനിപ്പിക്കണം എന്നവർ അയാൾക്കു താക്കീതു നൽകി. ഇക്കാര്യത്തിലിടപെടുവാൻ വാർഡുമുഴുവൻ തീർച്ചയാക്കിയിരുന്ന കാലത്താണ് ആ സംഗതി വ്യത്യസ്തമായ ഒരു പന്ഥാവിലേക്കു തിരിഞ്ഞത്.

ഒരു ദിവസം ജോലിയെല്ലാം അവസാനിച്ചപ്പോൾ ക്ലാവ്ഡിയ

മിഹൈലൊവ്ന ആ വാർഡിലേക്കു ചെന്നു; എന്തെങ്കിലും രോഗിയെ ശുശ്രൂഷിക്കാനല്ല. വെറുതെ സംസാരിക്കുവാൻ മാത്രം. അതിലാണ് രോഗികൾ അവളെ കൂടുതൽ ഇഷ്ടപ്പെടുന്നതും. മേജർ ഒരു കഥ പറയുവാൻ തുടങ്ങി. നേഴ്സ് അയാളുടെ കട്ടിലിൽ ഇരുന്നു.

പെട്ടെന്ന് അവൾ ചാടിയെഴുന്നേററു. എല്ലാവരും ചുററും നോക്കി. തുടുത്ത കവിളുകളോടെ, ഭയവും ലജ്ജയുംകൊണ്ട് തകർന്ന്, പരിഭ്രാന്തനായിക്കണ്ട മേജറെ തുറിച്ചുനോക്കിക്കൊണ്ട് അവൾ പറഞ്ഞു:

''മേജർ സഖാവേ, നിങ്ങൾ ഒരു രോഗിയും, ഞാൻ നേഴ്സും അല്ലായിരുന്നുവെങ്കിൽ, ഞാൻ നിങ്ങളുടെ ചെകിട്ടത്ത് അടിക്കുമായിരുന്നു.''

''ഓ, ക്ലാവ്ഡിയ മിഹൈലൊവ്ന—ഞാൻ വാക്കുതരുന്നു. ഞാൻ ഒന്നും ഉദ്ദേശിച്ചിരുന്നില്ല—അല്ല അങ്ങനെയാണെങ്കിൽത്തന്നെ അതിലെന്താണുള്ളത്?''

''ങ് അതിലെന്താണുള്ളത് അല്ലേ?'' ആ നോട്ടത്തിൽ ദേഷ്യമല്ല, കടുത്ത പുച്ഛമായിരുന്നു മുററിനിന്നിരുന്നത്. ''കൊള്ളാം. ഇനി എനിക്കു് യാതൊന്നും പറയാനില്ല. കേട്ടുവോ. നിങ്ങളുടെ സഖാക്കളുടെ മുമ്പിൽവച്ചു ഞാൻ ആവശ്യപ്പെടുന്നു. വൈദ്യസംബന്ധമായല്ലാതെ, ഒരൊററ വാക്കുപോലും മേലിൽ നിങ്ങൾ എന്നോട് ഉരിയാടരുത്. ഗുഡ് നൈററ്, സഖാക്കളേ.''

കനത്ത കാൽവെപ്പുകളോടെ, കഴിയുന്നതും ശാന്തയാകാൻ ശ്രമിച്ചുകൊണ്ട് അവൾ വാർഡിൽനിന്നു പുറത്തേക്കു പോയി.

ഒരു നിമിഷത്തേക്ക് ആ വാർഡിൽ നിശ്ശബ്ദത തിങ്ങിനിന്നു. പെട്ടെന്ന് വിജയകരമായ ഒരു പൊട്ടിച്ചിരി മെരേസ്യെവിൽനിന്ന് ഉയർന്നു. എല്ലാവരും മേജറുടെ നേർക്കു ചാടി.

''അപ്പോൾ എന്താണ് വേണ്ടതെന്നുവെച്ചാൽ അത് കിട്ടി ഇല്ലേ?'' പരിഹാസം നിറഞ്ഞ ഒരു വിനയത്തോടെ മെരേസ്യെവ് പറഞ്ഞു.

''ശരി, അങ്ങിനെ രണ്ടു ഞൊടികൊണ്ട് കാര്യം നേടിയല്ലോ. മേജർ സഖാവേ!''

സ്ത്റുച്ക്കോവ് അല്പം പരിഭ്രാന്തനായിരുന്നു. തോൽവി സമ്മതിക്കുവാൻ അയാൾ തയാറായിരുന്നില്ല. വാസ്തവത്തിൽ വലിയ ധൈര്യത്തോടെയല്ലെങ്കിലും, അയാൾ പറഞ്ഞു:

''ഓ, ഒരു ആക്രമണം ചെറുത്ത് പിൻതിരിപ്പിച്ചു. ഉം—സാരമില്ല. നമുക്ക് വീണ്ടും ശ്രമിക്കാം.''

പാതിരാത്രിവരെ കണ്ണും തുറന്നു ചൂളംവിളിച്ചുകൊണ്ട് കിടക്കുകയായിരുന്നു അയാൾ. ചില സമയം, തന്റെ വിചാരധാരകൾക്ക് ഒരു മറുപടിയെന്നപോലെ അയാൾ പറയും: ''ഉം ശരി, ഉം ശരി.''

ഈ സംഭവത്തിനുശേഷം അധികം വൈകാതെ കുക്ക്ഷ്കിനെ ആസ്പത്രിയിൽനിന്നു വിട്ടു. യാതൊരു വികാരവും അയാൾ പ്രകടിപ്പിച്ചില്ല. തന്റെ സഖാക്കളോടു യാത്ര പറയുമ്പോൾ, തനിക്കു് ആസ്പത്രി ജീവിതം വെറുത്തുവെന്നു മാത്രം അയാൾ പറഞ്ഞു. വളരെ അശ്രദ്ധയോടെയാണ് അയാൾ യാത്ര പറഞ്ഞത്. പക്ഷേ, മെരേസ്യെവിനോടും നേഴ്സിനോടും, തന്റെ അമ്മയുടെ എഴുത്തുകൾ വരികയാണെങ്കിൽ അവയെല്ലാം സൂക്ഷിച്ചുവച്ച് അയാളുടെ റെജിമെൻറിലെ മേൽവിലാസത്തിൽ അയച്ചുകൊടുക്കണം എന്നപേക്ഷിച്ചു.

''എന്തൊക്കെയാണ് വർത്തമാനം, സഖാക്കൾ എങ്ങനെയാണ് നിങ്ങളെ സ്വീകരിച്ചത് എന്നെല്ലാം എഴുതി അയക്കണം'' ഇതായിരുന്നു മെരേസ്യെവിന്റെ യാത്രാവചനം.

''ഞാനെന്തിനു നിങ്ങൾക്കെഴുതണം. നിങ്ങൾക്ക് ആർക്കുംതന്നെ എന്നെ യാതൊരു വിലയുമില്ല. ഞാൻ എഴുതുവാൻ പോകുന്നുമില്ല. വെറുതെ കടലാസു നഷ്ടം. എങ്ങനെയായാലും നിങ്ങൾ മറുപടി ഒന്നും എഴുതുവാൻ പോകുന്നില്ല.''

''നിങ്ങളുടെ ഇഷ്ടംപോലെ.''

അതു കുക്ക്ഷ്കിൻ കേട്ടില്ലെന്നു തോന്നുന്നു! തിരിഞ്ഞുകൂടി നോക്കാതെ അയാൾ ആ വാർഡിൽനിന്നും പുറത്തുകടന്നു. ആസ്പത്രിഗെയിററു കടന്നപ്പോഴും അയാൾ ഒന്നു തിരിഞ്ഞുനോക്കിയില്ല. ചിറവക്കിലൂടെ അയാൾ ആ തിരിവു കടന്നു. സാധാരണപോലെ തന്റെ സഖാക്കൾ, താൻ പോകുന്നതും നോക്കി ആ ജനവാതിൽക്കൽ നില്പുണ്ടാകുമെന്ന് പരിചയംകൊണ്ട് അയാൾക്കു നല്ല നിശ്ചയമുണ്ട്.

എന്തായാലും അയാൾ അലെക്സേയ്ക്ക് എഴുതുകതന്നെ ചെയ്തു—അതും വളരെ വേഗം. കാര്യമാത്രപ്രസക്തവും വിരസവുമായിരുന്നു അത്. തന്റെ റജിമെൻറിലുള്ളവരെല്ലാം, തന്റെ തിരിച്ചുവരവിൽ സന്തോഷിക്കുന്നു എന്നാണ് തോന്നുന്നത്, എന്നു മാത്രമേ അയാൾ തന്നെപ്പററി എഴുതിയിരുന്നുള്ളു. അടുത്തുണ്ടായ സമരങ്ങളിൽ റജിമെൻറിൽ വളരെയധികം ആൾനാശം സംഭവിച്ചിട്ടുണ്ടെന്നും, പരിചയമുള്ള ഒരാൾ തിരിച്ചുവരുന്നത് സന്തോഷാവഹമായ ഒരു സംഭവമാണെന്നും അയാൾ എഴുതിയിരുന്നു. കൊല്ലപ്പെട്ടവരും മുറിവേററവരുമായ സഖാക്കളുടെ ഒരു പട്ടികയും അയാൾ തയാറാക്കിയിരുന്നു. ഇപ്പോഴും മെരേസ്യെവിനെ അവർ ഓർക്കുന്നുണ്ട്. മെരേസ്യെവിന്റെ കായികാഭ്യാസങ്ങളേയും, വിമാന സർവ്വീസിലേക്കു തിരിച്ചുവരുവാനുള്ള അയാളുടെ സ്ഥിരനിശ്ചയത്തേയും കുറിച്ചു കേട്ട, റെജിമെൻറൽ കമാണ്ടർ—ഇപ്പോൾ അദ്ദേഹത്തിനെ ലെഫ്ററനൻറ് കേണലായി ഉയർത്തിയിരിക്കുന്നു—പറഞ്ഞു: ''മെരേസ്യെവ് തീർച്ചയായും മടങ്ങിവരും. ഒരിക്കൽ എന്തെങ്കിലും തീരുമാനിച്ചാൽ അത് അയാൾ നടത്തുകതന്നെ ചെയ്യും.'' ഇതു കേട്ട് ചീഫ് ഓഫ് സ്റ്റാഫ് പറഞ്ഞു: ''അസാദ്ധ്യമായതു ചെയ്യുക അസാദ്ധ്യംതന്നെ

യായിരിക്കും.'' അപ്പോൾ റെജിമെൻറൽ കമാണ്ടർ തിരിച്ചടിച്ചു ''അലെക്സേയ്ക്കു് അസാദ്ധ്യമായതു യാതൊന്നുമില്ല'' എന്നു്. അലെക്സേയെ അത്ഭുതപ്പെടുത്തുമാറു് അയാൾ അന്തരീക്ഷനിരീക്ഷണാലയത്തിലെ പെൺകുട്ടിയെപ്പററി ചില വരികൾ എഴുതിയിരുന്നു. തന്നെ ചോദ്യാവലികൾകൊണ്ടു് അവൾ ആക്രമിച്ചപ്പോൾ ''തിരിച്ചു് മാർച്ചുചെയ്യുക'' എന്നു കല്പിക്കുവാൻതന്നെ അയാൾ നിർബ്ബന്ധിതനായി. റജിമെൻറിൽ മടങ്ങിയെത്തിയ അന്നുതന്നെ, താൻ രണ്ടു പ്രാവശ്യം പറന്നുവെന്നും, തൻെറ കാലുകൾ നല്ലപോലെ ഉണങ്ങിയെന്നും, അടുത്ത കാലത്തു് റെജിമെൻറിൽ പുതിയ വിമാനങ്ങൾ, എൽ. എ.—5 എത്തുമെന്നും, അവ പറപ്പിച്ചു പരീക്ഷിച്ചുനോക്കിയ അന്ദ്രേയ് ഡെഗ്ത്യരേങ്കൊ പറയുന്നതു്, അവയോടു താരതമ്യപ്പെടുത്തുമ്പോൾ, ജർമ്മൻകാരുടെ വിമാനങ്ങൾ എല്ലാംതന്നെ ചണ്ടിനിറച്ച പെട്ടികൾ മാത്രമാണെന്നും, എഴുതിയാണു് അയാൾ ആ കത്തു് അവസാനിപ്പിച്ചിരുന്നതു്.

## XIII

വേനൽക്കാലം വളരെ നേരത്തെ എത്തി. പോപ്ലാർ മരത്തിൻെറ പ്രകാശവും കനവും കൂടിത്തുടങ്ങിയ ഇലകൾക്കിടയിലൂടെയാണു് അതു് 42–ാംവാർഡിലേക്കു് എത്തിനോക്കിയതു്. അന്യോന്യം മന്ത്രിക്കുന്നതുപോലെ അവ എപ്പോഴും ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു. വൈകുന്നേരമാകുമ്പോഴേയ്ക്കും നിരത്തിൽനിന്നുയരുന്ന പൊടിപടലം ഏററു് അവയുടെ നിറം മങ്ങും. ചുവന്ന പൂവുകൾ, വളരെനേരത്തെതന്നെ പച്ചനിറത്തിലുള്ള കായകളായി മാറിയിരുന്നു. പൊട്ടിത്തുറന്ന അവയിൽനിന്നു വെളുത്ത ഒരുതരം പഞ്ഞി പറന്നുനടന്നിരുന്നു. ഏററവും ചൂടുള്ള ഉച്ചസമയത്തു്, ചൂടേറിയ ഈ പോപ്ലാർ പഞ്ഞി മോസ്കോ നഗരം മുഴുവൻ കറങ്ങിത്തിരിയും, തുറന്നിട്ട ജാലകങ്ങളിൽക്കൂടി അതു് ആസ്പത്രിയിൽ കടന്നു്, മുറിയുടെ മൂലകളിൽ കൂടിക്കിടക്കും.

വേനൽക്കാലത്തെ, കുളിർമ്മയുള്ള ഒരു പൊൻപുലരിയിൽ ക്ലാവ്ഡിയ മിഹൈലൊവ്ന കുറച്ചു ഗൌരവത്തോടെയാണു് വാർഡിലേക്കു കടന്നുവന്നതു്. അവളുടെ പിന്നിലായി, ഒരു ചരടുകൊണ്ടുകെട്ടിയ ഉരുക്കു ചട്ടയുള്ള ഒരു കണ്ണടയും, നല്ലപോലെ കഞ്ഞിപ്പശവച്ചുതേച്ച ഒരു പുതിയ വെളുത്ത വസ്ത്രവും—പക്ഷേ, അയാൾ ഒരു കൈപ്പണിക്കാരനാണെന്ന വസ്തുത മറച്ചുപിടിക്കുവാൻ അതു് പര്യാപ്തമായിരുന്നില്ല—ധരിച്ച ഒരു വൃദ്ധനുമുണ്ടായിരുന്നു. വെള്ളത്തുണിയിൽ പൊതിഞ്ഞ ഒരു കെട്ടു് അയാൾ കൈയിൽവച്ചിരുന്നു. അയാൾ അതു് മെരേസ്യെവിൻെറ കട്ടിലിൻെറ താഴെവച്ചു, ഗൌരവപൂർവ്വം ഒരു ജാലവിദ്യക്കാരനെപ്പോലെ അതു് അഴിക്കാൻ തുടങ്ങി. തോലിൻെറ കരകരശബ്ദവും തീ



ക്ഷ്ണവും സുഖകരവുമായ അതിൻെറ കാരപ്പുള്ള ഗന്ധവും ആ മുറിയിൽ പരന്നു.

കെട്ടുകളെല്ലാം അഴിച്ചുമാററിയപ്പോൾ, കരകൗശലതയോടെ അടയാളമനുസരിച്ചുണ്ടാക്കിയ, കരകരശബ്ദമുണ്ടാക്കുന്ന ഒരു ജോടി മഞ്ഞനിറത്തിലുള്ള കൃത്രിമക്കാലുകൾ ദൃഷ്ടിഗോചരമായി. അതിന്മേൽ ഒരു ജോടി ഊതനിറത്തിലുള്ള പട്ടാളബൂട്ട്സുകൾ പിടിപ്പിച്ചിരുന്നു. ആരു കണ്ടാലും ബൂട്ട്സു ധരിച്ച യഥാർത്ഥമായ കാലുതന്നെയെന്നു തോന്നുമാറു് അത്ര യോജിച്ചിരുന്നു അതു്.

''ഇനി നിങ്ങൾക്കു് ആവശ്യം ഒരു ജോടി വലിയ ഷൂസാണു്. കല്യാണത്തിനു പോകാൻ പററിയ തരത്തിലായിരിക്കും അവ,'' തൻെറ കൈവേലയെ, അത്യാദരവോടു കൂടി ആ കണ്ണടക്കിടയിലൂടെ നോക്കിക്കൊണ്ടു് അയാൾ പറഞ്ഞു. ''വസീലിയ് വസീല്യെവിച്ചുതന്നെയാണു് അതിനു് ഓർഡർ കൊടുത്തതു്. അദ്ദേഹം പറഞ്ഞു: 'സൂയെവ്, സാക്ഷാൽ കാലിനേക്കാൾ ചേർച്ചയുള്ള ഒരു ജോടി കൃത്രിമക്കാലുകൾ ഉണ്ടാക്കണം, ഇതാ കൊണ്ടുവന്നിരിക്കുന്നു. സൂയെവ് ആണു് ഇതുണ്ടാക്കിയതു്. ഒരു രാജാവിനുപോലും പററിയതാണിതു്.''

കൃത്രിമക്കാലിൻെറ ദർശനമാത്രയിൽതന്നെ മെരേസ്യെവിൻെറ ഹൃദയം ചുരുണ്ടുകൂടി, മരവിച്ചു, തളർന്നു. പക്ഷേ അതൊന്നു പരീക്ഷിച്ചുനോക്കുവാൻ—നടക്കുവാൻ—സഹായമില്ലാതെ നടക്കുവാനുള്ള വെമ്പൽ ആ വികാരത്തെ കീഴടക്കി. ബ്ളാങ്കററിൻെറ അടിയിൽനിന്നു് തൻെറ കാൽമുട്ടുകൾ വലിച്ചെടുത്തു്, അവയിൽ കൃത്രിമക്കാലുകൾ ഘടിപ്പിച്ചുനോക്കുവാൻ അയാൾ ആ ശില്പിയോടു് ധൃതികൂട്ടി, പക്ഷേ, വളരെക്കാലംമുമ്പു്, വിപ്ലവത്തിനും മുമ്പു്, കുതിരപ്പുറത്തുനിന്നു വീണ ഒരു വലിയ പ്രഭുവിനുവേണ്ടി കൃത്രിമമായ കാൽ ഉണ്ടാക്കിയെന്നഭിമാനിക്കുന്ന ആ വൃദ്ധനു് അങ്ങനെ ധൃതികൂട്ടുന്നതു് ഇഷ്ടമായില്ല. തൻെറ കൈവേലയിൽ അയാൾക്കു് അതിരററ അഭിമാനമായിരുന്നതിനാൽ, ഉടമസ്ഥനെ ഏല്പിച്ചുകൊടുക്കുന്നതിലുള്ള സന്തോഷത്തിൻെറ അവസരം നീട്ടിക്കൊണ്ടു പോകാനാണു് അയാൾക്കു തോന്നിയതു്.

അയാൾ തൻെറ കൈകൊണ്ടു് ആ അവയവം ഒന്നുകൂടി മിനുസപ്പെടുത്തി അതിൽ പററിയിരുന്ന ഒരു കറ കൈനഖംകൊണ്ടു ചുരണ്ടിക്കളഞ്ഞു; ശ്വാസംവിട്ടപ്പോൾ അല്പം നീരാവി അതിൽ തട്ടിയിരുന്നതു തൻെറ ധവളമായ വസ്ത്രം കൊണ്ടു് തുടച്ചു; അതു പൊതിഞ്ഞുകൊണ്ടുവന്നിരുന്ന ഉറയെല്ലാം മടക്കി ഭദ്രമായി തൻെറ പോക്കററിൽ നിക്ഷേപിച്ചു.

''വരൂ, മൂപ്പീന്നേ, നമുക്കു് അതൊന്നു പരീക്ഷിച്ചുനോക്കാം.'' കട്ടിലിൻെറ അററത്തായി വന്നിരുന്നിരുന്ന മെരേസ്യെവ് അക്ഷമയോടെ വിളിച്ചുപറഞ്ഞു.

ഒരു അപരിചിതന്റെ ദൃഷ്ടിയോടെ അയാൾ തന്റെ കാൽമുട്ടുകൾ നോക്കി. അയാൾക്ക് സന്തോഷം തോന്നി. അവ ശക്തവും ദൃഢവുമായിരുന്നു. നിർബ്ബന്ധിതമായ ആയാസശൂന്യതകൊണ്ടുണ്ടാകുന്നതരത്തിൽ കൊഴുപ്പു കട്ടിപിടിച്ചിരുന്നില്ല. കറുത്ത തൊലിക്കു താഴെ ഉറച്ചു കട്ടിപിടിച്ച മാംസപേശികളായിരുന്നു; പാദമില്ലാത്ത കുറ്റിയുടേതുപോലല്ല, നല്ലപോലെ വേഗം ഉറച്ചുനടന്ന കാലിന്മേൽ ഉണ്ടാകുന്ന മാംസപേശികൾപോലെയായിരുന്നു അവ.

“വേഗം, വേഗം, എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്. ചെയ്യാവുന്നതിനേക്കാൾ എളുപ്പമാണ് പറയാൻ.” വൃദ്ധൻ പിറുപിറുത്തു.

“വസീലിയ് വസീല്യെവിച്ച് പറയുകയാണ്: ‘സുയെവ് നിങ്ങളുടെ ജീവിതത്തിൽ ഇതുവരെ ഉണ്ടാക്കിയവയേക്കാളും മെച്ചപ്പെട്ടതായിരിക്കണം ഇത്, ഈ ലെഫ്റ്റനന്റ് കാലില്ലാതെ പറക്കുവാൻ ആഗ്രഹിക്കുന്നു’വെന്ന്. കൊള്ളാം ഞാൻ ഇതാ ഉണ്ടാക്കിയിരിക്കുന്നു—ഇതാ ഇതുപോലുള്ള കാലുകൾകൊണ്ട് നടക്കുവാൻ മാത്രമല്ല സൈക്കിളോടിക്കുവാനും, സ്ത്രീകളോടൊപ്പം ഒരു ‘പോൾക്ക’ ഡാൻസു നടത്താനും സാധിക്കും. ഞാൻ പറയുന്നു—അസ്സൽ പണിയായിട്ടുണ്ടിത്.”

അയാൾ അലെക്സേയുടെ വലത്തെ കാൽമുട്ട് എടുത്ത്, കൃത്രിമക്കാലിന്റെ, മൃദുലമായ രോമങ്ങൾ നിറച്ച ദ്വാരത്തിലേക്ക് കയറ്റിവച്ചു. അതിന്റെ ആവശ്യത്തിനായി ഉണ്ടാക്കിയിരുന്ന വാറുകൊണ്ട് വലിച്ചുമുറുക്കി കെട്ടി ഒരടി മാറി, ആദരവോടെ അതു നോക്കിനിന്ന് നാക്കു കൊണ്ട് ‘ക്ലിക്’ എന്നു ശബ്ദമുണ്ടാക്കി.

“നല്ല ബൂട്സ്, പാകമല്ലേ? വല്ലയിടത്തും കുത്തിക്കേറുന്നുണ്ടോ, ഉവ്വോ, ഉണ്ടെങ്കിൽ പറയണം. ഈ മോസ്കോ മുഴുവൻ തിരഞ്ഞാലും സുയെവിനോളം കലാവൈഭവം നിറഞ്ഞ ഒരു ശില്പിയെ കണ്ടുകിട്ടുകയില്ല.”

ചൊറുചൊറുക്കോടെ അയാൾ മറ്റേ കാലും അതിനുള്ളിൽ കടത്തി. പക്ഷേ ചരടുകൾ കെട്ടുന്നതിനുമുമ്പുതന്നെ ഒരു ഞെട്ടലോടെ അലെക്സേയ് കട്ടിലിൽനിന്നു നിലത്തേക്കു ചാടി. ഒരു ചെറിയ ശബ്ദം കേട്ടു. അലെക്സേയ് ദയനീയമായി നിലവിളിച്ചുകൊണ്ട് കട്ടിലിന്റെ സമീപം വെറുംനിലത്തു വീണു. ആ പഴയ തൊഴിലാളി അത്ഭുതപ്പെട്ടു. അയാൾ കണ്ണട നെറ്റിയിലേക്കു കയറ്റിവച്ചു. തന്റെ കക്ഷി ഇത്ര ധൃതഗതിക്കാരനായിരിക്കും എന്നയാൾ കരുതിയിരുന്നില്ല. തരിച്ചപോലെ നിസ്സഹായനായി അലെക്സേയ് അങ്ങനെ കിടക്കുകയാണ്. ആ കൃത്രിമക്കാലുകൾ രണ്ടുവശവും അകന്ന് വിടർന്നുപോയിരുന്നു. കണ്ണിൽ പരിഭ്രമവും വേദനയും തെളിഞ്ഞുനിന്നു. ഇതുവരെ വാസ്തവത്തിൽ അയാൾ സ്വയം വഞ്ചിക്കുകയായിരുന്നുവോ?

അത്ഭുതംകൊണ്ടു കൈരണ്ടും കൊട്ടി ക്ലാവ്ഡിയ മിഹൈലൊവ്ന



അലെക്സേയുടെ സമീപത്തേക്കു പാഞ്ഞുചെന്നു; ആ വൃദ്ധശില്പിയുടെ സഹായത്തോടുകൂടി, അയാളെ എഴുന്നേല്പിച്ചു കട്ടിലിൽ ഇരുത്തി. നിരാശ ഉടലെടുത്തപോലെ അയാൾ അവിടെ തറച്ചിരുന്നു.

“ഹേ യുവാവേ ഇങ്ങനെ ചെയ്യാൻ വയ്യ.” വൃദ്ധശില്പി വിശദീകരണം തുടങ്ങി. “അവ ശരിയായ, ജീവനുള്ള കാലുകൾ ആണ് എന്നപോലെ ചാടി എഴുന്നേറ്റാലോ! നിരാശപ്പെടരുത്. ആദ്യം തൊട്ടേ ഇനി വീണ്ടും നടക്കുവാൻ പരിശീലിക്കണം. തൽക്കാലത്തേക്ക് നിങ്ങൾ ഒരു പട്ടാളക്കാരനാണ് എന്ന കാര്യം വിസ്മരിക്കുക. ഒരു കുഞ്ഞാണ് നിങ്ങൾ; പടിപടിയായിട്ടു വേണം നിങ്ങൾക്കു നടക്കുവാൻ പഠിക്കാൻ. ആദ്യം താങ്ങുവടിയിന്മേൽ, പിന്നീട് പതുക്കെ ചുവരിന്മേൽ പിടിച്ചുപിടിച്ച്. അതു കഴിഞ്ഞ് ഒരു സാധാരണ വടിയുടെ സഹായത്തോടുകൂടി. ഇതെല്ലാം അങ്ങനെ പെട്ടെന്നു ചെയ്യാൻ സാദ്ധ്യമല്ല—വളരെ സാവധാനത്തിൽ ക്രമേണ ചെയ്യേണ്ടതാണ്. അവ വളരെ നല്ല കാലുകളാണ്. പക്ഷേ, സ്വന്തമല്ലല്ലോ. അമ്മയും അച്ഛനും തന്നപോലുള്ള കാലുകൾ നൽകുവാൻ ആരെക്കൊണ്ടും സാദ്ധ്യമല്ല.”

നിർഭാഗ്യകരമായ ആ ചാട്ടത്തിനുശേഷം അയാളുടെ കാലുകൾ വല്ലാതെ വേദനിച്ചിരുന്നു; പക്ഷേ ആ കൃത്രിമക്കാലുകൾ ഉടൻതന്നെ ഒന്നു പരീക്ഷിച്ചുനോക്കാൻ അയാൾക്കു ധൃതിയായി. ആരോ അലൂമിനിയം കൊണ്ടുണ്ടാക്കിയ ഘനം കുറഞ്ഞ ഒരു ജോടി താങ്ങുവടി കൊണ്ടുക്കൊടുത്തു. അതിന്റെ അറ്റം നിലത്തു കുത്തി, അതിന്റെ മറ്റേ തലയ്ക്കലെ മൃദുപ്പട്ട കക്ഷത്തിൽ ഇടുക്കി. ഇത്തവണ അയാൾ വളരെ സാവധാനത്തിൽ, അതീവശ്രദ്ധയോടെ, കട്ടിലിൽനിന്നു എഴുന്നേറ്റ് ആ കാലിന്മേൽ ഊന്നിനിന്നു. നടക്കാൻ തുടങ്ങുന്ന ഒരു കൊച്ചിനെപ്പോലെയാണ് അയാൾ അതു ചെയ്തത്; തനിക്കു നടക്കാറായി എന്നു തോന്നിയാലും ജീവരക്ഷ തരുന്ന ചുമരിലെ പിടിവിടുവാൻ ധൈര്യപ്പെടാത്ത ഒരു പൈതലിനെപ്പോലെ. അമ്മയോ അമ്മൂമ്മയോ, ടവൽ കൊണ്ടു നെഞ്ചുമൂടി, ഒരു അരുമപ്പൈതലിനെ നടക്കുവാൻ അഭ്യസിപ്പിക്കുന്നതുപോലെ, ക്ലാവ്ഡിയ മിഹൈലൊവ്ന ഒരു ഭാഗത്തും, വൃദ്ധശില്പി മറുഭാഗത്തും നിന്ന് അയാളെ ശ്രദ്ധയോടെ താങ്ങിപ്പിടിച്ചു. ഒരു നിമിഷം അയാൾ അനങ്ങാതെ നിന്നു. തന്റെ കാൽമുട്ടുകൾ കൃത്രിമക്കാലുകളിൽ ഉരസുമ്പോൾ അയാൾക്ക് അസഹനീയമായ വേദന തോന്നി. പിന്നീട് അയാൾ സംശയിച്ചു സംശയിച്ച് ആദ്യം ഒരു താങ്ങുവടിയും, പിന്നീട് മറ്റേതും മുന്നോട്ടുതള്ളി; തന്റെ ദേഹത്തിന്റെ ശക്തിമുഴുവൻ അതിൽ ഊന്നി. ആദ്യം ഒന്നാമത്തേതും, പിന്നീട് രണ്ടാമത്തേയും അടികൾ വച്ചു. ആദ്യം തോലിന്റെ കരകരശബ്ദവും, പിന്നീട് ടക്, ടക് എന്ന ഒച്ചയും കേട്ടു.

“ഭാഗ്യം! ഭാഗ്യം!” വൃദ്ധൻ പതുക്കെ വിളിച്ചുപറഞ്ഞു.

മെരേസ്യെവ് വളരെ ശ്രദ്ധിച്ച് കുറെ അടികൾകൂടെ വച്ചു. കൃത്രിമക്കാലുകൾകൊണ്ടുള്ള ഈ പണി വളരെ ഏറെ ആയാസകരമായിരുന്നു. വാതിൽക്കൽവരെ പോയി. തിരികെ തൻെറ കട്ടിലിൻെറ സമീപമെത്തിയപ്പോഴേക്കും ഒരു വലിയ ഭാരം ഏന്തിക്കൊണ്ട് നാലു നില കയറിയ ക്ഷീണം തോന്നി അയാൾക്ക്. അയാൾ ആ കിടക്കയിലേക്കു കമന്നുവീണു. വിയർപ്പ് ദേഹത്തിൽക്കൂടെ ഒഴുകി. ഒന്നു തിരിഞ്ഞുകിടക്കുവാൻപോലും വയ്യായിരുന്നു അയാൾക്ക്.

''ശരി എങ്ങിനെയിരിക്കുന്നു? നിങ്ങൾക്ക് അതു് ഇഷ്ടപ്പെട്ടോ? സൂയെവിനെപ്പോലെ ഒരാൾ ഈ ലോകത്തിൽ ജീവിച്ചിരിപ്പുണ്ട് എന്നതിനു ദൈവത്തോടു നന്ദി പറയുക,'' അഹന്തയോടുകൂടി ആ വൃദ്ധൻ പറഞ്ഞു. വളരെ ശ്രദ്ധയോടെ ചരടുകൾ അഴിച്ചുമാററി അയാൾ അലെക്സേയുടെ കാൽമുട്ടുകൾ സ്വതന്ത്രമാക്കി. പരിചയിക്കാത്ത സമ്മർദ്ദംകൊണ്ട് അവയിൽ കുറച്ചു നീർകെട്ടിയിരുന്നു. ''ഇതും ധരിച്ച് നിങ്ങൾക്ക് സാധാരണ വിധത്തിലല്ല, ദൈവത്തിൻെറ സവിധത്തിൽപ്പോലും വരന്നെത്താം, ഞാൻ പറയുന്നു, പണി വളരെ നന്നായിട്ടുണ്ട്.''

''വളരെ നന്ദി, വളരെ നന്ദി, മൂപ്പീന്നേ പണി വളരെ നന്നായിരിക്കുന്നു. എനിക്കതു കാണാൻ കഴിയുന്നുണ്ട്,'' അലെക്സേയ് സമ്മതിച്ചു പറഞ്ഞു.

എന്തോ ഒരു ചോദ്യം അങ്ങോട്ടു ചോദിക്കണം—പക്ഷേ ധൈര്യമില്ല—അല്ലെങ്കിൽ, എന്തെങ്കിലും ഒരു ചോദ്യം ഇങ്ങോട്ടു പ്രതീക്ഷിച്ചിട്ടുണ്ട്—എന്ന മട്ടിൽ കുറേനേരം ആ ശില്പി അവിടെ പരുങ്ങിനിന്നു. ഒടുവിൽ നിരാശാപൂർവ്വം നെടുവീർപ്പിട്ടുകൊണ്ട് അയാൾ വാതിൽക്കലേക്കു നീങ്ങി.

''ശരി, ഞാൻ ഇറങ്ങട്ടെ. നിങ്ങൾ അതു നല്ലപോലെ ഉപയോഗിക്കുമെന്നുതന്നെ ഞാൻ ആശിക്കുന്നു'' എന്നു പറഞ്ഞു് അയാൾ വാതിൽക്കൽ എത്തുന്നതിനുമുമ്പുതന്നെ സ്റ്റ്റുച്ക്കോവ് അയാളെ വിളിച്ചു.

''ഹേ മൂപ്പരേ, ഇതു് എടുത്തുകൊള്ളൂ, രാജാവിനു പററിയ കൃത്രിമക്കാലുകളുടെ നിർമ്മാണം ആഘോഷിക്കുവാൻ ഒന്നു നല്ലപോലെ കുടിക്കണം,'' ഏതാനും റൂബിൾനോട്ടുകൾ എടുത്തുകൊടുത്തുകൊണ്ട് അയാൾ പറഞ്ഞു.

''നന്ദി, വളരെ നന്ദി പറയുന്നു. ഈ സന്ദർഭം ഒന്നു കുടിച്ചാസ്വദിക്കേണ്ടതുതന്നെയാണ്,'' അതു പറഞ്ഞു് അയാൾ മേലങ്കിപോലുള്ള വസ്ത്രം മാററി, വളരെ ഗൌരവഭാവത്തോടെ പണം അരമടിശ്ശീലയിൽ തിരുകി. ''നന്ദി, തീർച്ചയായും ഞാൻ ഇന്നു കുടിക്കും. ഞാൻ പറയുന്നു ഈ കാലുകളിൽ ഞാൻ എൻെറ കഴിവിൻെറ പരമാവധി ചെലുത്തിയിട്ടുണ്ട്. വസീലിയ് വസീല്യെവിച്ച് എന്നെ വിളിച്ചുപറഞ്ഞു. 'ഇതൊരു പ്രത്യേക കേസ് ആണ് സൂയെവ്. അതുകൊണ്ട് ചീത്തയാക്കരു



തു്.' സൂയെവ് വല്ല പണിയും വല്ലപ്പോഴും ചീത്തയാക്കി ചെയ്തിട്ടുണ്ടോ? വസീലിയ് വസീല്യെവിച്ചിനെ കണ്ടാൽ പറഞ്ഞേക്കുള്ളൂ, നിങ്ങൾക്ക് പണി ഇഷ്ടപ്പെട്ടെന്ന്.''

കുനിഞ്ഞുവണങ്ങി, എന്തോ ആത്മഗതം ചെയ്തുകൊണ്ട് അയാൾ വാർഡു വിട്ടുപോയി. തൻെറ കിടക്കയ്ക്കരികിലായി വച്ചിരുന്ന കൃത്രിമക്കാലിലേക്കുതന്നെ നോക്കിക്കൊണ്ട് കിടക്കുകയായിരുന്നു മെരേസ്യെവ്. നോക്കുംതോറും അതിൻെറ ലാഘവവും അയാൾക്ക് ഇഷ്ടമായി. ''സൈക്കിൾ ചവിട്ടിക്കോളൂ, 'പോൾക്ക'ഡാൻസു ചെയ്തോളൂ—ദൈവത്തിൻെറ സമീപംവരെ പറന്നുയർന്നോളൂ! ശരി, ഞാൻ ഇതു ചെയ്യും, ഇതെല്ലാം ചെയ്യും.'' അയാൾ മനോരാജ്യം കണ്ടു.

അന്ന് അയാൾ ഓല്യക്ക് നീണ്ട, ഉന്മേഷം കതിരിട്ടു നില്ക്കുന്ന ഒരു എഴുത്തെഴുതി. പുതിയ വിമാനങ്ങൾ ഏറെറടുക്കുന്ന തൻെറ ജോലി അവസാനിക്കാറായി, ഹേമന്തത്തിലോ, വർഷാരംഭത്തിലോ തനിക്കു മടുത്തുതുടങ്ങിയ പിന്നിലെ വിരസമായ ഈ ഉദ്യോഗം വിടുവാനുള്ള തൻെറ അപേക്ഷയെ പരിഗണിച്ച് തന്നെ യുദ്ധക്കളത്തിലേക്ക്, സ്വന്തം റജിമെൻറിലേക്ക് അയക്കും. അവിടെ സഖാക്കൾ അയാളെ മറന്നിട്ടില്ലെന്നും ആവേശപൂർവ്വം കാത്തിരിക്കുന്നുവെന്നും ആണ് വിശ്വാസം, എന്നും അയാൾ എഴുതിയിരുന്നു. അപകടം സംഭവിച്ചതിനുശേഷം ആദ്യമായാണ് അയാൾ ഇത്ര ആനന്ദകരമായ ഒരു എഴുത്ത് എഴുതുന്നത്. താൻ അവളെ വിചാരിച്ചുകൊണ്ടിരിക്കുകയാണ് എന്നും—യുദ്ധം അവസാനിച്ചതിനുശേഷം ഒന്ന് അന്യോന്യം കാണാനും, അവളുടെ മനസ്സ് മാറിയിട്ടില്ലെങ്കിൽ സ്വന്തമായ ഒരു വീടുണ്ടാക്കുക എന്ന മോഹനസ്വപ്നം സാക്ഷാൽക്കരിക്കാനും കാത്തിരിക്കുകയാണ് എന്നും അല്പം പരിഭ്രമത്തോടെ അയാൾ എഴുതി. ഈ എഴുത്ത് പല പ്രാവശ്യവും അയാൾ വായിച്ചു—ഒടുവിൽ ഒരു ദീർഘനിശ്വാസത്തോടെ അയാൾ ഒടുവിലത്തെ ആ വരികൾ വെട്ടിക്കളഞ്ഞു.

നേരെമറിച്ച് അയാൾ അന്തരീക്ഷനിരീക്ഷണകാര്യാലയത്തിലെ ആ പെൺകുട്ടിക്ക്, ഉന്മേഷവും ഉല്ലാസവും തുളുമ്പിനില്ക്കുന്ന ഒരെഴുത്താണെഴുതിയതു്. വലിയ വാചാലതയോടെ, ആ വലിയ ദിനത്തിലെ സംഭവങ്ങളെക്കുറിച്ചയാൾ വിവരിച്ചിരുന്നു. ഒരു ചക്രവർത്തിപോലും ഇതേവരെ ധരിച്ചിട്ടില്ലാത്തതരത്തിലുള്ള ആ കൃത്രിമക്കാലിൻെറ ഒരു ചിത്രവും അയാൾ വരച്ചിരുന്നു. അയാൾ ആദ്യത്തെ കാലടികൾ വച്ചതു്. ആ വൃദ്ധൻെറ പ്രവചനവും, ''സൈക്കിൾ ചവിട്ടാം, 'പോൾക്ക' ഡാൻസു ചെയ്യാം, ഈശ്വരസന്നിധാനത്തിൽപ്പോലും പറന്നെത്താം'' എന്നതിനെക്കുറിച്ചും എഴുതിയിരുന്നു. ''അതുകൊണ്ട് എന്നെ വേഗം റജിമെൻറിൽ പ്രതീക്ഷിക്കാം. ചാർജ്ജു വഹിക്കുന്ന കമാണ്ടറോട് എനിക്കു പുതിയ സ്ഥാനം ശരിയാക്കിക്കൊള്ളുവാൻ പറയണം,'' നിലത്തേ

ക്ക് ഒന്നു ചെരിഞ്ഞുനോക്കിക്കൊണ്ട് അയാൾ എഴുതി. ഊതനിറത്തിലുള്ള പുതിയ ഷൂസു ധരിച്ച് കാലു കട്ടിലിന്നടിയിൽനിന്ന് പുറത്തേക്കു തള്ളിക്കാണുംവിധം ആരോ അതിൻെറ ചുവട്ടിൽ പതിയിരിക്കുന്നുണ്ടോ എന്നു തോന്നും ആ കൃത്രിമക്കാലുകൾ അവിടെ കിടക്കുന്നതു കണ്ടാൽ. ആരെങ്കിലും തന്നെ കാണുന്നുണ്ടോ എന്നു ചുററും പരിശോധിച്ച്, അയാൾ കുനിഞ്ഞ്, കരകരശബ്ദമുതിർക്കുന്ന ആ തോൽ പതുക്കെ തടവി.

42–ാം വാർഡിൽ ഉണ്ടായ ''രാജാവിനു ചേർന്ന കൃത്രിമക്കാലിൻെറ'' പ്രവേശനം, വേറെ ഒരു സ്ഥലത്തെയും ചൂടു പിടിച്ച സംഭാഷണത്തിനു വിഷയമായിരുന്നു. മോസ്കോ യൂണിവേഴ്സിററിയുടെ വൈദ്യശാസ്ത്രകോളേജിൻെറ മൂന്നാം കൊല്ലത്തെ വിദ്യാർത്ഥിനികളുടെ ഇടയിലായിരുന്നു അത്. അക്കാലത്തു ഭൂരിപക്ഷമായിരുന്ന വനിതാവിദ്യാർത്ഥിനികൾക്കെല്ലാം 42–ാം വാർഡിലെ സംഭവവികാസങ്ങളെപ്പററി അപ്പഴപ്പോൾ അറിവു ലഭിച്ചിരുന്നു. അന്യുതക്കു തൻെറ കത്തിടപാടുകളെക്കുറിച്ചു വലിയ അഭിമാനമായിരുന്നു. പരക്കെ അറിവാൻവേണ്ടി എഴുതപ്പെട്ടവയല്ലായിരുന്നു ഗ്വോസ്ഡെവിൻെറ കത്തുകൾ. പക്ഷേ, അവ ഭാഗികമായോ മുഴുവനായോ വലിയ സ്നേഹബന്ധം കാണിക്കുന്ന ഖണ്ഡികകളൊഴിച്ച് ഉറക്കെ വായിക്കപ്പെടാറുണ്ട്. കത്തിടപാടുകൾ വർദ്ധിക്കുംതോറും ഇത്തരം ഖണ്ഡികകൾ അധികമായി വന്നു തുടങ്ങി.

തൃതീയവർഷവിദ്യാർത്ഥിനികൾ മുഴുവൻ ധീരനായ ഗ്വോസ്ഡെവിനെ സ്നേഹിച്ചു, കോപിയായ കുക്കുഷ്കിനെ വെറുത്തു, സോവിയററ് 'സ്റ്റെപ്പറാ'യ സ്റ്റെപ്പാൻ ഇവാനൊവിച്ച് ടോൾസ്റ്റോയിയുടെ പ്ലത്തോൺ കരതായെവിനെപ്പോലെ ഇരിക്കുന്നു എന്നു തീർച്ചയാക്കി. മെരേസ്യെവിൻെറ അന്തമില്ലാത്ത ആത്മശക്തിയെ അഭിനന്ദിച്ചു. കമ്മിസ്സാറുടെ മരണം സ്വന്തം ഒരാളുടെ മരണത്തെപ്പോലെ അവരുടെ ഹൃദയത്തിൽ തട്ടി. ഗ്വോസ്ഡെവ്, കമ്മിസ്സാറെപ്പററി വളരെ വിവരമായി എഴുതിയിട്ടുണ്ടായിരുന്നതിനാൽ എല്ലാവർക്കും അദ്ദേഹത്തെ സ്നേഹിക്കാനും ബഹുമാനിക്കാനും സാധിച്ചിരുന്നു. ഉല്ലാസവാനായ ആ വലിയ മനുഷ്യൻ അന്തരിച്ചു എന്നറിഞ്ഞപ്പോൾ പലർക്കും കണ്ണുനീർ അടക്കുവാൻ സാധിച്ചില്ല.

യൂണിവേഴ്സിററിയും ആസ്പത്രിയുമായുള്ള കത്തിടപാടുകൾ അധികമായിവന്നു. അന്ന് വളരെ സാവധാനഗതിയിലായിരുന്ന സാധാരണ പോസ്ററുകൊണ്ട് തൃപ്തിപ്പെടുന്നവരായിരുന്നില്ല ആ യുവതീയുവാക്കന്മാർ. ഇക്കാലത്ത് ഒരെഴുത്തു കിട്ടുന്നത് വിദൂരമായ താരസമൂച്ചയത്തിൽനിന്നു പ്രകാശം ലഭിക്കുന്നതുപോലെയാണെന്ന് കമ്മിസ്സാർ പറയാറുള്ളതിനെപ്പററി ഗ്വോസ്ഡെവ് എഴുതിയിരുന്നു. എഴുത്തയക്കുന്ന



ആളിൻെറ ജീവിതം അവസാനിച്ചേക്കാം, എന്നാലും എഴുത്തുകൾ പത്തുകൊല്ലം അങ്ങനെ സഞ്ചരിക്കും. ഒടുവിൽ അവ കൈപ്പററുന്നവർക്ക് എന്നോ മരിച്ചുപോയ ആ ലേഖകൻെറ ജീവിതത്തെപ്പററി അറിവു ലഭിക്കും. പ്രായോഗികശീലവും മിടുമിടുക്കും ഉണ്ടായിരുന്ന അന്യുത, കുറച്ചുകൂടി വേഗത്തിൽ, എളുപ്പം കത്തയക്കാനുള്ള മാർഗ്ഗത്തെക്കുറിച്ച് അന്വേഷിക്കുകയായിരുന്നു. ഒടുവിൽ യൂണിവേഴ്സിററിയിലെ വൈദ്യാലയത്തിലും വസീലിയ് വസീല്യെവിച്ചിൻെറ ആസ്പത്രിയിലും ഒരുമിച്ചു ജോലി ചെയ്തിരുന്ന ഒരു വൃദ്ധ നേഴ്സിനെ അവൾ കണ്ടുപിടിച്ചു.

അന്നുതൊട്ട് യൂണിവേഴ്സിററി കുട്ടികൾക്ക്, 42–ാം വാർഡിൽ നടക്കുന്ന സംഭവങ്ങൾ, രണ്ടാം ദിവസം, ഏറെക്കവിഞ്ഞാൽ മൂന്നാം ദിവസം അറിവാനും, വേഗംതന്നെ അവയ്ക്കു മറുപടി അയയ്ക്കാനും ഉള്ള സൌകര്യം ലഭിച്ചു. രാജാവിനുചേർന്ന കാലിനെക്കുറിച്ചു പറയവെ, മെരേസ്യെവിനു ഇനിയും പറക്കുവാൻ സാധിക്കുമോ, ഇല്ലയോ എന്നതിനെപ്പററി ഒരു വാദപ്രതിവാദംതന്നെ നടന്നു. യുവസഹജമായ ആ കനത്ത വഴക്കിലെ, വാശിക്കാരായ രണ്ടു ഭാഗക്കാർക്കും മെരേസ്യെവിനോടു സഹതാപമുണ്ടായിരുന്നു. ഒരു പോർവിമാനം നിയന്ത്രിക്കുന്ന ജോലിയുടെ വൈഷമ്യത്തെപ്പററി തികച്ചും മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് അശുഭവിശ്വാസികൾ ഇനിയൊരിക്കലും അയാൾക്ക് പറക്കുവാൻ സാധിക്കുകയില്ലെന്നു വാദിച്ചത്. പക്ഷേ, ശുഭപ്രതീക്ഷകർ തർക്കിച്ചു: ശത്രുക്കളിൽനിന്നു രക്ഷപ്രാപിക്കുവാനായി ഒരുപക്ഷക്കാലത്തിലധികം കൈയുംകാലും കുത്തി ഇഴഞ്ഞുനടന്ന ഒരാൾക്ക്—ദൈവത്തിനു മാത്രമറിയാം എത്ര കിലോമീററർ അയാൾ തരണം ചെയ്തിട്ടുണ്ടെന്ന്—അസാദ്ധ്യമായി യാതൊന്നുംതന്നെ ഇല്ലെന്ന്. ഈ വാദഗതിക്ക് ഉപോൽബലകമായി അവർ ചരിത്രങ്ങളിൽനിന്നും ആഖ്യായികകളിൽനിന്നും നിരവധി ഉദാഹരണങ്ങൾ ഉദ്ധരിച്ചു.

അന്യുത ഈ തർക്കത്തിൽ പങ്കുചേർന്നില്ല. തനിക്ക് അപരിചിതനായിരുന്ന ഒരു വൈമാനികൻെറ കൃത്രിമക്കാലിനെക്കുറിച്ച് അവൾക്ക് അത്രയൊന്നും രസം തോന്നിയില്ല. വളരെ വിരളമായി കിട്ടാറുള്ള വിശ്രമവേളകളിൽ ഗ്വോസ്ഡെവിനോടു തനിക്കു തോന്നുന്ന വികാരം—അത് അധികമധികം സങ്കീർണ്ണമാകുന്നത് അവൾ ശ്രദ്ധിച്ചിരുന്നു—അപഗ്രഥിക്കുവാൻ ശ്രമിക്കുകയായിരുന്നു ആ പെൺകിടാവ്. ആദ്യമായി ആ വീരയോദ്ധാവിനെക്കുറിച്ച് അവൾ കേട്ടപ്പോൾ, ദുരന്തമായ ആ ജീവിതകഥയെക്കുറിച്ചുള്ള അറിവ് അവൾക്കു ലഭിച്ചപ്പോൾ, അയാളുടെ വിഷാദത്തിന് അല്പമൊരു ശമനം വരുത്തണമെന്ന നിസ്വാർത്ഥമായ ഉദ്ദേശത്തോടെയാണ് അവൾ എഴുതുവാൻ ഒരുങ്ങിയത്. പിന്നെ, കത്തുമൂലമുള്ള പരിചയം വർദ്ധിച്ചതോടെ ദേശീയസമരത്തിലെ ആ ധീരസേനാനിയുടെ സൂക്ഷ്മമായ സങ്കല്പചിത്രം ക്രമേണ ജീവനു

ള്ള ഒരു യുവാവിന്റേതായി മാറി. അയാളിൽ അവൾക്ക് കൂടുതൽകൂടുതൽ താൽപര്യം തോന്നിത്തുടങ്ങി. അയാളിൽനിന്ന് എഴുത്ത് കിട്ടാതിരിക്കുമ്പോൾ തനിക്ക് സന്താപവും ഉൽക്കണ്ഠയും തോന്നാറുണ്ടെന്ന് അവൾ മനസ്സിലാക്കി. അത് ഒരു പുതിയ അനുഭവമായിരുന്നു. അത് അവളെ ഏകകാലത്ത് ആനന്ദിപ്പിക്കുകയും ഭയപ്പെടുത്തുകയും ചെയ്തു. ഇതാണോ പ്രേമം? ഒരിക്കലും കാണുവാൻ കഴിഞ്ഞിട്ടില്ലാത്ത—ശബ്ദം പോലും കേട്ടിട്ടില്ലാത്ത, കത്തുകളിലൂടെ മാത്രം പരിചയപ്പെട്ട ഒരാളെ സ്നേഹിക്കുവാൻ കഴിയുമോ? തന്റെ സഹപാഠിനികൾക്കു വായിച്ചുകൊടുക്കാൻ നിവൃത്തിയില്ലാത്ത ഭാഗങ്ങൾ ആ ടാങ്കുവിദഗ്ധന്റെ എഴുത്തുകളിൽ ഉണ്ടാകാറുണ്ട്. ഒരിക്കൽ അയാൾ താൻ എഴുത്തുകൾ മൂലം പ്രേമബദ്ധനായി എന്നു സമ്മതിച്ചെഴുതിയപ്പോൾ അവൾക്കും തോന്നി അവളും പ്രേമത്തിൽ അകപ്പെട്ടുവെന്ന്; വെറും സ്കൂൾ കുട്ടികളുടേതല്ല—യഥാർത്ഥമായ പ്രേമത്തിൽത്തന്നെ. ഇപ്പോൾ താൻ അക്ഷമയോടെ കാത്തുകാത്തിരിക്കുന്ന എഴുത്തുകൾക്ക് ഒരു അവസാനമുണ്ടാകുകയാണെങ്കിൽ ജീവിച്ചിരിക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നുപോലും അവൾക്ക് തോന്നിത്തുടങ്ങിയിരിക്കുന്നു.

അങ്ങനെ പരസ്പരം കാണാതെതന്നെ അവർ അവരുടെ അനുരാഗം ഏറ്റുപറഞ്ഞു. അതു കഴിഞ്ഞപ്പോൾ ഗോസ്ഡെവിന് അസാധാരണമായ എന്തോ ഒന്നു സംഭവിച്ചമട്ടായി. അയാളുടെ എഴുത്തുകൾ കൂടുതൽ കൂടുതൽ സംഭ്രാന്തവും, അസ്വസ്ഥവും ആകാൻ തുടങ്ങി. പിന്നീട് അയാൾ അന്യൂതക്ക് എഴുതി പരസ്പരം കാണാതെ പ്രണയം സമ്മതിച്ചത് വലിയ തെറ്റായിപ്പോയി എന്ന്. തന്റെ മുഖം എത്രമാത്രം വികൃതമായിപ്പോയിരിക്കുന്നു എന്ന് ഒരുപക്ഷേ അന്യൂതക്ക് അറിയില്ല. അവൾക്ക് അയച്ചുകൊടുത്ത ഫോട്ടോപോലെയല്ല അയാൾ ഇപ്പോൾ. അയാൾക്ക് അവളെ വഞ്ചിക്കണമെന്നില്ല. അതുകൊണ്ട് ആരെയാണ് താൻ സ്നേഹിക്കുന്നതെന്ന് നേരിൽ കണ്ടറിയാതെ, അയാളുടെനേർക്കുള്ള വികാരങ്ങളെപ്പറ്റി എഴുതരുതെന്ന് അയാൾ അവളോട് അപേക്ഷിച്ചു.

ഇതു വായിച്ചപ്പോൾ അന്യൂതക്കു ആദ്യം ദ്വേഷ്യവും പിന്നെ ഭയവും തോന്നി. അവൾ പോക്കറ്റിൽനിന്ന് ആ ഫോട്ടോ എടുത്തു. നീണ്ട നാസികയും ചെറിയ മീശയും നല്ല വടിവൊത്ത വായും ഉള്ള ധൈര്യസൂചകമായ ലക്ഷണങ്ങളോടുകൂടിയ ചടച്ച് യുവത്വം സ്ഫുരിക്കുന്ന ഒരു മുഖമാണ് അതിൽനിന്നു അവളെ നോക്കിക്കൊണ്ടിരുന്നത്. ''ഇപ്പോൾ താങ്കൾ എങ്ങിനെയിരിക്കുന്നു എന്റെ പ്രിയപ്പെട്ടവനേ,'' ഫോട്ടോ നോക്കി അവൾ മന്ത്രിച്ചു. ഒരു വൈദ്യവിദ്യാർത്ഥിനിയെന്ന നിലയിൽ അവൾക്കറിയാമായിരുന്നു, തീപ്പൊള്ളൽ, അഗാധമായ, മായ്ക്കാൻ സാധിക്കാത്ത വടുക്കൾ ഉണ്ടാക്കുമെന്ന്. ശരീരശാസ്ത്ര പ്രദർശനശാലയിൽ വെച്ചിട്ടുള്ള വ്രണപ്പെടുന്ന ത്വഗ്രോഗംബാധിച്ച ഒരാളുടെ മുഖത്തിന്റെ മാ



തൃക അവളുടെ കൺമുന്നിൽ ഉയർന്നു; നീലനിറത്തിലുള്ള ചാലുകൾ, വക്രമായി പൊള്ളിച്ചീർത്ത ചുണ്ടുകൾ—മുറിഞ്ഞു കട്ടക്കൂടിയിരിക്കുന്ന പുരികം, പീലികളില്ലാത്ത ചുവന്ന കൺപോള—അങ്ങനെ ഒരു മുഖം. അദ്ദേഹവും ഇങ്ങനെയായിരുന്നാലോ? ആ വിചാരത്താൽ അവളുടെ മുഖം ഭയംകൊണ്ടു വിളറി. ഉത്തരക്ഷണത്തിൽ അവൾ സ്വയം ശകാരിച്ചു. അതെ ശരി, അങ്ങനെയാണെങ്കിൽത്തന്നെ എന്ത്? കത്തിജ്വലിക്കുന്ന ടാങ്കിൽ ഇരുന്നുകൊണ്ട് അദ്ദേഹം സമരം ചെയ്തത് അവളുടെ സ്വാതന്ത്ര്യത്തെ—അവളുടെ വിദ്യാഭ്യാസാവകാശത്തെ—അവളുടെ അഭിമാനത്തെ, അവളുടെ ജീവനെ രക്ഷിക്കാനാണ്. അദ്ദേഹം ഒരു ധീരനാണ്. പല പ്രാവശ്യവും സ്വജീവൻ ബലിയർപ്പിക്കാൻ ഒരുങ്ങിയവനാണ്. ഇനിയും യുദ്ധക്കളത്തിൽ പോയി ആത്മബലിയർപ്പിക്കാൻ ഉൽക്കണ്ഠയോടെ കാത്തിരിക്കുന്നവനാണ്. അവൾ എന്തു ചെയ്തിരിക്കുന്നു സമരത്തിനുവേണ്ടി. കിടങ്ങുകൾ കോരിയിട്ടുണ്ട്—നിരോധന വേലകൾ നോക്കിയിട്ടുണ്ട്. ആസ്പത്രിയിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. പക്ഷേ, അദ്ദേഹം ചെയ്തതിനോടു താരതമ്യപ്പെടുത്തുമ്പോൾ ഇവയ്ക്കെന്തു സ്ഥാനമാണുള്ളത്. ഈ മാതിരിയുള്ള സംശയങ്ങൾ വച്ചുപുലർത്തിയാൽ താൻ അദ്ദേഹത്തിന് അനർഹയായിത്തീരും, തന്റെ കൺമുന്നിൽനിന്നു ആ വികൃതദൃശ്യത്തെ ആട്ടിയോടിക്കുവാൻ ശ്രമിച്ചുകൊണ്ട് അവൾ സ്വയം കുറ്റപ്പെടുത്തി.

അയാൾക്ക് അവൾ ഒരു നീണ്ട കത്തെഴുതി. കത്തിടപാടുകൾ തുടങ്ങിയതിൽപ്പിന്നെ ഇത്രയും നീണ്ടതും, അരുമയായതുമായ ഒരെഴുത്ത് അവൾ എഴുതിയിട്ടില്ല. യഥാർത്ഥത്തിൽ അവളുടെ ഈദൃശസംശയങ്ങളെക്കുറിച്ച് ഗോസ്ഡെവിന് നിശ്ചയവും ഉണ്ടായിരുന്നില്ല. താൻ ഉൽക്കണ്ഠാപൂർവ്വം എഴുതിയ എഴുത്തിന് ഇത്ര മഹത്തായ ഒരു മറുപടി ലഭിച്ചപ്പോൾ അയാൾ അത് വീണ്ടും വീണ്ടും വായിച്ചു. അയാൾ അക്കാര്യം സ്റ്റുച്ക്കോവിനോടുപോലും പറഞ്ഞു. ഉദാസീനഭാവത്തിൽ കഥയെല്ലാം കേട്ടശേഷം മേജർ പറഞ്ഞു:

''ധൈര്യമവലംബിക്കുക ടാങ്കിസ്റ്റ്—'സുന്ദരമായ മുഖവും മരവിച്ച ഹൃദയവും, സാധാരണമുഖവും, കനകസദൃശമായ ഹൃദയവും' എന്ന പഴമൊഴി കേട്ടിട്ടില്ലേ? പുരുഷന്മാർ വളരെ കുറവായ ഇക്കാലത്ത് പ്രത്യേകിച്ചും അങ്ങനെയാണ്.''

സ്വാഭാവികമായും ഈ സംസാരം ഗോസ്ഡെവിനെ ആശ്വസിപ്പിച്ചില്ല. ആസ്പത്രിയിൽനിന്ന് തന്നെ വിമുക്തനാക്കാനുള്ള ദിനം അടുത്തുവരുംതോറും, കൂടുതൽകൂടുതൽ സമയം അയാൾ കണ്ണാടിയുടെ മുമ്പിൽ ചിലവഴിച്ചു; ഇടയ്ക്ക് കണ്ണാടി ദൂരത്തു പിടിച്ചു നോക്കും. ഇടയ്ക്ക് അതു വളരെ അടുപ്പിച്ചുനോക്കും; കരിഞ്ഞ കുഴികൾവീണ തന്റെ മുഖം അമർത്തിത്തടവി നോക്കും.

അയാളുടെ അപേക്ഷപ്രകാരം ക്ലാവ്ഡിയ മിഹൈലൊവ്ന ഒരു ദിവസം കുറേ പൗഡറും ക്രീമും കൊണ്ടുവന്നു കൊടുത്തു. പക്ഷേ, അയാൾക്കു വേഗംതന്നെ മനസ്സിലായി വാസനദ്രവ്യങ്ങൾക്കൊന്നും മാച്ചുകളയുവാൻ സാദ്ധ്യമല്ല തന്റെ വൈകൃതമെന്ന്. രാത്രി എല്ലാവരും ഉറക്കമായാൽ, വസ്ത്രധാരണമുറിയിൽ പോയി കുറേനേരം തന്റെ മുഖത്തെ പാടുകൾ ഉഴിഞ്ഞ്, പൗഡറിട്ടമർത്തി വീണ്ടും ഉഴിഞ്ഞ് ആശയോടെ കണ്ണാടിയിൽ നോക്കിനില്ക്കും. ദൂരത്തിൽനിന്നു നോക്കുമ്പോൾ അയാൾ ഒരു പകിട്ടുള്ള മനുഷ്യനാണെന്നു തോന്നും; ഉറച്ച ദേഹം, പരന്ന തോൾ, നെടുതായ മാംസപേശികൾ, തിളങ്ങുന്ന കാലിന്മേൽ ഉറച്ചുനില്ക്കുന്ന ഒതുങ്ങിയ അരക്കെട്ട്—പക്ഷേ, അടുത്ത നോട്ടത്തിൽ, കവിളിലും താടിയെല്ലിലും നിറയെ ചുവന്ന പാടുകൾ—ചുളുങ്ങിത്തുങ്ങിയ തൊലി. അതയാളെ നിരാശനാക്കി. ഇതു കാണുമ്പോൾ അവളെന്തു വിചാരിക്കും. അവൾ ഭയാക്രാന്തയാകും; അയാളെ തിരിഞ്ഞുനോക്കി തോൾ വെട്ടിച്ചു നടന്നകലും—അതിലും ഭയങ്കരമായത്—അവൾ വളരെ വിനയത്തോടുകൂടി മണിക്കൂറുകളോളം തന്നോടു വർത്തമാനം—വല്ല മരവിച്ച ഓഫീസുവർത്തമാനവും—പറയും. പിന്നെ ഗുഡ്ബൈ. അതു സംഭവിച്ചുകഴിഞ്ഞുവെന്നപോലെ അയാൾ കോപംകൊണ്ടു വിളർത്തുപോയി.

കനംകുറഞ്ഞ, ചുരുണ്ട തലമുടി പിന്നാക്കം മാടിയിട്ട വട്ടമുഖവും, ഉയർന്ന ശരിയായ റഷ്യൻ നാസികയും, കുട്ടിത്തം തോന്നിക്കുന്ന ഇളഞ്ചുണ്ടുകളുമുള്ള ഒരു പെൺകുട്ടിയുടെ ഫോട്ടോ പോക്കററിൽനിന്നു വലിച്ചെടുത്ത് ഗുണദോഷവിവേചനദൃഷ്ടിയോടെ അയാൾ അതു് പരിശോധിച്ചു. മുകളിലത്തെ ചുണ്ടിന്മേൽ കഷ്ടിച്ചുമാത്രം കാണാവുന്ന ഒരു മറുകുണ്ട്. നിഷ്കളങ്കത ദ്യോതിപ്പിക്കുന്ന ആ സുന്ദരമുഖത്തിൽനിന്ന് ഊതനിറത്തിലുള്ള—ഒരുപക്ഷേ, നീലയാകാം—അല്പം തുറിച്ച കണ്ണുകൾ സത്യസന്ധതയോടെ, ഉള്ളുതുറന്ന് അയാളെ നോക്കിക്കൊണ്ടിരിക്കുകയാണ്.

''എന്നോടു പറയൂ—നീ എന്തുപോലെയിരിക്കും? നീ ഭയപ്പെട്ടു ഓടിപ്പോകുമോ? ഒരു രാക്ഷസനാണു ഞാൻ എന്നു കാണാതിരിക്കുവാനുള്ള ഹൃദയവിശാലത നിനക്കുണ്ടാകുമോ,'' ആ ഫോട്ടോവിലേക്ക് കണ്ണും തുറിപ്പിച്ചു നോക്കിക്കൊണ്ട് അയാൾ ചോദിക്കും.

അതേസമയത്ത്, താങ്ങുവടി ഇട്ടിടിച്ച്, തോലിന്റെ കരകരശബ്ദമുയർത്തി, സീനിയർ ലെഫ്റ്റനന്റ് മെരേസ്യെവ് ആ വരാന്തയിൽ, അയാളുടെ സമീപത്തുകൂടെ, അവിശ്രമം ഞൊണ്ടിനടക്കുകയാണ്. ഒന്ന്—രണ്ട്—പത്ത്—ഇരുപത്. തനിയെ ഉണ്ടാക്കിയ ഒരു പരിപാടി അനുസരിച്ച്. ഓരോ ദിവസവും അയാൾ അഭ്യാസത്തിന്റെ ദൈർഘ്യം വർദ്ധിപ്പിച്ചുവന്നു.



''ഇതാ ഒരു നല്ല മനുഷ്യൻ—ഒരു യഥാർത്ഥ വാശിക്കാരൻ,'' ഗ്വോസ്ഡെവ് ഓർത്തു. ''ധൈര്യമെന്നല്ല ഇതിനുള്ള വാക്ക്. ഒരൊററ ആഴ്ചകൊണ്ട് അയാൾ താങ്ങുവടി ഉപയോഗിച്ചു നടക്കുവാൻ പഠിച്ചു. ഇന്നലെ മഞ്ചൽ വേണ്ട എന്നു പറഞ്ഞ് ചികിത്സാർത്ഥം താഴോട്ട് കോണിപ്പടി നടന്നിറങ്ങി വീണ്ടും മുകളിലേക്കു കയറി. ആ കണ്ണിൽനിന്നു കണ്ണുനീർ ഒഴുകുകയായിരുന്നു. എന്നിട്ടും അയാൾ നടന്നു. സഹായിക്കുവാൻ എത്തിയ ഓർഡർലിയെ ശകാരിച്ചു ഓടിച്ചു. എന്നിട്ട് താഴെ ഇറങ്ങിവന്നപ്പോൾ അയാൾ ചിരിച്ചു ആ ചിരി! നിങ്ങൾ വിചാരിക്കും അയാൾ കയറിയിറങ്ങിയതു് എൽബ്രൂസ് മലയാണെന്ന്.

കണ്ണാടിയുടെ അടുത്തുനിന്നു മാറി അയാൾ, മെരേസ്യെവ് ധൃതിപിടിച്ച് ഊന്നുവടിയിന്മേൽ താങ്ങിനടക്കുന്നതു് ശ്രദ്ധിച്ചു. അയാളെ നോക്കൂ, അയാൾ തികച്ചും ഓടുകയാണ്. എത്ര നല്ല ഭംഗിയുള്ള മുഖമാണ് അയാളുടേതു്! ആ പുരികത്തിലെ ചെറിയ പാട് ആ മുഖത്തിനു ഒരു അഭംഗിയും വരുത്തുന്നില്ല; പ്രത്യുത സൗന്ദര്യം അധികമാക്കുകയാണ് ചെയ്യുന്നതു്. തനിക്കും അതുപോലെ ഒരു മുഖം ഉണ്ടായിരുന്നുവെങ്കിൽ—എന്ത്, കാലോ? അതു് നിങ്ങൾക്കു കാണുവാൻ സാധിക്കുകയില്ലല്ലോ. തീർച്ചയായും അയാൾ നടക്കാനും പറക്കാനും പഠിക്കും. എന്നാൽ തന്റെ മുഖത്തിന്റെ സ്ഥിതിയോ? ഇതുപോലുള്ള ഒരു മോന്ത മറച്ചുവെയ്ക്കുവാൻ ആർക്കു സാധിക്കും? ഈ മുഖം കണ്ടാൽ രാക്കുടിയന്മാർ പയറ് മെതിച്ചതു് ഇതിലാണെന്നു തോന്നും.''

വൈകുന്നേരത്തെ അഭ്യാസത്തിന്റെ 23–ാം തവണയാണ് ആ വരാന്തയിൽവച്ച് മെരേസ്യെവ് ഇപ്പോൾ ചെയ്യുന്നതു്. നീർക്കെട്ടിയ തുടയിലെ നീററലും വടിപ്പിടികൊണ്ടുരഞ്ഞ ചുമലിലെ വേദനയും തളർന്ന ദേഹത്താകെ വ്യാപിക്കുകയാണ്. അങ്ങനെ ഞൊണ്ടിഞൊണ്ടി നടക്കുന്നതിനിടയിൽ കണ്ണാടിയിൽ നോക്കിനിൽക്കുന്ന ടാങ്കിസ്റ്റിനെ അയാൾ ഒന്നു ഇടംകണ്ണിട്ടുനോക്കി.

''മണ്ടശ്ശൂര്! എന്തിനാണ് ഈ മോന്തയെക്കുറിച്ചു അയാൾ ഇത്രമാത്രം വിവശനാകുന്നതു്. അയാൾക്ക് ഒരിക്കലും ഒരു സിനിമാതാരമാകാൻ സാധിക്കുകയില്ല. ഒരു ടാങ്കിസ്റ്റാണയാൾ; ആ ജോലിക്കെന്തു തടസ്സം? മുഖം അതിലൊരു കാര്യമല്ല; നല്ല സ്വബോധമുള്ള തല; കൈ; കാൽ; ഇവ ഉള്ളിടത്തോളം കാലം—കാല്, അതേ ശരിയായ കാല്—അല്ലാതെ മുറിക്കാലല്ല. അതിൽ കൃത്രിമക്കാലുവച്ചുകെട്ടുമ്പോളുണ്ടാകുന്ന നീററലും വേദനയുമോർത്താൽ തോലുകൊണ്ടല്ല, നല്ല ചുട്ടുപഴുപ്പിച്ച ഇരുമ്പുകൊണ്ടാണ് അതുണ്ടാക്കിയിട്ടുള്ളതെന്നേ തോന്നൂ.''

ടപ്, ടപ്, ക്രിക്, ക്രിക്, ടപ്, ടപ്, ക്രിക്, ക്രിക്. വേദനകൊണ്ടു തന്നെത്താനറിയാതെ തന്റെ കണ്ണിൽ പൊടിയുന്ന വെള്ളം,

ചുണ്ട് കടിച്ചമർത്തി, ജുത്തുകൊണ്ട്, സീനിയർ ലഫ്റ്റനൻറ് മെരേസ്യെവ് 29–ാമത്തെ വട്ടവും പൂർത്തിയാക്കി, അന്നത്തെ അഭ്യാസം അവസാനിപ്പിച്ചു.

## XIV

ഗ്രിഗോറി ഗ്വോസ്ഡെവ് ജൂൺ മദ്ധ്യത്തിൽ ആസ്പത്രി വിട്ടു. അതിനു രണ്ടു ദിവസംമുമ്പ് അയാൾ അലെക്സേയുമായി നീണ്ട ഒരു സംഭാഷണം നടത്തി. ദൗർഭാഗ്യത്തിൽ അവർ സഹൃത്തുക്കളാണെന്ന വാസ്തവവും, വ്യക്തിപരമായ കാര്യങ്ങൾ രണ്ടുകൂട്ടരുടേയും ഹൃതാണ്ട് ഒരുപോലെ അപകടം പിടിച്ചതാണെന്ന യാഥാർത്ഥ്യവും അവരെ തമ്മിൽ അടുപ്പിച്ചു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ സാധാരണ സംഭവിക്കുന്നതുപോലെ അവരും തങ്ങളുടെ ഹൃദയരഹസ്യങ്ങൾ കൈമാറി, ഭാവിയെപ്പററിയുള്ള ഭയത്തെക്കുറിച്ചു സംസാരിച്ചു. അഭിമാനംമൂലം തങ്ങളുടെ വിഷമതകൾ വേറെ ആളുകളുമായി പങ്കുവയ്ക്കുവാൻ മടിക്കുന്നതുകൊണ്ട് അവർക്കനുഭവിക്കേണ്ടിവരുന്ന വേദനയെക്കുറിച്ചും അവർ അനുസ്മരിച്ചു. അവർ പരസ്പരം, തങ്ങളുടെ സഖിമാരുടെ ഫോട്ടോകൾ കാണിച്ചുകൊടുത്തു.

വോൾഗയുടെ മറുകരയിലുള്ള പുൽപ്പരപ്പിൽ ഓടിക്കളിച്ചു, ആ തെളിഞ്ഞ ജൂൺമാസത്തിൽ, താൻതന്നെ എടുത്ത ഓൾഗയുടെ ഒരു ഫോട്ടോ അലെക്സേയുടെ കൈവശം ഉണ്ടായിരുന്നു—അതു് പഴക്കംതട്ടി മാഞ്ഞുതുടങ്ങിയിരുന്നു. ഒരു കൃശാംഗിയായ പെൺകുട്ടി; വർണ്ണശബളമായ ഒരു ഫ്രോക്ക് ധരിച്ച് കാലുകൾ മടക്കിവച്ച് മടിയിൽ നിറയെ പുഷ്പങ്ങളുമായി അവൾ ഇരിക്കുകയാണ്. നിറയെ വികസിച്ചു നിൽക്കുന്ന ഡേയ്സിപുഷ്പങ്ങളുടെ നടുക്ക്, പച്ചവിരിച്ച മൈതാനിയിൽ ഇരിക്കുന്ന അവളെ കണ്ടാൽ മഞ്ഞണിഞ്ഞ ഒരു വലിയ ഡേയസി കുസുമമാണെന്നേ തോന്നുകയുള്ളു. എന്തോ ഗാഢചിന്തയിലെന്നപോലെ അവൾ തല അല്പം കുനിച്ചിരുന്നു. ജീവിതത്തിൽ ഇന്ന് ആദ്യമായാണ് അത്യത്ഭുതകരമായ ഈ വിശാലലോകം കാണുന്നതെന്ന മട്ടിൽ മുഴുവൻ തുറന്ന ആ കണ്ണുകളിൽ ഒരു ആരാധനാഭാവം തളിരിട്ടുനിന്നിരുന്നു.

ആ പടം കണ്ടപ്പോൾ, അതിൽ കാണുന്നതുപോലെയുള്ള ഒരു പെൺകുട്ടി, ഒരിക്കലും ഒരു പുരുഷനെ അവൻെറ നിർഭാഗ്യാവസ്ഥയിൽ കൈവെടിയുകയില്ലെന്ന് ടാങ്കിസ്റ്റ് തീർത്തു പറഞ്ഞു. ''അഥവാ അവൾ അങ്ങനെ ചെയ്യുന്നുവെങ്കിൽ അവൾ നരകത്തിൽ പോയിത്തുലയട്ടെ. മുഖഭാവം വഞ്ചനാത്മകമാണെന്നേ അതു തെളിയിക്കുകയുള്ളു. അവൾ ഉപേക്ഷിക്കുകതന്നെ ചെയ്യുമെങ്കിൽ അതുതന്നെയാണ് അലെക്സേയ്ക്ക് മെച്ചം, എന്തെന്നാൽ അവൾ കൊള്ളരുതാത്തവളാണ്. അങ്ങനെ കൊള്ളരുതാത്തവളുമായി ബന്ധപ്പെടുന്നതു് നല്ലതിനായിരിക്കുകയില്ല. ഉണ്ടോ?''



അലെക്സേയ്ക്കും അന്യുതയുടെ മുഖം ഇഷ്ടമായി; ഗ്വോസ്ഡെവ് ഇപ്പോൾ അയാളോടു പറഞ്ഞ അതേ അഭിപ്രായങ്ങൾ തന്നെയാണ് അലെക്സേയ്ക്കും പറയാനുണ്ടായിരുന്നതു്. അവരുടെ സംഭാഷണത്തിൽ ഗഹനമായതൊന്നും ഉണ്ടായിരുന്നില്ല. അതു് അവരുടെ പ്രശ്നത്തെ പരിഹരിച്ചതുമില്ല. പക്ഷേ, കുറേക്കാലമായി ഉപദ്രവിച്ചുകൊണ്ടിരുന്ന ഒരു കുരു പൊട്ടിയൊലിച്ചതുപോലെ രണ്ടുപേർക്കും കുറച്ചു ആശ്വാസം കിട്ടി.

ഗ്വോസ്ഡെവ് ആസ്പത്രി വിടുമ്പോൾ, അയാളെ കാണാൻ വരാമെന്നു പ്രതിജ്ഞചെയ്തിട്ടുള്ള അന്യുതയെ കൂട്ടിക്കൊണ്ട് അയാൾ ആ വാർഡിൻെറ ജനാലയ്ക്കടുത്തുകൂടെ നടക്കാമെന്നും, അലെക്സേയ്ക്കു ആ പെൺകുട്ടിയെ കാണുമ്പോൾ എന്തഭിപ്രായമാണുണ്ടാകുന്നതെന്നു എഴുതി അയക്കണമെന്നും അവർ തമ്മിൽ സംസാരിച്ചു ഉറപ്പിച്ചിരുന്നു. അതിനുപകരം ഗ്വോസ്ഡെവ്, അന്യുത എങ്ങിനെയാണ് തന്നെ സ്വീകരിച്ചതെന്നും, തൻെറ വികൃതമായ മുഖം കണ്ടപ്പോൾ എന്തു വികാരമാണ് അവളിൽ മുളച്ചതെന്നും, അവൾ എങ്ങനെ പെരുമാറുന്നുവെന്നും അലെക്സേയെ എഴുതി അറിയിക്കാമെന്ന് വാഗ്ദാനം ചെയ്തിരുന്നു. ഗ്വോസ്ഡെവിൻെറ കാര്യങ്ങളെല്ലാം നേരെയാവുകയാണെങ്കിൽ എല്ലാ സംഗതികളും വ്യക്തമാക്കിക്കാണിച്ച് ഓൾഗക്ക് എഴുതാമെന്നാണ് അലെക്സേയ് കരുതിയതു്. പക്ഷേ, കിടക്കയിൽനിന്ന് എഴുന്നേല്ക്കാൻ വയ്യാതെ കിടപ്പായ അമ്മയെ വിവരമൊന്നും അറിയിക്കരുതെന്നു മാത്രം അവളെ ശട്ടംകെട്ടണം.

ടാങ്കിസ്റ്റ് ആസ്പത്രി വിടുന്നതിനെപ്പററി രണ്ടുപേർക്കും എന്താണിത്ര വെമ്പൽ എന്നു ഇതിൽനിന്നു തെളിയുമല്ലോ. രണ്ടുപേരും വളരെ പരിഭ്രാന്തരായിരുന്നു. രണ്ടുപേരെയും നിദ്രാദേവി തിരിഞ്ഞുപോലും നോക്കിയില്ല. രാത്രിയായാൽ രണ്ടുപേരും എഴുന്നേററ് വരാന്തയിലേക്ക് ഇറങ്ങും—ഗ്വോസ്ഡെവ് കണ്ണാടിയിൽ നോക്കി തൻെറ മുഖം തിരുമ്മാനും, അലെക്സേയ് ശബ്ദം കേൾക്കാതിരിക്കാൻ താങ്ങുവടിയുടെ ചുവട്ടിൽ തുണി ചുററി തൻെറ നടത്തം തുടങ്ങാനും. പത്തുമണിയ്ക്ക് വാർഡിൽ വന്ന ക്ലാവ്ഡിയ മിഹൈലൊവ്ന ഒരു പുഞ്ചിരിയോടെ ആരോ ഗ്വോസ്ഡെവിനെ തിരക്കി വന്നിട്ടുള്ളതായി അറിയിച്ചു. കാററു തട്ടിപ്പറപ്പിക്കുന്നതുപോലെ ഗ്വോസ്ഡെവ് കട്ടിലിൽനിന്നു ചാടിയെഴുന്നേററു. പാടുകൾ വ്യക്തമായി കാണത്തക്കവിധത്തിൽ തുടുത്ത മുഖത്തോടെ അയാൾ തൻെറ സാമാനങ്ങൾ കെട്ടിവെയ്ക്കുവാൻ തുടങ്ങി.

''ഒരു നല്ല പെൺകുട്ടിയാണ് അവൾ. പക്ഷേ വളരെ ഗൗരവക്കാരിയാണെന്നു തോന്നുന്നു.'' യാത്രക്കുള്ള ഗ്വോസ്ഡെവിൻെറ ധൃതിപിടിച്ച ഒരുക്കങ്ങൾ കണ്ട നേഴ്സ് ഒരു പുഞ്ചിരിയോടെ പറഞ്ഞു.

''അതു ശരിയാണോ? നിങ്ങൾക്ക് അവളെ ഇഷ്ടപ്പെട്ടോ? അവൾ നല്ല കുട്ടിയല്ലേ?'' അയാൾ അന്വേഷിച്ചു.

വാർഡിലുള്ള പലരോടും യാത്രപോലും പറയാതെ ഗോസ്ഡെവ് പുറത്തേക്കു് ഓടി.

''പെൺകുറുക്കൻ—വലയിൽപ്പെടുന്ന അതേയിനത്തിൽപ്പെട്ടതുതന്നെ'' സ്റ്റ്റുച്ക്കോവ് പിറുപിറുത്തു.

ഈ കിരാതമനുഷ്യനു കുറച്ചുകാലമായി എന്തോ തകരാറു സംഭവിച്ചിട്ടുണ്ടു്. അയാൾ എപ്പോഴും മൂകനായിരിക്കും. നിസ്സാര കാരണം കിട്ടിയാൽ കലഹിക്കും. കട്ടിലിന്മേൽ എണീററിരിക്കാറായതിനാൽ, എപ്പോഴും കയ്യിൽ മുഖവും അർപ്പിച്ചു് അയാൾ പുറത്തേക്കു നോക്കിയിരിക്കും. വല്ലതും ചോദിച്ചാൽ മറുപടി പറയാൻപോലും അയാൾ കൂട്ടാക്കുകയില്ല.

വാർഡു മുഴുവൻ—മ്ലാനവദനനായ മേജർ, മെരേസ്യെവ്, രണ്ടു പുതിയ രോഗികൾ, എല്ലാവരുംതന്നെ തങ്ങളുടെ മുറിയിലെ കൂട്ടുകാരൻ റോഡിൽ പ്രത്യക്ഷനാകുന്നതു കാണാനായി ജനവാതിൽക്കൽ നോക്കിക്കൊണ്ടുനിന്നിരുന്നു. നല്ല ചൂടുള്ള ഒരു ദിനമായിരുന്നു അന്നു്. കല്ലോലസദൃശങ്ങളായ മിനുത്ത മേഘപാളികൾ സുവർണ്ണരേഖാഗ്രങ്ങളോടെ ഇടയ്ക്കിടെ ആകൃതിമാററിക്കൊണ്ടു് ആകാശത്തിൽ ഒഴുകിനീങ്ങിക്കൊണ്ടിരുന്നു. അതേ നിമിഷത്തിൽത്തന്നെ ഊതനിറത്തിലുള്ള പതുപതുത്ത മഴക്കാർ വെയിലിൽത്തിളങ്ങുന്ന വലിയ മഴത്തുള്ളികൾ വിതറിക്കൊണ്ടു നദിയ്ക്കുമീതെ ധൃതിയിൽ പറന്നുപോയി. കരിങ്കല്ലുകൊണ്ടു പടുത്ത തീരമതിൽക്കെട്ടു് പുതിയതായി പോളിഷ് ചെയ്തപോലെ തിളങ്ങി. ആസ്ഫാൽട്ടു് പതിച്ച റോഡിൽ കൃഷ്ണശിലാഖണ്ഡങ്ങൾപോലെ കറുത്ത പാടുകൾ ദൃശ്യമായി. അവയിൽനിന്നു് ഒരു നേരിയ നീരാവി അന്തരീക്ഷത്തിലേക്കു് ഉയർന്നിരുന്നു. സുഖകരമായ ഈ വെള്ളത്തുള്ളികൾ ഏല്ക്കുവാൻവേണ്ടി ഒരാൾക്കു ജനലിലൂടെ തല വെളിയിലേയ്ക്കു തള്ളണമെന്നുപോലും തോന്നും.

''അയാൾ വരുന്നു'' മെരേസ്യെവ് മന്ത്രിച്ചു.

ഗേററിന്റെ കനത്ത ഓക്കുവാതിൽ തുറന്നു രണ്ടുപേർ പുറത്തേക്കു കടന്നു. നെററിയിൽനിന്നു പുറകോട്ടു തല ചീകിവച്ചു് വെള്ളബ്ളൗസും, കടുംനിറത്തിലുള്ള പാവാടയും ധരിച്ച, സാമാന്യം തടിച്ച ഒരു യുവതിയും, ഒരു യുവഭടനും—അയാൾ ടാങ്കിസ്റ്റ് ആണെന്നു് മെരേസ്യെവിനുപോലും പെട്ടെന്നു മനസ്സിലായില്ല. ഒരു കയ്യിൽ ഒരു പെട്ടിയും മറേറ കയ്യിൽ ഒരു വലിയ കോട്ടും അയാൾ വഹിച്ചിരുന്നു. അയാൾ ചുറുചുറുക്കോടെ നടക്കുന്നതു കാണാൻതന്നെ ഒരു കൌതുകമുണ്ടായിരുന്നു. അയാൾ തന്റെ ശക്തി പരീക്ഷിച്ചുനോക്കുകയായിരുന്നുവെന്നു സ്പഷ്ടമാണു്. സ്വതന്ത്രനായി സഞ്ചരിക്കുവാൻ സാധിച്ചതുകൊണ്ടു് അയാൾ ആനന്ദമത്തനായിരുന്നു. അയാൾ ഓടുകയല്ല, പ്രവേശനപ്പടികളിൽക്കൂടി തെന്നിത്തെന്നിവരുകയാണെന്നേ തോന്നൂ. അയാൾ കൂട്ടുകാരിയുടെ കൈപിടിച്ചു്



പൊൻനിറമുള്ള മഴത്തുള്ളികളേററുകൊണ്ടു് ആ ചിറവക്കിലൂടെ നടന്നു വാർഡിന്റെ ജനവാതിലിന്നടുത്തെത്തി.

അവരെ നോക്കിക്കൊണ്ടുനിന്നിരുന്ന അലെക്സേയുടെ അന്തരംഗം ആനന്ദതുന്ദിലമായി. അപ്പോൾ എല്ലാം ശരിയായിരിക്കുന്നു. കുററമല്ല അവൾക്കു് ആത്മാർത്ഥതതുളുമ്പുന്ന കളങ്കമററ, ഭംഗിയുള്ള മുഖം കിട്ടിയതു്. ഇങ്ങിനെയുള്ള ഒരുവൾ പിൻവാങ്ങുകയില്ല—അപകടത്തിൽപ്പെട്ട ഒരാളെ ഉപേക്ഷിച്ചു പിൻതിരിയുകയില്ല.

അവർ ജനൽക്കരികെ എത്തി മേലോട്ടു നോക്കി. മഴ മിനുക്കിയിട്ട തീരക്കെട്ടിന്റെ കൈമതിലിന്നരികെ, ഉതിർന്നു കുത്തനെ വീഴുന്ന ചാററൽമഴ ഉണ്ടാക്കുന്ന പ്രകാശത്തിന്റെ പശ്ചാത്തലത്തിലാണു് അവർ നില്ക്കുന്നതു്. ടാങ്കിസ്റ്റിനു് അല്പം അമ്പരപ്പും മനഃക്ലേശവും ഉണ്ടെന്നു് അലെക്സേയ്ക്കു തോന്നി. പടത്തിൽ കാണുന്നപോലെതന്നെ സുന്ദരിയായിരുന്ന അന്യുതയും അല്പം പരിഭ്രാന്തയായിരിക്കുന്നു. വളരെ മന്ദമായി മാത്രമേ തന്റെ കൈ ടാങ്കിസ്റ്റിന്റെ കൈയിൽ അർപ്പിച്ചിരുന്നുള്ളു. അവൾ അസ്വസ്ഥചിത്തയായിരുന്നു; അടുത്ത ക്ഷണത്തിൽ കൈ പിൻവലിച്ചു് ഓടിമറഞ്ഞേക്കുമോ എന്നു സംശയം തോന്നത്തക്ക വിധത്തിൽ.

അവർ കൈവീശി, പണിപ്പെട്ടു് ഒന്നു ചിരിച്ചു് തീരത്തിലൂടെ നടന്നു തിരിവുതിരിഞ്ഞു് അപ്രത്യക്ഷരായി. ആ രോഗികൾ നിശ്ശബ്ദം തങ്ങളുടെ കിടക്കയിലേക്കു് മടങ്ങി.

''പാവം ഗ്രിഗോരി; അതു ശരിക്കു പററിയിട്ടില്ല,'' മേജർ പ്രസ്താവിച്ചു. ക്ലാവ്ഡിയ മിഹൈലൊവ്നയുടെ ശബ്ദം വരാന്തയിൽ കേട്ടയുടനെതന്നെ അയാൾ ഞെട്ടി ജനവാതിൽക്കലേക്കു് തിരിഞ്ഞു.

അന്നത്തെ ദിവസം മുഴുവൻ അലെക്സേയ് അസ്വസ്ഥനായിരുന്നു. വൈകുന്നേരത്തെ അഭ്യാസങ്ങൾപോലും അയാൾ മുടക്കി. എല്ലാവരെക്കാളും ആദ്യം അയാൾ വാർഡിലേക്കു മടങ്ങി. പക്ഷേ മററു രോഗികൾ ഉറങ്ങിക്കഴിഞ്ഞിട്ടും അയാളുടെ സ്പ്രിങ്ങ് കട്ടിൽ ഞെരങ്ങിക്കൊണ്ടിരുന്നു.

പിറേറ ദിവസം നേഴ്സ് മുറിയിലേക്കു കാലെടുത്തു കുത്തുന്നതിനുമുമ്പുതന്നെ, തനിക്കു വല്ല കത്തും ഉണ്ടോ എന്നയാൾ അന്വേഷിച്ചു. പക്ഷേ എഴുത്തുകൾ ഒന്നും ഉണ്ടായിരുന്നില്ല. മേൽകഴുകിയതും പ്രഭാതഭക്ഷണം കഴിച്ചതും അസ്വസ്ഥനായിട്ടാണു്. അന്നയാൾ കുറെ അധികം ആയാസമെടുത്തു. തലേ ദിവസത്തെ തന്റെ ദുർബലതയെ ശിക്ഷിക്കാനെന്നപോലെ അയാൾ പതിനഞ്ചുചാൽ കൂടുതൽ നടന്നു് മുടങ്ങിയ അഭ്യസനം ശരിപ്പെടുത്തി. അപ്രതീക്ഷിതമായ ഈ നേട്ടം, ഉൽക്കണ്ഠ മറക്കാൻ ഒരു സഹായമായി. താങ്ങുവടിയുടെ സഹായത്തോടെ അധികം ക്ഷീണം പററാതെ സ്വതന്ത്രമായി നടക്കാമെന്നു അയാൾക്കു മനസ്സിലായി. വരാന്തയ്ക്കു് 50 മീററർ നീളമുണ്ടു്. 45 ചാൽ അങ്ങോട്ടും ഇങ്ങോ

ട്ടം നടന്നതു് പെരുക്കുമ്പോരം 2250 മീററർ, അതായതു് $2\frac{1}{4}$ കിലോമീററർ—ഓഫീസർമാരുടെ മെസ്സിൽനിന്നു് വിമാനത്താവളത്തിലേക്കുള്ള ദൂരമാകും. പഴയ ദേവാലയത്തിൻെറ അവശിഷ്ടങ്ങരംക്കരികിൽക്കൂടെ, വാതലില്ലാത്ത ജാലകത്തിലൂടെ റോഡിലേക്കു വേദനയോടെ നോക്കിനില്ക്കുന്ന കത്തിക്കരിഞ്ഞ സ്കൂരംക്കെട്ടിടത്തെ കടന്നു്, ഫെർമരക്കൊമ്പുകളെക്കൊണ്ടു് ഒളിപ്പിച്ചുവച്ചിരുന്ന വിററക്കടക്കുകരം കിടക്കുന്നിടത്തിലൂടെ, കമാണ്ടരുടെ കുടിലുകഴിഞ്ഞു്, അവിശ്രമം തൻെറ മ്യാപ്പുകളും ചാർട്ടുകളും പഠിച്ചുകൊണ്ടു്, ആ സാർജൻറ് ഇരിക്കുന്ന അന്തരീക്ഷനിരീക്ഷണാലയത്തെ പിന്നിട്ടു പോകുന്ന, ആ ഓർമ്മിക്കത്തക്ക വഴിത്താരയിലൂടെ അയാരം മനസാ നടന്നുനോക്കി. നല്ല വഴി—ഈശ്വരാ—വളരെ ദൂരമുള്ള വഴിതന്നെ.

കാലത്തു് ഇരുപത്തിമൂന്നും വൈകുന്നേരം ഇരുപത്തിമൂന്നും ആയി, തൻെറ അഭ്യാസം നാല്പത്താറു പ്രാവശ്യമാക്കാനും രാത്രി വിശ്രമം കഴിഞ്ഞു് ഉന്മേഷവാനായിരിക്കുമ്പോരം താങ്ങുവടി കൂടാതെ നടക്കുവാൻ ശ്രമിക്കുവാനും അയാരം തീരുമാനിച്ചു. ജാഡ്യകരമായ ചിന്തകളിൽനിന്നു മോചിപ്പിച്ചു് അയാളുടെ ആത്മവീര്യത്തെ ഉണർത്തി ഒരു പ്രായോഗികമനസ്ഥിതിയുണ്ടാക്കാൻ ഇതു് സഹായിച്ചു. വളരെ ആവേശത്തോടെയാണു് അയാരം വൈകുന്നേരത്തെ അഭ്യാസങ്ങരം തുടങ്ങിയതു്. അറിയുന്നതിനുമുമ്പുതന്നെ അയാരം 30 ചാൽ നടന്നിരുന്നു. അപ്പോഴേക്കും ഒരു പരിചാരകൻ ഒരെഴുത്തുംകൊണ്ടു വന്നതിനാൽ നടത്തം തടയപ്പെട്ടു. വളരെ രഹസ്യം എന്നു എഴുതിയിരുന്ന ആ ചെറിയ കവർ സീനിയർ ലെഫ്: മെരേസ്യെവിനായിരുന്നു. വളരെ രഹസ്യം എന്നു എഴുതിയിരിക്കുന്നതിൻെറ ചുവട്ടിൽ വരയിട്ടിട്ടുണ്ടു്. അലെക്സേയ്ക്കു് ആ എഴുത്തിൻെറ കെട്ടും മട്ടും തീരെ പിടിച്ചില്ല. അകത്തുള്ള എഴുത്തിലും അതീവരഹസ്യം എന്നെഴുതി അടിയിലായി വരയിട്ടിട്ടുണ്ടു്.

ജാലകപ്പടിയിൽ ചാരിനിന്നു് എഴുത്തു തുറന്നു്, തലേ രാത്രി റെയിൽ വേസ്റ്റേഷനിൽവച്ചുതന്നെ ഗ്വോസ്ഡെവ് എഴുതിയിരുന്ന ആ നീണ്ട ലേഖനം വായിച്ചതോടെ അലെക്സേയുടെ മുഖത്തെ മ്ലാനത ററ[illegible]ഢിച്ചു. താൻ ചിത്രീകരിച്ചിരുന്നതുപോലെതന്നെയാണു് അനൃത, [illegible] പക്ഷേ മോസ്കോവിലെ ഏററവും സുന്ദരിയായ യുവതി അവളായിരിക്കും. പക്ഷേ, അവരം തന്നോടു് ഒരു സഹോദരനെപ്പോലെയാണു് പെരുമാറുന്നതു്—അതുകൊണ്ടു്, അവളോടു് തൻെറ പ്രണയം ഏററുകയേ ചെയ്യിട്ടുള്ളു എന്നൊക്കെയാണു് അയാരം എഴുതിയിരുന്നതു്.

''നാം സംസാരിച്ച സംഗതികളും അന്നു് പറഞ്ഞുവച്ചപോലെതന്നെയായി. അവരം ഒരു നല്ലകുട്ടിയാണു്. ഒരൊററ വാക്കുപോലും പറഞ്ഞില്ല. ഒന്നിനേയും പററി സൂചിപ്പിച്ചപോലുമില്ല. അവരം വളരെ സ്ഥിരതയോടെതന്നെ പെരുമാറി. പക്ഷേ ഞാൻ അന്ധനല്ലല്ലോ. എൻെറ കത്തിക്കരിഞ്ഞു വികൃതമായ മുഖം അവളെ ഭയപ്പെടുത്തിയതായി എനിക്കു കാണാൻ കഴിഞ്ഞു. എല്ലാം ശരിയാകുമെന്നു തോന്നിത്തുടങ്ങിയതായിരുന്നു. പെട്ടെന്നു് അവളെന്നെ ലജ്ജയോടെ, ഭയത്തോടെ നിറഞ്ഞ സഹതാപത്തോടെ—എനിക്കറിയാൻവയ്യ എന്താണു് ആ വികാരമെന്നു്—നോക്കുന്നതു കണ്ടു. എന്നെ അവരം യൂണിവേഴ്സിററിയിലേക്കു കൂട്ടിക്കൊണ്ടു പോയി. ഞാൻ പോകാതിരിക്കുകയായിരുന്നു ഭേദം. പെൺകുട്ടികളെല്ലാം എൻെറ ചുററുംകൂടി തുറിച്ചുനോക്കാൻ തുടങ്ങി. നിങ്ങരം വിശ്വസിക്കുമോ? അവർക്കു നമ്മെ എല്ലാവരേയും നല്ല പരിചയമായിരുന്നു. നമ്മെക്കുറിച്ചെല്ലാം അനൃത അവരോടു പറഞ്ഞുകൊടുത്തിട്ടുണ്ടു്. ഈ ഭയങ്കരസത്വത്തിനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നതു ക്ഷമിക്കണേ, എന്ന മട്ടിൽ അവരം എല്ലാവരേയും നോക്കുന്നതു് എനിക്കു കാണാമായിരുന്നു. പക്ഷേ, അല്യോഷ, പ്രധാനസംഗതി അവരം അവളുടെ വികാരത്തെ മൂടിവയ്ക്കുവാൻ ശ്രമിച്ചിരുന്നു എന്നതാണു്. വളരെ ദയവോടെ, രമ്യമായിട്ടാണു് അവരം എന്നോടു പെരുമാറിയതു്. നിർത്തുവാൻ ഭയപ്പെട്ടിരുന്നപോലെ അവരം സംസാരിച്ചു. പിന്നീടു് ഞങ്ങരം അവളുടെ വീട്ടിലേയ്ക്കു പോയി. അവരം തനിയെയാണു് താമസം. മാതാപിതാക്കന്മാർ അഭയാർത്ഥികളുടെകൂടെ പോയിരിക്കുകയാണു്. അവർ മാന്യരാണെന്നതു സ്പഷ്ടമായിരുന്നു. അവരം കുറച്ചു ചായയുണ്ടാക്കി. അതു ചെയ്തുകൊണ്ടിരിക്കുമ്പോരം, കൊററിലിൽ പതിഞ്ഞിരുന്ന എൻെറ ഛായ നോക്കി അവരം നെടുവീർപ്പിട്ടുകൊണ്ടിരുന്നു. ചുരുക്കിപ്പറയുകയാണെങ്കിൽ ഞാൻ ആത്മഗതം ചെയ്തു. 'ഇങ്ങിനെ തുടർന്നുകൊണ്ടു പോകാൻ വയ്യ,' ഞാൻ അവളോടു പറഞ്ഞു. 'കുട്ടി എൻെറ ആകൃതി നിൻെറ രുചിയ്ക്കു ചേർന്നതല്ലെന്നു് എനിക്കു വ്യക്തമായി. അതു ശരിയാണു്. എനിക്കതു നല്ലപോലെ മനസ്സിലാക്കുവാൻ കഴിയും. എനിക്കതുകൊണ്ടു യാതൊരു പരിഭവവും ഇല്ല കുട്ടി.' അതു കേട്ടു് അവരം കരയുവാൻ തുടങ്ങി. 'കുട്ടി കരയരുതു്. നീ ഒരു സുന്ദരിയാണു്. ആരെങ്കിലും നിന്നിൽ അനുരക്തനാകും. എന്തിനു ജീവിതം തുലയ്ക്കുന്നു. ഞാൻ എന്തൊരു സൗന്ദര്യധാമമാണു് എന്നു നീ കണ്ടല്ലോ. അതിനെപ്പററി ആലോചിക്കു. എൻെറ യൂണിററിലേക്കു മടങ്ങിപ്പോയി ഞാൻ മേൽവിലാസം അയച്ചുതരാം. നിൻെറ മനസ്സിനു മാററം വന്നിട്ടില്ലെങ്കിൽ എനിക്കു് എഴുതു.' ഞാൻ തുടർന്നു: 'നിനക്കു് ഇഷ്ടമില്ലാത്ത എന്തെങ്കിലും സംഗതി ചെയ്യുവാൻ നീ സ്വയം നിർബന്ധിക്കരുതു്. ഇന്നു ഞാൻ ജീവിച്ചിരിക്കുന്നു. നാളെ മരിച്ചുപോയേക്കാം. ഞങ്ങരം യുദ്ധത്തിൻെറ മദ്ധ്യത്തിലാണു്.' അവരം പറഞ്ഞു 'ഓ അരുതു്, അരുതു്, അരുതു്.' അവരം വീണ്ടും കരയാൻ തുടങ്ങി. അപ്പോഴേക്കും ആ നശിച്ച സൈറൻ അപകടമുന്നറിയിപ്പു നല്കിക്കൊണ്ടു് അലറാൻ തുടങ്ങി. ആ സമയം നോക്കി ഞാൻ പുറത്തുകടന്നു. അവിടെനിന്നു ഞാൻ നേരെ ഓഫീസർ ഹെഡ്ക്വാർട്ടേഴ്

സിലേക്കാണു് പോയതു്. അവർ അപ്പോൾത്തന്നെ എനിക്കു യുദ്ധമുന്നണിയിലേക്കു നിയമനം തന്നു. ഇപ്പോൾ എല്ലാം ശരിയായി. എനിക്കു ടിക്കററു കിട്ടിക്കഴിഞ്ഞു. ഞാൻ വേഗം പുറപ്പെടും. പക്ഷേ ഒരു കാര്യമേ എനിക്കു പറയാനുള്ളു അല്യോഷ. ഞാൻ എന്നത്തെക്കാളും കൂടുതലായി അവളെ സ്നേഹിക്കുന്നു. അവളെക്കൂടാതെ എങ്ങിനെയാണു് ജീവിക്കുവാൻ പോകുന്നതെന്നു് എനിക്കു നിശ്ചയമില്ല.''

തന്റെ സുഹൃത്തിന്റെ ഈ എഴുത്തു വായിക്കുമ്പോൾ സ്വന്തം ഭാവിയിലേക്കു് എത്തിനോക്കുകയാണെന്ന തോന്നൽ അയാൾക്കു് ഉണ്ടായി. ഇതുതന്നെയാണു് അയാൾക്കും സംഭവിക്കുവാൻ പോകുന്നതു്. ഓൾഗ അയാളിൽനിന്നു പിൻതിരിയുകയില്ല. അയാളെ ഉപേക്ഷിക്കുകയില്ല. ഇതേ ആത്മത്യാഗംതന്നെ ചെയ്യുവാൻ അവളും സന്നദ്ധയാകും. അവൾ അയാളോടു ദയകാണിക്കും. കണ്ണുനീരിന്നിടയിലൂടെ പുഞ്ചിരിച്ചു തന്റെ വെറുപ്പു് അമർത്തുവാൻ ശ്രമിക്കും. ''വേണ്ട, വേണ്ട. എനിക്കിതു വേണ്ട,'' കേൾക്കത്തക്കവിധത്തിൽ അയാൾ വിളിച്ചുപറഞ്ഞു.

അയാൾ ഞൊണ്ടിഞ്ഞൊണ്ടി മേശയ്ക്കരുകിൽ പോയി ഇരുന്നു് ഓൾഗക്കു് ഒരു കത്തു് എഴുതി—ചെറിയ, തണുത്ത, കാര്യമാത്രപ്രസക്തമായ ഒരു കത്തു്. വാസ്തവം തുറന്നു പറയുവാനുള്ള ധൈര്യം ഇപ്പോഴും അയാൾക്കു് ഉണ്ടായിരുന്നില്ല. അയാളുടെ അമ്മയ്ക്കു് സുഖമില്ല. എന്തിനുവേണ്ടി അവരുടെ യാതനയുടെ മാററു് കൂട്ടണം. അവർ തമ്മിലുള്ള ബന്ധത്തെക്കുറിച്ചു വളരെ അധികം താൻ ആലോചിച്ചു. ഇനിയും അവൾ തനിക്കുവേണ്ടി കാത്തിരിക്കുന്നതു കഷ്ടമാണു് എന്നു തനിക്കു ബോദ്ധ്യം വന്നിരിക്കുന്നു. എത്ര കാലംകൂടി ഈ യുദ്ധം നീണ്ടുനില്ക്കും എന്നു് ആർക്കും അറിയാൻ വയ്യ. പക്ഷേ, യൗവനവും സമയവും കൊഴിഞ്ഞുവീഴുകയാണു്. കാത്തിരിപ്പു പലപ്പോഴും നിഷ്പ്രയോജനമാകും. യുദ്ധം അങ്ങിനെയുള്ള ഒരു കാര്യമാണു്. ഒരുപക്ഷേ അയാൾ കൊല്ലപ്പെട്ടേക്കും. ഒരു ഭാര്യയാകാതെ അവൾക്കു് ഒരു വിധവയാകേണ്ടിവരും. അതിലും ഭയങ്കരം ഒരുപക്ഷേ അയാൾ അംഗവിഹീനനായി തീർന്നേക്കും. അപ്പോൾ അവൾക്കു വിവാഹം കഴിക്കേണ്ടിവരുക ഒരു മുടന്തനെ ആയിരിക്കും. അതുകൊണ്ടു് എന്തു കാര്യമാണു്. അവൾ അവളുടെ ചെറുപ്പകാലം വൃഥാ കളയരുതു്. കഴിയുന്നതും വേഗത്തിൽ അയാളെ മറക്കണം. അവൾ ആ എഴുത്തിനു മറുപടി എഴുതുവാൻ മിനക്കെടേണ്ടതില്ല. കത്തയക്കാതിരുന്നാൽ അതിൽ അയാൾക്കു യാതൊരു പരിഭവവും ഉണ്ടാകയില്ല. സമ്മതിച്ചുപറയുവാൻ വിഷമമുണ്ടു്. എങ്കിലും അയാൾക്കു് അവളുടെ നില മനസ്സിലാക്കാൻ സാധിക്കും. ഇതായിരിക്കും കുറേക്കൂടി നല്ല മാർഗ്ഗം എന്നൊക്കെ അയാൾ ഓൾഗയ്ക്കു് എഴുതി.

അയാൾക്കു് ആ കത്തു് കൈപൊള്ളിക്കുന്നതുപോലെ തോന്നി. ഒന്നുകൂടി വായിച്ചുനോക്കാതെതന്നെ അതു് കവറിലാക്കി, വെള്ളം ചൂടാ



ക്കുന്ന യന്ത്രത്തിന്റെ പുറകിലായി വരാന്തയിൽ വച്ചിരുന്ന നീലനിറത്തിലുള്ള എഴുത്തുപെട്ടിയുടെ സമീപത്തേക്കു് ഓടി. കത്തു് പെട്ടിയിലിട്ടതിനുശേഷം അയാൾ വാർഡിലേക്കു മടങ്ങി. വീണ്ടും മേശക്കരികിൽ പോയിരുന്നു. തന്റെ വ്യസനം ആരുമായാണു് പങ്കുവയ്ക്കുക? മാതാവുമായി വയ്യ തീർച്ചതന്നെ. ഗ്വോസ്ഡെവായാലോ? അയാൾക്കതു മനസ്സിലാക്കുവാൻ കഴിയും. അതിനു് അയാൾ ഇപ്പോൾ എവിടെ ആയിരിക്കും. യുദ്ധക്കളത്തിലേക്കുള്ള നിരവധി റോഡുകളിൽ എവിടെയാണു് അയാളെ കണ്ടുപിടിക്കുക. യൂണിററിലേക്കു് എഴുതിയാലോ? പക്ഷേ, ദൈനംദിന സമരജീവിതത്തിന്റെ കോലാഹലത്തിൽ മുഴുകിക്കിടക്കുന്ന ആ ഭാഗ്യശാലികൾക്കു് അയാളെക്കുറിച്ചു് ഓർക്കുവാൻ സമയം കാണുമോ? അന്തരീക്ഷനിരീക്ഷണകാര്യാലയത്തിലെ ആ യുവതിയായാലോ. ശരി അവളാണു് അതിനു പററിയതു്. ഉടനടി അയാൾ എഴുതുവാനിരുന്നു. ഒരു ആത്മാർത്ഥസുഹൃത്തിന്റെ ആലിംഗനത്തിൽ പൊടിയുന്ന കണ്ണുനീർപോലെ വാക്കുകൾ തടവററു് ഒഴുകുകയായിരുന്നു. ഒരു വാചകത്തിന്റെ നടുവിലായപ്പോൾ അയാൾ പെട്ടെന്നു് നിർത്തി; ഒരു നിമിഷം ആലോചിച്ചുനിന്നു; അതു് ചുരുട്ടിക്കൂട്ടി വലിച്ചെറിഞ്ഞു.

''ഒരു ഗ്രന്ഥകർത്താവിന്റെ യാതനയെക്കാൾ വലുതായ ഒരു ദണ്ഡമില്ല,'' സ്വതസ്സിദ്ധമായ പുച്ഛസ്വരത്തിൽ മേജർ സ്റ്റ്റുച്ക്കോവ് വിളിച്ചുപറഞ്ഞു.

അലെക്സേയുടെ കിടക്കയുടെ അരികെയുള്ള അലമാരിയിൽനിന്നു യാതൊരു ചളിപ്പുംകൂടാതെ വലിച്ചെടുത്ത ഒരു എഴുത്തു്, തന്റെ കിടക്കയുടെ അരികിൽ ഇരുന്നു വായിക്കുകയായിരുന്നു അയാൾ.

''ഇന്നു് എല്ലാവർക്കും എന്തുപററി? ഗ്വോസ്ഡെവിനുപോലും. ആ പെൺകുറുക്കൻ—ഒരു പെൺകുട്ടി മൂക്കു് ഒന്നു പൊക്കിയാൽ മതി—അയാൾ കണ്ണുനീരിൽ മുങ്ങുകയായി. ദൊസ്റ്റോയേവ്സ്കിയുടെ ഒരു നോവൽപോലെ മനശ്ശാസ്ത്രപരമായ ഒരു വിശകലനമാണിതു്. ഈ എഴുത്തു് ഞാൻ വായിച്ചതുകൊണ്ടു് നിങ്ങൾക്കു് എന്നോടു് അലോഹ്യമൊന്നുമില്ലല്ലോ. നമുക്കു സജീവസമരത്തിൽ ഏർപ്പെട്ടിരിക്കുന്നവർക്കു് തമ്മിൽ എന്തു രഹസ്യമാണുള്ളതു്.''

അലെക്സേയ്ക്കു കോപം തോന്നിയില്ല. അയാൾ ചിന്തിക്കുകയായിരുന്നു. ''നാളെ പോസ്റ്റ്ശിപായി, മെയിൽ എടുക്കുവാൻ വരുമ്പോൾ ആ എഴുത്തു തിരികെ എടുക്കണം.''

അന്നു രാത്രി അലെക്സേയ് ശരിക്കു് ഉറങ്ങിയില്ല. അയാൾ സ്വപ്നം കണ്ടു. മഞ്ഞുറഞ്ഞുകിടക്കുന്ന ഒരു വിമാനത്താവളം. അവിടെ പുതിയ മാതൃകയിലുള്ള ഒരു എൽ. എ.—5 വിമാനം കിടക്കുന്നുണ്ടു്. സാധാരണ ഗിയറിനുപകരം അതിനു പക്ഷികളുടെ കാലാണു്. കോക്പിററിൽ കയറിയിരിക്കുന്ന മെക്കാനിക് യൂറ, നിങ്ങളുടെ പറക്കേണ്ട കാലമെ

ല്ലാം കഴിഞ്ഞു. ഇപ്പോൾ താനാണു പറയേണ്ടതു് എന്നു പറയുകയാണു്. വീണ്ടും സ്വപ്നം—താൻ കിടക്കുന്നതു മിഹൈലാ മുത്തച്ഛന്റെ വൈക്കോൽമെത്തയിൽ. വെള്ളഷർട്ടും നനഞ്ഞ പാൻറും ധരിച്ച മിഹൈലാ അയാളെ ആവിയേൽപ്പിക്കുന്നു. അദ്ദേഹം ചിരിച്ചുകൊണ്ടു പറയുന്നു ''നിങ്ങളുടെ വിവാഹത്തിനുമുമ്പു് ഇങ്ങിനെ ഒരു ബാഷ്പസ്നാനമാണു് ആവശ്യം.'' പ്രഭാതത്തിനു് അല്പം മുമ്പാണു് അയാൾ ഓൾഗയെപ്പററി കിനാവു കണ്ടതു്. മറിഞ്ഞുകിടക്കുന്ന ഒരു തോണിയിൽ തന്റെ വെയിലേററു ചെമ്പിച്ച ബലമുള്ള കാലുകൾ വെള്ളത്തിനടിയിലാക്കിക്കൊണ്ടു് സുന്ദരിയായ ആ ലോലഗാത്രി ഇരിക്കുകയാണു്. ഒരു കൈകൊണ്ടു് ആദിത്യകിരണങ്ങൾ ഏൽക്കാതിരിക്കുവാൻ കണ്ണിനു മറപിടിച്ചു്, മറെറ കൈകൊണ്ടു് അവൾ തന്നെ മാടിവിളിക്കുന്നു. അയാൾ അവളുടെനേരെ നീന്തി. പക്ഷേ, കുത്തിമറിയുന്ന ബലവത്തായ പ്രവാഹം അവളിൽനിന്നും, കരയിൽനിന്നും, അയാളെ അകററിയകററിക്കൊണ്ടുപോകുകയാണു്. അയാൾ തന്റെ സർവ്വശക്തികളും, കൈയും, കാലും, ദേഹത്തിലെ ഓരോ മാംസപേശിയും ഉപയോഗിച്ചു് അവളുടെ അടുത്തേക്കു് അണയാൻ വെമ്പുന്നു. അവളുടെ തലമുടി കാററിൽക്കിടന്നു പറക്കുന്നതും, കാലിന്മേൽ വെള്ളത്തുള്ളികൾ മിന്നുന്നതും അയാൾ കണ്ടു കഴിഞ്ഞു.

ഉണർന്നപ്പോൾ അയാൾക്കു് ഉന്മേഷവും സന്തോഷവും തോന്നി. ആ സുന്ദരസ്വപ്നം ഒന്നുകൂടി കാണുവാനുള്ള ആശയാൽ ഉറക്കത്തിനുവേണ്ടി അയാൾ പിന്നെയും കണ്ണടച്ചു കിടന്നു. പക്ഷേ അതൊക്കെ ഒരാളുടെ ബാല്യദശയിലേ സംഭവിക്കൂ. സൂര്യാതപമേററു നീലിമപൂണ്ട ആ പെൺകുട്ടിയുടെ ദൃശ്യം എല്ലാത്തിനേയും പ്രകാശിപ്പിച്ചു. വ്യസനിക്കാതെ, തപ്പിത്തടയാതെ, മേജരുടെ ഭാഷയിൽ പറയുകയാണെങ്കിൽ ദൊസ്റ്റൊയേവ്സ്കിയുടെ ചളിയിൽക്കിടന്നു് ഉരുളാതെ നീന്തണം, ഓൾഗയുടെ സമീപത്തേക്കു പ്രവാഹത്തെ മുറിച്ചു നീന്തണം, എന്തുതന്നെ വന്നാലും മുന്നോട്ടു നീന്തണം. ദേഹത്തിലെ സർവ്വ ശക്തിബിന്ദുക്കളെയും സമാഹരിച്ചു് ആ പെൺകുട്ടിയുടെ സമീപമെത്തണം. പക്ഷേ, ആ എഴുത്തു്? പോസ്റ്റ്പെട്ടിയുടെ സമീപം ചെന്നു് അതു് എടുക്കണമെന്നു തോന്നി അയാൾക്കു്. പിന്നീടു് മനസ്സു മാററി കൈനീട്ടി വീശിക്കൊണ്ടു് അയാൾ പറഞ്ഞു: ''അതു് പോയിട്ടുവരട്ടെ. യഥാർത്ഥപ്രേമത്തെ വിരട്ടിയോടിക്കുവാനൊന്നും അതിനു ശക്തിയില്ല.'' സ്നേഹം യഥാർത്ഥമാണെങ്കിൽ, സന്തോഷത്തിലും സന്താപത്തിലും, രോഗത്തിലും, ആരോഗ്യത്തിലും, ഏതു പരിതഃസ്ഥിതിയിലും, അതു തന്നെ കാത്തിരിക്കും എന്നു വിശ്വാസം വന്നപ്പോൾ അയാൾക്കു ശക്തി വർദ്ധിച്ചപോലെ തോന്നി.

അന്നു കാലത്തു് അയാൾ ഊന്നുവടിയില്ലാതെ നടക്കുവാൻ ശ്രമിച്ചു.



സശ്രദ്ധം കിടക്കയിൽനിന്നെഴുന്നേററു് കാലുകൾ അകററിവച്ചു് കൈ വിരുത്തി. നിസ്സഹായനായി സമനില പാലിക്കുവാൻ ഉത്സാഹിച്ചു്, ചുമരിന്മേൽ പിടിച്ചു് അയാൾ ഒരു കാൽ മുന്നോട്ടു നീക്കി. കൃത്രിമക്കാലിലെ തോൽ കരകരശബ്ദമുയർത്തി. ചുമരിലെ പിടിവിടാതെ അയാൾ ഒരടികൂടി വച്ചു. ഇത്ര പ്രയത്നമേറിയതായിരിക്കും നടത്തം എന്നു് അയാൾ സ്വപ്നത്തിൽക്കൂടി വിചാരിച്ചിരുന്നതല്ല. കുട്ടിക്കാലത്തു് അയാൾ പൊയ്ക്കാലിൽ നടക്കുവാൻ ഉത്സാഹിച്ചിട്ടുണ്ടു്. ചുമരിന്മേൽ ചാരിനിന്നു് പൊയ്ക്കാലിൽ കയറി, ഒന്നു്, രണ്ടു്, മൂന്നു് എന്നു് അടികൾ വയ്ക്കും. ദേഹം അങ്ങോട്ടുമിങ്ങോട്ടും ഉലയുന്നുണ്ടു്, എന്നു മനസ്സിലാകുമ്പോൾ ചാടിയിറങ്ങും. പൊയ്ക്കാലു് അങ്ങനെ പുല്ലിൽ വീണുകിടക്കും. അതിന്മേൽ നടക്കുന്നതു് ഇത്ര പ്രയാസകരമല്ല. അവിടെ അപകടമുണ്ടാകുമ്പോൾ ചാടിമാറാം. അതുപോലെതന്നെ കൃത്രിമക്കാലിൽനിന്നു് ചാടിമാറാൻ സാദ്ധ്യമല്ലല്ലോ. മൂന്നാമത്തെ അടിവയ്ക്കാൻ ഊന്നിയപ്പോൾ കാലുകൾ തെററി അയാൾ കമിഴ്ന്നടിച്ചുവീണു.

വാർഡിൽ ആരുമില്ലാത്തപ്പോൾ—എല്ലാവരും അവരവരുടെ ചികിത്സയിൽ വ്യാപൃതരായിരിക്കവെയാണു്—അയാൾ തന്റെ അഭ്യാസങ്ങൾ തുടരുക. അയാൾ ആരേയും സഹായത്തിനു് വിളിച്ചില്ല. താനേ ഉരുണ്ടു് അയാൾ ചുമരിന്റെ അടുക്കലേക്കു നീങ്ങി. അതിന്മേൽ പിടിച്ചുയർന്നുനിന്നു്, വേദനപററിയ ഭാഗം ഉഴിഞ്ഞു്, കൈമുട്ടു് ഉരഞ്ഞതു് പരിശോധിച്ചുനോക്കി. അതു കരിവാളിച്ചിരുന്നു. പല്ലുകൾ മുട്ടി ഞെരിച്ചു് ചുമരിൽ പിടിക്കാതെതന്നെ അയാൾ ഒരടികൂടിവച്ചു. അയാൾക്കു രഹസ്യം മനസ്സിലായി. പ്രകൃത്യാ ഉള്ളതും കൃത്രിമമായതും ആയ കാലുകൾക്കു് തമ്മിലുള്ള മൗലികമായ വ്യത്യാസം രണ്ടാമത്തേതിന്റെ വഴക്കമില്ലായ്മയാണു്; അതിന്റെ സ്വഭാവം അയാൾക്കു മനസ്സിലായിരുന്നില്ല. നടക്കുമ്പോൾ കാലിന്റെ സ്ഥാനം മാററുന്നതിന്റെ, ദേഹത്തിന്റെ ഘനം ഒരടിവയ്ക്കുമ്പോൾ മടമ്പിൽനിന്നു വിരലിലേക്കും, പിന്നത്തെ അടിക്കു വിരലിൽനിന്നു മടമ്പിലേക്കും മാറേറണ്ടതിന്റെ ശീലം അയാൾക്കു് അപരിചിതമായിരുന്നു. കാലുകൾ സമാന്തരമായി വയ്ക്കാതെ, നടക്കുമ്പോൾ മടമ്പു് ചായ്ക്കുകയാണെങ്കിൽ, അതു് നടത്തത്തിനു കൂടുതൽ സ്ഥിരത നൽകുമെന്നും അയാൾക്കു് അറിഞ്ഞുകൂടായിരുന്നു.

ചെറുപ്പത്തിൽ, മാതാവിന്റെ മേൽനോട്ടത്തിൽ ഒരിളം പൈതൽ തന്റെ ദുർബലമായ കാൽകൊണ്ടു് ആദ്യത്തെ വികൃതമായ ചുവടുവയ്ക്കുമ്പോൾ സ്വഭാവികമായിത്തന്നെ ഇതെല്ലാം പഠിക്കുന്നു; ആ ശീലിച്ച സ്വഭാവം, ജീവിതം മുഴുവനും ഒരു വാസനയെന്നപോലെ കൊണ്ടുനടക്കുന്നു. ഒരാൾ കൃത്രിമക്കാലുപയോഗിക്കുവാൻ നിർബന്ധിതനാകുമ്പോൾ, ദേഹത്തിന്റെ സ്വാഭാവികമായ താളലയത്തിനു ഹാനിപററും,

ചെറുപ്പത്തിലേ പരിചയിച്ച ആ ശീലം, സഹായകരമാകുന്നതിനുപകരം കൂടുതൽ തടസ്സമായിത്തീരും. പുതിയ ഒരു രീതി കൈവശമാക്കുവാൻ പഴയ പരിചയത്തെ അമർത്തിയിട്ടുവേണം. അവയവങ്ങൾ നഷ്ടപ്പെട്ട ഒരാൾക്ക് ആവശ്യമായ മനശ്ശക്തി ഇല്ലെങ്കിൽ, വളരെ എളുപ്പത്തിൽ ബാല്യകാലത്ത് പഠിക്കാവുന്ന ആ നടത്തവിദ്യ കൈവശമാക്കാൻ സാദ്ധ്യമല്ലതന്നെ.

പക്ഷേ, മെരേസ്യെവിനെ സൃഷ്ടിച്ചിരിക്കുന്നത് കൂടുതൽ ഉൾക്കരുത്തോടെയാണ്. താനൊരു ലക്ഷ്യം വച്ച സ്ഥിതിക്ക് അവിടേക്ക് എത്തണമെന്നുതന്നെ അയാൾക്ക് നിർബ്ബന്ധമുണ്ടായി. ആദ്യത്തെ ശ്രമത്തിൽ പററിയ തെററ് മനസ്സിലാക്കിക്കൊണ്ട് അയാൾ വീണ്ടും ശ്രമിച്ചു. ഇത്തവണ കൃത്രിമക്കാലിന്റെ വിരൽ പുറത്തേക്കു തിരിച്ചുവച്ച് അയാൾ കായഭാരം ആദ്യം മടമ്പിൽ ഊന്നി. അനന്തരം വിരലിന്മേലും. തോൽ കരകരശബ്ദമുയർത്തി. അയാൾ ഒരു കാൽ പൊക്കി മുന്നോട്ടുവച്ചു. മടമ്പ് ഒരു വലിയ ശബ്ദത്തോടെ നിലത്തടിച്ചു. കൈ വിരിച്ച് ദേഹം സമനിലയിലാക്കിക്കൊണ്ട് അയാൾ ചുമരിന്റെ സമീപത്തുനിന്നു നീങ്ങി. അടുത്ത അടിവയ്ക്കുവാൻ ധൈര്യമില്ലാതെ ദേഹമാകെ ആടിയുലഞ്ഞ് സമനില പാലിക്കാൻ ശ്രദ്ധിച്ചുകൊണ്ട് അയാൾ അങ്ങിനെ നിന്നു. മൂക്കിന്റെ അററത്ത് തണുത്ത വിയർപ്പുതുള്ളി പൊടിയുന്നതായി അയാൾക്കു തോന്നി.

ഈ രൂപത്തിലാണ് വസീലിയ് വസീല്യെവിച്ച് അയാളെ കണ്ടുമുട്ടിയത്. ഒരു നിമിഷം അദ്ദേഹം വാതിൽപ്പടിയ്ക്കൽ ഇതു നോക്കിക്കൊണ്ടുനിന്നു. മെരേസ്യെവിന്റെ സമീപത്തേക്കു നീങ്ങി. അയാളുടെ കക്ഷത്തിൽ കൈവച്ചു സഹായിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

''ഹേയ് മുട്ടുകുത്തുവീരൻ—എന്താണ് നേഴ്സിനെയോ പരിചാരകനെയോ വിളിക്കാതെ തനിയെ പുറപ്പെട്ടത്. അഭിമാനം—അല്ലേ? പക്ഷേ, സാരമില്ല—ബാക്കി എല്ലാ കാര്യത്തിലുമെന്നപോലെ ആദ്യത്തെ പടിയാണ് ഏററവും പ്രധാനം. ഏററവും ബുദ്ധിമുട്ടുള്ള ഭാഗം തരണം ചെയ്തുകഴിഞ്ഞു.''

അത്യധികം പ്രധാനമായ ഒരു വൈദ്യസ്ഥാപനത്തിന്റെ മേലാളായി കുറച്ചുമുമ്പു വസീലിയ് വസീല്യെവിച്ച് നിയമിതനായിരുന്നു. വമ്പിച്ച ഒരു ജോലിയായിരുന്നു അത്. അദ്ദേഹത്തിന്റെ സമയത്തിന്റെ ഭൂരിഭാഗവും അത് കയ്യടക്കി. ഈ ആസ്പത്രിയിലെ ജോലി അതുകൊണ്ട് അദ്ദേഹത്തിനു ഉപേക്ഷിക്കേണ്ടതായിവന്നു. എങ്കിലും ആ പരിചയസമ്പന്നൻതന്നെയായിരുന്നു ഇപ്പോഴും അതിന്റെ മേലധികാരി. അതിന്റെ പ്രവൃത്തികൾ നിയന്ത്രിക്കുവാൻ വേറെ ആളുകൾ ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹം ഇവിടം കൂടെക്കൂടെ സന്ദർശിച്ചിരുന്നു. സമയമുണ്ടെങ്കിൽ അദ്ദേഹം രോഗികളെ ചെന്നുകണ്ട് ആവശ്യമായ ഉപദേശ



ങ്ങൾ കൊടുക്കും. മകന്റെ മരണശേഷം അദ്ദേഹം ഒരു വ്യത്യസ്തവ്യക്തിയായിത്തീർന്നിട്ടുണ്ട്. ആദ്യത്തെ പ്രചണ്ഡമായ ശബ്ദകോലാഹലങ്ങളും ഉന്മേഷവും ഏതാണ്ട് നിലച്ചിരിക്കുന്നു. ആരേയും തട്ടിക്കയറുകയോ ശകാരിക്കുകയോ ചെയ്യാറില്ല. അദ്ദേഹത്തെ അറിയാവുന്നവർ ഏറിവരുന്ന പ്രായത്തിന്റെ ഒരു ചിഹ്നമായാണ് അതിനെ കണക്കാക്കിയത്.

''ശരി, മെരേസ്യെവ്, നമുക്ക് ഒരുമിച്ചു പഠിക്കാം.'' തിരിഞ്ഞ് അദ്ദേഹം തന്റെ അനുയായികളോടു പറഞ്ഞു: ''ശരി നിങ്ങൾക്ക് പോകാം. നോക്കിനില്ക്കാൻ ഇവിടെ സർക്കസ്സൊന്നുമില്ല. എന്നെക്കൂടാതെതന്നെ സന്ദർശനം പൂർത്തിയാക്കുക. അപ്പോൾ കുട്ടി, ഒന്ന്, പിടിച്ചോളൂ. എന്നെ പിടിച്ചോളൂ. ഇതിൽ നാണിക്കാൻ യാതൊന്നുമില്ല. ഞാൻ ഒരു ജനറലാണ്. എന്നെ അനുസരിക്കണം. രണ്ട്—ശരി—ഇനി വലത്തെ കാല്—ഇതാ, വളരെ നന്നായി. ഇനി ഇടത്തേത് ഭേഷ്!—മിടുക്കൻ!''

ആ സുപ്രസിദ്ധസർജൻ ഉന്മേഷത്തോടെ തന്റെ കൈകൾ കൂട്ടിത്തിരുമ്മി, അതായത് ഒരാളെ നടക്കാൻ പഠിപ്പിക്കുന്നതിൽ, അത്യധികം പ്രാധാന്യമുള്ള, ദൈവത്തിനു മാത്രം എങ്ങനെയെന്നറിയാവുന്ന ഒരു പരീക്ഷണമാണ് താൻ നടത്തുന്നതെന്ന മട്ടിൽ. അതായിരുന്നു അദ്ദേഹത്തിന്റെ സ്വഭാവം. താൻ ചെയ്യുന്നതിലൊക്കെ അതിരററു സന്തോഷിക്കും, തന്റെ വിശാലമായ ആത്മാവു മുഴുവൻ അതിൽ അർപ്പിക്കും. വരാന്തയുടെ അററംവരെ നടക്കാൻ അദ്ദേഹം മെരേസ്യെവിനെ നിർബ്ബന്ധിച്ചു. അത്യന്തം പരവശനായി അലെക്സേയ് ഒരു കസേരയിൽച്ചെന്നു വീണപ്പോൾ അദ്ദേഹവും ഒരു കസേര വലിച്ചിട്ട് അയാളുടെ അടുക്കലായി ഇരുന്നു.

''ശരി, നാം പറക്കുവാൻ പോകുകയാണ്. അതെ എന്നുതന്നെ ഞാൻ പറയും. എന്റെ കുട്ടി, കയ്യില്ലാത്തവർപോലും ഈ യുദ്ധത്തിൽ പടയെ നയിക്കുന്നു. അത്യാസന്നനിലയിൽ വെടിയേററവർ യന്ത്രത്തോക്കുപയോഗിക്കുന്നു. ശത്രുക്കളുടെ തോക്കുകളെ സ്വന്തം ദേഹം കൊണ്ടാണ് തടയുന്നത്. മരിച്ചവർ മാത്രമേ യുദ്ധം ചെയ്യാതുള്ളു.'' ആ വൃദ്ധന്റെ മുഖത്തിലൂടെ ഒരു നിഴൽ മാഞ്ഞുപോയി. അദ്ദേഹം തുടർന്നു: ''മരിച്ചവരും സമരം ചെയ്യുന്നുണ്ട്—അവരുടെ ശ്രേഷ്ഠതകൊണ്ട്. അതെ—യുവാവെ, നമുക്കു വീണ്ടും തുടങ്ങുക.''

വാർഡിൽ രണ്ടാമത്തെ നടത്തം കഴിഞ്ഞതിനുശേഷം മെരേസ്യെവ് വിശ്രമിക്കുവാൻ ഇരുന്നപ്പോൾ മുമ്പു ഗോസ്ഡെവ് കിടന്നിരുന്ന കട്ടിൽ ചൂണ്ടിക്കാണിച്ചുകൊണ്ട് പ്രൊഫസർ ആരാഞ്ഞു.

''എന്തെല്ലാമാണ് ആ ടാങ്കിസ്റ്റിന്റെ വിവരങ്ങൾ. അയാൾക്ക് എല്ലാം സുഖമായോ?''

ടാങ്കിസ്റ്റിനു സുഖമാണെന്നും അയാൾ മുന്നണിയിലെ യുദ്ധക്കളെ

ത്തിൽ ചേർന്നുവെന്നും മെരേസ്യെവ് പറഞ്ഞു. അയാൾക്ക് ഉള്ള കുഴപ്പം, തീ അയാളുടെ മുഖം മുഴുവൻ, പ്രത്യേകിച്ചു കീഴ്ഭാഗം മുഴുവനും, കത്തിച്ചു വികൃതമാക്കിയിരിക്കുന്നു എന്നതാണ്.

“അപ്പോൾ അയാൾ നിങ്ങൾക്ക് എഴുതിക്കഴിഞ്ഞിരിക്കുന്നു ഇല്ലേ? ഒരുപക്ഷേ, പെൺകുട്ടികൾ അയാളെ ശ്രദ്ധിക്കാത്തതുകൊണ്ട് അയാളുടെ ഹൃദയം തകരുന്നുണ്ടായിരിക്കണം. അയാളോട് താടിയും മീശയും വളർത്താൻ ഉപദേശിക്കുക. അതു് വളരെ സ്വാഭാവികത വരുത്തും. എന്നു മാത്രമല്ല പെൺകുട്ടികൾക്ക് അതിനോട് ഒരു അഭിരുചിയും തോന്നും.”

ഒരു നേഴ്സ് ഓടിക്കിതച്ചുവന്നു. ജനകീയ കൗൺസിലിന്റെ കമ്മിസ്സാറിൽനിന്നു് അദ്ദേഹത്തിനു് ഒരു ഫോൺസന്ദേശം വന്നിരിക്കുന്നതായി അറിയിച്ചു. വളരെ പ്രയാസപ്പെട്ടു് അദ്ദേഹം കസേരയിൽനിന്നും എഴുന്നേറ്റു. മുട്ടിന്മേൽ കൈയമർത്തുകയും നടുവളയ്ക്കുകയും ചെയ്യുന്ന സമ്പ്രദായത്തിൽനിന്നു് ഒരാൾക്ക് ഊഹിക്കുവാൻ സാദ്ധ്യമായിരുന്നു കഴിഞ്ഞ കുറച്ചു് ആഴ്ചകൾകൊണ്ടു് അദ്ദേഹത്തിനു വളരെ പ്രായാധിക്യം സംഭവിച്ചിരിക്കുന്നുവെന്നു്. വാതിൽക്കൽ എത്തിയപ്പോൾ അദ്ദേഹം തിരിഞ്ഞു് ഉന്മേഷത്തോടെ മെരേസ്യെവിനോടു വിളിച്ചുപറഞ്ഞു:

“അതെ, അയാൾക്ക്—എന്താണ് അയാളുടെ പേര്—ഹാ, നിങ്ങളുടെ ആ സുഹൃത്തിനു് എഴുതുവാൻ മറക്കരുതു്. അയാളെ അറിയിക്കൂ. ഞാനാണ് ഈ ചികിത്സ—മീശവളർത്തൽ—നിശ്ചയിച്ചതെന്നു്. പരീക്ഷണംകൊണ്ടു ഫലപ്രദമെന്നു തെളിഞ്ഞിട്ടുള്ള ഒരു പ്രതിവിധിയാണിതു്. സ്ത്രീകളുടെ ഇടയിൽ ഇതു സർവ്വസമ്മതമായിട്ടുണ്ടു്.”

വൈകുന്നേരം ക്ലിനിക്കിലെ ഒരു വൃദ്ധൻ ശിപായി മെരേസ്യെവിനു ഒരു വടി കൊണ്ടുകൊടുത്തു—നല്ല ഭംഗിയുള്ള, ആനക്കൊമ്പിന്റെ പിടിയോടുകൂടി, പേരുകൊത്തിയ ഒരു കരിന്താളിവടി.

ശിപായി പറഞ്ഞു: “ഇതു പ്രൊഫസർ താങ്കൾക്കു തന്നയച്ചതാണ്. അദ്ദേഹത്തിന്റേതാണിതു്. താങ്കൾക്ക് ഒരു സമ്മാനമായാണ് ഇതു തന്നയച്ചതു്. നടക്കുമ്പോൾ ഒരു വടി ഉപയോഗിക്കണമെന്നു് അദ്ദേഹം പറഞ്ഞു.”

ആ വേനൽക്കാലസായാഹ്നത്തിൽ, ആസ്പത്രിജീവിതം വളരെ വിരസമായിരുന്നു. അതുകൊണ്ടു് അടുത്തും അകലെയുമുള്ള വാർഡുകളിലെ രോഗികളെല്ലാംതന്നെ, ഡോക്ടറുടെ സമ്മാനം കാണുവാൻ, വിനോദയാത്രയായി വന്നു. അതൊരു അതിമനോഹരമായ വസ്തുതന്നെ ആയിരുന്നു.

## XV

യുദ്ധക്കളത്തിലെ കൊടുങ്കാറ്റിനുമുമ്പുള്ള ശാന്തത തുടർന്നുപോന്നു. കാവൽപ്പോരാളികൾ തമ്മിലുള്ള ചില്ലറ ഏറ്റുമുട്ടലുകളും, പ്രാദേശിക



മായ ചില ഉരസലുകളും മാത്രമേ വാർത്തകളിൽ കണ്ടിരുന്നുള്ളു. ആസ്പത്രിയിലും രോഗികൾ കുറവായിരുന്നതിനാൽ 42–ാം വാർഡിൽനിന്നു് ഒഴിഞ്ഞ കട്ടിലുകൾ മാറ്റിയിടുവാൻ മേലധികാരി കല്പിച്ചു. ഇപ്പോൾ ആ വാർഡ് മേജർക്കും, മെരേസ്യെവിനും തനിച്ചുകിട്ടി. മെരേസ്യെവിന്റെ കട്ടിൽ ഏറ്റവും ഇടത്തെ അറ്റത്തും, മേജറുടേതു്, പുഴമതിൽക്കെട്ടിനെ അഭിമുഖീകരിച്ചിരുന്ന ജനവാതിലിന്റെ അടുത്തായി വലതുഭാഗത്തുമാണ് ഇട്ടിരിക്കുന്നതു്.

കാവൽപ്പടയാളികൾ തമ്മിലുള്ള ഏറ്റുമുട്ടലുകൾപോലും! മെരേസ്യെവും, മേജറും, പയറ്റി തഴക്കംവന്ന പടയാളികളാണ്. അവർക്കറിയാം ഈ യുദ്ധരംഗത്തിലെ മാന്ദ്യം കൂടുതലാകുംതോറും, ബലാൽകൃതമായ ശാന്തത ദീർഘിക്കുംതോറും തുടർന്നുണ്ടാകാൻ പോകുന്ന കൊടുങ്കാറ്റിന്റെ ഭീകരത വർദ്ധിക്കുമെന്നു്.

ഒരു ദിവസത്തെ പ്രഖ്യാപനത്തിൽ സോവിയറ്റ് സ്നൈപ്പറായ സ്റ്റെപ്പാൻ ഇവാനൊവിച്ചിനെക്കുറിച്ചു് പരാമർശമുണ്ടായിരുന്നു. ദക്ഷിണ സമരമേഖലയിൽ എവിടെയോ അയാൾ ഇരുപത്തിയഞ്ചു ജർമ്മൻകാരെ കൊലപ്പെടുത്തി. ശത്രുനിഹനത്തിൽ തന്റെ നേട്ടം ഇപ്പോൾ 200 ആക്കിയിരിക്കുന്നു. ഗ്വോസ്ഡെവിൽനിന്നും ഒരു എഴുത്തുണ്ടായിരുന്നു. അയാൾ എവിടെയാണെന്നോ, എന്തു ചെയ്യുന്നുവെന്നോ അതിൽ വ്യക്തമാക്കിയിരുന്നില്ല. തന്റെ ആദ്യത്തെ കമാണ്ടറായിരുന്ന പാവെൽ അലെക്സേയെവിച്ച് റോട്ട്മിസ്റ്റ്രോവിന്റെ കീഴിലാണ് താൻ. ജീവിതം സംതൃപ്തമായിരിക്കുന്നു. അവിടെ തനിക്കും സഖാക്കൾക്കും വേണ്ടതിലധികം തിന്നാൻ ചെറിപ്പഴങ്ങൾ ഉണ്ടാകുന്നുണ്ടു്. ഈ എഴുത്തു കിട്ടിയാൽ അന്യൂതയ്ക്കും ഒരു വരി എഴുതി അയക്കണം എന്നെല്ലാമാണ് അയാൾ പറഞ്ഞിട്ടുള്ളതു്. അയാളും അവൾക്ക് എഴുതിയിട്ടുണ്ടു്, പക്ഷേ, അതു് ശരിക്കും അവൾക്കു കിട്ടിയിരിക്കുമോ എന്നു സംശയമാണത്രേ.

ഈ രണ്ടുതരം വാർത്തകൾ മതിയാകും ഒരു പടയാളിക്കു മനസ്സിലാക്കാൻ, തെക്കുഭാഗത്തു് എവിടെയോ ആണ് കൊടുങ്കാറ്റു് പൊട്ടിപ്പുറപ്പെടാൻ പോകുന്നതെന്നു്. അയാൾ അന്യൂതയ്ക്കു എഴുതിയെന്നു പറയേണ്ടതില്ലല്ലോ. പ്രൊഫസർ താടിവളർത്താൻ ആവശ്യപ്പെട്ടിരിക്കുന്ന വിവരം ഗ്വോസ്ഡെവിനും എഴുതി അയച്ചു. പക്ഷേ, ഓരോ പട്ടാളക്കാരനും അതിരറ്റ സന്തോഷവും, ഉദ്വേഗവും ഉണ്ടാക്കുന്ന, ആ വരാൻ പോകുന്ന സമരത്തിന്റെ തപ്തമായ പ്രതീക്ഷയിൽ ലീനനായിരിക്കുന്ന ഗ്വോസ്ഡെവിനു് താടിയെപ്പറ്റിയോ, അങ്ങേ അറ്റം അന്യൂതയെപ്പറ്റിത്തന്നെയോ, ആലോചിക്കുവാൻ സമയം ഉണ്ടാകുകയില്ലെന്നു് മെരേസ്യെവിന്നറിയാമായിരുന്നു.

42–ാംവാർഡിലേക്കു വേറെ ഒരു സന്തോഷവാർത്തയും ഉണ്ടായി

രുന്നു. മേജർ, പാവെൽ ഇവാനൊവിച്ച് സ്റ്റ്റുച്ക്കോവിന് ''ഹീറോ ഓഫ് സോവിയററ് യൂണിയൻ'' എന്ന ബഹുമതികൂടി നൽകിയിരിക്കുന്നതായി ഒരു കല്പന പുറത്തുവന്നിരുന്നു. എന്നാൽ ഈ ആനന്ദകരമായ വാർത്തയ്ക്കും കുറെ അധികദിവസത്തേക്കു മേജറെ സന്തോഷചിത്തനാക്കാൻ സാധിച്ചില്ല. ഇത്ര വികാരാവേശം നിറഞ്ഞ ഈ സമയത്ത്, തന്നെ കിടക്കയിൽ പിടിച്ചുകിടത്തിയ, ആ നശിച്ച സന്ധിബന്ധങ്ങളെക്കുറിച്ചു ഇടയ്ക്കിടെ അയാൾ ആവലാതിപ്പെട്ടിരുന്നു. അയാളുടെ നിരാശയ്ക്കു വേറെയും കാരണമുണ്ടായിരുന്നു. വളരെ അപ്രതീക്ഷിതമായി മെരേസ്യെവ് അതു കണ്ടുപിടിച്ചു.

നടക്കാൻ പഠിക്കുക എന്ന ഏക ലക്ഷ്യത്തിൽ, തൻെറ സർവ്വശ്രദ്ധയും കേന്ദ്രീകരിച്ചിരുന്നതുകൊണ്ട് അലെക്സേയ് ചുററും നടക്കുന്നതൊന്നുംതന്നെ അറിഞ്ഞിരുന്നില്ല. അയാൾ ആസൂത്രണം ചെയ്ത പരിപാടി—ദിവസം മൂന്നുമണിക്കൂർ, രാവിലെ, ഉച്ചയ്ക്ക്, വൈകുന്നേരം, ഓരോ മണിക്കൂർവീതം, കൃത്രിമക്കാലുകൾകൊണ്ട് വരാന്തയിലൂടെയുള്ള നടത്തം—അയാൾ കൃത്യനിഷ്ഠയോടെ ചെയ്തുപോന്നു. നിലയങ്കി ധരിച്ച ഒരു രൂപം, ഒരു പെൻഡുലത്തിൻെറ കൃത്യനിഷ്ഠയോടെ, വരാന്തയാകെ മുഴങ്ങത്തക്കവിധത്തിൽ കരകരശബ്ദമുണ്ടാക്കി തങ്ങളുടെ തുറന്ന വാതിലിൽക്കൂടി നടന്നുപോകുന്നത് അടുത്ത വാർഡിൽ കിടക്കുന്നവർക്കൊക്കെ ആദ്യം വലിയ ശല്യമായിത്തോന്നി. പക്ഷേ, പിന്നീട് അത് അവർക്ക് ചിരപരിചിതമായി. മാത്രമല്ല ഈ രൂപം പ്രതിദിനം അതിലേ കടന്നുപോകാത്ത ചില മണിക്കൂറുകളെപ്പററി ആലോചിക്കുവാൻ പോലും അവർക്കു ബുദ്ധിമുട്ടായിരുന്നു. ഒരു ദിവസം അലെക്സേയ് പനിയായി കിടന്നപ്പോൾ, കാലില്ലാത്ത ലെഫ്ററനൻറിനു എന്തുപററി എന്നറിയുവാൻ ആ വാർഡിൽനിന്നു പ്രത്യേകിച്ചു ആൾക്കാരെ അയച്ചിരുന്നു.

കാലത്തുതന്നെ അലെക്സേയ് കായികാഭ്യാസങ്ങൾ നടത്തും. പിന്നീട് ഒരു കസേരയിൽ ഇരുന്ന്, ഒരു വിമാനത്തെ നിയന്ത്രിക്കാനാവശ്യമായ പാദചലനങ്ങൾ പരിശീലിക്കും. ചിലപ്പോൾ തലതിരിയുന്നതുവരെ, ചെവി ചൂളം വിളിക്കുന്നതുവരെ, കാലിന്നടിയിലുള്ള ഭൂമി വട്ടംകറങ്ങുന്നു എന്നു തോന്നുന്നതുവരെ അയാൾ അതു നടത്തും. അങ്ങനെ തോന്നുമ്പോൾ വെള്ളം വച്ചിരിക്കുന്ന സ്ഥലത്തു പോയി നല്ലപോലെ ഒന്നു നനഞ്ഞ്, തൻെറ നടത്തത്തിൻേറയും അടുത്ത അഭ്യാസങ്ങളുടേയും സമയം ആകുന്നതുവരെ ഒന്നു കിടന്നു ആശ്വസിക്കും.

ഒരു ദിവസം, തല തിരിഞ്ഞ്, മുന്നിലുള്ളതെല്ലാം കാണാതാകുന്നതുവരെ നടന്നതിനുശേഷം അലെക്സേയ് ക്ഷീണിച്ച് ഒരുവിധം തപ്പിത്തടഞ്ഞ് വാർഡിലെത്തി, കട്ടിലിൽ ചെന്നുവീണു. കുറച്ചു ആശ്വാസമായപ്പോൾ വാർഡിൽ എന്തോ ശബ്ദങ്ങൾ കേൾക്കുന്നുണ്ട് എന്നു



യാൾക്കു തോന്നി. ശാന്തവും അല്പം പരിഹാസം മുഴങ്ങുന്നതുമായിരുന്നു ക്ലാവ്ഡിയ മിഹൈലൊവ്നയുടെ ശബ്ദം; മേജറുടേത് ആവേശംകൊണ്ടു പതറുന്നുണ്ടായിരുന്നു. രണ്ടുപേരും സംഭാഷണത്തിൽ മുഴുകിയിരുന്നതിനാൽ മെരേസ്യെവ് വാർഡിലേക്കു കടന്നുവന്നതുതന്നെ അറിഞ്ഞിട്ടുണ്ടായിരുന്നില്ല.

''എന്നെ വിശ്വസിക്കു, ഞാൻ വളരെ ആത്മാർത്ഥമായാണ് സംസാരിക്കുന്നത്. നിങ്ങൾ ഒരു സ്ത്രീതന്നെയാണ് അല്ലേ?''

''അതേ തീർച്ചയായും ഞാൻ ഒരു സ്ത്രീയാണ്. പക്ഷേ, എനിക്കിതു മനസ്സിലാകുവാൻ സാദ്ധ്യമല്ല. നിങ്ങൾക്ക് ഈ സംഗതിയെപ്പററി ആത്മാർത്ഥമായി സംസാരിക്കുവാൻ സാധിക്കുകയില്ല; അതു മാത്രമല്ല എനിക്കു നിങ്ങളുടെ ആത്മാർത്ഥത ആവശ്യവുമില്ല.''

പെട്ടെന്ന് സ്റ്റ്റുച്ക്കോവ് കുപിതനായി. ശകാരിക്കുന്ന സ്വരത്തിൽ അയാൾ വിളിച്ചുപറഞ്ഞു: ''നശിച്ചുപോകാൻ! ഞാൻ നിങ്ങളെ സ്നേഹിക്കുന്നു! നിങ്ങൾ ഒരു സ്ത്രീയല്ല! ഇതു കാണാതിരിക്കുന്ന നിങ്ങൾ ഒരു മരക്കഷണമായിരിക്കണം! ഇപ്പോൾ മനസ്സിലായോ?'' ഇതും പറഞ്ഞ് അയാൾ തിരിഞ്ഞുകിടന്ന് ജനലിന്മേൽ താളം പിടിച്ചുതുടങ്ങി.

പരിശീലനം കഴിച്ച ഒരു നേഴ്സിൻെറ ശ്രദ്ധാപൂർവ്വമുള്ള, മൃദുലമായ പാദവിന്യാസത്തോടെ ക്ലാവ്ഡിയ മിഹൈലൊവ്ന വാതില്ക്കലേക്ക് നടന്നു.

''നിങ്ങൾ എവിടെ പോകുന്നു; എന്താണ് നിങ്ങളുടെ ഉത്തരം?''

''ഇതിനെപ്പററി സംസാരിക്കുവാനുള്ള സമയമോ സ്ഥലമോ അല്ല ഇത്. ഞാൻ ഡ്യൂട്ടിയിലാണ്.''

''നിങ്ങൾക്ക് എന്തുകൊണ്ട് സംഗതികൾ തെളിച്ചു പറഞ്ഞുകൂടാ? നിങ്ങൾ എന്തിനാണ് എന്നെ ദ്രോഹിക്കുന്നത്? ഉത്തരം പറയു.'' മേജറുടെ ശബ്ദത്തിൽ കദനം തിങ്ങിനിന്നിരുന്നു.

ക്ലാവ്ഡിയ മിഹൈലൊവ്ന വാതിൽക്കൽ നിന്നു. കറുത്ത വരാന്തയുടെ പശ്ചാത്തലത്തിൽ അവളുടെ ചടച്ചുയർന്ന സുന്ദരാകാരം വ്യക്തമായി കാണാമായിരുന്നു. ചെറുപ്പം പിന്നിട്ട ശാന്തശീലയായ ആ നേഴ്സ് ഇത്രമാത്രം കമനീയമായ കാന്തിയുടേയും ദൃഢനിശ്ചയത്തിൻേറയും പ്രതീകമാകുമെന്ന് ഊഹിച്ചിരുന്നില്ല മെരേസ്യെവ്. തല നല്ലപോലെ ഉയർത്തിപ്പിടിച്ച്, മേജറെ വെളിവായി നോക്കി ഏതോ ഒരു ഉയർന്ന പീഠത്തിൽനിന്ന് എന്നപോലെ അവൾ വിളിച്ചുപറഞ്ഞു:

''കൊള്ളാം. ഞാൻ ഉത്തരം പറയാം. ഞാൻ നിങ്ങളെ സ്നേഹിക്കുന്നില്ല. ഇനി അതു സാധിക്കുമെന്നും തോന്നുന്നില്ല.''

അവൾ പോയി. മേജർ കിടക്കയിൽ മലർന്നുവീണു: തല, തലയിണയിന്മേൽ അമർത്തിവച്ചു. മേജറുടെ കുറേക്കാലമായിത്തുടങ്ങിയ അസാധാരണസ്വഭാവത്തിൻെറ കാരണം മെരേസ്യെവിനു ഇപ്പോൾ

മനസ്സിലായി. നേഴ്സ് വാർഡിലേക്കു കടന്നുവരുമ്പോൾ അയാൾക്കു തോന്നുന്ന പരിഭ്രമവും, രോഷവും, ഉന്മേഷത്തിൽനിന്നു കോപാവേശത്തിലേക്കുള്ള എടുത്തുചാട്ടവും, എന്തുകൊണ്ടാണ് എന്നു അലെക്സേയ്ക്കു മനസ്സിലായി.

യഥാർത്ഥമായ സങ്കടമായിരിക്കണം അയാൾ അനുഭവിക്കുന്നതു്. അലെക്സേയ്ക്കു വ്യസനവും, അതേ സമയത്തുതന്നെ ഒരു ആനന്ദവും തോന്നി. മേജർ കസേരയിൽനിന്നു് എഴുന്നേററപ്പോൾ, അയാളെ കളിയാക്കി രസിക്കാനുള്ള ഒരു അവസരം വൃഥാ കളയുവാൻ അലെക്സേയ്ക്കു മനസ്സുണ്ടായില്ല.

‘‘കൊള്ളാം, മേജർസഖാവേ, രണ്ടു ഞൊടികൊണ്ടു കാര്യം പററിച്ചുകളഞ്ഞല്ലോ.’’

പക്ഷേ, ഈ വാക്കുകൾ മേജറിൽ ഉണ്ടാക്കിയ ഭാവഭേദം മുൻകൂട്ടി കണ്ടറിഞ്ഞിരുന്നുവെങ്കിൽ അലെക്സേയ് ഒരിക്കലും കളിയായിപ്പോലും ഇങ്ങനെ പറയുകയില്ലായിരുന്നു.

സ്റ്റ്റുച്ച്കോവ്, മെരേസ്യെവിന്റെ കിടക്കയിൽ ചെന്നിരുന്നു നിരാശ വമിക്കുന്ന സ്വരത്തിൽ പറഞ്ഞു:

‘‘നിങ്ങൾ ചിരിക്കുകയാണ്! ഉം ചിരിച്ചോളു. വാസ്തവത്തിൽ ഞാൻ ഇതു അർഹിക്കുന്നുണ്ടു്. പക്ഷേ, ഇപ്പോൾ ഞാൻ എന്തു ചെയ്യണം എന്നു പറയൂ. എന്താണ് ഞാൻ വേണ്ടതെന്നു ഒന്നു പഠിപ്പിച്ചു തരൂ. ഞങ്ങളുടെ സംഭാഷണം നിങ്ങൾ കേട്ടല്ലോ, ഇല്ലേ.’’ അയാൾ കിടക്കയിൽ ഇരുന്നു് രണ്ടു കൈകളും തലയിൽവച്ചു് ദേഹം അങ്ങോട്ടും ഇങ്ങോട്ടും ഉലച്ചു. ‘‘ഒരുപക്ഷേ ഞാൻ ഒരു വിടനെപ്പോലെയാണ് പെരുമാറിയതെന്നു് നിങ്ങൾ വിചാരിക്കുന്നുണ്ടാകും. ഞാൻ തികഞ്ഞ ഗൗരവത്തോടെയാണ് പറഞ്ഞതു്. വളരെ ആത്മാർത്ഥതയോടുകൂടിയാണ് ആ മഠയിയോടു വിവാഹാഭ്യർത്ഥന ചെയ്തതു്.’’

അന്നു വൈകുന്നേരവും ഡ്യൂട്ടികഴിക്കുവാൻ ക്ലാവ്ഡിയ മിഹൈലൊവ്ന വാർഡിലേക്കു കടന്നുവന്നു. പതിവുപോലെ ശാന്തചിത്തയും ദയാമയിയും, ക്ഷമാശീലയുമായിരുന്ന അവളിൽനിന്നു് നാലുപാടും വിശ്രാന്തി പ്രസരിക്കുന്നതുപോലെ തോന്നി. അവൾ മെരേസ്യെവിനേയും സ്റ്റ്റുച്ച്ക്കോവിനേയും നോക്കിച്ചിരിച്ചു. രണ്ടാമത്തെ ആളെ നോക്കിയ നോട്ടത്തിൽ പരിഭ്രമവും അല്പം ഭയവും നിഴലിച്ചിരുന്നു. നഖവും കടിച്ചുകൊണ്ടു് ജനൽപ്പടിയിന്മേൽ ഇരിക്കുകയായിരുന്നു മേജർ. ക്ലാവ്ഡിയ മിഹൈലൊവ്നയുടെ പാദപതനശബ്ദം വരാന്തയിലൂടെ അകന്നകന്നു പോകുന്നതു് മനസ്സിലാക്കിയ മേജർ, ആ വഴിയേ ആദരവും കോപവും വമിക്കുന്ന ദൃഷ്ടികൾ പായിച്ചുകൊണ്ടു് അട്ടഹസിച്ചു.

‘‘സോവിയററ് മാലാഖയാണത്രേ! മാലാഖ! ഏതു കഴുതയാണ്



അവൾക്കു് ഈ പേരു കൊടുത്തതു്. നേഴ്സിന്റെ വസ്ത്രമണിഞ്ഞ ഒരു പിശാചാണ് അവൾ.’’

ആഫീസിൽനിന്നു്, മെലിഞ്ഞു പരുപരുത്ത മദ്ധ്യവയസ്കയായ ഒരു നേഴ്സ് വാർഡിൽ വന്നു് അന്വേഷിച്ചു.

‘‘മെരേസ്യെവ് അലെക്സേയ് നടക്കാവുന്ന രോഗിയാണോ?’’

‘‘അല്ല ഓടുന്ന രോഗി,’’ മേജർ കുരച്ചുചാടി.

‘‘ഞാനിവിടെ തമാശ പറയാൻ വന്നതല്ല.’’ നേഴ്സ് ഉരത്തുകൊണ്ടു പറഞ്ഞു. ‘‘സീനിയർ ലഫ്: മെരേസ്യെവ് അലെക്സേയെ ആരോ ഫോണിൽ വിളിക്കുന്നുണ്ടു്.’’

‘‘ചെറുപ്പക്കാരിയാണോ?’’ കുപിതയായ നേഴ്സിന്റെ നേരെ കണ്ണിറുക്കിക്കാണിച്ചുകൊണ്ടു് ഉശിരോടെ മേജർ ചോദിച്ചു.

‘‘ഒരുപക്ഷേ വയസ്സായവളാകാം. ഞാൻ അവളുടെ ജനനസർട്ടിഫിക്കററ് നോക്കിയില്ല.’’ ഗംഭീരഭാവത്തിൽ അവൾ വാർഡിൽനിന്നു ഇറങ്ങിപ്പോയി.

മെരേസ്യെവ് കിടക്കയിൽനിന്നു ചാടിയെഴുന്നേററു. തന്റെ വടിയൂന്നി വലിയ ശബ്ദമുണ്ടാക്കിക്കൊണ്ടു് അയാൾ നേർസിനെ പിന്നിലാക്കി ഗോവണിപ്പടി ചാടിയിറങ്ങി. ഒരു മാസത്തോളമായി അയാൾ ഓല്യയിൽനിന്നു് ഒരു മറുപടി പ്രതീക്ഷിച്ചുതുടങ്ങിയിട്ടു്. അതാണ് അയാളുടെ മനസ്സിലൂടെ പാഞ്ഞുപോയ ചിന്ത. അവളായിരിക്കുമോ, ആകാൻ വഴിയില്ല. ഇങ്ങിനെയുള്ള കാലത്തു് സ്റ്റാലിൻഗ്രാഡിനടുത്തുള്ള ആ സ്ഥലത്തുനിന്നു് അവൾ മോസ്ക്കോവിലേക്കു പുറപ്പെടുകയില്ല. താൻ പിന്നണിയിൽ എവിടെയോ, മോസ്ക്കോ പരിസരങ്ങളിൽ ആണ് എന്നു് അറിയിച്ചിട്ടുള്ള സ്ഥിതിക്കു് എങ്ങിനെയാണ് അവൾ തന്നെ ഈ ആസ്പത്രിയിൽ കണ്ടുമുട്ടുമെന്നു് വിചാരിക്കുക?

പക്ഷേ, ആ സമയത്തു് അത്ഭുതവിദ്യകളിൽ വിശ്വസിച്ചിരുന്ന മെരേസ്യെവ്. തനിയെ ആരും കാണാതെ അയാൾ ഓടി; കൃത്രിമക്കാലുകൾകൊണ്ടുള്ള ആദ്യത്തെ ഓട്ടം. ക്രിക്, ക്രിക്, ക്രിക് ധ്വനിയോടെ, ഒന്നു് ഏന്തിവലിഞ്ഞു് ഇടയ്ക്കിടെ തന്റെ താങ്ങുവടിയിന്മേൽ ചാഞ്ഞു് അയാൾ ഓടി.

അയാൾ റിസീവർ എടുത്തു. മുഴങ്ങുന്ന, സന്തുഷ്ടമായ, ഒരു നല്ല ശബ്ദം, പക്ഷേ തികച്ചും അപരിചിതമായതു് അയാൾ കേട്ടു. 42-ാം വാർഡിലെ സീനിയർ ലെഫ്ററനൻറ് അലെക്സേയ് പെത്രോവിച്ച് മെരേസ്യെവ് ആണോ അതു് എന്നു് ആ ശബ്ദം ആരാഞ്ഞു.

അപമാനകരമായ എന്തോ ഒന്നു് ആ ചോദ്യത്തിലുണ്ടെന്നു തോന്നിക്കുന്ന കോപസ്വരത്തിൽ അലെക്സേയ് അലറി: ‘‘അതെ.’’

ഒരു നിമിഷത്തെ നിശ്ശബ്ദത. പിന്നീടു് ഉപദ്രവിച്ചതിനു മാപ്പു ചോദിച്ചുകൊണ്ടുള്ള ആ ശബ്ദം ഉന്മേഷരഹിതവും, ഉദാസീനവും അല്പം

വലിഞ്ഞതുമായിരുന്നു. അയാളുടെ മറുപടികൊണ്ട് അല്പം പരിഭ്രാന്തയായ അവർ ഏറെ പ്രയാസപ്പെട്ടാണ് സംഭാഷണം തുടർന്നത്:

''നിങ്ങളുടെ സുഹൃത്ത് ലെഫ്: ഗ്രീഷ ഗ്രോസ്ഡെവിന്റെ പരിചയക്കാരിയായ അന്യൂതയാണ് സംസാരിക്കുന്നത്. നിങ്ങൾ എന്നെ അറിയുകയില്ല.''

റിസീവർ രണ്ടു കൈകൊണ്ടും പിടിച്ച തന്റെ ശബ്ദം മുഴവനും എടുത്തു മെരേസ്യെവ് അലറി:

''അന്യൂതയാണോ, അന്യൂത? എനിക്കു നിങ്ങളെ നല്ലപോലെ അറിയാം. ഗ്രീഷ എല്ലാം....''

''എവിടെയാണ് അദ്ദേഹം? എന്തുപററി? പെട്ടെന്നാണ് അദ്ദേഹം ഇവിടം വിട്ടത്. അപകടസൂചന മുഴങ്ങിയപ്പോൾ ഞാൻ അകത്തേക്കു പോയി. ഞാൻ പ്രാഥമികശുശ്രൂഷാവിഭാഗത്തിലാണ് പണിയെടുക്കുന്നതെന്ന് അറിയാമല്ലോ. ഞാൻ തിരിച്ചുവന്നപ്പോൾ അദ്ദേഹം മുറിയിൽ ഇല്ല. ഒരു മേൽവിലാസമോ, എന്തെങ്കിലും കുറിപ്പോ ഒന്നും ഇവിടെ വച്ചിരുന്നില്ല. പ്രിയപ്പെട്ട അല്യോഷ—അങ്ങിനെ വിളിക്കുന്നതിനു മാപ്പുതരണം—ഞാൻ താങ്കളെ നല്ലപോലെ അറിയും, ഞാൻ അദ്ദേഹത്തെക്കുറിച്ച് ഉൽക്കണ്ഠപൂണ്ടിരിക്കുകയാണ്. അദ്ദേഹം എവിടെയാണ്, എന്താണ് ഇത്ര വേഗം പോയത്, എന്നെല്ലാം എനിക്കറിയണം...''

തന്റെ ഹൃദയത്തിൽ എന്തോ ഊഷ്മളമായ വികാരം കതിരിടുന്നതുപോലെ മെരേസ്യെവിനു തോന്നി. അയാൾക്ക് സുഹൃത്തിന്റെ കാര്യത്തിൽ ആശ്വാസമുളവായി. അപ്പോൾ ആ വിഡ്ഢി എല്ലാം തെററിദ്ധരിച്ചിരിക്കയാണ്. വല്ലാത്ത ലജ്ജാലുവായിപ്പോയി അയാൾ. അപ്പോൾ യഥാർത്ഥ സ്നേഹവതികളായ പെൺകുട്ടികൾക്ക് പട്ടാളക്കാരന്റെ വൈരൂപ്യം കണ്ടാൽ ഭയമൊന്നും ഉണ്ടാകുകയില്ല. അതിന്റെ അർത്ഥം, തന്നെയും ഇങ്ങിനെ ഒരാൾ കാത്തിരിക്കുന്നുണ്ട്, തന്റെ പേരിലും ഒരാൾ ഉൽകണ്ഠിതയായിട്ടുണ്ട് എന്നുതന്നെ. ഒരു ഇടിമിന്നലിന്റെ വേഗതയോടെയാണ് അയാളിലൂടെ ഈ ചിന്തകൾ മിന്നിമറഞ്ഞുപോയത്. ആവേശത്തിന്റേയും പരിഭ്രമത്തിന്റേയും ഇടയിൽ അയാൾ റിസീവറിലൂടെ വീണ്ടും വിളിച്ചുപറഞ്ഞു:

''അന്യൂത, എല്ലാം ശരിയാവും. വ്യസനകരമായ ഒരു തെററിദ്ധാരണമാത്രമാണിത്. അയാൾക്ക് സുഖമാണ്. ഇപ്പോൾ യുദ്ധക്കളത്തിലാണ് എഫ്.പി.ഒ, 42531 ബി.... അയാൾ താടിവളർത്തുകയാണ് അന്യൂത, അതെ തീർച്ചയായും അതെ—ഞാൻ വാക്കുതരുന്നു. നല്ല ഒരു താടി ആണ്. നമ്മുടെ ഒളിപ്പോരുകാർ ധരിക്കുന്നപോലെ ഒന്ന്. അതയാൾക്ക് നല്ലപോലെ യോജിക്കും.''

അന്യൂതക്കു താടിക്കാര്യം ഇഷ്ടപ്പെട്ടില്ല. അത് ഒരു അനാവശ്യമാണെന്നാണ് അവളുടെ പക്ഷം. അലെക്സേയ്ക്ക് അതു കേട്ടപ്പോൾ കൂടുതൽ സന്തോഷം തോന്നി. ''അങ്ങിനെയാണെങ്കിൽ ഗ്രീഷ അതു പെട്ടെന്ന് എടുത്തുമാററിക്കോളും. എല്ലാവരുടേയും വിചാരം ഇപ്പോൾ ഇതുകൊണ്ട് അയാളുടെ ഭംഗി വർദ്ധിച്ചിരിക്കുന്നു എന്നാണ്,'' അലെക്സേയ് പറഞ്ഞു.

അവസാനം അവർ റിസീവർ താഴെവച്ചത് ആത്മാർത്ഥസുഹൃത്തുക്കളെപ്പോലെയാണ്. മെരേസ്യെവ് ആസ്പത്രിവിടുന്നതിനുമുമ്പ് തനിക്കു ഫോൺ ചെയ്യണമെന്നവർ ആവശ്യപ്പെട്ടു.

വാർഡിലേക്കു മടങ്ങിയെത്തിയപ്പോഴാണ് അലെക്സേയ്ക്ക് മനസ്സിലായത്, താൻ ടെലിഫോണിന്റെ സമീപത്തേയ്ക്ക് ഓടുകയായിരുന്നു എന്ന്. ഒന്നും കൂടി ഓടാൻ അയാൾ ശ്രമിച്ചുനോക്കി. പക്ഷേ, ആ സംരംഭം നടന്നില്ല. കൃത്രിമക്കാലിന്റെ സംഘർഷം നിമിത്തമുള്ള വേദന അയാളുടെ ദേഹമാകെ വ്യാപിച്ചു. സാരമില്ല; ഇന്ന് ഓടാമെങ്കിൽ നാളെയുമാകാം. നാളെയല്ലെങ്കിൽ മററന്നാൾ. നാശം; അയാൾക്ക് ഓടിയേ തീരൂ എന്നായി. തനിക്ക് ഓടാനും ചാടാനും പറക്കുവാനും സാദ്ധ്യമാകും എന്നതിൽ യാതൊരു സംശയവുമില്ല. ആദ്യത്തെ വ്യോമയുദ്ധത്തിൽ, ഒന്നാമത്തെ ജർമ്മൻകാരനെ തകർത്തുകഴിഞ്ഞാൽ അയാൾ എല്ലാം വിശദമായി ഓല്യക്ക് എഴുതും എന്ന് സ്വയം പ്രതിജ്ഞ ചെയ്തു. എന്താണ് വരുന്നതെന്നുവച്ചാൽ വരട്ടെ.

## മൂന്നാം ഭാഗം

### I

1942-ലെ കടുത്ത വേനൽക്കാലത്ത് ഒരു ദിവസം മോസ്കോവിലെ 9-ാം സൈനിക ആസ്പത്രിയുടെ കനത്ത ഓക്ക് വാതിൽ തുറന്ന് ഒരാൾ ഒരു തടിച്ച കരിന്താളിവടിയൂന്നി പുറത്തേക്കു കടന്നു. വ്യോമസേനയിൽപ്പെട്ടവരുടെ നീണ്ട കാലുറയും, സീനിയർ ലെഫ്റ്റനന്റ് എന്നങ്കിതമായ കോളറുള്ള പട്ടാളക്കോട്ടും ധരിച്ച, സാമാന്യം തടിച്ച ഒരു യുവാവായിരുന്നു അയാൾ. വെളുത്ത വസ്ത്രം ധരിച്ച ഒരു സ്ത്രീ അയാളെ അനുഗമിച്ചിരുന്നു. ആദ്യത്തെ ലോകമഹായുദ്ധകാലത്ത് നേഴ്സുമാർ ധരിച്ചിരുന്ന, ചെങ്കുരിശടയാളമുള്ള ഒരു സ്കാർഫ് ദയാപൂർണ്ണമായ ആ സുന്ദരവദനത്തിനൊരു ഗൗരവമണച്ചിരുന്നു. അവർ പൂമുഖത്ത് എത്തിയപ്പോൾ, വൈമാനികൻ അവിടെ നിന്നു, തന്റെ ചുളിഞ്ഞ പൈലറ്റ്തൊപ്പി ഉയർത്തി ആ നേഴ്സിന്റെ കൈ തന്റെ ചുണ്ടുകളോട് അടുപ്പിച്ചു. നേഴ്സ് രണ്ടു കൈകൊണ്ടും അയാളുടെ മുഖം ഉയർത്തി അയാളുടെ നെററിയിൽ ചുംബിച്ചു. നടക്കുമ്പോൾ അല്പം ഒരു മുടന്ത് ഉണ്ടെന്നു തോന്നുന്ന ആ വൈമാനികൻ അനന്തരം ധൃതിയിൽ കോവണി ചാടിയിറങ്ങി തിരിഞ്ഞുനോക്കാതെ ആസ്ഫാൽട്ട് വിരിച്ച ആ ചിറവക്കിലൂടെ ആസ്പത്രിക്കെട്ടിടം കടന്നുപോയി.

ജനവാതിൽക്കൽ, നീല, മഞ്ഞ, ഊത എന്നീ നിറങ്ങളിലുള്ള പൈജാമകൾ ധരിച്ച രോഗികൾ തങ്ങളുടെ വടികളും കൈകളും താങ്ങുകളും വീശി ഓരോരോ യാത്രോപദേശങ്ങൾ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. മറുപടി എന്നോണം അയാൾ കൈവീശി. എന്നാൽ ആ വലിയ, ചാരനിറംപൂണ്ട കെട്ടിടത്തിൽനിന്നു കഴിയുന്നതുംവേഗം പോകാൻ അയാൾ തിടുക്കപ്പെട്ടുവെന്നതു് വ്യക്തമായിരുന്നു. തന്റെ പരിഭ്രമം മറയ്ക്കാൻവേണ്ടി അയാൾ ജനവാതിൽക്കൽനിന്നും തലതിരിച്ചു. വടിയിൽ ഊന്നി അല്പമൊരു ഞൊണ്ടലോടെ അയാൾ വളരെവേഗം നടന്നുതുടങ്ങി. ഓരോ അടി വയ്ക്കുമ്പോഴും, കേൾക്കുന്ന ക്രിക്ക്, ക്രിക്ക് ശബ്ദമില്ലായിരുന്നുവെങ്കിൽ, ഉന്നതഗാത്രനും ഉന്മേഷശാലിയുമായ ഈ യുവാവിനു പാദങ്ങളില്ല എന്ന് ആരും പറയുമായിരുന്നില്ല.

ആസ്പത്രിയിൽ നിന്നും വിട്ട മെരേസ്യെവിനെ, വ്യോമസൈന്യത്തോടനുബന്ധിച്ച, മോസ്കോപരിസരങ്ങളിലുള്ള ഒരു വിശ്രമസങ്കേതത്തിലേക്ക് വിശ്രമാർത്ഥം അയച്ചിരിക്കുകയാണ്. മേജർ സ്റ്റ്രുച്ക്കോവിനെയും വിട്ടിരിക്കുന്നതു് അവിടേയ്ക്കാണ്. അവരെ കൊണ്ടുപോകാനായി കാർ അയച്ചിരുന്നുവെങ്കിലും, മെരേസ്യെവ് തനിക്കു മോസ്കോവിൽ ബന്ധുക്കൾ ഉണ്ടെന്നും അവരെ കാണാതെ പോകുവാൻ നിവൃത്തിയില്ല എന്നും ആസ്പത്രി അധികൃതരെ അറിയിച്ചു. തന്റെ സഞ്ചിയെല്ലാം സ്റ്റ്രുച്ക്കോവിനെ ഏല്പിച്ച് അയാൾ കാൽനടയായി പുറപ്പെട്ടു. വൈകുന്നേരത്തെ വൈദ്യുതവണ്ടിവഴി അയാൾ വിശ്രമസങ്കേതത്തിൽ എത്തിക്കൊള്ളാമെന്നു സ്റ്റ്രുച്ക്കോവിനു വാക്കുകൊടുത്തിരുന്നു.

വാസ്തവത്തിൽ മെരേസ്യെവിനു് അവിടെ ബന്ധുക്കൾ ആരും ഉണ്ടായിരുന്നില്ല. മോസ്കോവിലൂടെ ഒന്നു നടക്കുവാനും, തന്റെ കാലിന്റെ ശക്തി പരീക്ഷിക്കുവാനും, താനറിയാത്ത ജനക്കൂട്ടവുമായി ഇടപെടുവാനുമാണ് അയാൾ ആഗ്രഹിച്ചതു്. അന്യൂതയോട്, 12 മണിക്കു കാണുവാൻ തരപ്പെടുമോ, എവിടെയാണ് കാണുവാൻ സാധിക്കുക, എന്ന് അയാൾ ഫോൺമുഖാന്തിരം അന്വേഷിച്ചു. പുഷ്കിൻ സ്മാരകസ്ഥലമാണ് അവർ നിശ്ചയിച്ചതു്, ഇപ്പോൾ അയാൾ മോസ്കോ നദിയുടെ കരിങ്കൽ മതിൽക്കെട്ടിനരികിൽക്കൂടി നടക്കുകയാണ്. സൂര്യരശ്മിതട്ടി അതിന്റെ മേൽഭാഗം വെട്ടിത്തിളങ്ങുന്നു. പരിചിതമായ മധുരസൌരഭ്യം മുററിനില്ക്കുന്ന ആ വേനൽക്കാലവായു ആ നടത്തത്തിൽ അയാൾ ഉൾക്കൊണ്ടാസ്വദിച്ചു.

എത്ര നന്നായിരിക്കുന്നു പരിസരം മുഴുവനും!

അതിലേ കടന്നുപോയ സ്ത്രീകളെല്ലാം സുന്ദരികളാണെന്നും, മരങ്ങൾക്കെല്ലാം അസാധാരണമായ പ്രകാശമുണ്ടെന്നും തോന്നി അയാൾക്ക്. സുഖശീതളമായ ആ കാററ് ഒരു ലഹരിപദാർത്ഥംപോലെ അയാളുടെ തല കറക്കി. ക്രെംലിനിലെ, പ്രാകാരച്ചുമർ—താൻ ഇതുവരെ ചിത്രത്തിൽ മാത്രം കണ്ടിട്ടുള്ളതു്—ഇപ്പോൾ കൈ എത്തിച്ചാൽ തൊടാമെന്നായിരിക്കുന്നു. മഹാനായ ഇവാന്റെ നാമം ധരിക്കുന്ന മണിമേടയുടെ ഗോപുരവും, ജലോപരി കുറുകെ കനത്തിൽ തൂങ്ങിക്കിടക്കുന്ന വലിയ കമാനാകൃതിയുള്ള പാലവും എത്ര അടുത്താണ്. അവിടെ തങ്ങിനിന്നിരുന്ന മധുരവും മാദകവുമായ പരിമളം അയാളുടെ സ്മരണയെ ബാല്യകാലത്തിലേക്കു് നയിച്ചു. താൻ എവിടെനിന്നു വരുന്നു; എന്താണ് തന്റെ ഹൃദയം ഇങ്ങിനെ തുടിക്കുന്നതു്? ഇത്രമാത്രം താൻ എന്താണ് അമ്മയെ—ഇന്നത്തെ ജരബാധിതയായ അമ്മയെ അല്ല—നിറയെ തലമുടിയുള്ള ഉന്നതഗാത്രയും സുന്ദരിയുമായ അമ്മയെ—ഓർക്കുന്നതു്. താൻ അമ്മയോടൊന്നിച്ച് ഒരിക്കലും മോസ്കോവിൽ വന്നിട്ടില്ലല്ലോ.

ബുക്കുകൾ, മാസികകൾ, പത്രങ്ങൾ എന്നിവയിൽ വരുന്ന ചിത്രങ്ങളിൽനിന്നു്, നേരിൽ കണ്ടവരുടെ വിവരങ്ങളിൽനിന്നു്, ഉറങ്ങുന്ന

ലോകത്തിന്റെ മീതെക്കൂടി അലയടിച്ചുവരുന്ന പാതിരാ ക്ലോക്കിന്റെ ഒച്ചയിൽനിന്ന്—റേഡിയോ റിസീവറിലൂടെ വരുന്ന വിവിധ ശബ്ദതരംഗങ്ങളിൽനിന്ന്—അങ്ങിനെയാണ്, അയാൾ തലസ്ഥാനത്തെ അറിഞ്ഞിരുന്നത്. എന്നാൽ ഇന്ന് അത് ഇതാ വേനൽക്കാലത്തെ തീവ്രപ്രകാശത്തിൽ മുങ്ങി തന്റെമുന്നിൽ വിരിഞ്ഞു കിടക്കുന്നു.

ക്രെംലിൻ മതിൽക്കെട്ടിന്റെ വിജനമായ ഓരത്തിലൂടെ അയാൾ നടന്നു. ഇടയ്ക്കിടെ അയാൾ കരിങ്കൽഭിത്തിയിൽ വന്നടിച്ചു ചിതറുന്ന മാരിവില്ലിന്റെ വർണ്ണശബളതകലർന്ന കൊച്ചലകളെ നോക്കിക്കൊണ്ട് ആ കുളിർമതിലിൽ ചാരിനില്ക്കും. പിന്നീട് അയാൾ റെഡ്സ്ക്വയറിലേക്കുള്ള പടികൾ കയറി. ആസ്ഫാൽട്ട് വിരിച്ച വഴിയിലും ചത്വരങ്ങളിലും നിറയെ, നാരകമരങ്ങൾ പൂത്തുനിന്നിരുന്നു. വഴിയിലൂടെ പോകുന്ന വണ്ടികളുടെ കോലാഹലമോ, കാറുകളുടെ ശബ്ദമോ, പെട്രോളിന്റെ നാററമോ ഗൗനിക്കാതെ, വിടർന്ന വാസനയൂറുന്ന പൂക്കളുടെമീതെ തേനീച്ചകൾ മൂരണ്ടുകൊണ്ടു നടന്നിരുന്നു.

അപ്പോൾ ഇതാണ് മോസ്കോ!

നാലുമാസത്തെ ആസ്പത്രിവാസത്തിനുശേഷം, അനുഭൂതമായ അത്ഭുതരസത്തിൽ, വേനൽക്കാലമഹിമയിൽ ആണ്ടു കിടക്കുന്ന മോസ്കോ നഗരം, യുദ്ധത്തിന്റെ ആവരണത്തിനടിയിലാണെന്നും, വൈമാനികരുടെ ഭാഷയിൽ ''സന്നദ്ധതാനമ്പ്ര്'' എന്ന അവസ്ഥയിൽ—അതായത് ഏതു സമയത്തും ശത്രുവിനെ എതിരിടുവാൻ തയാറായി ഇരിക്കുന്ന അവസ്ഥയിൽ—ആണെന്നും അയാൾ ഓർത്തില്ല. പാലത്തിന്റെ സമീപമുള്ള വീതിയേറിയ നിരത്തിൽ, മണൽനിറച്ച വലിയ ചതുരമരത്തട്ടുകൾവച്ച് മാർഗ്ഗവിഘാതം വരുത്തിയിട്ടുണ്ട്. ഒരു കുട്ടി കളിമേശയിൽ ഉപേക്ഷിച്ച് ഇട്ടുകൊണ്ടു പോയ കോണുകൾപോലെ, പാലത്തിന്റെ നാലു മൂലകളിലുമായി കോൺക്രീററുകൊണ്ടുണ്ടാക്കിയ ഫയർപോയിൻറുകൾ പ്രാകാരഛിദ്രങ്ങൾക്കൊത്ത് പൊന്തിനിന്നിരുന്നു. റെഡ്സ്ക്വയറിന്റെ മിനുത്ത റോഡിലുള്ള വീടുകളും മൈതാനങ്ങളും, അങ്കണങ്ങളും വിവിധ വർണ്ണാങ്കിതങ്ങളായിരുന്നു. ഗോർക്കിനിരത്തിലെ പീടികജനാലകളിലെല്ലാം മണൽ ചാക്കുകൾ അട്ടിയിട്ടിരുന്നു. നിരത്തിലെല്ലാടവും, കുട്ടികൾ ഉപേക്ഷിച്ചുപോയ കളിക്കോപ്പുകൾപോലെ റെയിലിന്റെ തുരുമ്പുപിടിച്ച പാളങ്ങൾകൊണ്ടുള്ള മാർഗ്ഗവിഘാതോപകരണങ്ങൾ ചിന്നിച്ചിതറിക്കിടന്നിരുന്നു. മുന്നണിയിൽനിന്നു വരുന്ന ഒരു പട്ടാളക്കാരന്—പ്രത്യേകിച്ചു മോസ്കോവിൽ ഇതിനുമുന്നിൽ വരാത്ത ഒരാൾക്ക്—ഇതിലൊന്നും അസാധാരണമായി തോന്നുകയില്ല. അയാളെ ആശ്ചര്യപ്പെടുത്തുന്ന ഏകസംഗതി ഫ്യൂച്ചറിസ്ററുകാരുടെ അസംബന്ധമായ പടങ്ങളെ അനുസ്മരിക്കുന്ന വിധത്തിൽ, വീടുകളുടെ മുൻഭാഗത്തുള്ള വിചിത്രമായ ചായപ്പൂണിമാത്രമാണ്.



സാമാന്യം ക്ഷീണിച്ച മെരേസ്യെവ് കറപിറ ശബ്ദിക്കുന്ന ബൂട്സുമായി, കൂടെക്കൂടെ ഊന്നുവടിയിന്മേൽ ചാരി ഗോർക്കിത്തെരുവിലൂടെ നടന്നുകൊണ്ടിരുന്നു. അയാൾ ചുററും നോക്കി, ബോംബുവീണ കുഴികളോ, പിളർപ്പുകളോ, തകർന്ന വീടുകളോ, ഉടഞ്ഞ ജനാലകളോ, ശൂന്യസ്ഥലങ്ങളോ കാണാതിരുന്നതിൽ അയാൾ അത്ഭുതപ്പെട്ടു. പടിഞ്ഞാറുഭാഗത്തുള്ള ഒരു വിമാനത്താവളത്തിൽ പണിയെടുത്തുകൊണ്ടിരിക്കുമ്പോൾ, തന്റെ വാസത്തുരപ്പിന്റെ മുകളിൽക്കൂടി ജർമ്മൻ വിമാനങ്ങൾ കൂട്ടംകൂട്ടമായി കിഴക്കോട്ടു പോയിക്കൊണ്ടിരുന്നത് അയാൾ ഓർത്തു. ഒന്നിന്റെ ശബ്ദം വിദൂരതയിൽ അമരുന്നതിനുമുമ്പുതന്നെ വേറെ ഒന്ന് ഉയർന്നുകേൾക്കാം. ചിലപ്പോൾ രാത്രിമുഴുവനും ഈ ശബ്ദം അന്തരീക്ഷം കിടുക്കാറുണ്ട്. ജർമ്മൻകാർ പറക്കുന്നത് മോസ്കോവിനെ ലക്ഷ്യമാക്കിയാണെന്ന് ആ വൈമാനികർക്ക് അറിയാമായിരുന്നു. അവിടെ ഉണ്ടാകുവാനിടയുള്ള നാരകീയാവസ്ഥ അവർ മനസ്സിൽ ചിത്രീകരിക്കാറുണ്ട്.

ഇപ്പോൾ സമരകാല മോസ്കോവിലൂടെ അലഞ്ഞുതിരിയുമ്പോൾ, ആകാശാക്രമണത്തിന്റെ വല്ല ലക്ഷണവും അവിടെ കാണാനുണ്ടോ എന്നയാൾ സൂക്ഷിച്ചുനോക്കി. പക്ഷേ, യാതൊന്നുമില്ലായിരുന്നു. ആസ്ഫാൽട്ട് ഇട്ട റോഡുകൾ കുണ്ടും കുഴിയുമില്ലാതെതന്നെ കിടന്നിരുന്നു; കെട്ടിടങ്ങൾ വരിവരിയായിത്തന്നെ നിൽക്കുന്നുണ്ട്. കടലാസുകൾ വിലങ്ങനെ വച്ചുപിടിപ്പിച്ച ജനവാതിലുകൾ പോലും അല്പം ചില സ്ഥലങ്ങളിൽ ഒഴിച്ചു വൃത്തിയായിത്തന്നെ കിടന്നിരുന്നു. പക്ഷേ, യുദ്ധം നടക്കുന്നത് അടുത്തുതന്നെയാണ്. പരിഭ്രാന്തരായ ജനതതിയുടെ മുഖഭാവം കൊണ്ട് അതു മനസ്സിലാക്കാം. പൊടിയണിഞ്ഞ ബൂട്സും, വിയർപ്പുകൊണ്ട് ദേഹത്തിൽ ഒട്ടിപ്പിടിച്ചുകിടക്കുന്ന അടിക്കുപ്പായവും, പിറകിൽ കെട്ടിയിട്ടിരിക്കുന്ന സഞ്ചിയുമായി നടക്കുന്ന പട്ടാളക്കാരായിരുന്നു പകുതിയിലധികം പേരും. ചതവുപററിയ മഡ്ഗാഡും, തകർന്ന മുഖച്ചില്ലുകളുമായി ഒരു കൂട്ടം പൊടിയണിഞ്ഞ ട്രക്കുകൾ, ഒരു ഇടത്തെരുവിൽനിന്നു സൂര്യപ്രകാശമുള്ള രാജവീഥിയിലേക്കു പാഞ്ഞുവന്നു. അവയിലുണ്ടായിരുന്ന പട്ടാളക്കാർ—വെള്ളംചോരാത്ത അവരുടെ തൊപ്പികൾ കാറേററുലയുന്നുണ്ടായിരുന്നു—ജിജ്ഞാസയോടെ ചുററും നോക്കിക്കൊണ്ടിരിക്കുകയാണ്. ട്രോളികളേയും, മോട്ടോർകാറുകളേയും, സ്ട്രീററ്കാറുകളേയും വെട്ടിച്ചുകൊണ്ട് അവർ കടന്നുപോയി. ശത്രു വിദൂരത്തിലല്ല എന്നതിന്റെ ലക്ഷണമായിരുന്നു അത്. ആർത്തിപൂണ്ട നയനങ്ങൾകൊണ്ട് അലെക്സേയ് അവരെ ഉററുനോക്കിക്കൊണ്ടുനിന്നു. പൊടിയണിഞ്ഞ അതിലൊന്നിൽ ചാടിക്കയറിയാൽ വൈകുന്നേരമാകുമ്പോഴേക്കും യുദ്ധക്കളത്തിൽ, സ്വന്തം വിമാനസങ്കേതത്തിൽ തനിക്ക് എത്താം. അന്ദ്രേയ് ഡെഗ്ത്യരേങ്കൊവുമായി പങ്കുചേർന്നുപയോഗി

ച്ചിരുന്ന ആ ഭൂഗർഭവസതിയും, പൈൻമരത്തടികൾകൊണ്ടുണ്ടാക്കിയ കട്ടിലും, ഷെല്ലിന്റെ ഉറകൊണ്ടുണ്ടാക്കിയ പുരാതനരീതിയിലുള്ള വിളക്കിൽനിന്ന് പുറപ്പെടുന്ന പെട്രോളിന്റെ മണവും, പൈൻമരത്തിന്റെ തീക്ഷ്ണഗന്ധവും, രാവിലെ ചൂടേല്ക്കുന്ന എൻജിൻ ഉണ്ടാക്കുന്ന ശബ്ദവും, രാവും പകലും വിരാമമില്ലാതെ ചലിച്ച് ഊഞ്ഞാലാടുന്ന പൈൻമരങ്ങളുടെ മർമ്മരധ്വനിയും അയാളുടെ ഓർമ്മയിൽ വന്നു. യഥാർത്ഥത്തിൽ സുഖപ്രദമായ ഒരു വീടാണ് അത്. തണുപ്പും തറയിലെ ഈർപ്പവുംകൊണ്ട്, വൈമാനികർ നിരവധി പ്രാവശ്യം ശപിക്കുന്ന ആ വസതിയിലേക്ക് ഒന്നു മടങ്ങിയെത്തുവാൻ സാധിച്ചുവെങ്കിൽ!

പുഷ്കിൻ സ്മാരകത്തിന്റെ സമീപംവരെ അയാൾ കാലുകൾ വലിച്ചുവയ്ക്കുകയായിരുന്നു. തന്റെ വടിയിന്മേൽ ഊന്നി, കടകളുടെ ജനവാതിലുകളിൽ വില്പനയ്ക്കു വച്ചിരിക്കുന്ന സാധനങ്ങൾ പരിശോധിക്കുക എന്ന വ്യാജേന നിരവധി പ്രാവശ്യം ഇതിന്നിടയിൽ അയാൾ വിശ്രമിച്ചു. സ്മാരകത്തിന്നുചുവട്ടിലുള്ള, സൂര്യാതപമേറ്റ് പച്ച പിടിച്ചുകിടക്കുന്ന ഇരിപ്പിടത്തിൽ ആശ്വാസത്തോടെയാണ് അയാൾ ഇരുന്നത്—അല്ല ചെന്നുവീണത്! കൃത്രിമക്കാലിന്റെ വാറുതട്ടി കത്തിയെരിയുന്നപോലെ വേദനിച്ചിരുന്ന കാലുകൾ അയാൾ നീട്ടിവച്ചു. എത്ര ക്ഷീണിച്ചാലും ആഹ്ലാദം അയാളെ വിട്ടുമാറിയിരുന്നില്ല. പ്രകാശപൂർണ്ണമായിരുന്നു ആ ദിനം. നിരത്തിന്റെ അങ്ങേ അറ്റത്തെ കെട്ടിടത്തിന്റെ മുകളിലായി കാണുന്ന പ്രതിമയുടെമീതെ വിരിഞ്ഞുകിടക്കുന്ന ആകാശം അനന്തമാണെന്ന് തോന്നി. റോഡിന്നിരുഭാഗവും നില്ക്കുന്ന നാരകത്തരുക്കളുടെ വിടർന്ന പൂക്കളിൽനിന്ന് സുമധുരമായ നവപരിമളം വാരിവിതറിക്കൊണ്ട്, ഒരു ഇളംകാറ്റ് പാഞ്ഞുനടന്നിരുന്നു. യാത്രാവണ്ടികൾ ആഹ്ലാദശബ്ദമുയർത്തിക്കൊണ്ട് കടന്നുപോയി, സ്മാരകത്തിന്റെ മുന്നിലുള്ള ചൂടുപിടിച്ച മണ്ണിൽ, ഇരുന്നു കളിച്ചിരുന്ന കുട്ടികൾ ചടച്ചുവിളറിയിരുന്നുവെങ്കിലും അവരുടെ പൊട്ടിച്ചിരികൾ ഉന്മേഷദായകമായിരുന്നു. നിരത്തിൽനിന്നു കുറച്ചകലെ ഒരു കയർവേലിയ്ക്കുള്ളിൽ ചൊടി തോന്നിക്കുന്ന പട്ടാളയൂണിഫോറം ധരിച്ച, അരുണകപോലകളായ രണ്ടു പെൺകുട്ടികൾ കാവൽ നിന്നിരുന്ന വെളുത്ത് സിഗറ്റാകൃതിയിലുള്ള ഒരു പ്രതിരോധബലൂൺ കാണാമായിരുന്നു. മോസ്കോനഗരത്തിന്റെ രാത്രികാവൽക്കാരനെപ്പോലെയല്ല മൃഗശാലയിൽനിന്ന് രക്ഷപ്പെട്ട് വൃക്ഷങ്ങളുടെ ശീതളച്ഛായയിൽ വിശ്രമിക്കുന്ന ഒരു നല്ല മൃഗത്തെപ്പോലെയാണ് ഈ സൈനികായുധം മെരേസ്യെവിന്റെ കണ്ണിൽ പ്രത്യക്ഷപ്പെട്ടത്. മെരേസ്യെവ് കണ്ണടച്ചു, തന്റെ പുഞ്ചിരിയൂറുന്ന മുഖം സൂര്യന്റെനേർക്കു തിരിച്ചു.

ആദ്യമൊന്നും കുട്ടികൾ ഈ വൈമാനികനെ അത്ര ശ്രദ്ധിച്ചിരുന്നില്ല. മെരേസ്യെവ് അവരെ കണ്ടപ്പോൾ ഓർമ്മിച്ചത് 42–ാം വാർഡിൽ



വരാറുള്ള കുരുവികളെയാണ്. അവരുടെ കലപിലശബ്ദത്തിനിടയിൽ അയാൾ പ്രകാശവും വഴിയിലെ ശബ്ദവും തന്റെ ദേഹം മുഴുവൻകൊണ്ട് ഉൾക്കൊള്ളുകയായിരുന്നു. തന്റെ കൂട്ടുകാരുടെ അടുക്കൽനിന്ന് ഓടുകയായിരുന്ന ഒരു കൊച്ചുപയ്യൻ അലെക്സേയുടെ നീട്ടിവച്ച കാലിൽ തടഞ്ഞു മണലിൽ, മൂക്കുകുത്തി വീണു.

പെട്ടെന്ന് ഒരു നിമിഷനേരത്തേക്ക് അവന്റെ മുഖം കണ്ണുനീർ വരുന്നപോലെ ചുളിഞ്ഞു, വീണ്ടും അതിൽ പരിഭ്രമവും, അതിനെത്തുടർന്നു ഭയവും പ്രത്യക്ഷമായി. കുട്ടി നിലവിളിച്ചുകൊണ്ട് ഓടി. ബാക്കി കുട്ടികൾ എല്ലാം അവന്റെ ചുറ്റും കൂടി, ഇടയ്ക്കിടെ ഇടംകണ്ണിട്ട് ആ വൈമാനികനെ നോക്കി എന്തെല്ലാമോ പിറുപിറുത്തുകൊണ്ടു നിന്നു. പതുക്കെ അടിവച്ച്, അടിവച്ച്, അവർ അയാളെ സമീപിച്ചു. സ്വന്തം ചിന്തകളിൽ ലയിച്ചിരുന്നതിനാൽ അലെക്സേയ് ഈ രംഗമൊന്നും കണ്ടതേയില്ല. കണ്ണു തുറന്നപ്പോൾ ഒരുപറ്റം കുട്ടികൾ അത്ഭുതത്തോടും ഭയത്തോടുംകൂടി അയാളെത്തന്നെ നോക്കിക്കൊണ്ടുനില്ക്കുകയാണ്. അപ്പോഴാണ് അവർ പറയുന്നത് എന്താണെന്ന് അയാൾ കേട്ടത്.

''വിറ്റാമിൻ, നീ നുണപറയുകയാണ്. തീർച്ചയായും അയാൾ ഒരു വൈമാനികനാണ്; ഒരു സീനിയർ ലഫ്ടനന്റ്,'' പത്തുവയസ്സു പ്രായമുള്ള ഒരു ചടച്ച കുട്ടി പ്രസ്താവിച്ചു.

''ഞാൻ നുണപറയുകയല്ല'' വിറ്റാമിൻ പ്രതിഷേധിച്ചു. ''ഞാൻ ഇവിടെ മരിച്ചുവീഴട്ടെ. ഞാൻ സത്യം ചെയ്യാം. അത് മരമാണ് ശരിക്കുള്ളതല്ല മരമാണ് എന്നുതന്നെ ഞാൻ പറയുന്നു.''

മെരേസ്യെവിനു ഹൃദയത്തിൽ ഒരു കുത്തേറ്റപോലെ തോന്നി. പകലിന്റെ പ്രഭ മങ്ങിപ്പോയോ! അയാൾ കുട്ടികളെ ഒന്നുനോക്കി. ആ നോട്ടമേറ്റ് അവർ ഭയചകിതരായി പിൻമാറി, എന്നാലും അവരുടെ നോട്ടം അയാളുടെ കാലിൽത്തന്നെ തറച്ചുനിന്നു. കൂട്ടുകാരന്റെ പരിഹാസം കേട്ട വിറ്റാമിൻ ചൊടിച്ചുകൊണ്ടു പറഞ്ഞു:

''നിങ്ങൾക്ക് ഇഷ്ടമാണെങ്കിൽ ഞാൻ അയാളോടു ചോദിക്കാം. എനിക്കു ഭയമുണ്ട് എന്നു വിചാരിക്കേണ്ട. ഇക്കാര്യത്തിൽ നമുക്കു വേണമെങ്കിൽ വാതു വെയ്ക്കാം.''

സാവധാനം ശ്രദ്ധയോടുകൂടി ആസ്പത്രിജനലിൽ വന്നിരിക്കുന്ന ടോമിഗണ്ണുറെപ്പോലെ, എന്തെങ്കിലും അപകടമുണ്ടായാൽ ഓടാൻ തയ്യാറായി ആ കൊച്ചൻ കൂട്ടുകാരുടെ സമീപത്തുനിന്ന് നീങ്ങി പതുക്കെ മെരേസ്യെവിന്റെ സമീപത്തേയ്ക്കു നടന്നു. മത്സരസ്ഥലത്ത് ഓടാൻ തയ്യാറായി നില്ക്കുന്ന ഒരു ഓട്ടക്കാരനെപ്പോലെ അവൻ ചോദിച്ചു:

''സീനിയർ ലെഫ്റ്റനന്റ് സഖാവെ, നിങ്ങൾക്ക് എന്തുജാതി കാലാണ്—മരമോ, അസ്സലോ? നിങ്ങൾ ഒരു അവശഭടനാണോ?''

കുരുവിയെപ്പോലുള്ള ആ പയ്യൻ വൈമാനികൻെറ കണ്ണുകൾ നിറയുന്നതുകണ്ടു. മെരേസ്യെവ് ചാടിയെഴുന്നേററ് അലറിക്കൊണ്ട് സുവർണ്ണാക്ഷരങ്ങൾ കൊത്തിയ ആ വടിയുമോങ്ങി അവൻെറനേർക്ക് ഓടിച്ചെന്നാൽപ്പോലും അവൻ ഇത്രമാത്രം അത്ഭുതപ്പെടുകയില്ലായിരുന്നു. പക്ഷേ, ഒരു വൈമാനികൻ—ഒരു ലഫ്ററനൻറ് കരയുകയോ! അവശത എന്ന വാക്ക് താൻ ഉപയോഗിച്ചു. അതു് ആ പട്ടാളക്കാരനിൽ ഇത്രയധികം വേദന ഉണ്ടാക്കുമെന്ന്, ഇപ്പോൾ ആ കുരുന്നുഹൃദയത്തിൽ തോന്നുന്നതുപോലെ, ആദ്യം അവൻ മനസ്സിലാക്കിയില്ല. ആ കുട്ടി നിശ്ശബ്ദനായി മററു കൂട്ടുകാരുടെ സമീപത്തേക്ക് ഓടി. തേനിൻെറയും ഉരുകിയ ആസ്ഫാൽട്ടിൻേറയും മണമിയന്ന ആ തപ്തവായുവിൽ ലയിച്ചപോലെ കുട്ടികൾ അപ്രത്യക്ഷരായി.

ആരോ തൻെറ പേർ വിളിക്കുന്നതു് അയാൾ കേട്ടു. അയാൾ പെട്ടെന്നു് ചാടിയെണീററു. മുന്നിൽ അന്യൂത നില്ക്കുന്നുണ്ടായിരുന്നു. ഫോട്ടോവിൽ കണ്ടിടത്തോളം സുന്ദരിയല്ലെങ്കിലും വളരെ പെട്ടെന്ന് അയാൾക്ക് ആളെ മനസ്സിലായി. അവളുടെ മുഖം വിളർത്തു് ക്ഷീണിച്ചിരുന്നു. അർദ്ധസൈനികവേഷത്തിലായിരുന്നു അവൾ—പട്ടാളക്കുപ്പായം, മടമ്പുയർന്ന ഷൂസ്; പകുതിനിറംപോയ ഒരു പൈലററ് ക്യാപ്പ് തലയിൽ വിശ്രമിച്ചിരുന്നു. അയാളെ വീക്ഷിച്ചിരുന്ന അല്പം ഉന്തിയ, ആ ഹരിതനേത്രങ്ങളിൽ പ്രകാശവും ലാളിത്യവും ഓളംവെട്ടിയിരുന്നു. ഒരുമിച്ച് ഒരേ മുററത്ത് ചെറുപ്പംതൊട്ടേ ഓടിക്കളിച്ചുനടന്നിരുന്നവളാണ് അപരിചിതയായ ഈ പെൺകുട്ടി എന്നു തോന്നത്തക്കവിധം അവയിൽ അത്രവളരെ സൗഹൃദം പ്രസരിച്ചിരുന്നു.

കുറച്ചു നിമിഷങ്ങളോളം നിശ്ശബ്ദരായി അവർ അന്യോന്യം നോക്കിനിന്നു. ഒടുവിൽ അവൾ പറഞ്ഞു:

''ആകെ വ്യത്യസ്തമായ ഒരു രീതിയിലാണ് ഞാൻ നിങ്ങളെ ചിത്രീകരിച്ചിരുന്നതു്.''

തികച്ചും ഉചിതമല്ലെന്നു തോന്നിയ ഒരു പുഞ്ചിരി തൻെറ മുഖത്തുനിന്നും മാച്ചുകളയുവാൻ വ്യഥാ ശ്രമപ്പെട്ടുകൊണ്ട് അയാൾ ചോദിച്ചു:

''പിന്നെ ഞാൻ എങ്ങനെയിരിക്കുമെന്നാണ് നിങ്ങൾ നിനച്ചതു്?''

''ശരി. എങ്ങനെയാണ് ഞാനതു പറയുക. അറിയില്ല. വീരോചിതഭാവത്തിൽ, ഉയരംകൂടി, ശക്തനായി, അങ്ങനെ..... ഇതുപോലെ കനത്ത താടിയെല്ലുകൾ, വായിൽ ഒരു പൈപ്പ്...... ഗ്രീഷ നിങ്ങളെപ്പററി കുറെയേറെ എഴുതിയിരുന്നു.''

''അതേ, നിങ്ങളുടെ ഗ്രീഷ. അയാളൊരു ധീരനാണ്.'' അലെക്സേയ് ഇടയ്ക്കുകയറിപ്പറഞ്ഞു.

അതു കേട്ട് ആ പെൺകുട്ടിയുടെ മുഖം പ്രസന്നമാകുന്നതു കണ്ട്, അതേ സ്വരത്തിൽ, 'നിങ്ങളുടെ' എന്ന പദം കുറേക്കൂടി ഊന്നി അയാൾ



തുടർന്നു: ''നിങ്ങളുടെ ഗ്രീഷ ഒരു യഥാർത്ഥമനുഷ്യനാണ്—ഞാനെന്തു നിസ്സാരൻ! നിങ്ങളുടെ ഗ്രീഷ...... അയാൾ തന്നെപ്പററിയൊന്നും നിങ്ങളോടു പറഞ്ഞിട്ടില്ലെന്നു തോന്നുന്നു—അല്ലേ?''

''എന്താണെന്നറിയാമോ? അല്യോഷ—ഞാൻ നിങ്ങളെ അല്യോഷ എന്നു വിളിക്കട്ടെ, അദ്ദേഹത്തിൻെറ എഴുത്തിൽനിന്നു്, എനിക്കു പരിചിതമായതാണ് ആ പേരു്—ഇവിടെ, മോസ്ക്കോവിൽ വേറെ ജോലിയൊന്നും ഇല്ലല്ലൊ? ഉവ്വോ? എന്നാൽ എൻെറകൂടെ വീട്ടിലേക്കു വരൂ. എൻെറ ഡ്യൂട്ടി കഴിഞ്ഞു. ഇന്നത്തെ ദിവസം മുഴുവനും ഞാൻ സ്വതന്ത്രയാണ്—വരൂ. വീട്ടിൽ കുറച്ചു വോഡ്കയുണ്ട്. നിങ്ങൾക്കതു് ഇഷ്ടമാണോ? ഞാൻ അതുകൊണ്ട് സല്ക്കരിക്കാം.''

ഓർമ്മയുടെ അടിത്തട്ടിൽനിന്നു്, ഒരു മിന്നൽപ്പിണർപോലെ അലെക്സേയുടെ കൺമുന്നിൽ മേജർ സ്റ്റ്റുച്ക്കോവിൻെറ രൂപം ഉയർന്നുവന്നു. പരിഹാസസ്വരത്തിൽ അയാൾ പറയുന്നതായിത്തോന്നി—''അങ്ങനെ വരട്ടെ! ഇപ്പോൾ മനസ്സിലായോ അവൾ എങ്ങിനെയുള്ളവളാണെന്ന്. തനിയെ താമസം, വോഡ്ക—ഹാ, ഹാ!'' പക്ഷേ സ്റ്റ്റുച്ക്കോവിൻെറ വാക്കിന് ഒരു വിലയുമില്ല—ഇനി എന്തുതന്നെ വന്നാലും അയാളതു വിശ്വസിക്കുവാനുംപോകുന്നില്ല. വൈകുന്നേരംവരെ ഇനിയും സമയം ധാരാളം ഉണ്ടായിരുന്നതിനാൽ ചിരകാലസുഹൃത്തുക്കളെപ്പോലെ സംസാരിച്ചുകൊണ്ട് അവർ ആ നിരത്തിൽക്കൂടെ നടന്നു. യുദ്ധത്തിൻെറ ആദ്യകാലത്തു് ഗ്വോസ്ഡെവിനു് പിണഞ്ഞ ആപത്തിനെപ്പററി വർണ്ണിക്കുമ്പോൾ, ആ പെൺകുട്ടി കണ്ണുനീർ അടക്കുവാൻ വേണ്ടി ചുണ്ടുകൾ ബലമായി കടിച്ചമർത്തുന്നതു കണ്ട് അലെക്സേയ്ക്കു് വളരെ സന്തോഷം തോന്നി. അയാളെക്കുറിച്ച് അവൾ എത്രമാത്രം അഭിമാനംകൊള്ളുന്നു! അയാളെപ്പററി കൂടുതൽ കൂടുതൽ അറിയുവാൻ അവൾ എത്ര കുത്തിക്കുത്തിയാണ് ചോദ്യങ്ങൾ ചോദിക്കുന്നതു്. ഗ്വോസ്ഡെവ് യാതൊന്നും പറയാതെ തൻെറ അലവൻസ്സർട്ടിഫിക്കററ് അവൾക്ക് അയച്ചുകൊടുത്തുവെന്ന് പറഞ്ഞപ്പോൾ എന്തമർഷമായിരുന്നു ആ മുഖത്തു്. ഒരു മുന്നറിയിപ്പും കൊടുക്കാതെ, ഒരു കുറിപ്പോ മേൽവിലാസമോ ഇട്ടിട്ടുപോകാതെ എന്താണ് അയാൾ ഇത്ര പെട്ടെന്ന് ഓടിപ്പോയതു്! ഇതൊരു പട്ടാളരഹസ്യമാണോ? ഒരാൾ വിടചോദിക്കപോലും ചെയ്യാതെ ഓടിപ്പോകയും പിന്നീട് ഒരു വാക്കുപോലും എഴുതാതിരിക്കയും ചെയ്യുന്നതു് എന്തു പട്ടാളരഹസ്യമാണ്!

''അപ്പോഴേ അന്ന് ആ ഫോണിൽ സംസാരിച്ചപ്പോൾ, ഗ്രീഷ താടി വളർത്തുന്ന കാര്യം ഇത്ര ഊന്നിപ്പറഞ്ഞതെന്താണ്?'' അന്യൂത ജിജ്ഞാസയോടെ അയാളെത്തന്നെ നോക്കിക്കൊണ്ടു ചോദിച്ചു.

''അങ്ങനെ അറിയാതെ വായിൽനിന്നു ചാടിപ്പോയി. കാര്യമൊന്നുമില്ല അതിൽ,'' ഒഴിഞ്ഞുമാറാനെന്നപോലെ അലെക്സേയ് പറഞ്ഞു.

''അല്ലല്ല, അതു് എന്നോടു പറയൂ. അതു പറയുന്നതുവരെ ഞാൻ യാതൊരു സൈ്വരവും തരാൻപോകുന്നില്ല. അതും ഒരു പട്ടാളരഹസ്യമാണോ?''

''ഓ, അതു് ഒന്നുമല്ല, അതു്; ഓ, ഞങ്ങളുടെ പ്രൊഫസർ വസീലിയ് വസീലീച്ച്, കല്പിച്ചതാണ് ആ മരുന്നു്—എന്തിനെന്നാൽ, പെൺകുട്ടികൾക്കു്—ഞാൻ ഉദ്ദേശിക്കുന്നതു് ഒരു പെൺകുട്ടിക്കു്—അയാളെ കൂടുതൽ ഇഷ്ടമാകുമത്രേ!''

''ഓ, അതാണോ? ഇപ്പോൾ എനിക്കു് എല്ലാം എല്ലാം നല്ലപോലെ മനസ്സിലായി.''

പെട്ടെന്നു് ആ ഹരിതനയനങ്ങളിലെ പ്രകാശം മങ്ങി. അവൾക്കു് വയസ്സായപോലെ തോന്നി. മുഖത്തു് വിളർച്ച കുറേക്കൂടി തെളിഞ്ഞുകണ്ടു. സൂചികൊണ്ടു വരഞ്ഞപോലെ ഭംഗിയുള്ള നേരിയ ചുളിവുകൾ അവളുടെ നെററിമേലും കടക്കണ്ണിലും വെളിപ്പെട്ടു. ജീർണ്ണിച്ച കുപ്പായവും നിറംപോയ തൊപ്പിയും ധരിച്ചിരുന്ന അവൾ അത്യന്തം ക്ഷീണിച്ചുതളർന്നപോലെ തോന്നി. സൂക്ഷിച്ചുനോക്കിയാൽ മാത്രം കാണാവുന്ന മൃദുല രോമാവലിയോടുകൂടിയ നേർത്തു് പരിപുഷ്ടമായ ആ പാടലാധരങ്ങളും, മുകളിലെ ചുണ്ടിന്മേൽ അവ്യക്തമായി കാണാവുന്ന കാക്കപ്പുള്ളിയും മാത്രമേ അവൾക്കു് ചെറുപ്പമാണ്—ഇരുപതു വയസ്സുപോലും തികഞ്ഞിരുന്നില്ല—എന്നു കാണിച്ചിരുന്നുള്ളു.

വലിയ ബംഗ്ലാവുകളിലെ തണലിൽ വീതിയേറിയ നിരത്തിൽക്കൂടെ കുറെ നടന്നുനടന്നുചെല്ലുമ്പോൾ ഒരു തിരിവുതിരിഞ്ഞാൽ കാണാവുന്ന ഇടവഴിയിൽക്കൂടെ ഒരു ഡസൻ അടികൾവച്ചാൽ നിങ്ങൾക്കഭിമുഖമായി പഴയ ജനവാതിലുകൾ നിറഞ്ഞ ഒരു കൊച്ചുവീടു കാണാം. അതുപോലെയുള്ള ഒരു വീട്ടിലാണ് അന്യൂത താമസിച്ചിരുന്നതു്. പൂപ്പലിൻേറയും മണ്ണെണ്ണയുടേയും ഗന്ധം വമിക്കുന്ന ഒരു ഇടുങ്ങിയ ഗോവണിപ്പടിയിലൂടെ അവർ മുകളിലെത്തി, ഒരു ചെറിയ താക്കോൽകൊണ്ടു് മുറി തുറന്നു. ഒരു പലവ്യഞ്ജനച്ചാക്കും കുറെ ടിന്നുകളും ചിതറിക്കിടക്കുന്ന ഇടനാഴി കടന്നു് അവർ ഇരുട്ടിലൂടെ വിജനമായ അട്ടക്കളയിൽക്കയറി, അവിടെനിന്നു ഒരു ചെറിയ വരാന്തയിലൂടെ ഒരു കൊച്ചുമുറിയിൽ എത്തി. എതിരെയുള്ള വാതിൽ തുറന്നു് മെലിഞ്ഞു കുറിയ ഒരു വൃദ്ധ എത്തിനോക്കി.

''അന്യൂത, ഇതാ നിനക്കു് ഒരു എഴുത്തുണ്ടു്.'' ആ യുവതിയും യുവാവും മുറിയിൽ എത്തുന്നതുവരെ ജിജ്ഞാസയോടെ അവരെ നോക്കിനിന്നതിനുശേഷം വൃദ്ധ അപ്രത്യക്ഷയായി.

അന്യൂതയുടെ പിതാവു് അവിടത്തെ ഒരു വിദ്യാഭ്യാസസ്ഥാപനത്തിലെ അദ്ധ്യാപകനായിരുന്നു. സ്ഥാപനം നീക്കംചെയ്യപ്പെട്ടപ്പോൾ അന്യൂതയുടെ മാതാപിതാക്കന്മാരും സ്ഥലം വിട്ടു. ലിനൻകൊണ്ടുമൂടിയ



മരസ്സാമാനങ്ങൾ നിറഞ്ഞ രണ്ടു മുറി ആ പെൺകുട്ടിയുടെ അധീനതയിലാണ്. മരസ്സാമാനങ്ങൾ, ജനലുകളിലും വാതിലുകളിലും തൂങ്ങിക്കിടന്നിരുന്ന പഴയ ശീലകൾ, ചുമരിന്മേലും പിയാനോവിലും വച്ചിരുന്ന പടങ്ങൾ, പൂത്തട്ടുകൾ ഇവയിൽനിന്നെല്ലാം പൂപ്പലിൻെറ നേരിയ വാട പൊന്തിയിരുന്നു.

''ഈ സ്ഥലം ഇത്ര വൃത്തികേടായി കിടക്കുന്നതു ക്ഷമിക്കണം. ഞാൻ ആസ്പത്രിയിലെ സൈനികകേന്ദ്രത്തിലാണ് താമസം. യൂണിവേഴ്സിററിയിൽനിന്നു നേരെ പോകുന്നതു് അങ്ങോട്ടാണ്. വല്ലപ്പോഴും മാത്രമേ ഞാൻ ഇവിടെ വരാറുള്ളു,'' മേശവിരിയും അതിന്മേൽ തൂവിക്കിടന്നിരുന്ന സാധനങ്ങളും ധൃതിയിൽ എടുത്തുമാററിക്കൊണ്ടു്, അല്പം ലജ്ജയോടെ അവൾ പറഞ്ഞു.

അവൾ മുറിയിൽനിന്നു പുറത്തുപോയി വേഗം തിരിച്ചുവന്നു മേശവിരി നേരെയാക്കിയിട്ടു.

''അവസരം കിട്ടുകയാണെങ്കിൽത്തന്നെ, വളരെ ക്ഷീണിച്ചാണ് ഞാൻ ഇവിടെ എത്തുക. വസ്ത്രം മാററുവാൻ പോലും മിനക്കെടാതെ ഞാൻ കട്ടിലിന്മേൽവന്നു വീഴുകയാണ് പതിവു്. അതുകൊണ്ടു് ഇതൊന്നും വൃത്തിയാക്കാൻ സമയം കിട്ടാറില്ല.''

അല്പം ചില നിമിഷങ്ങൾക്കുശേഷം ഇലക്ട്രിക്കെററിൽ പാടാൻ തുടങ്ങി. വക്കുമലർന്ന പഴയ ചീനക്കപ്പുകൾ മേശമേൽ തിളങ്ങി. ഒരു ചീനപ്പിഞ്ഞാണത്തിൽ വളരെ കനം കുറച്ചു് അരിഞ്ഞ റൈ അപ്പക്കഷണങ്ങൾ വച്ചിരുന്നു. പഞ്ചസാരപ്പാത്രത്തിൻെറ അടിയിൽ വളരെ ചെറിയതായി കണ്ടിച്ച പഞ്ചസാരക്കട്ടകളും ഉണ്ടായിരുന്നു, കഴിഞ്ഞ നൂററാണ്ടിൻെറ സന്തതിയാണെന്നുതോന്നുന്ന മരപ്പിടിയോടുകൂടിയ ചായസഞ്ചിക്കടിയിൽ ഒരു ചായപ്പാത്രവും വച്ചിരുന്നു. യുദ്ധകാലത്തിനു മുമ്പുള്ള സമയത്തെ അനുസ്മരിപ്പിക്കുന്ന സുഖകരമായ വാസന അതിൽനിന്നും പൊന്തുന്നുണ്ടായിരുന്നു. മേശപ്പുറത്തു് നടുവിലായി രണ്ടു കനം കുറഞ്ഞ ചെറിയ ഗ്ലാസുകളുടെ അകമ്പടിയോടുകൂടി ഇളംനീലനിറത്തിലുള്ള ദ്രാവകം നിറഞ്ഞ പൊട്ടിക്കാത്ത ഒരു കുപ്പിയും കാണപ്പെട്ടു.

മെരേസ്യെവ്, വെൽവെററുകൊണ്ടു മൂടിയ ഒരു കഴിഞ്ഞ കൈക്കസേരയിലാണ് ഇരുന്നതു്. വെൽവെററുയുടെ വിടവിൽക്കൂടി, ഉള്ളിൽ നിറച്ചിരുന്ന സാധനങ്ങൾ അവിടവിടെയായി എത്തിനോക്കിയിരുന്നു. അവ മറയ്ക്കണമെന്ന ഉദ്ദേശത്തോടെ, കസേരയുടെ പിന്നിലും സീററിലുമായി വച്ചുപിടിപ്പിച്ചിരുന്ന തൊങ്ങലുള്ള രോമത്തുണിസ്സ് അവ മൂടിവയ്ക്കുവാൻ കഴിവുണ്ടായിരുന്നില്ല. പക്ഷേ, കസേരയിൽ ഇരിക്കുന്നവനു് ഒരാലിംഗനസൌഖ്യം ഉണ്ടാകത്തക്കവിധം അതു് അത്രവളരെ സുഖപ്രദമായിരുന്നു. അതിൽ ചാരിയിരുന്നു് അലെക്സെയ് തൻെറ ക്ഷീണംപററിയ, വേദനിക്കുന്ന കാലുകൾ നീട്ടി.

അയാളുടെ അരികെവച്ചിട്ടുള്ള ഒരു പൊക്കംകുറഞ്ഞ സ്റ്റൂളിൽ ഇരുന്നു് അന്യൂത ഒരു സ്കൂൾകുട്ടിയെപ്പോലെ അയാളുടെ മുഖത്തേയ്ക്കുതന്നെ ഉററുനോക്കിക്കൊണ്ടു്, വീണ്ടും ഗ്രീഷയെപ്പററിയുള്ള സംഭാഷണമാരംഭിച്ചു. പെട്ടെന്നു് താൻ ആതിഥേയയാണെന്ന വിചാരം ഉദിച്ചപ്പോൾ, സ്വയം കുററപ്പെടുത്തിക്കൊണ്ടു് അവൾ അലെക്സേയെ മേശയ്ക്കരികിലേക്കു ക്ഷണിച്ചു.

''ഒരു ഗ്ലാസ്സു കുടിക്കുന്നുവോ? ഗ്രീഷ എന്നോടു പറഞ്ഞിരിക്കുന്നതു് ടാങ്കുകാരും, നിശ്ചയമായും—വൈമാനികരും...''

അവൾ ഒരു ഗ്ലാസ്സ് അലെക്സേയുടെ സമീപത്തേക്കു നീക്കിവച്ചു. അകത്തേക്കു ചെരിഞ്ഞുകടക്കുന്ന അരുണകിരണങ്ങൾ തട്ടി വോഡ്കയുടെ നീലിമ വെട്ടിത്തിളങ്ങി. വിദൂരമായ ഒരു കാട്ടിലെ വിമാനത്താവളം, ഓഫീസർമാരുടെ ഭക്ഷണശാല, രാത്രി ആഹാരസമയത്തു കിട്ടുന്ന ''ഫ്യൂവൽ റേഷൻ''വിതരണത്തെത്തുടർന്നുപൊങ്ങുന്ന ആഹ്ലാദാരവം ഇവയുടെയെല്ലാം സ്മരണ ഈ മദ്യഗന്ധം അയാളിൽ അങ്കുരിപ്പിച്ചു. മററെ ഗ്ലാസ്സ് ഒഴിഞ്ഞുതന്നെ ഇരിക്കുന്നതുകണ്ടു് അയാൾ ചോദിച്ചു:

''നിങ്ങൾക്കു വേണ്ടേ?''

''ഞാൻ കുടിക്കുകയില്ല.''

''പക്ഷേ, നമുക്കു ഗ്രീഷക്കുവേണ്ടി കുടിക്കാം.''

പെൺകുട്ടി ചിരിച്ചു. നിശ്ശബ്ദമായി അവൾ തൻെറ ഗ്ലാസ്സ് നിറച്ചു്, അതിൻെറ കനംകുറഞ്ഞ പിടിയിൽ പിടിച്ചു്, ചിന്താഗർഭമായ നോട്ടത്തോടെ, അലെക്സേയുടെ ഗ്ലാസ്സുമായി കൂട്ടിമുട്ടിച്ചു.

''ഇതു് അദ്ദേഹത്തിൻെറ ആരോഗ്യത്തിനുവേണ്ടി'' അതും പറഞ്ഞു് ഗ്ലാസ്സ് ഉയർത്തി, ഒരൊററ വലിക്കു് അവൾ അതു് അകത്താക്കി, തുമ്മാനും ചുമയ്ക്കാനും തുടങ്ങി. അവളുടെ മുഖം രക്തവർണ്ണമായി; അവൾക്കു് ശ്വാസം കഴിക്കുവാൻകൂടി പ്രയാസമായി.

കുറെ അധികം കാലമായി വോഡ്ക കഴിക്കാതിരുന്ന അലെക്സേയ്ക്കു് ആ പാനീയം തൻെറ തലയ്ക്കകത്തു കയറി, ദേഹം മുഴുവനും ചൂടു പിടിപ്പിക്കുന്നതുപോലെ തോന്നി. അയാൾ വീണ്ടും ഗ്ലാസ്സുകൾ നിറച്ചു. പക്ഷേ, അന്യൂത നിശ്ചയദാർഢ്യത്തോടെ തല ആട്ടിക്കൊണ്ടു പറഞ്ഞു.

''ഇല്ല, ഇല്ല, ഞാൻ കുടിക്കുന്നില്ല. കണ്ടില്ലേ എന്താണു് ഉണ്ടായതെന്നു്.''

''പക്ഷേ, എൻെറ നന്മക്കുവേണ്ടി കുടിക്കുകയില്ലേ?'' അലെക്സേയ് ചോദിച്ചു. ''അന്യൂതേ, എനിക്കു് എത്രമാത്രമാണു് ഭാഗ്യം വേണ്ടതെന്നു് നിങ്ങൾ അറിഞ്ഞിരുന്നുവെങ്കിൽ.''

ഗൗരവത്തോടുകൂടി അയാളെ നോക്കിക്കൊണ്ടു് അവൾ ഗ്ലാസ്സ് ഉയർത്തി, ഒരു പുഞ്ചിരിയോടെ തലകുലുക്കി, പിന്നീടു് അയാളുടെ കൈമുട്ടുകൾ പിടിച്ചമർത്തിക്കൊണ്ടു് അവൾ ഗ്ലാസ്സ് ഒഴിച്ചു, വീണ്ടും



തുമ്മാനും ചീറാനും തുടങ്ങി. അവസാനം ശ്വാസം കിട്ടിയപ്പോൾ അവൾ പറഞ്ഞു:

''ഞാൻ എന്താണു് ഈ ചെയ്യുന്നതു്! അതും 24 മണിക്കൂർനേരത്തെ കഠിനമായ അദ്ധ്വാനത്തിനുശേഷം. ഇതു നിങ്ങൾക്കുവേണ്ടി മാത്രമാണു് ഞാൻ കഴിച്ചതു് അല്യോഷ. ഗ്രീഷ നിങ്ങളെക്കുറിച്ചു് ഒരുപാടു് എഴുതിയിട്ടുണ്ടു്. ഞാൻ നിങ്ങൾക്കു മംഗളമാശംസിക്കുന്നു, വളരെ വളരെ ആത്മാർത്ഥതയോടെതന്നെ ആശംസിക്കുന്നു. നിശ്ചയമായും നിങ്ങൾക്കു സർവ്വ സൗഭാഗ്യങ്ങളും ഉണ്ടാകും. എനിക്കതു് അറിയാം, തീർച്ചയായും അറിയാം—ഞാൻ പറയുന്നതു് കേൾക്കുന്നുണ്ടോ? എനിക്കു് അറിയാം.'' അവൾ ഉല്ലാസവതിയായി പൊട്ടിപ്പൊട്ടി ചിരിച്ചു. ''ഇതാ കുറച്ചു റൊട്ടികൂടെ തിന്നൂ. നാണിക്കേണ്ട. എൻെറ കയ്യിൽ ഇനിയും ഉണ്ടു്. ഇതു് ഇന്നലത്തേതാണു്. ഇന്നത്തേതു് ഇതുവരെ കിട്ടിയിട്ടില്ല.'' കടലാസുപോലെ കനംകുറച്ചു് മുറിച്ച അപ്പക്കഷണങ്ങൾ അടങ്ങിയ പ്ലേററു് അവൾ അയാളുടെ സമീപത്തേക്കു് നീക്കിക്കൊടുത്തു.

''കഴിച്ചോളൂ. കഴിക്കൂ, വിഡ്ഢിക്കുട്ടീ. അല്ലെങ്കിൽ നിങ്ങൾക്കു തല തിരിയും, പിന്നെ ഞാൻ നിങ്ങളേയും വച്ചു് എന്തു ചെയ്യും?''

അലെക്സേയ് അപ്പപ്പാത്രം നീക്കിവച്ചു. അന്യൂതയുടെ ഹരിതച്ഛവി കലർന്ന നയനങ്ങളിലേക്കും, കടുംചുവപ്പുനിറമായ ചുണ്ടുകളിലേക്കും ഉററുനോക്കിക്കൊണ്ടു് അയാൾ ചോദിച്ചു:

''ഞാൻ ഇപ്പോൾ നിങ്ങളെ ഒന്നു ചുംബിക്കയാണെങ്കിൽ എന്തു ചെയ്യും?''

പെട്ടെന്നു ഭയചകിതയായി അവൾ അയാളെ നോക്കിയെങ്കിലും, അടുത്ത ക്ഷണത്തിൽ അവൾ തൻേറടമവലംബിച്ചു. അവളുടെ കണ്ണിൽ ഇപ്പോൾ ദേഷ്യത്തിനുപകരം പ്രകടമായതു്, അന്വേഷണവും നിരാശയുമാണു്. ഒരു നിമിഷത്തിനുമുമ്പു് വിദൂരതയിൽ രത്നംപോലെ വെട്ടിത്തിളങ്ങിയിരുന്ന ഒരു വസ്തു, വെറും കുപ്പിച്ചില്ലുമാത്രമാണെന്നു് അറിയുമ്പോൾ ഉണ്ടാകുന്നതുപോലെ.

''ഞാൻ നിങ്ങളെ മുറിയിൽനിന്നു വെളിയിലാക്കും, എന്നിട്ടു് ഗ്രീഷക്കു്, അദ്ദേഹം മനുഷ്യരെ മനസ്സിലാക്കുന്ന കാര്യത്തിൽ തീരെ പ്രാപ്തിയില്ലാത്ത വിധികർത്താവാണെന്നു് എഴുതി അയക്കും,'' അവൾ മരവിച്ച ഒരു സ്വരത്തിൽ പറഞ്ഞു. ഒന്നുംകൂടി ആ പ്ലേററ് അയാളുടെ മുന്നിലേക്കു് നീട്ടിക്കൊണ്ടവൾ നിർബ്ബന്ധപൂർവ്വം പറഞ്ഞു. ''എന്തെങ്കിലും തിന്നൂ. നിങ്ങൾക്കു മത്തുപിടിച്ചിരിക്കുന്നു.'' മെരേസ്യെവിൻെറ മുഖത്തൊരു പ്രകാശം വീശി.

''നിങ്ങൾ പറഞ്ഞതു് ശരിയാണു്. വളരെ നന്ദി. നിങ്ങളുടെ തല ശരിക്കുതന്നെയാണു് ഉറപ്പിച്ചിരിക്കുന്നതു്. ചെമ്പടയുടെ പേരിൽ ഞാൻ നിങ്ങളോടു നന്ദിപറയുന്നു. ഞാൻ ഗ്രീഷക്കു് എഴുതും, ആളുകളെ മന

സ്സിലാക്കുന്ന കാര്യത്തിൽ അയാൾ അതിവിദഗ്ധനാണ് എന്ന്.''

അവർ മൂന്നു മണിവരെ വർത്തമാനം പറഞ്ഞിരുന്നു. പൊടിയണിഞ്ഞ സൂര്യകിരണങ്ങൾ വാതിലിൽക്കൂടെ ചെരിഞ്ഞു കടക്കാൻ തുടങ്ങി. അലെക്സേയ്ക്കു പോകേണ്ട തീവണ്ടിയുടെ സമയമടുത്തു. മനസ്സില്ലായ്മയോടും വ്യസനത്തോടുംകൂടിയാണ് അയാൾ ആ പച്ചവെൽവെറ്റ്കസേരയിൽനിന്ന് എഴുന്നേറ്റത്. അതിൽ നിറച്ചിരുന്ന സാധനത്തിൽ കുറേ അയാളുടെ കോട്ടിൽ പറ്റിയിരുന്നു. അന്യൂത സ്റ്റേഷൻവരെ അയാളെ അനുഗമിച്ചു. കൈപിടിച്ചുകൊണ്ടവർ നടന്നു. കുറച്ചുനേരം വിശ്രമിച്ചതിനാൽ വളരെ സ്വസ്ഥതയോടെ നടക്കുന്ന അലെക്സേയെ കണ്ടപ്പോൾ തന്റെ സുഹൃത്തിനു പാദങ്ങളില്ല എന്നു ഗ്രീഷ എഴുതിയിരുന്നതു നേരംപോക്കായിരുന്നോ എന്ന് അവൾ സ്വയം ചോദിച്ചു. അവളും മറ്റു വൈദ്യവിദ്യാർത്ഥികളും പണിയെടുക്കുന്ന, രോഗികളെ തരം തിരിക്കുന്ന അടിസ്ഥാനാസ്പത്രിയെക്കുറിച്ചവർ സംസാരിച്ചു. ഇപ്പോൾ പണിത്തിരക്ക് അധികമാണ്. തെക്കൻസമരമേഖലയിൽനിന്നു തീവണ്ടിയിൽ മുറിവേറ്റവരെ കൊണ്ടുവന്ന് അവിടെ തള്ളുകയാണ്. എന്തത്ഭുതജീവികളാണ് അവർ! എത്ര ശാന്തരായാണ് അവർ വേദന സഹിക്കുക! പകുതി പറഞ്ഞ ഒരു വാചകം, പെട്ടെന്നു നിർത്തിക്കൊണ്ടവൾ ചോദിച്ചു:

''അപ്പോൾ ഗ്രീഷ താടി വളർത്തുന്നതിനെപ്പറ്റി പറഞ്ഞത് ഗൗരവമായിട്ടുതന്നെയാണ് അല്ലേ!'' കുറച്ചു നേരത്തേക്കു വിഷാദവിവശയായി മൗനമവലംബിച്ചുനിന്നതിനുശേഷം അവൾ തുടർന്നു: ''ഇപ്പോൾ എനിക്ക് എല്ലാം മനസ്സിലാകുന്നുണ്ട്. എന്റെ പിതാവിനോടു പറഞ്ഞപോലെതന്നെ സത്യമാണ് ഞാൻ നിങ്ങളോടും പറയുന്നത്. ആദ്യമാദ്യം ആ പൊള്ളിയ പാടുകളിലേക്ക് എനിക്ക് നോക്കാൻ വയ്യായിരുന്നു; സഹിക്കാൻ വയ്യായിരുന്നു; അതുമല്ല അതിനുള്ള ശരിയായ വാക്ക്, എനിക്കു തോന്നുന്നത് ഞാൻ ഭയപ്പെട്ടിരുന്നു എന്നാണ്—അല്ല—അല്ല—അതുമല്ല—എനിക്കറിയാൻ വയ്യാ എങ്ങിനെയാണത് വിവരിക്കേണ്ടതെന്ന്. എന്നെ മനസ്സിലാക്കുവാൻ സാധിക്കുമോ, ഒരു പക്ഷേ, ഞാൻ ചെയ്തത് ശരിയല്ലായിരിക്കാം. എനിക്കു നിവൃത്തിയുണ്ടായിരുന്നില്ല. പക്ഷേ, എന്റെ സമീപത്തുനിന്നു ഓടിപ്പോകുക, വിഡ്ഢിക്കുട്ടി. ഈശ്വരാ, എന്തൊരു വിഡ്ഢിയാണ്. ആ പെരുമാറ്റം കൊണ്ട് എനിക്ക് വളരെ അധികം വിഷമം, സങ്കടം ഉണ്ടെന്ന് അദ്ദേഹത്തിനു ഇനി എഴുതുമ്പോൾ പറയണം കേട്ടോ.''

ആ വലിയ റെയിൽവേസ്റ്റേഷന്റെ സാമാന്യം മുഴുവൻ ഭാഗവും പട്ടാളക്കാരെക്കൊണ്ടു നിറഞ്ഞിരിക്കുകയായിരുന്നു. ചിലർ നിശ്ചിതമായ കാര്യത്തിനുവേണ്ടി ധൃതിയിൽ പോകുന്നവരായിരുന്നു. മറ്റു ചിലർ ഒരേ ഒരു വിചാരത്തോടെ വാടിയ മുഖവുമായി, ചുമരിന്നരികിലും, 'കിറ്റ്ബാഗി'ന്മേലും, ചിലർ വെറും നിലത്തും നിശ്ശബ്ദരായി ഇരിക്കുക



യാണ്. ആദ്യകാലത്ത് പടിഞ്ഞാറൻദിക്കുമായി ബന്ധിക്കപ്പെട്ടിരുന്ന ഏകമാർഗ്ഗമായിരുന്നു ഇത്. ഇന്നു മോസ്കോവിൽനിന്നു 80 കിലോമീറ്റർ അകലെവച്ച്, പടിഞ്ഞാറൻ ഭാഗത്തേക്കുള്ള ബന്ധം ശത്രുക്കൾ വിച്ഛേദിച്ചിരിക്കുകയാണ്. ശേഷിച്ച ദൂരത്തിൽ ഇപ്പോൾ സൈനികവണ്ടികൾ മാത്രമേ ഓടുന്നുള്ളൂ. രണ്ടു മണിക്കൂറുകൊണ്ട് തലസ്ഥാനത്തുനിന്ന്, അവിടെ നിരോധനം നടത്തുന്ന രണ്ടാം പടയുടെ, അതാതു വിഭാഗത്തിലേക്ക് അവർക്ക് എത്തിച്ചേരാം. അര മണിക്കൂർ കൂടുമ്പോൾ ഓരോ വൈദ്യുതതീവണ്ടി, പരിസരങ്ങളിൽ താമസിക്കുന്ന തൊഴിലാളികളേയും, പാല്, പഴങ്ങൾ, പച്ചക്കറി, കൂൺ മുതലായവ കൊണ്ടുവരുന്ന കർഷകവനിതകളേയും അവിടെ ഇറക്കിവിടാറുണ്ട്. ഈ വായാടികൾ കുറേനേരം അവിടെ തിക്കുംതിരക്കും ഉണ്ടാക്കിനിറഞ്ഞുനിന്നതിനുശേഷം, വീണ്ടും നിരത്തുകളിലേക്ക് ഒഴുകും. അങ്ങിനെ സ്റ്റേഷൻപരിസരം വീണ്ടും പട്ടാളക്കാരുടെ തനതാകും.

വലിയ ഹാളിൽ തട്ടുമുട്ടത്തക്കവിധത്തിൽ ജർമ്മൻ—സോവിയറ്റ് പടനിരയുടെ ഒരു ഭൂപടം തൂക്കിയിട്ടിരിക്കുന്നു. മിലിറ്ററിയൂണിഫോം ധരിച്ചു, തടിച്ചു ചുകന്ന കവിൾത്തടങ്ങളോടുകൂടിയ ഒരു പെൺകുട്ടി, ഒരു ഗോവണിയിന്മേൽ കയറിനിന്ന് സോവിയറ്റ്‌വാർത്താവിതരണബ്യൂറോവിന്റെ ഏറ്റവും പുതിയ വാർത്തയടങ്ങുന്ന ഒരു പത്രം നിവർത്തിപ്പിടിച്ച്, മൊട്ടുസൂചികളോടു ബന്ധിച്ചിരിക്കുന്ന ഒരു ചരടുകൊണ്ട് യുദ്ധം നടക്കുന്ന സ്ഥലം അടയാളപ്പെടുത്തുന്നുണ്ട്.

ഭൂപടത്തിന്റെ അടിയിലായി ചരട് വലത്തോട്ട് ഒന്നുതിരിഞ്ഞു. തെക്കൻഭാഗങ്ങളിലാണ് ഇപ്പോൾ ജർമ്മൻകാർ ആക്രമണം നടത്തുന്നത്. ''ഇസംബാർവെൻകോവ്'' വഴിയിലൂടെ അവർ ആക്രമിച്ചു കടന്നിരിക്കുന്നു. അവരുടെ ആറാംപടനിര രാജ്യത്തിന്റെ ഹൃദയത്തിലേക്കുതന്നെ ലക്കില്ലാതെ ആപ്പ് അടിച്ചുകയറ്റിയിരിക്കയാണ്. അവർ ദോൺനദീതടത്തിന്റെ നീല ഞരമ്പുകളിലേക്ക് പാഞ്ഞു കയറിക്കഴിഞ്ഞിരുന്നു. ആ യുവതി ദോൺനദിയുടെ വരയിൽ ചരടു ഘടിപ്പിച്ചു. അതിന്റെ അരികിലൂടെ വോൾഗയുടെ കനത്ത ഞരമ്പ് ഓടുന്നുണ്ട്. ഒരു വലിയ വൃത്തംകൊണ്ടു സ്റ്റാലിൻഗ്രാഡും, ഒരു ചെറിയ കുത്തുകൊണ്ട് കമീഷിനും അടയാളപ്പെടുത്തിയിരിക്കുന്നു. ദോൺവരെ എത്തിയിരിക്കുന്ന ശത്രു, ആർട്ടറിയുടെ സമീപത്തേക്ക്, ചരിത്രപ്രധാനമായ ആ നഗരപരിസരങ്ങളിലേക്ക് അടിച്ചുകയറുകയാണ് എന്നത് വ്യക്തമാണ്. നിശ്ശബ്ദമായി ഒരു വലിയ ജനക്കൂട്ടം, അവരുടെ മീതേയായി കോണിപ്പടിയിന്മേൽ ഉയർന്നുനിന്നിരുന്ന, ആ യുവതിയുടെ തുടുത്ത കൈ സൂചി മാറ്റുന്നതും നോക്കി ശ്രദ്ധിച്ചുനിന്നു. ചുമലിൽനിന്നു കുത്തനെ വീണുകിടക്കുന്ന ഉലയാത്ത ഓവർകോട്ടു ധരിച്ച ഒരു ചെറുപ്പക്കാരൻസേനാനി വിഷാദചിന്തയോടെ പറഞ്ഞു: ''ഈ തന്തയില്ലാത്തവർ തള്ളിക്ക

യറുകയാണല്ലോ. യേശുവേ എന്തൊരു ക്രൂരമായ ഇരമ്പിക്കയററമാണിതു്!''

നരച്ച മീശയും, മെഴുക്കുപുരണ്ട തൊപ്പിയും ഉള്ള നീണ്ടു ചടച്ച ഒരു റെയിൽവേജീവനക്കാരൻ മുഖംവീർപ്പിച്ചു പട്ടാളക്കാരനെ നോക്കിക്കൊണ്ടു മുരണ്ടു:

''അവർ മുന്നേറുകയാണത്രെ! നിങ്ങൾ എന്തിനു് അവരെ അതു ചെയ്യുവാൻ അനുവദിക്കുന്നു? അവരിൽനിന്നു പിൻതിരിഞ്ഞാൽ അവർ മുന്നേറുകതന്നെ ചെയ്യും. നിങ്ങൾ പട്ടാളക്കാർ എന്തു സമർത്ഥർ! നോക്കൂ അവർ എവിടെവരെ എത്തിയെന്നു്, വോൾഗാമാതാവിന്റെ അടുത്തുവരെയായി.'' വേദനയും വ്യസനവും ആ സ്വരത്തിൽ മുററിനിന്നിരുന്നു. മാപ്പുനൽകാൻ വയ്യാത്ത ഒരു തെററുചെയ്ത മകനെ കുററംപറയുന്ന ഒരു പിതാവിന്റെ ഭാവമായിരുന്നു അയാളുടേതു്.

പട്ടാളക്കാരൻ ചുററും നോക്കി, കോട്ടു് തോളിൽനിന്നു വീഴാതിരിക്കുവാൻ ചുമൽ ഒന്നു കുലുക്കി ജനക്കൂട്ടത്തിന്നിടയിലൂടെ പുറത്തേക്കു പോകാൻ വഴിയുണ്ടാക്കി.

''നിങ്ങൾ പറയുന്നതു് ശരിയാണു്. നമുക്കു കുറെ അധികം ഭൂമി നഷ്ടപ്പെട്ടുപോയിട്ടുണ്ടു്,'' തല നല്ലപോലെ കുലുക്കിക്കൊണ്ടു് വേറൊരുവൻ പറഞ്ഞു.

ഒരു സ്കൂൾമാസ്റ്ററോ, നാട്ടുവൈദ്യനോ ആകാവുന്ന, ക്യാൻവാസ്സുകോട്ടു ധരിച്ച ഒരാൾ പട്ടാളക്കാരനെ പിൻതാങ്ങിക്കൊണ്ടു പറഞ്ഞു:

''എന്തിനാണു് അയാളെ കുററം പറയുന്നതു്? കുററം അയാളുടേതാണോ? അവരിൽ എത്രപേർ ഇതിനകം മൃതിയടഞ്ഞു. നമ്മുടെ എതിരായി തള്ളിവരുന്ന സൈന്യത്തെ ഒന്നു നോക്കൂ. യൂറോപ്പുമുഴുവൻ അതിലുണ്ടു്. പോരാത്തതിനു പീരങ്കികളും. ഇത്ര വലിയ ശക്തിയെ എങ്ങിനെ പെട്ടെന്നു ചെറുത്തുനിൽക്കും? വാസ്തവത്തിൽ ഈ മോസ്ക്കോവിലൂടെ നാം ജീവനും സ്വത്തും നഷ്ടപ്പെടാതെ നടക്കുവാൻ ഇടവരുത്തുന്നതിനു്, മുട്ടുമടക്കി ആ കുട്ടിയെ തൊഴുകയാണു് വേണ്ടതു്. നോക്കൂ ഒരാഴ്ചകൊണ്ടു് ആ ജർമ്മൻകാർ ടാങ്കുകൾ ഉപയോഗിച്ചു് എത്ര രാജ്യങ്ങളാണു് തട്ടിത്തകർത്തതു്. നാം ഒരു കൊല്ലമായി സമരം ചെയ്തുതുടങ്ങിയിട്ടു്: ഇപ്പോഴും അവരെ എതിർക്കുകയാണു്. എത്ര എത്ര ജീവൻ നാം ബലികഴിച്ചു! ലോകം മുഴുവൻ ആ കുട്ടിയുടെ മുന്നിൽ മുട്ടുമടക്കണം. പക്ഷേ, നിങ്ങൾ 'പിൻതിരിഞ്ഞു' എന്നു പറഞ്ഞു് കുററപ്പെടുത്തുകയാണു്.''

''എനിക്കറിയാം, എനിക്കറിയാം. ദൈവത്തിനെ വിചാരിച്ചു്, ഈ പ്രചാരവേലയൊന്നും എന്നോടു വേണ്ട. എന്റെ മനസ്സിനു് അതിനെക്കുറിച്ചു് ബോധമുണ്ടു്. അതിനാൽ എന്റെ ഹൃദയം വേദനകൊണ്ടു് പൊട്ടാറായിരിക്കുന്നു,'' റെയിൽവേക്കാരൻ മൗഢ്യത്തോടെ മറുപടി



പറഞ്ഞു. ''ജർമ്മൻകാരൻ ചവിട്ടിമെതിക്കുന്നതു് നമ്മുടെ നാടാണു്, ചുട്ടെരിക്കുന്നതു് നമ്മുടെ വീടുകളാണു്.''

മ്യാപ്പിന്റെ തെക്കുഭാഗത്തേക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു അന്യൂത ചോദിച്ചു:

''അദ്ദേഹം അവിടെയാണോ?''

''അതേ, അവളും അവിടെയാണു്.'' അലെക്സേയ് മറുപടി പറഞ്ഞു.

വോൾഗയുടെ തിരിവിന്റെ വലതുഭാഗത്തു്, സ്റ്റാലിൻഗ്രാഡിന്റെ മുകളിലായി കമീഷിൻ എന്നെഴുതിയ ഒരു ചെറിയ ചിഹ്നം അയാൾ കണ്ടു. അയാളെ സംബന്ധിച്ചു അതിനു മ്യാപ്പിലെ ഒരു ചിഹ്നത്തേക്കാൾ കവിഞ്ഞ പ്രത്യേകതയുണ്ടായിരുന്നു. ഒരു ചിത്രം അയാളുടെ കൺമുന്നിൽ ഉയരുകയാണു്. പച്ചപിടിച്ച ഒരു ചെറിയ പട്ടണം, പുല്ലണിഞ്ഞ തെരുവുകൾ, പൊടിയണിഞ്ഞു മിനുങ്ങുന്ന ഇലകൾ മർമ്മരം പുറപ്പെടുവിക്കുന്ന പോപ്ലാർമരങ്ങൾ, ചുള്ളിക്കമ്പുകൾകൊണ്ടു വേലികെട്ടിയ പച്ചക്കറിത്തോട്ടങ്ങളിൽനിന്നു് ഉയരുന്ന പൊടിയുടേയും, പെരുംജീരകത്തിന്റേയും ഓമച്ചെടിയുടേയും വാസന, മത്തകൃഷിപ്പാടങ്ങളിലെ വരണ്ടമണ്ണിൽ, ഉണങ്ങിയ ഇലകൾക്കിടയിൽ ആരോ വിതറിയിട്ടപോലെ കിടക്കുന്ന വരയൻതണ്ണിമത്തങ്ങ, വോംവുഡ്ഡിന്റെ വാസന നിറഞ്ഞ പുൽത്തകിടിയിൽനിന്നു് ആഞ്ഞടിക്കുന്ന കാററു്, വർണ്ണനാതീതമായ വിധത്തിൽ വിലസിത്തിളങ്ങുന്ന നദീജലവിതാനം, വെയിലേററു ചെമ്പിച്ച ദേഹവും ഊതനിറത്തിലുള്ള നയനങ്ങളും ഉള്ള രമണീയയായ ആ പെൺകുട്ടി—നിസ്സഹായതയോടെ സംഭ്രമംപൂണ്ട, തലനരച്ച തന്റെ മാതാവു്...

''അവർ രണ്ടുപേരും അവിടെയാണു്,'' അയാൾ ആവർത്തിച്ചു.

## II

മോസ്ക്കോപരിസരങ്ങളിലൂടെ, തന്റെ ചങ്ങലകൾ കിലുക്കികിലുക്കി, കോപാകുലമായി കാഹളം മുഴക്കിക്കൊണ്ടു ആ വൈദ്യുതവണ്ടി അങ്ങിനെ പാഞ്ഞുകൊണ്ടിരുന്നു. മഴത്തലയും, കൈക്കോട്ടും, മണ്ണുമാന്തിയും വർത്തമാനക്കടലാസിൽ വൃത്തിയായി പൊതിഞ്ഞു് ചരടുകൊണ്ടു കെട്ടി, കാൽമുട്ടുകൾക്കിടയിൽ സൂക്ഷിച്ചിരുന്ന ഒരു വൃദ്ധന്റെ—വീതിയേറിയ ഒരു ഗോർക്കിത്തൊപ്പിയും, കറുത്ത ചരടുകെട്ടിയ ഒരു കണ്ണടയും ധരിച്ച അയാൾ ഭംഗിയായി ക്ഷൗരം ചെയ്തിരുന്നു—തള്ളേററു് മെരേസ്യെവ് ചുമരോടുചാരി ജനാലക്കരികിൽ ഇരിക്കുകയാണു്. ആ അപകടംപിടിച്ച കാലത്തു്, ബാക്കി എല്ലാവരേയുംപോലെ ആ വൃദ്ധനും സമരത്തെക്കുറിച്ചല്ലാതെ വേറെ ഒന്നിനെപ്പററിയും ഓർത്തിരുന്നി

ല്ല. മെരേസ്യെവിൻെറ മൂക്കിൻെറനേരെ, തൻെറ ചടച്ച കൈ ശക്തിപൂർവ്വം വീശിക്കൊണ്ട്, വളരെ പ്രാധാന്യം നടിച്ച് അയാൾ പിറുപിറുത്തു:

''ഞാൻ പട്ടാളക്കാരനല്ലാത്തതുകൊണ്ട് നമ്മുടെ പ്ലാൻ എനിക്കു മനസ്സിലാകുന്നില്ല എന്നു വിചാരിക്കരുത്. എനിക്ക് അത് അസ്സലായി മനസ്സിലാകുന്നുണ്ട്. വോൾഗ സമനിലങ്ങളിലേക്കു അവരെ തന്ത്രത്തിൽ ആകർഷിച്ചു വരുത്തി; അവരുടെ ഗതാഗതമാർഗ്ഗത്തിനു നീളം കൂട്ടി, ഇപ്പോൾ പറയുന്നപോലെ അടിസ്ഥാനത്താവളമായുള്ള ബന്ധത്തിന് വിച്ഛേദം ഉണ്ടാക്കണം, എന്നിട്ട് തെക്കുനിന്നും പടിഞ്ഞാറുനിന്നുമുള്ള അവരുടെ ഗതാഗതം നശിപ്പിച്ച് അവരെ ഇവിടെ ഇട്ടുതന്നെ തകർത്തുകളയണം. വളരെ സമർത്ഥമാണ് ആ പ്ലാൻ. നമ്മുടെ എതിരാളി ഹിററ്ലർ മാത്രമല്ല. അയാളും, യൂറോപ്പുമുഴുവൻ തന്നെയും നമുക്ക് എതിരായി അടിച്ചുകയറുകയാണ്. ആറു രാജ്യങ്ങളുമായി നാം ഒററയ്ക്കുനിന്നാണ് പൊരുതുന്നത്—അതേ ഒററയ്ക്ക്. സമയംകൊണ്ടുമാത്രമേ ആഘാതത്തിൻെറ ശക്തി കുറയ്ക്കുവാൻ സാദ്ധ്യമാകൂ. ഇതാണ് യുക്തിയുക്തമായ ഒരേ ഒരു മാർഗ്ഗം. എന്തുതന്നെയായാലും നമ്മുടെ പ്രിയപ്പെട്ട സഖ്യകക്ഷികൾ ഒന്നും ചെയ്യാതിരിക്കുകയാണ് അല്ലേ. നിങ്ങൾ എന്തു പറയുന്നു?''

''നിങ്ങൾ വിഡ്ഢിത്തം പറയുന്നുവെന്നാണ് ഞാൻ വിചാരിക്കുന്നത്. ആഘാതം ഉൾക്കൊള്ളുവാനുള്ള ഒരു ഉപകരണമായി ഉപയോഗിക്കുവാൻ ഉള്ളതല്ല നമ്മുടെ പിതൃരാജ്യം.'' തണുപ്പുകാലത്ത് താൻ ഇഴഞ്ഞു പിന്നിട്ട ആ വെന്തടിഞ്ഞ ഗ്രാമത്തിൻെറ ഓർമ്മവന്നു്, മെരേസ്യെവ് ഒട്ടും സൗഹൃദമല്ലാത്ത സ്വരത്തിൽ പറഞ്ഞു.

ബാർലികാപ്പിയുടേയും, പുകയിലയുടേയും മണം മെരേസ്യെവിൻെറ മുഖത്തേക്ക് ഊതിവിട്ടുകൊണ്ട് വൃദ്ധൻ വീണ്ടും അയാളുടെ ചെകിട്ടിൽ മുരളാൻ തുടങ്ങി.

അലെക്സേയ് ജനാലയിലേക്കു ചാഞ്ഞു്, പൊടിപുരണ്ട, ചൂടുള്ള കാററ് തൻെറ മുഖത്തുതന്നെ ഏൽക്കത്തക്കനിലയിലിരുന്നു. പച്ചവേലിയും, ഭംഗിയിൽ ചായംതേച്ച ഇപ്പോൾ പലകയടിച്ചിട്ടുള്ള മുഖപ്പുകളുമുള്ള, ഓടിയകലുന്ന റെയിൽവേ സ്റ്റേഷനുകളും, പച്ചക്കാടിൽനിന്ന് എത്തിനോക്കുന്ന ചെറിയ വീടുകളും, ഇപ്പോൾ വററിത്തുടങ്ങിയ അരുവികളുടെ മരതകപ്പച്ച പുതച്ച കരകളും, അസ്തമയസൂര്യൻെറ ചെങ്കതിരുകളേററ് കടുംചുവപ്പുവർണ്ണം പൂണ്ടു തിളങ്ങുന്ന, മെഴുകുതിരിപോലുള്ള പൈൻമരത്തടികളും, കാട്ടിന്നകലെ കാണുന്ന, സന്ധ്യാദീപ്തിയിൽ മുങ്ങിനിൽക്കുന്ന നീലിമ നിറഞ്ഞു വിരിഞ്ഞ വിഹായസ്സും അയാൾ നോക്കിക്കൊണ്ടിരിക്കുകയാണ്.



''നിങ്ങൾ ഒരു പട്ടാളക്കാരനല്ലേ—ഇതു ശരിയാണോ എന്നു പറയൂ. ഒരു കൊല്ലമായി ഒററയ്ക്കുനിന്നു നാം ഫാസിസത്തോടു പടപൊരുതുകയാണ്. നിങ്ങൾ അതിനെപ്പററി എന്തു പറയുന്നു? എവിടെ നമ്മുടെ സുഹൃത്തുക്കൾ? എവിടെ രണ്ടാം സമരമുന്നണി? നിങ്ങൾ ഇതൊന്നു ചിത്രീകരിക്കാൻ ശ്രമിച്ചുനോക്കൂ. യാതൊന്നും ആലോചിക്കാതെ സ്വന്തം വിയർപ്പുപൊഴിച്ചു ജീവിക്കുന്ന ഒരുവനെ കള്ളന്മാർ ആക്രമിക്കുന്നു. പക്ഷേ, അയാൾ അന്തംവിട്ട് ഓടിപ്പോകുന്നില്ല, ആ തസ്കരന്മാരുടെ നേർക്ക് എതിർക്കാൻ ചെല്ലുന്നു. കയ്യിൽകിട്ടിയ ആയുധങ്ങളെല്ലാമെടുത്ത് അയാൾ പൊരുതുന്നു. നിരവധി മുറിവുകളേററു രക്തം ചിന്തുകയാണ് ആ സാധു. അനേകം പേർക്കെതിരായി നിങ്ങൾ ഒററ ഒരുവൻ. ആയുധധാരികളായ അവർ കുറേക്കാലമായി ഇയാൾക്കുവേണ്ടി പതിയിരിക്കുകയാണ്. അതേ, അയാളുടെ അയൽവാസികൾ ഈ യുദ്ധം നടക്കുന്നതു കാണുന്നുണ്ട്. സ്വന്തം വാതിൽക്കൽനിന്ന് ഇയാളോട് സഹതാപം കാണിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുണ്ട്. 'മിടുക്കൻ! വളരെ നല്ലത്. കൊടുക്ക് അവർക്കിട്ട് ഇനിയും—ഉം ചൂടോടെതന്നെ കൊടുക്ക്.' സഹായത്തിന് ഓടിച്ചെല്ലേണ്ടതിനുപകരം അവർ അയാൾക്ക് കുറെ കല്ലോ വടിയോ എറിഞ്ഞുകൊടുത്തുകൊണ്ട് ഉത്സാഹിപ്പിക്കുകയാണ്. 'അതാ അവിടെ, ഇതുകൊണ്ട് അവരെ തല്ലൂ, നല്ലപോലെ തല്ലൂ.' പക്ഷേ, ഇതു പറയുന്നവർ സമരത്തിൽനിന്നു സ്വയം അകന്നുനില്ക്കുകയാണ്. അതുപോലെതന്നെയല്ലേ നമ്മുടെ സുഹൃത്തുക്കളും പെരുമാറുന്നത്—അല്ലേ യാത്രക്കാരേ, അതുപോലെതന്നെയല്ലേ ഇവരും.''

മെരേസ്യെവ് തിരിഞ്ഞു്, ഒരു അത്ഭുതരസത്തോടെ വൃദ്ധനെ നോക്കി. ജനനിബിഡമായ ആ മുറിയിലെ പലരും അങ്ങോട്ടുതന്നെ നോക്കുകയാണ്, എല്ലാ ഭാഗത്തുനിന്നും അത്ഭുതസ്വരങ്ങൾ ഉയരുന്നുണ്ട്.

''അതെ, അയാൾ പറയുന്നതു മുഴുവൻ വാസ്തവമാണ്. നാം തനിയെയാണ് പൊരുതുന്നത്. എവിടെ രണ്ടാം സമരമുന്നണി?''

''സാരമില്ല; നാം ധൈര്യപൂർവ്വം ശത്രുവിനെ കീഴടക്കും. എല്ലാം കഴിയുമ്പോൾ അവർ രണ്ടാം സമരമുന്നണിയുമായി എത്തും. അതിനു സംശയമില്ല.''

ഒരു പരിസരസ്റ്റേഷനിൽ വണ്ടിനിന്നു. പൈജാമ ധരിച്ച് ഊന്നുവടിയിലും താങ്ങുവടിയിലും, ചാരിക്കൊണ്ട് നിന്നിരുന്ന നിരവധി മുറിവേററവർ ആ വണ്ടിയിൽക്കയറി. അവരുടെ കൈയിലെല്ലാം സൂര്യകാന്തിവിത്തും പഴവും നിറച്ച കടലാസുസഞ്ചികളുണ്ട്. ഏതോ വിശ്രമസങ്കേതത്തിൽനിന്നു അവിടെയുള്ള ചന്തയിലേക്ക് വന്നതാണ് അവർ. കണ്ണടവച്ച ആ വൃദ്ധൻ ഉടൻതന്നെ ചാടിയെഴുന്നേററ്, കാലിൽ കെട്ടോടുകൂടിയ, താങ്ങുവടിയിൽ ചാരിനിന്നിരുന്ന ചെമ്പൻമുടിയുള്ള ഒരു ബാലനെ നിർബ്ബന്ധപൂർവ്വം തൻെറ സീററിൽ പിടിച്ചിരുത്തി.

''ഇവിടെ ഇരിക്കൂ, കുട്ടി, ഇവിടെ ഇരിക്കൂ—ഞാൻ വേഗം ഇറങ്ങും,'' താൻ അതാണു് ചെയ്യുവാൻ പോകുന്നതെന്നു തെളിയിക്കുവാൻ, അയാൾ തന്റെ തോട്ടസാമഗ്രികളെല്ലാം എടുത്തു് വാതിൽക്കലേക്കു നീക്കി. പാൽക്കാരികൾ മുറിവേററവർക്കു സ്ഥലം കൊടുക്കുവാനായി ഞെങ്ങിഞെരുങ്ങിയിരുന്നു. മെരേസ്യെവിന്റെ പിന്നിലായി ശകാരസ്വരത്തിൽ ഒരു സ്ത്രീയുടെ ശബ്ദം ഉയർന്നു.

''മുറിവേററ ഒരുവൻ അടുത്തു നില്ക്കുമ്പോൾ, അയാൾക്കു് ഇരിക്കുവാൻ സ്ഥലംകൊടുക്കാതെ ചടഞ്ഞുകൂടുവാൻ ലജ്ജ തോന്നുന്നില്ലല്ലോ. ആ സാധു കുട്ടി തകർന്നിരിക്കയാണു്. പക്ഷേ, ഇരിക്കുന്നവനു് യാതൊരു കൂസലുമില്ല. സുഖമായി കുത്തിയിരിക്കുന്നതു കണ്ടാൽത്തോന്നും വെടിയുണ്ടകൾ ഇയാളുടെ സമീപത്തേക്കു ചെല്ലുകയില്ലെന്നു്. വ്യോമസേനയിലെ ഒരു കമാണ്ടർ ആണത്രെ!''

ഒട്ടും അർഹിക്കാത്ത ഈ ശകാരം അലെക്സേയെ ക്രോധാവിഷ്ടനാക്കി. അയാളുടെ നാസാദ്വാരങ്ങൾ വിടർന്നു. പെട്ടെന്നു് അയാൾ പ്രകാശിക്കുന്ന മുഖത്തോടെ എഴുന്നേററുനിന്നുകൊണ്ടു പറഞ്ഞു:

''സഖാവേ, ഇവിടെ ഇരുന്നോളൂ.''

ആ മുറിവേററവൻ പരിഭ്രമത്തോടെ പിൻവാങ്ങി.

''വേണ്ട. വളരെ നന്ദി, സീനിയർ ലെഫ്ററനൻറ് സഖാവേ! ബുദ്ധിമുട്ടരുതു്. എനിക്കു നില്ക്കുവാൻ പ്രയാസമില്ല. അധികം പോകുവാനുമില്ല. രണ്ടു സ്റ്റേഷനേ ഉള്ളൂ.''

''ഞാൻ പറയുന്നു; ഇവിടെ ഇരിക്കൂ,'' പരിതസ്ഥിതിയിൽ ഒരു നേരംപോക്കു മണത്തറിഞ്ഞ അലെക്സേയ് ഗൌരവം വിടാതെ പറഞ്ഞു.

അലെക്സേയ് വണ്ടിയുടെ ഒരു ഭാഗത്തുപോയി ചുമരിൽ ചാരി, രണ്ടു കൈകൊണ്ടും ഊന്നുവടിയിന്മേൽ പിടിച്ചു ചരിഞ്ഞുനിന്നു. അലെക്സേയെ ചീത്തപറഞ്ഞ, കള്ളികളുള്ള കൈലേസുകെട്ടിയ ആ സ്ത്രീക്കു് തെററുപററിയെന്നു ബോദ്ധ്യമായി; അവളുടെ ശകാരം വീണ്ടും ഉയർന്നു.

''ആ വടിയുംകുത്തിനില്ക്കുന്ന കമാണ്ടർക്കു് ഇരിക്കാൻ സ്ഥലം കൊടുക്കൂ. കമാണ്ടർസഖാവേ, ഇവിടെ വരൂ. നിങ്ങൾക്കു് എന്റെ സ്ഥലത്തു് ഇരിക്കാം. ദൈവത്തെ വിചാരിച്ചു് ഒന്നൊഴിഞ്ഞുകൊടുക്കൂ. അദ്ദേഹം ഇങ്ങോട്ടു വന്നുകൊള്ളട്ടെ.''

അലെക്സേയ് ഇതു കേട്ടില്ല എന്നു നടിച്ചു. അയാൾക്കു് ആദ്യം തോന്നിയ വിനോദം ഇപ്പോൾ ഇല്ലാതായി. ആ സമയത്തു് അയാൾക്കു് ഇറങ്ങേണ്ട സ്റ്റേഷന്റെ പേരു് കണ്ടക്ടർ വിളിച്ചുപറഞ്ഞു. വണ്ടി സാവധാനം നിന്നു. ജനങ്ങളെ തള്ളിനീക്കി പുറത്തേക്കു പോകുന്നവഴിക്കു് അലെക്സേയ് കണ്ണടക്കാരൻ വൃദ്ധനെ കണ്ടുമുട്ടി. ഒരു പഴയ പരിചയക്കാരനോടെന്നപോലെ, തലകുനിച്ചു ഒച്ചതാഴ്ത്തി അയാൾ ചോദിച്ചു:



''കൊള്ളാം അവർ രണ്ടാംസമരമുന്നണി തുറക്കും ഇല്ലേ. എന്തു വിചാരിക്കുന്നു?''

''അവർ അതു ചെയ്തില്ലെങ്കിൽ നമ്മൾതന്നെത്താൻ നമ്മുടെ കാര്യം നിർവ്വഹിക്കും.'' പ്ലാററുഫോമിലേക്കു് കാലെടുത്തുവച്ചുകൊണ്ടു് അലെക്സേയ് പറഞ്ഞു.

ചക്രങ്ങൾ ഞെരുങ്ങി, സൈറൻ മുഴക്കി, വണ്ടി തിരിവുതിരിഞ്ഞു് അപ്രത്യക്ഷമായി. പിറകിൽ ഒരു പൊടിപടലം മാത്രം ഉയർന്നുകണ്ടു. വളരെ കുറച്ചു യാത്രക്കാർമാത്രം ഉണ്ടായിരുന്ന ആ പ്ലാററുഫോം വേഗം തന്നെ വൈകുന്നേരത്തെ സുഖകരമായ ആലസ്യത്തിൽ അമർന്നുപോയി. യുദ്ധത്തിനു മുമ്പു നല്ല ഒരു വിശ്രമസങ്കേതമായിരുന്നു ഇവിടം. സ്റ്റേഷന്റെ ചുററും അടുത്തടുത്തു നിന്നിരുന്ന പൈൻമരത്തലപ്പുകൾ ഒരു താരാട്ടിന്റെ വീചികൾ ഉയർത്തി. രണ്ടുകൊല്ലംമുമ്പു് ഇതുപോലുള്ള സുന്ദരസായാഹ്നങ്ങളിൽ, വേനൽക്കാലത്തെ നേരിയ വസ്ത്രംധരിച്ച വനിതകളും, കലപിലനാദമുയർത്തുന്ന കുട്ടികളും, സാധനങ്ങൾനിറഞ്ഞ കെട്ടുകളുമായി നഗരത്തിൽനിന്നും വരുന്ന പുരുഷന്മാരും ഈ സ്റ്റേഷനിൽ വന്നിറങ്ങി ചെറിയ ഇടവഴികളിൽക്കൂടെ മരങ്ങളുടെ തണലുപററി ഗ്രാമങ്ങളിലേക്കു് നടന്നുപോയിരിക്കണം... ഉദ്യാനവേലയ്ക്കുള്ള ആയുധങ്ങളായ കുന്താലി, മഴു. മണ്ണുമാന്തി മുതലായവയുമായി വന്നിറങ്ങിയ അല്പം ചില യാത്രക്കാർ, പ്ലാററുഫോറംവിട്ടു് സ്വന്തം പ്രാരബ്ധചിന്തകളിൽ മുഴുകി കാട്ടിലൂടെ നടന്നകന്നു. മെരേസ്യെവ് മാത്രം ഒരുല്ലാസയാത്രക്കാരനെപ്പോലെ തന്റെ വടിയൂന്നി, വേനൽക്കാലസായാഹ്നം ഭംഗിയായാസ്വദിക്കുവാൻ സന്നദ്ധനായി. ആശ്വാസകരമായിരുന്ന ആ കുളിർവായു അയാൾ ആസ്വദിച്ചു. പൈൻമരത്തലപ്പുകളിലൂടെ മുഖത്തു് ചൂടുള്ള സൂര്യകിരണങ്ങൾ വന്നു പതിച്ചപ്പോൾ അയാൾ കണ്ണടച്ചു.

വിശ്രമസങ്കേതത്തിലേക്കു് എങ്ങിനെയാണു് എത്തേണ്ടതെന്ന വിവരം മോസ്കോവിൽവച്ചുതന്നെ അയാൾക്കു് ലഭിച്ചിരുന്നു. സ്ഥലവിവരങ്ങളെപ്പററിയുള്ള ആ അല്പമായ അറിവുകൊണ്ടുതന്നെ ഒരു യഥാർത്ഥഭടനായ അയാൾക്കു മാർഗ്ഗം കണ്ടുപിടിക്കുവാൻ സാധിച്ചു. തീവണ്ടി സ്റ്റേഷനിറങ്ങി, ഒരു പത്തുമിനിററു നടന്നാൽ, ശാന്തമായ ഒരു തടാകതീരത്തു് സ്ഥിതിചെയ്യുന്ന ഈ സ്ഥാപനത്തിലെത്താം. വിപ്ലവത്തിനു വളരെക്കാലംമുമ്പു് ഒരു റഷ്യൻ കോടീശ്വരനു അനിതരസാധാരണമായ ഒരു വേനൽക്കാലബംഗ്ലാവു പണിചെയ്യണമെന്നു മോഹംതോന്നി, തികച്ചും നവീനമായ ഒന്നു് സ്വകീയഭാവനയിൽ പണിയുകയാണെങ്കിൽ പണം എത്ര വേണമെങ്കിലും ചെലവാക്കാമെന്നു് അയാൾ ശില്പിയെ പറഞ്ഞേല്പിച്ചിരുന്നു. അതുകൊണ്ടു് തന്റെ രക്ഷാധികാരിയുടെ രുചിക്കനുസരിച്ചു് ആ ശില്പി കൊത്തുപണികളുള്ള ജനവാതിലുകൾ, പറക്കുന്ന ആകൃതിയിലുള്ള വട്ടുളുണകൾ, വളഞ്ഞുതിരിഞ്ഞ വഴിത്താ

രകൾ മുതലായവയോടുകൂടിയ ഒരു കൂററൻ ഇഷ്ടികമാളിക ആ തടാകതീരത്തു് പണികഴിച്ചു. പ്രകൃതിരമണീയത തികഞ്ഞ ശരിയായ റഷ്യൻ പശ്ചാത്തലത്തിൽ, ഇപ്പോൾ നിറയെ കോറപ്പുല്ലുനിറഞ്ഞുകിടക്കുന്ന തടാകതീരത്തു് ഈ വൃത്തികെട്ട എടുപ്പു് ഒരു അസാധാരണ വൈകൃതമാണു് ഉണ്ടാക്കിയിരുന്നതു്. അതിസുന്ദരമായിരുന്നു അവിടത്തെ പ്രകൃതിദൃശ്യം. ശാന്തമായ കാലാവസ്ഥയിൽ കണ്ണാടിപോലെ മിനുസമാർന്നിരുന്ന ആ തടാകതീരത്തു്, വിറയ്ക്കുന്ന ഇലകളോടുകൂടിയ ഒരുകൂട്ടം ആസ്പൻമരങ്ങൾ നിന്നിരുന്നു. പച്ചപ്പുൽത്തകിടിയിൽ അവിടവിടെയായി പുള്ളിക്കുത്തുകൾ നിറഞ്ഞ ബർച്ചുമരത്തടികൾ ഉയർന്നുകാണാം. തടാകത്തിന്റെ ചുററും ഒരു വിസ്തൃതമായ നീലവലയമെന്നോണം, പഴക്കംചെന്ന കാടു് വളർന്നുനിന്നിരുന്നു.

ഔദാര്യത്തിൽ റഷ്യ മുഴുവനും പേരു കേട്ടിരുന്ന ഇതിന്റെ ഉടമസ്ഥന്റെ അതിഥികളായി നിരവധി ചിത്രകാരന്മാർ അവിടെ വളരെക്കാലം താമസിച്ചിട്ടുണ്ടു്. ഈ രമ്യഭൂഭാഗഭംഗി ഭാഗികമായും പൂർണ്ണമായും, വളരുന്ന തലമുറക്കുവേണ്ടി ലളിതവും ഗംഭീരവുമായ റഷ്യൻപ്രകൃതിദൃശ്യത്തിന്റെ മാതൃകയെന്ന നിലയിൽ ക്യാൻവാസ്സിൽ പലതവണ പകർത്തപ്പെട്ടിട്ടുണ്ടു്.

സോവിയററുസൈന്യത്തിന്റെ വ്യോമവകുപ്പുകാരുടെ വിശ്രമസങ്കേതമാണു് ഇപ്പോൾ ഈ സ്ഥലം. സമാധാന കാലത്തു് വൈമാനികർ കുടുംബസഹിതം ഇവിടം സന്ദർശിച്ചിരുന്നു. യുദ്ധസമയത്തു് മുറിവേററ വൈമാനികരെ ആരോഗ്യം വീണ്ടെടുക്കാനായി ഇങ്ങോട്ടയക്കുന്നു. അലെക്സേയ് ഈ സ്ഥലത്തേക്കു വന്നതു്, ആസ്ഫാൽററിട്ട ബർച്ചുമരം കൊണ്ടു തണൽപിടിച്ച വളഞ്ഞ വഴിയിലൂടെ അല്ല, പിന്നയോ റയിൽവെലയിൻവിട്ടു് തടാകതീരത്തെത്തുന്ന ഒരു കാട്ടുപാതയിൽക്കൂടെയാണു്, ഒരുവിധത്തിൽ പറഞ്ഞാൽ അയാൾ പിന്നിൽക്കൂടെയാണു് വന്നതു്. പ്രധാനവാതലിൽ ആൾത്തിരക്കുള്ള രണ്ടു മോട്ടോർബസ്സുകളെ ചുററിപ്പററിനിന്നിരുന്ന ഒച്ചയുണ്ടാക്കുന്ന ജനക്കൂട്ടത്തിൽ അയാൾ ആരും അറിയാതെ ലയിച്ചു.

സംഭാഷണങ്ങൾ, യാത്രാവചനങ്ങൾ, ശുഭാശംസകൾ എന്നിവയിൽനിന്നു വ്യക്തമായിരുന്നു, ഒരുകൂട്ടം വൈമാനികർ വിശ്രമസങ്കേതം വിട്ടു് യുദ്ധക്കളത്തിലേയ്ക്കു് യാത്രയാവുകയാണെന്നു്. യാത്രപറയുന്ന വൈമാനികരിൽ തിരതല്ലുന്ന ഉന്മേഷവും ആവേശവും കണ്ടാൽ തോന്നുക, അവർ പോകുന്നതു്, ഓരോ മേഘശകലത്തിന്നടിയിലും മരണം പതിയിരിക്കുന്ന യുദ്ധരംഗത്തേക്കല്ല, സമാധാനകാലത്തെ സ്വന്തം 'ഗാരിസണി'ലേയ്ക്കാണെന്നാണു്. അവരോടു യാത്രപറയുന്നവരുടെ മുഖത്തു വ്യസനവും അക്ഷമയും പ്രകടമായിരുന്നു. അലെക്സേയ്ക്കു് അവരുടെ വികാരങ്ങൾ മനസ്സിലായി. തെക്കൻഭാഗങ്ങളിൽ അലയടിച്ചുയരുന്ന ആ



വലിയ സമരം തുടങ്ങിയതിൽപ്പിന്നെ പലപ്പോഴും അയാളിൽ അനിയന്ത്രിതമായതരത്തിൽ ഈ വികാരം ഉദിച്ചിട്ടുണ്ടു്. യുദ്ധമുന്നണിയിലെ സംഘർഷാവസ്ഥ വർദ്ധമാനമായിവരുന്തോറും, ഈ വികാരം സുശക്തമായി വളർന്നുവന്നു. പട്ടാളവലയത്തിൽ ഇപ്പോഴും സ്റ്റാലിൻഗ്രാഡ് എന്ന നാമധേയം വളരെ ശ്രദ്ധിച്ചും ശാന്തമായും മാത്രം ഉപയോഗിക്കുമ്പോൾ ഈ വികാരം അപരിമിതമായ ഒരു തീവ്രാഭിലാഷമായി വളർന്നുവരുന്നു. ആസ്പത്രിയിലെ നിർബദ്ധമായ അലസത അസഹ്യമായിത്തോന്നിയിരുന്നു അയാൾക്കു്.

വെയിലേററു കരുവാളിച്ച ആവേശഭരിതമായ മുഖങ്ങൾ ചൊറുചൊറുക്കുള്ള മോട്ടോർബസ്സുകളുടെ വാതായനങ്ങളിൽക്കൂടി എത്തിനോക്കി. വരയുള്ള പൈജാമ ധരിച്ചു് അല്പം മുടന്തും, മിന്നുന്നകഷണ്ടിയുമുള്ള ഒരു ആർമീനിയക്കാരൻ—വിശ്രമാർത്ഥികളുടെ ഓരോ ഗ്രൂപ്പിലും സാധാരണ കാണപ്പെടുന്ന തമാശക്കാരായ അംഗീകൃതവിദൂഷകന്മാരിൽ ഒരുവനായിരുന്നു അയാൾ—ഞൊണ്ടി, ഞൊണ്ടി ബസ്സിനുചുററും പരതിക്കൊണ്ടിരുന്നു. അയാൾ വടി ഉയർത്തി ഓരോ യാത്രാശംസ വിളിച്ചു പറയുന്നുണ്ടായിരുന്നു.

''ഫേദ്യ, ആകാശത്തിൽ കണ്ടെത്തുന്ന ഫാസിസ്ററുകാരോടു് എന്റെ ക്ഷേമാന്വേഷണങ്ങൾ പറയണേ. നിങ്ങളുടെ ചന്ദ്രികാചികിത്സ മുഴുവനാക്കുവാൻ സമ്മതിക്കാത്ത അവർക്കു് ശരിക്കും കണക്കുതീർത്തുകൊടുക്കണം കേട്ടോ. ഫേദ്യ, ഫേദ്യ, നമ്മുടെ സോവിയററ് വീരന്മാരുടെ നിലാവിലെ കളി മുഴുവനാക്കുവാൻ സമ്മതിക്കാത്തതു് തനിതെമ്മാടിത്തരമാണെന്നു് അവർക്കു നല്ലപോലെ മനസ്സിലാക്കിക്കൊടുക്കണം.''

വെയിലേററു ചെമ്പിച്ച മുഖവും, ഉരുണ്ട തലയും, ഉയർന്ന നെററിയിൽ വലിയ മുറിവിന്റെ വടുവും ഉള്ള ഫേദ്യ ജനവാതിൽക്കൽ ചാഞ്ഞുകിടന്നു വിളിച്ചുപറഞ്ഞു താൻ തന്റെ ചുമതല ശരിക്കും നിർവ്വഹിക്കുമെന്നു ചന്ദ്രികാക്കമ്മിററിക്കു് തികച്ചും വിശ്വസിക്കാം എന്നു്.

ജനക്കൂട്ടത്തിൽനിന്നു് ഒരു വലിയ പൊട്ടിച്ചിരി ഉയർന്നു. അതിന്നിടയിൽ ബസ്സു പുറപ്പെട്ടു പതുക്കെ ഗേററിലേക്കു് നീങ്ങി.

''നല്ലതു വരട്ടെ! സുരക്ഷിതമായ യാത്ര!'' ജനക്കൂട്ടത്തിൽനിന്നു് ആശീർവ്വാദങ്ങൾ പൊങ്ങി.

''ഫേദ്യ! കഴിയുന്നതും വേഗത്തിൽ നിങ്ങളുടെ പി. ഒ. നമ്പർ അയച്ചുതരു! നിങ്ങളുടെ ഹൃദയം സീന റെജിസ്റ്റേഡ് തപാലിൽ തിരിച്ചയച്ചുതരും...''

നടപ്പാതയുടെ തിരുവിൽ ബസ്സുകൾ അപ്രത്യക്ഷമായി. അസ്തമയസൂര്യന്റെ ചെങ്കതിർച്ചാർത്തേററ് പൊൻനിറംപൂണ്ടിരുന്ന പൊടിപടലം അമർന്നടങ്ങി. വിശ്രമാർത്ഥികൾ കൂട്ടം പിരിഞ്ഞു് വരയൻ പൈ

ജാമകളോ അങ്കികളോ ധരിച്ച് പാർക്കിൽ അവിടവിടെ നടന്നുതുടങ്ങി. മെരേസ്യെവ് വൈമാനികരുടെ കളിപ്പന്തുകൾ ടെന്നീസ് റാക്കറ്റുകൾ സ്കിറ്റിൽസ് മുതലായവ ചിതറിക്കിടന്നിരുന്ന പൂമുഖത്തേക്ക് ചെന്നു. അവരുടെ നീലനാടകെട്ടിയ തൊപ്പികൾ അവിടെ തൂക്കിയിട്ടിരുന്നു. ആ മുടന്തൻ ആർമീനിയക്കാരൻ അയാളെ സ്വീകരണമുറിയിലേക്കു നയിച്ചു. ഗൌരവവും സാമർത്ഥ്യവും സ്ഫുരിക്കുന്ന മുഖമാണ് അയാളുടേതെന്നും ആ വലിയ നല്ല കണ്ണിൽ വേദന നിഴലിക്കുന്നുണ്ടെന്നും സൂക്ഷ്മമായി പരിശോധിച്ചപ്പോൾ അലെക്സേയ്ക്ക് മനസ്സിലായി. വഴിക്കു വച്ചുതന്നെ നേരംപോക്കിൽ താൻ ചന്ദ്രികാക്കമ്മിറ്റിയുടെ ചെയർമാനാണ്, ഏതൊരു മുറിവിനും പറ്റിയ മരുന്നാണ് നിലാവിലെ കളി, ചന്ദ്രികാചികിത്സ നടത്തുമ്പോൾ തികഞ്ഞ അച്ചടക്കം പാലിക്കണമെന്ന് താൻ നിർബ്ബന്ധിക്കും, താൻ തനിയെയാണ് നിലാവുചികിത്സയുള്ള ഒരുക്കങ്ങൾ ചെയ്യുന്നത്, എന്നും മറ്റും അയാൾ അലെക്സേയോട് പ്രസംഗിച്ചു. സ്വതസ്സിദ്ധമായ ഒരു വാസനാവൈഭവത്തോടെ അയാൾ തമാശകൾ അടിച്ചുവിട്ടു. ആ സമയത്തും അയാളുടെ കണ്ണിൽ ഗൌരവമാണ് നിഴലിച്ചിരുന്നത്. കേൾക്കുന്നവന്റെ മുഖത്തേക്ക് അപ്പോൾ അയാൾ ജിജ്ഞാസയോടെ സൂക്ഷിച്ചുനോക്കും.

വെള്ളവസ്ത്രം ധരിച്ച ഒരു യുവതിയാണ് സ്വീകരണ മുറിയിൽവച്ച് മെരേസ്യെവിനെ എതിരേറ്റത്. അവളുടെ തലമുടി തീപ്പിടിച്ചപോലെ ചുകന്നിരുന്നു. വായിച്ചിരുന്ന പുസ്തകം താഴെവച്ച് ഗൌരവത്തോടെ അവൾ ആരാഞ്ഞു.

''മെരേസ്യെവ്?''

അവൾ റജിസ്റ്ററിൽ നോക്കിവായിച്ചു. ''മെരേസ്യെവ് അലെക്സേയ് പെത്രോവിച്ച്?'' വീണ്ടുവിവേചനദൃഷ്ട്യാ അയാളെ നോക്കിക്കൊണ്ടവൾ പറഞ്ഞു ''എന്നെ കളിപ്പിക്കാൻനോക്കണ്ട. ഞാൻ ഇവിടെ എഴുതിയിരിക്കുന്നത്: 'മോസ്കോവിലെ 9–ാം ആസ്പത്രിയിൽനിന്നു കാലുകൾ മുറിച്ചുകളയപ്പെട്ട സീനിയർ ലെഫ്റ്റനൻറ് മെരേസ്യെവ്' എന്നാണ്. പക്ഷേ, നിങ്ങൾ...''

അലെക്സേയ് മുഖം പൊന്തിച്ചു. സാധാരണയായി ചുകന്ന തലമുടിയുള്ള പെൺകിടാങ്ങളുടേതുപോലെ വെളുത്ത വട്ടമുഖമാണ് അവളുടേതും. ആ ചെമ്പൻതലമുടികൊണ്ട് മുഖത്തിന്റെ മുക്കാൽഭാഗവും മറഞ്ഞുകിടന്നിരുന്നു. അവളുടെ മൃദുലമായ തൊലിയിൽ തിളങ്ങുന്ന ഒരു തുടിപ്പ് ഉൾച്ചേർന്നിരുന്നു. വികൃതിത്തം തുളുമ്പുന്ന, പ്രകാശമേറിയ ഉലുകട്ടഷ്ടിയോടെ അവൾ സവിസ്മയം അയാളെ തുറിച്ചുനോക്കി.

''പക്ഷേ, ഞാനാണ് അലെക്സേയ് മെരേസ്യെവ്. ഇതാ എന്റെ കടലാസ്സുകൾ. നിങ്ങൾ ലോല്യയാണോ.''

''അല്ല. ആ പേരു് നിങ്ങൾക്ക് എവിടെനിന്നു കിട്ടി. ഞാൻ



സീനയാണ്.'' വീണ്ടും അവൾ സംശയത്തോടെ അലെക്സേയുടെ കാലിലേക്ക് നോക്കി. ''നിങ്ങൾക്ക് നല്ല കൃത്രിമക്കാലുകൾ കിട്ടിയോ.... അതോ?..''

''അതെ. ഇവ കൃത്രിമക്കാലുകൾതന്നെ, അപ്പോൾ നിങ്ങളാണല്ലെ ഫേദ്യയുടെ ഹൃദയം അപഹരിച്ച, സീന.''

''അപ്പോൾ ഇതിനിടയിൽ മേജർ ബുർനസ്യാൻ എല്ലാം നിങ്ങളോടു പറഞ്ഞുകഴിഞ്ഞിരിക്കുന്നു? ഞാൻ ആ മനുഷ്യനെ വെറുക്കുന്നു. അയാൾക്ക് എല്ലാവരേയും കളിയാക്കണം. ഞാൻ ഫേദ്യയെ നൃത്തംചെയ്യാൻ പഠിപ്പിച്ചു. അതിൽ അസാധാരണമായി എന്തെങ്കിലും ഉണ്ടോ?''

''അപ്പോൾ നിങ്ങൾ എന്നെയും നൃത്തംചെയ്യാൻ പഠിപ്പിക്കും. മേജർ ബുർനസ്യാൻ എന്നെ നിലാവിലെ കളിസംഘത്തിൽ ചേർക്കാമെന്നു വാഗ്ദാനംചെയ്തിട്ടുണ്ട്.''

പെൺകുട്ടി അലെക്സേയെ നോക്കി അത്ഭുതത്തോടെ പറഞ്ഞു:

''എന്ത്', നൃത്തംചെയ്യുകയോ — കാലില്ലാതെ. വിഡ്ഢിത്തം— നിങ്ങളും എല്ലാവരേയും കളിയാക്കുന്നതരത്തിലുള്ള ആളാണ് അല്ലെ?''

പെട്ടെന്നു സ്റ്റ്റുച്ക്കോവ് ആ മുറിയിലേക്ക് ഓടിവന്ന് മെരേസ്യെവിനെ കെട്ടിപ്പിടിച്ചു.

''സീന,'' അയാൾ പെൺകുട്ടിയുടെ സമീപത്തേക്കു തിരിഞ്ഞുകൊണ്ടു പറഞ്ഞു. ''എല്ലാം ശരിയായില്ലെ. സീനിയർ ലെഫ്: എന്റെ മുറിയിലേക്ക് അല്ലെ വരുന്നത്.''

ഒരുമിച്ചു കുറെക്കാലം ആസ്പത്രിയിൽ ചിലവഴിച്ചവർ പിന്നീട് കണ്ടുമുട്ടുന്നത് സഹോദരന്മാരെപ്പോലെയാണ്. അലെക്സേയ്ക്ക് മേജറെ കണ്ടപ്പോൾ വളരെ സന്തോഷം തോന്നി. അതു കണ്ടാൽ തോന്നും കുറെക്കാലമായി അവർ തമ്മിൽ പിരിഞ്ഞിട്ട് എന്ന്. സ്റ്റ്റുച്ക്കോവ് അലെക്സേയുടെ സഞ്ചി അവിടെ എത്തിച്ചിരുന്നു. അയാൾക്ക് അവിടവും സ്വന്തം വീടാണ് എന്ന വിചാരം ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. അയാൾക്ക് എല്ലാവരെയും, എല്ലാവർക്കും അയാളെയും അറിയാം. ഒരൊറ്റ ദിവസംകൊണ്ട് ചിലരുടെയെല്ലാം സ്നേഹം സമ്പാദിക്കാനും, ചിലരുമായി വഴക്കുണ്ടാക്കാനും അയാൾക്കു സാധിച്ചു.

അവർ രണ്ടുപേരും താമസിച്ചിരുന്ന മുറിയുടെ ജനവാതിൽ തുറന്നിരുന്നത്, ഉയർന്നുനില്ക്കുന്ന പൈൻമരങ്ങളും, ബിൽബറി കുററിക്കാടുകളും വളർന്നുനിന്നിരുന്ന ഒരു ചെറിയ ഉദ്യാനത്തിലേക്കാണ്. പനയിൽനിന്ന് എന്നപോലെ നിരവധി ഇലകളും അതിനിടയിലായി വലിയ ഒരു ആഷ്ബെറിപ്പഴക്കുലയും തൂങ്ങിനിന്നിരുന്ന ഒരു ചടച്ച ആഷ്മരം കെട്ടിടത്തിനടുത്തുതന്നെ നിന്നിരുന്നു. ഭക്ഷണംകഴിഞ്ഞ് കുളിർമ്മയേറിയ വിരിപ്പിൽ നീണ്ടുനിവർന്നുകിടന്ന ഉടനെതന്നെ അലെക്സേയ് ഗാഢനിദ്രയിൽ ലയിച്ചു.

അന്നു രാത്രി വിഷമിപ്പിക്കുന്ന അസാധാരണമായ സ്വപ്നങ്ങളാണ് അയാൾ കണ്ടതു്. നീലനിറംപൂണ്ട മഞ്ഞു്—നല്ല നിലാവ്, കാട്ട് ഒരു വലപോലെ അയാളെ ആവരണംചെയ്തിരിക്കുകയാണ്. അതു ഭേദിച്ച് അയാൾ പുറത്തേക്കു കടക്കുവാൻ ശ്രമിച്ചു. മഞ്ഞു് കാലിന്മേൽ പിടിച്ച് അയാളെ അമർത്തിവച്ചിരിക്കുന്നു. എന്തോ ഭയങ്കരമായ ഒരാപത്താണ് തന്നെ ഗ്രസിക്കുവാൻപോകുന്നതെന്ന മട്ടിൽ സർവ്വശക്തികളും എടുത്തു് അതിൽനിന്നു സ്വയം രക്ഷപ്രാപിക്കുവാൻ അയാൾ ശ്രമിച്ചു. പക്ഷേ അതിനു് അയാൾക്കു ശക്തിയുണ്ടായിരുന്നില്ല. അയാൾ ഞരങ്ങി, ഉരുണ്ടു, പിരണ്ടു നോക്കി. ഇപ്പോൾ അയാൾ കാട്ടിലല്ല; സ്വന്തം വിമാനത്താവളത്തിലാണ്. ചിറകില്ലാത്ത, വിചിത്രമായ ഒരു വിമാനത്തിന്റെ കോക്പിററിൽ കയറിയിരിക്കുന്ന ചടച്ചുവിളറിയ യൂറ. അയാൾ കൈവീശി ചിരിച്ച് ആകാശത്തേക്ക് ഉയർന്നു. മിഹൈലാ മുത്തച്ഛൻ ഒരു കൊച്ചുകുട്ടിയെപ്പോലെ അലെക്സേയെ കൈയിൽ എടുത്തു് ആശ്വസിപ്പിക്കുവാൻ എന്നപോലെ പറഞ്ഞു: ''സാരമില്ല. അയാൾ പോകട്ടെ. നമുക്ക് ഒരു അസ്സൽ നീരാവികുളി കഴിക്കാം. വളരെ നന്നായിരിക്കും. ഇല്ലെ?'' പക്ഷേ, ചൂടുള്ള കുളിയ്ക്കുവേണ്ടി അയാളെ കിടത്തുന്നതിനു പകരം മുത്തച്ഛൻ തണുത്ത മഞ്ഞിലാണ് അയാളെ കൊണ്ടുപോയി ഇട്ടതു്. അലെക്സേയ് എണീക്കുവാൻ ശ്രമിച്ചു. പക്ഷേ, വീണ്ടും മഞ്ഞു് അയാളെ അമർത്തിപ്പിടിച്ചു. അല്ല. ഇതു മഞ്ഞല്ല; തന്റെ മീതെകയറിക്കിടന്നു തന്നെ ശ്വാസംമുട്ടിച്ച് ഞെക്കിക്കൊല്ലുന്നതു് ആ കരടിയുടെ ചൂടേറിയ ശരീരമാണല്ലോ. ജനവാതിലിലൂടെ ഉന്മേഷം തിരളുന്ന മുഖം പുറത്തേക്കാക്കിനില്ക്കുന്ന വൈമാനികരെ വഹിച്ചുകൊണ്ട് മോട്ടോർബസ്സുകൾ കുതിച്ചു പായുകയാണ്. പക്ഷേ, അവർ അലെക്സേയെ കാണുന്നില്ല. അയാൾക്ക് അവരെ സഹായത്തിനു വിളിക്കണമെന്നുണ്ട്, അവരുടെ അടുത്തേക്ക് ഓടിയെത്തണമെന്നുണ്ട്, ഒന്നും സാധിച്ചില്ലെങ്കിൽ കൈകൊണ്ട് ആംഗ്യമെങ്കിലും കാണിച്ചാൽ കൊള്ളാമെന്നുണ്ട്. പക്ഷേ, പരുപരുത്ത, ഒരു പതുങ്ങിയ ശബ്ദം മാത്രമേ അയാളിൽനിന്നു് ഉയർന്നുള്ളു. അയാൾക്കു ശ്വാസംമുട്ടുന്നു. ഹൃദയത്തിന്റെ തുടിപ്പ് അവസാനിക്കുകയാണോ? അയാൾ അവസാനമായി ഒരു ശ്രമംകൂടി നടത്തി. എന്തുകൊണ്ടോ, പടർന്നുപിടിച്ച ചുകന്ന തലമുടിയുടെ ഉള്ളിൽനിന്നു്, സീനയുടെ ചിരിക്കുന്ന, വികൃതിത്തം തുളുമ്പുന്ന ജിജ്ഞാസാസ്ഫുരിതമായ കണ്ണുകളാണ് അയാളുടെ മുന്നിൽ.

വർണ്ണനാതീതമായ ഒരു ഭീതിയോടെയാണ് അലെക്സേയ് ഉണർന്നതു്. മേജർ പതുക്കെ കൂർക്കംവലിച്ചുകൊണ്ട് ഉറങ്ങുകയാണ്. മായാരൂപംപോലെ ഒരു ചന്ദ്രകിരണം ജനലിലൂടെ അകത്തേക്കു കടന്നു. എന്തിനാണ് ഈ അപകടകരങ്ങളായ ദിനങ്ങൾ തിരിച്ചുവന്നതു്. അയാൾ അവയെപ്പററി ഇപ്പോൾ ഓർക്കാറുപോലുമില്ല. അഥവാ വല്ലപ്പോഴും



സ്മരണയിൽ വരുകയാണെങ്കിൽത്തന്നെ ഒരു പഴംകഥപോലെ മാത്രം. സുരഭിലമായ, കുളിരണിഞ്ഞ നിശാമാരുതനോടൊന്നിച്ച്, ഉറക്കംതൂങ്ങിയ ഒരു മൃദുസ്വരവും, നിലാവേററു പ്രകാശിക്കുന്ന ആ വലിയ വാതായനത്തിൽക്കൂടെ താളക്രമത്തിൽ കടന്നുവന്നിരുന്നു. ഇടയ്ക്കിടെ പ്രക്ഷുബ്ധമായി വിറയാർന്നുയർന്നും ചിലപ്പോൾ എന്തോ അപകടസൂചനകൊണ്ട് തടയപ്പെട്ടപോലെ ഉച്ചസ്വരത്തിൽ പെട്ടെന്നു് നിർത്തിയും ആണ് അതു കേട്ടിരുന്നതു്. അതു് ആ കാനനത്തിന്റെ നിനാദമായിരുന്നു.

പൈൻമരത്തലപ്പുകളുടെ അവ്യക്തമായ മർമ്മരശബ്ദം കേട്ടുകൊണ്ടു കുറേനേരം ആ വൈമാനികൻ കിടയ്ക്കയിൽ എഴുന്നേററിരുന്നു. ആ മാസ്മരശക്തിയെ വലിച്ചെറിയാനെന്നപോലെ അയാൾ തല ശക്തിയോടെ കുലുക്കി. വീണ്ടും അയാൾക്ക് ദൃഢതയും ഉന്മേഷവും ലഭിച്ചു. വിശ്രമസങ്കേതത്തിൽ അയാൾക്കു താമസിക്കേണ്ടിയിരുന്നതു് ഇരുപത്തെട്ടു ദിവസമായിരുന്നു. അതിനുശേഷം വേണം പറക്കണോ, സമരം ചെയ്യേണമോ, ജീവിക്കണമോ, അതോ എന്നെന്നും സഹതാപപൂർണ്ണമായ നോട്ടങ്ങളും തെരുവുകാറിൽ സൌജന്യമായി ഒരു സീററും കിട്ടുവാനാണോ പോകുന്നതു് എന്ന കാര്യങ്ങൾ തീരുമാനിക്കുവാൻ. അതുകൊണ്ട്, നീണ്ടതും, എന്നാൽ അതേസമയത്തു് ചുരുങ്ങിയതുമായ ആ ഇരുപത്തെട്ടു ദിവസത്തിലെ ഓരോ മിനിററും ഒരു യഥാർത്ഥമനുഷ്യനാകാൻ വേണ്ടി ശ്രമം ചെയ്യണം.

മേജറുടെ കൂർക്കംവലികൾക്കിടയിൽ, നിലാവിന്റെ മായികദീപ്തിയിൽ ഇരുന്നു്, അയാൾ മനസാ ഒരു പരിപാടി തയാറാക്കി; കാലത്തേയും വൈകുന്നേരത്തേയും കായികാഭ്യാസങ്ങൾ, നടത്തം, ഓട്ടം, കാലിന്റെ പ്രത്യേക പരിശീലനം. തന്നെ ഏററവും ആകർഷിച്ചതും, തന്റെ കാലിനു സർവ്വവിധമായ ആയാസവും നൽകുവാൻ പര്യാപ്തവുമായ, സീനയുമായുള്ള സംഭാഷണങ്ങളിൽനിന്നു് ഉത്ഭവിച്ച ആ പുതിയ ആശയം പ്രായോഗികമാക്കുക.

അതേ, അയാൾ നൃത്തം പഠിക്കുവാൻതന്നെ തീരുമാനിച്ചു.

## III

ആഗസ്റ്റ്മാസത്തിലെ പ്രശാന്തമായ, തെളിഞ്ഞ അപരാഹ്നത്തിൽ പ്രകൃതിയിലുള്ള സകലവസ്തുക്കളും മിന്നിമിന്നി പ്രകാശിക്കുമ്പോൾ, ചൂടുപിടിച്ച അന്തരീക്ഷത്തിൽ, ശരത്കാലത്തിന്റെ വേദനിപ്പിക്കുന്ന സ്പർശം തുടങ്ങിയോ എന്നു തോന്നുന്ന ആ സമയത്തു് കുററിക്കാട്ടിലൂടെ വളഞ്ഞുപുളഞ്ഞു് ഒഴുകുന്ന നദീതീരത്തു്, കുറെ വൈമാനികർ വെയിലേററുകൊണ്ട് ഇരിക്കുകയായിരുന്നു. വെയിൽകൊണ്ടു തളർന്നു് ചിലർ ഉറക്ക

മായി; അക്ഷീണനായ ബുർനസ്യാൻ പോലും നിശ്ശബ്ദത അവലംബിച്ചിരിക്കുകയാണ്. ഇനിയും നല്ലപോലെ ഭേദമായിട്ടില്ലാത്ത തന്റെ ഒടിഞ്ഞ കാൽ ചൂടുള്ള മണലിൽ പൂഴ്ത്തിവച്ചിരിക്കയാണ് അയാൾ. കുററിച്ചെടികളുടെ ഇലകൾ അവർക്ക് ഒരു മറയായി നിന്നിരുന്നു. പക്ഷേ, വഴിയുടെ അങ്ങേയററത്തായി കാലടികളേററുണ്ടായ പച്ചപ്പുൽമൂടിയ ഒരു വഴിത്താര അവർക്ക് അവിടെ ഇരുന്നാൽ തെളിഞ്ഞുകാണാം. തന്റെ കാലിനെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ യാദൃച്ഛികമായി മേലോട്ടുനോക്കിയ ബുർനസ്യാന്റെ നോട്ടത്തിനു ലക്ഷ്യമായതു് അസാധാരണമായ ഒരു കാഴ്ചയായിരുന്നു.

തലേദിവസം അവിടെ എത്തിച്ചേർന്നിരുന്ന ആ പുതിയ മനുഷ്യൻ ഒരു വരയൻപൈജാമയും ബൂട്ട്സും ധരിച്ച്, അരവരെ നഗ്നനായി, ആ കുററിക്കാട്ടിൽനിന്ന് പുറത്തു കടന്നു. ചുററും നോക്കി. കൺവെട്ടത്ത് ആരുമില്ല എന്നുറപ്പുവരുത്തിയശേഷം അയാൾ തന്റെ എളിയിൽ കൈകുത്തി അസാധാരണമായ ഒരു കാൽവെപ്പോടെ ഓടുവാൻ തുടങ്ങി. ഒരിരുന്നൂറുമീററർ ഓടിയതിനുശേഷം, വേഗത കുറച്ച് നടന്നുതുടങ്ങി. അയാളുടെ ദേഹത്തിലൂടെ വിയർപ്പ് ഒഴുകുകയാണ്. കിതച്ചിരുന്ന അയാൾക്ക് ശ്വാസം നേരെ കിട്ടിയപ്പോൾ, വീണ്ടും ഓടാനാണു തോന്നിയത്. ഓടിത്തളർന്ന കുതിരയുടെ പാർശ്വങ്ങൾപോലെ അയാളുടെ മേനിയാകെ മിന്നിത്തിളങ്ങി. നിശ്ശബ്ദനായി ബുർനസ്യാൻ സുഹൃത്തുക്കളുടെ ശ്രദ്ധയെ ഓട്ടക്കാരനിലേക്ക് തിരിച്ചുവിട്ടു. ആ മറവിലിരുന്ന് അവരും അയാളെത്തന്നെ ശ്രദ്ധിക്കുവാൻതുടങ്ങി. പുതിയ താമസക്കാരൻ നിസ്സാരമായ അഭ്യാസങ്ങൾ കൊണ്ടുപോലും വല്ലാതെ കിതയ്ക്കുന്നുണ്ടായിരുന്നു. ഇടയ്ക്കിടെ അയാൾ വേദനകൊണ്ടു പുളഞ്ഞു. ഞരങ്ങിക്കൊണ്ടാണെങ്കിലും അയാൾ ഓട്ടം നിർത്തിയില്ല. സ്വയം നിയന്ത്രിക്കുവാൻ വയ്യാതായപ്പോൾ ബുർനസ്യാൻ വിളിച്ചുപറഞ്ഞു:

''ഹേയ് ചങ്ങാതി! ഓട്ടത്തിൽ പുതിയ റിക്കാർഡു നേടൻ അഭ്യസിക്കുകയാണോ?''

ഒരു ഞെട്ടലോടെ നവാഗതൻ നിന്നു. ക്ഷീണവും വേദനയും ആ മുഖത്തുനിന്ന് ഓടിമറഞ്ഞു. അയാൾ ശാന്തനായി ആ കുററിക്കാട്ടിലേയ്ക്കു നോക്കി; പിന്നീട് യാതൊന്നും പറയാതെ ചുരുണ്ടുപോകുന്നമട്ടിൽ കാട്ടിലേക്കു നടന്നുപോയി.

''ആരാണ് അയാൾ സർക്കസ്സുകാരനോ ഭ്രാന്തനോ?''

അപ്പോൾമാത്രം ഉറക്കമുണർന്ന മേജർ സ്ട്രൂച്ച്ക്കോവ് വിശദീകരിച്ചു.

''അയാൾക്കു പാദങ്ങളില്ല. കൃത്രിമക്കാലുകൾക്കു അഭ്യാസം നൽകുകയാണ്. വീണ്ടും യുദ്ധമേഖലയിലേക്കു മടങ്ങണമെന്നാണ് അയാളുടെ മോഹം.''



ക്ഷീണിച്ച മനുഷ്യരുടെമേൽ തണുത്ത വെള്ളം പാററിയാലത്തെ അനുഭവമാണ് അവർക്കുണ്ടായത്. പെട്ടെന്ന് അവരെല്ലാവരും വർത്തമാനം പറയുവാൻതുടങ്ങി. ഒരു അസാധാരണ താളത്തോടുകൂടി നടക്കുന്നതിൽക്കവിഞ്ഞ യാതൊരു പ്രത്യേകതയും തോന്നാതിരുന്ന ഈ ചെറുപ്പക്കാരന് പാദങ്ങൾ ഇല്ല എന്നു മനസ്സിലായപ്പോൾ അവർക്ക് അത്ഭുതമായി. കാലില്ലാതെ ഒരു പോർവിമാനം ഓടിക്കുവാനുള്ള അയാളുടെ ആശയം അവിശ്വസനീയവും അബദ്ധവും ആണെന്നുമാത്രമല്ല അവിശുദ്ധമെന്നുപോലും അവർക്കു തോന്നി. നിസ്സാരമായ കാരണങ്ങൾമൂലം, ഉദാഹരണമായി, രണ്ടു വിരലുകളുടെ നഷ്ടം, ഞരമ്പുതകർച്ച, കാലുകൾ പരന്നുതുടങ്ങുന്നതിന്റെ ലക്ഷണങ്ങൾ എന്നിവകൊണ്ട്, പുറത്താക്കപ്പെട്ട വൈമാനികരുടെ കഥകൾ അവർ ഓർത്തു. എപ്പോഴും, യുദ്ധകാലത്തുപോലും, ബാക്കി ഏതു സർവ്വീസിനെക്കാളും കർശനമായിരുന്നു വൈമാനികരുടെ കായികശേഷിയുടെ തോതു്. അവസാനമായി അവരുടെ എല്ലാവരുടേയും അഭിപ്രായം, ഒരു പോർവിമാനത്തിന്റെ അതിസങ്കീർണ്ണമായ യന്ത്രസമൂഹത്തെ നിയന്ത്രിക്കുവാൻ പാദങ്ങളില്ലാതെ സാദ്ധ്യമാകുകയില്ല എന്നുതന്നെയായിരുന്നു.

മെരേസ്യെവിന്റെ ആശയം ഒരുതരം വിഭ്രാന്തിയാണ് എന്നവർ സമ്മതിച്ചു. പക്ഷേ, എല്ലാവർക്കും അതിനോട് ഒരു ആകർഷണംതോന്നി.

''നിങ്ങളുടെ സ്നേഹിതൻ ഒന്നുകിൽ, ഒരു പമ്പരവിഡ്ഢി—അല്ലെങ്കിൽ അതുല്യപ്രഭാവൻ. രണ്ടിന്റേയും ഇടയ്ക്കൊന്നുമല്ല തീർച്ച,'' ഇതായിരുന്നു ബുർനസ്യാന്റെ തീരുമാനം.

വിശ്രമസങ്കേതത്തിൽ കാലില്ലാത്ത ഒരാളുണ്ട്; അയാൾ ഇനിയും ഒരു പോർവിമാനം ഓടിക്കാമെന്നു സ്വപ്നം കാണുകയാണ് എന്ന വാർത്ത നിമിഷനേരംകൊണ്ട് എല്ലാ വാർഡിലും പരന്നു. രാത്രി ഭക്ഷണസമയമായപ്പോഴേയ്ക്കും, അലെക്സേയ് എല്ലാവരുടേയും ശ്രദ്ധാകേന്ദ്രമായി മാറിയിരുന്നു. പക്ഷേ, അയാൾമാത്രം അതു് അത്രതന്നെ മനസ്സിലാക്കിയിരുന്നില്ല. അയാളെ ശ്രദ്ധിച്ചവരാരും, മേശക്കരികിൽ ഇരുന്ന് തന്റെ കൂട്ടുകാരുമായി വർത്തമാനം പറഞ്ഞു ഹൃദയംഗമമായി പൊട്ടിച്ചിരിക്കുകയും, ഹൃദ്യമായി ഭക്ഷണം കഴിക്കുകയും, സുന്ദരിയായ പരിചാരികയോട് അല്പം സാധാരണരീതിയിൽ കൊഞ്ചുകയും, സുഹൃത്തുക്കളോടൊപ്പം ഉദ്യാനത്തിൽ നടക്കുകയും, കാരവടി കളിക്കുവാൻ അഭ്യസിക്കുകയും, വോളിബോളിൽപോലും ഒരു കൈ നോക്കുകയും ചെയ്തിരുന്ന ആ യുവാവിൽ—അല്പം ചാടിച്ചാടി നടക്കുന്നു എന്നല്ലാതെ ഒരു പ്രത്യേകതയും കണ്ടുപിടിച്ചില്ല. അയാൾ കേവലം ഒരു സാധാരണക്കാരൻതന്നെയായിരുന്നു. ഒടുവിൽ പരിചയം കൂടിവരുന്തോറും ആരുംതന്നെ അയാളിൽ ആവശ്യത്തിൽക്കൂടുതൽ ശ്രദ്ധചെലുത്തുവാൻ മിനക്കെടാതായി.

അന്നു വൈകുന്നേരം സീനയെ കാണുവാൻ അയാൾ സ്വീകരണമുറിയിലേക്കു പോയി. ഭക്ഷണസമയത്തു് ഒരു പലഹാരം എടുത്തുവച്ചിരുന്നതു് ഒരു ഇലയിലാക്കി അയാൾ കൈയിൽ വച്ചിരുന്നു. ധീരോദാത്തതയോടെ അയാൾ അതു് സീനയുടെ കൈയിൽ കൊടുത്തു. വലിയ ചടങ്ങുകൾ ഒന്നുമില്ലാതെ മേശക്കരുകിൽ ഇരുന്നു്, അവൾ അവളുടെ വാഗ്ദാനം പാലിക്കുവാൻ സന്നദ്ധയാണോ എന്നു ചോദിച്ചു.

''ഏതു വാഗ്ദാനം?'' വൃത്തിയായി മഷിയെഴുതി വളച്ചുവച്ചിരുന്ന പുരികക്കൊടികൾ ഉയർത്തിക്കൊണ്ടു് അവൾ ചോദിച്ചു.

''സീന, നിങ്ങൾ എന്നെ നൃത്തം പഠിപ്പിക്കാമെന്നു് ഏററിരുന്നു.''

''പക്ഷേ......'' പെൺകുട്ടി പ്രതിഷേധിച്ചുനോക്കി.

''എന്നോടു് ആരോ പറഞ്ഞതു് നിങ്ങൾ അതിസമർത്ഥയായ ഒരു നടനാദ്ധ്യാപികയാണെന്നാണല്ലോ. ഞൊണ്ടികൾക്കുപോലും നിങ്ങളുടെ അടുക്കൽവന്നാൽ നൃത്തം അഭ്യസിക്കാം. പക്ഷേ, ശരിയായ മനുഷ്യർ കാലുമാത്രമല്ല ഫേദ്യയെപ്പോലെ ബോധവും കളഞ്ഞുകുളിക്കും. എന്നാണു് നമുക്കു് അഭ്യസനം തുടങ്ങേണ്ടതു്? വിലയേറിയ സമയം വെറുതെ കളയരുതല്ലോ.''

അവൾക്കു് ഈ നവാഗതനെ വളരെ ഇഷ്ടപ്പെട്ടു. പാദങ്ങളില്ലെങ്കിലും താൻ ഡാൻസുപഠിപ്പിക്കണം എന്നയാൾ ആഗ്രഹിക്കുന്നു. എന്തുകൊണ്ടുവയ്യ. അയാൾ വളരെ നല്ല മനുഷ്യനാണു്—കറുത്തതെങ്കിലും ആ കറുത്ത തൊലിയ്ക്കടിയിൽ രക്തത്തുടിപ്പു വ്യക്തമായിക്കാണാം. നല്ല ഭംഗിയുള്ള തലമുടി, സാധാരണക്കാരനെപ്പോലെയാണു് നടത്തം. അല്പം നിന്ദ സ്ഫുരിക്കുന്നതാണെങ്കിലും എന്തു തേജസ്സുററതാണു് ആ നയനങ്ങൾ. സീനയുടെ ജീവിതത്തിൽ നൃത്തത്തിനുള്ള സ്ഥാനം ചില്ലറയൊന്നുമല്ല. അവൾക്കു് അതു് ഏററവും ഇഷ്ടമാണു്. വളരെ വളരെ വിദഗ്ദ്ധയായ ഒരു നടിയുമാണു് അവൾ. പിന്നെ മെരേസ്യെവോ? കൊള്ളാം. വാസ്തവത്തിൽ അയാൾ വളരെ നല്ല മനുഷ്യൻ.

കഥ ചുരുക്കിപ്പറഞ്ഞാൽ അവൾ സമ്മതിച്ചു. പോൾ സുഡാക്കോവ്സ്കിയുടെ ഏററവും സമർത്ഥനായ അനുയായിയും സുപ്രസിദ്ധനുമായ ബോബ് ഗൊറോഹൊവ് ആണു് തന്നെ നൃത്തം പഠിപ്പിച്ചതെന്നു് അവൾ പറഞ്ഞു. പോൾ സുഡാക്കോവ്സ്കി മോസ്കോമുഴുവൻ പുകൾപെററ വ്യക്തിയാണു്. മിലിററി അക്കാഡമി, വൈദേശികകാര്യാലയത്തിലെ കമ്മിസ്സാറിയേററുക്ലബ്ബ് മുതലായവയിലെല്ലാം അദ്ദേഹമാണു് പഠിപ്പിക്കുന്നതു്. ഈ വിശ്വവിഖ്യാതന്മാരിൽനിന്നാണു് അവൾ 'ബാൾറൂംഡാൻസി'ൻെറ മഹത്തായ പാരമ്പര്യം ആർജ്ജിച്ചതു്. അയാളെ പഠിപ്പിക്കാമെന്നു് അവൾ ഏററു. പക്ഷേ, പാദങ്ങളില്ലാതെ എങ്ങനെ അതു സാധിക്കുമെന്നു് അവൾക്കും സംശയമുണ്ടു്. പഠിപ്പിക്കുന്നതിനു് അവൾ നിർദ്ദേശിച്ച വ്യവസ്ഥകൾ കർശനമായിരുന്നു. അ



യാൾ തികഞ്ഞ അനുസരണ പാലിക്കണം. സമർത്ഥനായിരിക്കണം. അവളുമായി പ്രേമത്തിൽ അകപ്പെടാതിരിക്കുവാൻ ശ്രദ്ധിക്കണം. എന്തെന്നാൽ അതു പഠിപ്പിനു വിഘാതമാകും. പിന്നെ അവൾ വേറെ ആളുകളുടെ കൂടെ ഡാൻസുചെയ്യുന്നതുകൊണ്ടു് അസൂയപ്പെടരുതു്. ഒരൊററ കൂട്ടുകാരൻെറകൂടെ മാത്രം നൃത്തം ചെയ്താൽ അവളുടെ സാമർത്ഥ്യം നശിക്കും; പോരാത്തതിനു് അതിൽ ഒരു രസവുമില്ല.

യാതൊരു കലവറയുംകൂടാതെ ഈ നിർദ്ദേശങ്ങളെല്ലാം അലെക്സേയ് സ്വീകരിച്ചു. സീന, തൻെറ ചുവന്ന തലമുടി ഒന്നു വെട്ടിച്ചു. അവിടെ വച്ചുതന്നെ അവളുടെ മനോഹരമായ പാദങ്ങൾകൊണ്ടു് കുറെ ചുവടുകൾ കാണിച്ചുകൊടുത്തു. കമീഷിനിൽ പൊതുഉദ്യാനത്തിൽ അഗ്നിശമന ബാൻഡുകാർ സംഗീതമാലപിക്കെ, മെരേസ്യെവ് ചില റഷ്യൻ നൃത്തങ്ങൾ ചെയ്തിട്ടുണ്ടു്. അയാൾ അതിൽ ഒരു വിദഗ്ദ്ധനാണു് എന്ന പേരും സമ്പാദിച്ചിരുന്നു. കുറച്ചൊരു താളലയക്രമം അലെക്സേയ്ക്കും നിശ്ചയമുണ്ടായിരുന്നതിനാൽ ഉന്മേഷകരമായ ആ കല അയാൾ വേഗം പഠിച്ചുപോന്നു. ഇപ്പോൾ അതു പഠിക്കുവാൻ വളരെ പ്രയാസമാണു്. യഥേഷ്ടം വളയ്ക്കാവുന്നതും നീക്കാവുന്നതും ആയ ജീവനുള്ള കാലുകൾ അയാൾക്കില്ല. തൻെറ കാൽമുട്ടുകളിൽ വച്ചുകെട്ടിയിരിക്കുന്ന തോൽകൊണ്ടുവേണം ഈ അഭ്യാസങ്ങൾ നിർവ്വഹിക്കാൻ. അമാനുഷികമായ അദ്ധ്വാനം—മനശ്ശക്തിയുടെ അതുല്യമായ പ്രയത്നം—വേണ്ടിയിരുന്നു ഈ ഒതുക്കമില്ലാത്ത കനംകൂടിയ കൃത്രിമക്കാലുകൾക്കു ജീവനും ചലനവും നൽകാൻ.

അവ തന്നോടു് അനുസരണ കാണിക്കണമെന്നു് അയാൾക്കു നിർബ്ബന്ധമായിരുന്നു. സുപ്രസിദ്ധനായ പോൾ സുഡക്കോവ്സ്കി ആവിഷ്കരിച്ച 'ബാൾറൂം'നൃത്തത്തിൻെറ സങ്കീർണ്ണമായ സാങ്കേതികസംജ്ഞകൾ, സുഖശ്രവണങ്ങളായ പേരുകൾ ഉള്ള ഗ്ലീസ്സ്, പരേഡ്, സെർപെൻറ്, പോയൻറ് എന്നീ ചുവടുവെയ്പുകൾ അയാളെ അതിയായി രസം പിടിപ്പിച്ചു; മണലിൽ കുത്താടിക്കളിക്കുന്ന ഒരു പയ്യനെപ്പോലെ സന്തോഷവാനാക്കി. അതെല്ലാം പഠിച്ചുകഴിഞ്ഞു് അയാൾ സ്വയം അച്ചുതണ്ടാക്കിനിന്നു ചിലപ്പോൾ വട്ടം ചുററും, അല്ലെങ്കിൽ ആനന്ദംകൊണ്ടു് മതിമറന്നു് തനിക്കു് തൻേറമേലുണ്ടായ വിജയത്തിൻെറ ആഘോഷമെന്നനിലയിൽ തൻെറ അദ്ധ്യാപികയെ തട്ടു മുട്ടത്തക്കവിധത്തിൽ പിടിച്ചുപൊക്കും. പക്ഷേ, ആർക്കുംതന്നെ—പ്രത്യേകിച്ചു അദ്ധ്യാപികയ്ക്കു്—അയാൾ, വിവിധതരത്തിലുള്ള അതിസങ്കീർണ്ണമായ താളവും ചുവടും വയ്ക്കുമ്പോൾ അനുഭവിക്കുന്ന ദുസ്സഹമായ വേദനയെക്കുറിച്ചു്—ഈ കല പഠിക്കുന്നതിനു അയാൾ കൊടുക്കേണ്ടിവന്ന വിലയെപ്പററി ഒരു അറിവും ഉണ്ടായിരുന്നില്ല. പുഞ്ചിരിതങ്ങുന്ന മുഖത്തുനിന്നു് അലക്ഷ്യമായവിധത്തിൽ വിയർപ്പുതുടച്ചുകളയുമ്പോൾ, അറിയാതെ നേത്രങ്ങ

ളിൽ പൊടിഞ്ഞ കണ്ണുനീരും തുടച്ചുമാററുന്നതു് ആരുമാരും കണ്ടിരിക്കുകയില്ല.

അത്യന്തം ക്ഷീണിതനായി, പക്ഷേ, ആനന്ദമത്തനായാണു് ഒരു ദിവസം അയാൾ മുറിയിലേക്കു് ഞൊണ്ടിച്ചെന്നതു്.

''ഞാൻ നൃത്തം പഠിക്കുകയാണു്,'' ഗ്രീഷ്മദിനം ശാന്തമായി എരിഞ്ഞടങ്ങുമ്പോൾ മരത്തലപ്പുകളിൽ സുവർണ്ണം വാരിവിതറുന്ന അസ്തമയസൂര്യന്റെ അവസാനകിരണങ്ങൾ വ്യക്തമായി കാണാവുന്ന ജനാലയ്ക്കൽ ചിന്താമഗ്നനായിനിൽക്കുന്ന മേജറോടു് അയാൾ വിളിച്ചുപറഞ്ഞു. മേജർ ഉത്തരമൊന്നും പറഞ്ഞില്ല.

''ഞാൻ അതിൽ വിജയം വരിക്കുകതന്നെ ചെയ്യും,'' ആശ്വാസത്തോടെ കൃത്രിമക്കാലുകൾ വലിച്ചുകളഞ്ഞു്, മരവിച്ചുപോയ തന്റെ കാൽമുട്ടുകൾ അമർത്തിത്തിരുമ്മിക്കൊണ്ടു് മെരേസ്യെവ് തുടർന്നു.

സ്റ്റുച്ക്കോവ് വാതിലിനുനേരെ മുഖം തിരിച്ചിരുന്നു. അയാളുടെ ചുമലുകൾ കുലുങ്ങുന്നുണ്ടായിരുന്നു. തേങ്ങിക്കരയുന്ന മട്ടിൽ ചില സ്വരങ്ങൾ അയാളിൽനിന്നു പുറപ്പെട്ടു. നിശ്ശബ്ദനായി അലെക്സേയ് ബ്ലാങ്കററിന്റെ അടിയിലേക്കു നീങ്ങി. മേജർക്കു് അസാധാരണമായ എന്തോ സംഭവിച്ചിരിക്കുന്നു. ചെറുപ്പം പിന്നിട്ടിരുന്ന ഈ മനുഷ്യൻ, സ്ത്രീകളെക്കുറിച്ചു പരിഹാസവും നിന്ദയും നിറഞ്ഞ സംഭാഷണങ്ങൾകൊണ്ടു അടുത്ത കാലത്തു് ആസ്പത്രിവാർഡിലെ അംഗങ്ങളെ രസിപ്പിക്കുകയും ദേഷ്യം പിടിപ്പിക്കുകയും ചെയ്ത ഈ മേജർ പ്രണയത്തിൽ—ആത്മാർത്ഥമായ പ്രണയത്തിൽ ചെന്നുചാടിയിരിക്കുന്നു!—ഒരു സ്കൂൾകുട്ടിയെപ്പോലെ അയാൾ പ്രേമലഹരികൊണ്ടു തലതിരിഞ്ഞ നിലയിലായിരിക്കുന്നു. ഓരോ ദിവസത്തിൽ എത്രയോ തവണ ക്ലാവ്ഡിയ മിഹൈലൊവ്നക്കു് ഫോൺ ചെയ്യുവാൻ അയാൾ സ്വീകരണമുറിയിലേക്കു ഓടും. ഓരോ രോഗിയുടെ കൈയിലും, അയാൾ, അവൾക്കു പൂക്കൾ, ലേഖനങ്ങൾ, ചോക്കലേററ്, ഫലങ്ങൾ എന്നിവ കൊടുത്തയക്കും. അയാൾ അവൾക്കു നീണ്ട എഴുത്തുകൾ എഴുതി. പരിചിതമായ കവറു് കൈവശം കിട്ടുമ്പോൾ അയാൾ ആനന്ദിക്കും; നേരംപോക്കുകൾ പറയും.

പക്ഷേ, അവൾ ഈ മുന്നേററത്തെയെല്ലാം ചെറുത്തുനിന്നു; യാതൊരുവിധ പ്രചോദനവും അയാൾക്കു നൽകിയില്ല. സഹതാപംപോലും അവൾ അയാളോടു കാണിച്ചില്ല. താൻ വേറെ ഒരാളെ സ്നേഹിച്ചിരുന്നു; അയാൾക്കുവേണ്ടി താൻ വിലപിക്കുകയാണു്, തന്നെ ഉപേക്ഷിക്കുക, തനിക്കുവേണ്ടി വെറുതെ പണം ചെലവാക്കരുതു്, തന്നെ ഉദ്ദേശിച്ചു് സമയം കളയരുതു്. എന്നെല്ലാം അവൾ സ്നേഹത്തോടെ എഴുതി. സൗഹൃദപൂർവ്വവും എന്നാൽ, പ്രണയകാര്യത്തിൽ ശുണ്ഠി വരുത്തും



വിധം കാര്യമാത്രപ്രസക്തവുമായ ഈ എഴുത്താണു് മേജറെ ഇത്രമാത്രം താപനിമഗ്നനാക്കിയതു്.

നയതന്ത്രതയോടെ അലെക്സേയ്, ബ്ലാങ്കററിന്റെ അടിയിൽ കിടക്കുമ്പോൾ, മേജർ ജനൽ വിട്ടു്, അലെക്സേയുടെ കട്ടിലിലേക്കു് പാഞ്ഞുചെന്നു്, അയാളുടെ നേരെ കുനിഞ്ഞു് തോളുകൾ പിടിച്ചു കുലുക്കിക്കൊണ്ടു് അക്രോശിച്ചു:

''അവൾക്കു് എന്താണു് ആവശ്യം? ഞാൻ ആരാണു്! പറയൂ, വയലിലെ വെറും കളയാണോ; കിഴവനാണോ, ചണ്ണാരണോ? അവളുടെ സ്ഥാനത്തു് വേറെ വല്ലവരും ആയിരുന്നുവെങ്കിൽ... പക്ഷേ, അതിനി പറഞ്ഞിട്ടു് എന്തു ഫലം.''

മേജർ ഒരു ചാരുകസേരയിൽ പോയി വീണു്, ശക്തിയോടെ തലമുടി അള്ളിപ്പിടിച്ചു തല അങ്ങോട്ടും ഇങ്ങോട്ടും ഉരുട്ടിയതിനാൽ, കസേര ഞരങ്ങി.

''അവൾ ഒരു സ്ത്രീയല്ലെ? ഒന്നുമില്ലെങ്കിൽ അവൾക്കു് എന്നെക്കുറിച്ചു് ഒരു ജിജ്ഞാസയെങ്കിലും തോന്നേണ്ടതല്ലെ. പെൺപിശാചു്. എന്തുതന്നെയായാലും ഞാൻ അവളെ സ്നേഹിക്കുന്നു. ആത്മാർത്ഥമായി. അല്യോഷ, അല്യോഷ, നിങ്ങൾ അയാളെ, ആ മററേ മനുഷ്യനെ അറിയുകയില്ലേ? പറയൂ, എന്തു കാര്യത്തിലാണു് അയാൾക്കു് എന്നെക്കാളും ഒരു മേന്മ? എന്തുകൊണ്ടാണു് അയാൾ അവളെ നേടിയതു്? കൂടുതൽ സമർത്ഥനാണോ, എന്നെക്കാളും സുന്ദരനാണോ. എന്തുതരത്തിലുള്ള വീരനാണു് അയാൾ?''

കമ്മിസ്സാർ വൊറൊബ്യോവിന്റെ വലിയ വീർത്ത ദേഹത്തേയും തലയിണയിന്മേൽ വച്ചിരുന്ന വിളർത്ത മുഖത്തേയും, സ്ത്രൈണമായ വേദനയുടെ മൂർത്തീകരണമായി ഒരു പ്രതിമയെപ്പോലെ അയാളെത്തന്നെ നോക്കി അരികിൽ നിന്നിരുന്ന ആ സ്ത്രീയേയും, ചുവപ്പുപട്ടാളം മരുഭൂമിയിലൂടെ മാർച്ചു ചെയ്തുപോകുന്നതിനേയും അലെക്സേയ് ഓർത്തു.

''മേജർ, അദ്ദേഹം ഒരു യഥാർത്ഥമനുഷ്യനായിരുന്നു—ഒരു ബോൾഷേവിക്—നാം എല്ലാവരും അദ്ദേഹത്തെപ്പോലെ ആയിത്തീരുവാൻ ദൈവം അനുഗ്രഹിക്കട്ടെ!''

## IV

പാദങ്ങളില്ലാത്ത ഒരാൾ നൃത്തം അഭ്യസിക്കുന്നു എന്ന അസംഗതമായ വാർത്ത വിശ്രമസങ്കേതം മുഴുവൻ പരന്നു.

സീന സ്വീകരണമുറിയിലെ വേലയെല്ലാം മുഴുവനാക്കിവരുമ്പോഴെല്ലാം അവളുടെ ശിഷ്യൻ വരാന്തയിൽ അവളെ കാത്തുനില്പുണ്ടാകും. വനസുമങ്ങളുടെ ഒരു ചെണ്ടോ, കുറച്ചു ചോക്ലേററോ, ആഹാരസമയത്തു് നീക്കിവച്ചിരുന്ന ഒരു മധുരനാരങ്ങയോ അയാൾ കരുതിയിരിക്കും. വ

ളുടെ ഗൗരവത്തോടുകൂടി അവൾ അയാളുടെ കൈ പിടിക്കും. എന്നിട്ട് രണ്ടുപേരുംകൂടി വിനോദശാലയിലേക്കു നടക്കും; വേനൽക്കാലത്തെ ഉച്ചയ്ക്കുശേഷം ആ സ്ഥലം പ്രായേണ വിജനമായിരിക്കും. അവിടെ കിടപ്പുള്ള ശീട്ടുകളിമേശയും, ടേബിൾടെന്നീസ്മേശയും ഉത്സാഹശീലനായ ശിഷ്യൻ നേരത്തേതന്നെ ചുമരിനരികിലേക്ക് മാററിയിട്ടിട്ടുണ്ടാവും. സീന ഒരു പുതിയ പാഠം സുന്ദരമായി ആവിഷ്കരിച്ചുകാണിക്കും. അവളുടെ മനോഹരപാദങ്ങൾ തറയിൽ വിന്യസിച്ചുകാണിക്കുന്ന അതിസങ്കീർണ്ണമായ താളക്രമങ്ങൾ ആ വൈമാനികൻ പുരികം ചുളിച്ചു ശ്രദ്ധിച്ചുകൊണ്ടുനില്ക്കും. പിന്നെ ആ പെൺകുട്ടി ഗൗരവത്തോടെ കൈകൊട്ടി എണ്ണംപിടിക്കും.

‘‘ഒന്ന്, രണ്ട്, മൂന്ന്... ഇടത്തോട്ട്... ഒന്ന്, രണ്ട്, മൂന്ന്... ഒന്ന്, രണ്ട്, മൂന്ന്... വലത്തോട്ട്...’’

ബോബ് ഗൊറോഹൊവിനോ, പോൾ സുഡാക്കോവിസ്കിക്കോ ഒരിക്കലും ചെയ്യേണ്ടിവന്നിട്ടില്ലാത്ത ഒരു സംഗതിയാണ് പാദങ്ങളില്ലാത്ത ഒരാളെ നൃത്തം അഭ്യസിപ്പിക്കുക എന്നത്. ഇക്കാരണത്താലോ അഥവാ ചുരുണ്ട കറുത്ത തലമുടിയും, ഹാസ്യം സ്ഫുരിക്കുന്ന നയനങ്ങളും ഉള്ള തന്റെ ശിഷ്യനോട് ഒരുപക്ഷേ, അവൾക്ക് ഒരു പ്രിയം തോന്നിയിട്ടോ, അല്ലെങ്കിൽ ഈ രണ്ടു കാരണങ്ങളാലോ, എന്തുകൊണ്ടായാലും അവൾ തന്റെ വിശ്രമസമയം മുഴുവനും, ആത്മാർത്ഥമായ ശ്രദ്ധയും അതിൽ ചെലുത്തി.

വൈകുന്നേരം, മണലണിഞ്ഞ നദീതടവും, വോളിബോൾ, സ്കിട്ടിൽ മുതലായ വിനോദങ്ങളുടെ രംഗങ്ങളും വിജനമാകുമ്പോൾ രോഗികളുടെ പ്രിയങ്കരമായ ഒരു വിനോദം നൃത്തം മാത്രമായിരിക്കും. ഈ ഉല്ലാസങ്ങളിലെല്ലാം വളരെ ശ്രദ്ധയോടെ അലെക്സേയ് പങ്കുചേരും. ഇത്ര കടുത്ത ചട്ടങ്ങളുമായി ആദ്യമേതന്നെ തന്റെ ശിഷ്യനെ ബന്ധപ്പെടുത്തേണ്ടിയിരുന്നില്ലെന്ന് ഒന്നിലധികംപ്രാവശ്യം അദ്ധ്യാപിക വിഷാദിച്ചു. സംഗീതത്തിന്റെ താളലയമനുസരിച്ചു നൃത്തംചെയ്യുന്ന യുവയുഗ്മങ്ങൾ ആ മുറിയിൽ കറങ്ങിത്തിരിഞ്ഞു. ആവേശംകൊണ്ട് ഉജ്വലിക്കുന്ന കണ്ണുകളും, തുടുത്ത കവിൾത്തടങ്ങളുമായി അലെക്സേയ് ചെമ്പൻമുടിയുള്ള ലഘുപാദയായ തന്റെ സഖിയെ ‘ഗ്ലിസ്സ്’,’ ‘സെർപ്പെന്റ്’’ മുതലായ പാദചലനങ്ങളിലൂടെ, ചുറുചുറുക്കോടെ നയിച്ചുകൊണ്ടിരുന്നു. അയാൾ ഇടയ്ക്കിടെ മുറി വിട്ടുപോയി ചെയ്യുന്നത് എന്താണെന്ന് ആർക്കും ഊഹിക്കാൻപോലും കഴിഞ്ഞില്ല.

തുടുത്ത മുഖത്ത് തെളിഞ്ഞുനില്ക്കുന്ന ഒരു മന്ദസ്മിതത്തോടെ, കൈലേസുകൊണ്ടു വീശി അയാൾ ആ മുറി വിട്ടു പുറത്തേക്കു വരും; വാതിൽ തുറന്ന് അർദ്ധാന്ധകാരത്തിൽ ആണ്ടുകിടക്കുന്ന ഇടനാഴിയിൽ എത്തുമ്പോഴേക്കും ആ ചിരി വേദനയുടെ വക്രതയായി മാറിയിരിക്കും. ക്രാ



തിയിൽ ഊന്നി, തെന്നിത്തെന്നിയാണ് അയാൾ പൂമുഖത്തിന്റെ നടക്കല്ലുകൾ ഇറങ്ങാറ്. മഞ്ഞണിഞ്ഞ ആ പുല്ലിൽ കമഴ്ന്നുവീണ്, ചൂടു വിട്ടിട്ടില്ലെങ്കിലും കുളിർമ്മയുള്ള ആ പുല്ലിൽ തന്റെ ദേഹം അമർത്തിവച്ച്, കൃത്രിമക്കാലിന്റെ നാടയുടെ മുറുക്കം കൊണ്ടുണ്ടായ വേദന സഹിക്കാൻവയ്യാതെ അയാൾ പൊട്ടിക്കരയും.

കാലുകൾക്ക് അല്പം ആശ്വാസം കിട്ടുവാൻ അയാൾ ആ നാട അഴിച്ചുവിടും. കുറച്ചുനേരം വിശ്രമിച്ചതിനുശേഷം ചാടി എഴുന്നേററ് അയാൾ വീണ്ടും മുറിയിലേക്കുതന്നെ യാത്രയാകും. വിനോദശാലയിൽ, വിയർപ്പിൽക്കുളിച്ച അക്കോർഡിയൺ വായനക്കാരൻ അക്ഷീണനായി തന്റെ സംഗീതധാര ഉതിർത്തുകൊണ്ടിരിക്കുന്നതിനിടയിൽ ആരും അറിയാതെതന്നെ അയാൾ സീനയുടെ സമീപമെത്തും. ആൾക്കൂട്ടത്തിനിടയിൽ തന്റെ കൂട്ടുകാരനെ അന്വേഷിച്ച് അലയുകയായിരിക്കും ആ സമയത്ത് അവളുടെ നേത്രങ്ങൾ. തന്റെ വീതിയേറിയ, സ്ഫടികഖണ്ഡങ്ങൾപോലുള്ള പല്ലുകാട്ടിച്ചിരിച്ചുകൊണ്ട് അയാൾ വീണ്ടും അവളോടൊന്നിച്ചു നൃത്തവേദിയിൽ പ്രവേശിക്കും. ഇടയിൽ അവളെ വിട്ടുപോയതിനു കുററപ്പെടുത്തുമ്പോൾ പ്രത്യുത്തരമായി അയാൾ എന്തെങ്കിലും തമാശ അടിച്ചുവിടും. മററു നർത്തകരിൽനിന്ന് യാതൊരു വ്യത്യാസവും ഇല്ലാതെ അവരും അവിടെ വീണ്ടും ചുററിക്കറങ്ങിത്തുടങ്ങും.

ഈ അതികഠിനമായ നൃത്താഭ്യാസത്തിനു തക്കതായ ഫലപ്രാപ്തിയുണ്ടായി. കൃത്രിമക്കാലുകൊണ്ടുള്ള പ്രതിബന്ധം കുറഞ്ഞുതുടങ്ങി; അത് അയാളുടെ കാലിൽ ഒട്ടിച്ചേർന്നപോലായിരിക്കുന്നു. അലെക്സേയ് ആകെ ആഹ്ലാദചിത്തനായി. ഒരൊററ സംഗതി—ഓല്യയിൽനിന്നുമുള്ള എഴുത്തുകളുടെ അഭാവം—മാത്രമേ അയാളെ അലട്ടിയിരുന്നുള്ളു. ഗ്വോസ്ഡെവിനു തന്റെ കാമിനിയുമായുണ്ടായ നിർഭാഗ്യകരമായ അനുഭവത്തിനുശേഷം—അപകടകരമായ, എല്ലാംകൊണ്ടും വിഡ്ഢിത്തമെന്ന് ഇപ്പോൾ തോന്നുന്ന ആ എഴുത്ത് അയാൾ അയച്ചുകഴിഞ്ഞിട്ട് മാസമൊന്നു കഴിഞ്ഞു. ഇതേവരെ യാതൊരു മറുപടിയുമില്ല. ഓരോ ദിവസത്തെയും ഓട്ടവും കായികാഭ്യാസവും നിർവ്വഹിച്ചതിനുശേഷം—ഓരോ ദിവസവും 100 അടിവീതം അയാൾ കൂട്ടാറുണ്ട്—അയാൾ സ്വീകരണമുറിയിലെ എഴുത്തുകള്ളി ചെന്നുനോക്കും. ‘എം’ എന്ന് അങ്കിതമായ അറയിൽ മറേറതു സ്ഥലത്തേക്കാളും കൂടുതൽ എഴുത്തുകൾ ഉണ്ടാകാറുണ്ട്. പക്ഷേ, അതയാൾ തിരയുന്നത് വെറുതെയായിരിക്കും.

ഒരു ദിവസം നൃത്താഭ്യാസം നടന്നുകൊണ്ടിരിക്കുമ്പോൾ ബുർനസ്യാന്റെ കറുത്ത തല ജനലിൽ പ്രത്യക്ഷപ്പെട്ടു. അയാൾ കൈയിൽ ഒരു എഴുത്ത് പിടിച്ചിരുന്നു. ബുർനസ്യാൻ എന്തെങ്കിലും ഒരു അക്ഷരം ഉരിയാടുന്നതിനു മുമ്പുതന്നെ മെരേസ്യെവ് സ്കൂൾകുട്ടിയുടെ വലിയ കൈയക്ഷരത്തിലുള്ള ആ എഴുത്ത് പിടിച്ചുപറിച്ച്, ജനവാതില്ക്കൽ അത്ഭുതസ്തബ്ധ

നായി നില്ക്കുന്ന ബ്യർനസ്യാനേയും മുറിയുടെ നടുക്ക് കോപാകുലയായി നിൽക്കുന്ന സീനയേയും അവഗണിച്ചുകൊണ്ട് പുറത്തേക്ക് ഓടി.

“സീന, ഇക്കാലത്ത് എല്ലാവരും ഇങ്ങിനെതന്നെയാണ്.” ബ്യർനസ്യാന്റെ സ്വരത്തിനു ഒരു വായാടിത്തള്ളയുടേതിന്റെ ഛായയുണ്ടായിരുന്നു. “അവർ എല്ലാവരും ഒരുപോലെ ചതിയന്മാരാണ്. അവരെ വിശ്വസിക്കാതെ. പരിശുദ്ധജലം കാണുമ്പോൾ പിശാച് ഓടിമറയുന്നതുപോലെ ഇവരെ കാണുമ്പോൾ പാഞ്ഞകലണം. ഇതാ എന്നെ ശിഷ്യനായി അംഗീകരിക്കുകയാണ് നല്ലത്.” ഇതും പറഞ്ഞ് അയാൾ തന്റെ വടി അകത്തേക്ക് ആദ്യം എറിഞ്ഞ്, സീന പരിഭ്രമിച്ചും വ്യസനിച്ചും നിൽക്കുന്ന ആ ജനലിലൂടെ കിതച്ചുകൊണ്ടകത്തേക്കു വലിഞ്ഞുകയറി.

ആ എഴുത്ത് കൈയിൽ മുറുകെപ്പിടിച്ച്, ആരോ പിന്നാലെ ആ നിധി തട്ടിപ്പറിക്കാൻ വരുന്നുണ്ടെന്ന് ഭയപ്പെട്ടിട്ടെന്നപോലെ, അയാൾ തടാകതീരത്തേക്ക് ഓടി; ആടിയുലയുന്ന നീണ്ട പുൽത്തണ്ടുകളെ പിന്നിട്ട് നിറയെ പൂപ്പൽ പിടിച്ച ഒരു കല്ലിന്മേൽ ചെന്നിരുന്നു. വളർന്നുയർന്ന പുല്ലിന്റെ മറവിൽ ഇരുന്ന് അയാൾ കൈയിൽ ഇരുന്നു വിറയ്ക്കുന്ന ആ ലേഖനം ഒന്നു പരിശോധിച്ചു. എന്തായിരിക്കും അതിന്റെ ഉള്ളടക്കം? എന്തു വിധിയാണ് അത് പ്രസ്താവിക്കുവാൻ പോകുന്നത്? കവർ മുഷിഞ്ഞ് അവിടവിടെ കീറിത്തുടങ്ങിയിരിക്കുന്നു. ലക്ഷ്യസ്ഥാനത്ത് എത്തുന്നതിനു മുമ്പ് അതു കുറെ ചുററിത്തിരിഞ്ഞിരിക്കണം. അയാൾ ആ കവർ വളരെ സാവധാനം കീറി. അയാളുടെ കണ്ണ്—‘പ്രിയതമാ—ഞാൻ അങ്ങയെ ചുംബിക്കുന്നു—ഓൾഗ’—എന്ന അവസാനവാചകത്തിൽ തറച്ചുനിന്നു. അതോടെ അയാൾക്ക് ഒരു ആശ്വാസം തോന്നി. ഒരു നോട്ടുബുക്കിൽനിന്നു വലിച്ചുകീറിയതായിരുന്ന ആ കടലാസുകഷണങ്ങൾ അയാൾ മടിയിൽവച്ചു തലോടി. അസാധാരണമായ വിധത്തിൽ അതിൽ ചളിയും മെഴുകുതിരിക്കൊഴുപ്പും പുരണ്ടിരിക്കുന്നു. സ്വതേ നല്ല വൃത്തിയും വെടിപ്പും ഉള്ള ഓല്യക്ക് എന്തുപററി? എഴുത്തിലെ വിവരങ്ങൾ അയാളിൽ ഭയവും അഭിമാനവും ഉളവാക്കി. ഒരു മാസത്തിനുമുമ്പുതന്നെ ഓല്യ അറക്കക്കമ്പനി വിട്ടിരിക്കുന്നു. കമീഷനിലെ മററു സ്ത്രീകളുടേയും കുട്ടികളുടേയുംകൂടെ “നമുക്ക് പരിശുദ്ധമായി തോന്നുന്ന പേർ വഹിക്കുന്ന ഒരു മഹാനഗര”ത്തിനുചുററും ടാങ്കുകൾക്ക് എതിരായുള്ള കിടങ്ങുകളും കോട്ടകളും ഉണ്ടാക്കുന്നതിൽ അവൾ വ്യാപൃതയായിരിക്കുകയാണ്. “സ്റ്റാലിൻഗ്രാഡ്” എന്ന നാമധേയം ആ ലേഖനത്തിൽ ഒരിടത്തും പ്രതിപാദിച്ചിരുന്നില്ല. പക്ഷേ, കത്തിൽ നിറഞ്ഞുകാണുന്ന ആശയും ഉൽക്കണ്ഠയും സ്നേഹവും അത് സ്റ്റാലിൻഗ്രാഡ് ആയിരിക്കുമെന്നു വ്യക്തമാക്കിയിരുന്നു.

ആയിരക്കണക്കിനു സന്നദ്ധഭടന്മാർ രാവും പകലും—ഭൂമി കുഴിച്ചും,



മണ്ണ് കയററി അയച്ചും കോൺക്രീററുകൊണ്ട് പുരകൾ പണിതും, അവിടെ പ്രവൃത്തിയെടുക്കുകയാണ് എന്നവൾ എഴുതിയിരിക്കുന്നു. എഴുത്തിൽ സ്വതേ ഉന്മേഷം തുളുമ്പുന്നുണ്ടെങ്കിലും, അതിൽ ഉപയോഗിച്ചിരുന്ന ചില പദങ്ങൾ വ്യക്തമാക്കിയിരുന്നത് അവിടെ പണിയെടുക്കുന്ന സ്ത്രീകളുടേയും കുട്ടികളുടേയും ജീവിതം ക്ലേശഭൂയിഷ്ഠമാണ് എന്നായിരുന്നു. താനാകെ മുഴുകിയിരിക്കുന്ന ജോലിയെക്കുറിച്ച് ഒരു വിശദവിവരം നൽകിയതിനുശേഷമേ, അയാൾ ചോദിച്ചിരുന്ന ചോദ്യത്തിനു ഉത്തരം പറയുവാൻ അവൾ ഒരുങ്ങിയിരുന്നുള്ളു. അവിടെ, ആ കിടങ്ങിൽവച്ചു കിട്ടിയ ആ എഴുത്ത് തന്നെ അത്യന്തം കോപാകുലയാക്കി എന്നവൾ എഴുതിയിട്ടുണ്ട്. ഞരമ്പുകൾക്കു അത്യധികം ക്ഷീണവും ക്ഷതവും ഏല്പിക്കുന്ന സമരമുന്നണിയിലാണ് അയാൾ എന്നതുകൊണ്ടു മാത്രമാണ് അവൾ മാപ്പുനൽകുന്നത്. അവൾ എഴുതിയിരിക്കുകയാണ്:

“പ്രിയതമാ ത്യാഗസന്നദ്ധതയില്ലാത്ത സ്നേഹം എന്തുമാതിരിയിൽ ഉള്ളതാണ്. പ്രിയപ്പെട്ടവനേ, അങ്ങിനെ ഒരു സ്നേഹം ഇല്ല. അഥവാ ഉണ്ടെങ്കിൽ അത് പ്രേമമെന്ന പേർ അർഹിക്കുന്നില്ല. ഞാൻ ഒരാഴ്ചയായി മേൽ കഴുകിയിട്ട്, ധരിച്ചിരിക്കുന്ന ഷൂസിൽനിന്നു മടമ്പുകൾ പുറത്തേക്കു തള്ളിയിരിക്കുന്നു. വെയിലേററു മുഖത്തെ തൊലിയെല്ലാം ഉരിഞ്ഞിരിക്കുന്നു. തൊലിയുടെ അടിഭാഗം മുഴുവൻ പരുപരുത്ത നീലനിറം പൂണ്ടിരിക്കുകയാണ്. വൃത്തികെട്ട്, ക്ഷീണിച്ച്, വെറും എല്ലും തൊലിയും മാത്രമായി ശേഷിച്ചിരിക്കുന്ന ഞാൻ ഇപ്പോൾ നിങ്ങളുടെ സമീപത്തേക്ക് വരികയാണെങ്കിൽ, എന്നെ ഇഷ്ടപ്പെടാതിരിക്കുമോ; തിരികെ ഇങ്ങോട്ടുതന്നെ ഓടിക്കുമോ. എന്റെ വിഡ്ഢിക്കുട്ടി! താങ്കൾക്കു എന്തു തന്നെ സംഭവിച്ചാലും ഞാൻ ഇവിടെ താങ്കൾക്കുവേണ്ടി കാത്തിരിക്കുമെന്ന് വിശ്വസിക്കണം. താങ്കൾ എന്തു രൂപത്തിലായിരുന്നാലും ശരി, ഞാൻ എപ്പോഴും താങ്കളെ ഓർത്തുകൊണ്ടിരിക്കും. ഈ കിടങ്ങിൽ വന്നുചേരുന്നതിനുമുമ്പു ഞാൻ താങ്കളെ പലപ്പോഴും സ്വപ്നംകണ്ടിരുന്നു. എന്നാൽ ഇവിടെ ഈ കിടങ്ങിനുള്ളിൽ കിടക്കയിൽച്ചെന്നു വീഴുന്നതിന് മുമ്പുതന്നെ ഞങ്ങൾ ചത്തപോലെ ഉറങ്ങിപ്പോകുന്നു. ഒരു കാര്യം തീർച്ചയാണ്—ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം താങ്കൾക്കുവേണ്ടി ഒരാൾ കാത്തുകൊണ്ടിരിക്കുന്ന ഒരു സ്ഥലം ഉണ്ടായിരിക്കും; താങ്കളുടെ ആകൃതിയ്ക്ക് എന്തു മാററം വന്നാലും ശരി. അങ്ങു ചോദിക്കുന്നു, സമരമുന്നണിയിൽവച്ച് അങ്ങക്ക് എന്തെങ്കിലും സംഭവിച്ചാലോ എന്ന്. എനിക്ക് എന്തെങ്കിലും ഈ കിടങ്ങുകളിൽവച്ചു സംഭവിക്കുകയാണെങ്കിൽ, ഇവിടെ വീണു ഞാൻ ഒരു മുടന്തിയായിത്തീരുകയാണെങ്കിൽ, അങ്ങ് എന്നെ പുറംതള്ളുമോ? നാം പരിശീലനസ്കൂളിൽ ആയിരുന്നപ്പോൾ ആൾജിബ്ര ചെയ്യുന്നതിനു ഒന്നിനുപകരം മറെറാന്ന് സങ്കല്പിക്കാറുള്ളത് ഓർമ്മയുണ്ടോ? ശരി—ഇന്ന് എന്നെ അങ്ങയുടെ സ്ഥാ

നത്തു് സങ്കല്പിച്ചു് എല്ലാം ഒന്നു ചിന്തിച്ചുനോക്കൂ. അങ്ങിനെ ചിന്തിച്ചുനോക്കിയാൽ ഇങ്ങോട്ടെഴുതിയതിനെപ്പററി അങ്ങേയ്ക്കു് തീർച്ചയായും ലജ്ജിക്കേണ്ടിവരും...''

ഈ എഴുത്തിനെപ്പററി ചിന്തിച്ചു കുറെ ഏറെനേരം അയാൾ അവിടെ ഇരുന്നു. ഇരുണ്ട വെള്ളത്തിൽ തെളിഞ്ഞു പ്രകാശിക്കുന്ന സൂര്യൻ കത്തിജ്ജ്വലിച്ചു. നീണ്ട പുൽത്തണ്ടുകൾ ആഞ്ഞുലഞ്ഞു—നീല വണ്ടുകൾ ഒരു ചതുപ്പുകൂട്ടത്തിൽനിന്നു മറെറാന്നിലേക്കു പാറിപ്പറന്നുകൊണ്ടിരുന്നു. പുല്ലുകൾക്കിടയിലുള്ള വെള്ളത്തിൽ, നീണ്ടു് ലോലമായ കാലുകളോടുകൂടിയ ഒരുതരം ഈച്ച അങ്ങുമിങ്ങും പാറിനടന്നു, വെള്ളത്തിന്റെ ശാന്തമായ മുകൾപ്പരപ്പിൽ ചില തുടിപ്പുകളുണ്ടാക്കി, ചെറിയ ഓളങ്ങൾ മണൽത്തിട്ടകളെ നിശ്ശബ്ദമായി മുട്ടിയുരുമ്മിക്കൊണ്ടിരുന്നു.

''എന്താണിതു്?'' അലെക്സേയ് ആലോചിച്ചു. ''ഒരു മുന്നറിയിപ്പാണോ? ഭാവിയറിയാനുള്ള ദിവ്യജ്ഞാനോദയമോ? 'ഹൃദയം ഒരു ദൈവജ്ഞനാണു്'' എന്നു് അമ്മ പറയാറുള്ളതു് അയാൾ ഓർത്തു. ഒരു പക്ഷേ കിടങ്ങിലെ ജീവിതംകൊണ്ടു കൂടുതൽ ബുദ്ധിമതിയായിത്തീർന്ന അവൾ താൻ പറയുവാൻ ധൈര്യപ്പെടാത്ത സംഗതികൾ ഊഹിച്ചറിഞ്ഞിരിക്കുമോ? അയാൾ ആ എഴുത്തു് ഒരുപ്രാവശ്യംകൂടി വായിച്ചുനോക്കി. ആമാതിരി ഒന്നുമില്ല. അതു് പുത്തരിയൊന്നുമല്ല. താൻ എഴുതിയിരുന്നതിനു് ഒരു മറുപടിമാത്രമാണു്—എന്തൊരു മറുപടിയാണു് അതു്!

ഒരു ദീർഘനിശ്വാസമുതിർത്തു് അയാൾ വസ്ത്രങ്ങൾ അഴിച്ചു് ആ കല്ലിന്മേൽ വച്ചു. ആഞ്ഞുലയുന്ന പുൽത്തണ്ടുകൾ ചുമർകെട്ടിയ മണൽത്തീരത്തുനിന്നു ദൂരെയായി അയാൾക്കുമാത്രം നിശ്ചയമുണ്ടായിരുന്ന, ഈ വിജനമായ ഉൾക്കായലിലാണു് അയാൾ സാധാരണ കുളിക്കാറു്. തന്റെ കൃത്രിമക്കാലുകൾ അഴിച്ചുവച്ചു് അയാൾ സാവധാനം ആ ഉരുളൻകല്ലിൽനിന്നിറങ്ങി, കാൽമുട്ടുകൾ കുത്തി നടക്കുന്നതു് അത്യന്തം വേദനാജനകമാണെങ്കിലും കുനിഞ്ഞു കൈകുത്തി നാല്ക്കാലിയുടെമട്ടിൽ നടക്കാൻ അയാൾ മിനക്കെടാറില്ല. വേദനകൊണ്ടു ചുളിഞ്ഞു് അയാൾ തടാകത്തിലിറങ്ങി. അതിലെ കട്ടികൂടിയ തണുത്തവെള്ളത്തിൽ മുങ്ങി. കരയിൽ നിന്നു കുറെദൂരം നീന്തി, അയാൾ മലർന്നു് അനങ്ങാതെ, അനന്തമായ നീലാകാശം നോക്കിക്കിടന്നു. സുവർണ്ണരേഖാങ്കിതരായ മേഘശകലങ്ങൾ തമ്മിൽത്തമ്മിൽ മുട്ടിയുരസി അങ്ങോട്ടും ഇങ്ങോട്ടും പൊയ്ക്കൊണ്ടിരുന്നു. കമഴ്ന്നുകിടന്നപ്പോൾ അയാൾ, നദിയുടെ ശാന്തമായ നീലജലപ്പരപ്പിൽ കര മുഴുവൻ തല കുത്തനെ തന്മയത്വത്തോടെ പ്രതിഫലിച്ചു കണ്ടു. പൊങ്ങിക്കിടക്കുന്ന വട്ടത്തിലുള്ള ഇലകൾക്കിടയിലായി വിരിഞ്ഞുനില്ക്കുന്നുണ്ടു് വെള്ളാമ്പൽ പൂക്കൾ. പെട്ടെന്നു് ഓൾഗയുടെ രൂപം—താൻ സാധാരണയായി സ്വപ്നം കാണാറുള്ളപോലെ പൂ



വണിവസ്ത്രംധരിച്ച ഓൾഗയുടെ രൂപം—ആ കല്ലിന്മേൽ ഇരിക്കുന്നതായി അയാൾക്കു തോന്നി. അവൾ കാലുകൾ മടക്കിയിരിക്കുകയല്ല; അവ ഞാന്നുകിടക്കുന്നു—രണ്ടു വൃത്തികെട്ട കാൽമുട്ടുകൾ ജലപ്പരപ്പിനുമീതെ തൂങ്ങിക്കിടക്കുന്നു. അയാൾ ആ ദൃശ്യം മാച്ചുകളയുവാനായി വെള്ളമനക്കി—ഓല്യ നിർദ്ദേശിച്ചവിധത്തിലുള്ള ഒന്നിനുപകരം മറെറാന്നു് എന്ന സമ്പ്രദായം അയാൾക്കു് ഒട്ടുംതന്നെ സഹായകമായില്ല.

## V

ദക്ഷിണമേഖലയിലെ സ്ഥിതി പണ്ടത്തെക്കാളും ഗുരുതരമായി. ദോൻതീരത്തെ സമരത്തെപ്പററിയുള്ള റിപ്പോർട്ടുകൾ പത്രങ്ങൾ ഇപ്പോൾ പ്രസിദ്ധീകരിക്കാറില്ല. ഒരു ദിവസത്തെ സോവിയററ് വാർത്താവിതരണബ്യൂറോവിന്റെ പ്രഖ്യാപനത്തിൽ, വോൾഗയിലേയ്ക്കും സ്റ്റാലിൻഗ്രാഡിലേയ്ക്കും ഉള്ള വഴിയിൽ, ദോണിന്റെ അപ്പുറത്തുള്ള കോസ്സാക്ക്ഗ്രാമങ്ങളെപ്പററി പ്രതിപാദിച്ചിരുന്നു. ആ ഭാഗങ്ങളുമായി പരിചയപ്പെടാത്തവർക്കു് അതിനെപ്പററി സാരമായി ഒന്നുംതന്നെ തോന്നാനുണ്ടായിരുന്നില്ല, പക്ഷേ അവിടെ ജനിച്ചുവളർന്ന അലെക്സേക്കു മനസ്സിലായിരുന്നു ദോൻ നിരോധമേഖല തകർത്തു് ശത്രുക്കൾ സ്റ്റാലിൻഗ്രാഡിന്റെ മതിൽക്കെട്ടുവരെ എത്തിയെന്നു്.

സ്റ്റാലിൻഗ്രാഡ്! പ്രഖ്യാപനങ്ങളിൽ ഇതേവരെ ആ പേരു പതിഞ്ഞുകണ്ടിരുന്നില്ല: പക്ഷേ, അതു് എല്ലാവരുടേയും ചുണ്ടിൽ തങ്ങിനിന്നിരുന്നു. 1942—ലെ ശരത്കാലത്തു ജനങ്ങൾ ഉൽക്കണ്ഠയോടും വേദനയോടുംകൂടിയാണു് ആ പേർ പറഞ്ഞിരുന്നതു്—ഒരു നഗരത്തിന്റെ പേർ എന്ന നിലയിലല്ല, അപായകരമായ ആപത്തിൽ പതിച്ച ഏററവും പ്രിയപ്പെട്ട അടുത്ത ബന്ധുവിന്റെ നാമമെന്ന നിലയിൽ. മെരേസ്യെവിനെ സംബന്ധിച്ചിടത്തോളം പൊതുവായ ഉൽക്കണ്ഠയ്ക്കുമീതെയായി, നഗരത്തിന്റെ പുറത്തുള്ള പുൽപ്പരപ്പിൽ എവിടെയോ ഓൾഗ ഉണ്ടെന്ന വസ്തുത, യാതനകൾ മാററുകൂട്ടി. എന്തെല്ലാം ക്ലേശങ്ങളാണു് അവൾക്കു് വന്നുചേരുക? അയാൾ ഇപ്പോൾ അവൾക്കു് നിത്യവും എഴുതാറുണ്ടു്—പക്ഷേ സമരാങ്കണത്തിലെ ഒരു തപാലാഫീസിലേക്കു് മേൽവിലാസംവച്ച കത്തുകൾകൊണ്ടു് എന്തു പ്രയോജനമാണു് ഉണ്ടാകുവാൻ പോകുന്നതു്. പിൻവാങ്ങലിന്റെ പരിഭ്രാന്തിയിൽ വോൾഗാതീരത്തു് നടക്കുന്ന ഭയങ്കരമായ സംഘട്ടനങ്ങളുടെ നരകത്തിൽ ഇവയെല്ലാം അവൾക്കു് ലഭിക്കുമോ?

വൈമാനികരുടെ വിശ്രമത്താവളം ഉപദ്രവിക്കപ്പെട്ട ഒരു തേനീച്ചക്കൂടുപോലെ മുരണ്ടുകൊണ്ടിരുന്നു. സാധാരണ വിനോദങ്ങളായ 'വോളിബോൾ,' 'ചതുരംഗം്', 'സ്കിട്ടിൽസ്',' 'ഡ്രോട്ട്സ്'' മുതലായവയും,

കുറച്ചുകൂടെ തമാശ ഇഷ്ടപ്പെടുന്നവർ രഹസ്യമായി കുററിക്കാടുകളിലെ മറവിൽവച്ചു നടത്താറുള്ള ശീട്ടുകളിയും ഉപേക്ഷിക്കപ്പെട്ട നിലയിലായി. ആർക്കും അവയിൽ മനസ്സൂന്നാൻ സാധിച്ചിരുന്നില്ല. കുഴിമടിയന്മാർപോലും സാധാരണ എഴുന്നേൽക്കാറുള്ളതിന്റെ ഒരു മണിക്കൂർ മുമ്പുതന്നെ-- റേഡിയോവിലെ ഏഴുമണിക്കുള്ള വാർത്ത കേൾക്കാൻ—എഴുന്നേല്ക്കും. വൈമാനികരുടെ വീരകർമ്മങ്ങളെപ്പററിയുള്ള പ്രസ്താവനകൾ കേൾക്കുമ്പോൾ എല്ലാവരും ലഹരികയറിയ വിധത്തിൽ അവിടത്തെ ചട്ടങ്ങളേയും ഭക്ഷണത്തേയും നഴ്സുമാരേയും കുററം പറഞ്ഞുതുടങ്ങും. അതു കേട്ടാൽ തോന്നുക സ്റ്റാലിൻഗ്രാഡിന്റെ പരിസരത്തിൽ നടക്കുന്ന യുദ്ധത്തിൽ സജീവമായി പങ്കെടുക്കാതെ, ഈ കണ്ണാടിപോലുള്ള തടാകത്തിനടുത്തും പ്രശാന്തമായ കാട്ടിലും സൂര്യപ്രകാശമേററു് പററിക്കൂടുവാൻ അവർക്കിടവരുത്തിയതു് വിശ്രമസങ്കേതത്തിലെ ജീവനക്കാരാണു് എന്നു്. ഒടുവിൽ തങ്ങൾക്കു് ഇവിടുത്തെ അലസജീവിതം വെറുത്തുവെന്നും ഉടൻ വിടുതൽ കിട്ടി തങ്ങളുടെ സേനാവിഭാഗത്തിൽ എത്തിച്ചേരണമെന്നും അവർ പ്രസ്താവിച്ചു.

ഒരു ദിവസം വൈകുന്നേരം വ്യോമസേനയുടെ പേഴ്സനൽ വകുപ്പിൽപ്പെട്ട ഒരു കമ്മീഷൻ അവിടെ എത്തി. നിറയെ പൊടിയണിഞ്ഞ ഒരു കാറിൽനിന്നു വൈദ്യസേവനത്തിന്റെ മുദ്രകൾ ധരിച്ച അനേകം ഉദ്യോഗസ്ഥന്മാർ പുറത്തിറങ്ങി. മുൻപിലത്തെ സീററിന്റെ പിൻകുഷനിന്മേൽ ചാരിയിരുന്നിരുന്ന ഉയർന്ന തടിച്ച ആ ഉദ്യോഗസ്ഥൻ, വ്യോമസേനയിൽ മുഴുവൻ വിഖ്യാതനായ, ഒരു പിതാവിനെപ്പോലെ എല്ലാവരോടും പെരുമാറുന്ന ഒന്നാം റാങ്കു് സൈനികസർജൻ മിറൊവോൽസ്കിയാണു്. രോഗാവധി അവസാനിപ്പിച്ചു സൈന്യത്തിൽ ചേരുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നു് കമ്മീഷൻ സന്നദ്ധഭടരെ തിരഞ്ഞെടുത്തു് അവരുടേതായ സേനാവിഭാഗങ്ങളിലേക്കു് അയക്കുന്നതായിരിക്കുമെന്നു് അന്നു വൈകുന്നേരം ഭക്ഷണസമയത്തു പ്രഖ്യാപിക്കപ്പെട്ടു.

പിറേറദിവസം പുലർച്ചയ്ക്കുമുമ്പുതന്നെ എഴുന്നേററ മെരേസ്യെവു്, തന്റെ പതിവുപോലുള്ള അഭ്യാസങ്ങൾ ഒന്നുംതന്നെ ചെയ്യാതെ കാട്ടിൽ പോയി പ്രാതൽസമയംവരെ അവിടെ അലഞ്ഞുതിരിഞ്ഞു. പ്രാതൽസമയത്തു് അയാൾ യാതൊന്നും കഴിച്ചില്ലെന്നുമാത്രമല്ല ഭക്ഷണം തൊടാതെ വച്ചതിനു് അയാളെ കുററപ്പെടുത്തിയ നേഴ്സിനോടു കയർക്കുകയും ചെയ്തു. അയാളോടു കരുണാപൂർവ്വം പെരുമാറിയ നേഴ്സിനോടു ശുണ്ഠിയെടുക്കേണ്ട യാതൊരു ആവശ്യവും ഇല്ല എന്നു പറഞ്ഞ സ്റ്റുച്കോവിനോടു കോപിച്ചു് അയാൾ ഭക്ഷണമുറിയിൽനിന്നു ചാടിയെഴുന്നേററു. സോവിയററു് വാർത്താവിതരണബ്യൂറോവിന്റെ ഒരു പ്രഖ്യാപനം വായിച്ചുകൊണ്ടു സീന ആ വരാന്തയിൽ നില്ക്കുന്നുണ്ടായിരുന്നു, അവളെ അഭിവാദനംപോലും ചെയ്യാതെ അയാൾ കടന്നുപോയി.



അയാളെ കണ്ടില്ല എന്നു നടിച്ചുകൊണ്ടു് അവൾ ചുമൽ ഒന്നു കുലുക്കി. അവളെ ഗൗനിക്കാതെ അയാൾ കടന്നുപോയതു് ഓർത്തപ്പോൾ യഥാർത്ഥത്തിൽ അവൾക്കു വിഷമംതോന്നി. നിറഞ്ഞ കണ്ണുകളോടെ അവൾ അയാളെ വിളിച്ചപ്പോൾ, ഒന്നു മുഖം തിരിച്ചുനോക്കി അയാൾ മുരണ്ടു:

''എന്തു വേണം നിങ്ങൾക്കു്?''

തലമുടിയുടെ നിറംപോലെതന്നെ അവളുടെ കവിൾത്തടങ്ങൾ ക്ഷോഭംകൊണ്ടു് അരുണിമപൂണ്ടു. മൃദുസ്വരത്തിൽ അവൾ പ്രതിവചിച്ചു: ''സീനിയർ ലെഫ്ററനന്റ് സഖാവെ—എന്താണു് ഇങ്ങിനെ?..''

പെട്ടെന്നു് അലെക്സേയുടെ ഞരമ്പുകൾ അയഞ്ഞു—അയാൾ ശാന്തസ്വഭാവം അവലംബിച്ചു.

''ഇന്നാണു് എന്റെ വിധി തീരുമാനിക്കപ്പെടുന്ന ദിവസം. ഹസ്തദാനംചെയ്തു് എനിക്കു നന്മ നേരു...''

തന്റെ മുറിയിലേക്കു്, പതിവിൽക്കവിഞ്ഞ മുടന്തലോടെയാണു് അയാൾ നടന്നതു്. അതിനുള്ളിൽക്കടന്നു് അയാൾ കതകടച്ചു.

ശ്വാസോച്ഛ്വാസമീററുകൾ, ഹസ്തഗ്രഹശക്തി അളക്കുന്ന യന്ത്രങ്ങൾ, കാഴ്ച പരീക്ഷിക്കാനുള്ള കാർഡു്, അങ്ങിനെ നിരവധി സാമഗ്രികൾ നിരത്തിവച്ചിരുന്ന വിനോദശാലയിലായിരുന്നു കമ്മീഷൻ സമ്മേളിച്ചിരുന്നതു്. വിശ്രമസങ്കേതത്തിലെ അന്തേവാസികളിൽ രോഗാവധി കുറച്ചു കിട്ടുവാൻ ആഗ്രഹിക്കുന്ന—അതായതു് സാമാന്യം എല്ലാവരുംതന്നെ അതിന്റെ പുറത്തു നിരന്നുനിന്നു. സീന വന്നു. അവരെ വിളിക്കുന്ന മണിക്കൂറും നിമിഷവും അടങ്ങിയ ഓരോ തുണ്ടുകടലാസു് എല്ലാവരുടെ കയ്യിലും കൊടുത്തു് അവരോടു പിരിഞ്ഞുപോകുവാൻ ആവശ്യപ്പെട്ടു. ആദ്യത്തെ സംഘം കമ്മീഷന്റെ മുമ്പിൽ പോയി മടങ്ങിവന്നപ്പോൾ പരിശോധന ലഘുവാണെന്നും നിയമങ്ങൾ അത്ര കർക്കശങ്ങളല്ലെന്നുമുള്ള വാർത്ത പരന്നു. ഇത്ര വലിയ യുദ്ധം വോൾഗാതീരത്തിൽ നടക്കുമ്പോൾ, അനുദിനം കൂടുതൽ കൂടുതൽ പ്രയത്നം അവിടെ ആവശ്യമായിവരുമ്പോൾ ചട്ടങ്ങൾ എങ്ങിനെ കർക്കശമാകുവാനാണു്? പൂമുഖത്തെ ചെറിയ അരമതിലിൽ കീഴോട്ടു കാലുവച്ചു് ആട്ടിക്കൊണ്ടിരിക്കുകയായിരുന്നു മെരേസ്യെവു്. ആരെങ്കിലും ഇറങ്ങിവരുമ്പോൾ പ്രത്യേക താല്പര്യമൊന്നുമില്ലാത്ത മട്ടിൽ ഉദാസീനത നടിച്ചുകൊണ്ടു് അയാൾ ആരായും:

''ശരി, എങ്ങിനെയിരിക്കുന്നു?''

''ഞാൻ ജയിച്ചു'' ബെൽട്ടു മുറുക്കി, അടിക്കുപ്പായത്തിന്റെ ബട്ടൺ ശരിപ്പെടുത്തി ഉന്മേഷചിത്തനായി ഒരുവൻ വിളിച്ചുപറയും.

മെരേസ്യെവിനെക്കാൾ മുമ്പു പോയതു് ബുർനസ്യാനാണു്. തന്റെ വടി വാതിൽക്കൽവച്ചു്, ദേഹം ഉലയ്ക്കാതെ നീളംകുറഞ്ഞ കാലിന്റെ ഞൊണ്ടൽ പ്രകടമാക്കാതെയാണു് അയാൾ അകത്തേക്കു കടന്നതു്.

ഒരുപാടുനേരം അയാൾ അവിടെ തങ്ങി. ഒടുവിൽ തുറന്നുകിടക്കുന്ന ജനവാതിലിലൂടെ ദേഷ്യപ്പെട്ട സ്വരങ്ങൾ അലെക്സേയുടെ കാതിൽവന്ന് അലച്ചു. വാതിൽ തുറന്ന് ബൂർനസ്യാൻ പുറത്തുകടന്ന്, അലെക്സേയുടെ നേർക്കു കോപംകലർന്ന ഒരു നോട്ടം അയച്ചുകൊണ്ട് പാർക്കിലേക്കു ഞൊണ്ടിഞൊണ്ടിപ്പോകുമ്പോൾ അയാൾ ശുണ്ഠിയെടുത്ത് അട്ടഹസിക്കുന്നുണ്ടായിരുന്നു.

''ശുദ്ധബ്യൂറോക്രാറ്റുകൾ — മാളംതുരപ്പുകാർ—എന്തറിയാം അവർക്കു വ്യോമയാനത്തെപ്പറ്റി? എന്താ അതു വല്ല നൃത്തപ്രകടനമാണോ—കുറിയ കാലുകൾ അത്രെ—ഇവരൊക്കെ നശിച്ച എനിമയും സിറിഞ്ചുംമാത്രമാണ്.''

അലെക്സേയുടെ അടിവയറ്റിൽ ഒരു തണുപ്പു കയറി. എങ്കിലും അയാൾ പുഞ്ചിരിയിട്ട്, ഉല്ലാസവാനായി തികഞ്ഞ ചുറുചുറുക്കോടെയാണ് അകത്തേയ്ക്കു കയറിച്ചെന്നത്. മാംസംകൊണ്ടുണ്ടാക്കിയ ഒരു മലപോലെ ഒന്നാംറാങ്ക് സൈനികസർജൻ മിറൊവോൽസ്കി ഒരു നീണ്ട മേശയ്ക്കരികിൽ ഇരിക്കുന്നുണ്ട്. ഒരുവശത്ത് ഒരു ചെറിയ മേശയുടെ പിന്നിൽ ഒരു കെട്ട് കേസുകാർഡുമായി, ഇസ്ത്രിക്കിട്ട വെള്ളവസ്ത്രവും, ചുകന്ന തലമുടി അല്പാല്പമായി പുറത്തേക്കു കാണത്തക്കവിധത്തിലുള്ള ഒരു നനുത്ത തൂവാലയും ധരിച്ച്, മനോഹരമായ ഒരു പാവപോലെ ഇരിക്കുന്നുണ്ടായിരുന്നു സീന. അവൾ അലെക്സേയുടെ കേസ്കാർഡ് കൊടുക്കുന്നതിനിടയിൽ അയാളുടെ കൈപിടിച്ചു മൃദുവായി ഒന്നമർത്തി.

''യുവാവേ, അരവരെയുള്ള വസ്ത്രം മാറ്റണം.''

കണ്ണുകൾ ഇറുക്കിക്കൊണ്ട് സൈനികസർജ്ജൻ കല്പിച്ചു.

ഇതുവരെ മെരേസ്യെവ് എടുത്തിരുന്ന കായികാഭ്യാസങ്ങൾ പാഴിലായിരുന്നില്ല. ഭംഗിയുള്ള, പരിപൂർണ്ണവളർച്ചയെത്തിയ മാംസപേശികൾ. കറുത്ത തോലിന്നടിയിൽ മുറ്റിനില്ക്കുന്ന ആ ദേഹം ശ്ലാഘിക്കാതിരിക്കാൻ സാധിച്ചില്ല സർജന്.

''ഡേവിഡിന്റെ പ്രതിമയ്ക്ക് ഒരു മാതൃകയാവാം നിങ്ങൾക്ക്,'' കമ്മീഷനിലെ ഒരംഗം തദ്വിഷയത്തിലുള്ള തന്റെ സാമർത്ഥ്യം വെളിവാക്കി.

മെരേസ്യെവ് എല്ലാ പരീക്ഷകളിലും വിജയംവരിച്ചു. സാധാരണ നിലവാരത്തിലും അമ്പതു ശതമാനം കൂടുതലായിരുന്നു അയാളുടെ കൈമുറുക്കം. ശ്വാസോച്ഛ്വാസപരീക്ഷയിൽ ഊത്തുകൊണ്ട് ഉപകരണത്തിന്റെ സൂചി അങ്ങേ അറ്റത്തോളം കയറ്റിനിർത്തി. രക്തസമ്മർദ്ദം സാധാരണനിലയിലായിരുന്നു. ഞരമ്പുകൾ വളരെ നല്ല സ്ഥിതിയിലും. അവസാനം ശക്തിപരീക്ഷിക്കുന്ന സമയം, യന്ത്രത്തിന്റെ ഉരുക്കുകൊണ്ടുള്ള പിടി ശക്തിയെടുത്തു വലിക്കുകയാൽ അതിന്റെ സ്പ്രിങ്ങ് പൊട്ടിപ്പോയി.



തന്റെ ഇരിപ്പിടത്തിൽ കുറച്ചുകൂടി സൗകര്യപ്രദമാകുംവണ്ണം ഇരുന്ന് സൈനികഡോക്ടർ, സീനിയർ ലെഫ്റ്റനന്റ് മെരേസ്യെവ് എ.പി.യുടെ കേസ്കാർഡിന്റെ മുകളിലായി തന്റെ റിപ്പോർട്ട് എഴുതുവാൻ തുടങ്ങി. വളരെ സന്തുഷ്ടനായി അദ്ദേഹം ആരാഞ്ഞു:

''ഒരു വൈമാനികൻ?''

''അതെ.''

''പോർവിമാനത്തിൽ?''

''അതെ.''

''കൊള്ളാം, പോയി സമരംചെയ്യൂ. അവിടെ നിങ്ങളെപ്പോലുള്ളവരെ ആവശ്യമുണ്ട്—വളരെ അത്യാവശ്യമുണ്ട്. പക്ഷേ—എന്തായിരുന്നു നിങ്ങൾക്കു സുഖക്കേട്?'' അലെക്സേയുടെ മുഖം വാടി വിളർത്തു. എല്ലാം തകർന്നടിയാറായി എന്നു തോന്നി അയാൾക്ക്. ഡോക്ടർ അയാളുടെ കേസ്കാർഡ് പരിശോധിച്ചു. അദ്ദേഹത്തിന്റെ മുഖത്തു പരന്നത് അത്ഭുതമാണ്.

''എന്താണിത്—പാദങ്ങൾ വിച്ഛേദിച്ചുവെന്നോ, അബദ്ധം. എവിടെയോ എന്തോ തെറ്റുണ്ട്. ശരി, എന്താണ് നിങ്ങൾ ഒന്നും മറുപടി പറയാത്തത്?''

''അല്ല, അതിൽ തെറ്റൊന്നുമില്ല.'' കഴുമരത്തിന്മേൽ കയറാൻ പോകുന്ന ഒരുവനെപ്പോലെ അലെക്സേയ് മൃദുസ്വരത്തിൽ വളരെ സാവധാനം മറുപടി പറഞ്ഞു.

സർജനും മറ്റു കമ്മീഷനംഗങ്ങളും, കരുത്തുറ്റ, ആയതശരീരനായ, ഉല്ലാസംതുളുമ്പുന്ന ആ യുവാവിനെ ഉറ്റുനോക്കി. അവർക്കു യാതൊന്നും മനസ്സിലായില്ല.

''ട്രൗസറിൽനിന്ന് കാലു പൊക്കിക്കാണിക്കൂ'' അക്ഷമയോടെ സർജൻ മുരണ്ടു.

അലെക്സേയ് വിളർത്തു, നിസ്സഹായതയോടെ സീനയെ ഒന്നു നോക്കി ട്രൗസറിന്റെ അടിഭാഗം ചുരുട്ടി, നിരാശയോടുകൂടി എളിയിൽ കൈകുത്തിനിന്നു തന്റെ ചർമ്മപാദം പുറത്തേക്ക് എടുത്തു.

''ഞങ്ങളെ കളിയാക്കുവാൻ ശ്രമിക്കുകയായിരുന്നുവോ; അല്ലാതെ എന്താണിത്? വിലയേറിയ എത്ര സമയമാണ് നിങ്ങൾ വെറുതെ കളഞ്ഞത്? എന്താണ് ആലോചിക്കുന്നത്? തീർച്ചയായും കാലില്ലാതെ വ്യോമസേനയിലേക്കു തിരിച്ചുപോകാമെന്ന വ്യാമോഹം നിങ്ങൾക്കുണ്ടാകുകയില്ല. ഉവ്വോ?''

''പോകുകയില്ല എന്ന വിചാരം അല്ല എനിക്ക്,'' കടുത്ത എതിർപ്പു സ്ഫുരിക്കുന്ന ജിപ്സിക്കണ്ണുകൊണ്ട് അയാളെ തുറിച്ചുനോക്കി അലെക്സേയ് പ്രതിവചിച്ചു.

''കാലില്ലാതെയോ—നിങ്ങൾക്കു ശുദ്ധ ഭ്രാന്താണ്.''

''അതെ. കാലില്ലാതെതന്നെ ഞാൻ പറക്കുവാൻ ഉദ്ദേശിക്കുകയാണ്.'' ഇത്തവണ അലെക്സേയുടെ സ്വരം എതിർപ്പുവിട്ട് ശാന്തമായിരുന്നു.

പഴയമട്ടിലുള്ള വൈമാനികവസ്ത്രത്തിൻെറ കീശയിൽ കൈയിട്ട്, വൃത്തിയാക്കി മടക്കി സൂക്ഷിച്ചിരുന്ന ആ മാസികാഖണ്ഡികയെടുത്ത് സർജനെ ഏല്പിച്ചുകൊണ്ടു പറഞ്ഞു:

''നോക്കൂ, ഇയാൾ ഒരു കാലില്ലാതെയാണ് പറന്നത്. രണ്ടു കാലുമില്ലെങ്കിലും എന്തുകൊണ്ട് എനിക്കിതു ചെയ്തുകൂടാ?''

സർജൻ ആ ഖണ്ഡിക വായിച്ച് വിസ്മയാദരങ്ങളോടെ അയാളെ നോക്കിയിട്ട് പറഞ്ഞു:

''അതിനു—നരകം! ഒരുപാടുകാലത്തെ പരിശീലനം ആവശ്യമാണല്ലോ. ഇയാൾക്കു പത്തുകൊല്ലത്തെ പരിശീലനമാണ് ലഭിച്ചതു്. കൃത്രിമക്കാലുകൾ സ്വന്തം കാലുകളെപ്പോലെ ഉപയോഗിക്കുവാനുള്ള സ്വാധീനശക്തി ലഭിക്കണം.''

ഈ സമയത്ത് അലെക്സേയ്ക്ക് അവിചാരിതമായ ഒരു സഹായം കിട്ടി. തൻെറ മേശയുടെ പിന്നിൽനിന്നു സീന ഒന്ന് ചിറകുകുടഞ്ഞ് എഴുന്നേററ് പ്രാർത്ഥനാരൂപത്തിൽ കൈ കൂട്ടിപ്പിടിച്ചു. വിയർപ്പുതുള്ളി പൊടിയുംവിധം കവിൾത്തടം തുടുത്ത്, കളകളസ്വനത്തിൽ പറഞ്ഞു:

''ഒന്നാംറാങ്ക് സൈനികസർജൻ സഖാവേ, ഇദ്ദേഹം നൃത്തം ചെയ്യുന്നത് ഒന്നു കാണുകതന്നെ വേണം. ഞാൻ വാക്കു പറയുന്നു. രണ്ടുകാലുള്ള ഏതൊരു വ്യക്തിയേക്കാളും അസ്സലായിട്ട് ചെയ്യും.''

''എന്ത്! ഡാൻസുചെയ്യുകയോ!?—എന്തൊരു പിശാച്,'' മററു കമ്മീഷൻ അംഗങ്ങളെ വിസ്മയപൂർവ്വം നോക്കിക്കൊണ്ടു സർജൻ അമ്പരന്നുച്ചരിച്ചു.

സീനയുടെ നിർദ്ദേശത്തിൽ അടങ്ങിയ ആശയത്തിൽ കയറിപ്പിടിച്ചു സന്തോഷത്തോടെ അലെക്സേയ് പറഞ്ഞു:

''ഇപ്പോൾ ഒന്നും തീർച്ചയാക്കേണ്ട, ഇന്നു രാത്രി നടക്കുന്ന ഡാൻസിനു വന്ന് എനിക്ക് എന്താണ് ചെയ്യുവാൻ സാധിക്കുക എന്നു കാണണം.''

അയാൾ വാതിൽക്കലേക്കു നടക്കുമ്പോൾ, കമ്മീഷൻ അംഗങ്ങൾ ചൂടുപിടിച്ച വാദപ്രതിവാദത്തിൽ ഏർപ്പെട്ടിരിക്കുന്നത് കണ്ണാടിയിൽ പ്രതിഫലിച്ചുകണ്ടു.

ഉച്ചഭക്ഷണത്തിനുമുമ്പ് പാർക്കിൻെറ വിജനമായ ഒരററത്തുവച്ച് സീന മെരേസ്യെവിനെ കണ്ടുമുട്ടി. അയാൾ മുറിവിട്ടതിനുശേഷം ഒരുപാടുനേരം കമ്മീഷൻ അംഗങ്ങൾ അയാളെപ്പററി സംസാരിച്ചിരുന്നുവെന്നും, മെരേസ്യെവ് ഒരു സാധാരണ തരത്തിലുള്ള ചെറുപ്പക്കാരനല്ല ആർക്കറിയാം ഒരു ദിവസം അയാൾ പറക്കുകതന്നെ ചെയ്യും, എന്നും



മററും സർജൻ പ്രസ്താവിച്ചുവെന്നും അവൾ പറഞ്ഞു. ഇങ്ങനെ ഒരു സംഗതി വ്യോമയാനചരിത്രത്തിൽ ഉണ്ടായിട്ടില്ലെന്ന് ഒരംഗം അഭിപ്രായപ്പെട്ടപ്പോൾ ഇതഃപര്യന്തം ആകാശയാത്രാചരിത്രത്തിൽ ഉണ്ടാകാത്ത പലതും ഈ അവസരത്തിൽ നടപ്പിൽ വന്നിട്ടുണ്ടെന്നും, ഈ യുദ്ധത്തിൽ സോവിയററ്വൈമാനികർ പുതിയതായ പലതും സംഭാവന ചെയ്തിട്ടുണ്ടെന്നും സർജൻ തിരിച്ചടിച്ചു.

200—ൽപരം സന്നദ്ധഭടന്മാർ യുദ്ധരംഗത്തിലേക്കു പോകുന്നതു പ്രമാണിച്ച് അന്നു രാത്രി ഒരു യാത്രയയപ്പു നൃത്തപരിപാടി ആസൂത്രണം ചെയ്യപ്പെട്ടിരുന്നു. അതൊരു മഹത്തായ ആഘോഷമായിരുന്നു. മോസ്കോവിൽനിന്നു പ്രത്യേകമായി ഒരു സൈനികബാൻഡ് വന്നിരുന്നു. അവരുടെ വാദ്യഘോഷം ആ കൊട്ടാരത്തിലെ വിശാലമായ ശാലയിലും വരാന്തയിലും ഇടിനാദംപോലെ മുഴങ്ങി. പിന്നൽപ്പണി ചെയ്ത ജനവാതിലുകളെ കിടുകിടുപ്പിച്ചു. ഇടമുറിയാതെ വിയർത്തൊലിക്കുന്ന വൈമാനികർ ഒരന്തമില്ലാത്തപോലെ നടനംചെയ്തു. ഏററവും ഉല്ലാസവാനും, ചുറുചുറുക്കുള്ളവനും ആയി കണ്ടത് തൻെറ ചുവന്ന മുടിക്കാരിയായ സഖിയോടുകൂടി നൃത്തം ചെയ്തുകൊണ്ടിരുന്ന മെരേസ്യെവിനെയായിരുന്നു. അനുപമമായ ഒരു ജോടി!

മുന്നിൽ ഒരു ഗ്ലാസ്സുബിയറുമായി മെരേസ്യെവിൽനിന്നും അയാളുടെ സഖിയിൽനിന്നും കണ്ണുപറിച്ചെടുക്കുവാൻ അശക്തനായവിധം ഒന്നാംറാങ്ക് സർജൻ ജനവാതിൽക്കൽ ഇരുന്നിരുന്നു. അദ്ദേഹം ഒരു സർജനായിരുന്നു; പോരാത്തതിനു ഒരു സൈനികസർജൻ. കൃത്രിമമായ കാലുകളും പ്രകൃതിദത്തമായ കാലുകളും തമ്മിലുള്ള അന്തരം അദ്ദേഹത്തിനു തികച്ചും അറിയാം.

ഈ കറുത്ത സുശക്തനായ വൈമാനികൻ തൻെറ മനോഹരിയായ കൂട്ടുകാരിയേയുംകൊണ്ടു നൃത്തം ചെയ്യുന്നതു കണ്ടപ്പോൾ എവിടെയോ എന്തോ സൂത്രമുണ്ടെന്ന വിചാരം വിട്ടുകളയുവാൻ സാദ്ധ്യമായില്ല അദ്ദേഹത്തിന്. ഉറക്കെ ഉറക്കെ കരഘോഷം മുഴക്കി ആസ്വദിച്ചാനന്ദിക്കുന്ന ആരാധകരുടെ നടുവിൽവച്ച് അലെക്സേയ് ഒരു പഴയ റഷ്യൻ നൃത്തം ചെയ്തുതീർത്തു. തുള്ളിക്കളിച്ച്, ആവേശഭരിതനായി, തൻെറ തുടയിലും കവിൾത്തടത്തിലുമടിച്ച്, ആ നൃത്തം അവസാനിപ്പിച്ചപ്പോൾ വിയർത്തൊലിച്ച് അയാൾ ചുറുചുറുക്കോടെ മിറൊവോൽസ്കിയെ സമീപിച്ചു. നിശ്ശബ്ദമായ ഒരാരാധനയോടെ സർജൻ അയാളുടെ കൈ പിടിച്ചുകുലുക്കി. അലെക്സേയ് ഒന്നുംതന്നെ പറഞ്ഞില്ല. പക്ഷേ, അയാളുടെ നയനങ്ങൾ നേരെ ഒരു ഉത്തരമാവശ്യപ്പെട്ടുകൊണ്ട് യാചനാഭാവത്തിൽ സർജൻെറ കണ്ണിൽത്തന്നെ തറച്ചുനിന്നു.

''എനിക്കു നിങ്ങളെ ഒരു യൂണിററിൽ നിയമിക്കുവാൻ അധികാരമില്ല എന്ന സംഗതി മനസ്സിലാക്കുവാൻ സാധിക്കുമല്ലോ. പേർസനൽ

സ്റ്റാഫിലേക്കു ഞാൻ ഒരു എഴുത്തു് തരാം. ശരിയായ പരിശീലനം ഉണ്ടെങ്കിൽ നിങ്ങൾക്കു പറക്കുവാൻ സാധിക്കുമെന്നു ഞാൻ സർട്ടിഫിക്കറ്റു നൽകാം. എന്തുതന്നെയായാലും എന്റെ സമ്മതി നിങ്ങൾക്കു് അനുകൂലമായിരിക്കുമെന്നു തികച്ചും ധൈര്യപ്പെടാം,'' സാർജൻ പറഞ്ഞു.

ദീർഘകാലം സൈനികസർജനെന്ന നിലയിൽ പരിചയം സമ്പാദിച്ചിരുന്ന, വിശ്രമമന്ദിരത്തിലെ പ്രധാനഡോക്ടറുടെ കൈയുംപിടിച്ചു മിറൊവോൽസ്കി പുറത്തേക്കു പോയി. രണ്ടുപേർക്കും അത്ഭുതവും ആദരവും തോന്നിയിരുന്നു. ഉറങ്ങാൻ പോകുന്നതിനുമുമ്പു്, സോവിയറ്റു് ജനതക്കു് ആവശ്യമെന്നു തോന്നിയാൽ എന്തുതന്നെ ചെയ്യുവാൻ സാധിക്കുകയില്ല എന്നതിനെക്കുറിച്ചു വർത്തമാനംപറഞ്ഞു് പുക വലിച്ചുകൊണ്ടിരുന്നു അവർ.

സംഗീതധാര അലയടിച്ചുകൊണ്ടിരിക്കേ, മുറിയിൽ നൃത്തം ചെയ്യുന്നവരുടെ നിഴലുകൾ ജനവാതിലിലൂടെ വരുന്ന വെളിച്ചത്തിൽ വ്യക്തമായി കാണാവുന്ന ആ സമയത്തു് അലെക്സേയ് മെരേസ്യെവ് മുകളിലത്തെ കുളിമുറിയിൽ, തന്റെ കാലുകൾ തണുത്ത വെള്ളത്തിൽ പൂഴ്ത്തിവച്ചു്, ചുണ്ടുകൾ ചോര പൊടിയത്തക്കവിധത്തിൽ കടിച്ചുപിടിച്ചുകൊണ്ടു് ഇരുന്നു്, കൃത്രിമക്കാലിന്റെ സമ്മർദ്ദംമൂലം തന്റെ കാൽമുട്ടുകളിൽ ഉണ്ടായ വലിയ മുറിപ്പാടുകളും, വ്രണങ്ങളും കഴുകുകയായിരുന്നു. വേദനകൊണ്ടു് ഏതാണ്ടു് അസ്തപ്രജ്ഞനായിരുന്നു അയാൾ.

ഒരു മണിക്കൂറിനുശേഷം മേജർ സ്റ്റ്റുച്ച്ക്കോവ് ഉറക്കറയിൽ പ്രവേശിച്ചു. തത്സമയം മെരേസ്യെവ് മേൽകഴുകി കുളിർമപൂണ്ടു്, ഈറനായ ചുരുളൻതലമുടി മാടിയൊതുക്കിക്കൊണ്ടു കണ്ണാടിയുടെ മുന്നിൽ ഉന്മേഷചിത്തനായി ഇരിക്കുകയായിരുന്നു.

''സീന തന്നെ തിരക്കി നടക്കുന്നുണ്ടു്, വാസ്തവത്തിൽ താൻ യാത്ര പറയുന്നതിനു മുമ്പായി ആ യുവതിയെ ഒരു സവാരിക്കു കൊണ്ടുപോകേണ്ടതായിരുന്നു. എനിക്കു് ആ പെൺകുട്ടിയുടെ കാര്യമോർത്തു കഷ്ടം തോന്നുന്നു.''

''നമുക്കു് ഒരുമിച്ചുപോകാം.'' മെരേസ്യെവ് ഉൽക്കണ്ഠയോടെ പറഞ്ഞു. ''വരൂ സുഹൃത്തേ, അതുകൊണ്ടു് നിങ്ങൾക്കു് എന്തു നഷ്ടംവരും'' മെരേസ്യെവ് യാചിച്ചു.

ഇത്ര വളരെ കഷ്ടപ്പെട്ടു്, തന്നെ നൃത്തമഭ്യസിപ്പിച്ച ചേതോഹാരിണിയായ ആ യുവതിയെ ഏകാന്തതയിൽ കാണേണ്ട കാര്യമോർത്തപ്പോൾ അയാൾക്കു് എന്തോ ഒരു അലോഗ്യം തോന്നി. ഓൾഗയുടെ എഴുത്തിനുശേഷം, അവളുടെ സാമീപ്യത്തിൽ അയാൾക്കു് അല്പം അസ്വാസ്ഥ്യം തോന്നാറുണ്ടു്. അവസാനം പിറുപിറുപ്പോടെ സ്റ്റ്റുച്ച്ക്കോവ് തൊപ്പിയെടുക്കുന്നതുവരെ മെരേസ്യെവ് തന്റെ അപേക്ഷ തുടർന്നുകൊണ്ടിരുന്നു.



ഒരു പൂക്കുലയുടെ അവശിഷ്ടങ്ങൾ കൈയിൽ വച്ചുകൊണ്ടു സീന ആ വരാന്തയിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവളുടെ കൊച്ചുകാലടികൾ വച്ചിരുന്ന നിലത്തു് പൂക്കളും ഞെട്ടികളും ചിതറിക്കിടന്നിരുന്നു. അലെക്സേയുടെ പാദപതനശബ്ദം കേട്ടപ്പോൾ അവൾ ഉൽക്കണ്ഠയോടെ മുന്നോട്ടു് ആഞ്ഞു. പക്ഷേ, അയാൾ ഒറ്റയ്ക്കല്ല എന്നു മനസ്സിലായപ്പോൾ പെട്ടെന്നു് അവൾ തളർന്നപോലെയായി.

''വരൂ നമുക്കു് യാത്രപറവാനായി ആ കാട്ടിലേക്കു പോകാം,'' അലെക്സേയ് ഉദാസീനമായ സ്വരത്തിൽ നിർദ്ദേശിച്ചു.

അവർ കൈകോർത്തു പിടിച്ചു് നിശ്ശബ്ദരായി നാരകം മുറ്റിനിൽക്കുന്ന പഴയ നടപ്പാതയിലൂടെ നടന്നു. കാൽക്കലായി ചന്ദ്രികാർച്ചിതമായ നിലത്തു് കറുത്ത നിഴലുകൾ പിൻതുടർന്നിരുന്നു. അവിടവിടെയായി നാണയങ്ങൾപോലെ ശരത്കാലത്തു കൊഴിഞ്ഞ ആദ്യദലങ്ങൾ ചിതറിക്കിടന്നു തിളങ്ങിയിരുന്നു. അവർ പാതയുടെ അറ്റത്തു് എത്തി. പാർക്കിൽ കടന്നു്, ഊതനിറത്തിൽ നനഞ്ഞുകിടക്കുന്ന മണലിലൂടെ തടാകതീരത്തേക്കു് നടന്നു. വെളുത്ത ചെമ്മരിയാടിൻ രോമംപോലുള്ള ഒരുതരം പതുപതുത്ത മൂടൽമഞ്ഞാൽ ആവൃതമായിരുന്നു ആ സ്ഥലം. മൂടൽമഞ്ഞു് അവരുടെ അരവരയോളം പൊക്കത്തിൽ ഭൂമിയിൽ തങ്ങിനിന്നു് ആ ശീതളനിലാവിൽ ഒരു മായികരൂപത്തിന്റെ പ്രതീതിയുണ്ടാക്കി. ശരത്കാലവാസന തുളുമ്പിനിൽക്കുന്ന വായുവിൽ ഈർപ്പമുണ്ടായിരുന്നു. ഒരു നിമിഷത്തിൽ കുളിർമ്മയേറിയതായും മരവിച്ചപോലെയും തോന്നുന്ന ഈ മൂടൽമഞ്ഞു തടാകത്തിന്റെ അകത്തു അതിന്റെ സ്വന്തമായ ഉഷ്ണജല, ശീതജല പ്രവാഹങ്ങൾ അടങ്ങിയിട്ടുണ്ടോ എന്നു സംശയിച്ചുപോകും.

''മേഘമാലകൾക്കുമീതെ സഞ്ചരിക്കുന്ന രാക്ഷസരെപ്പോലിരിക്കുന്നില്ലെ നാം,'' ആ പെൺകുട്ടിയുടെ ചെറിയ കൈകൾ തന്റെ കൈമുട്ടിന്മേൽ അമരുന്നതുകൊണ്ടു തോന്നിയ അസ്വാസ്ഥ്യത്തോടെ അലെക്സേയ് പറഞ്ഞു.

''രാക്ഷസന്മാരല്ല, വെറും വിഡ്ഢികൾ. ഈ യാത്രകൊണ്ടു കാലു നനഞ്ഞു. നമുക്കു് ജലദോഷം പിടിക്കും, തീർച്ച,'' സ്വന്തം വിഷാദചിന്തകളിൽ ലയിച്ചിരുന്ന മേജർ പറഞ്ഞു.

''അങ്ങിനെ നിങ്ങളേക്കാൾ ഒരു ഗുണം കൂടുതൽ എനിക്കുണ്ടു്. എനിക്കു നനയാൻ കാലുകൾ ഇല്ലാത്തതുകൊണ്ടു ജലദോഷം പിടിക്കുകയില്ലല്ലോ'' ചിരിച്ചുകൊണ്ടു് അലെക്സേയ് പറഞ്ഞു.

''വേഗം വരൂ; വേഗം വരൂ; അവിടെ ഇപ്പോൾ നല്ല രസമായിരിക്കും,'' ഹിമത്തിന്റെ ആവരണമണിഞ്ഞുകിടക്കുന്ന തടാകത്തിലേക്കു രണ്ടുപേരെയും വലിച്ചുകൊണ്ടു സീന ധൃതികൂട്ടി.

അവർ വെള്ളത്തിലിറങ്ങാൻ തുടങ്ങി. പക്ഷേ, ചുരുണ്ട മൂടൽമഞ്ഞ

ലകൾ വലിഞ്ഞകന്നു് അവിടെ ഒരു കറുപ്പു് കണ്ടപ്പോൾ അമ്പരന്നു് പിൻവാങ്ങിനിന്നു. അതിന്റെ അടുത്തായി ഒരു ചെറിയ ജെട്ടിയുണ്ടായിരുന്നു. അവിടെ ഒരു കടത്തുവഞ്ചിയുടെ നിഴൽ കാണപ്പെട്ടു. സീന ആ മഞ്ഞിലൂടെ ഓടിപ്പോയി രണ്ടു തുഴയുമായി മടങ്ങിവന്നു് അവ വഞ്ചിയിൽ ബന്ധിച്ചു; മെരേസ്യെവു് തുഴയാനൊരുങ്ങി. സീനയും മേജറും വഞ്ചിയിൽ കയറി ഇരുന്നു. നിശ്ശബ്ദമായ ജലപ്പരപ്പിലൂടെ സാവധാനത്തിൽ ആ തോണി ഒഴുകി. ഇടയ്ക്കിടെ മൂടൽമഞ്ഞിൽ മറഞ്ഞും, ഇടയ്ക്കിടെ തുറന്ന ജലപ്പരപ്പിൽ തെളിഞ്ഞും സഞ്ചരിച്ചിരുന്ന അതിന്റെ കറുത്തു് മിനുസമേറിയ ഓരങ്ങളിൽ ചന്ദ്രിക ഉദാരമായി വെള്ളി വാരി പൂശുന്നുണ്ടായിരുന്നു. ആരുംതന്നെ സംസാരിച്ചിരുന്നില്ല. എല്ലാവരും അവരവരുടെ സ്വന്തമായ ചിന്തകളിൽ ലയിച്ചിരുന്നു. പ്രശാന്തമായിരുന്ന ആ നിശീഥിനി. കട്ടികൂടിയ രസത്തുള്ളികൾപോലെ തുഴയിൽനിന്നു് ജലകണികകൾ തെറിച്ചുവീണു. തുഴകൾ മൃദുവായ ക്ലിക് ക്ലിക് നിനദമുയർത്തി; എവിടെയോ ഇരുന്നു് ഒരു 'കോൺക്രേക്കു്' നീട്ടി നിലവിളിച്ചു; വെള്ളത്തിന്റെ മീതേക്കൂടി കഷ്ടിച്ചുമാത്രം കേൾക്കത്തക്കവിധത്തിൽ വിദൂരതയിൽ ഒരു മൂങ്ങ മൂളിക്കൊണ്ടിരുന്നിരുന്നു.

''ഒരു യുദ്ധം അടുത്തുതന്നെ നടക്കുന്നുണ്ടു് എന്നു വിശ്വസിക്കുവാൻ സാധിക്കുന്നില്ല,'' സീന മെല്ലെ പറഞ്ഞു. ''സഖാക്കളേ, നിങ്ങൾ എനിക്കു് എഴുത്തയക്കുമോ? ശരി അലെക്സേയ് പെത്രോവിച്ചു് നിങ്ങൾ എനിക്കു് എഴുതും, ഇല്ലേ? അതു വളരെ ചെറിയ കുറിപ്പായാലും സാരമില്ല. കൂടെ കൊണ്ടുപോകാൻ മേൽവിലാസമെഴുതിയ കുറേ തപാൽ കാർഡുകൾ തരാം; തരട്ടേ? അതിൽ 'സുഖമായി ജീവിച്ചിരിക്കുന്നു. അഭിവാദനങ്ങൾ...' ഇതുമാത്രമെങ്കിലും എഴുതി ഏതെങ്കിലും ഒരു തപാൽപ്പെട്ടിയിൽ ഇട്ടാൽ മതി. അതു ചെയ്യാമോ?''

''എനിക്കു് എന്തു സന്തോഷമാണു് പോകാനെന്നു് പറഞ്ഞറിയിക്കുക വയ്യ. ധാരാളം സമയം മടിപിടിച്ചു കളഞ്ഞു. ഇനി പണിയ്ക്കു്, പണിയ്ക്കു്,'' സ്റ്റ്റുച്ക്കോവു് പറഞ്ഞു.

വീണ്ടും അവരെല്ലാം നിശ്ശബ്ദരായി. ചെറിയ ചെറിയ അലകൾ വഞ്ചിയുടെ ഓരത്തുവന്നു് മൃദുവായി നക്കിക്കൊണ്ടിരുന്നു. ഉറങ്ങിക്കിടക്കുന്ന ജലപ്പരപ്പിനെ പതുക്കെ ഇക്കിളിയാക്കിക്കൊണ്ടിരുന്നു വഞ്ചിയുടെ അമരം. വെള്ളം പാളിപാളിയായി ചിന്നിച്ചിതറി. മൂടൽമഞ്ഞു് അകന്നകന്നു പോയി. കരയിൽനിന്നു് മങ്ങിയ നീലിമയാർന്ന ഒരു ശശികിരണം ജലപ്പരപ്പിലേക്കു് നീണ്ടുവന്നു് ആമ്പൽ ദലങ്ങളെ പ്രകാശിപ്പിച്ചു.

''നമുക്കു് ഒരു പാട്ടുപാടാം,'' സീന പറഞ്ഞു. മറുപടിക്കു കാത്തു നിൽക്കാതെ അവൾ ആ ആഷ്മരത്തെക്കുറിച്ചുള്ള പാട്ടു് പാടാൻതുടങ്ങി.



ആദ്യത്തെ ഈരടി അവൾ തനിയെ ഒരു വിലാപസ്വരത്തിലാണു് പാടിയതു്, അടുത്ത വരി മന്ദ്രഗംഭീരമായ മനോഹരശബ്ദത്തിൽ മേജർ ഏറ്റുപാടി. ഇതിനുമുമ്പു അയാൾ പാടിയിട്ടില്ല. ഇത്ര സുന്ദരമായ ഒരു മൃദുസ്വരം മേജർക്കുണ്ടെന്നു് അലെക്സേയ്ക്കു് സംശയംപോലുമില്ലായിരുന്നു. വിഷാദകലുഷിതവും വികാരഭരിതവുമായ ആ ഗാനത്തിന്റെ നാദവീചികൾ അങ്ങിനെ പ്രശാന്തമായ ജലവിതാനത്തിലൂടെ ഒഴുകി; അഭിനവമായ രണ്ടു ശബ്ദം—ആണിന്റേയും പെണ്ണിന്റേയും—അവരുടെ ഹൃദയദാഹത്തിൽ പരസ്പരം സഹായിച്ചു. അലെക്സേയ് തന്റെ മുറിയുടെ അരികിലായി ഒററ പഴക്കുലയോടെ നില്ക്കുന്ന ആ നേർത്ത ആഷ്മരത്തേയും ഭൂഗർഭഗ്രാമത്തിൽ താമസിക്കുന്ന വർവാരയേയുംകുറിച്ചു് ഓർത്തു. ആ തടാകവും അത്ഭുതകരമായ ചന്ദ്രികയും, തോണിയും പാട്ടുകാരും എല്ലാം പെട്ടെന്നു മറഞ്ഞു; ആ രജതവർണ്ണാവരണത്തിനുള്ളിൽ അയാൾ കമീഷിനിലെ യുവതിയെ കണ്ടു. പൂവണിഞ്ഞു് മൈതാനത്തിൽ ഡേയ്സിപുഷ്പങ്ങളുടെ നടുക്കായി ഇരിക്കുന്ന ഓല്യയല്ല—അപരിചിതയും വ്യത്യസ്തയുമായ ഒരു പെൺകുട്ടി—ക്ഷീണിച്ചു്, വെയിലേററു് പുളിക്കുത്തുവീണ കവിൾത്തടങ്ങൾ; വിണ്ടുകീറിയ ചുണ്ടു്—വിയർപ്പിൽ മുങ്ങിയ ഒരു കുപ്പായവുമിട്ടു് അവൾ സ്റ്റാലിൻഗ്രാഡിന്റെ അടുത്തുള്ള തീരത്തിലെവിടെയോ ഒരു പാരകൊണ്ടു പണിയെടുക്കുകയാണു്.

അലെക്സേയ് തുഴ താഴെവച്ചു. ആ ഗാനത്തിന്റെ അവസാനത്തെ ഈരടികൾ പാടിയതു് അവർ മൂന്നുപേരുംകൂടിയായിരുന്നു.

# VI

പിറേറദിവസം പ്രഭാതത്തിൽ മോട്ടോർബസ്സുകളുടെ ഒരു നീണ്ട നിര വിശ്രമമന്ദിരത്തിന്റെ ഗേററുകൾ കടന്നു അകത്തു് പ്രവേശിച്ചു. അവ മുൻവശത്തു് കിടക്കുമ്പോൾ തന്നെ മേജർ ഒരു ബസ്സിന്റെ ചവിട്ടുപടിയിൽ കയറിനിന്നു് തനിക്കു പ്രിയപ്പെട്ട ആ ആഷ്മരത്തെക്കുറിച്ചുള്ള ഗാനം ആലപിക്കുവാൻ തുടങ്ങി. ഉടനെതന്നെ മററു ബസ്സുകളിലെ യാത്രക്കാരെല്ലാം അതു് ഏററുപാടി. യാത്രാവചനങ്ങളും, സൗഭാഗ്യാശംസകളും, ബുർനസ്യാന്റെ തമാശകളും, ബസ്സിന്റെ ജനാലയുടെ വിടവിലൂടെ സീന അലെക്സേയോടു ചെയ്തിരുന്ന അവസാനാപേക്ഷകളും എല്ലാം, വിസ്മരിക്കപ്പെട്ടിരുന്നതും, യുദ്ധം വന്നപ്പോൾ ദേശസ്നേഹോജ്വലമായ നവജീവൻ കിട്ടി പ്രചരിച്ചതുമായ ആ പഴയ പാട്ടിന്റെ മഹത്വമേറിയ ലഘുപദാവലികളിൽ അലിഞ്ഞുപോയി.

ഗാനത്തിന്റെ സുന്ദരവും സുശക്തവുമായ നാദവീചികളെ വഹിച്ചുകൊണ്ടു് ആ ബസ്സുകൾ അകന്നകന്നുപോയി. പാട്ടവസാനിച്ചപ്പോൾ പാട്ടുകാർ നിശ്ശബ്ദതയവലംബിച്ചു. നഗരത്തിന്റെ അതിർത്തിയിലുള്ള

ആദ്യത്തെ വ്യവസായശാലകളും തൊഴിലാളിപ്പാർപ്പിടങ്ങളും ബസ്സിന്റെ ജനവാതിലിലൂടെ മിന്നിമറഞ്ഞു് പോകുന്നതുവരെ ആരുമാരും ഒരൊററ അക്ഷരം മിണ്ടിയില്ല.

തന്റെ അടിക്കുപ്പായത്തിനു ബട്ടണിടാതെ, സുന്ദരമായ പ്രകൃതിഭംഗി ആസ്വദിച്ചു് പുഞ്ചിരിതൂകുന്ന മുഖവുമായി അപ്പോഴും മേജർ സ്റ്റ്റുച്ക്കോവ് ചവിട്ടുപടിയിന്മേൽത്തന്നെ നില്ക്കുകയാണു്. വളരെ ഉല്ലാസവാനായിരുന്നു അയാൾ. നിരന്തരസഞ്ചാരിയായിരുന്ന അയാൾ ഇതാ ഇന്നു് ഒരു ദിക്കിൽനിന്നു് മറെറാരു ദിക്കിലേക്കു പ്രയാണംചെയ്യുകയാണു്. അതുകൊണ്ടുതന്നെ അയാളുടെ പ്രകൃതം ഇന്നു് നന്നായിരിക്കുന്നു. തനിക്കു് പരിചയമില്ലാത്ത ഒരു വ്യോമസേനാവിഭാഗത്തിലേക്കാണു് അയാളുടെ യാത്ര. എവിടെയാണെങ്കിലും അതു് അയാളുടെ വീടാണു്. മെരേസ്യെവ് മാത്രം ഉൽക്കണ്ഠാകുലനായി മൌനംപൂണ്ടിരുന്നു. കടുത്ത ബുദ്ധിമുട്ടുകൾ വരാൻ ഇരിക്കുന്നതേയുള്ളു എന്നയാൾക്കു തോന്നി. ആർക്കറിയാം; ആർക്കു പറയാൻ കഴിയും, അയാൾ ഇതെല്ലാം തരണം ചെയ്യുമെന്നു്?

ബസ്സു് ഇറങ്ങി നേരെ, ഒരു ദിക്കിലും പോകാതെ, രാത്രിയിലെ വാസസ്ഥലംപോലും കണ്ടുപിടിക്കാതെ, അലെക്സേയ് പോയതു് മിറൊവോൽസ്കിയുടെ സമീപത്തേക്കാണു്. ഇവിടെവെച്ചു് അയാൾ ആദ്യമായി തന്റെ ദൌർഭാഗ്യവുമായി ഏററുമുട്ടി . വളരെ ബുദ്ധിമുട്ടി താൻ സഹതാപം നേടിയിരുന്ന ആ അഭ്യുദയകാംക്ഷി ദൂരെയായിരുന്നു. ഏതോ അടിയന്തിരമായ ഔദ്യോഗികകാര്യങ്ങൾക്കുവേണ്ടി അദ്ദേഹം പോയിരിക്കുകയാണു്. ഇപ്പോഴെങ്ങും മടങ്ങുകയുണ്ടാവില്ല. പകരം കണ്ട ഉദ്യോഗസ്ഥൻ സാധാരണനിലയിൽ ഒരു അപേക്ഷ അയക്കാനുള്ള ഒരു നിർദ്ദേശമാണു് അലെക്സേയ്ക്കു നൽകിയതു്. ഉടനെതന്നെ ജനൽപ്പടിയിൽ കയറിയിരുന്നു് ഒരു അപേക്ഷ എഴുതി. ചാർജ്ജു് വഹിക്കുന്ന, ക്ഷീണഗാത്രനായ ആ ഉദ്യോഗസ്ഥനെ ഏല്പിച്ചു. തനിക്കു് സാധിക്കാവുന്നതെല്ലാം ചെയ്തുകൊടുക്കാമെന്നും, രണ്ടുദിവസം കഴിഞ്ഞു തന്നെ വന്നു കാണുവാനും അയാൾ ഉപദേശിച്ചു. അലെക്സേയ് അപേക്ഷിച്ചു, യാചിച്ചു, ഭയപ്പെടുത്തി; പക്ഷേ യാതൊരു ഗുണവുമുണ്ടായില്ല. തന്റെ ശുഷ്കമുഷ്ടികൾ നെഞ്ചിലമർത്തിവച്ചു്, ''ഓഫീസിലെ ചട്ടങ്ങൾ അതാണു്, ലംഘിക്കുവാൻ യാതൊരു നിർവ്വാഹവുമില്ല'' എന്നു് അയാൾ തീർത്തുപറഞ്ഞു. വാസ്തവത്തിൽ അയാൾക്കു് ആ സംഗതിയിൽ ഒന്നും ചെയ്യുവാനും സാധിക്കുമായിരുന്നില്ല. അവജ്ഞാസൂചകമായ ഒരു ആംഗ്യത്തോടെ മെരേസ്യെവ് പുറത്തേക്കു പോയി.

അങ്ങനെ ഒരു യുദ്ധവകുപ്പിൽനിന്നു മറെറാന്നിലേക്കുള്ള അലഞ്ഞുതിരിയൽ ആരംഭിച്ചു. ധൃതിയിൽ ആസ്പത്രിയിൽനിന്നു പോന്നകാരണം കൈവശം വസ്ത്രങ്ങളോ, ഭക്ഷണമോ, പണമോ, അലവൻസുസർട്ടി



ഫിക്കേററോ ഇല്ല എന്ന സംഗതി അയാളുടെ കഷ്ടപ്പാടുകൾക്കു മാററുകൂട്ടി. ഇതേവരെ അയാൾ അതിനു മിനക്കെട്ടിരുന്നുമില്ല. ഒരു അവധിസർട്ടിഫിക്കററുപോലുമില്ല അയാളുടെ കൈവശത്തിൽ. പറഞ്ഞാൽ മനസ്സിലാക്കാൻകഴിവുണ്ടായിരുന്നവനും ദയാശാലിയുമായ ആ ചാർജ്ജ്‌വഹിക്കുന്ന ഉദ്യോഗസ്ഥൻ, ആവശ്യമായ കടലാസ്സുകൾ ഉടനടി അയക്കുവാൻ സൈനികകേന്ദ്രത്തിലേക്കു് ഫോൺചെയ്യാമെന്നു പറഞ്ഞിരുന്നുവെങ്കിലും, ഈ സംഗതികൾ നടപ്പിലാകുവാൻ കാലവിളംബം ഉണ്ടാകുമെന്നു് അലെക്സേയ്ക്കു് അറിയാമായിരുന്നു. ഒരു കിലോഗ്രാം അപ്പം, ഒരു ഗ്രാം പഞ്ചസാര മുതലായവ വളരെ വിലയേറിയ സാധനങ്ങളായിത്തീർന്നിരുന്ന സമരകാല മോസ്കോവിൽ, പണമോ. ഭക്ഷണസാമഗ്രികളോ, താമസിക്കാൻ സ്ഥലമോ ഇല്ലാതെ കുറേനാൾ കഴിച്ചുകൂട്ടേണ്ടിവരുമെന്നു് അയാൾ മനസ്സിലാക്കി.

അന്യൂത ജോലിചെയ്തിരുന്ന ആസ്പത്രിയിലേക്കു് അയാൾ ഫോൺ ചെയ്തു. അവളുടെ ശബ്ദത്തിൽനിന്നു് ഒന്നുകിൽ അവൾ എന്തിനെക്കുറിച്ചോ ആവലാതിപൂണ്ടിരിക്കുകയാണു് അല്ലെങ്കിൽ ധൃതിയിൽ എന്തോ ജോലിചെയ്തുകൊണ്ടിരിക്കുകയാണു് എന്നു മനസ്സിലാക്കാമായിരുന്നു. അയാൾ അവിടെ എത്തിയിട്ടുണ്ടെന്നറിഞ്ഞു് അവൾ വളരെ സന്തോഷിച്ചു. താൻ ആസ്പത്രിയിൽ താമസമാക്കിയതിനാൽ തന്റെ സ്ഥലം അലെക്സേയ്ക്കു സ്വന്തമായി കിട്ടുവാൻ സാദ്ധ്യതയുള്ളതുകൊണ്ടു് പ്രത്യേകിച്ചു് അവിടെയുള്ള അല്പദിവസങ്ങൾ തന്റെ വീട്ടിൽ താമസിക്കണമെന്നു് അവൾ നിർബ്ബന്ധിച്ചു.

വിശ്രമസങ്കേതം വിട്ടുപോകുന്ന ഓരോ രോഗിക്കും യാത്രാവശ്യത്തിലേക്കു് അഞ്ചു ദിവസത്തെ റേഷൻ അനുവദിച്ചിട്ടുണ്ടായിരുന്നതിനാൽ, രണ്ടാമതു് ഒന്നുകൂടി ആലോചിക്കുവാൻ നില്ക്കാതെ, അയാൾ പുതിയ ബംഗ്ലാവുകളുടെ പിന്നിലുള്ള മുററത്തിന്റെ ഓരംപററിനില്ക്കുന്ന പരിചിതമായ, ആ ജീർണ്ണിച്ച ചെറുഗൃഹത്തിലേക്കുതന്നെ പുറപ്പെട്ടു. അയാൾക്കു് ഇപ്പോൾ ഒരു കിടപ്പാടവും കുറച്ചു ദിവസത്തേക്കു ഭക്ഷണവും ഉള്ളതുകൊണ്ടു് അല്പദിവസം കാത്തിരിക്കാം. ഇപ്പോഴും പൂച്ചയുടേയും മണ്ണെണ്ണയുടേയും ഈറൻ തുണിയുടേയും ഗന്ധം തങ്ങിനില്ക്കുന്നതും വളഞ്ഞുതിരിഞ്ഞു് ഇരുട്ടടഞ്ഞുകിടക്കുന്നതും ആയ കോവണിയിൽക്കൂടി കയറിച്ചെന്നു് അയാൾ കതകു് തപ്പി കണ്ടുപിടിച്ചു് അതിന്മേൽ ഉറക്കെ തട്ടി.

വാതിൽ തുറന്നു. പക്ഷേ രണ്ടുകനത്ത ഇരുമ്പുചങ്ങലകൊണ്ടു ബന്ധിച്ചിരുന്നതിനാൽ അതു് അല്പം അകന്നതേയുള്ളു. ആ വിള്ളലിൽക്കൂടി തന്റെ നനുത്ത മുഖം പുറത്തേക്കു നീട്ടി ആ കുറിയ കിഴവി അലെക്സേയെ വിശ്വാസമില്ലായ്മയോടെ ചുഴിഞ്ഞുനോക്കി, ആരാണു്, എന്താണു് ആവശ്യം, പേർ എന്തു് എന്നെല്ലാം ആരാഞ്ഞു. അതൊക്കെ കഴി

ഞ്ഞതിനുശേഷമേ ഇരുമ്പുചങ്ങല അഴിച്ചു വാതിൽ ശരിക്കും തുറന്നുള്ളു.

''അനൃത ഇവിടെയില്ല. പക്ഷേ, അവൾ നിങ്ങളെപ്പററി ഫോൺ ചെയ്തിരുന്നു. വരൂ, ഞാൻ അവളുടെ മുറി കാണിച്ചുതരാം.'' അലെക്സേയുടെ മുഖവും വേഷവും, പ്രത്യേകിച്ച് കൈയിലെ സഞ്ചിയും, തന്റെ നിറംമങ്ങിയ ക്ഷീണിച്ച നേത്രങ്ങൾകൊണ്ട് ഉഴിഞ്ഞുനോക്കി അവർ പറഞ്ഞു: ''ഒരുപക്ഷേ കുറച്ചു ചൂടുവെള്ളം ആവശ്യമുണ്ടാകും. അടുക്കളയിൽ അനൃതയുടെ സ്റ്റൗവ് ഉണ്ട്. ഞാൻ അല്പം ചൂടുവെള്ളം ഉണ്ടാക്കിത്തരാം.''

ഒട്ടും പരിഭ്രമംകൂടാതെയാണ് അലെക്സേയ് ആ പരിചിതമായ മുറിയിലേക്കു കയറിയത്. എവിടെച്ചെന്നുപെട്ടാലും അവിടം വീടാണ് എന്നു തോന്നുന്ന പട്ടാളക്കാരന്റെ വാസനാവൈഭവം, മേജറിൽ ധാരാളമുണ്ടായിരുന്ന ആ ശക്തി, ഒരുപക്ഷേ കുറഞ്ഞ തോതിൽ അയാളിലും കടന്നുകൂടിയിരിക്കും. പഴയ മരം, പൊടി, പാററഗുളികകൾ മുതലായി, പല ദശവത്സരങ്ങളായി വിശ്വസ്തസേവനം നടത്തിവന്ന അനവധി സാധനങ്ങളുടെ പരിചിതമായ മണം അയാളെ വികാരം കൊള്ളിച്ചു. കുറേക്കാലത്തെ അലഞ്ഞുതിരിയലിനുശേഷം വീട്ടിൽ എത്തിച്ചേർന്നപോലെ തോന്നി അയാൾക്ക്.

ഭാഗ്യമുണ്ടെങ്കിൽ കറുത്ത റൊട്ടിക്കുപകരം നല്ല വെള്ളറൊട്ടിതന്നെ ലഭിക്കുന്ന കടയുടെ മുന്നിലുള്ള ക്യൂവിനെപ്പററി കിഴവി പറയാൻ തുടങ്ങി. അതിന്റെകൂടെ സ്റ്റാലിൻഗ്രാഡിൽ ജർമ്മൻകാർക്കു കണക്കിനു കിട്ടിയെന്ന് വഴിയിൽ ട്രാമിൽ ഇരുന്നിരുന്ന ഒരു സൈനിക ഓഫീസർ പറഞ്ഞെന്നും ഹിററ്ലർ തന്നിമിത്തം ചിത്തഭ്രമം പിടിപെട്ട് ഭ്രാന്താസ്പത്രിയിലാണെന്നും, അയാൾക്കുപകരം വേറെ ആരോ ആണ് ജർമ്മനി ഭരിക്കുന്നതെന്നും വൃദ്ധ പറഞ്ഞു. അയൽക്കാരിയായ അലെവ്ത്തീന അർക്കാഡിയെവ്നക്ക് തൊഴിലാളിയുടെ റേഷൻകാർഡ് കൈവശം വക്കുവാൻ യാതൊരു അർഹതയുമില്ല; ആ സ്ത്രീ ഒരു നല്ല കവിടിപ്പാൽപാത്രം വാങ്ങിക്കൊണ്ടുപോയതു് തിരികെക്കൊടുത്തിട്ടില്ല; ഇപ്പോൾ അഭയാർത്ഥികളുടെകൂടെ പോയിരിക്കുന്ന അനൃതയുടെ മാതാപിതാക്കന്മാർ വളരെ നല്ല കൂട്ടത്തിലാണ്, അനൃതതന്നെ നല്ല പെൺകുട്ടിയാണ്, വളരെ ശാന്തയാണ്, നല്ലപോലെ പെരുമാറാൻ അറിയാം, ബാക്കി പെൺകുട്ടികളെപ്പോലെ കണ്ടമാനം—ഈശ്വരനുമാത്രമറിയാം ആരുടെ കൂടെയാണെന്ന്—ആടിക്കുഴഞ്ഞു നടക്കാറില്ല, ഒരിക്കലും പുരുഷന്മാരെ മുറിയ്ക്കകത്തേക്കു കൊണ്ടുവരാറില്ല, എന്നിങ്ങനെ നിരവധി കാര്യങ്ങളെപ്പററി വായ കൂട്ടാതെ സംസാരിച്ചുകൊണ്ട് ആ വൃദ്ധ അയാളുടെ കാലടികളെ പിൻതുടർന്നു. ഒടുവിൽ അവർ ആരാഞ്ഞു.

''നിങ്ങളാണോ അവളുടെ യുവസ്നേഹിതൻ ഹീറോ ഓഫ് സോവിയററ് യൂണിയൻ ബഹുമതിനേടിയ ടാങ്കിസ്റ്റ്...''



''അല്ല, ഞാൻ വെറുമൊരു വൈമാനികൻമാത്രം.'' തത്സമയം വൃദ്ധയുടെ ചഞ്ചലമായ മുഖത്ത് അത്ഭുതം, ആവലാതി, അവിശ്വാസം, ദേഷ്യം എന്നീ വികാരങ്ങൾ പ്രകടമായിക്കണ്ടപ്പോൾ അലെക്സേയ്ക്കു ചിരിയടക്കുവാൻ കഴിഞ്ഞില്ല. അവർ ചുണ്ടു കടിച്ചു, വാതിൽ ദേഷ്യത്തോടെ കൊട്ടിയടച്ചു. വരാന്തയിൽനിന്നുകൊണ്ട് അതുവരെ കൈക്കൊണ്ട സൌഹൃദം സ്ഫുരിക്കുന്ന സ്വരം മാററി വിളിച്ചുപറഞ്ഞു.

''ശരി, നിങ്ങൾക്ക് ചൂടുവെള്ളം ആവശ്യമുണ്ടെങ്കിൽ അവിടെ കാണുന്ന നീല സ്റ്റൗവ് ഉപയോഗിച്ച് കുറച്ച് ഉണ്ടാക്കി എടുത്തോളൂ.''

അനൃതക്കു ആസ്പത്രിയിൽ വലിയ ജോലിത്തിരക്കുണ്ടായിരിക്കണം. ഈ വിരസമായ ശരത്ക്കാലദിനത്തിൽ ഈ സ്ഥലം തികച്ചും ഉദാസീനമായിട്ടാണ് സൂക്ഷിച്ചിരുന്നത്. എല്ലാ സാധനങ്ങളിലും പൊടിയുടെ ഒരു കനത്ത പാട് കാണാമായിരുന്നു. ജനൽപ്പടിയിന്മേലും സ്റ്റാൻഡിലും വച്ചിരുന്ന പൂക്കളെല്ലാം തളർന്നുകുഴഞ്ഞു മഞ്ഞനിറംപൂണ്ടിരുന്നതു കണ്ടാൽ കുറേക്കാലമായി അവയ്ക്കു വെള്ളമൊഴിച്ചിട്ടെന്നു തോന്നും. മേശമേൽ പൂപ്പൽപുരണ്ട അപ്പക്കഷണങ്ങൾ ചിതറിക്കിടന്നിരുന്നു. കാപ്പിപ്പാത്രം അവിടെനിന്നു മാററിയിരുന്നില്ല. പിയാനോവിന്മേൽ ചാരനിറത്തിലുള്ള പൊടി വീണു മൂടിയിരുന്നു. ഒരു നീല വണ്ട് പൊടി നിറഞ്ഞ ആ ദുഷിച്ച വായുവിൽക്കിടന്ന് ശ്വാസംമുട്ടി നിരാശയോടെ ആ മങ്ങിയ മഞ്ഞനിറത്തിലുള്ള ജനൽചട്ടത്തിൽ തട്ടിമുട്ടിക്കൊണ്ടിരുന്നു.

ഇപ്പോൾ പച്ചക്കറിത്തോട്ടമായി രൂപാന്തരപ്പെടുത്തിയിരുന്ന, ചായ്‌വോടുകൂടിയ ഒരു ആരാമത്തിനുനേരെയുള്ള ജനവാതിൽ അലെക്സേയ് തുറന്നു. പുതിയ കാററിന്റെ ഒരു അല, മുറിയിലേക്കു കടന്നുവന്നു. അവിടെ കൂടിക്കിടന്നിരുന്ന പൊടിപടലം ശക്തിയോടെ ഇളക്കുകയാൽ അതൊരു മൂടൽമഞ്ഞുപോലെ ഉയർന്നു. തന്നെ കാണാനായി നിവൃത്തിയുള്ളപക്ഷം ആസ്പത്രിയിൽനിന്നു അന്നു വൈകുന്നേരം വന്നെത്തുന്ന അനൃതക്കു സുഖകരമായ ഒരു വിസ്മയം നൽകത്തക്കവിധത്തിൽ ആ മുറി വൃത്തിയാക്കണമെന്ന് ഒരാശയം പെട്ടെന്ന് അയാളിലുദിച്ചു. ആ സ്ത്രീയോട് അപേക്ഷിച്ച് അയാൾ കുറച്ചു കീറത്തുണിയും, ഒരു കടവും ചൂലും വാങ്ങി. യുഗങ്ങളായി പുരുഷന്മാർ പുച്ഛത്തോടെ നോക്കിയിരുന്ന ആ ജോലി വളരെ ആവേശത്തോടെ ചെയ്യാൻ തുടങ്ങി. ഒന്നരമണിക്കൂർ നേരത്തോളം, വളരെ രസത്തോടെ അയാൾ അടിയ്ക്കലും തുടയ്ക്കലും കഴുകലും നടത്തി.

വീട്ടിലേക്കു പോരുന്ന വഴിക്ക്, പെൺകുട്ടികൾ പാലത്തിനു സമീപം പ്രകാശമേറിയ ശരത്കാലത്തെ ആസ്റ്റർസുമങ്ങൾ വിററുകൊണ്ടിരുന്നതായി കണ്ടിരുന്നു. വൈകുന്നേരമായപ്പോൾ അയാൾ അവിടെപ്പോയി ഒരുകുല പൂവ് വാങ്ങി, പൂപ്പാത്രങ്ങളിലാക്കി പിയാനോവും മേശയും അലങ്കരിച്ചു. വളരെ സൌകര്യപൂർവ്വം ആ പച്ച വെൽവെററുവിരി

ച്ച ചാരുകസേരയിൽ കിടന്ന് ആമോദകരമായ ആലസ്യത്തിലാണ്ട് അയാൾ താൻ അന്നു കൊണ്ടുവന്ന സാധനങ്ങൾ ആ വൃദ്ധ അടുക്കളയിൽ വച്ചു പാകംചെയ്യുന്നതിൽനിന്നു പൊങ്ങുന്ന രുചികരമായ മണം ആർത്തിയോടുകൂടി ഉൾക്കൊണ്ടു. പക്ഷേ, അന്യൂത വീട്ടിലേക്ക് കയറിവന്നത് അത്യന്തം പരവശയായിട്ടാണ്. വന്ന വഴിക്ക് അലെക്സേയെ അഭിവാദ്യംചെയ്തു എന്നു വരുത്തി കട്ടിലിലേക്കു മറിഞ്ഞുവീണു. അവൾ ആദ്യമൊന്നും ആ മുറി എത്ര ശുചിയായിരിക്കുന്നുവെന്നു ശ്രദ്ധിച്ചതേ ഇല്ല. അല്പം വിശ്രമിച്ച് ഒരു ഗ്ലാസ് വെള്ളംകുടിച്ചതിനുശേഷമാണ് അവൾ ചുററും നോക്കി, അവിടെ എന്താണ് സംഭവിച്ചിട്ടുള്ളതെന്ന് മനസ്സിലാക്കിയത്. ക്ഷീണിച്ച ഒരു മന്ദസ്വരത്തോടെ നന്ദിപൂർവ്വം അലെക്സേയുടെ കൈപിടിച്ചമർത്തിക്കൊണ്ട് അവൾ പറഞ്ഞു:

''കുററമല്ല, ഗ്രീഷ നിങ്ങളെ ഇത്രമാത്രം സ്നേഹിക്കുന്നത്. അല്യോഷ, എനിക്കു അസൂയ തോന്നുന്നു. നിങ്ങളാണോ ഇതു ചെയ്തത്; നല്ല കുട്ടി. ഗ്രീഷയുടെ വിവരം വല്ലതും അറിഞ്ഞുവോ? അദ്ദേഹം എവിടെയാണ് ഇപ്പോൾ? ഇന്നാൾ എനിക്ക് അദ്ദേഹത്തിൻെറ ഒരെഴുത്തുണ്ടായിരുന്നു. നന്നെ ചെറിയത്. ഒന്നോ രണ്ടോ വരിമാത്രം. അന്ന് അദ്ദേഹം സ്റ്റാലിൻഗ്രാഡിലാണ്. ആ വിഡ്ഢിക്കുട്ടി എന്താണ് ചെയ്യുന്നതെന്ന് അറിയാമോ? താടി വളർത്തുകയാണ്. ഇതുപോലെയുള്ള സമയത്തിനു പററിയ പണിയല്ലേ? അവിടം വളരെ അപകടംപിടിച്ച സ്ഥലമാണ് അല്ലേ? പറയൂ; അല്യോഷ; അപകടകരമല്ലേ? സ്റ്റാലിൻഗ്രാഡിനെപ്പററി അതിഭയങ്കരമായ വാർത്തകളാണ് ആളുകൾ പറയുന്നത്.''

''അവിടെ ഒരു യുദ്ധം നടക്കുകയാണ്.''

അലെക്സേയ് മുഖം വീർപ്പിച്ചു ദീർഘനിശ്വാസം വിട്ടു. എല്ലാവരുടേയും സംസാരവിഷയമായിത്തീർന്നിട്ടുള്ള വോൾഗാതീരത്തെ അത്യന്തം ഗുരുതരമായ സമരത്തിൽ പങ്കുചേരുന്നവരോടെല്ലാംതന്നെ അയാൾക്ക് കടുത്ത അസൂയ തോന്നി.

അന്നു വൈകുന്നേരം മുഴുവൻ അവർ സംസാരിച്ചിരുന്നു. ടിൻചെയ്ത ഇറച്ചിയോടുകൂടിയ രാത്രിഭക്ഷണം അവർക്കു വളരെ രുചിപ്രദമായിരുന്നു. ബാക്കി എല്ലാ മുറിയിലും ആളുകൾ ഉണ്ടായിരുന്നതുകൊണ്ട് സുഹൃത്തുക്കളെപ്പോലെ അന്നത്തെ രാത്രി അവർ ആ മുറിയിൽത്തന്നെ കഴിച്ചുകൂട്ടി. അന്യൂത കിടക്കയിലും, അലെക്സേയ് കട്ടിലിലും കയറിക്കിടന്നു. ഉടനെതന്നെ യുവത്വത്തിനുമാത്രം നൽകാൻ കഴിയുന്ന സുഖകരമായ നിദ്രയിൽ അവർ ലയിച്ചു.

രാവിലെ അലെക്സേയ് ഉണർന്നു കട്ടിലിൽ ഇരിക്കുമ്പോൾ, പൊടിയണിഞ്ഞ അരുണകിരണങ്ങൾ ആ മുറിയിലേക്കു കുത്തനെ പ്രവഹിക്കുന്നുണ്ടായിരുന്നു. അന്യൂത പോയിക്കഴിഞ്ഞു. കട്ടിലിൽ തറച്ചുവച്ചിരു



ന്ന ഒരു ചെറിയ കുറിപ്പ് എടുത്ത് അയാൾ വായിച്ചു: ''ഞാൻ വളരെ ധൃതിയിൽ ആസ്പത്രിയിലേയ്ക്കു പോകുന്നു. മേശപ്പുറത്തു ചായയും, അലമാരിയിൽ അപ്പവും ഉണ്ട്. പഞ്ചസാര ഇവിടെയില്ല. ശനിയാഴ്ചക്കുമുമ്പു തമ്മിൽ കാണുവാൻ തരപ്പെടുമെന്നു തോന്നുന്നില്ല. എ.''

ആ ദിവസങ്ങളിലൊന്നും അലെക്സേയ് വീടുവിട്ടു പുറത്തേക്കു പോയിരുന്നില്ല. വേറെ യാതൊരു ജോലിയും ഇല്ലാതിരുന്നതിനാൽ ആ വൃദ്ധയുടെ സ്റ്റൗവ്, വറവുചട്ടി, ഇലക്ട്രിക്സ്വിച്ച്, എന്നിവ നന്നാക്കിക്കൊടുത്തു. കവിടിപ്പാത്രം ഇതുവരെ തിരിച്ചുകൊടുക്കാത്ത അലെവ്ത്തീന അർക്കാഡിയെവ്നയുടെ കാപ്പിപൊടിക്കുന്ന പാത്രവും വൃദ്ധയുടെ ആവശ്യപ്രകാരം അയാൾ നന്നാക്കി. അങ്ങനെ അയാൾ കിഴവിയുടേയും അവരുടെ ഭർത്താവിൻേറയും ദൃഷ്ടിയിൽ നല്ല പിള്ളയായി. കെട്ടിടനിർമ്മാണസ്ഥാപനത്തിൽ ജോലി ചെയ്തുകൊണ്ടിരുന്ന ആ വയസ്സൻ, ഇപ്പോൾ പ്രതിരോധനിരയിൽ പണിത്തിരക്കുണ്ടായതിനാൽ വളരെ ദിവസങ്ങൾ ഒന്നിച്ചു സ്ഥലത്തുവരാറില്ല. ''ടാങ്കുകാർ വളരെ നല്ലവരാണ്; വൈമാനികരും ഒട്ടും പിന്നിലല്ല. വ്യോമസഞ്ചാരമാണ് തൊഴിലെങ്കിലും അടുത്തറിയുമ്പോൾ അവരും കാര്യമായ കുടുംബസ്നേഹം ഉള്ളവരാണെന്നു മനസ്സിലാകും,'' ഇങ്ങനെയൊരു നിഗമനത്തിൽ എത്തിയിരുന്നു ആ വൃദ്ധദമ്പതികൾ.

അവസാനം അലെക്സേയ്ക്കു തന്നെക്കുറിച്ചുള്ള തീരുമാനമറിയാനായി, പേഴ്സനൽ വകുപ്പിലേക്ക് പോകേണ്ട സമയമായി. തലേരാത്രി മുഴുവൻ അയാൾ കട്ടിലിൽ കണ്ണടയ്ക്കാതെ കിടന്നു. കാലത്ത് എഴുന്നേററ് ക്ഷൗരംചെയ്തു മേൽക്കഴുകി, അയാൾ കൃത്യസമയത്തുതന്നെ ഓഫീസിലെത്തി. തൻെറ വിധി നിർണ്ണയിക്കുവാനുള്ള ആ മേജറുടെ സമീപത്തേക്ക് ആദ്യമായി കടന്നുചെന്നത് അലെക്സേയായിരുന്നു. ഒരൊററ നോട്ടം നോക്കിയപ്പോൾത്തന്നെ മെരേസ്യെവിനു അയാളെ വെറുത്തു. അലെക്സേയ് കടന്നുവന്നതു കണ്ടില്ലെന്ന മട്ടിൽ അയാളെ നോക്കാതെ ഉദ്യോഗസ്ഥൻ മേശക്കരികെ ഇരുന്ന് ധൃതിയിൽ, കവറുകൾ എടുത്തുമാററുകയും ആരെയൊക്കെയോ ഫോണിൽ വിളിക്കുകയും, എങ്ങനെയാണ് കടലാസ്സുകളിൽ നമ്പർ ചേർക്കേണ്ടതെന്ന് വിശദമായി ഗുമസ്തനു വിസ്തരിച്ചുകൊടുക്കുകയും ചെയ്തതിനുശേഷം, പുറത്തേക്കു പോയി. കുറേനേരത്തേക്കു അയാൾ മടങ്ങിവന്നില്ല. ആ സമയംകൊണ്ട് ഓഫീസറെ തീരുമാനം വെറുത്തുകഴിഞ്ഞിരുന്നു മെരേസ്യെവ്. ഒടുവിൽ അയാൾ തിരിച്ചുവന്നു മേശക്കരികെ ഇരുന്നു കലണ്ടർ ഒന്നു മറിച്ചുനോക്കി. അതിനുശേഷമേ അയാൾ അലെക്സേയെ കണ്ടതായി ഭാവിച്ചുള്ളു.

''സീനിയർ ലെഫ്ററനൻറ് സഖാവേ, താങ്കൾ എന്നെ കാണുവാനാഗ്രഹിക്കുന്നുവോ?'' അഹന്തനിറഞ്ഞ കനത്ത സ്വരത്തിൽ അയാൾ ചോദിച്ചു.

മെരേസ്യെവ് സംഗതികൾ എല്ലാം പറഞ്ഞു. അലെക്സേയുടെ കടലാസ്സുകൾ കൊണ്ടുചെല്ലുവാൻ ആഫീസർ ഗുമസ്തനെ വിളിച്ചു കല്പിച്ചു. അതു് കൈയിൽകിട്ടുന്നതിനിടക്കുള്ള സമയത്തു്, കാലും നീട്ടിയിരുന്നു് അയാൾ 'പല്ലുകുത്തി'കൊണ്ടു് ദന്തശോധനചെയ്യുന്നതിൽ തന്റെ ശ്രദ്ധ കേന്ദ്രീകരിച്ചു. മര്യാദയുടെപേരിൽ കൈത്തലംകൊണ്ടു് മറച്ചാണു് അതു ചെയ്തിരുന്നതു്. കടലാസ്സുകൾ കൊണ്ടുവന്നപ്പോൾ അയാൾ അതു നോക്കി മെരേസ്യെവിന്റെ 'കേസ്' പഠിക്കുവാൻ തുടങ്ങി. പെട്ടെന്നു് കൈവീശി കസേര ചൂണ്ടിക്കാണിച്ചു് അയാൾ അലെക്സേയോടു് ഇരിക്കുവാനാവശ്യപ്പെട്ടു. കാൽ വിച്ഛേദിച്ചു എന്നു് എഴുതിയ ഭാഗമാണു് അയാൾ വായിക്കുന്നതെന്നു് വ്യക്തമായി. അവസാനത്തെ പേജുംകൂടി വായിച്ചുതീർന്നപ്പോൾ അയാൾ മേലോട്ടു നോക്കി ചോദിച്ചു:

''കൊള്ളാം, എന്താണു് ഞാൻ നിങ്ങൾക്കു ചെയ്തുതരേണ്ടതു്?''

''പോർവിമാനസേനയിൽ എനിക്കൊരു സ്ഥാനം കിട്ടണം.''

മേജർ കസേരയിലേക്കു വലിഞ്ഞുചാരി, അപ്പോഴും തന്റെ മുന്നിൽ നില്ക്കുന്ന വൈമാനികനെ അത്ഭുതത്തോടുകൂടി നോക്കി. അയാൾക്കു് ഇരിക്കുവാൻ സ്വന്തം കൈകൊണ്ടുതന്നെ ഒരു കസേര നീക്കിയിട്ടുകൊടുത്തു. മേജറുടെ രോമാവൃതമായ പുരികക്കൊടികൾ മിനുത്ത നെററിയിൽ കൂട്ടിമുട്ടിനിന്നു:

''പക്ഷേ, നിങ്ങൾക്കു് ഒരു വിമാനം കൈകാര്യം ചെയ്യുവാൻ പററുകയില്ലല്ലോ.''

''എനിക്കു സാധിക്കും. ഞാനതു ചെയ്യും, പരിശീലനത്തിനായി എന്നെ ഒരു ട്രെയിനിങ്ങ്സ്കൂളിലേക്കു് അയച്ചുനോക്കു,'' മിസ്റ്റുവാറും അലറുന്ന സ്വരത്തിലാണു് അലെക്സേയ് മറുപടി പറഞ്ഞതു്. അയാളുടെ ശബ്ദത്തിൽ സ്ഥിരനിശ്ചയം മുററിനിന്നിരുന്നു. ഈ കറുത്ത സുമുഖനായ വൈമാനികൻ എന്താണു് ഇത്രമാത്രം നിർബ്ബന്ധമായി ആവശ്യപ്പെടുന്നതെന്ന ഉൽക്കണ്ഠയോടെ അടുത്ത മേശയ്ക്കരികിലിരുന്നു പണി ചെയ്യുന്നവർ അന്യോന്യം നോക്കി.

മേജർക്കു ബോദ്ധ്യമായി തന്റെ മുന്നിലുള്ള ആൾ ഒന്നുകിൽ ഒരു ഭ്രാന്തൻ അല്ലെങ്കിൽ അത്യുൽക്കടമായ ആവേശം ബാധിച്ചവൻ എന്നു്. അലെക്സേയുടെ കോപാകുലമായ മുഖത്തേക്കും തീ ചിതറുന്ന കണ്ണിണയിലേയ്ക്കും ഇടംകണ്ണിട്ടുനോക്കി മേജർ തന്റെ സ്വരം മയപ്പെടുത്തിക്കൊണ്ടു പറഞ്ഞു:

''പക്ഷേ ഇവിടെ നോക്കു. പാദങ്ങൾ ഇല്ലാതെ എങ്ങിനെയാണു് ഒരു വിമാനം നിയന്ത്രിക്കുവാൻ സാദ്ധ്യമാകുക. നിങ്ങളെ ഇതിന്നു് ആരു് അനുവദിക്കുമെന്നാണു് വിചാരം? അതു് അബദ്ധമാണു്. ഇതുവരെ ആരുംതന്നെ ഇങ്ങിനെ ഒന്നു ചെയ്തിട്ടില്ല.''

''ഇതുവരെ ആരും ചെയ്തിട്ടില്ല. അല്ലെ, കൊള്ളാം. എന്നാൽ ഇ



പ്പോൾ. അതൊന്നു ചെയ്തുനോക്കുകതന്നെ'' അല്പം ശുണ്ഠിയോടെ ഇത്രയും പറഞ്ഞു് അയാൾ പോക്കററിൽനിന്നും ഒരു നോട്ടുബുക്കെടുത്തു്, അതിനകത്തു കടലാസ്സിൽ പൊതിഞ്ഞുസൂക്ഷിച്ചിരുന്ന മാസികയുടെ തുണ്ടെടുത്തു് മേശപ്പുറത്തുവച്ചു.

മററു മേശകളുടെ സമീപമിരുന്നിരുന്ന ഉദ്യോഗസ്ഥർ പ്രവൃത്തി നിർത്തി സംഭാഷണം ശ്രദ്ധിക്കുവാൻ തുടങ്ങി. ഒരാൾ സ്വസ്ഥാനത്തുനിന്നു് എഴുന്നേററു്, മേജറെ സമീപിച്ചു് എന്തിനെയോപററി ചർച്ച ചെയ്തു്, മെരേസ്യെവിന്റെ മുഖത്തേക്കു സൂക്ഷിച്ചുനോക്കിക്കൊണ്ടുനിന്നു. മേജർ ആ തുണ്ടുകടലാസ്സിൽ കണ്ണോടിച്ചതിനുശേഷം പറഞ്ഞു.

''ഇതുകൊണ്ടു ഒന്നുംതന്നെ ചെയ്യുവാൻ സാധിക്കുകയില്ല. വിമാനസേനക്കാവശ്യമായ കായികമൂല്യങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന കർശനനിയമങ്ങൾ ഞങ്ങൾക്കു ലഭിച്ചിട്ടുണ്ടു്. രണ്ടു കാലുകൾ പോകട്ടെ, കയ്യിന്റെ രണ്ടു വിരലുകൾ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിൽപ്പോലും നിങ്ങളെ ഒരു വിമാനത്തിന്റെ ചാർജ്ജെടുക്കുവാൻ ഞാൻ അനുവദിക്കുകയില്ല. ഇതു് എടുത്തോളു. ഇതിനെ ഒരു തെളിവായി ഗണിക്കുവാൻ സാധ്യമല്ല. ഞാൻ നിങ്ങളുടെ ധൈര്യത്തെ അഭിനന്ദിക്കുന്നു. പക്ഷേ...''

ദേഷ്യംകൊണ്ടു തിളച്ചുമറിയുകയായിരുന്നു മെരേസ്യെവ്. മേജറുടെ മേശപ്പുറത്തിരിക്കുന്ന മഷിക്കുപ്പിയെടുത്തു് അയാളുടെ മിനുത്ത കഷണ്ടിമണ്ടയിലേക്കു് ഒരേറുകൊടുത്താലോ എന്നുപോലും അയാൾക്കു തോന്നി. ഒരു ശ്വാസംമുട്ടലോടെ അയാൾ ചോദിച്ചു:

''ഇതിനെപ്പററി എന്തു പറയുന്നു?'' ആ വാക്കുകളോടൊപ്പം അലെക്സേയ് തന്റെ അവസാനത്തെ ശീട്ടും മേശപ്പുറത്തു വച്ചു. അതു് ഒന്നാം റാങ്കു് സൈനികസർജൻ മിറൊവോൽസ്കിയുടെ സർട്ടിഫിക്കററായിരുന്നു. ഒരു സംശയത്തോടെയാണു് അതു് മേജർ പരിശോധിച്ചതു്. നിർദ്ദേശങ്ങൾ അനുസരിച്ചു് എഴുതി, വൈദ്യവകുപ്പിന്റെ മുദ്രപതിപ്പിച്ചിട്ടുള്ള, അതിൽ വ്യോമസൈന്യത്തിൽ വളരെയധികം ബഹുമതി ആർജ്ജിച്ചിരുന്ന സർജൻ ഒപ്പും ഇട്ടിരുന്നു. മേജർ സർട്ടിഫിക്കററു വായിച്ചു. അയാളുടെ സ്വരം കുറേക്കൂടി സൌഹൃദപൂർണ്ണമായി. അപ്പോൾ തന്റെ മുമ്പിലുള്ള യുവാവു് ഒരു ഉന്മാദിയല്ല. കാലില്ലെങ്കിലും പറന്നേ മതിയാകൂ അയാൾക്കു്. വളരെ തഴക്കവും പഴക്കവും ഉള്ള ബോധവാനായ ആ സൈനികസർജനെപ്പോലും തനിക്കു് അതിനുള്ള പ്രാപ്തിയുണ്ടു് എന്നു് അയാൾ ബോദ്ധ്യപ്പെടുത്തി സമ്മതിപ്പിച്ചിരിക്കുന്നു. മെരേസ്യെവിന്റെ കടലാസ്സുകൾ ഒരു ദീർഘനിശ്വാസത്തോടെ ഒരു ഭാഗത്തേക്കു നീക്കിവച്ചുകൊണ്ടു മേജർ പറഞ്ഞു:

''നിങ്ങളെ സഹായിക്കുവാൻ എന്തെങ്കിലും ചെയ്യാൻ എനിക്കു് എത്രമാത്രം ആഗ്രഹമുണ്ടായിരുന്നാലും, ഈയവസരത്തിൽ ഒന്നും ചെയ്യുവാൻ നിവൃത്തിയില്ല. 1–ാംറാങ്കു് സൈനികസർജനു് അദ്ദേഹത്തിനു

ഇഷ്ടമുള്ള തരത്തിൽ എന്തുവേണമെങ്കിലും എഴുതാം. പക്ഷേ, ഞങ്ങൾ
ക്ക സുവ്യക്തവും കർശനവുമായ നിർദ്ദേശങ്ങൾ ഉണ്ട്; അതിൽനിന്ന
വ്യതിചലിക്കുവാൻ സാധ്യമല്ല. ഞാൻ അതു തെററിച്ചാൽ ആർ ഉത്ത
രം പറയും. സൈനികസർജനോ?''

പുഷ്ടശരീരനും ആത്മവിശ്വാസിയും പ്രശാന്തനും വിനയാന്വിതനു
മായ ആ ഉദ്യോഗസ്ഥനേയും, അയാൾക്കനുരൂപമായ വേഷവിധാന
ത്തേയും കത്തിക്കാളുന്ന വെറുപ്പോടെ അലെക്സേയ് നോക്കിക്കൊണ്ടു നി
ന്നു. എങ്ങിനെയാണ് ഈ മനുഷ്യനു് സംഗതികൾ വിശദീകരിച്ചു
കൊടുക്കുക. ഇയാൾക്ക അവ മനസ്സിലാകുമോ? വ്യോമസമരത്തെപ്പററി
എന്തറിയാം ഇയാൾക്ക്. ജീവിതത്തിൽ ഒരു വെടിയുടെ ശബ്ദം പോ
ലും കേട്ടിട്ടുണ്ടാവില്ല ഈ മനുഷ്യൻ. തന്റെ സർവ്വ ശക്തികളും സംഭരി
ച്ച്, ആത്മനിയന്ത്രണം സാധിച്ച് അലെക്സേയ് പതുക്കെ ചോദിച്ചു.

''ഇനി ഞാൻ എന്തു ചെയ്യണം?''

മേജർ തോൾ ഒന്നു കുലുക്കിക്കൊണ്ടു പറഞ്ഞു.

''നിങ്ങൾക്ക നിർബ്ബന്ധമാണെങ്കിൽ നിങ്ങളെ ഞാൻ 'ഫോർമേ
ഷൻഡിപ്പാർട്ടുമെൻറിലെ' ഒരു കമ്മീഷനിലേക്ക് അയക്കാം. പക്ഷേ,
ഞാൻ ഒരു മുന്നറിവുതരാം. അവിടം കൊണ്ടും കാര്യമൊന്നും നടപ്പിലാ
കുവാൻ പോകുന്നില്ല.''

''എന്തു നരകമെങ്കിലും ആകട്ടെ. എന്നാൽ എന്നെ ആ കമ്മീഷൻമു
മ്പാകെ അയക്കു!'' ഒരു കസേരയിൽ ചെന്നുവീണ് അലെക്സേയ് കി
തച്ചുകൊണ്ടു പറഞ്ഞു.

വീണ്ടും ഓഫീസിൽനിന്ന ഓഫീസിലേക്കുള്ള പ്രയാണം തുടർ
ന്നു. കഴുത്തുവരെ ജോലിയിലാണ്ട്, ക്ഷീണിച്ച ഉദ്യോഗസ്ഥന്മാർ, അ
യാൾക്ക് പറയാനുള്ളതെല്ലാം കേട്ടതിനുശേഷം അത്ഭുതവും സഹതാപ
വും പ്രദർശിപ്പിച്ച് നിസ്സഹായതയോടെ ചുമൽ കുലുക്കി. അല്ലാതെ
അവർ എന്തു ചെയ്യും? അവർക്ക് നിർദ്ദേശങ്ങൾ—പരമാധികൃതർ സ
മ്മതിച്ച സുവ്യക്തമായ നിർദ്ദേശങ്ങൾ; പാരമ്പര്യാ, പല കാലമായി
നിലനിന്നുപോന്നിരുന്ന നിയമങ്ങൾ അനുസരിക്കേണ്ടിയിരുന്നു. അ
വർ എങ്ങിനെ അവയെ അതിലംഘിക്കും? അതും ഇത്ര വ്യക്തമായ
തെളിവുകളുള്ള ഒരു കാര്യത്തിൽ. അസന്ദിഗ്ദ്ധമായ വിധത്തിൽ അയാളെ
ഉപേക്ഷിക്കുവാൻ ആർക്കും മനസ്സുവന്നില്ല. സമരമുന്നണിയിലേക്ക പോ
കുവാൻ അത്യന്തകുതുകിയായി, നിയന്ത്രിക്കാൻ വയ്യാത്ത ആവേശത്തോ
ടുകൂടി നിൽക്കുന്ന ആ യുവാവിനോട് എവർക്കും സഹതാപം തോന്നി.
അതുകൊണ്ട് അവർ അയാളെ പേഴ്സനൽവകുപ്പിൽനിന്ന് ഫോർ
മേഷൻവകുപ്പിലേക്കും, ഒരു കമ്മീഷനിൽനിന്ന് മറെറാന്നിലേക്കും സ
ഹതാപത്തോടുകൂടി പറഞ്ഞയച്ചുതുടങ്ങി.

നിഷേധംകൊണ്ടോ, കുററംപറച്ചിലുകൾ കൊണ്ടോ, അപമാനം



വളർത്തുന്ന തരത്തിലുള്ള സഹതാപംകൊണ്ടോ—അതിന്നെതിരായി
അയാളുടെ ആത്മാഭിമാനം പ്രതിഷേധസ്വരമുയർത്തിയിരുന്നു—നിരാ
ശനാവുന്നവനായിരുന്നില്ല അലെക്സേയ്. അയാൾ എന്തിനും സന്നദ്ധ
നായി; ഒരു വക്കീലിന്റെ ഭാവം കൈക്കൊണ്ടു. ഒരു ദിവസംതന്നെ
രണ്ടോ മൂന്നോ തിരസ്കാരം അനുഭവിക്കേണ്ടിവന്നിട്ടും അയാൾ ആശ കൈ
വിട്ടില്ല. പോക്കററിൽനിന്ന മാററാൻ ഇടകിട്ടാത്തതിനാൽ കീറിപ്പറി
ഞ്ഞുപോയ മാസികാശകലവും, സർജന്റെ സർട്ടിഫിക്കററും അയാൾ
കടലാസുതുണ്ടുവെച്ചു കൂട്ടി ഒട്ടിച്ചു.

അലഞ്ഞുതിരിയലിന്റെ ക്ലേശം വർദ്ധിക്കുമാറ്, കാത്തിരിപ്പി
ന്റെ ദിവസങ്ങളിലെല്ലാം അയാൾക്ക് അലവൻസ് ഇല്ലാതെ കഴിച്ചു
കൂട്ടേണ്ടിവന്നു. വിശ്രമസങ്കേതത്തിൽനിന്ന ലഭിച്ച റേഷൻ മുഴുവൻ തീർ
ന്നു. അയാളുടെ ആത്മാർത്ഥ സുഹൃത്തുക്കളായി മാറിയിരുന്ന അന്യൂതയു
ടെ സ്ഥലത്തെ വൃദ്ധദമ്പതികൾ, അയാൾ ഭക്ഷണം പാകംചെയ്യുന്നി
ല്ലെന്നു മനസ്സിലാക്കിയപ്പോൾ അയാളെ ഇടയ്ക്കിടെ ഭക്ഷണത്തിനു ക്ഷ
ണിച്ചു. ജനവാതിലിന്റെ താഴെയുള്ള പച്ചക്കറിത്തോട്ടത്തിൽ വളരെ ബു
ദ്ധിമുട്ടി അവർ ഓരോ സാധനം ഉണ്ടാക്കുന്നതും, ഓരോ ഉള്ളിയിലയും,
കാരററും അവർക്ക് എത്ര വിലയുററതാണെന്നും, റേഷൻകിട്ടുന്ന അപ്പം,
കൊച്ചു സഹോദരനും സഹോദരിയുംകൂടെ മിഠായി പങ്കുവെക്കുന്നതു
പോലെയാണ് അവർ ഭാഗിക്കുന്നതെന്നും മനസ്സിലാക്കിയിരുന്ന അ
ലെക്സേയ് ഉന്മേഷത്തോടെ അവരോടു പറഞ്ഞത്, ഭക്ഷണം പാകംചെ
യ്യുന്നതിനുള്ള ബുദ്ധിമുട്ട് ആലോചിച്ച് അയാൾ ഉദ്യോഗസ്ഥന്മാരുടെ
ഭോജനശാലയിൽനിന്ന ആഹാരം കഴിക്കുകയാണെന്നാണ്.

ശനിയാഴ്ചയായി. അന്യൂത അന്ന് ഡ്യൂട്ടിവിട്ടു വരും. തന്റെ അതൃ
പ്തികരമായ പുരോഗതിയെപ്പററി അയാൾ അപ്പഴപ്പോൾ ഫോൺമുഖേന
അവളെ അറിയിക്കാറുണ്ടായിരുന്നു. അയാൾ നിർണ്ണായകമായ ഒരു
നടപടി എടുക്കാൻ തീരുമാനിച്ചു. തന്റെ പിതാവു കൊടുത്തിരുന്ന, കറു
ത്ത വെള്ളി സിഗററുപെട്ടി—3 കുതിരകൾ നിരന്നുനിന്ന ഒരു സ്ലീ
വലിക്കുന്ന പടത്തോടുകൂടിയത്—അയാളുടെ സഞ്ചിയിൽ കിടന്നിരുന്നു.
അതിന്റെ ഒരററത്തു ''വിവാഹത്തിന്റെ രജതജൂബിലി പ്രമാണിച്ച്
—സുഹൃത്തുക്കളിൽനിന്ന്'' എന്ന് എഴുതിയിരുന്നു. തന്റെ പ്രിയപ്പെട്ട
മകൻ യുദ്ധരംഗത്തിലേക്ക പുറപ്പെട്ടപ്പോൾ ഒരു കുടുംബനിധി എന്ന നി
ലയിൽ അമ്മ അയാൾക്ക കൊടുത്തതാണ് അത്. ഘനമേറിയതും വൃ
ത്തികെട്ടതുമാണെങ്കിലും, ഭാഗ്യത്തിനുവേണ്ടി ഓരോ തവണ പറക്കു
മ്പോഴും അയാൾ അത് പോക്കററിൽ നിക്ഷേപിക്കാറുണ്ട്. തന്റെ സ
ഞ്ചിയിൽ നിന്ന് അത് എടുത്ത് അയാൾ പഴയ സാധനങ്ങൾ വാങ്ങു
കയും വില്ക്കുകയും ചെയ്യുന്ന കടയിൽ കൊണ്ടുചെന്ന് വിററു. കിട്ടിയ
പണംകൊണ്ട് അയാൾ കുറേ അപ്പം, ഉരുളൻകിഴങ്ങ്, ഉള്ളി, കൊഴ

പ്പ് ഇവ വാങ്ങി. കുറേ പുതിന കരുതാനും അയാൾ മറന്നില്ല. ഒരു കഷണം കൊഴുപ്പെടുത്ത് വായിലിട്ട് ചവച്ചുകൊണ്ട്, നിറയെ സാധനങ്ങളുമായി താൻ വീട് എന്നു വിളിക്കുന്ന ആ സ്ഥലത്തേക്ക് അയാൾ നടന്നു.

താൻ കൊണ്ടുവന്ന സാധനങ്ങൾ അടുക്കളമേശമേൽ നിരത്തി യാതൊരു ചളിപ്പുമില്ലാതെ അയാൾ വൃദ്ധയോട് കള്ളം പറഞ്ഞു.

‘‘ഞാൻ വീണ്ടും റേഷൻ വാങ്ങിച്ചു ഭക്ഷണം പാകം ചെയ്യുവാൻ വിചാരിക്കുകയാണ്. ഭോജനശാലയിൽനിന്നു കിട്ടുന്ന സാധനങ്ങൾ ഭയങ്കരമായിരിക്കുന്നു.’’

ഒന്നാംതരം ഒരു വിരുന്നാണ് വൈകിട്ട് അന്യൂതയെ കാത്തിരുന്നിരുന്നത്; ഉരുളൻകിഴങ്ങും ഇറച്ചിയുംകൊണ്ടുണ്ടാക്കിയ സൂപ്പ്, ഉള്ളി കൂട്ടി വറുത്ത മാംസം. ഉരുളൻകിഴങ്ങിന്റെ തൊലിയിലെ പശകൊണ്ട് ആ കിഴവി ഉണ്ടാക്കിയിരുന്ന ക്രാൻബെറിജെല്ലി. ക്ഷീണിച്ചു വിളറിയ ആ പെൺകുട്ടി വീട്ടിൽ എത്തി. പ്രത്യക്ഷമായ ശ്രമത്തോടെയാണ് അവൾ മേൽക്കഴുകി വസ്ത്രം മാറിയത്. ഒന്നാമത്തേയും രണ്ടാമത്തേയും തവണ വിളമ്പിയത് ധൃതിയോടെ അകത്താക്കി, ഇരിക്കുന്നവനെ ആലിംഗനംചെയ്തു കർണ്ണങ്ങളിൽ മന്ത്രിച്ച് രസിപ്പിക്കുന്ന പഴയ സ്നേഹിതനെപ്പോലുള്ള ആ പഴയ ചാരുകസേരയിൽ നിവർന്നുകിടന്നു, ‘ജെല്ലി’ക്കു കാക്കാതെതന്നെ അവൾ ഉറങ്ങിപ്പോയി. പഴയ പാചകവിധിയനുസരിച്ചു തണുക്കുവാൻവേണ്ടി ആ പദാർത്ഥം വെള്ളക്കുഴലിന്റെ താഴെയായി വച്ചിരിക്കുകയായിരുന്നു.

ഒരു ചെറിയ മയക്കംകഴിഞ്ഞ് അവൾ കണ്ണുതുറന്നു നോക്കിയപ്പോൾ, നിരവധി പഴയ സാധനങ്ങൾ നിരത്തി വച്ചിരിക്കുന്ന ആ വൃത്തിയുള്ള കൊച്ചുമുറിയിൽ അസ്തമന സൂര്യന്റെ കിരണകന്ദളങ്ങൾ എത്തിനോക്കുന്നുണ്ടായിരുന്നു. ഊൺമേശക്കരികെ ഒരു ചെറിയ വിളക്കിന്റെ നിഴലിൽ അലെക്സേയ് തലക്കു കൈയുംകൊടുത്ത് അങ്ങിനെ ഇരിക്കുകയാണ്. തല അമർത്തിപ്പിടിച്ചിരിക്കുന്ന രീതി കണ്ടാൽ അത് പൊടിച്ചുകളയുവാനുള്ള മോഹമുണ്ടോ എന്നു തോന്നും. അന്യൂതക്കു അലെക്സേയുടെ മുഖം കാണാൻ വയ്യായിരുന്നു. പക്ഷേ, ആ ഇരുപ്പിൽനിന്നുതന്നെ അവൾക്കു മനസ്സിലായി അയാൾ നിരാശയിൽ ആണ്ടിരിക്കുകയാണെന്ന്. ദൃഢചിത്തനും കരുത്തനും ആയ ആ ചെറുപ്പക്കാരനെക്കുറിച്ചുള്ള സഹതാപം അവളുടെ ഹൃദയത്തിൽ വഴിഞ്ഞൊഴുകി. അവൾ എഴുന്നേറ്റ് അടിവച്ചടിവച്ച് അയാളെ സമീപിച്ച് അയാളുടെ വലിയ തല കൈകൊണ്ടു താങ്ങി കുറ്റിത്തലമുടി തലോടി. ആ കൈ പിടിച്ച് ചുംബിച്ചുകൊണ്ട് ഉന്മേഷവദനനായി ചാടിയെഴുന്നേറ്റ് അയാൾ പറഞ്ഞു:

‘‘ക്രാൻബെറിജെല്ലിയെക്കുറിച്ചു എന്തു പറയുന്നു? നീ നല്ല മിടുക്കത്തിയാണ്. ഞാൻ വളരെ ബുദ്ധിമുട്ടി അതിന്റെ ശരിയായ തണു



പ്പുണ്ടാക്കാനായി പൈപ്പിന്റെ അടിയിൽ വച്ചു കാത്തിരുന്നു. നീ സുഖമായി കിടന്നുറങ്ങി. ഏതൊരു പാചകനേയും ഭ്രാന്തു പിടിപ്പിക്കാൻ ഇത്രയും പോരേ?’’

വിന്നാഗരിയേപ്പോലെ പുളിക്കുന്ന ഒരു പ്ലേറ്റ് ജെല്ലി ഒരുവിധം അകത്താക്കി, അവർ—ഒരു പരസ്പരധാരണയിലെന്നപോലെ—ഗോസ്ഡെവ് മെരേസ്യെവ് എന്നീ രണ്ടു വിഷയങ്ങളൊഴിച്ച് മറ്റെല്ലാറ്റിനേയുംപറ്റി സംസാരിച്ചുതുടങ്ങി. ഒടുവിൽ അവർ കിടന്നുറങ്ങുവാൻതന്നെ തീരുമാനിച്ചു. അലെക്സേയുടെ കൃത്രിമക്കാലുകൾ നിലത്തുവീഴുന്ന ശബ്ദം കേൾക്കുന്നതുവരെ അന്യൂത വരാന്തയിൽ പോയി കാത്തുനിന്നു. അതിനുശേഷം അകത്തുകടന്നു വിളക്ക് ഊതി, വസ്ത്രംമാറി കട്ടിലിൽ കയറി കിടന്നു. മുറി ഇരുളിലാണ്ടു. അവർ നിശ്ശബ്ദരായിരുന്നു. പക്ഷേ, വിരിപ്പുലയുന്ന ശബ്ദത്തിൽനിന്നും കട്ടിൽ ഞെരിയുന്നതിൽനിന്നും അവൾക്കു മനസ്സിലായി അയാൾ ഉറങ്ങിയിട്ടില്ല എന്ന്. ഒടുവിൽ അവൾ ചോദിച്ചു.

‘‘അല്യോഷ, ഉറങ്ങാൻ വയ്യേ?’’

‘‘ഇല്ല.’’

‘‘ആലോചിക്കുകയാണോ?’’

‘‘അതേ; നീയോ?’’

‘‘ഞാനും പലതും ആലോചിക്കുകയാണ്.’’

അവർ വീണ്ടും നിശ്ശബ്ദതയവലംബിച്ചു. വഴിയിൽ, തിരിവുതിരിയുന്ന ഒരു കാർ ഉറക്കെ ശബ്ദിച്ചു. അതിൽനിന്നുയർന്ന വൈദ്യുതദീപ്തി ഒരു നിമിഷനേരത്തേക്ക് മുറിയെ പ്രകാശമാനമാക്കി. ഒരു നിമിഷം അവർ അവരുടെ മുഖം പരസ്പരം കണ്ടു. രണ്ടുപേരും കണ്ണുകൾ തുറന്നുകൊണ്ടുതന്നെ കിടക്കുകയായിരുന്നു.

തന്റെ നിഷ്ഫലമായ തെണ്ടിത്തിരിയലിനേക്കുറിച്ചു ഒരു വാക്കുപോലും അലെക്സേയ് അന്യൂതയോടു പറഞ്ഞില്ല. എന്നാലും അയാളുടെ സംഗതികൾ വൈഷമ്യത്തിലാണെന്ന് അവൾ ഊഹിച്ചു. ഒരുപക്ഷേ അയാളുടെ അജയ്യമായ ആത്മചൈതന്യം നൈരാശ്യത്തിന്റെ കനത്ത പ്രഹരമേറ്റുതളരാൻ തുടങ്ങിയിരിക്കണം. അയാൾ അനുഭവിക്കുന്ന ദുസ്സഹവേദന, സ്ത്രീസഹജമായ വാസനാവൈഭവംകൊണ്ട് അവൾ മനസ്സിലാക്കി; ആ ശക്തിതന്നെ അവളോടു പറഞ്ഞു സഹതാപപൂർണ്ണമായ വാക്കുകൾ ആ വേദനയെ വർദ്ധിപ്പിക്കുകയേ ഉള്ളുവെന്നും തന്നിമിത്തം അനുകമ്പാപ്രകടനം ഉദ്വേഗജനകമാകുമെന്നും.

തല കൈയിൽ അമർത്തി മലർന്നുകിടക്കുന്ന അയാളാകട്ടെ തന്റെ കട്ടിലിൽനിന്നു കുറച്ചടി അകലെ കിടക്കുന്ന ആ സുന്ദരിയായ പെൺകിടാവിനേപ്പറ്റി, തന്റെ സുഹൃത്തിന്റെ കാമിനിയും നല്ല ഒരു സഖിയുമായ ആ യുവതിയെപ്പറ്റി ആലോചിക്കുകയായിരുന്നു. ആ ഇരു

ളിലാണ്ട മുറിയിലൂടെ അല്പം ചില അടികൾ വച്ചാൽ മതി, അവളുടെ സമീപമെത്താൻ. പക്ഷേ, ലോകത്തിലെ ഒരു ശക്തിക്കും അയാളെക്കൊണ്ട് ആ അടികൾ വെപ്പിക്കുവാൻ കഴിയുകയില്ല. താനുമായി വളരെ കുറച്ചുമാത്രം പരിചയപ്പെട്ട, തനിക്ക് അഭയം തന്ന ആ പെൺകുട്ടി സ്വന്തം സഹോദരിയാണ് എന്ന ഒരു വിചാരമായിരുന്നു അയാൾക്ക്. മേജർ സ്റ്റ്റുച്ച്ക്കോവിനോട് ഇതു പറഞ്ഞാൽ അയാൾ അതു വിശ്വസിക്കുകയില്ല; ഒരുപക്ഷേ പുച്ഛിക്കയുംകൂടി ചെയ്യും. പക്ഷേ ആർക്കറിയാം. ഇപ്പോൾ ബാക്കിയുള്ളവരേക്കാളും ഭേദമായി മേജർക്ക് ഈ സംഗതികൾ മനസ്സിലാക്കുവാൻ എളുപ്പമായിരിക്കും. എന്തൊരു നല്ല കുട്ടിയാണ് ഈ അന്യൂത. എന്തു ക്ഷീണിച്ചാണ് ആ സാധുക്കുട്ടി ജോലി കഴിഞ്ഞുവരുന്നത്. എന്നാലും ആ ആസ്പത്രിയിൽ പണിയെടുക്കുവാൻ അവൾക്കു എന്തു് ഉത്സാഹമാണ്!

''അല്യോഷ,'' അന്യൂത പതുക്കെ വിളിച്ചു.

പക്ഷേ അലെക്സേയുടെ കട്ടിലിൽനിന്നു ക്രമമായ ശ്വാസോച്ഛ്വാസശബ്ദം കേൾക്കാമായിരുന്നു. ആ വൈമാനികൻ ഉറങ്ങിയിരിക്കുന്നു. ആ പെൺകുട്ടി സാവധാനത്തിൽ എഴുന്നേറ്റ്, തന്റെ നഗ്നപാദങ്ങൾ പതുക്കെ നിലത്തൂന്നി, അലെക്സേയുടെ കട്ടിലിനെ സമീപിച്ച് അയാളുടെ തലയിണ നേരെയാക്കി, ഒരു കൊച്ചുകുട്ടിയെ എന്നപോലെ അയാളെ ബ്ളാങ്കറ്റ് എടുത്തു മൂടിപ്പുതപ്പിച്ചു.

## VII

കമ്മീഷൻ ആദ്യമായി വിളിച്ചതു് മെരേസ്യെവിനെ ആയിരുന്നു. ഒട്ടുവിൽ ജോലി കഴിഞ്ഞു മടങ്ങിയെത്തിയ ആ ഭീമാകാരനായ, മാംസളശരീരി ഒന്നാം റാങ്ക് സൈനികസർജൻ തന്നെയാണ് ഇത്തവണയും അദ്ധ്യക്ഷനായിരുന്നത്. അദ്ദേഹം പെട്ടെന്ന് അലെക്സേയെ തിരിച്ചറിഞ്ഞു; അയാളെ സ്വാഗതം ചെയ്യാനെന്നപോലെ പതുക്കെ കസേരയിൽനിന്നു പൊങ്ങുകയും ചെയ്തു.

''അവർ നിങ്ങളെ സ്വീകരിച്ചില്ല അല്ലെ?'' അദ്ദേഹം സഹതാപത്തോടെ ചോദിച്ചു. ''അസാധാരണമായ ഒരു സംഗതിയാണ് നിങ്ങളുടേതു്. നിയമത്തെ ധിക്കരിക്കണം. അതു് അത്ര എളുപ്പമായ പ്രവൃത്തിയല്ലതാനും.''

കമ്മീഷൻ അലെക്സേയെ വിസ്തരിക്കാനൊന്നും മിനക്കെട്ടില്ല. സൈനികസർജൻ തന്റെ ചുകന്ന പെൻസിൽകൊണ്ട് എഴുതി ''പേഴ്സനൽ വകുപ്പ് ഹർജിക്കാരനെ പരിശീലനസ്കൂളിലേക്കു പറഞ്ഞയക്കുവാൻ സാദ്ധ്യമാണോ എന്നു പരീക്ഷിക്കണം.'' ഈ കടലാസുമായി അലെക്സേയ് നേരേ പോയതു്, പേഴ്സനൽ വകുപ്പിന്റെ മേലധികാരിയുടെ ഓഫീസിലേക്കാണ്. അയാൾക്കു ജനറലിനെ കാണാനുള്ള സമ്മതം കിട്ടി



യില്ല. അലെക്സേയ്ക്ക് കോപം ജ്വലിച്ചുതുടങ്ങി. പക്ഷേ ചെറിയ മീശ വച്ച ആ യുവ ക്യാപ്റ്ററന്, ജനറലിന്റെ സെക്രട്ടറിക്ക്, ഉല്ലാസവും സൗഹൃദവും ദയയും ഓളംവെട്ടുന്ന ഒരു മുഖം ഉണ്ടായിരുന്നതുകൊണ്ട് അയാളുടെ മേശക്കരികെ ഇരുന്ന്, അലെക്സേയ് തന്റെ കഥ വർണ്ണിച്ചുകേൾപ്പിച്ചു. തന്റെ ഈ പ്രവൃത്തിയിൽ അയാൾക്കുതന്നെ അത്ഭുതം തോന്നി. ഇടയ്ക്കിടെ കഥാകഥനം ടെലിഫോൺ മണിയടിമൂലം ഭംഗപ്പെട്ടിരുന്നു. ചിലപ്പോഴെല്ലാം ക്യാപ്റ്ററനു തന്റെ മേലധികാരിയുടെ മുറിയിലേക്കു പോകേണ്ടതായും വന്നിരുന്നു. ഓരോ സമയവും മടങ്ങിവന്ന് അയാൾ അലെക്സേയുടെ അടുത്തിരുന്ന്, നിഷ്കളങ്കതനിറഞ്ഞ നയനങ്ങളിൽ തെളിഞ്ഞുകാണാവുന്നവിധത്തിലുള്ള ജിജ്ഞാസയോടും ആദരവോടും, അല്പം ഒരു അവിശ്വാസത്തോടുംകൂടി കഥ തുടരുവാൻ പറയും.

''കൊള്ളാം, പറയൂ; പിന്നെ എന്തുണ്ടായി?'' ഇടക്ക് അയാൾ കഥയിൽ ഇടപെടും.

''ഇതു നേരോ; സത്യമാണ് എന്ന് ഉറപ്പുണ്ടോ, ശരി, ശരി.''

ആഫീസിൽനിന്ന് ആഫീസിലേയ്ക്കുള്ള തന്റെ പ്രയാണത്തെക്കുറിച്ച് അലെക്സേയ് വർണ്ണിച്ചപ്പോൾ, ചെറുപ്പമെങ്കിലും, ഓഫീസുസംഗതികളിലെ കുത്തിത്തിരിപ്പുകളെപ്പററി നല്ലപോലെ അറിയാമായിരുന്ന ആ യുവാവു കുപിതനായി ചൊടിച്ചു.

''എന്തു ചെകുത്താന്മാർ! ഇങ്ങിനെ നിങ്ങളെയിട്ട് ഓടിക്കേണ്ട യാതൊരു ആവശ്യവുമില്ല. നിങ്ങൾ അനിതരസാധാരണനായ—എങ്ങിനെയാണ് അതു പറയേണ്ടതു് എന്ന് എനിക്കു പിടികിട്ടുന്നില്ല—ഒരു വ്യക്തിയാണ്. ഒരു അപൂർവ്വസൃഷ്ടിയാണ്. പക്ഷേ അവർ പറയുന്നതും ശരിയല്ലെ? പാദങ്ങൾ ഇല്ലാതെ ഒരാൾക്കു പറക്കുവാൻ സാദ്ധ്യമല്ലല്ലോ.''

''പക്ഷേ, അവർ അതു ചെയ്യുന്നുണ്ടല്ലോ? ഇതാ ഇതു നോക്കു.'' അലെക്സേയ് മാസികാഖണ്ഡികയും, സൈനികസർജന്റെ അഭിപ്രായവും, തന്നെ പേഴ്സനൽ വകുപ്പിലേക്കു പറഞ്ഞയച്ചതിന്റെ ലക്ഷ്യമായ ആ കടലാസും അയാളുടെ മുമ്പിൽ വച്ചു.

''പക്ഷേ കാൽ ഇല്ലാതെ എങ്ങിനെ പറക്കും. നിങ്ങൾ ഒരു തമാശക്കാരൻതന്നെ. 'കാലില്ലാത്തവൻ ഒരിക്കലും ഒരു നർത്തകനാവുകയില്ല' എന്ന പഴഞ്ചൊല്ലു കേട്ടിട്ടില്ലെ.''

വേറെ ആരെങ്കിലുമാണ് ഇതു പറഞ്ഞിരുന്നതെങ്കിൽ അലെക്സേയ് കോപാക്രാന്തനായി എന്തെങ്കിലും 'അധികപ്രസംഗം' പറഞ്ഞുപോകുമായിരുന്നു. പക്ഷേ ക്യാപ്റ്ററന്റെ കണ്ണുകളിൽ സ്ഫുരിച്ചിരുന്ന സൗമനസ്യം കണ്ട് മെരേസ്യെവ് ചാടിയെഴുന്നേററ് ഒരു കുട്ടിക്കുറുമ്പോടെ പറഞ്ഞു.

''ഇല്ല, എന്നല്ലേ നിങ്ങൾ പറയുന്നതു്; ഇതാ നോക്കൂ.'' അലെക്സേയ് ആ സ്വീകരണമുറിയുടെ നടുവിൽ, അസാധാരണ പാദചലനങ്ങളോടുകൂടിയ ഒരു നൃത്തം ആരംഭിച്ചു. കുറെനേരം അത്യാദരവോടെ ഇതു നോക്കിക്കൊണ്ടിരുന്ന ക്യാപ്‌ററൻ ഒരൊററ അക്ഷരംപോലും പറയാതെ, അലെക്സേയുടെ കടലാസ്സുകളെല്ലാം പെറുക്കിയെടുത്തു് തൻെറ മേലധികാരിയുടെ വാതലിനുപിന്നിൽ അപ്രത്യക്ഷനായി.

അയാൾ അവിടെ കുറെ അധികംനേരം താമസിച്ചു. അടച്ചിരുന്ന വാതിലിന്നകത്തുനിന്നു് അമർത്തിയ സംസാരം കേട്ടു് അലെക്സേയ് ആകെ തളർന്നു. വേഗതയുള്ള ഒരു യന്ത്രം ഓടിക്കുന്നതുപോലെ അയാളുടെ ഹൃദയം ദ്രുതതരമായി ചലിച്ചു.

ക്യാപ്‌ററൻ ഓഫീസിൽനിന്നു വന്നതു പുഞ്ചിരിയോടുകൂടി ഉന്മേഷവദനനായാണു്.

''ശരി. നിങ്ങൾക്കു വൈമാനികൻെറ തന്നെ ജോലി വേണമെന്നു പറയുന്നതു ജനറലിനു മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. ഇതാണു് അദ്ദേഹം എഴുതിയിരിക്കുന്നതു്, 'ഹരജിക്കാരനെ ശമ്പളത്തിലോ റേഷൻ തോതിലോ യാതൊരു കുറവും ചെയ്യാതെ എയറോഡ്രോം സർവ്വീസ് ബററാലിയണിൽ (എ.എസ്സ്.ബി.) സേവനമനുഷ്ഠിക്കുവാൻ നിയമിച്ചിരിക്കുന്നു.' മനസ്സിലായോ?—യാതൊരു വെട്ടിച്ചുരുക്കലുമില്ലാതെ.''

സന്തോഷത്തിനുപകരം അലെക്സേയുടെ മുഖത്തു ശുണ്ഠി നിഴലിക്കുന്നതു കണ്ട ക്യാപ്‌ററനു് അത്ഭുതമാണു് തോന്നിയതു്.

''എ.എസ്സ്.ബി. ഒരിക്കലും വേണ്ട——നിങ്ങൾക്കു മനസ്സിലായില്ലേ; എനിക്കു ശമ്പളത്തിൻേറയോ റേഷൻേറയോ കാര്യത്തിൽ യാതൊരു പരിഭ്രമവുമില്ല. എനിക്കു പറക്കണം; യുദ്ധം ചെയ്യണം, എന്താണു് ഈ സംഗതി മനുഷ്യർക്കു മനസ്സിലാക്കുവാൻ കഴിയാത്തതു്. ഇതിലും ലഘുവായി എന്താണുള്ളതു്?''

ക്യാപ്‌ററനു പരിഭ്രമമായി. എന്തൊരു അസാധാരണക്കാരനാണു് ഈ ഹർജിക്കാരൻ. വേറെ ഒരാൾ ആണെങ്കിൽ ആനന്ദനൃത്തം ചെയ്യുമായിരുന്നു. പക്ഷേ ഇയാൾ എന്തൊരു ഭ്രാന്തൻ. പക്ഷേ ക്യാപ്‌ററൻ ഭ്രാന്തനെ കൂടുതൽ കൂടുതൽ ഇഷ്ടപ്പെടുവാൻ തുടങ്ങിയിരിക്കുന്നു. അയാൾക്കു് ആത്മാർത്ഥമായ സഹതാപവും, ഈ പ്രശ്നം പരിഹരിക്കുവാൻ ആവശ്യമായതൊക്കെയും ചെയ്തുകൊടുക്കണമെന്ന മോഹവും തോന്നി. പെട്ടെന്നു് അയാളിൽ ഒരാശയം ഉദിച്ചു. കണ്ണിറുക്കി കൈകൊണ്ടു് ആംഗ്യംകാണിച്ചു് അലെക്സേയെ വിളിച്ചു. മേലധികാരിയുടെ ഓഫീസ് വാതിലിനുനേരെ കൈചൂണ്ടിക്കൊണ്ടു് അയാൾ മന്ത്രിച്ചു:

''ജനറലിനു ചെയ്യുവാൻ സാധിക്കാവുന്നതെല്ലാം ചെയ്തു. എൻെറ മാനം സാക്ഷിയാക്കി ഞാൻ ആണയിട്ടു പറയുന്നു ഇതിൽ കൂടുതൽ ഒ



ന്നുംതന്നെ ചെയ്യാൻ അദ്ദേഹത്തിനു സാദ്ധ്യമല്ല എന്നു്. നിങ്ങളെ നിയമിക്കുകയാണെങ്കിൽ അദ്ദേഹത്തിനു ഭ്രാന്താണു് എന്നേ മററുള്ളവർ പറയുകയുള്ളു. ഞാൻ ഒരു കാര്യം പറയട്ടെ. നിങ്ങൾ വലിയ ചീഫിനെ കാണണം. അദ്ദേഹത്തിനു മാത്രമേ ഇക്കാര്യത്തിൽ നിങ്ങളെ സഹായിക്കുവാൻ പററുകയുള്ളു.''

ആ പുതിയ സുഹൃത്തുതന്നെ അലെക്സേയ്ക്കു് ഒരു പാസ്സും നേടിക്കൊടുത്തു. ഒരു മണിക്കൂറിനുശേഷം അലെക്സേയ് വലിയ ചീഫിൻെറ സ്വീകരണമുറിയിലെ പരവതാനിവിരിച്ച നിലത്തു് അങ്ങോട്ടും ഇങ്ങോട്ടും നടക്കുകയായിരുന്നു. ''എന്തുകൊണ്ടു് ഈ സംഗതി ആദ്യമേ ഓർത്തില്ല. ഇത്രയും സമയം വൃഥാ കളയാതെ ഇതായിരുന്നു ആദ്യമായി ചെയ്യേണ്ടിയിരുന്നതു്. ഇപ്പോൾ ഒന്നുകിൽ ഞാൻ നേടും; അല്ലെങ്കിൽ എല്ലാം കളയും. വലിയ ചീഫ് ഒരു വൈമാനികവീരനായിരുന്നു എന്നു കേട്ടിട്ടുണ്ടു്. അദ്ദേഹത്തിനു സംഗതികൾ മനസ്സിലാകും. ഒരു പോർവിമാനപൈലററിനെ ഒരിക്കലും അദ്ദേഹം എ.എസ്സ്. ബി. യിലേക്കു് അയക്കുകയില്ല,'' അയാൾ വിചാരിച്ചു.

അമർത്തിപ്പിടിച്ച സ്വരത്തിൽ എന്തൊക്കെയോ ചർച്ചചെയ്തുകൊണ്ടു് കുറെ ജനറൽമാരും കേണൽമാരും ആ മുറിയിൽ ഇരുന്നിരുന്നു. ചിലർ വ്യക്തമായ പരിഭ്രമത്തോടുകൂടി ധാരാളമായി പുകവിട്ടുകൊണ്ടിരുന്നു. ഒരു വിചിത്രരീതിയിൽ ആ സീനിയർ ലെഫ്‌ററനൻറുമാത്രം അങ്ങോട്ടും ഇങ്ങോട്ടും ലാത്തിക്കൊണ്ടിരുന്നു. മററു സന്ദർശകരെല്ലാം പോയിക്കഴിഞ്ഞപ്പോൾ മെരേസ്യെവിൻെറ ഊഴമായി. നിഷ്കപടമായ വട്ടമുഖത്തോടുകൂടിയ ഒരു ചെറുപ്പക്കാരൻ മേജറുടെ മേശക്കരികിലേക്കു് അലെക്സേയ് ചുറുചുറുക്കോടെ നടന്നു.

''സീനിയർ ലെഫ്‌ററനൻറ് സഖാവേ, നിങ്ങൾക്കു ചീഫിനെത്തന്നെ കണ്ടേ കഴിയൂ എന്നുണ്ടോ?'' മേജർ ആരാഞ്ഞു.

''അതെ, എനിക്കു് അതിപ്രധാനമായ ഒരു കാര്യം അദ്ദേഹത്തോടു പറയുവാനുണ്ടു്.''

''അപ്പോൾ അതേപ്പററി ആദ്യം ചിലതെല്ലാം എന്നോടു പറയൂ. വരൂ, ഇരിക്കൂ; ആ കസേരയിൽ ഇരിക്കൂ; നിങ്ങൾ പുകവലിക്കുമോ?'' തൻെറ തുറന്ന സിഗററ്റ്കേസ് അലെക്സേയുടെ സമീപത്തേക്കു് നീട്ടിക്കൊണ്ടു് അയാൾ പറഞ്ഞു.

അലെക്സേയ് പുകവലിക്കുമായിരുന്നില്ല. പക്ഷേ എന്തോ കാരണംകൊണ്ടു് അയാൾ ഒരു സിഗററു് എടുത്തു കശക്കി ചതച്ചു് മേശമേൽ ഇട്ടു. ഒടുവിൽ ക്യാപ്‌ററനോടു പറഞ്ഞപോലെതന്നെ അയാൾ തൻെറ കഥ മേജറോടും കലവറകൂടാതെ പറയാൻ തുടങ്ങി. മേജർ അധികം സൌമനസ്യത്തോടെ അല്ലെങ്കിലും, സന്തോഷത്തോടും സഹതാപത്തോടുംകൂടി അതെല്ലാം ശ്രദ്ധിച്ചുകേട്ടു. മാഗസിൻതുണ്ടും സർജ്ജൻെറ സർട്ടി

ഫിക്കററും അയാരം പരിശോധിച്ചു. മേജറുടെ സഹതാപം കണ്ടപ്പോരം താൻ എവിടെയാണ് എന്ന കാര്യംതന്നെ മറന്നു്, തന്റെ നടനസാമർത്ഥ്യം ഒന്നു വെളിവാക്കാൻ തന്നെ അയാരം തീരുമാനിച്ചു. പക്ഷേ അതു് രംഗമാകെ തകരാറിലാക്കി. ആ സമയത്താണ് വാതിൽ തുറന്നു കറുകറുത്ത തലമുടിയോടുകൂടിയ ചടച്ച പൊക്കമുള്ള ആ മേല്വദ്യോഗസ്ഥൻ പുറത്തേക്കു കടന്നതു്. പടങ്ങളിൽ കണ്ടു പരിചിതമായിരുന്ന ആ മുഖം മെരേസ്യെവിനു പെട്ടെന്നു മനസ്സിലായി. നടന്നുകൊണ്ടുതന്നെയാണ് അദ്ദേഹം കോട്ടിന്റെ കുടുക്കുകരം ഇട്ടിരുന്നതു്; അതേസമയത്തു് തന്നെ അനുഗമിച്ചിരുന്ന ജനറലിനോടു് എന്തൊക്കെയോ പറയുകയും ചെയ്തിരുന്നു. അദ്ദേഹം വളരെയധികം പരിഭ്രാന്തനായിരുന്നതിനാൽ മെരേസ്യെവിനെ ശ്രദ്ധിച്ചതുതന്നെയില്ല. തന്റെ വാച്ചിലേക്കു നോക്കിക്കൊണ്ടു് അദ്ദേഹം മേജറോടു വിളിച്ചുപറഞ്ഞു:

''ഞാൻ ക്രെംലിനിലേക്കു പോകയാണ്. ആറുമണിക്കു വിമാനം തയ്യാറാകണം.'' വന്ന വേഗത്തിൽത്തന്നെ അദ്ദേഹം അപ്രത്യക്ഷനായി.

മേജർ ഉടനെതന്നെ വിമാനം ഏർപ്പാടു ചെയ്തു. മെരേസ്യെവ് മുറിയിൽ ഉണ്ടു് എന്നു് ഓർമ്മവന്നപ്പോരം അയാരം ക്ഷമായാചനാസ്വരത്തിൽ പറഞ്ഞു:

''നിങ്ങരംക്കു ഭാഗ്യമില്ല. ഞങ്ങരം വേഗം പോകുകയാണ്. നിങ്ങരം വീണ്ടും വരണം. താമസിക്കുവാൻ സ്ഥലമുണ്ടോ?''

ഒരുനിമിഷംമുമ്പു സ്ഥിരനിശ്ചയവും, ഉറച്ച നിർണ്ണയശക്തിയും വിളയാടിയിരുന്ന ആ അസാധാരണസന്ദർശകന്റെ മുഖത്തു് പെട്ടെന്നു് ഇച്ഛാഭംഗവും ക്ഷീണവും പ്രത്യക്ഷപ്പെട്ടു. മേജർ ഉടനെ മനസ്സുമാററിപ്പറഞ്ഞു:

''ശരി, എനിക്കറിയാം ചീഫും ഇതുതന്നെയാണ് ചെയ്യുവാൻ പോകുന്നതു് എന്നു്.''

അയാരം ആഫീസ്കടലാസിൽ എന്തൊക്കെയോ ചില വരികരം കുറിച്ചു, കവറിന്റെ മുകളിൽ ഒരു കടലാസ് ഒട്ടിച്ചു. പേഴ്സനൽ വകുപ്പിന്റെ തലവനു മേൽവിലാസമെഴുതി കവർ മെരേസ്യെവിന്റെ കൈയിൽ കൊടുത്തു. ആത്മാർത്ഥതയോടെ ഹസ്തദാനംചെയ്തുകൊണ്ടു് മേജർ മംഗളം ആശംസിച്ചു:

''ഹൃദയംഗമമായി ഞാൻ നിങ്ങരംക്കു നന്മനേരുന്നു.''

ആ എഴുത്തിൽ ഇതാണ് എഴുതിയിരുന്നതു്: ''സീനിയർ ലെഫ്ററനൻറ് മെരേസ്യെവ് കമാൻണ്ടറെ കണ്ടിരിക്കുന്നു. അയാരംക്ക് സർവ്വ ആനുകൂല്യങ്ങളും, യുദ്ധത്തിൽ പങ്കുകൊള്ളുവാൻ ആവശ്യമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കണം.''



ഒരു മണിക്കൂറിനുശേഷം ആ ചെറിയ മീശവച്ച ക്യാപ്ററൻ, മെരേസ്യെവിനെ തന്റെ ചീഫിന്റെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. തടിച്ചു ഇടതൂർന്ന പുരികങ്ങളോടു കൂടിയ വൃദ്ധനായ ആ ജനറൽ ആ നോട്ടു വായിച്ചുനോക്കി. ഉല്ലാസദ്യോതകമായ നീലക്കണ്ണുകൊണ്ടു് ആ വൈമാനികനെ ഉററുനോക്കി ഉറക്കെ ചിരിച്ചുകൊണ്ടു പറഞ്ഞു:

''അപ്പോരം അവിടംവരെ എത്താൻ സാധിച്ചു. വളരെ വേഗത്തിൽ എന്നുതന്നെ ഞാൻ പറയുന്നു. ഞാൻ ഏ.എസ്സ്.ബി.യിലേക്ക് അയച്ചതുകൊണ്ടു് കോപാക്രാന്തനായ വിദ്വാനാണ് നിങ്ങരം അല്ലേ? ഹാ—ഹാ—ഹാ''—അദ്ദേഹം വീണ്ടും പൊട്ടിച്ചിരിച്ചു. ''നല്ല കുട്ടി. നിങ്ങരം ജന്മനാ ഒരു വൈമാനികനാണെന്നു് എനിക്കു കാണുവാൻ കഴിയും. ഏ.എസ്സ്.ബി.യിലേക്കു പോകാൻ ആഗ്രഹമില്ല അല്ലേ? അപ്പോഴേക്കും ശുണ്ഠിയെടുത്തു. എന്തൊരു നേരംപോക്ക്. ഹേ, യുവാവായ നൃത്തക്കാരാ! ഞാൻ തന്നെക്കൊണ്ടു് എന്തു ചെയ്യണം? താൻ പോയി തന്റെ തല കളയും. അവർ തന്നെ നിയമിച്ച തന്തക്കഴുതയായ എന്റെ തല തള്ളാൻ വരും. പക്ഷേ, ആർക്കറിയാം—എന്തെല്ലാം നിങ്ങരംക്കു പ്രവർത്തിക്കുവാൻ സാധിക്കുമെന്നു്. ഇതിനിടയിൽ ഈ യുദ്ധത്തിൽ വലിയ വലിയ കാര്യങ്ങരം ചെയ്തു നമ്മുടെ കുട്ടികരം ലോകത്തെ അത്ഭുതപ്പെടുത്തിയിരിക്കുന്നു.''

ജനറൽ തന്റെ വ്യക്തമല്ലാത്ത കയ്യക്ഷരത്തിൽ, ബന്ധമില്ലാതെ, നീലപെൻസിൽകൊണ്ടു്, ആ കടലാസ്സിൽ വിലങ്ങനെ എന്തോ എഴുതി. ''ഹർജിക്കാരനെ ടെയ്നിങ്ങ് സ്കൂളിലേക്ക് അയക്കുക.''

വിറയ്ക്കുന്ന കൈകരംകൊണ്ടു് അലെക്സേയ് ആ കടലാസ്സു തട്ടിപ്പറിക്കുകയാണുണ്ടായതു്. അതിൽ എഴുതിയിരുന്നതു് അയാരം അവിടെത്തന്നെവച്ചു വായിച്ചു. പിന്നീടു് മേശക്കരികിൽവച്ചു, ഗോവണിയിറങ്ങുമ്പോരം, വീണ്ടും താഴെ, കാവൽക്കാരുടെ പരിശോധനസമയത്തു്, ഹാമിൽവച്ചു്, മുററത്തു് മഴ നനയുമ്പോരം, ഇങ്ങനെ എത്രതവണ അയാരം അതു വായിച്ചുനോക്കി! ലോകത്തിലെ ആകെയുള്ള ജനസംഖ്യയിൽ അയാരംക്കു മാത്രമേ അശ്രദ്ധയോടെ എഴുതിയ ആ വാക്കുകളുടെ അർത്ഥവും വ്യാപ്തിയും വിലയും മനസ്സിലാക്കുവാൻ സാദ്ധ്യമായിരുന്നുള്ളു.

ഡിവിഷണൽ കമാൻണ്ടരുടെ സമ്മാനമാനിരുന്ന ഒരു വാച്ച് അന്നു് അയാരം വിററു. അതിൽനിന്നു കിട്ടിയ പണംകൊണ്ടു് അയാരം കുറച്ചു വീഞ്ഞും വിവിധഭക്ഷണസാധനങ്ങളും വാങ്ങി, രണ്ടുമണിക്കൂർ നേരം അവധിയെടുത്തുവരുവാൻ യാചിച്ചുകൊണ്ടു് അന്യൂതയുടെ ആസ്പത്രിയിലേക്കു ഫോൺചെയ്തു. ആ വൃദ്ധദമ്പതിമാരെ അന്യൂതയുടെ സ്ഥലത്തേക്ക് ക്ഷണിച്ചു്, തന്റെ വിജയമാഘോഷിക്കുവാനായി ഒരു വിരുന്നിനു വട്ടംകൂട്ടി.

# VIII

ഉൽക്കണ്ഠാകുലമായ ആ ദിവസങ്ങളിൽ, മോസ്കോവിന്നരികെയുള്ള ഒരു ചെറിയ വിമാനത്താവളത്തോടു് അനുബന്ധിച്ച ട്രെയിനിങ് സ്കൂളിൽ വലിയ തിക്കും തിരക്കുമായിരുന്നു.

സ്റ്റാലിൻഗ്രാഡ്സമരത്തിൽ വ്യോമസൈന്യത്തിനു വമ്പിച്ച തോതിലുള്ള പ്രവൃത്തികളാണു് ചെയ്യാനുണ്ടായിരുന്നതു്. വോൾഗാതീരത്തെ ആ ദുർഗ്ഗത്തിന്റെ മുകളിലുള്ള അന്തരീക്ഷം പൊട്ടിത്തെറിക്കലിൽനിന്നും തീപ്പിടുത്തത്തിൽ നിന്നും ഉൽഭൂതമായ പുകകൊണ്ടു് മൂടപ്പെട്ടിരുന്നു. ശരിയായ വ്യോമയുദ്ധമായി വികസിച്ചുവന്ന സംഘട്ടനങ്ങൾക്കു് ഒരു വേദിയായിരുന്നു അവിടം. ഇരുഭാഗത്തിനും അതിഭയങ്കരമായ നഷ്ടമാണു് സംഭവിച്ചിരുന്നതു്. സമരംചെയ്യുന്ന സ്റ്റാലിൻഗ്രാഡ്, എപ്പോഴും വൈമാനികരെ, കൂടുതൽക്കൂടുതൽ വൈമാനികരെ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ആസ്പത്രിയിൽനിന്നും വിട്ടുവന്ന വൈമാനികർക്കും, ഇതുവരെ സിവിലിയൻ വ്യോമയാനത്തിൽ ഏർപ്പെട്ടിരുന്നവർക്കും പരിശീലനം ഇവിടെയാണു് നൽകിയിരുന്നതു്. സാധിക്കാവുന്നിടത്തോളം പണി അവിടെ നടക്കുന്നുണ്ടു്. വെടുപ്പാകാത്ത അടുക്കളമേശയിൽ ഈച്ച പറക്കുന്നതുപോലെയാണു് പരിശീലനവിമാനങ്ങൾ തിരക്കുപിടിച്ച ആ വിമാനസങ്കേതത്തിൽ പറന്നുനടന്നിരുന്നതു്. അവയുടെ മുരളൽ സൂര്യോദയംതൊട്ടു് അസ്തമയംവരെ മുടങ്ങാതെ കേൾക്കാം. ചക്രങ്ങൾ ഉഴുതുമറിച്ച ആ നിലത്തുനിന്നു ഒന്നുകിൽ ഒരു വിമാനം ഉയരുന്നുണ്ടാകും. അല്ലെങ്കിൽ ഇറങ്ങുന്നുണ്ടാകും.

തടിച്ചു കുറുതായി കരുത്തുററ ദേഹവും, ഉറക്കമില്ലായ്മകൊണ്ടു ചീർത്ത കണ്ണുകളുമുള്ള, ആ സ്കൂളിലെ അധികാരി അലെക്സേയെ കണ്ടപ്പോൾ കോപത്തോടെ തുറിച്ചുനോക്കി. അതുകണ്ടാൽ, ''ഏതു ചെകുത്താനാണു് തന്നെ ഇവിടെ കൊണ്ടുവിട്ടതു്. താനില്ലാതെതന്നെ എനിക്കു പിടിപ്പതു വേലയുണ്ടു്'' എന്നു പറയുകയാണോ എന്നു തോന്നും. അലെക്സേയ് നീട്ടിയ കടലാസുകൾ അയാൾ തട്ടിപ്പറിച്ചു.

''കാലിന്റെ വൈഷമ്യംനിമിത്തം എന്നോടു് ഇവിടെ നിന്നു് പുറത്തു കടക്കാനായിരിക്കും പറയുക,'' കുറെക്കാലമായി ക്ഷൗരംചെയ്യാത്ത ലെഫ്ററനൻറ് കേണലിന്റെ താടിയിലെ ചുരുണ്ട രോമംതന്നെ നോക്കിക്കൊണ്ടുനിന്നിരുന്ന അലെക്സേയ് വിചാരിച്ചു. ഒരേസമയത്തുതന്നെ രണ്ടു ദിക്കിൽനിന്നുള്ള ഫോൺസന്ദേശങ്ങൾ ശ്രദ്ധിക്കേണ്ടിവന്നു കേണലിനു്. ചുമലുകൾകൊണ്ടു് ഒരു റിസീവർ തന്റെ ചെവിയോടു് അടുപ്പിച്ചുപിടിച്ചു, ദ്വേഷ്യത്തോടെ മറെറ റിസീവറിലേക്കു് എന്തൊക്കെയോ അലറി. ആ സമയത്തുതന്നെ അദ്ദേഹം മെരേസ്യെവിന്റെ കടലാസ്സുകളും നോക്കുന്നുണ്ടായിരുന്നു. ജനറൽ കുറിച്ചിട്ടിരുന്ന ആ വരി



കൾമാത്രമേ അദ്ദേഹം വായിച്ചിരുന്നുള്ളു എന്നു വ്യക്തമാണു്. അപ്പോൾത്തന്നെ റിസീവർ കയ്യിൽനിന്നു വയ്ക്കാതെ ആ കടലാസ്സിന്റെ അടിഭാഗത്തു് ''ലെഫ്: നൗമൊവ്, 3–ാംപരിശീലനവിഭാഗത്തിൽ ചേർക്കുക'' എന്നെഴുതി. രണ്ടു റിസീവറുകളും താഴെവച്ചു് ഒരു ക്ഷീണിച്ച സ്വരത്തിൽ അദ്ദേഹം ആരാഞ്ഞു:

''വസ്ത്രങ്ങൾക്കും റേഷനും ആവശ്യമായ കടലാസുകൾ എല്ലാം കൈവശമുണ്ടോ?''

''ഇല്ല.''

''പിന്നെ ഞാൻ നിങ്ങളെ എങ്ങനെ സംരക്ഷിക്കാനാണു്? ഇപ്പോൾത്തന്നെ അപേക്ഷിച്ചുകൊള്ളു. അലവൻസുകടലാസ്സുകൾ ഇല്ലാതെ നിങ്ങളെ ഇവിടെ ചേർക്കാൻ സാദ്ധ്യമല്ല.''

''വളരെ നല്ലതു് കേണൽ; ഞാൻ ഇപ്പോൾത്തന്നെ അപേക്ഷിക്കാം,'' ചുറുചുറുക്കോടെ സലാംചെയ്തുകൊണ്ടു് മെരേസ്യെവ് സസന്തോഷം പറഞ്ഞു. ''ഞാൻ പോകട്ടെ.''

അശ്രദ്ധയോടെ കൈവീശി അദ്ദേഹം അനുമതിനൽകി. ഉത്തരക്ഷണത്തിൽ അദ്ദേഹം അലറി: ''നില്ക്കു്, അവിടെ എന്താണു് കയ്യിൽ?'' ഓഫീസു വിടുന്നതിന്റെ പരിഭ്രമത്തിന്നിടയിൽ മെരേസ്യെവ് മുക്കിൽ ചാരിവച്ചിരുന്ന വസീലിയ് വസീല്യെവിച്ചിന്റെ സമ്മാനമായ ആ വടി ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം അലറി. ''നിങ്ങൾ എന്തു പ്രഭുവാണു്, അതു വലിച്ചെറിയൂ. ഇതൊരു സൈനികവിഭാഗമല്ല, ജിപ്സികളുടെ കൂടാരമാണെന്നേ ആരും ധരിക്കൂ; അതോ ഇതൊരു പാർക്കാണോ, സവാരിവടികൾ, ചൂരൽ, കുതിരച്ചാട്ട—നിങ്ങൾ അടുത്തതന്നെ കഴുത്തിൽ ഏലസ്സുകൾ തൂക്കിയിടുകയും, വിമാനത്തിന്റെ കോക്പിററിൽ പൂച്ചകളെ വളർത്തുകയും ചെയ്യുമല്ലോ. ഇനിയൊരിക്കലും ആ അലസമായ സാധനം ഇവിടെ കാണരുതു്, വിസ്സി.''

''വളരെ നല്ലതു് കേണൽ.''

ബുദ്ധിമുട്ടുകളും അപകടങ്ങളും ഇനിയും കിടക്കുന്നതേ ഉള്ളു എന്നു് അലെക്സേയ്ക്കു് അറിയാമായിരുന്നു. അയാൾ ഭക്ഷണസാധനങ്ങൾക്കു് അപേക്ഷിച്ചു. ആദ്യത്തേതു് എങ്ങനെയാണു് കൈമോശംവന്നുപോയതെന്നു് ആ ശുണ്ഠിക്കാരൻ ലഫ്: കേണലെ ബോദ്ധ്യപ്പെടുത്തേണ്ടിയിരിക്കുന്നു. പരിശീലനസ്കൂളിലൂടെ കടന്നുപോകുന്ന മനുഷ്യപ്രവാഹത്തിന്റെ തിരക്കുമൂലം കിട്ടുന്ന ഭക്ഷണം മതിയാകാതെവരുന്ന സ്ഥിതിയായിരുന്നു അവിടെ. ഉച്ചഭക്ഷണം കഴിഞ്ഞ ഉടനെതന്നെ അവർ അത്താഴത്തിനു കാത്തിരിക്കും. 3–ാംനമ്പർ യൂണിററിനു താമസത്തിനുവേണ്ടി നിശ്ചയിച്ചിരുന്ന ജനനിബിഡമായ സ്കൂൾകെട്ടിടത്തിന്റെ ആവികുഴലുകൾക്കു് കേടുവന്നതിനാൽ അവിടെ കടുത്ത തണുപ്പായിരുന്നു. ബ്ളാങ്കററും തോൽക്കുപ്പായവുമുണ്ടായിരുന്നിട്ടും ആദ്യരാത്രി അലെക്സേയ് തണുത്തു

വിറക്കുകയായിരുന്നു. പക്ഷേ, ഇത്ര ക്ലേശമുണ്ടായിട്ടും, കുറേനേരമായി മണലിൽക്കിടന്നു പിടഞ്ഞിരുന്ന ഒരു മത്സ്യത്തിന്റെമേലെക്കൂടി വെള്ളമൊഴുകുമ്പോൾ അതിനു തോന്നുന്നവിധത്തിലുള്ള സുഖവും സംതൃപ്തിയും തോന്നി അയാൾക്ക്. താൻ ലക്ഷ്യത്തിനു സമീപമെത്തി എന്നു അനുസ്മരിപ്പിക്കുന്ന അവിടെയുള്ളതെല്ലാം—രാത്രിയിലെ താമസമടക്കം—എല്ലാം അയാൾക്കു രുചിപ്രദമായിരുന്നു.

പരിസരങ്ങളോ ചിരപരിചിതങ്ങൾ—വിണ്ടുകീറിത്തുടങ്ങിയ വ്യോമയാനബൂട്ട്സും, തോൽക്കോട്ടും ധരിച്ച്, ആതപക്ലിഷ്ടമായ മുഖവും പരുപരുത്ത ശബ്ദവുമുള്ള പരിചയം തോന്നുന്ന വൈമാനികർ, വിമാനേന്ധനത്തിന്റെ തീക്ഷ്ണവും ആസ്വാദ്യവുമായ വാസന മുറ്റിനില്ക്കുന്ന അന്തരീക്ഷം; ചൂടു പിടിപ്പിക്കുന്ന വിമാനങ്ങളിൽനിന്നു പുറപ്പെടുന്ന മുഴക്കം, ഏതു നിമിഷമെങ്കിലും നിലത്തു വീഴുമെന്ന മട്ടിൽ ക്ഷീണിച്ചു, മെഴുക്കുപുരണ്ട വസ്ത്രത്തോടും, ഗ്രീസിൽമുങ്ങിയ മുഖത്തോടുംകൂടിയ മെക്കാനിക്കുകൾ, വെയിലേറ്റ് ചെമ്പിച്ച മുഖവുമായി ശുണ്ഠിപിടിച്ചുനടക്കുന്ന ശിക്ഷകർ, വ്യോമനിരീക്ഷണകേന്ദ്രത്തിലെ അരുണകപോലകളായ പെൺകൊടികൾ, ആജ്ഞാകേന്ദ്രത്തിലെ സ്റ്റൗവിൽനിന്നു പുറപ്പെടുന്ന നീലിമപുരണ്ട പുക; 'ബസ്സറു'കളുടെ ശാന്തമായ ഇരമ്പൽ, ടെലിഫോണുകളുടെ ഞെട്ടിപ്പിക്കുന്ന മണിയടി, ഭോജനശാലയിലെ സ്പൂണുകളുടെ ക്ഷാമം, വിവിധ നിറത്തിലുള്ള പെൻസിൽകൊണ്ടു നിരവധി കയ്യക്ഷരത്തിൽ ചുമരിൽ എഴുതിയ വാർത്താശകലങ്ങൾ, ആകാശത്തിലായിരിക്കുമ്പോഴും യുവതികളെ സ്വപ്നം കാണുന്ന വൈമാനികരുടെ ഹാസ്യചിത്രങ്ങൾ, ചക്രങ്ങൾകൊണ്ടു വിണ്ടുകീറിയ നനഞ്ഞ മഞ്ഞനിറംകലർന്ന വിമാനസങ്കേതത്തിലെ മണ്ണ്, വ്യോമയാനക്കാരുടെ, പ്രത്യേകശൈലിയിലുള്ള തമാശകൊണ്ടും അടയാളവാക്കുകൾകൊണ്ടും മോടിപിടിപ്പിച്ച സംഭാഷണം—ഇവയെല്ലാം പരിചിതവും നിശ്ചിതവുമായിരുന്നു.

പെട്ടെന്ന് മെരേസ്യെവ് ഉല്ലാസവിലസിതനായി. എന്നെന്നേക്കുമായി നഷ്ടപ്പെട്ടുപോയി എന്നു വിചാരിച്ചിരുന്ന, പോർവിമാനസേനാനികളുടെ പ്രത്യേകതയായ ഉന്മേഷവും, വിനോദകരമായ സാഹസികത്വവും അയാൾക്കു വേഗം തിരിച്ചുകിട്ടി. ആകെ ഉശിരുവച്ചു അലെക്സേയ്. താഴെയുള്ള ഉദ്യോഗസ്ഥന്മാരുടെ അഭിവാദനങ്ങൾക്ക് അയാൾ വളരെ ചൊടിയോടെ പ്രത്യഭിവാദനം ചെയ്യും; മേലുദ്യോഗസ്ഥന്മാരെ കണ്ടാൽ നിയമമനുസരിച്ച് താളക്രമത്തോടെ സല്യൂട്ട് ചെയ്യും. പുതിയ യൂണിഫോറം ലഭിച്ച ഉടനെതന്നെ, അയാൾ പണ്ടു ഒരു തയ്യൽക്കാരനും, ഒഴിവുസമയത്ത് വേഷവിധാനങ്ങളിൽ അഭിരുചിയുള്ള ഉദ്യോഗസ്ഥന്മാരുടെ ഉടുപ്പുകൾ ദേഹത്തിനു ചേർന്നുകിടക്കത്തക്കവിധത്തിൽ വെട്ടി ശരിപ്പെടുത്തി കൊടുക്കുന്നവനുമായിരുന്ന എ.എസ്സ്.ബി.യിലെ ഒരു ക്വാർട്ടർമാസ്റ്ററെക്കൊണ്ട് അത് വെട്ടിച്ചു പാകമാക്കി.



തന്നെ ചേർത്തിരിക്കുന്ന 3—ാം നമ്പർ വിഭാഗത്തിന്റെ ശിക്ഷകനായ ലെഫ്: നൗമൊവിനെ കാണുവാനായി ആദ്യദിവസംതന്നെ അലെക്സേയ് വിമാനസങ്കേതത്തിൽ പോയി. വലിയ തലയും, നീണ്ട കൈകളുമുള്ള ഉന്മേഷവാനായ ആ കുറിയ മനുഷ്യൻ നൗമൊവ് ''ടി''—അടയാളത്തിനടുത്ത് സോണിൽ തന്നെ പറക്കുന്ന ഒരു ചെറിയ വിമാനത്തെ ശ്രദ്ധിച്ചുകൊണ്ട് ഓടിനടക്കുകയായിരുന്നു. ആ വിമാനത്തിലെ പൈലററിനെ ശകാരിച്ചുകൊണ്ട് ആ ശിക്ഷകൻ അലറി.

''തെമ്മാടി; ഇവനെന്തൊരു മൊണ്ണ! പോർവിമാനത്തിലായിരുന്നുവത്രെ—പോർവിമാനത്തിൽ! എന്നെ കളിപ്പിക്കാനൊന്നും നോക്കണ്ട.''

മെരേസ്യെവ് നിയമമനുസരിച്ചു സല്യൂട്ട് ചെയ്തു, തന്റെ ഭാവി ആചാര്യനു തന്നെ പരിചയപ്പെടുത്തിക്കൊടുക്കുവാനായി മുന്നോട്ടുചെന്നു. അയാളാകട്ടെ കൈകൊണ്ട് അലെക്സേയെ വീശിയകററി തന്റെ ഭർത്സനം തുടർന്നു:

''അതു നോക്കൂ. സംഹാരകൻ! അന്തരീക്ഷത്തിലെ ഭീകരൻ! അവിടവിടെ ചിറകിട്ടടിക്കുന്നു. മഞ്ഞിൻവിടവിലകപ്പെട്ട ഒരു ഡേയ്സിപുഷ്പം ചലിക്കുന്നപോലെ.''

പെട്ടെന്ന് അലെക്സേയ്ക്കു തന്റെ ശിക്ഷകനെ നന്നെ പിടിച്ചു. തന്റെ വേലയെ ഇത്രവളരെ ആവേശത്തോടെ സ്നേഹിക്കുന്ന ഈമാതിരി ഭ്രാന്തന്മാരെ അയാൾക്ക് ഇഷ്ടമായിരുന്നു. ഇത്തരക്കാരുമായി പ്രാപ്തിയും തീവ്രോത്സാഹവും ഉള്ള വൈമാനികർക്ക് ഇണങ്ങിപ്പോകുവാൻ എളുപ്പമാണ്. ഒരു പൈലററ് വിമാനം പറപ്പിക്കേണ്ടതെങ്ങിനെയെന്നതിനെപ്പററി അലെക്സേയ് കുറെ പ്രായോഗികമായ അഭിപ്രായങ്ങൾ പറഞ്ഞു. ആ ചെറിയ ലെഫ്ററനൻറ് നിരൂപണദൃഷ്ടിയോടെ അലെക്സേയെ ആപാദചൂഡം നോക്കിക്കൊണ്ടു ചോദിച്ചു.

''എന്റെ വിഭാഗത്തിലേക്കാണോ വരുന്നത്? പേർ എന്താ? ഏതു ജാതി വിമാനമാണ് ഓടിച്ചിരുന്നത്? യുദ്ധം ചെയ്തിരുന്നുവോ? അതു വേണ്ട എന്നു വച്ചിട്ട് എത്ര കാലമായി?''

തന്റെ എല്ലാ മറുപടികളും ലെഫ്ററനൻറ് കേട്ടുവോ എന്ന് അലെക്സേയ്ക്കു തീർച്ചയുണ്ടായിരുന്നില്ല. എന്തെന്നാൽ കണ്ണിൽ സൂര്യരശ്മി തട്ടാതിരിക്കുവാൻ ഒരുകൈകൊണ്ടു മറച്ച് ആകാശത്തേക്ക് ഉററുനോക്കി, മറേറക്കൈ ചുരുട്ടിക്കൊണ്ട് അയാൾ വീണ്ടും അലറുകയായിരുന്നു.

''തെമ്മാടി—അയാൾ അവിടെക്കിടന്നു വെട്ടിത്തിരിയുന്നതു നോക്കൂ; ഒരു സ്വീകരണമുറിയിൽ അകപ്പെട്ടുപോയ ഹിപ്പൊപ്പൊട്ടാമസിനെപ്പോലെ.''

നാളെ കാലത്ത്, ആദ്യം തന്നെ വന്നു കാണണമെന്നും, അപ്പോൾ

ത്തന്നെ ഒരു പരീക്ഷണം നൽകാമെന്നും അയാൾ അലെക്സേയോടു പറഞ്ഞു.

‘‘ഇപ്പോൾ പോയി വിശ്രമിക്കൂ’’! അയാൾ തുടർന്നു. ‘‘ഒരു യാത്രക്കുശേഷം അതു നിങ്ങൾക്കു് അത്യാവശ്യമാണു്. എന്തെങ്കിലും കഴിച്ചോ? ഇവിടത്തെ പരിഭ്രമത്തിനിടയിൽ അവർ നിങ്ങൾക്കു ഭക്ഷണം തരുവാൻ മറന്നുപോയേക്കും...... എടാ വൃത്തികെട്ട വിസ്കി, താഴെ എത്തുന്നതുവരെ കാത്തിരിക്കു്; ഞാൻ നിനക്കു് നല്ലതു തരാം—ഓ ഒരു സംഹാരകൻ!’’

അലെക്സേയ് വിശ്രമിക്കുവാൻ പോയില്ല. കാരണം തനിക്കു പാർക്കാൻ വിട്ടുതന്നിരുന്ന ക്ലാസ്സുമുറിയേക്കാൾ ചൂടുള്ള സ്ഥലമായിരുന്നു വിമാനത്താവളം; അവിടെ വീശിയിരുന്ന കാററിനു് അല്പം ചൂടുണ്ടായിരുന്നു. അയാൾ സേനാവിഭാഗത്തിലെ ഒരു ചെരുപ്പുകുത്തിയെ കണ്ടു. തൻെറ ഒരാഴ്ചക്കാലത്തെ പുകയിലറേഷൻ കൊടുത്തു്, ഒരു പഴയ ബെൽട്ടുണ്ടായിരുന്നതു് രണ്ടു കീററാക്കി. തുളയും കൊളുത്തുംവച്ചു ശരിപ്പെടുത്തുവാൻ ഏല്പിച്ചു. തനിക്കു പറക്കേണ്ട വിമാനത്തിൻെറ പെഡലിനോടു ചേർത്തു് തൻെറ കൃത്രിമക്കാലുകൾ ബന്ധിക്കാനായിരുന്നു ഈ ഉപകരണം. ഓർഡറിൻെറ അസാധാരണത്വവും, തിടുക്കവും കണ്ടു ആ ചെരുപ്പുകുത്തി ഒരാഴ്ചത്തെ റേഷനുപുറമെ അരലിററർ വോഡ്കയുംകൂടെ ആവശ്യപ്പെട്ടു; പണി വളരെ നന്നായി ചെയ്തുകൊടുക്കാമെന്നും ഏററു. അലെക്സേയ് വിമാനത്താവളത്തിൽ പോയി, അവസാനത്തെ വിമാനവും നിലത്തിറങ്ങി, അതിൻെറ സ്ഥാനത്തു ചെന്നു നില്ക്കുന്നതുവരെ പറക്കാൻ നോക്കിക്കൊണ്ടിരുന്നു. അയാളുടെ നോട്ടം കണ്ടാൽ അവ സാധാരണ പരിശീലനവിമാനങ്ങളല്ല, വീരന്മാർതമ്മിൽ സംഘട്ടനംനടത്തുന്ന പോർവിമാനങ്ങളാണെന്നു തോന്നും. വിമാനങ്ങൾ പറക്കുന്നതു കാണുന്നതിനെക്കാളും മീതെയായി അയാൾ ആ വിമാനത്താവളത്തിലെ വായു ആസ്വദിക്കാനും, അവിടുത്തെ പ്രവർത്തനങ്ങൾ മനസ്സിലാക്കാനും യന്ത്രങ്ങളുടെ നിരന്തരമായ ശബ്ദവും റോക്കററുകളുടെ മന്ദ്രധ്വനിയും, ഇന്ധനം തുടങ്ങിയ ദ്രാവക പദാർത്ഥങ്ങളുടെ വാസനയും അനുഭവിക്കാനുമാണു് ശ്രമിച്ചതു്. അയാളുടെ ചേതനയാകെ സന്തുഷ്ടിയാർന്നു. നാളെ തൻെറ വിമാനം തന്നെ അനുസരിക്കാതിരിക്കുമെന്നോ, അതു് കയ്യിൽനിന്നു തെററി താൻ അപകടത്തിൽപ്പെടുമെന്നോ ഉള്ള വിചാരം അയാളുടെ മനസ്സിൽ കടന്നതേയില്ല.

വിമാനസങ്കേതത്തിൽ ആളുകൾ ആരെങ്കിലും എത്തുന്നതിനു മുമ്പു തന്നെ അലെക്സേയ് ചെന്നുചേർന്നു. പുറത്തു് ഒരു വരിയായി ചൂടേല്പിക്കുവാനിട്ടിരുന്ന യന്ത്രങ്ങൾ മുരളുന്നുണ്ടായിരുന്നു; ചൂടുപിടിപ്പിക്കുവാൻ ഉദ്ദേശിച്ച സ്റ്റൗവ് തീതുപ്പിത്തുടങ്ങി; പ്രൊപ്പല്ലർ പ്രവർത്തിപ്പിച്ചിരുന്ന മെക്കാനിക്കുകൾ അവ പാമ്പുകൾ ആണെന്നമട്ടിൽ പുറത്തേക്കു



ചാടി. പ്രഭാതത്തിലെ പരിചിതമായ വിളികളും മറുപടികളും ഉയർന്നു.

‘‘പോകാൻ തയാറായോ?’’

‘‘കോൺടാക്ടു്.’’

‘‘കോൺടാക്ടു് ആണു്.’’

ആരോ അലെക്സേയെ കണ്ടു കയർത്തു്, ഇത്രനേരത്തെ എന്തിനാണു് അവിടെ തൂങ്ങിനടക്കുന്നതെന്നു ചോദിച്ചു. അയാൾ എന്തോ തമാശ പറഞ്ഞു്, തൻെറ മനസ്സിൽ ആഴ്ന്നിറങ്ങിയ ‘‘കോൺടാക്ടു് ആണു്, കോൺടാക്ടു് ആണു്,’’ എന്ന പദങ്ങൾ ഉല്ലാസഭരിതനായി ആവർത്തിച്ചുകൊണ്ടിരുന്നു. മെക്കാനിക്കുകൾ ഉയർത്തിപ്പിടിച്ചിരുന്ന വിറച്ചുതുടങ്ങിയ ചിറകുകളുമായി അങ്ങോട്ടും ഇങ്ങോട്ടും, ഭാഗങ്ങളിലേക്കും ചാടിയുലഞ്ഞു്, വിമാനങ്ങൾ ഒടുവിൽ പുറപ്പെടുന്ന രേഖയിൽ എത്തി. അപ്പോഴേയ്ക്കും നൗമൊവും എത്തി. തൻെറ പുകയിലക്കറപിടിച്ച കൈവിരലിൽനിന്നാണോ പുക വലിച്ചെടുക്കുന്നതു് എന്നു തോന്നത്തക്കവിധത്തിൽ വളരെ ചെറുതായ ഒരു സിഗററുകുററിയും ഉണ്ടായിരുന്നു അയാളുടെ കയ്യിൽ.

‘‘അപ്പോൾ നിങ്ങൾ എത്തി അല്ലേ.’’ അലെക്സേയുടെ അനൗദ്യോഗികമായ അഭിവാദ്യത്തിനും, താൻ എത്തി എന്ന അറിയിപ്പിനും മറുപടിയായി അയാൾ ചോദിച്ചു. ‘‘ശരി, ആദ്യം വന്നവനു് ആദ്യം കിട്ടും. ആ 9–ാം നമ്പറിൻെറ കോക്പിററിൽ കയറിക്കോളൂ. ഞാൻ ഒരു നിമിഷത്തിനകം അവിടെ എത്തും. എന്തുതരത്തിലുള്ള പക്ഷിയാണു് നിങ്ങൾ എന്നു നമുക്കു് ഒന്നു പരീക്ഷിക്കാം.’’

തൻെറ സിഗററുകുററിയിൽനിന്നു നൗമൊവ്, വളരെ ധൃതിയിൽ പുകവലിച്ചുകൊണ്ടിരിക്കെ, അലെക്സേയ് വിമാനത്തിൻെറ സമീപത്തേക്കു പുറപ്പെട്ടു. ശിക്ഷകൻ വരുന്നതിനുമുമ്പുതന്നെ തൻെറ കാൽ പെഡലിനോടുചേർത്തു് മുറുക്കണമെന്നായിരുന്നു അയാളുടെ ആഗ്രഹം. അയാൾ ഒരു യോഗ്യനാണു് എന്നു തോന്നുന്നു. പക്ഷേ, ആർക്കറിയാം പെട്ടെന്നു് അയാളുടെ തലയ്ക്കു് ഒരു ഭൂതോദയം ഉണ്ടായി തനിക്കു് ഒരു പരീക്ഷണംതരാൻ വിസമ്മതിച്ചാലോ. കോക്പിററിൻെറ വക്കിൽ പിടിച്ചു് വളരെ ബുദ്ധിമുട്ടിയാണു് മെർസ്സ്യെവ് ചിറകുകളിലൂടെ കയറിയതു്. പരിശീലനക്കുറവുകൊണ്ടും, പരിഭ്രമംകൊണ്ടും, എന്തുചെയ്തിട്ടും അതിൻെറ വശത്തേക്കു കാലുകൾ വയ്ക്കുവാൻ അയാൾക്കു സാധിക്കുന്നില്ല. നീണ്ടു വിരസമായ മുഖത്തോടുകൂടിയ ഒരു വൃദ്ധൻ മെക്കാനിക് അത്ഭുതത്തോടെ അയാളെ നോക്കി ആത്മഗതം ചെയ്തു: ‘‘ആ തെമ്മാടി കുടിച്ചു മത്തനായി ഇരിക്കുകയാണു്.’’

ഒടുവിൽ തൻെറ ചേതനയില്ലാത്ത ഒരു കാൽ കോക്പിററിനകത്തേയ്ക്കു വയ്ക്കുവാൻ അലെക്സേയ്ക്കു് സാധിച്ചു. അവിശ്വസനീയമായ ആയാസത്തോടെ മറേറ കാലും അതിനകത്തേക്കു തള്ളി അയാൾ സീററിലേക്കു വീണു. അയാൾ തോൽവാറിൻെറ സഹായത്തോടുകൂടി തൻെറ

കൃത്രിമക്കാൽ പെഡലിനോടു കൂട്ടിച്ചേർത്തു കെട്ടി. തോൽവാറിന്റെ പണി നന്നായിരുന്നു. അതിന്റെ ദ്വാരങ്ങൾ അയാളുടെ കാലിനു നല്ല പാകത്തിലാണ് ഉണ്ടാക്കിയിരുന്നത്. കുട്ടിക്കാലത്ത് ഉണ്ടായിരുന്ന ഒരു ജോടി സ്കേറ്റുപോലെതന്നെ അത് അയാളുടെ കാലിനു യോജിച്ചതായിരുന്നു.

ആചാര്യൻ കോക്പിറ്റിനകത്തേക്ക് മുഖം തള്ളിക്കൊണ്ടു ചോദിച്ചു:

''കുടിച്ചിട്ടില്ലല്ലോ, നോക്കട്ടെ, ശ്വാസമൊന്നു മണത്തു നോക്കട്ടെ.''

അലെക്സേയ് ശ്വാസം വിട്ടു. പരിചിതമായ ചാരായത്തിന്റെ നാറ്റം അനുഭവപ്പെടാത്തതിനാൽ നൗമൊവ് കുപിതനായി ആ വൃദ്ധൻ മെക്കാനിക്കിനെ നോക്കി കൈചുരുട്ടി കാണിച്ചു.

''യാത്രക്കു തയ്യാറായോ?''

''കോൺടാക്ട്.''

യന്ത്രം കുറേനേരം ചീറിത്തുമ്മി. പിസ്റ്റണുകളുടെ താളക്രമത്തിലുള്ള ശബ്ദം വ്യക്തമായി മുഴങ്ങി. മെരേസ്യെവ് സന്തോഷംകൊണ്ടു തുള്ളിച്ചാടി. അയാൾ ഗ്യാസ് തുറന്നുവിടുവാൻ ലിവർ വലിച്ചു. പക്ഷേ വിമാനത്തിലെ ടെലിഫോണിലൂടെ ശിക്ഷകൻ അലറുന്നതു കേൾക്കാറായി:

''ഗേറ്റിലേക്കു പായുന്ന ഒരു മൂരിക്കുട്ടനെപ്പോലെ ഓടിപ്പോകാതെ.''

ശിക്ഷകൻതന്നെയാണ് ഗ്യാസ് തുറന്നത്. എൻജിൻ അലറി, ചീറി, ഒന്നു തെന്നിക്കുതറി ഓട്ടം തുടങ്ങി. അയാൾ അതോടൊപ്പം വടികൾ വലിച്ചുതാഴ്ത്തി. വടക്കുഭാഗത്ത് 'ഫാറസ്റ്റ് റേഞ്ചർ' എന്നും, നടുക്ക് 'മൊട്ടക്കുന്നു കൃഷിക്കാരൻ' എന്നും തെക്കുഭാഗത്ത് 'ധാന്യകൃഷിക്കാരൻ' എന്നും ഓമനപ്പേരുകളുള്ളതും ഏതു വൈമാനികന്റെയും സൗഹാർദ്ദപൂർവ്വമായ ഹാസ്യത്തിന് പാത്രമായിട്ടുള്ളതും പഴയതെങ്കിലും വിശ്വസ്തനായ ഒരു സുഹൃത്തിനെപ്പോലെ സർവ്വരും ബഹുമാനിക്കുന്നതും, ഒരു വലിയ വണ്ടിനോളം മാത്രം പോന്നതും, നിരവധി വൈമാനികർ പറക്കാൻ പഠിച്ചതും ആയ ആ വിമാനം വായുവിലേക്കു പൊങ്ങി.

കോൺ തിരിച്ചുവച്ച ഒരു കണ്ണാടിയിൽക്കൂടെ, ശിക്ഷകനു തന്റെ പുതിയ ശിഷ്യന്റെ മുഖം കാണാമായിരുന്നു. ചിരകാലത്തെ അലസതയ്ക്കുശേഷം എത്രയെത്ര വൈമാനികർ പരിശീലിക്കുന്നത് അയാൾ കണ്ടിരിക്കുന്നു. വീരന്മാരുടെ പുച്ഛരസപ്രധാനമായ ചിരിയും ആസ്പത്രിയിൽനിന്നു ആസ്പത്രിയിലേക്കുള്ള അലഞ്ഞുതിരിച്ചലിനുശേഷം തന്റെ സ്വാഭാവികമായ സത്തയിൽ എത്തിയ ആവേശശാലികളുടെ നേത്രങ്ങളിൽ തിളങ്ങുന്ന തീവ്രദീപ്തിയും വിമാനാപകടത്തിൽ ഭയങ്കരമായ പരുക്കേറ്റവർ വീണ്ടും ആകാശത്തിലെത്തുമ്പോൾ, പരിഭ്രമിച്ചു വിളറി ചുണ്ടുകൾ കൂട്ടിക്കടിക്കുന്നതും, ആദ്യമായി പറക്കുന്നവരുടെ കുസൃതി നിറഞ്ഞ ജിജ്ഞാസയും അയാൾ എത്രയെത്ര കണ്ടിരിക്കുന്നു! പക്ഷേ, ശിക്ഷകനായിരുന്ന ഈ നീണ്ട കാലഘട്ടത്തിൽ ഒരിക്കൽ പോലും, ഇപ്പോൾ കണ്ണാടിയിലൂടെ പ്രതിഫലിച്ചുകാണുന്ന കറുത്ത്, സുമുഖനായ ആ യുവാവിന്റെ മുഖത്ത് തിളങ്ങുന്നതുപോലുള്ള ഒരു അസാധാരണവികാരം അയാൾ കണ്ടുമുട്ടിയിരുന്നില്ല. വ്യോമയാനത്തിൽ ഈ ശിഷ്യൻ അപരിചിതനല്ലെന്നുള്ളത് തികച്ചും സ്പഷ്ടമായിരുന്നു.

പുതിയ പരിശീലനാർത്ഥിയുടെ കറുത്ത തൊലിയിൽ ജ്വരാവേശപരമായ ഒരു തുടിപ്പ് പ്രത്യക്ഷമായിരുന്നു. അയാളുടെ ചുണ്ടുകൾ വിളർത്തിരുന്നു; ഭയംകൊണ്ടല്ല തീർച്ച, നൗമൊവിനു വർണ്ണിക്കാൻ കഴിയാത്ത ഒരു പരമാനന്ദത്തികവുകൊണ്ട്. ആരാണിത്? എന്താണ് അയാൾക്കു സംഭവിച്ചിരുന്നത്? ആ മെക്കാനിക് എന്തുകൊണ്ടാണ് അയാൾ കുടിച്ചിട്ടുണ്ടെന്ന് പറഞ്ഞത്?

വിമാനം ഉയർന്ന്, വായുവിൽ തങ്ങിനിന്നപ്പോൾ, കണ്ണട ധരിക്കാത്ത തന്റെ ശിഷ്യന്റെ കറുത്ത, ഗൗരവപൂർണ്ണമായ ജിപ്സിക്കണ്ണുകൾ നിറഞ്ഞുതുളുമ്പിയിരുന്നു. കവിളിലൂടെ ഉരുണ്ടുതുടങ്ങിയ കണ്ണീർത്തുള്ളികൾ വിമാനം തിരിഞ്ഞപ്പോഴുണ്ടായ കാറ്റിൽ അപ്രത്യക്ഷമായി.

''കുറച്ചു ലക്കില്ലായ്മ ഉണ്ട് എന്നാണ് തോന്നുന്നത്. ഏതായാലും ഞാൻ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു; എന്തെന്ന് പറയാൻ ഒക്കുകയില്ല'' നൗമൊവ് ഓർത്തു. പക്ഷേ, ആ നീണ്ട കണ്ണാടിയിൽ തെളിഞ്ഞുകണ്ട ആ മുഖത്തിലെ ഏതോ ഒരു വികാരം ആ ഉപദേശകനെ ഹഠാദാകർഷിച്ചിരുന്നു. തന്റെ തൊണ്ടയിൽ എന്തോ തടയുന്നപോലെയും, മുന്നിലുള്ള യന്ത്രം അല്പനേരത്തേക്കു മങ്ങിയതുപോലെയും തോന്നിയപ്പോൾ അയാൾ സ്വയം അത്ഭുതപ്പെട്ടു.

''ഞാൻ അത് നിങ്ങൾക്കു വിട്ടുതരുന്നു,'' ടെലിഫോണിൽക്കൂടെ അങ്ങിനെ വിളിച്ചുപറഞ്ഞുവെങ്കിലും നൗമൊവ് അതു ചെയ്തിരുന്നില്ല. അയാൾ പെഡലിലും വടിയിലും ഉള്ള തന്റെ പിടി ഒന്നു അയക്കുകമാത്രമേ ചെയ്തുള്ളു—തന്റെ അസാധാരണക്കാരനായ ശിഷ്യൻ ദൗർബ്ബല്യം വല്ലതും കാണിക്കുകയാണെങ്കിൽ നിമിഷത്തിനകം നിയന്ത്രണം ഏറ്റെടുക്കുവാൻ സന്നദ്ധനായിരുന്നു അയാൾ. വ്യാവർത്തനയന്ത്രത്തിന്റെ പ്രവർത്തനത്തിൽനിന്നു നൗമൊവ് മനസ്സിലാക്കി, യന്ത്രം നയിക്കുന്നത് മനസ്സാന്നിദ്ധ്യവും പരിശീലനവും തികഞ്ഞ കൈകളാണ്—കഴിഞ്ഞ ആഭ്യന്തരയുദ്ധകാലത്തുതന്നെ ഒരു വൈമാനികനായിരുന്ന, ''അന്തരീക്ഷത്തിലെ ചെന്നായ'' എന്നു പ്രകീർത്തിതനായ ചീഫിന്റെ അരുമയായ ഭാഷയിൽ പറഞ്ഞാൽ ''ഈശ്വരാനുഗ്രഹത്താലുള്ള വൈമാനിക''ന്റെ കൈകളാണ് എന്ന്.

പുതിയ ശിഷ്യനെക്കുറിച്ച് നൗമൊവിനുണ്ടായിരുന്ന ഭയമെല്ലാം ആദ്യത്തെ പറക്കലിനുശേഷം തിരോഭവിച്ചിരുന്നു. ചട്ടങ്ങൾ അനുസരിച്ചുതന്നെയാണ് വിമാനം പറന്നിരുന്നത്—പക്ഷേ, അല്പം ഒരു അസാധാരണത്വം പ്രകടമായിരുന്നു. നേരേ ഇരുന്നു തിരിക്കുന്നതിനുപകരം ശിഷ്യൻ ഇടത്തോട്ടും വലത്തോട്ടും മേലോട്ടും കീഴോട്ടും ആടിക്കൊണ്ടാണ് അതു ചെയ്യുന്നത്. അതു കണ്ടാൽ അയാൾ സ്വന്തം സാമർത്ഥ്യം പരീക്ഷിച്ചുനോക്കുകയാണോ എന്നു തോന്നും. നാളെ അയാളെ തനിയെ പറക്കാൻ വിടുവാനും, അങ്ങിനെ ഒന്നോ രണ്ടോ പരീക്ഷണത്തിനുശേഷം പോർവിമാനത്തിൻെറ ഒരു ചെറിയ ട്രൈവുഡ് പതിപ്പ് 'യു.ടി–2' ഏല്പിച്ചുകൊടുക്കുവാനും നൗമൊവ് തീരുമാനിച്ചു.

അന്ന് അതിഭയങ്കരമായ തണുപ്പായിരുന്നു. പൂജ്യത്തിൽനിന്ന് താഴെ 12 ഡിഗ്രിയാണ് പിന്നിലുള്ള ഉഷ്ണമാപിനിയന്ത്രം കാണിച്ചിരുന്ന ചൂട്. കുത്തിത്തുളക്കുന്ന ഒരു കാററ് കോക്പിററിലേക്ക് അടിക്കുന്നുണ്ടായിരുന്നു. അത് ശിക്ഷകൻെറ തോലുറയേയും തുളച്ചുകയറി അയാളുടെ കാലുകൾ മരവിപ്പിച്ചു. താഴെ ഇറങ്ങാനുള്ള സമയമായി.

ടെലിഫോണിലൂടെ ഓരോ സമയവും ''താഴെ ഇറങ്ങുക'' എന്നു വിളിച്ചുപറയുമ്പോൾ, കണ്ണാടിയിലൂടെ തിളങ്ങി പ്രകാശിക്കുന്ന ആ കണ്ണുകളിൽ ഒരു യാചനാഭാവം നിഴലിക്കുന്നത് ശിക്ഷകൻ കാണാറുണ്ട്. അവ, അപേക്ഷിക്കുകയല്ല; കല്പിക്കുകയാണ്. നൗമൊവിനു എന്തുകൊണ്ടോ അത് നിഷേധിക്കുവാൻ തോന്നുന്നില്ല. പത്തു മിനിട്ടിനുപകരം അന്നവർ അര മണിക്കൂറു പറന്നു.

കോക്പിററിൽനിന്നു ചാടിയിറങ്ങിയ നൗമൊവ് തൻെറ കാലുകൾ നിലത്തിട്ട് അടിച്ച് കൈകൾ കുടഞ്ഞു; കാലത്തെ മൂടൽമഞ്ഞ് കരചരണങ്ങളെ അവശമാക്കിയിരുന്നു. ശിഷ്യൻ കുറേനേരം കോക്പിററിനകത്ത് ഇരുന്നു എന്തോ തിരുപ്പിടിച്ചതിനുശേഷം, പതുക്കെ ഇഷ്ടമില്ലാത്തപോലെ പുറത്തേക്ക് ഇറങ്ങി. നിലത്ത് കാലുവച്ചു ഉടനേതന്നെ അയാൾ വിമാനച്ചിറകിൻെറ അരികെ ചടഞ്ഞിരുന്നു. ആ കവിൾത്തടങ്ങൾ മൂടൽമഞ്ഞുകൊണ്ടും ആവേശംകൊണ്ടും തുടുപ്പണിഞ്ഞിരുന്നു. ലഹരി കയറിയപോലുള്ള ആഹ്ലാദമന്ദസ്മേരം ചുണ്ടിൽ തത്തിനിന്നു.

''തണുക്കുന്നുവോ?'' ശിക്ഷകൻ ആരാഞ്ഞു. ''തണുപ്പ് എൻെറ തോൽക്കാലുറയും ഭേദിച്ച് അകത്തുകയറി. നിങ്ങൾ സാധാരണ ഷൂസ് ആണല്ലോ ധരിച്ചിരിക്കുന്നത്? കാലുകൾ മരവിച്ചിട്ടില്ലേ?''

സ്വന്തം ചിന്തയിൽ ലയിച്ചു പുഞ്ചിരിയിട്ടുകൊണ്ടിരുന്ന ശിഷ്യൻ പറഞ്ഞു ''എനിക്കു കാലുകൾ ഇല്ല.''

''എന്ത്!'' വിസ്മയംകൊണ്ട് തളർന്ന താടിയെല്ലുകളോടെ ആചാര്യൻ ചോദിച്ചു.



''എനിക്കു പാദങ്ങളില്ല.'' മെരേസ്യെവ് വ്യക്തമായിത്തന്നെ ആവർത്തിച്ചു.

''എന്താണ് പറയുന്നത്! കാലുകൾ ഇല്ലേ? ഒരുപക്ഷേ അവയ്ക്ക് എന്തെങ്കിലും തകരാറു പററിയിരിക്കും.''

''ഇല്ല. എനിക്കു പാദങ്ങളേ ഇല്ല, ഇവ കൃത്രിമമാണ്.''

ഭൂമിയിൽ കുററിയടിച്ചുനിർത്തിയപോലെ നൗമൊവ് അത്ഭുതസ്തബ്ധനായി തറഞ്ഞുനിന്നുപോയി. ഈ അസാധാരണക്കാരനായ യുവാവ് പറയുന്നത് വിശ്വസിക്കാൻ വയ്യ. കാലുകൾ ഇല്ല! ഇതുവരെ അയാൾ പറക്കുക—അതും വളരെ ഭംഗിയായി പറക്കുകയായിരുന്നല്ലോ!

''കാണിച്ചുതരൂ,'' ഭയത്തിൻെറ ഒരു ധ്വനി മുഴങ്ങിയിരുന്നു ആ ശബ്ദത്തിൽ.

ഈ ജിജ്ഞാസ അലെക്സേയെ ദേഷ്യപ്പെടുത്തുകയോ അസ്വസ്ഥനാക്കുകയോ ചെയ്തില്ല. പ്രത്യുത ആ വിസ്മയാധീനനായി നിൽക്കുന്ന ചങ്ങാതിയുടെ അത്ഭുതത്തിനു ഒരു മിനുക്കുപണികൂടി ചെയ്തുകളയാമെന്ന് അയാൾ നിശ്ചയിച്ചു. കൺകെട്ടുകാരൻ ഒരു പുതിയ ജാലവിദ്യ ചെയ്യുന്നതുപോലെ അയാൾ ട്രൗസറിനകത്തുനിന്ന് കാലുകൾ പൊന്തിച്ചു.

ശിഷ്യൻ, അലൂമിനിയവും തോലുംകൊണ്ടുണ്ടാക്കിയ തൻെറ കാലുകൾ പുറത്തു കാണിച്ചു; ശിക്ഷകനേയും, മെക്കാനിക്കുകളേയും തങ്ങളുടെ തവണ കാത്തുനിൽക്കുന്ന മററു വൈമാനികരേയും നോക്കിക്കൊണ്ട് പുഞ്ചിരിയോടെ നിലകൊണ്ടു.

ഒരു മിന്നൽപോലെ ആചാര്യനു് എല്ലാം മനസ്സിലായി—അയാളുടെ പരിഭ്രമം, അസാധാരണമായ ഭാവങ്ങൾ, ആ കറുത്ത കണ്ണുകളിൽ മുററിനിൽക്കുന്ന കണ്ണുനീർ, പറക്കുന്നതിൻെറ രസം നീട്ടിനീട്ടിക്കൊണ്ടു പോകുവാനുള്ള ഉൽക്കണ്ഠ മുതലായതെല്ലാം. ആ യുവാവ് ആചാര്യനെ അത്ഭുതത്തിൽ ആഴ്ത്തി. ശിഷ്യൻെറ അടുക്കലേക്ക് ഓടി, ഭ്രാന്തു പിടിച്ചപോലെ അയാളുടെ കൈപിടിച്ചു കുലുക്കിക്കൊണ്ടു അദ്ദേഹം പറഞ്ഞു:

''ഓമനെ, ഇത് എങ്ങിനെ സാധിച്ചു; നിനക്കു അറിയില്ല. നിനക്ക് ഒട്ടും അറിയില്ല; കുട്ടീ, നീ എങ്ങിനെ ഉള്ളവൻ ആണ് എന്ന്.''

പ്രധാനപ്പെട്ട സംഗതി സാധിച്ചുകഴിഞ്ഞു. അലെക്സേയ് ശിക്ഷകൻെറ ഹൃദയം കവർന്നു. അന്ന് വൈകുന്നേരം അവർ തമ്മിൽക്കണ്ടു് ഭാവിപരിപാടികൾ ആസൂത്രണം ചെയ്തു. രണ്ടുപേർക്കും അലെക്സേയുടെ സ്ഥിതി അപകടംപിടിച്ച ഒന്നാണ് എന്നു മനസ്സിലായി. എന്തെങ്കിലും ലഘുവായ ഒരു തകരാറു കാണിച്ചാൽ മതി ജീവിതത്തിൽ ഇനിയൊരിക്കലും പറക്കുവാൻ സാധിക്കുകയില്ല. അയാളെ പുറംതള്ളും. ഇപ്പോൾതന്നെ ഒരു പോർവിമാനത്തിൽ കയറി നാട്ടിലെ വീരവീരരായ വൈമാനികരുടെ പ്രവാഹം ഉള്ള വോൾഗാ തീരത്തെ ആ സുപ്രസിദ്ധ നഗരത്തിൽ എത്തിച്ചേരാൻ അയാൾക്കു കൊതിതോന്നി. എങ്കിലും സനി

ഷ്ടഷ്ടമായ പരിശീലനം സമ്പാദിക്കുവാൻതന്നെ അയാരം തീരുമാനിച്ചു. തന്റെ നിലയിൽ 'എ' സർട്ടിഫിക്കറ്റ് ഒഴിച്ചു വേറെ യാതൊന്നുംത ന്നെ പര്യാപ്തമാകുകയില്ല.

## IX

അഞ്ചു മാസത്തിൽ കൂടുതൽ കാലം അലെക്സേയ് ആ പരിശീലന കേന്ദ്രത്തിൽ കഴിച്ചുകൂട്ടി. വിമാനത്താവളത്തിൽ മഞ്ഞു കുമിഞ്ഞുകിട ക്കുകയാൽ വിമാനങ്ങളെല്ലാം റണ്ണേഴ്സിൽ ഇട്ടിരിക്കുകയാണ്. ആ കാശത്തിൽ പൊന്തിനിന്നു നോക്കുമ്പോരം, ഭൂമിയിലാകെ പരന്നുകാ ണുന്നതു് ശരത്കാലത്തിന്റെ വിവിധവർണ്ണങ്ങളല്ല; വെറും രണ്ടേര ണ്ടു നിറം, കറുപ്പും വെള്ളപ്പും മാത്രമാണ്. സ്റ്റാലിൻഗ്രാഡിൽവച്ചു ജർ മ്മൻകാരെ തകർത്തതും, 6–ാം ജർമ്മൻപടയുടെ ധ്വംസനവും പൗളസി നെ തടവുകാരനായി പിടിച്ചതും പഴയ വാർത്തയായിക്കഴിഞ്ഞിരിക്കു ന്നു. അഭൂതപൂർവ്വവും അപ്രതിഹതവുമായ പ്രതിരോധസമരമാണ് ദ ക്ഷിണമേഖലയിൽ നടക്കുന്നതു്. ജനറൽ റോട്ട്മിസ്ട്രോവിന്റെ കീഴി ലുള്ള ടാങ്ക്പട ജർമ്മൻ മുന്നണി തകർത്തു്, ശത്രുക്കളുടെ പിന്നിൽ പ രിഭ്രാന്തി വാരിവിതറുകയാണ്. ഇതുപോലുള്ള സമയത്തു്, മുന്നണി യിൽ അത്തരം സംഭവങ്ങരം ഉണ്ടാകുമ്പോരം, പടനിരയുടെ മുകളിൽ അ തിഭയങ്കരമായ ആകാശയുദ്ധം നടക്കുമ്പോരം, ചെറിയ ചെറിയ പരി ശീലനവിമാനങ്ങളിൽ യാതൊരു അദ്ധ്വാനവുമില്ലാതെ സമയം നഷ്ട പ്പെടുത്തുന്നതു്, ആസ്പത്രിവരാന്തയിൽ എണ്ണമററവിധത്തിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നതിനെക്കാളും, നീരുവന്നു് വീർത്തു് ദുസ്സഹമായ വേദനക്കിടംനൽകുന്ന കാലുകൊണ്ടു് 'ഫോക്സ്ട്രോട്ട്,' 'മസൂർക്ക' എ ന്നീ നൃത്തങ്ങളിലെ താളം ചവിട്ടുന്നതിനെക്കാളും ദുഷ്ക്കരമായിത്തോ ന്നി അലെക്സേയ്ക്ക്.

ആസ്പത്രിയിലായിരുന്നപ്പോരം അയാരം ഒരു പോർവിമാനസേന യിൽച്ചേർന്നു് സജീവമായി യുദ്ധംചെയ്യുമെന്നു സത്യം ചെയ്തിരുന്നു. ഒരു ലക്ഷ്യം സ്വയം കുറിച്ചു്, വേദനയോ, വ്യസനമോ, നിരാശയോ, ഗണ്യമാക്കാതെ അതിനെത്തന്നെ ഉന്നമാക്കി അയാരം മുന്നേറി. ഒരു ദിവസം അയാളുടെ മേൽവിലാസത്തിൽ ഒരു തടിച്ച കവർ വന്നുചേർ ന്നു. അതു് ക്ലാവ്ഡിയ മിഹൈലൊവ്ന അയച്ചതായിരുന്നു. അതിൽ ഉണ്ടായിരുന്ന നിരവധി എഴുത്തുകളോടൊപ്പം, എങ്ങിനെ ഇരിക്കുന്നു; എന്തെല്ലാം തരത്തിൽ വിജയം കിട്ടി, സ്വപ്നങ്ങളെല്ലാം സാധിച്ചുവോ എന്നെല്ലാം ആരാഞ്ഞുകൊണ്ടു് ക്ലാവ്ഡിയ മിഹൈലൊവ്ന എഴു തിയ ഒരു കത്തും ഉണ്ടായിരുന്നു.

''അതു സാധിച്ചോ?'' അയാരം സ്വയം ചോദിച്ചു. പക്ഷേ മറു പടി പറയാതെതന്നെ അയാരം എഴുത്തുകരം തിരിയാൻ തുടങ്ങി. അ



തിൽ വളരെ എഴുത്തുകരം ഉണ്ടായിരുന്നു; അമ്മയുടേതു്, ഓല്യയുടേതു്, ഗ്വോസ്ഡെവിന്റേതു്. കൂട്ടത്തിൽ ഒന്നു് അയാളെ അത്ഭുതപ്പെടുത്തി. കൈപ്പട അന്തരീക്ഷനിരീക്ഷണകേന്ദ്രത്തിലെ പെൺകുട്ടിയുടേതായി രുന്നാലും അതിന്നടിയിൽ ക്യാപ്റ്റൻ കുക്കുഷ്കിൻ എന്നു് എഴുതിയി രുന്നു. അയാരം ആദ്യം അതെടുത്തു വായിച്ചുനോക്കി.

വീണ്ടും താൻ കിടക്കയിൽ ആയി എന്നാണ് കുക്കുഷ്കിൻ എഴുതി യിരിക്കുന്നതു്. വിമാനം എവിടെയോ മുട്ടി തീപ്പിടിച്ചു. പക്ഷേ, അ തിൽനിന്നു ചാടി സ്വന്തം അണിയിലേയ്ക്കുതന്നെ എത്തുവാൻ അയാരം ക്കു സാധിച്ചു. ഇപ്പോരം അയാരം ''ബേസ് ആസ്പത്രിയിൽ കിടക്കുക യാണ്. അഥവാ വസ്ത്രിപ്പാത്രംപിടിക്കുന്ന വീരന്മാരുടെ ഇടയിൽക്കിട ന്നു് അലസതബാധിച്ചു മരിക്കുകയാണ്.'' അയാരംക്കു പരിഭ്രമമില്ല, അടുത്തുതന്നെ തിരികെ പടയണിയിൽ എത്തിച്ചേരും. അയാരം തു ടർന്നു് എഴുതിയിട്ടുണ്ടു്, അയാരം ഈ കത്തു പറഞ്ഞുകൊടുക്കുന്നതു് അ ലെക്സേയ്ക്കു അത്യന്തപരിചിതയായ ലേഖനകർത്രി, വേറ ഗർദ്രീലൊവക്കാ ണെന്നു്. അയാരംക്കു നന്ദി, ഇന്നും അവരം അന്തരീക്ഷനിരീക്ഷണാല യത്തിലെ സാർജ്ജൻറ് എന്ന പേരിലാണ് സേനാവിഭാഗത്തിൽ അ റിയപ്പെടുന്നതു്. തന്റെ അപകടകാലത്തെ ഏകാവലംബം വേറയാ യിരുന്നുവെന്നും അയാരം എഴുതിയിരിക്കുന്നു. ആ സ്ഥലത്തു് വേറ സ്വ ന്തം നിലയിൽ ''ആ പ്രസ്താവന ശരിയല്ല, കോസ്റ്റ്യ അതിശയോക്തി യാണ് പറയുന്നതു്'' എന്നു് എഴുതിച്ചേർത്തിട്ടുണ്ടു്. ഇന്നും സേനാവി ഭാഗം തന്നെ സ്മരിക്കുന്നുണ്ടെന്നും സേനയിലെ ധീരന്മാരുടെ പടങ്ങളുടെ കൂട്ടത്തിൽ ഭോജനശാലയിൽ തന്റേതും സ്ഥാനം പിടിച്ചിട്ടുണ്ടെന്നും അ ലെക്സേയ് മനസ്സിലാക്കി. സ്വന്തം സഖാക്കരം 'ഗാർഡ്സ്' ഇനിയും തങ്ങളുടെ കൂട്ടത്തിൽ അയാളെ കാണാമെന്ന ആശ കൈവിട്ടിട്ടില്ല. 'ഗാർ ഡ്സ്'—അലെക്സേയ് ചിരിച്ചുകൊണ്ടു് തലകുലുക്കി. പക്ഷേ ത ന്റെ സേനാവിഭാഗത്തിനു ''ഗാർഡ്സ് കളർ'' കിട്ടിയിട്ടുണ്ടു് എ ന്ന അത്യന്തപ്രധാനമായ വാർത്ത വിട്ടുകളയത്തക്കവിധത്തിൽ കുക്കു ഷ്കിന്റെയും അയാളുടെ സ്വയംസേവനമർപ്പിച്ച എഴുത്തുകാരിയുടെയും മനസ്സ് വേറെ എന്തോ ഒന്നിൽ ലയിച്ചിരുന്നു എന്നതു വ്യക്തമാണ്.

പിന്നീടു് അയാരം തുറന്ന കത്തു് അമ്മയുടേതാണ്. സാധാരണ വൃ ദ്ധമാതാക്കരം എഴുതാറുള്ളതുപോലെ അയാളെപ്പററിയുള്ള ആവലാതിയും ഉൽക്കണ്ഠയുമാണ് അതു നിറയെ. അയാരം എങ്ങിനെ കഴിച്ചുകൂട്ടുന്നു, ത ണുപ്പ് അധികമുണ്ടോ, ആവശ്യാനുസരണം ഭക്ഷണം ലഭിക്കുന്നുണ്ടോ, തണുപ്പുകാലത്തേക്കാവശ്യമായ വസ്ത്രങ്ങരം ഉണ്ടോ, അതോ അവർ ഒരു ജോടി കൈയുറ തൈയ്ച്ചു് അയക്കണമോ എന്നെല്ലാം ചോദിച്ചി ട്ടാണ്. അവർ അഞ്ചു ജോടി കൈയുറകരം തുന്നി ചുവപ്പുസേനയിലെ അംഗങ്ങരംക്കു സമ്മാനമായി അയച്ചുകൊടുത്തിട്ടുണ്ടത്രെ. അതിന്റെ ത

ഉള്ളവിരലിൻെറ കുള്ളിയിൽ ''നിങ്ങൾ ഇതു ദീർഘകാലം ധരിക്കുമാറാകട്ടെ'' എന്ന ആശംസാവചനവും എഴുതിവച്ചിരുന്നു. ആങ്ങിനെ ഒരെണ്ണം അയാൾക്കും ലഭിച്ച എന്നറിയുന്നതു് അമ്മക്കു് ആഹ്ലാദകരമായിരിക്കും. അവ വളരെ നന്നായിട്ടുണ്ടു്. താൻ വളർത്തുന്ന മുയലുകളുടെ രോമങ്ങളിൽനിന്നുണ്ടാക്കിയ വളരെ ചൂടുള്ള സാധനങ്ങളാണു് അവ. അവർക്കിപ്പോൾ ഒരാണും, ഒരു പെണ്ണും, ഏഴു കുഞ്ഞുങ്ങളും അടങ്ങിയ ഒരു ശശകുടുംബമുണ്ടു് എന്ന വസ്തുത അറിയിക്കുവാൻ മറന്നുപോയി. ഇങ്ങിനെ മാതൃസ്നേഹംനിറഞ്ഞ കാര്യങ്ങൾക്കുശേഷം മാത്രമാണു് അതിപ്രധാനമായ—ജർമ്മൻകാരെ സ്റ്റാലിൻഗ്രാഡിൽ നിന്നു തുരത്തിയെന്നും, അവരിൽ വളരെപ്പേർ കൊല്ലപ്പെട്ടുവെന്നും, തലവന്മാരെ പലരേയും തടവിലാക്കാൻ സാധിച്ചിട്ടുണ്ടെന്നും ഉള്ള—വാർത്ത കുറിച്ചിരിക്കുന്നതു്. അവരെ ഓടിച്ചുകളഞ്ഞതിനുശേഷം, ഓല്യ അഞ്ചു ദിവസത്തെ അവധിക്കു വീട്ടിൽ വന്നിരുന്നു. ഓല്യയുടെ വീടിനു് ഒരു ബോംബു വീണു കേടുപററുകയാൽ അവൾ അവരുടെകൂടെയാണു താമസിച്ചതു്. അവളിപ്പോൾ 'സാപ്പർ' വിഭാഗത്തിൽ ഒരു ലെഫ്ററനൻറ് ആണു്. അവൾക്കു ചുമലിൽ ഒരു മുറിവേററിരുന്നു. ഇപ്പോൾ അതെല്ലാം ഭേദമായിരിക്കുന്നു. അവൾക്കൊരു ബഹുമതിമുദ്ര ലഭിച്ചിട്ടുണ്ടു്. എന്താണു് അതു് എന്നു പറയുവാൻ ആ കിഴവി മിനക്കെട്ടിരുന്നില്ല. അവരുടെ വീട്ടിലായിരുന്ന മിക്കസമയവും ഓല്യ ഉറക്കം തന്നെയായിരുന്നു. അല്ലാത്തപ്പോഴെല്ലാം അയാളെക്കുറിച്ചു സംസാരിച്ചിരുന്നു. അവർ ശീട്ടുകൊണ്ടു ഭാഗ്യംപരീക്ഷിച്ചു. എല്ലാസമയത്തും ക്ലാവർരാജാക്കന്മാരുടെ മീതെ വന്നതു് ആഡ്യൻ റാണിമാരാണു്. അതിൻെറ അർത്ഥം അലെക്സേയ്ക്കു് അറിയാമായിരുന്നു. ഈ ഹൃദയറാണിയെക്കാളും മീതെ ഒരു മരുമകളെ താൻ ആഗ്രഹിക്കുന്നില്ലെന്നും ആ വൃദ്ധ വ്യക്തമാക്കിയിരുന്നു.

അമ്മയുടെ നിഷ്ക്കളങ്കമായ നയതന്ത്രജ്ഞതയോർത്തു് അയാൾ പുഞ്ചിരിച്ചു. പിന്നീടു് ആ ''ഹൃദയറാണിയുടെ'' എഴുത്തെടുത്തു് അയാൾ അതു് ശ്രദ്ധയോടെ പൊളിച്ചു. അതു് വളരെ നീണ്ടതൊന്നും ആയിരുന്നില്ല. കിടങ്ങുകളുടെ പണി തീർന്നശേഷം, ആ വിഭാഗത്തിലെ സമർത്ഥരായ അംഗങ്ങളെ ശരിയായ സേനാവിഭാഗത്തിലേക്കു് ''സാപ്പർ''മാരായി തിരഞ്ഞെടുത്തുവെന്നു് അവൾ എഴുതിയിരിക്കുന്നു. അവൾക്കു് ഇപ്പോൾ ഒരു ലെഫ്ററനൻറ് സാങ്കേതികവിദഗ്ദ്ധയുടെ പദവിയാണു്. ഈയിടെ സുപ്രസിദ്ധിയാർജ്ജിച്ച ''മാമായിവ്കുർഗൻെറ''യും ''ട്രാക്ടർ വർക്സി''ൻെറയും ചുററുമുള്ള കോട്ടകളുടെ പണി ശത്രുക്കൾ വെടിയുണ്ട വർഷിച്ചുകൊണ്ടിരുന്നപ്പോൾ അവൾകൂടി ഉൾപ്പെട്ട യൂണിററാണു് മുഴമിച്ചതു്. അതിനവൾക്കു് ''ഓർഡർ ഓഫ് ദി റെഡ് ബാനർ'' ലഭിച്ചിരിക്കുന്നു. അതിഭയങ്കരമായ ഒരു ഘട്ടമാണു് തരണം ചെയ്യേണ്ടിയിരുന്നതു്. മാംസംതൊട്ടു്, തുമ്പവരെയുള്ള എല്ലാംതന്നെ വോ



ഗയുടെ മറുതീരത്തുനിന്നു് കൊണ്ടുവരേണ്ടിയിരുന്നു. അവിടമാകട്ടെ നിരന്തരമായ യന്ത്രത്തോക്കുകളുടെ ആക്രമണത്തിനു ലക്ഷ്യമായിരുന്നതാനും. ആ നഗരത്തിലെ ഒരൊററക്കെട്ടിടംപോലും കേടുപററാതില്ല. ചന്ദ്രബിംബത്തിൻെറ വലുതാക്കിയെടുത്ത ഫോട്ടോപോലെ തോന്നിക്കുന്ന ബോംബുഗർത്തങ്ങളാണു് നിലം മുഴവൻ.

ആസ്പത്രി വിട്ടതിനുശേഷം അവളേയും ബാക്കി കൂട്ടുകാരുടെ ഒപ്പം ഒരു കാറിൽ സ്റ്റാലിൻഗ്രാഡിലൂടെ കൊണ്ടുപോയി. അവിടെവച്ചവർ, സംസ്ക്കാരത്തിനുവേണ്ടി കൂട്ടിയിടപ്പെട്ട നിരവധി ജർമ്മൻശവശരീരങ്ങൾ കണ്ടു. എത്രയാണു് ഇനിയും നിരത്തിൽ അവിടവിടെയായി കിടക്കുന്നതു്. ''നിങ്ങളുടെ സുഹൃത്തില്ലേ, ആ ടാങ്കിസ്റ്റ്—അദ്ദേഹത്തിൻെറ പേരു ഞാൻ മറന്നുപോയി—സ്വന്തം ആൾക്കാരെല്ലാം ക്രൂരമായി മരണത്തിനു ഇരയായിപ്പോയ ആ മനുഷ്യൻ—അദ്ദേഹം സ്വന്തം കണ്ണുകൾകൊണ്ടു് ഈ കാഴ്ച ഒന്നു കണ്ടുവെങ്കിൽ എന്നു ഞാൻ ആശിച്ചുപോയി. വാസ്തവത്തിൽ എന്നെ വിശ്വസിക്കൂ—ഇതെല്ലാം ചലച്ചിത്രത്തിലാക്കി അദ്ദേഹത്തേപ്പോലുള്ള ആളുകളെ കാണിക്കേണ്ടതാണു്. അവർ കാണട്ടെ—നാം എങ്ങിനെയാണു് ശത്രുവിനോടു പ്രതികാരം ചെയ്തതു് എന്നു്.'' ഒടുവിലായി അവൾ എഴുതിയിരുന്നു, നല്ലപോലെ തിരിച്ചു മനസ്സിലാക്കുവാൻ സാധിക്കാത്ത വാചകങ്ങൾ. അയാൾ അനവധി പ്രാവശ്യം വായിച്ചുനോക്കി. സ്റ്റാലിൻഗ്രാഡുസമരത്തിനുശേഷം അവൾക്കു ബോദ്ധ്യമായിരിക്കുന്നു; ഇപ്പോൾ അവൾ വീരന്മാരിൽ വീരനായ അലെക്സേയ്ക്കു യോജിച്ചവൾതന്നെ ആണെന്നു്. വണ്ടി വന്നുനിന്ന ഒരു റെയിൽവേസ്റ്റേഷനിൽവച്ചു് വളരെ ധൃതിപിടിച്ചു് എഴുതിയതായിരുന്നു ആ കത്തു്. എങ്ങോട്ടാണു് അവർ പോകുന്നതു് എന്നു് അവൾക്കു് അറിയില്ല. പി.ഒ. നമ്പർ ഇപ്പോൾ പറയുവാൻ സാദ്ധ്യമല്ല. തന്നിമിത്തം പിന്നത്തെ എഴുത്തു് കിട്ടുന്നതിനുമുമ്പു് മറുപടി അയക്കാൻ അയാൾക്കു് കഴിഞ്ഞില്ല. യുദ്ധത്തിൻെറ നടുക്കു് ഇത്രയധികം ബുദ്ധിമുട്ടിയ അവളാണു്—ആ ചടച്ച ദുർബലയായ പെൺകുട്ടിയാണു്—വീരാധിവീര എന്നു് എഴുതി അയക്കാൻ അയാൾക്കു് ആഗ്രഹമുണ്ടായിരുന്നു. അയാൾ ആ കവർ മറിച്ചുനോക്കി. എഴുതിയ ആളുടെ പേർ ചേർക്കേണ്ട സ്ഥലത്തു് വ്യക്തമായി ''ഗാർഡ്സ് ജൂണിയർ ലെഫ്ററനൻറ് ടെക്ക്നീഷ്യൻ ഓൽഗ'' എന്നു് കുറിച്ചിരുന്നതു് അയാൾ വായിച്ചു.

വിമാനത്താവളത്തിൽവച്ചു വിശ്രമിക്കുവാൻ കിട്ടിയ ഓരോ സന്ദർഭത്തിലും അയാൾ ആ എഴുത്തെടുത്തു് വായിച്ചു. വിമാനസങ്കേതത്തിലെ കുത്തിത്തുളക്കുന്ന കാററിന്നിടയിലും അയാളുടെ കിടപ്പറയായിരുന്ന ക്ലാസ്സുമുറിയിലെ മരവിപ്പിക്കുന്ന തണുപ്പിന്നിടയിലും, ഈ കത്തു് കുറേ അധികം കാലത്തേക്കു് അയാൾക്കു ചൂടു പകർന്നുകൊടുത്തിരുന്നു.

ഒടുവിൽ ഒരു ദിവസം ശിക്ഷകനായ നൗമൊവ് അലെക്സേയുടെ

പരീക്ഷണപ്പറക്കലിനുള്ള തീയതി നിശ്ചയിച്ചു. അന്ന് ആചാര്യനപ്പുറമേ, മുമ്പ് അയാളെ വളരെ ഉദാസീനതയോടെ സ്വാഗതംചെയ്ത ആ ചുവന്നു തടിച്ച മുഖമുള്ള ലെഫ്റ്റനന്റ് കേണലും പരിശോധനയ്ക്ക് ഉണ്ടായിരിക്കും.

പരിശോധകർ താഴെനിന്ന് അയാളെ സൂക്ഷ്മമായി പഠിക്കുന്നുണ്ടെന്നും, അയാളുടെ വിധി നിർണ്ണയിക്കാനുള്ള സമയം സമാഗതമായി എന്നും മനസ്സിലാക്കിയിരുന്ന അലെക്സേയ് അന്ന് പതിവിൽ കൂടുതൽ സാമർത്ഥ്യം കാണിച്ചു. ആ ചെറിയ കനംകുറഞ്ഞ വിമാനംകൊണ്ട് അയാൾ കാണിച്ച കസർത്തുകൾ വീക്ഷിച്ചുനിന്നിരുന്ന ലെഫ്റ്റനന്റ് കേണലിന്, തന്റെ അഭിനന്ദനോദ്ഘോഷങ്ങൾ നിയന്ത്രിക്കുവാൻ സാദ്ധ്യമായില്ല. വിമാനത്തിൽനിന്ന് ഇറങ്ങി കേണലിന്റെ മുന്നിൽ വന്നു നിന്നപ്പോൾ, നൗമൊവിന്റെ മുഖത്തെ ഓരോ ചുളിവിലും തിങ്ങിനിന്നിരുന്ന ആനന്ദത്തിൽനിന്നും ആവേശത്തിൽനിന്നും അലെക്സേയ്ക്കു മനസ്സിലാക്കുവാൻ കഴിഞ്ഞു താൻ അതു ശരിക്കും നിർവ്വഹിച്ചിട്ടുണ്ടെന്ന്.

‘‘നല്ല ഒരു രീതിയാണ് നിങ്ങളുടെ. ഞാൻ സാധാരണ പറയുന്നതുപോലെ ദൈവദത്തനായ ഒരു വൈമാനികനാണ് നിങ്ങൾ,’’ ലെഫ്: കേണൽ മൊഴിഞ്ഞു. ‘‘ശ്രദ്ധിക്കൂ, നിങ്ങൾക്ക് ഇവിടെ ഒരു ശിക്ഷകനായി ഇരിക്കുവാൻ സമ്മതമാണോ? നിങ്ങളേപ്പോലുള്ളവരെ ഇനിയും ഞങ്ങൾക്ക് ആവശ്യമാണ്.’’

മെരേസ്യെവ് വളരെ സ്ഥൈര്യത്തോടെ അതിന് വിസമ്മതിച്ചു.

‘‘ശരി നിങ്ങൾ ഒരു കഴുതയാണ്. ആർക്കുവേണമെങ്കിലും യുദ്ധം ചെയ്യാനാവും. പക്ഷേ, ഇവിടെ നിങ്ങൾ ജനങ്ങളെ പറക്കാൻ പഠിപ്പിക്കുകയാണ്.’’

പെട്ടെന്നു മെരേസ്യെവ് ചാരിനിന്നിരുന്ന വടി കേണലിന്റെ ദൃഷ്ടിയിൽപ്പെട്ടു. അദ്ദേഹത്തിന്റെ മുഖം കറുത്തു.

‘‘ഓ, നിങ്ങളുടെ കൈയിൽ ഇപ്പോഴും ആ സാധനമുണ്ടോ,’’ അയാൾ അലറി. ‘‘ഇവിടെ കൊണ്ടുവരൂ അത്. ഒരു ഉല്ലാസയാത്രക്ക് ഇറങ്ങിയിരിക്കുകയാണെന്നാണോ വിചാരം! നിങ്ങൾ എവിടെയാണ്? നടക്കാവിലോ? കല്പന ധിക്കരിച്ചതിന് 48 മണിക്കൂർ ഗാർഡ്സ്മുറിയിൽ കിടക്കണം. വീരന്മാർ! രക്ഷക്കാർ! ഇക്കണക്കിന് നിങ്ങൾ ഫ്യൂസിലേജിൽ ഭാഗ്യം കൈവരാനായി ഡൈമൻ ചിഹ്നം വരച്ചുവയ്ക്കുമല്ലോ. ഉം 48 മണിക്കൂർ തടവ്. ഞാൻ പറയുന്നത് കേട്ടുവോ.’’

ലെഫ്: കേണൽ മെരേസ്യെവിന്റെ കൈയിൽനിന്നു തട്ടിപ്പറിച്ച വടി, ഒടിച്ചുകളയുവാൻ, എന്തെങ്കിലും കിട്ടുവാൻ വേണ്ടി നാലു ഭാഗത്തേക്കും നോക്കി.



‘‘ഒരു കാര്യം പറയാൻ എന്നെ അനുവദിക്കണം ലെഫ്: കേണൽ സഖാവേ, അയാൾക്കു പാദങ്ങൾ ഇല്ല,’’ നൗമൊവ് തന്റെ സുഹൃത്തിനുവേണ്ടി ഇടയിൽ കയറി മാദ്ധ്യസ്ഥം പറഞ്ഞു.

പ്രധാനിയുടെ മുഖം കൂടുതൽ കൃഷ്ണവർണ്ണം പൂണ്ടു. അദ്ദേഹത്തിന്റെ കൃഷ്ണമണികൾ പുറത്തേക്കു തള്ളി. ശ്വാസോച്ഛ്വാസം ദ്രുതഗതിയിലായി.

‘‘എന്താണ് നിങ്ങൾ പറയുന്നത്? എന്നെ കഴുത കളിപ്പിക്കുകയാണോ? ഈ പറയുന്നത് ശരിയാണോ?’’

‘‘ശരിയാണ്’’ എന്ന മറുപടി പറയുമാറ് മെരേസ്യെവ് തലകുലുക്കി. നഷ്ടപ്പെട്ടുപോകാനിടയുള്ള തന്റെ ആ വില പിടിച്ച വടിയിലേക്കു നിസ്സഹായനായി നോക്കിക്കൊണ്ടു നിന്നു. വസീലിയ് വസീല്യെവിച്ചിന്റെ ആ സമ്മാനം ലഭിച്ചതിൽ പിന്നെ ഒരിക്കലും അത് അയാളെ വേർപിരിഞ്ഞിട്ടില്ല.

ആ സുഹൃത്തുക്കളെ സംശയത്തോടെ നോക്കിക്കൊണ്ടു കേണൽ അലറി:

‘‘അതാണ് സംഗതിയെങ്കിൽ ശരി—അപ്പോൾ തീർച്ചയായും—ആകട്ടെ കാലുകാണിക്കൂ.’’

അലെക്സേയ് വിമാനപരിശീലനകേന്ദ്രം വിട്ടത് ഒന്നാം ക്ലാസ്സ് സർട്ടിഫിക്കറ്റോടുകൂടിയാണ്. പഴയ ‘‘ആകാശച്ചെന്നായ’’യായ ലെഫ്: കേണലിനു അയാളുടെ നേട്ടങ്ങളെ എല്ലാവരേക്കാളും കൂടുതലായി ആദരിക്കുവാൻ സാദ്ധ്യമായിരുന്നതുകൊണ്ട് അത് പ്രകടമാക്കുവാൻ അദ്ദേഹം ഒട്ടുംതന്നെ പിശുക്കു കാണിക്കുകയുണ്ടായില്ല. ‘‘മെരേസ്യെവ് സമർത്ഥനും, പരിചയസമ്പന്നനും, നിശ്ചയദാർഢ്യത്തോടുകൂടിയവനും, വ്യോമയാനസർവ്വീസിന്റെ ഏതു വിഭാഗത്തിനും യോജിക്കുന്നവനുമായ ഒരു വൈമാനികൻ’’ ആണ് എന്നായിരുന്നു അദ്ദേഹം സർട്ടിഫിക്കറ്റ് എഴുതിയത്.

## X

മെരേസ്യെവ് ആ മഞ്ഞുകാലവും വസന്തത്തിന്റെ ആദ്യഭാഗവും കഴിച്ചത് ഒരു ഉന്നതപരിശീലന സ്കൂളിലായിരുന്നു. പഴയ മാതൃകയിലുള്ള ഒരു വ്യോമയാനസ്കൂളായിരുന്നു അത്. അതിന്ന്, ഒന്നാംതരം വിമാനത്താവളം, അസ്സൽ താമസസ്ഥലം, ഇടക്കിടെ മോസ്കോ തീയറ്റർ കമ്പനിക്കാരുടെ പരിപാടികൾ ഉണ്ടാകാറുള്ള ക്ലബ്ബ് മുതലായവ ഉണ്ടായിരുന്നു. അവിടവും ജനനിബിഡമായിരുന്നുവെങ്കിലും, യുദ്ധകാലത്തിനു മുമ്പുണ്ടായിരുന്ന ചട്ടങ്ങൾ കർശനമായി പരിപാലിക്കപ്പെട്ടുപോന്നു. പരിശീലനത്തിന്റെ എല്ലാ കാര്യത്തിലും, എന്തിന് ഉടുപ്പിന്റെ ലാഘ

വായ ചട്ടങ്ങളിൽപ്പോലും അത്യന്തം ശ്രദ്ധ ചെലുത്തേണ്ടിയിരുന്നു. ബൂട്ട്സ് ശരിയായി മിനുങ്ങിയിട്ടില്ലെങ്കിൽ, കോട്ടിൽ ഒരു ബട്ടൺ കുറവാണെങ്കിൽ, ഒരു ഭൂപടപേടകം അബദ്ധത്തിൽ ബെൽട്ടിനുമുകളിലായി വച്ചുവെങ്കിൽ, കുററക്കാരനു കമാണ്ടറുടെ കല്പനപ്രകാരം രണ്ടുമണിക്കൂർ നേരത്തെ ഡ്രിൽ എടുക്കേണ്ടിവരും.

അലെക്സേയ് ഉൾപ്പെട്ടിരുന്ന ഒരു വലിയ സംഘം വൈമാനികർ ഒരു പുതിയതരം സോവിയററുപോർവിമാനം, 'എൽ.എ.—5' കൈകാര്യം ചെയ്യുവാൻ പരിശീലിക്കുകയായിരുന്നു. സമഗ്രവും നിഷ്കൃഷ്ടവുമായിരുന്നു പരിശീലനം. വിമാനത്തിൻെറ എൻജിൻ, ഇതരവിഭാഗങ്ങൾ ഇവയെക്കുറിച്ചെല്ലാം പഠിക്കണം. പ്രസംഗങ്ങൾ ശ്രവിച്ചുകൊണ്ടിരിക്കെ, താൻ ഇല്ലാതിരുന്ന അല്പകാലത്തിനിടയ്ക്കു് സോവിയററ് വ്യോമയാനം ആർജ്ജിച്ചിരുന്ന പുരോഗതിയെപ്പററി ഓർത്ത് അലെക്സേയ് അത്ഭുതപ്പെട്ടുപോയി. യുദ്ധാരംഭകാലത്ത് വിലയേറിയ പുതിയ കണ്ടുപിടുത്തങ്ങളായിരുന്നവയെല്ലാം ഇന്ന് തീരെ ഉപയോഗശൂന്യമായിത്തീർന്നിരിക്കുന്നു. വേഗതയേറിയ 'എൽ.എ.—1, 'എൽ.എ.—3' അത്ഭുതസൃഷ്ടിയെന്നു വാഴ്ത്തപ്പെട്ടിരുന്ന വളരെ ഉയർന്നുപറക്കുന്ന കനം കുറഞ്ഞ 'മിഗ്''ജററ്' മുതലായവയെല്ലാം, അല്പകാലംകൊണ്ട് അതിശയനീയമായ വേഗതയോടെ സോവിയററു വിമാനവ്യവസായശാലകൾ പുറത്തു വിടുന്ന പുതിയ യന്ത്രങ്ങൾക്കു വഴി മാറിക്കൊടുത്തിരിക്കുന്നു; ഏററവും പുതിയ മാതൃകയിലുള്ള അതിഗംഭീരമായ 'യാക്'', പുതിയ പരിഷ്കാരമായ 'എൽ.എ—5'. ഭൂമിയെ തൊട്ടുരുമ്മി പറന്നു ശത്രുക്കളുടെ തലയിൽത്തന്നെ ബോമ്പും ഷെല്ലും വർഷിക്കുന്ന രണ്ട് ഇരിപ്പിടങ്ങളുള്ള 'ഇൽ'വിമാനങ്ങൾ—ജർമ്മൻകാരുടെ പരിഭ്രമത്തിനിടയിൽ അവർ അതിനെ ''കറുത്ത മരണം'' എന്നാണ് വിളിക്കുന്നത്—പട്ടാളത്തിൻെറ പ്രഗത്ഭതമൂലം പിറവിയെടുത്ത ഈ പുതിയ യന്ത്രങ്ങൾ, വ്യോമയാനത്തെ വളരെ സങ്കീർണ്ണമാക്കിയിരിക്കുന്നു. താൻ കൈകാര്യംചെയ്യുന്ന യന്ത്രങ്ങളെക്കുറിച്ചുള്ള അറിവും അതിരററ ധൈര്യവുംമാത്രം പോരാ, യുദ്ധരംഗത്തിലെ ഗതിവിഗതികളും തൻെറ സ്ഥാനവും ശരിയായി മനസ്സിലാക്കാനുള്ള കെല്പുണ്ടാകണം, വ്യോമയുദ്ധരംഗത്തെ വിവിധഭാഗങ്ങളായി പരിഗണിച്ച് സ്വയം സംഘട്ടനപരിപാടി നിർണ്ണയിക്കാനുള്ള തൻേറടം വേണം; കല്പനകൾവേണ്ടി കാത്തുനില്ക്കാതെ തക്കതായ തീരുമാനങ്ങൾ യഥാസമയം എടുക്കുവാനും, അവ നടപ്പിലാക്കുവാനുമുള്ള മനസ്സാന്നിദ്ധ്യം ഉണ്ടായിരിക്കണം.

ഇതെല്ലാം ഏററവും രസകരമായ കാര്യങ്ങളാണ്. മുന്നണിയിൽ അറുതിയില്ലാത്ത പൊരിഞ്ഞ യുദ്ധം തകർക്കുകയാണ്. ഈ സമയത്ത് സുഖകരമായ ക്ലാസ്സുമുറിയിലെ, കറുത്ത ഡസ്കിനരികിലിരുന്ന് പ്രസംഗം കേൾക്കുമ്പോൾ അലെക്സേയുടെ ചേതന ആ പൊരിഞ്ഞ സമ



രരംഗത്തെത്തുവാൻ കൊതിപൂണ്ടു. കായികമായ വേദനയെ കീഴടക്കുവാൻ അയാൾക്കു ശീലമായിരിക്കുന്നു; അസാദ്ധ്യമാണ് എന്നു തോന്നുന്നതു് പ്രവർത്തിക്കുവാൻ സ്വയം നിർബ്ബന്ധിക്കുവാനും അയാൾക്കു വശമുണ്ടായിരുന്നു. പക്ഷേ, നിർബ്ബന്ധിതമായ ഈ അലസതയെ കീഴടക്കുവാനുള്ള മനസ്സാന്നിദ്ധ്യം ഉണ്ടാക്കാൻ അയാൾക്കു സാധിച്ചില്ല. ഉദാസീനനായി, ശുണ്ഠിപിടിച്ച്, മുഖവും വീർപ്പിച്ച് അയാൾ ആഴ്ചകളോളം സ്കൂൾവളപ്പിൽ ചുററിക്കറങ്ങും.

ഭാഗ്യത്തിനു് അക്കാലത്തുതന്നെ മേജർ സ്റ്റ്റുച്ച്കോവും ആ സ്കൂളിൽ ഉണ്ടായിരുന്നു. അലെക്സേയ വന്ന് രണ്ടാഴ്ചകഴിഞ്ഞാണ് സ്റ്റ്റുച്ച്കോവ് എത്തിയത്. പഴയ സ്നേഹിതന്മാരെപ്പോലെ അവർ കണ്ടുമുട്ടി. മേജർ ഉടനെതന്നെ ആ സ്കൂളിലെ പ്രത്യേകമായ പ്രായോഗിക ജീവിതത്തിൽ ആമഗ്നനായി. യുദ്ധകാലത്ത് അസ്ഥാനത്തെന്നു് തോന്നിയ കർശനനിയമങ്ങളുമായി ഇണങ്ങിച്ചേർന്ന്, അവിടെയുണ്ടായിരുന്ന എല്ലാവരുമായി വീട്ടുകാരെപ്പോലെ പെരുമാറി. അലെക്സേയുടെ ഭാവഭേദത്തിൻെറ കാരണം പെട്ടെന്നുതന്നെ മേജർക്കു മനസ്സിലായി. കളിമുറിവിട്ട്, എല്ലാവരും കിടപ്പുമുറിയിലേക്കു പോകുന്നതിനുമുമ്പ് മേജർ കൈചൂണ്ടി അലെക്സേയുടെ പള്ളയ്ക്കു കുത്തി നേരംപോക്കിൽ പറഞ്ഞു:

''വിഷമിക്കാതിരിക്കു കുട്ടി. യുദ്ധം ചെയ്യാനുള്ള അവസരം കിട്ടും. നോക്കൂ, നാം ബർലിനിൽനിന്ന് എത്ര ദൂരെയാണെന്ന്. ആയിരമായിരം നാഴികകൾക്കപ്പുറം. നമുക്കു നമ്മുടെ പങ്കു ലഭിക്കും. വ്യസനിക്കാതിരിക്കൂ. നമുക്ക് മതിവരുവോളം സമരം ചെയ്യാം.''

തമ്മിൽ കാണാതിരുന്ന രണ്ടോ മൂന്നോ മാസത്തിനകത്ത് മേജർ തീരെ ചടച്ച് വയസ്സായ മട്ടിലായിരുന്നു. സൈനികഭാഷയിൽ പറയുന്നതുപോലെ ആകെ തകർന്നിരിക്കുന്നു.

ശീതകാലത്തിൻെറ മദ്ധ്യത്തോടെ അലെക്സേയും സ്റ്റ്റുച്ച്കോവും ഉൾപ്പെട്ടിരുന്ന വിഭാഗം പരിശീലനം ആരംഭിച്ചു. പറക്കുന്ന മത്സ്യത്തിൻെറ ആകൃതിയെ അനുസ്മരിപ്പിക്കുന്ന, ചെറിയ ചിറകുകളോടുകൂടിയ 'എൽ. എ.—5' വിമാനവുമായി അലെക്സേയ് പരിചയപ്പെട്ടുകഴിഞ്ഞിരിക്കുന്നു. വിശ്രമാവസരങ്ങളിലെല്ലാം അയാൾ വിമാനത്താവളത്തിൽ പോയി ആ വിമാനം അല്പമൊന്ന് ഓടിയതിനുശേഷം കുത്തനെ ആകാശത്തേക്കുയരുന്നതു നോക്കി നില്ക്കാറുണ്ട്. ഉയർന്നു കഴിഞ്ഞാൽ അതിൻെറ നീലിമപൂണ്ട മറുഭാഗം സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങും. വിമാനത്തിൻെറ സമീപംപോയി അയാൾ അതിനെ പരിശോധിക്കുന്നതും അതിൻെറ പാർശ്വഭാഗങ്ങൾ തൊട്ടുതലോടുന്നതും കണ്ടാൽ, അതൊരു യന്ത്രമല്ല, വളരെ സൂക്ഷ്മതയോടെ രക്ഷിക്കുന്ന ഒരു കുതിരയാണ് എന്നേ തോന്നൂ. പുറപ്പെടുന്ന സ്ഥലത്ത് പട്ടാളക്കാരെല്ലാം തങ്ങളുടെ സാമർത്ഥ്യം വെളിപ്പെടുത്തുവാൻ അക്ഷമരായി നില്ക്കുകയാണ്. ആരാണ്

ആദ്യം പുറപ്പെടേണ്ടതു് എന്നതിനെക്കുറിച്ച് അടക്കിയസ്വരത്തിൽ അവരുടെ ഇടയിൽ ഒരു വാദംതന്നെ നടന്നു. ആദ്യമായി ശിക്ഷകൻ വിളിച്ച പേരു് സ്റ്റ്റുച്ക്കോവിന്റേതായിരുന്നു. മേജരുടെ കണ്ണുകൾ വികസിച്ചു. എന്തോ അറിയാവുന്നപോലെ മന്ദഹസിച്ചു, പാരച്യൂട്ട് ഉറപ്പിച്ചു കോക്പിററിന്റെ മൂടിവലിച്ചിടുന്നതിനിടയിൽ അയാൾ ആവേശത്തോടെ ഒരു രാഗം ചൂളംകുത്തി.

യന്ത്രം അലറി, വിമാനം താവളത്തിലൂടെ ഒന്നു് ഓടിക്കറങ്ങിയപ്പോൾ മേലോട്ടു പൊന്തിയ ഹിമകണങ്ങൾ സൂര്യപ്രകാശമേററു മഴവില്ലുപോലെ വെട്ടിത്തിളങ്ങി. ഒരൊററ നിമിഷംകൊണ്ടു വിമാനം അന്തരീക്ഷത്തിലെത്തി. അർക്കരശ്മിയേററു് അതിന്റെ ചിറകുകൾ പ്രഭ വിതറി. വിമാനത്താവളത്തിന്റെ മുകളിൽ ഒരു വൃത്തം ലേഖനം ചെയ്തുകൊണ്ടു് സ്റ്റ്റുച്ക്കോവ് ഭംഗിയിൽ 'ബാങ്ക്' ചെയ്തു. സാമർത്ഥ്യത്തോടെ സുന്ദരമായി ചിറകിന്മേൽ കറങ്ങിത്തിരിഞ്ഞു, ആവശ്യപ്പെട്ട രീതിയിലുള്ള അഭ്യാസങ്ങൾ എല്ലാം നിർവ്വഹിച്ചതിനുശേഷം അയാൾ പെട്ടെന്നു് അപ്രത്യക്ഷനായി. സ്കൂളിന്റെ മേൽപ്പുരക്കിടയിലൂടെ, യന്ത്രം അലറിക്കൊണ്ടിരിക്കെ, തങ്ങളുടെ തവണ കാത്തുകൊണ്ടിരിക്കുന്ന വൈമാനികരുടെ തൊപ്പി പറന്നുപോകത്തക്കവിധത്തിൽ താഴ്ന്നുപറന്നു് അയാൾ വീണ്ടും മറഞ്ഞു; വേഗം മടങ്ങിവന്നു് വിമാനം പടിപടിയായി താഴ്ത്തിക്കൊണ്ടുവന്നു്, അതിന്റെ മൂന്നു ചക്രത്തിന്മേൽത്തന്നെ സമർത്ഥമായവിധത്തിൽ കൊണ്ടുവന്നുനിർത്തി. ഉല്ലാസകരമായ എന്തോ ഒരു കുസൃതികാണിച്ച ഒരു കുട്ടിയുടെ അടങ്ങാത്ത ആഹ്ലാദത്തിമിർപ്പോടെ, ആവേശഭരിതനായി, വിജയഭാവത്തിൽ അയാൾ കോക്പിററിൽനിന്നു ചാടിയിറങ്ങി.

''ഇതൊരു യന്ത്രമല്ല; അസ്സൽ വീണ; ഈശ്വരനാണെ അതൊരു വീണയാണു്,'' താൻ കാണിച്ച സാഹസികത്വത്തിനു് ശകാരിക്കാൻ പുറപ്പെട്ട ശിക്ഷകനെ ഇടയിൽ തടഞ്ഞുകൊണ്ടു് മേജർ ഉറക്കെ വിളിച്ചുപറഞ്ഞു: ''നിങ്ങൾക്കു് അതിന്മേൽ ചൈക്കോവ്സ്കി* വേണമെങ്കിൽ വായിക്കാം, ഞാൻ പറയുന്നു.'' തന്റെ സുശക്തമായ കൈകൊണ്ടു അലെക്സേയെ കെട്ടിപ്പിടിച്ചുകൊണ്ടു് അയാൾ അട്ടഹസിച്ചു: ''ഓ അല്യോഷ, നാം ജീവിച്ചിരിക്കുന്നുവല്ലോ!''

അതൊരു രസികൻ വിമാനമായിരുന്നു തീർച്ച. എന്തെന്നാൽ എല്ലാവരും അതു സമ്മതിച്ചതാണു്. അവസാനം അലെക്സേയുടെ മുറ വന്നു. പെഡലിന്മേൽ തന്റെ കൃത്രിമക്കാലുകൾ വച്ചുകെട്ടി അയാൾ ആകാശത്തേക്കു് ഉയർന്നു. പെട്ടെന്നു് അയാൾക്കു തോന്നി പാദങ്ങളില്ലാത്ത

* ചൈക്കോവ്സ്കി, പ്യോത്തർ (1840–1893)—വിഖ്യാതനായ റഷ്യൻ സംഗീതരചയിതാവ്.—എഡി.



ഒരുവനു നിയന്ത്രിക്കുവാൻ പററിയതല്ല ഇതു്, തനിക്കു് ഒതുങ്ങുന്നതല്ല ഈ വാഹനം, കുറേക്കൂടി ശ്രദ്ധാപൂർവ്വമായ പെരുമാററം ആവശ്യമാണു് എന്നു്. പറക്കുന്നതിന്റെ ആനന്ദം കൈവരുത്തുന്ന, യന്ത്രവുമായുള്ള മഹത്തായ ആ താദാത്മ്യഭാവം പ്രാപിക്കുവാൻ തനിക്കു സാധിക്കുന്നില്ല എന്നു് ഉയരുമ്പോൾ അയാൾക്കു തോന്നി. സവിശേഷമായി സംഘടിക്കപ്പെട്ടതായിരുന്ന ആ വിമാനം ഓരോ ചലനത്തിനും മാത്രമല്ല, 'സ്റ്റീയറിങ്ങ് ഗീയറി'ന്മേലുണ്ടാകുന്ന ഓരോ അനക്കത്തിനും അനുസൃതമായി അതു പ്രതിചലനം നിർവ്വഹിച്ചിരുന്നു. നല്ലപോലെ മുറുക്കിക്കെട്ടിയ ഒരു വീണപോലെതന്നെയായിരുന്നു ഇതിന്റെയും പ്രതികരണം. ഇപ്പോഴാണു് തനിക്കു പററിയ, നികത്താനാകാത്ത നഷ്ടത്തിന്റെ യഥാർത്ഥമായ സ്വഭാവം അലെക്സേയ്ക്കു മനസ്സിലായതു്. ഇതുപോലെയുള്ള ഒരു യന്ത്രത്തിൽ, എത്രമാത്രം പരിശീലനമുണ്ടെങ്കിലും, കൃത്രിമക്കാലുകളുമായി എത്രമാത്രം പഴകിയിട്ടുണ്ടെങ്കിലും, പ്രകൃതിദത്തമായ കാലിന്റെ ചലനവും, ലയവും കിട്ടുകയില്ല എന്നു വെളിവായി.

വിമാനം എളുപ്പത്തിൽ വഴക്കത്തോടെ ആകാശഗമനം തുടർന്നു, സ്റ്റിയറിങ്ങ് ചക്രത്തിന്റെ ഓരോ ചലനത്തിനും അതു വഴങ്ങിക്കൊടുത്തിരുന്നു. എന്നിട്ടും അലെക്സേയ്ക്കു ഭയം തോന്നി. വെട്ടിത്തിരിക്കുമ്പോൾ അയാളുടെ കാലുകൾക്കു് അമാന്തം വരുന്നുണ്ടു് എന്നായിരുന്നു അയാളുടെ തോന്നൽ. പോരാത്തതിനു്, സ്വാഭാവിക പ്രതികരണമെന്നമട്ടിൽ ഓരോ വൈമാനികനും അനുഭൂതമാകുന്ന യന്ത്രവുമായുള്ള അനുരഞ്ജകമായ സമാനുബന്ധനം ഇത്തവണ സാദ്ധ്യമാകുന്നില്ല. ഈ അമാന്തം യന്ത്രത്തെ അപകടത്തിലാക്കി ജീവനാശംതന്നെ വരുത്തും. ഒരു ഞൊണ്ടിക്കുതിരയെപ്പോലെ തോന്നി അലെക്സേയ്ക്കു്. അയാൾ ഒട്ടും ഭീരുവല്ല, മരണത്തെ ഭയപ്പെടുന്നവനുമല്ല; ഉയരുന്നതിനുമുമ്പു തന്റെ പാരച്യൂട്ട ശരിക്കാണോ എന്നുപോലും അയാൾ ശ്രദ്ധിച്ചിട്ടില്ല. അയാൾക്കു ഭയം, അല്പം എന്തെങ്കിലും അബദ്ധം കാണിച്ചാൽ, എന്നെന്നേയ്ക്കുമായി പോർവിമാനസേനയിൽനിന്നു പുറംതള്ളും, തന്റെ പ്രിയപ്പെട്ട ജോലിയുടെ വാതിൽ എന്നെന്നേക്കുമായി അടയും എന്നതാണു്. അയാൾ ഇരട്ടി ശ്രദ്ധയോടെ ഇരുന്നു. പരിഭ്രാന്തനായി അയാൾ വാഹനം താഴ്ത്തി. പക്ഷേ കാലുകളുടെ ലയത്തിന്റെ അഭാവംകൊണ്ടു് വിമാനം പലതവണ മഞ്ഞിന്മേൽക്കിടന്നു വല്ലാതെ ചാടത്തക്കവണ്ണം മോശമായിട്ടാണു് അയാൾ ''ബക്കു്'' ചെയ്തതു്.

നിശ്ശബ്ദനായി മുഖം വീർപ്പിച്ചുകൊണ്ടു് അലെക്സേയ് കോക്പിററിൽനിന്നു പുറത്തുചാടി. പരിഭ്രമം മറച്ചുപിടിച്ച ശിക്ഷകനും സഖാക്കളും അയാളെ സ്തുതിക്കുകയും അഭിനന്ദിക്കുകയും ചെയ്തു. പക്ഷേ, ഈ ദാക്ഷിണ്യം അയാളെ വേദനിപ്പിക്കുകയാണു് ചെയ്തതു്. കൈവീശി മഞ്ഞിലൂടെ കാലുകൾ വലിച്ചുവച്ചു ഞൊണ്ടിഞൊണ്ടി, അയാൾ ആ

ചാരനിറത്തിലുള്ള കെട്ടിടത്തെ ലക്ഷ്യമാക്കി നടന്നു. ആ പോർവിമാനത്തിൽ കയറിയ ഉടനെതന്നെ തോൽവിപററുക. അന്നു് ആ ഏപ്രിൽ മാസത്തെ പ്രഭാതത്തിൽ കേടുപററിയ തന്റെ വിമാനം പൈൻമരത്തലപ്പുകളിൽത്തട്ടി വീണതിനുശേഷം തനിക്കനുഭവപ്പെട്ട അപകടങ്ങളിൽ വച്ചു് ഏററവും വലുതാണു് ഇതു്. ഉച്ചസമയത്തേയും വൈകുന്നേരത്തേയും ഭക്ഷണത്തിനു് അയാൾ അവിടെ പോയില്ല. പകൽ ഉറക്കറയിൽ ആരെയും കാണുവാൻ പാടില്ല എന്ന സ്കൂൾനിയമത്തിനു് എതിരായി അയാൾ തന്റെ ബൂട്ട്സു ധരിച്ചു, തലയിൽ കൈയുംവച്ചു കിടക്കയിൽ കിടന്നു. അയാളുടെ വിഷമം നല്ലപോലെ അറിയാമായിരുന്നതിനാൽ അതിലേ കടന്നുപോയ ഉദ്യോഗസ്ഥന്മാരോ ഓർഡർലിമാരോ യാതൊരു കുററവും പറഞ്ഞില്ല. സ്റ്റ്റുച്ക്കോവ് അകത്തേക്കു നോക്കി അയാളോടു സംസാരിക്കുവാൻ മുതിർന്നു. പക്ഷേ, മറുപടി ഒന്നും ലഭിക്കാത്തതുകൊണ്ടു് ദയയോടെ തലകുലുക്കി അവിടെനിന്നും പോയി.

സ്റ്റ്റുച്ക്കോവ് പോയ ഉടനെതന്നെ സ്കൂളിലെ രാഷ്ട്രീയോദ്യോഗസ്ഥനായ ലെഫ്: കേണൽ കപ്പൂസ്റ്റിൻ മുറിയിൽ ചെന്നു. പൊക്കംകുറഞ്ഞു യാതൊരു ഭംഗിയുമില്ലാത്ത ഒരാളായിരുന്നു അയാൾ. ഒരു ചാക്കുപോലെ അയാളുടെമേൽ തൂങ്ങിക്കിടക്കുന്ന കോട്ടും കട്ടികൂടിയ കണ്ണടയുമാണു് അയാൾ ധരിച്ചിരുന്നതു്. അന്തർരാഷ്ട്രീയ കാര്യങ്ങളെക്കുറിച്ചുള്ള അയാളുടെ പ്രസംഗങ്ങൾ പരിശീലകർ ഇഷ്ടപ്പെട്ടിരുന്നു. ഒരു മഹാസമരത്തിലെ പങ്കാളികളാണു് തങ്ങളെന്ന അഭിമാനം അവരിൽ വളർത്താൻ വികൃതരൂപനായ ഈ ഉദ്യോഗസ്ഥനു കഴിഞ്ഞു. എന്നാൽ ഒരു ആഫീസർ എന്ന നിലയ്ക്കു് ആരുമാരും അയാളെ ഗൗനിക്കാറില്ല. എന്തോ ഒരു ഭാഗ്യത്തിനു് വ്യോമയാനസർവ്വീസിൽ കടന്നുകൂടിയ, ആകാശസഞ്ചാരത്തെപ്പററി യാതൊരു പിടിയുമില്ലാത്ത, ഒരു സാധാരണ പൗരന്റെ നിലയേ അവർ അയാൾക്കു വകവച്ചുകൊടുത്തിരുന്നുള്ളു. മെരേസ്യെവിനെ ശ്രദ്ധിക്കാതെ കപ്പൂസ്റ്റിൻ മുറിയിൽ കടന്നു ചുററും കണ്ണോടിച്ചു. വായുവൊന്നു മണത്തുനോക്കി ഉറക്കെ ചോദിച്ചു.

''നരകം, ആരാണു് ഇവിടെ പുകവലിക്കുന്നതു്? പുകവലിക്കാൻ ഒരു പ്രത്യേകമുറിയുണ്ടു് ഇല്ലേ? സീനിയർ ലെഫ്: സഖാവെ എന്താണു് ഇതിന്റെ അർത്ഥം?''

''ഞാൻ പുകവലിക്കുകയില്ല,'' ഉദാസീനനായ മട്ടിൽ കിടന്നുകൊണ്ടുതന്നെ അലെക്സേയ് ഉത്തരം പറഞ്ഞു.

''എന്താണു് ഇവിടെ കിടക്കുന്നതു്? നിയമം അറിയാൻവയ്യേ? മേലുദ്യോഗസ്ഥർ കടന്നുവരുമ്പോൾ എന്തുകൊണ്ടു നിങ്ങൾ എഴുന്നേല്ക്കുന്നില്ല? എണീക്കു അവിടെനിന്നു്.''

അതൊരു കല്പനയായിരുന്നില്ല. നേരേമറിച്ചു് ഒരു സാധാരണപൗരന്റെ സമര്യാദമായ വർത്തമാനം. എന്നാലും അതനുസരിച്ചു മെരേ



സ്യെവ് വല്ലായ്മയോടെയാണെങ്കിലും എഴുന്നേററു കട്ടിലിനുസമീപംതന്നെ 'അററൻഷൻ' ആയി നിന്നു.

''അതു് ശരി, സഖാവെ,'' കപ്പൂസ്റ്റിൻ പ്രോത്സാഹിപ്പിച്ചുകൊണ്ടു് പറഞ്ഞു: ''ഇരിക്കു, നമുക്കു് അതേപ്പററി ചർച്ചചെയ്യാം.''

''എന്തിനെപ്പററി?''

''നിങ്ങളെ എന്തു ചെയ്യണമെന്നതിനെപ്പററിത്തന്നെ. വരൂ നമുക്കു് പുറത്തേക്കു പോകാം. എനിക്കൊന്നു പുകവലിക്കണം. അതു് ഇവിടെ പാടില്ല.''

അവർ മങ്ങിയ വെളിച്ചമുള്ള ആ വരാന്തയിലേക്കു കടന്നു. തമസ്കരണത്തിനുവേണ്ടി, അവിടത്തെ വൈദ്യുത ബൾബുകളിലെല്ലാം നീലച്ചായമടിച്ചിരുന്നു. ജനവാതിലിന്റെ സമീപം പോയി നിന്ന കപ്പൂസ്റ്റിൻ പൈപ്പു വലിച്ചു തുടങ്ങി. ഓരോ പ്രാവശ്യം വലിക്കുമ്പോഴും ആ തീനാളം അയാളുടെ പരന്ന ചിന്താഗർഭമായ മുഖത്തെ പ്രകാശിപ്പിച്ചിരുന്നു.

''നിങ്ങളുടെ ശിക്ഷകനെ അല്പമൊന്നു ഗുണദോഷിക്കണമെന്നാണു് ഞാൻ വിചാരിക്കുന്നതു്.''

''എന്തിനു്?''

''മേലധികാരികളിൽനിന്നു് അനുവാദംവാങ്ങാതെ നിങ്ങളെ പറക്കുവാൻ അനുവദിച്ചതിനുതന്നെ. വാസ്തവത്തിൽ ഇതുവരെ നിങ്ങളോടു വന്നു സംസാരിക്കാത്തതിനു കുറച്ചു ശകാരം ഞാനും അർഹിക്കുന്നുണ്ടു്. പക്ഷേ എനിക്കു തീരെ സമയം കിട്ടുന്നില്ല. എപ്പോഴും പണിത്തിരക്കുതന്നെ. എനിക്കു് ഉദ്ദേശമുണ്ടായിരുന്നു. പക്ഷേ... ഉം... അതു പോകട്ടെ. ആട്ടെ ഇതു നോക്കു, മെരേസ്യെവ്, പറക്കുക എന്നതു നിങ്ങളെ സംബന്ധിച്ചിടത്തോളം അത്ര എളുപ്പമായ ഒരു പണിയല്ല. അതുകൊണ്ടുതന്നെയാണു് നിങ്ങളുടെ ശിക്ഷകനെ കുറെയധികം വിഷമിപ്പിക്കാൻ ഞാൻ ഉദ്ദേശിക്കുന്നതു്.''

അലെക്സേയ് ഒന്നുംതന്നെ പറഞ്ഞില്ല. തന്റെ മുമ്പിൽനിന്നു പുകവലിക്കുന്ന ആൾ എന്തുതരക്കാരനായിരിക്കുമെന്നു് ആലോചിക്കുകയായിരുന്നു അയാൾ. ഒരു സ്കൂളിന്റെ ചരിത്രത്തിലുണ്ടായ ഏതോ സംഭവത്തെപ്പററി റിപ്പോർട്ടുകിട്ടാത്തതിനാൽ സ്വാധികാരം ധിക്കൃതമായി എന്നു വിചാരിക്കുന്നതരത്തിലുള്ള ഒരു സ്വേച്ഛാധികാരിയാണോ ഇയാൾ. വിമാനം ഓടിക്കുന്നതിനെപ്പററിയുള്ള ചട്ടങ്ങളിൽ, അംഗവൈകല്യംവന്ന ഒരാൾ പറക്കുന്നതിനെ വിരോധിക്കുന്ന വല്ല ഖണ്ഡികയും കണ്ടുപിടിച്ചു് അതും പൊക്കിപ്പിടിച്ചു വന്നിരിക്കുന്ന അല്പനായ ഒരു ഉദ്യോഗസ്ഥനായിരിക്കുമോ? അതോ തന്റെ അധികാരം കാണിക്കുവാൻ ചാടി എത്തിയിരിക്കുന്ന ഒരു ഭ്രാന്തനോ? അയാൾക്കു് എന്താണു് ആവശ്യം? താൻ കദനനിമഗ്നനായിരിക്കുമ്പോൾ, തല കൊലക്കയറിൽ തിരുകാൻ

പോലും തോന്നുന്ന ഈ അവസരത്തിൽ എന്തിനാണ് ഇയാൾ പാഞ്ഞെത്തിയിരിക്കുന്നത്.

അലെക്സേയ്ക്ക് ആ മനുഷ്യനെ ചവുട്ടിപ്പുറത്താക്കുവാൻ തോന്നിയെങ്കിലും വളരെ പണിപ്പെട്ട് ആ ആഗ്രഹം അമർത്തി. പെട്ടെന്ന് എന്തെങ്കിലും തീരുമാനിക്കരുതെന്ന് ദീർഘകാലത്തെ വേദന അയാളെ പഠിപ്പിച്ചിരുന്നു. കമ്മിസ്സാർ വൊറൊബ്യേവിന്റെ വിദൂരമായ ഒരു ഛായ വൃത്തികെട്ട ഈ കപൂസ്റ്റിനിൽ അയാൾ ദർശിച്ചു. ഇടക്കിടെ പൈപ്പിലെ തീനാളം കെടുകയും, ആളുകയും ചെയ്യുന്നതോടൊപ്പിച്ച്, ആ നീലവെളിച്ചത്തിൽ കപൂസ്റ്റിന്റെ പരന്ന മുഖവും, മാംസളമായ മൂക്കും, ബുദ്ധിശക്തി സ്ഫുരിക്കുന്ന കുത്തിക്കയറുന്നതരത്തിലുള്ള കണ്ണുകളും തെളിയുകയും മായുകയും ചെയ്തുകൊണ്ടിരുന്നു.

''മെരേസ്യെവ്, ശ്രദ്ധിക്കൂ—എനിക്കു നിങ്ങളെ സ്തുതിക്കേണ്ട ആവശ്യമൊന്നുമില്ല. എന്തു പറഞ്ഞാലും ലോകത്തിൽ ഒരു പോർവിമാനം കൈകാര്യം ചെയ്യാൻ മുതിർന്ന—പാദവിഹീനനായ ഏകവ്യക്തി—നിങ്ങളാണ്. അതേ, ഏകവ്യക്തി.'' അയാൾ പൈപ്പിന്റെ തല അഴിച്ചെടുത്ത്, ആ നീലബൾബിന്റെ മങ്ങിയ വെളിച്ചത്തിൽ, അതിലേക്ക് ഉററുനോക്കി, വിഷമത്തോടെ തലകുലുക്കിക്കൊണ്ടു പറഞ്ഞു: ''യുദ്ധരംഗത്തേക്കു മടങ്ങിപ്പോകുവാനുള്ള നിങ്ങളുടെ ആഗ്രഹത്തെപ്പററി ഞാൻ ഒന്നുംതന്നെ പറയുന്നില്ല. പ്രശംസാർഹമെങ്കിലും അതിൽ പ്രത്യേകതയായി യാതൊന്നുമില്ല. ഇങ്ങിനെയുള്ള ഒരു കാലഘട്ടത്തിൽ വിജയത്തിനുവേണ്ടി തങ്ങളാൽ ആവുന്നതു ചെയ്യാൻ ആർക്കും ആഗ്രഹമുണ്ടാകും... എന്തുപററി ഈ നശിച്ച പൈപ്പിന്?''

അയാൾ പൈപ്പിന്റെ തല വീണ്ടും വൃത്തിയാക്കാൻ തുടങ്ങി. മുഴുവൻ ശ്രദ്ധയും അതിലാണെന്നു തോന്നും കണ്ടാൽ. എന്താണ് അയാൾ പറയുവാൻ പോകുന്നതെന്നുള്ള ഉൽക്കണ്ഠയോടെ അലെക്സേയ് അതു കേൾക്കുവാൻ ധൃതിപ്പെട്ടു.

പൈപ്പിലുള്ള തിരുപ്പിടിക്കൽ വിടാതെ തന്റെ വാക്കുകൾ ശ്രോതാവിൽ എന്തു പ്രതികരണമാണുളവാക്കുന്നതെന്ന് ശ്രദ്ധിക്കാതെ അയാൾ തുടർന്നു:

''ഇതു സീനിയർ ലെഫ്: മെരേസ്യെവിന്റെ വ്യക്തിപരമായ കാര്യമല്ല. നിങ്ങൾ—പാദങ്ങളില്ലാത്ത നിങ്ങൾ—പൂർണ്ണമായ കായികശേഷിയുററ മനുഷ്യർക്കുമാത്രം, അതും നൂറിൽ ഒന്നിനുമാത്രം നേടാവുന്നതെന്ന് ലോകം ഇതുവരെ മനസ്സിലാക്കിയിരുന്ന ഒരു സാമർത്ഥ്യം കരസ്ഥമാക്കിയിരിക്കുന്നു. നിങ്ങൾ അലെക്സേയ് മെരേസ്യെവ് എന്ന പൌരനല്ല. നിങ്ങൾ ഒരു പരീക്ഷകനാണ്...... ഓ എന്താ പറയേണ്ടതെന്ന് അറിയുന്നില്ല. ഇപ്പോൾ തെളിഞ്ഞു—ഇതിൽ എന്തോ തടഞ്ഞു നില്ക്കുകയായിരുന്നു... ശരി അപ്പോൾ ഞങ്ങൾക്കു നിങ്ങളോട് ഒരു സാ



ധാരണ പൌരനെന്ന നിലക്കു മാത്രം പെരുമാറുവാൻ നിവൃത്തിയില്ല, അവകാശവുമില്ല. നിങ്ങൾ പ്രാധാന്യമേറിയ ഒരു പരീക്ഷണം തുടങ്ങിയിരിക്കുന്നു. ആവുന്നവിധത്തിലെല്ലാം നിങ്ങളെ സഹായിക്കേണ്ട ചുമതലയുണ്ട് ഞങ്ങൾക്ക്. പക്ഷേ, ഏതു വഴിക്കാണ് അതു് ചെയ്യേണ്ടതെന്ന് നിങ്ങൾ പറയണം. നിങ്ങളെ സഹായിക്കാൻ ഞങ്ങൾ എന്തു ചെയ്തുതരണം.''

കപൂസ്റ്റിൻ വീണ്ടും പൈപ്പു നിറച്ചു. മങ്ങിയും തെളിഞ്ഞും കണ്ട തീനാളം അല്പനേരത്തേക്കു മാത്രം അയാളുടെ വലിയ മുഖവും മാംസളമായ മൂക്കും പ്രകാശിപ്പിച്ചു.

സ്റ്റാൾചീഫുമായി ചർച്ചചെയ്ത് കുറെ അധികം തവണ വിമാനപരിശീലനത്തിനു വഴി ഉണ്ടാക്കിക്കൊടുക്കാമെന്ന് അയാൾ വാഗ്ദാനം ചെയ്തു. സ്വയം ഒരു പരിശീലനപരിപാടി ആസൂത്രണംചെയ്‌വാനായി അയാൾ അലെക്സേയോടു പറഞ്ഞു.

''എത്ര ഇന്ധനമാണ് ഇതിനു നഷ്ടമാകുക എന്ന് ആലോചിക്കൂ.'' ഈ ചെറിയ ഭംഗിയില്ലാത്ത മനുഷ്യൻ എത്ര ലളിതമായ വിധത്തിലാണ് തന്റെ സംശയങ്ങൾ പരിഹരിച്ചതെന്ന് അത്ഭുതപ്പെട്ടുകൊണ്ട് അലെക്സേയ് വിഷാദമഗ്നനായി പറഞ്ഞു.

''ഇന്ധനം പ്രാധാന്യമേറിയതാണ്, പ്രത്യേകിച്ച് ഇപ്പോൾ. ഇപ്പോൾ വിരലുറകൊണ്ടാണ് അതു് അളക്കുന്നതെന്നു പറയാം. പക്ഷേ, ഇന്ധനത്തെക്കാളും വിലപ്പെട്ട വസ്തുക്കൾ വേറെയും ഉണ്ട്,'' കപൂസ്റ്റിൻ ഉത്തരം പറഞ്ഞു. തന്റെ ഷൂസിന്റെ മടമ്പിൽ തട്ടി അയാൾ പൈപ്പിലെ ചൂടുള്ള ചാരം കൊട്ടിക്കളഞ്ഞു.

പിറേറദിവസംതൊട്ട് മെരേസ്യെവ് ഏകനായി പരിശീലനം ആരംഭിച്ചു; താൻ നടക്കാനും, ഓടാനും, നൃത്തം ചെയ്യാനും പഠിക്കുമ്പോൾ ഉണ്ടായിരുന്ന അതേ സ്ഥിരോത്സാഹത്തോടെ. ഏതാണ്ട് ഒരു പ്രചോദനം ലഭിച്ചവനെപ്പോലെയാണ് അയാൾ അതു് ചെയ്തിരുന്നതു്. അയാൾ പറക്കലിന്റെ സാങ്കേതികത്വം വിശകലനം ചെയ്തുനോക്കി; അതിന്റെ ഓരോ സൂക്ഷ്മാംശവും പഠിച്ചു, അതിന്റെ അത്യന്തം ലഘുവായ ചലനങ്ങൾപോലും ശ്രദ്ധിച്ചു, അതെല്ലാം വേറെ വേറെ പഠിച്ചു. ചെറുപ്പകാലത്ത് സ്വാഭാവികമായ വാസനാവൈഭവംകൊണ്ട് സിദ്ധമാകുന്നതെല്ലാം ഇന്ന് അയാൾ പഠിച്ചു. പരിശീലനംകൊണ്ടും ശീലംകൊണ്ടും പഠിച്ചിരുന്നതെല്ലാം അയാൾ ബുദ്ധിയുപയോഗിച്ച് അഭ്യസിച്ചു; മനസാ, വിമാനത്തെ അതിന്റെ വിവിധഘടകങ്ങളായി വേർതിരിച്ചു, അതിന്റെ ഓരോ ഭാഗത്തിന്റേയും പ്രത്യേകസ്വഭാവത്തേയും വിശകലനം ചെയ്തു. കാലിന്റെ ക്രിയാപരമായ ശക്തിവിശേഷങ്ങളെല്ലാംതന്നെ അയാൾ തന്റെ മുഴങ്കാലിലേക്ക് സംക്രമിപ്പിച്ചു.

വളരെ കഠിനവും വേദനാപൂർണ്ണവുമായിരുന്ന ആ അഭ്യാസങ്ങൾ,

ഫലമോ കാണാൻവയ്യാത്തതരത്തിൽ ലഘുവും. പക്ഷേ, ഓരോ തവണ മേലോട്ടുയരുമ്പോഴും, വിമാനം കൂടുതൽ കൂടുതൽ തന്നോട് ഒട്ടിച്ചേർന്നുതുടങ്ങി, കൂടുതൽകൂടുതൽ തന്നോട് അനുസരണ കാട്ടിത്തുടങ്ങിയെന്ന് അയാൾക്ക് തോന്നി.

''ശരി, എങ്ങനെയിരിക്കുന്നു മിസ്റ്റർ?'' അവർ തമ്മിൽ കാണുമ്പോഴെല്ലാം കപ്പൂസ്റ്റിൻ ചോദിക്കാറുണ്ട്.

മറുപടിയായി അലെക്സേയ് കയ്യിന്റെ തള്ളവിരൽ ഉയർത്തിക്കാട്ടും. അയാൾ സാവധാനമാണെങ്കിലും, ദൃഢമായി പുരോഗമിച്ചുതുടങ്ങി. പ്രസരിപ്പുള്ള, വേഗതകൂടിയ ഒരു കുതിരയുടെ പുറത്ത്, ആദ്യമായി കയറുന്ന ദുർബലനായ ഒരുവനുണ്ടാകുന്നതുപോലെയുള്ള മനോവികാരം വിമാനത്തിൽ കയറുമ്പോൾ അലെക്സേയെ ബാധിക്കാതായി. ക്രമേണ സ്വന്തം സാമർത്ഥ്യത്തിലുള്ള ആത്മവിശ്വാസം അയാൾക്കു തിരിച്ചുകിട്ടി. ആ വികാരം വിമാനത്തിനും കൈവന്നു എന്നു തോന്നുന്നു. തന്റെ പുറത്തു കയറിയിരിക്കുന്ന ആളെ തിരിച്ചറിയുവാൻ ത്രാണിയുള്ള ഒരു അശ്വത്തെപ്പോലെ ആ യന്ത്രം ജീവനുള്ള മട്ടിൽ അലെക്സേയോട് അനുസരണ കാണിച്ച് ആകാശയാത്രയിൽ അതിനുള്ള വിവിധ ഗുണവിശേഷങ്ങൾ വെളിവാക്കി.

## XI

കുറേക്കാലംമുമ്പ്, കുട്ടിക്കാലത്ത് തന്റെ താമസസ്ഥലത്തിനു സമീപമുണ്ടായിരുന്ന വോൾഗാനദീതടത്തിൽ മഞ്ഞു വന്നു നിറയുമ്പോൾ അയാൾ സ്കേറ്റുചെയ്യാൻ പോകാറുണ്ട്. വാസ്തവത്തിൽ അയാളുടെ പക്കൽ സ്കേറ്റ് ഉണ്ടായിരുന്നില്ല. ഒരു ജോടി വാങ്ങാൻതക്ക സാമ്പത്തികശേഷിയും അയാളുടെ അമ്മക്ക് ഉണ്ടായിരുന്നില്ല. അമ്മ അലക്കുപണി ചെയ്തുകൊടുക്കാറുള്ള ഒരു കൊല്ലൻ, അവരുടെ ആവശ്യപ്രകാരം കനമുള്ള രണ്ടു മരക്കട്ടകൾ, അവയുടെ ഓരോ ഭാഗത്തും ദ്വാരമുണ്ടാക്കി കമ്പി കടത്തി ശരിയാക്കിക്കൊടുത്തിരുന്നു.

ചരടിന്റേയും മരപ്പൂളുകളുടേയും സഹായത്തോടെ അലെക്സേയ് ഈ കട്ടകൾ തന്റെ ഒരു പഴയ രോമഷൂസിൽ വച്ചുഘടിപ്പിച്ചു. അതും ധരിച്ച് അയാൾ നദിയിലെ നേരിയ, തൊട്ടാൽ താണുപോകുന്ന മഞ്ഞിലേക്ക് ഇറങ്ങാൻ ധൈര്യപ്പെട്ടു. കമീഷിൻ പരിസരങ്ങളിലെ പിള്ളേർ സന്തോഷാട്ടഹാസങ്ങളോടെ ചെറിയ ചെകുത്താന്മാരെപ്പോലെ ആ മഞ്ഞിൽ അങ്ങോട്ടുമിങ്ങോട്ടും ചാടിമറിഞ്ഞ് നൃത്തം ചെയ്യാറുണ്ട്. ഈ അഭ്യാസങ്ങൾ വളരെ ലഘുവാണെന്നാണ് അലെക്സേയ് കരുതിയിരുന്നത്. പക്ഷേ, സ്കേറ്റുചെയ്യാൻ തുടങ്ങിയപ്പോൾ അതു കാലിന്നടിയിൽനിന്നു വഴുതിമാറി അയാൾ പുറമടിച്ചുവീണു. വളരെ വേദനയനുഭവിച്ചു.



തന്റെ ചങ്ങാതികൾ വല്ലവരും തനിക്കു അമളിപറ്റിയതായി മനസ്സിലാക്കിയെങ്കിലോ എന്നു ഭയന്ന് അയാൾ പെട്ടെന്ന് ചാടിയെണീറ്റ്, വീണ്ടും സ്കേറ്റു ചെയ്യുവാൻ ശ്രമിച്ചു. വീഴാതിരിക്കുവാൻവേണ്ടി അയാൾ തന്റെ ദേഹം മുന്നോട്ട് ആഞ്ഞു. പക്ഷേ, അത്തവണ വീണത് മൂക്കും കുത്തിയാണ്. വിറയ്ക്കുന്ന കാലുകളോടെ അയാൾ വീണ്ടും എഴുന്നേറ്റ് കുറേനേരം നിന്നു, മറ്റുള്ള കുട്ടികൾ എങ്ങിനെയാണ് സ്കേറ്റ് ചെയ്യുന്നതെന്നു ശ്രദ്ധിച്ചു. ഇപ്പോൾ അയാൾക്കു മനസ്സിലായി ശരീരം അധികം മുന്നോട്ടോ പുറകോട്ടോ വളയ്ക്കരുതെന്ന്. ദേഹം കുത്തനെ നിർത്താൻ ശ്രമിച്ചുകൊണ്ട് അയാൾ ഒന്നു ചെരിഞ്ഞ് കുറെ അടികൾകൂടെ വച്ചുനോക്കി. വീണ്ടും പള്ളയടിച്ചുവീണതായിരുന്നു അനുഭവം. വീണ്ടും, പിടച്ചെഴുന്നേറ്റ്, വീണ്ടുംവീണ്ടും അയാൾ സന്ധ്യവരെ ശ്രമിച്ചു. ഒടുവിൽ ക്ഷീണംകൊണ്ട് കാലുവിറച്ച് ദേഹംനിറയെ മഞ്ഞുമായി അയാൾ ആവലാതിപ്പെട്ടിരുന്ന മാതാവിന്റെ സമീപമെത്തിച്ചേർന്നു.

പിറ്റേദിവസം കാലത്ത് അയാൾ വീണ്ടും സ്കേറ്റ് ചെയ്യാനെത്തി. ഇപ്പോൾ കൂടുതൽ മനസ്ഥൈര്യത്തോടെയാണ് അയാൾ നടന്നുതുടങ്ങിയത്. ആദ്യത്തെപ്പോലെ അയാൾ വീഴുകയുണ്ടായില്ല. ഒരോട്ടത്തിനുശേഷം കുറേ മീറ്ററുകൾ വഴുതിവഴുതിപ്പോകാൻ അയാൾക്കു സാധിച്ചു; പക്ഷേ എത്ര ശ്രമിച്ചിട്ടും, സന്ധ്യവരെ മഞ്ഞിൽ കഴിച്ചുകൂട്ടിയിട്ടും കൂടുതൽ പുരോഗമിക്കാൻ കഴിഞ്ഞില്ല.

മിനുത്തുറച്ച ഹിമതലത്തിലെ പൊടിമഞ്ഞ് കാറ്റടിച്ച് പറന്നുപോയ ആ ദിവസം അയാൾ ഇന്നും മറന്നിട്ടില്ല. അന്ന് സ്വയം അത്ഭുതപ്പെടുമാറ് അയാൾക്കു നല്ലപോലെ തെന്നുവാൻ സാധിച്ചു. കൂടുതൽ മനസ്ഥൈര്യത്തോടും, കൂടുതൽ വേഗതയോടുംകൂടി അയാൾ അവിടെയെല്ലാം കറങ്ങിത്തിരിഞ്ഞു. ഉരുണ്ടുവീണു പരുക്കുപറ്റിയാലും വീണ്ടും എഴുന്നേറ്റ് സ്കേറ്റിങ്ങു തുടരുന്നതിൽനിന്ന് അന്നുണ്ടായ പരിചയവും മിടുക്കും സഹനശീലവും എല്ലാം ഇന്ന് ഒന്നായി ലയിച്ചുചേർന്നിരിക്കുന്നു. കുട്ടിക്കാലത്തെ ആവേശവും ആഹ്ലാദകരമായ ആത്മവിശ്വാസവും അയാളുടെ ദേഹമാകെ വീണ്ടും നിറഞ്ഞുപൊങ്ങുന്ന അനുഭൂതിയോടെ അയാൾ ഇപ്പോൾ തന്റെ കാലുകൊണ്ടുള്ള പ്രയോഗം തുടർന്നു.

അതുതന്നെയാണ് ഇപ്പോഴും സംഭവിച്ചത്. വർദ്ധിച്ച സ്ഥിരോത്സാഹത്തോടെ അയാൾ പറന്നുതുടങ്ങി. അയാളും യന്ത്രവുമായി താദാത്മ്യം പ്രാപിച്ചു. തന്റെ കൃത്രിമക്കാലിന്റെ തോലിലും, അലൂമിനിയത്തിലുംകൂടെ അത് അയാൾക്ക് അനുഭൂതമായി. ചിലപ്പോൾ അയാൾക്കു തോന്നും താൻ വിജയംപ്രാപിച്ചുവരുന്നുണ്ടെന്ന്. ഇത് അയാൾക്ക് അളവറ്റ ആനന്ദം നൽകി. അയാൾ ഒരു അഭ്യാസം പരീക്ഷിച്ചുനോക്കി. പക്ഷേ, പെട്ടെന്ന് അയാളുടെ ഗമനക്രിയകളിൽ വിശ്വാസംകുറഞ്ഞ്

വിമാനം കൈപ്പിടിയിൽനിന്നു് കുതറിച്ചാടുവാൻ ധൃതി പിടിക്കുന്നതുപോലെ തോന്നി. തന്റെ ആശകൾ അസ്തമിക്കുകയാണോ എന്ന വിചാരത്തോടെ അയാൾ വീണ്ടും സ്വപദ്ധതിയനുസരിച്ചു പരിശീലനം തുടർന്നു.

മഞ്ഞുരുകുന്ന മാർച്ച്മാസത്തിലെ ഒരു പ്രഭാതം; വിമാനത്താവളമാകെ കറുത്തിരുണ്ടു്, സുഷിരമുള്ള ഹിമപടലങ്ങൾ നിലത്തുനിറഞ്ഞു. വിമാനത്തിന്റെ ചക്രങ്ങൾ അവയിൽ ആണ്ടുപോകുമെന്ന നിലയിലായി. ആ ദിവസം പോർവിമാനത്തിൽ അലെക്സേയ് ആകാശത്തേക്കുയർന്നു. ഉയർന്നപ്പോൾ ഒരു ഭാഗത്തുനിന്നു് ആഞ്ഞടിച്ച കാററു് വിമാനത്തിനെ അതിന്റെ ഗമനപഥത്തിൽനിന്നു് അകററിയതുകൊണ്ടു് അതു് നേരെ കൊണ്ടുവരാൻ അയാൾ നിർബ്ബന്ധിതനായി. വിമാനം തിരിച്ചു ശരിയായ മാർഗ്ഗത്തിലേക്കു കൊണ്ടുവരാനുള്ള ശ്രമത്തിൽ അയാൾക്കു മനസ്സിലായി യന്ത്രം തികച്ചും തനിക്കു് സ്വാധീനപ്പെട്ടുതുടങ്ങിയെന്നു്. തന്റെ മുഴുവൻ ആത്മസത്തകൊണ്ടും അയാൾക്കു് അതു് അനുഭൂതമായി. മിന്നലിന്റെ വേഗത്തിലാണു് ആ അനുഭൂതിയുണ്ടായതു്. ആദ്യമാദ്യം അയാൾക്കു് അതു വിശ്വസിക്കുവാൻ ഞെരുക്കമായിരുന്നു. ഭാഗ്യത്തെ അത്ര പെട്ടെന്നു വിശ്വസിക്കാതിരിക്കാൻ മാത്രം ആശാഭംഗം അയാൾ അനുഭവിച്ചുകഴിഞ്ഞിരിക്കുന്നു.

പെട്ടെന്നു് ആഴത്തിൽ വലതുഭാഗത്തേക്കു അയാൾ വിമാനം വെട്ടിത്തിരിച്ചു—യന്ത്രം കൃത്യമായി അതനുസരിച്ചു ചലിച്ചു. അന്നു് വോൾഗാതീരത്തുവച്ചു് ആ ബാലനു തോന്നിയ അതേ ആവേശംതന്നെയാണു് ഇപ്പോഴും അയാൾക്കു തോന്നിയതു്. മങ്ങിയ ദിനത്തിനു പെട്ടെന്നു തേജസ്സു കൂടിയോ? അയാളുടെ ഹൃദയം സന്തോഷംകൊണ്ടു തുടിച്ചു. ആനന്ദാതിരേകംകൊണ്ടു് തൊണ്ടയിൽ ശ്വാസം തടഞ്ഞപോലെ തോന്നി.

കാണാൻവയ്യാത്ത ഒരു മേഖലയിൽവച്ചു്, പരിശീലനവേളയിൽ ഇതുവരെ സ്ഥിരോത്സാഹത്തോടെ ചെയ്ത പ്രവർത്തനങ്ങളുടെ പരിണതഫലമെല്ലാം അയാൾ പ്രായോഗികമായി പരീക്ഷിച്ചുനോക്കി. അയാൾ അധ്വാനരേഖ കടന്നുകഴിഞ്ഞു. കഠിനപ്രയത്നത്തിന്റെ സുന്ദരമായ ഫലങ്ങൾ ഇപ്പോൾ അനായാസേന അയാൾക്കു കരഗതമായിത്തുടങ്ങി. നീണ്ടകാലമായി എന്തിനുവേണ്ടി അയാൾ ജയംകിട്ടാതെ യത്നിച്ചുകൊണ്ടിരുന്നുവോ അതു് ഇന്നിതാ സാധിതമായി. തന്റെ യന്ത്രത്തോടു സായൂജ്യംപ്രാപിച്ചു്, അതു് തന്റെ ശരീരത്തിന്റെ ഒരു ഭാഗമാണെന്നുതന്നെ അയാൾക്കു് അനുഭവപ്പെട്ടു. വഴങ്ങിക്കൊടുക്കാത്ത നിർവ്വികാരമായ കൃത്രിമക്കാലുപോലും ഈ പ്രതീതിക്കു് പ്രതിബന്ധമുണ്ടാക്കിയില്ല. തന്നിൽ അലയടിച്ചുകയറുന്ന ആനന്ദത്തിന്റെ ബോധത്തോടെ അയാൾ തന്റെ വാഹനം പലതവണ വെട്ടിച്ചു് ഇടക്കിടെ ലൂപ്പ് ചെയ്തിരുന്നു; അതവസാനിക്കുന്നതിനുമുമ്പുതന്നെ യന്ത്രത്തെ ഒരു പരി



ഭ്രമണത്തിൽ കൊണ്ടുവന്നു. ഭയങ്കരമായ മുഴക്കത്തോടെ ഭൂമി കുലുങ്ങി. സ്കൂൾക്കെട്ടിടവും, വ്യോമനിരീക്ഷണകാര്യാലയത്തിന്റെ താഴികക്കുടവും, അതിന്റെ ഊതിവീർപ്പിച്ച, നിറയെ വരയാർന്ന സഞ്ചിയും, എല്ലാം നിരന്തരമായ ഒരു വൃത്തത്തിൽ കിടന്നു കറങ്ങുകയാണെന്നു തോന്നി. സുനിശ്ചിതമായ ഹസ്തലാഘവത്തോടെ അയാൾ വിമാനത്തെ ഭ്രമണവലയത്തിൽനിന്നു് കയററി ഒന്നു കൂടെ 'ലൂപ്പ്' ചെയ്തു. ഇപ്പോഴാണു് 'എൽ. എ—5' തെളിഞ്ഞും മറഞ്ഞും കിടക്കുന്ന അതിന്റെ സ്വഭാവങ്ങൾ മുഴുവനും വെളിപ്പെടുത്തിയതു്. പരിചിതമായ കൈയിൽ കിട്ടുമ്പോൾ—ഹാ—എന്തൊരു യന്ത്രമാണു് അതു്! സ്റ്റീയറിങ്ങ് ചക്രത്തിലെ ഓരോ ചലനത്തിനും എത്ര അനുസരണമായി അതു പ്രവർത്തിക്കുന്നു! ഏററവും സങ്കീർണ്ണമായ അഭ്യാസങ്ങൾപോലും അതു് നിർവ്വഹിക്കും; ഒരു റോക്കററുപോലെ ഒതുക്കത്തിലും വേഗത്തിലും ചുറുചുറുക്കോടെയുമാണു് അതു് കുതിച്ചുയരുന്നതു്.

കുടിച്ചുമത്തനായ ഒരുവനെപ്പോലെ തെന്നിത്തെന്നി, ഒരു വിഡ്ഢിച്ചിരിയോടെ മെരേസ്യെവ് കോക്പിററിൽനിന്നു പുറത്തുചാടി. കുപിതനായ ശിക്ഷകനേയോ അയാൾ പറയുന്ന ശകാരവാക്കുകളേയോ മെരേസ്യെവ് ഗൗനിച്ചില്ല—എന്തെങ്കിലും പറയട്ടെ. ഗാർഡ്സ്മുറിയിൽ പോകേണ്ടിവരുമോ? ശരി, വേണമെങ്കിൽ കുറച്ചുകാലം അവിടെ തടവുകാരനായി കിടക്കാനും അയാൾക്കു സമ്മതമാണു്. എന്താണു് അതുകൊണ്ടു് ഉണ്ടാകുവാൻ പോകുന്നതു്; ഇന്നു് ഒരു കാര്യം വ്യക്തമായി. താൻ ഒരു തികഞ്ഞ വൈമാനികനായിരിക്കുന്നു; എല്ലാം തികഞ്ഞ നല്ല ഒരു വൈമാനികൻ! തന്റെ പരിശീലനത്തിനായി ഉപയോഗിച്ച കൂടുതൽ ഇന്ധനം ഒരു നഷ്ടമാകാൻ പോകുന്നില്ല. നൂറിരട്ടിയായി അയാൾ അതു മടക്കിക്കൊടുക്കും; യുദ്ധമുന്നണിയിൽ, സജീവസമരരംഗത്തു്, വേഗം, വേഗം, ഒന്നു് എത്തിക്കിട്ടട്ടെ.

മുറിയിൽ സന്തോഷകരമായ മറെറാരു അത്ഭുതം അയാളെ കാത്തിരിക്കുന്നുണ്ടായിരുന്നു. അയാളുടെ തലയിണയിന്മേൽ ഗ്വോസ്ഡെവിന്റെ ഒരു കത്തു കിടന്നിരുന്നു; ലക്ഷ്യത്തിലെത്തുന്നതിനുമുമ്പു്, എത്ര കാലം അതു് അലഞ്ഞു തിരിഞ്ഞിരുന്നുവെന്നോ, ആരുടെയെല്ലാം പോക്കററിൽ കിടന്നിരുന്നെന്നോ ഒന്നും യാതൊരു നിശ്ചയവുമില്ല. കവർ മുഴുവൻ മെഴുക്കുപുരണ്ടു് കീറിപ്പൊളിഞ്ഞിരുന്നു. അന്യൂതയുടെ തെളിഞ്ഞ കയ്യക്ഷരത്തിൽ മേൽവിലാസമെഴുതിയ വൃത്തിയുള്ള മറെറാരു കവറിലാണു് അതു് അടക്കംചെയ്തിരുന്നതു്.

ടാങ്കിസ്റ്റ് തനിക്കു പററിയ ഒരു അബദ്ധം അലെക്സേയെ എഴുതി അറിയിച്ചിരിക്കയാണു്. അയാൾക്കു വീണ്ടും തലക്കു് മുറിവുപററിയിരിക്കുന്നു. എങ്ങിനെ? ജർമ്മൻവിമാനത്തിന്റെ ചിറകു തട്ടി. അയാൾ ഇപ്പോൾ ഒരു സൈനികാസ്പത്രിയിലാണു്. ഒന്നോ രണ്ടോ ദിവസത്തി

ന്നകത്തു് അവിടെനിന്നു് വിടുതൽ നേടാമെന്നാണു് അയാളുടെ ആഗ്രഹം. അവിശ്വസനീയമായി തോന്നാവുന്ന സംഗതി ഇങ്ങിനെയാണു് സംഭവിച്ചതു്: സ്റ്റാലിൻഗ്രാഡിൽവച്ചു ജർമ്മൻ ആറാംപടയെ വളഞ്ഞു കീഴടക്കിയതിനുശേഷം ഗ്വോസ്ഡെവ് ഉൾപ്പെട്ടിരുന്ന ടാങ്ക്‌വിഭാഗം, പിൻവാങ്ങിയ ജർമ്മൻപടയണിയുടെ മുൻനിര ഭേദിച്ചു, വിടവു് കടന്നു ശത്രുവിനെ പിന്നിൽനിന്നും ആക്രമിച്ചു, ആ ആക്രമണത്തിൽ ടാങ്കുകളുടെ നേതൃത്വം വഹിച്ചിരുന്നതു് ഗ്വോസ്ഡെവ് ആയിരുന്നു.

കൌതുകകരമായ ഒരാക്രമണമായിരുന്നു അതു്. ഉരുക്കുപട ജർമ്മൻകാരുടെ പിന്നണിയേയും, സുരക്ഷിതമായ ഗ്രാമങ്ങളേയും, റെയിൽവേ ജംഗ്ഷനേയും, ആകാശത്തിൽനിന്നു പെട്ടെന്നു് അടർന്നുവീണപോലെയാണു് ആക്രമിച്ചതു്. തെരുവിലൂടെ, എതിരെ വരുന്ന ശത്രുക്കളെയെല്ലാം വെടിവച്ചുവീഴ്ത്തിക്കൊണ്ടു് അവർ കുതിച്ചുപാഞ്ഞു. ജർമ്മൻ പടനിരയുടെ ബാക്കിഭാഗം പലായനത്തിനു് തുനിഞ്ഞപ്പോൾ ടാങ്കുകാരും, അവർ കൂടെ കൊണ്ടുനടന്നിരുന്ന മോട്ടോർ കാലാൾപ്പടയുംകൂടെ, അവരുടെ ആയുധപ്പുരകളും, പാലങ്ങളും, റെയിൽവേ കൈനിലയങ്ങളും, തകർത്തു് അവരുടെ തീവണ്ടികളുടെ സഞ്ചാരമാർഗ്ഗം തടഞ്ഞു. ശത്രുക്കളുടെ കയ്യിൽനിന്നു പിടിച്ചടക്കിയ ഇന്ധനവും മററു സാധനങ്ങളും കൊണ്ടു് തങ്ങളുടെ വാഹനങ്ങൾ നിറച്ചു്, ജർമ്മൻകാർക്കു് സ്വബോധം തിരികെ കിട്ടി ഒരു നിരോധസമരത്തിനു തയാർ എടുക്കുവാൻ സാധിക്കുന്നതിനുമുമ്പു്, അഥവാ ഇനി ടാങ്കുകളുടെ വരവു് ഏതു ഭാഗത്തുനിന്നാണെന്നു് കണ്ടുപിടിക്കുന്നതിനുമുമ്പുതന്നെ, അവരെ തുടർന്നു് ആക്രമിച്ചു.

''ഞങ്ങൾ ആ നദീതടത്തിൽ വിലങ്ങനെ കടന്നു് ബുദ്യോണി*യുടെ കുതിരപ്പടയാളികളെപ്പോലെ ആക്രമണം നടത്തിയതു്, അല്യോഷ എങ്ങിനെ ആ ഫാസിസ്റ്റുകാരെ അമ്പരപ്പിച്ചുവെന്നോ! നിങ്ങളതു വിശ്വസിക്കുകയില്ല. മൂന്നു ടാങ്കുകളും, ഒരു കവചിതവാഹനവും കൂടെ ഗ്രാമങ്ങളെല്ലാം ആക്രമിച്ചു് അവിടെ ഉണ്ടായിരുന്ന യുദ്ധസാമഗ്രികളെല്ലാം പിടിച്ചടക്കി. അല്യോഷ, യുദ്ധത്തിൽ പരിഭ്രമം വിതറുവാൻ സാധിച്ചാൽ അതൊരു വലിയ സംഗതിയായി. രണ്ടു നല്ല പടയണികൾക്കു ചെയ്യാൻ സാധിക്കുന്നതിൽ കൂടുതൽ ദ്രോഹം ഈ പരിഭ്രാന്തിക്കു ചെയ്യുവാൻ സാധിക്കും. ഒന്നുമാത്രം. അതു് ഒരു ''ക്യാമ്പ്ഫയർ'' മാതിരി ശരിക്കു നിലനിർത്തണം. അപ്രതീക്ഷിതമായ അടികളുടെ രൂപത്തിൽ എപ്പോഴും അതിൽ വിറകു് എരിച്ചുകൊണ്ടിരിക്കണം. അതു കെട്ടുപോകുവാൻ അനുവദിക്കരുതു്. ഞങ്ങൾ ജർമ്മൻകാരുടെ കവചം ഭേദിച്ചു. നാറുന്ന കുടൽ അല്ലാതെ അതിനകത്തു് ഒന്നുമില്ലായിരുന്നു. വെണ്ണ കണ്ടിക്കുന്നതുപോലെ എളുപ്പമായിരുന്നു ഞങ്ങളുടെ ജോലി.

* ബുദ്യോണി സിമ്യോൻ മിഹൈലൊവിച്ച് (1883–1973)—സുപ്രസിദ്ധ സോവിയററ് അശ്വസേനാനായകൻ.—എഡി.



''ആ, എനിക്കു് ഇങ്ങിനെയാണു് ആ അബദ്ധംപററിയതു്. എന്നോ ഒരു ദിവസം മേലധികാരി ഞങ്ങളെ വിളിച്ചുപറഞ്ഞു. ഇന്നദിക്കിൽ ശത്രുക്കളുടെ വലിയ ഒരു വിമാനസങ്കേതം ഉണ്ടു് എന്ന വാർത്ത കാവൽവിമാനം താഴെയിട്ട ഒരു കുറിപ്പിൽനിന്നു മനസ്സിലായിരിക്കുന്നു. അവിടെ ഏകദേശം 300 വിമാനങ്ങളും, ഇന്ധനവും മററു സാമഗ്രികളും ഉണ്ടു്. മീശ ചൊറിഞ്ഞുകൊണ്ടു് അയാൾ പറയുകയാണു്: 'ഗ്വോസ്ഡെവ്, ഇന്നു രാത്രിതന്നെ ആ വിമാനത്താവളത്തിൽ എത്തണം. ഒരൊററ വെടിപൊട്ടിക്കാതെ മെല്ലെ, ശാന്തമായിട്ടുവേണം അവിടെ എത്താൻ. നിങ്ങളും ജർമ്മൻകാർ ആണു് എന്ന നാട്യത്തിൽ പോകണം. ചാർജ്ജ്ചെയ്യാൻതക്കവണ്ണം അടുത്തെത്തുമ്പോൾ, സർവ്വതോക്കുകളും ഒരുമിച്ചു് ഉപയോഗിച്ചു്, ശത്രുക്കൾക്കു തങ്ങളുടെ നില എന്താണെന്നു മനസ്സിലാകുവാനിടകിട്ടുന്നതിനുമുമ്പുതന്നെ എല്ലാം തകർക്കണം—നോക്കു, ഒരൊററ കള്ളൻ പുറത്തുകടക്കാതെ ശ്രദ്ധിക്കണം.' ചുമതല മുഴുവനും എൻെറ കീഴിലുള്ള വിഭാഗത്തിനായിരുന്നു. വേറെ ഒരു ഡിവിഷനേയും എൻെറ നിയന്ത്രണത്തിൽ വിട്ടുതന്നു. ബാക്കിയുള്ളവർ റൊസ്റ്റോവ്നഗരത്തിനെ ലക്ഷ്യമാക്കി പ്രയാണമാരംഭിച്ചു.

''ശരി, കുറുക്കൻ കോഴിക്കൂട്ടിൽ കടക്കുന്നതുപോലെതന്നെ ഞങ്ങൾ വിമാനത്താവളത്തിലെത്തി. അല്യോഷ, നിങ്ങൾ വിശ്വസിക്കുകയില്ല. ജർമ്മൻഗതാഗതനിയന്ത്രകരാണു് ഞങ്ങൾക്കു ശരിക്കുള്ള വഴി കാട്ടിത്തന്നതു്. ഒരൊററ ആൾ ഞങ്ങളെ തടുത്തില്ല. നിറയെ മൂടൽമഞ്ഞുള്ള ഒരു പ്രഭാതമായിരുന്നു അതു്. ഒന്നും ശരിയായി കാണുവാൻ സാധിച്ചിരുന്നില്ല. അവർക്കു എൻജിൻെറ ശബ്ദവും, ചക്രങ്ങളുടെ കുലുക്കവും മാത്രമേ കേൾക്കുവാൻ പററിയിരുന്നുള്ളു. അവരുടെ വിചാരം ഞങ്ങൾ ജർമ്മൻകാർതന്നെയാണെന്നായിരുന്നു. പിന്നെ ഞങ്ങൾ വെളിവായി അവരെ നേരിട്ടു. അല്യോഷ, നല്ല നേരംപോക്കായിരുന്നു. വിമാനങ്ങൾ അങ്ങനെ നിരനിരയായി ഇട്ടിരിക്കുകയായിരുന്നു. കവചം ഇളക്കുന്ന വെടിയുണ്ടകൾ ഞങ്ങൾ അവയുടെമേൽ വർഷിച്ചു. ഒരോന്നിലും അരഡസൻ വീതമെങ്കിലും പതിച്ചിരിക്കണം. പക്ഷേ, ആ മാതിരി ജോലി കുറേനേരംകൂടി ചെയ്തുകൊണ്ടിരിക്കുവാൻ നിർവ്വാഹമില്ല എന്നു ഞങ്ങൾക്കു മനസ്സിലായി. എന്തെന്നാൽ, ജർമ്മൻവൈമാനികരിൽ ധൈര്യമുള്ള കുറേപ്പേർ യത്നം നടത്താൻതന്നെ തയ്യാറെടുത്തു, അപ്പോൾ ഞങ്ങൾ അരവാതിൽ അടച്ചു, അവരുടെ പിന്നിൽച്ചെന്നു് ഇടിച്ചുതകർക്കാൻതുടങ്ങി. അവ ഗതാഗതവിമാനങ്ങൾ ആയിരുന്നു. വളരെ വലുതായതുകൊണ്ടു് ഞങ്ങൾക്കു് അവയുടെ യന്ത്രങ്ങളെ സമീപിക്കുവാൻ സാദ്ധ്യമായിരുന്നില്ല. അതുകൊണ്ടു് ഞങ്ങൾ അവയുടെ വാലിനെ ഉന്നംവച്ചു. എൻജിൻപോലെതന്നെ വാലും ഇല്ലാതെ അവർക്കു പറക്കുവാൻ സാദ്ധ്യമല്ലല്ലോ. ഇവിടെവച്ചാണു് എനിക്കു അബദ്ധംപററിയതു്.

ഞാൻ അരവാതിൽ തുറന്നു് എങ്ങിനെയിരിക്കുന്നു സ്ഥിതിഗതികൾ എന്നറിയാനായി തല ഒന്നു നീട്ടിനോക്കി. അപ്പോഴാണു് എന്റെ ടാങ്ക് ഒരു വിമാനത്തിന്റെ സമീപമെത്തിയതു്. ചിറകിന്റെ ഒരു ഭാഗം എന്റെ തലയിൽവന്നു ഇടിച്ചു. ഭാഗ്യത്തിന്നു് എന്റെ തൊപ്പി അടിയുടെ ശക്തികുറച്ചു; അല്ലെങ്കിൽ എന്റെ കഥ കഴിയുമായിരുന്നു. പരുക്ക സാരമില്ല. വേഗത്തിൽത്തന്നെ ആസ്പത്രിവിട്ടു് എനിക്കു എന്റെ ടാങ്കു സുഹൃത്തുക്കളുടെകൂടെ ചേരാൻ സാധിക്കും. യഥാർത്ഥമായ അപകടം മററൊന്നാണു്. ആസ്പത്രിക്കാർ എന്റെ താടി ക്ഷൌരംചെയ്തുകളഞ്ഞു.

''എന്തു ബുദ്ധിമുട്ടിയാണു് അതു് ഞാൻ വളർത്തിയെടുത്തതു്. അതു് അസ്സൽ വീതിയേറിയ സാധനമായിരുന്നു. ആസ്പത്രിക്കാർ യാതൊരു ദയയുമില്ലാതെ അതു് വടിച്ചുകളഞ്ഞു. താടി നരകത്തിൽ പോട്ടെ. നാം വളരെ ധൃതിയിൽ മുന്നേറുകയാണു്. എനിക്കു തോന്നുന്നു യുദ്ധം കഴിയുന്നതിനുമുമ്പുതന്നെ എന്റെ വൃത്തികെട്ട മുഖം മറയ്ക്കുവാൻ പര്യാപ്തമായ ഒരു താടി വളർത്താൻ സാധിക്കുമെന്നു്. പക്ഷേ, അല്യോഷ, എന്തോ കാരണംകൊണ്ടു് അന്യൂതക്കു അതിനോടു വെറുപ്പാണു്. ഓരോ എഴുത്തിലും അതു വളർത്തുന്നതിനു് അവരം എന്നെ ശകാരിക്കുന്നുണ്ടു്.''

അതൊരു നീണ്ട എഴുത്തായിരുന്നു. ആസ്പത്രിജീവിതത്തിലെ വിരസതയിൽനിന്നു വിമോചനം കിട്ടുവാൻവേണ്ടിയാണു് ഗ്രോസ്ഡെവ് ഇതെഴുതിയിരിക്കുന്നതെന്നു് സ്പഷ്ടമത്രെ. ആ എഴുത്തിന്റെ അവസാനഭാഗത്തു് പ്രാസംഗികമായി ഇപ്രകാരമെഴുതിയിരുന്നു; അയാളും കൂട്ടരും, സ്റ്റാലിൻഗ്രാഡിന്റെ അടുത്തു് കാൽനടയായി യുദ്ധം ചെയ്തുകൊണ്ടിരിക്കുമ്പോരം—നഷ്ടപ്പെട്ട വാഹനങ്ങൾക്കു പകരം വേറെ കിട്ടുവാനായി കാത്തിരിക്കുന്നതിനിടയിൽ—പ്രസിദ്ധമായ ''മാമായിവ് കർഗൻ'' ഭാഗത്തു വച്ചു, സ്റ്റെപ്പാൻ ഇവാനൊവിച്ചിനെ കണ്ടുമുട്ടി. ആ വൃദ്ധൻ ഒരു പരിശീലനകോഴ്സ് കഴിച്ചതിനുശേഷം, ഇപ്പോരം ഒരു ടാങ്കുനശീകരണ തോക്കുകാരുടെ സാർജൻറ്മേജറാണു്. പണ്ടത്തെ സ്റ്റെപ്പറുടെ സ്വഭാവമൊന്നും അയാരം കളഞ്ഞിട്ടില്ല. ഇന്നയാരം വലിയ ഇരകളുടെ പിന്നാലെയാണു് പായുന്നതു്. ഗുഹകളിൽ നിന്നു ചുടേല്ക്കുവാൻ പുറത്തുവരുന്ന ഫാസിസ്റ്റിനെ വിട്ടു് ഇന്നു് അയാരം കൗശലശാലികളായ ശക്തമൃഗങ്ങളെ—ജർമ്മൻ ടാങ്കുകളെ ആണു് ലക്ഷ്യംവയ്ക്കുന്നതു്. ഈ നായാട്ടിലും അയാരം പഴയ സൈബീരിയൻനായാട്ടുകാരന്റെ സാമർത്ഥ്യം മുഴുവനും—കരിങ്കല്ലുപോലുള്ള ക്ഷമയും, ധൈര്യവും, ഉന്നവും പ്രകടിപ്പിക്കുന്നുണ്ടു്. അവർ തമ്മിൽ കണ്ടുമുട്ടിയപ്പോരം ശ്രദ്ധാലുവായ സ്റ്റെപ്പാൻ ഇവാനൊവിച്ച് സൂക്ഷിച്ചിരുന്ന, ശത്രുവിൽനിന്നു പിടിച്ചെടുത്ത, ഒരു കുപ്പി വഷളൻ വീഞ്ഞു് സ്വാദുനോക്കിക്കൊണ്ടു് അയാരം എല്ലാ സുഹൃത്തുക്കളേയുംകുറിച്ചു് സംസാരിച്ചു. മെരേസ്യെവിനോടു് വിവരം പറയണമെന്നു് അയാരം പറഞ്ഞേല്പിച്ചിട്ടുണ്ടു്. യുദ്ധം കഴിയുമ്പോരം അയാളുടെ കൂട്ടുകൃഷിക്കളത്തിൽ പോയി അണ്ണാനേയും എർണകളേയും വെടിവക്കുവാനായി രണ്ടുപേരേയും ക്ഷണിച്ചിരിക്കുന്നു.

ആ ലേഖനം അലെക്സേയെ ആശ്വസിപ്പിക്കുകയും വേദനിപ്പിക്കുകയും ചെയ്തു. 42-ാം വാർഡിലെ അയാളുടെ സുഹൃത്തുക്കരം എല്ലാംതന്നെ വളരെമുമ്പേ ജാഗ്രത്തായ സമരമുന്നണിയിൽ എത്തിയിരിക്കുന്നു. ഇപ്പോരം ഗ്വോസ്ഡെവും വൃദ്ധനായ സ്റ്റെപ്പാൻ ഇവാനൊവിച്ചും എവിടെ ആയിരിക്കും? യുദ്ധത്തിന്റെ കൊടുങ്കാററു് അവരെ ഊതിപ്പറപ്പിച്ചിരിക്കും? അവർ ജീവിച്ചിരിപ്പുണ്ടാകുമോ? ഓല്യ എവിടെയാണു്?

അയാരം വീണ്ടും കമ്മിസ്സാർ വൊറൊബ്യോവ് പറയാറുള്ള: ''അണഞ്ഞ നക്ഷത്രങ്ങളിൽനിന്നു വളരെക്കാലംകൊണ്ടു് എത്തിച്ചേരുന്ന പ്രകാശംപോലെയാണു് പട്ടാളക്കാർക്കുള്ള എഴുത്തുകരം'' എന്ന വാചകം ഓർത്തുപോയി. നക്ഷത്രം എന്നേ അസ്തമിച്ചുപോയാലും, അതിന്റെ ഉന്മേഷദായകമായ വെളിച്ചം ശൂന്യാകാശത്തെ തുളച്ചുകടന്നു്, നശിച്ചുപോയ ആ തേജഃപുഞ്ജത്തിന്റെ സൌമ്യമായ കാന്തിപ്രസരത്തെ നമ്മുടെ അടുത്തു് എത്തിക്കുന്നു.

# നാലാം ഭാഗം

## I

1943-ലെ ചൂടേറിയ വേനൽകാലത്തെ ഒരു ദിവസം മുന്നേറുന്ന ചെമ്പടയുടെ സാമാനവണ്ടികൾ ചുവന്ന കളകൾ നിറഞ്ഞ വയലുകളിൽക്കൂടി ഉണ്ടാക്കിയിരുന്ന റോഡിലൂടെ ഒരു പഴയ മോട്ടോർട്രക്കു് പാഞ്ഞുപോകുകയായിരുന്നു. കുഴികളിൽക്കൂടി ചാടിമറഞ്ഞു്, തന്റെ പഴയ ദേഹം കുലുക്കിക്കൊണ്ടു് അതു് മുന്നണിയിലേക്കു് ഓടുകയാണു്, ''യുദ്ധാങ്കണത്തിലേക്കുള്ള തപാൽസർവ്വീസ്'' എന്നു് എഴുതിയ ഒരോകഷണം വെള്ളക്കടലാസ് അതിന്റെ തകർന്ന പൊടിയണിഞ്ഞ ഇരുഭാഗങ്ങളിലും കഷ്ടിച്ച മനസ്സിലാകത്തക്കവിധത്തിൽ പററിച്ചിട്ടുണ്ടു്. നിശ്ചലമായ വായുവിൽ സാവധാനം അലിഞ്ഞുപോകുന്ന ഊതനിറത്തിലുള്ള പൊടിപടലം ഉയർത്തികൊണ്ടാണു് അതു് ഓടിമറയുന്നതു്.

മെയിൽസഞ്ചികൾകൊണ്ടും വർത്തമാനപത്രങ്ങൾകൊണ്ടും നിറഞ്ഞ അതിൽ, വൈമാനികരുടെ ഉടുപ്പും നീലബാൻഡുകളുള്ള ഉയർന്ന തൊപ്പിയും ധരിച്ച രണ്ടു പട്ടാളക്കാർ ട്രക്കിന്റെ ചലനത്തിന്നനുസരിച്ച ചാടിയും ചാഞ്ചാടിയുംകൊണ്ടു് ഇരിക്കുന്നുണ്ടു്. ചുമലിലെ പുതിയ സ്റ്റ്റാപ്പുകൊണ്ടു വ്യോമസൈന്യത്തിലെ ഒരു സാർജൻറു് മേജറാണു എന്നു മനസ്സിലാക്കാവുന്ന, ആ പ്രായംകുറഞ്ഞ ആൾ ദൃഢമായ ശരീരവും, നല്ല തലമുടിയും ഉള്ള ഒരു യുവാവായിരുന്നു. വെളുത്ത തൊലിയുടെ ഉള്ളിലൂടെ രക്തം തുള്ളിത്തുളുമ്പുന്നപോലുള്ള ഒരു നവീനത്വം ഉണ്ടായിരുന്നു അയാളുടെ മുഖത്തിനു്. കണ്ടാൽ അയാൾക്കു ഒരു പത്തൊമ്പതു വയസ്സുപ്രായം തോന്നും. പഴക്കമേറിയ ഒരു പട്ടാളക്കാരനെപോലെ പെരുമാറാനാണു് അയാളുടെ ശ്രമം. പല്ലിനിടയിലൂടെ തുപ്പി, ഉരത്തശബ്ദത്തിൽ ശപഥങ്ങൾ ചെയ്തു, കൈവിരലിന്റെ വണ്ണമുള്ള സിഗററുകൾ പുകച്ചു് അയാൾ ചുററുമുള്ള സർവ്വസംഗതികളിലും ഉദാസിനനാണെന്നു് ഭാവിച്ചു. പക്ഷേ ഇതൊക്കെയായാലും ആദ്യമായാണു് അയാൾ യുദ്ധരംഗത്തിലേക്കു പോകുന്നതു് എന്നും നല്ല പരിഭ്രമം ഉണ്ടെന്നും തെളിഞ്ഞു കാണാം. പരിസരങ്ങളിൽ കാണുന്ന എല്ലാം തന്നെ, റോഡരുകിൽ കിടക്കുന്ന ഒരു കേടുവന്ന തോക്കു്, മുകളിൽ പുല്ലുപിടിച്ചുകിടക്കുന്ന ഒരു



തകർന്ന സോവിയററു് ടാങ്കു്, ആകാശത്തിൽനിന്നുള്ള ആക്രമണംകൊണ്ടു് തകർന്നു കിടക്കുന്ന ഒരു ജർമ്മൻ ടാങ്കു്, പുല്ലുമുളച്ച ഷെൽക്കുഴികൾ, വഴിയുടെ ഒരു ഭാഗത്തായി വലിച്ചുകൂട്ടിയിട്ടിരിക്കുന്ന മൈൻഡിസ്കുകൾ, അങ്ങകലെ ജർമ്മൻകാരുടെ ശവകടീരത്തിൽ പൊങ്ങിക്കാണാവുന്ന ബർച്ച്മരക്കുരിശുകൾ അങ്ങിനെ അവിടെ നടന്ന സമരത്തിന്റെ അടയാളങ്ങൾ—ഒരു പരിചിതനായ പട്ടാളക്കാരൻ ഇതിനൊന്നിനും യാതൊരു പ്രത്യേകതയും കല്പിക്കുകയില്ല—ഈ യുവാവിൽ അത്ഭുതവും പ്രാധാന്യവും, രസവും വളർത്തി.

നേരെമറിച്ച അയാളുടെ സഹയാത്രികൻ പഴക്കംചെന്ന ഒരു പട്ടാളക്കാരൻ ആണെന്നു് എളുപ്പത്തിൽ മനസ്സിലാക്കാം. ഒററ നോട്ടത്തിൽ അയാൾക്കു ഇരുപതോ ഇരുപത്തി മൂന്നോ വയസ്സേ മതിക്കു; പക്ഷേ പലേകാലാവസ്ഥകളിലും പഴകിയ ചുളിവുള്ള മുഖത്തേക്കും, ക്ഷീണിച്ചു് കറുത്തു, വിചാരമഗ്നമായ ആ നേത്രങ്ങളിലേക്കും ഉററുനോക്കിയാൽ നിങ്ങൾ ഒരു പത്തുകൊല്ലാംകൂടെ കൂട്ടും. പ്രകൃതിദൃശ്യം അയാളിൽ ഒരു വികാരവും ഉണ്ടാക്കിയില്ല. അവിടവിടെ ചിന്നിച്ചിതറികിടക്കുന്ന, പൊട്ടിത്തെറിയ്ക്കൽ കൊണ്ടു വളഞ്ഞുപിരിഞ്ഞു് തുരുമ്പുപിടിച്ച ആയുധാവശിഷ്ടങ്ങളോ, ട്രക്കുകടന്നുപൊയ്ക്കൊണ്ടിരുന്ന വെന്തടിഞ്ഞ ഗ്രാമങ്ങളിലെ ജനശൂന്യമായ വീഥികളോ, ഒരു സോവിയററ്‌വിമാനം തകർന്നുണ്ടായ അലുമിനിയക്കൂനയോ, അതിന്റെ അപ്പുറത്തായിക്കിടക്കുന്ന ചുകന്ന നക്ഷത്രമുള്ള അതിന്റെ വാലോ, തകർന്ന യന്ത്രമോ അയാളിൽ യാതൊരു അത്ഭുതവും ഉണ്ടാക്കിയില്ല. പക്ഷേ അവയുടെ കാഴ്ചയിൽ ആ യുവാവായ ഉദ്യോഗസ്ഥൻ തുടുത്തു് വിറച്ചുപോയി.

പത്രക്കെട്ടുകൾകൊണ്ടൊരു ഇരിപ്പിടം ഉണ്ടാക്കി തന്റെ താടി വടിയിൽ ഊന്നി പ്രായംകൂടിയ ഓഫീസർ ഒന്നു മയങ്ങി. അലസതയെ അകററിക്കളയുവാനെന്നപോലെ അയാൾ ഇടക്കിടെ ഒരു ഞെട്ടലോടെ കണ്ണുതുറക്കും; സന്തുഷ്ടമായ ഒരു ചിരിയോടെ ചുററും നോക്കി സുരഭിലമായ ആ ഊഷ്മളവായു ആസ്വദിക്കും. റോഡിൽനിന്നു അകലെ ആഞ്ഞുലയുന്ന ചെമ്പുൽക്കടലിനുമീതെ അയാൾ രണ്ടു പാടുകൾ കണ്ടു; കുറെക്കൂടിശ്രദ്ധാപൂർവ്വം പരിശോധിച്ചപ്പോൾ അവ രണ്ടു വിമാനങ്ങൾ ആണു് എന്നു മനസ്സിലായി. അവ സ്വസ്ഥമായി ഒന്നിനുപുറകെ ഒന്നായി ആകാശത്തിലൂടെ സൈ്വരസഞ്ചാരം ചെയ്യുകയായിരുന്നു. പെട്ടെന്നു് ആലസ്യം അയാളെ വിട്ടകന്നു; അയാളുടെ കണ്ണുകൾ പ്രകാശിച്ചു. നാസാരന്ധ്രങ്ങൾ വിറയാർന്നു; കഷ്ടിച്ച കാണാവുന്ന ആ രണ്ടു കുത്തുകളിൽ ഉറച്ചുനിന്നു അയാളുടെ കണ്ണുകൾ. അയാൾ ഡ്രൈവറുടെ മുറിയുടെ മീതെ ഉറക്കെ കൊട്ടിക്കൊണ്ടു അലറി:

''മറവിൽ പോയ്ക്കോളൂ—റോഡിൽനിന്നു തിരിഞ്ഞോളൂ.''

അയാൾ എഴുന്നേററുനിന്നു, പരിചിതമായ കണ്ണുകൊണ്ടു ആ പാറ

യിട്ടക്കം ആകെ പരിശോധിച്ച്, നദീതടത്തിലുള്ള ഒരു കളിമൺകുഴി ഡ്രൈവർക്കു ചൂണ്ടിക്കാണിച്ചു കൊടുത്തു. അതിന്റെ തീരം നിറയെ ചാരനിറത്തിലുള്ള കോൾട്സ്ഫൂട്ടും ചുവപ്പൻ സെലാൻഡൈയിനും വളർന്നു നില്ക്കുന്നുണ്ട്.

ഉദാസീനനായി ആ യുവസേനായി പുഞ്ചിരിയിട്ടു. വളരെ വിദൂരതയിൽ, ശല്യം ചെയ്യാതെ കറങ്ങുകയായിരുന്ന ആ വിമാനങ്ങളും, വിരസവും വിജനവുമായ വയലിൽക്കൂടെ പൊടിപടലം ഉയർത്തിക്കൊണ്ടു പോകുന്ന ആ ഏകാന്തമായ ട്രക്കിനെ ഗൗനിച്ചിരുന്നില്ല. പക്ഷേ അയാൾക്കു ഒരു പ്രതിഷേധശബ്ദം പുറപ്പെടുവിക്കുവാൻ കഴിയുന്നതിനു മുമ്പുതന്നെ ഡ്രൈവർ റോഡുവിട്ടു. ആ ട്രക്ക് കുലുങ്ങിക്കൊണ്ട് കുഴിയിടം നോക്കിപ്പാഞ്ഞു.

അവർ ആ കുഴിസ്ഥലത്ത് എത്തിയ ഉടനെതന്നെ സീനിയർ ലെഫ്റ്റനന്റ് പുറത്ത് ഇറങ്ങി, റോഡിലേക്കു ശ്രദ്ധാപൂർവ്വം നോക്കിക്കൊണ്ടു ആ പുല്ലിൽ ചടഞ്ഞിരുന്നു.

സീനിയർ ഉദ്യോഗസ്ഥനെ ചുച്ഛരസത്തിൽ നോക്കി ''എന്തിനാണു ഇതെല്ലാം?'' എന്നു ചോദിച്ചു യുവാവ്.

ഈ വാചകം പൂർത്തിയാക്കുന്നതിനു മുമ്പുതന്നെ മുതിർന്ന ആൾ നിലംപററിക്കിടന്നു കൊണ്ടു വിളിച്ചുപറഞ്ഞു:

''കിടക്കൂ.''

ആ നിമിഷത്തിൽതന്നെ വിമാനത്തിന്റെ ഭയങ്കരമായ അലർച്ച മുഴങ്ങി. ഒരു അസാധാരണമായ കലകലശബ്ദത്തോടെ രണ്ടു വലിയ നിഴലുകൾ അവരുടെ തലക്കുമീതെ കൂടി കടന്നുപോയി. വായുവിൽ പ്രതിധ്വനി ഉയർന്നു. ഇതും ആ യുവാവിനെ അധികം പരിഭ്രമിപ്പിച്ചില്ല. ''സാധാരണ വിമാനങ്ങൾ—സംശയമില്ല നമ്മുടെതന്നെ'' അതായിരുന്നു അയാളുടെ വിചാരം. അയാൾ ചുററും നോക്കി. പെട്ടെന്നു വഴി അരുകിലായി, ഒരു മറിഞ്ഞട്രക്ക് പുകയുർത്തി കത്തിജ്വലിക്കുന്നതു് അയാളുടെ ദൃഷ്ടിയിൽപ്പെട്ടു.

''അവർ തീബോംബുകളാണ് ഉതിർക്കുന്നതു്,'' ഉണ്ടകൊണ്ടു് വിണ്ടുകീറി തീപ്പിടിച്ചു് അമരുന്ന ട്രക്കിനെനോക്കി മെയിൽഡ്രൈവർ ഒരു പുഞ്ചിരിയോടെ പറഞ്ഞു: ''അവർ ട്രക്കുകളെ അന്വേഷിച്ചു നടക്കുകയാണു്.''

''നായാട്ടുകാർ,'' പുല്ലിൽ കുറെക്കൂടെ സംതൃപ്തമായി ഇരുന്നുകൊണ്ടു സീനിയർ ലെഫ്റ്റനന്റ് പറഞ്ഞു: ''നമുക്കു് കുറച്ചു നേരംകൂടി കാത്തു നില്ക്കണം. അവർ വേഗംതന്നെ മടങ്ങിവരും. റോഡുകളാണു് അവർ തിരയുന്നതു്. കുറച്ചുകൂടി പിന്നിലേക്കു്, അതാ, അവിടെക്കാണുന്ന ബർച്ചുമരത്തണലിലേക്കു് ട്രക്ക് അടുപ്പിച്ചിടുന്നതാണു് നല്ലതു്, സ്നേഹിതാ.''



ജർമ്മൻ വൈമാനികർ തങ്ങളുടെ പ്ലാൻ അയാളോടു പറഞ്ഞുകൊടുത്തിട്ടുണ്ട് എന്നു തോന്നത്തക്കവിധത്തിൽ ആത്മവിശ്വാസത്തോടും സാവധാനത്തിലുമാണു് അയാൾ അതു പറഞ്ഞതു്. ആ പോസ്റ്റ് മെയിലിനെ അനുഗമിച്ചിരുന്ന യുവതിയായ ഒരു പോസ്റ്റ് ജീവനക്കാരി ഡ്രൈവറുടെകൂടെ ഇരിക്കുന്നുണ്ടായിരുന്നു. വിളർത്തു്, പൊടിയണിഞ്ഞ ചുണ്ടിൽ ഒരു ക്ഷീണിച്ച പുഞ്ചിരിയുമായി, കല്ലോലസദൃശമായ മേഘശകലങ്ങൾ ചുററിത്തിരിയുന്ന വേനൽക്കാലന്തരീക്ഷത്തിലേക്കു് അലസമായി നോക്കിക്കൊണ്ടു് അവൾ ആ പുല്ലിൽ മലർന്നുകിടന്നു. പരിഭ്രാന്തി ഉള്ളിൽ നിറയുന്നുണ്ടെങ്കിലും, ഉദാസീനതയവലംബിച്ചു്, അവളുടെ ഗുണവുംകൂടെ കരുതി ആ ചെറുപ്പക്കാരൻ സാർജന്റ്മേജർ പറഞ്ഞു:

''നമുക്കു് പുറപ്പെടുകയാണു് നല്ലതു്. എന്തിനു സമയംകളയുന്നു. തുങ്ങിച്ചാവാൻ ജനിച്ചവനു ഒരിക്കലും മുങ്ങിച്ചാവേണ്ടിവരുകയില്ല.''

ശാന്തമായി ഒരു പുൽക്കൊടി ചവച്ചുകൊണ്ടു ഇരുന്നിരുന്ന ആ സീനിയർ ലെഫ്റ്റനന്റ് ഗൗരവംപൂണ്ടു. നീലനേത്രങ്ങൾകൊണ്ടു് അല്പം വിനോദരസം കലർന്നഭാവത്തിൽ യുവാവിനെ നോക്കി തിരിച്ചടിച്ചു.

''ശ്രദ്ധിക്കു കുട്ടി. സമയം അതിക്രമിക്കുന്നതിനുമുമ്പു് അബദ്ധജടിലമായ ആ പഴഞ്ചൊല്ലു് മറന്നുകളയു. പിന്നെ വേറെ ഒരു കാര്യം, സാർജന്റ്മേജർ സഖാവെ, യുദ്ധമുന്നണിയിൽ നിങ്ങൾ നിങ്ങളുടെ മേലധികാരികളെ തികച്ചും അനുസരിക്കണമെന്നാണു വയ്പ്—നിലത്തുകിടക്കു എന്നാണു് കല്പനയെങ്കിൽ നിങ്ങൾ നിലത്തു കിടക്കുകതന്നെ വേണം.''

സീനിയർ ലെഫ്റ്റനന്റ് കടിക്കുവാൻ കഴമ്പുള്ള ഒരുതരം പുൽത്തണ്ടു് കിടക്കുന്നതു് കണ്ടു് അതു് എടുത്തു് അതിന്റെ സൂക്ഷ്മമുള്ള തൊലിനീക്കി, നഖംകൊണ്ടു് ചീന്തി അതു് രുചിയോടെ കാർന്നുതിന്നാൻ തുടങ്ങി. വീണ്ടും കേട്ടു വിമാനത്തിന്റെ ഇരമ്പൽ. രണ്ടു വിമാനങ്ങൾ ഭൂമിയിലേക്കു താഴ്ന്നുവന്നു് പാർശ്വഭാഗങ്ങളിലേക്കു് അങ്ങോട്ടും ഇങ്ങോട്ടും ചെരിഞ്ഞുകൊണ്ടു് പറക്കുവാൻ തുടങ്ങി. അവയുടെ ചിറകിന്റെ കടുംമഞ്ഞനിറവും, കറുപ്പും വെളുപ്പും ചേർന്ന കുരിശടയാളവും, ഏററവും താഴ്ന്നു പറക്കുന്നതിന്റെ ഫ്യൂസിലേജിൽ അങ്കിതമായിരുന്ന ആഡ്യൻ ചിത്രവും വ്യക്തമായിക്കാണാമായിരുന്നു. സീനിയർ ലെഫ്റ്റനന്റ് അലസനായി വാച്ചിലേക്കു് നോക്കിപ്പറഞ്ഞു:

''എല്ലാം ശരിയായി. നമുക്കു് പോകാം. സമയം കളയണ്ട. എത്രത്തോളം വേഗം ഇവിടെനിന്നു് അകലുന്നുവോ അത്രയും നല്ലതു്.''

ഡ്രൈവർ ഹോണടിച്ചപ്പോൾ പോസ്റ്റു ജീവനക്കാരി ഓടിവന്നു. അവളുടെ കയ്യിൽ നീണ്ട ഞെട്ടിയിൽ തൂങ്ങികിടക്കുന്ന നിരവധി ചുകന്ന കാട്ടു സ്റ്റ്റോബെറിപ്പഴങ്ങൾ ഉണ്ടായിരുന്നു. അവ അവൾ സീനിയർ ലെഫ്റ്റനന്റിനു നീട്ടി.

''ഇവ പഴുത്തുതുടങ്ങി. വേനൽക്കാലം വന്നതു് നാം അറിഞ്ഞേ

ഇല്ല,'' പഴങ്ങൾ മണത്തുനോക്കിക്കൊണ്ടു് അയാൾ പറഞ്ഞു. ഒരു കുസുമംപോലെ അയാൾ അതു് തന്റെ കുപ്പായത്തിന്റെ ബട്ടണിന്റെ ദ്വാരത്തിൽ തിരുകിവച്ചു.

''അവ ഇനി തിരിച്ചുവരുകയില്ലെന്നും, നമുക്കു സുരക്ഷിതമായി യാത്രതുടരാമെന്നും എങ്ങിനെ മനസ്സിലാക്കി?'' നിശ്ശബ്ദനായി വണ്ടി കുഴിയിൽ വീഴുന്നതിനോടനുസരിച്ചു ചാടി ഉലഞ്ഞുകൊണ്ടിരുന്ന സീനിയർ ലെഫ്റ്റനന്റിനോടു ആ യുവാവു ചോദിച്ചു.

''വളരെ എളുപ്പത്തിൽ അതിനൊരു വിശദീകരണം സാദ്ധ്യമാണു്. അവ 'മെസെർ,—എം.എ—109' ആണു്. 45 മിനിററു പറക്കുവാനുള്ള ഇന്ധനമേ അവയുടെ അകത്തു് ഉണ്ടായിരിക്കുകയുള്ളു. അതു് തീർന്നു് വീണ്ടും നിറയ്ക്കാൻ പോയിരിക്കുകയാണു്.''

ഇത്ര നിസ്സാരമായ കാര്യം മനുഷ്യർക്കു എന്തുകൊണ്ടു് അറിയാൻ കഴിയുന്നില്ല എന്ന ഭാവമായിരുന്നു സീനിയർ ലെഫ്റ്റനന്റിന്റെ സ്വരത്തിൽ. യുവാവു് ഇതു കഴിഞ്ഞപ്പോൾ വളരെ ശ്രദ്ധയോടെ അന്തരീക്ഷനിരീക്ഷണത്തിനു തുനിഞ്ഞു, വിമാനം തിരിച്ചു വരുന്നതു് ലെഫ്റ്റനന്റിനെക്കാളും മുമ്പെ തനിക്കു കണ്ടുപിടിക്കണമെന്നായിരുന്നു അയാളുടെ വിചാരം. പക്ഷേ വ്യോമസീമ പ്രശാന്തമായിത്തന്നെ ഇരുന്നു. നിറയെ വളർന്നുനില്ക്കുന്ന പുല്ലിന്റെയും, പൊടിയുടെയും ഊഷ്മളമായ മണ്ണിന്റെയും മണം വായുവിൽ മുററിനിന്നിരുന്നു. ചീവിടുകൾ സന്തോഷത്തോടെ ലഹളകൂട്ടിയിരുന്നു. കളകൾനിറഞ്ഞ ഉറച്ചമണ്ണിന്റെ മീതെ ഇരുന്നു് വാനമ്പാടികൾ ഗീതാലാപം നടത്തി. അയാൾ ജർമ്മൻകാരെയും സമരത്തെയും അപകടങ്ങളെയും തീരെ വിസ്മരിച്ചു, അന്നു് യുദ്ധരംഗത്തു് സുപ്രസിദ്ധമായിരുന്ന—കുടിലിൽ ഇരിക്കുന്ന പട്ടാളക്കാരൻ തന്റെ കാമിനിക്കുവേണ്ടി ഉഴറിക്കൊണ്ടു ആലപിക്കുന്ന ആ പാട്ടു പാടുവാൻ തുടങ്ങി.

''നിങ്ങൾക്കു ആ ആഷ്മരത്തിന്റെ പാട്ടറിയാമോ?'' അയാളുടെ സ്നേഹിതൻ ഇടക്കുകയറി ചോദിച്ചു.

യുവാവു് തലകുലുക്കി ആ പഴയ പാട്ടു് പാടുവാൻ തുടങ്ങി. സീനിയർ ലെഫ്റ്റനന്റിന്റെ പൊടിയണിഞ്ഞു ക്ഷീണിച്ച മുഖത്തു് ഒരു വിഷാദം നിഴലിട്ടു.

''സ്നേഹിതാ, നിങ്ങൾ പാടുന്ന രീതി ശരിയല്ലല്ലോ, ഇതൊരു വിനോദഗാനമല്ല. കരളിൽ തട്ടിവേണം അതു പാടുവാൻ.'' മൃദുവായി പതുങ്ങി അവ്യക്തമായ സ്വരത്തിൽ സീനിയർ ലെഫ്റ്റനന്റ് അതു് പാടാൻ തുടങ്ങി.

ഒരു നിമിഷനേരത്തേക്കു ഡ്രൈവർ ബ്രേക്ക്ചവുട്ടി. പോസ്റ്റ് ജീവനക്കാരി മുറിയിൽനിന്നു് പുറത്തുകടന്നു് ചക്രത്തിന്മേൽ കയറി പതു



ക്കെ ട്രക്കിന്നകത്തേക്കു കടന്നു. സുശക്തമായ സുഹൃൽഹസ്തങ്ങൾ വീഴാതെ അവളെ താങ്ങി.

ട്രക്കിന്റെ കടകടസ്വരത്തിന്നിടയിൽ, ചീവിടിന്റെ കർണ്ണകഠോരമായ അലർച്ചയുടെ പാശ്ചാത്തലത്തിൽ അവർ മൂന്നുപേരും കൂടി ആ ഗാനം ആലപിക്കുവാൻ തുടങ്ങി.

സ്വയം മറന്ന യുവാവു് കിററ്ബാഗിൽനിന്നു് ഒരു ''മൗത്ത്ഓർഗൻ'' വലിച്ചെടുത്തു്, ഇടക്കിടെ അതു വിളിച്ചും, ഇടക്കിടേ സംഗീതത്തിൽ പങ്കുചേർന്നും, ഇടക്കിടെ ആതൊരു വടിപോലെ വീശി കണ്ടക്ടറുടെ ഭാഗം അഭിനയിച്ചും കൊണ്ടിരുന്നു. വിരസവും, വിജനവുമായ പട്ടാളപാതയിലൂടെ പൊടിയണിഞ്ഞു്, സർവ്വസ്ഥലത്തും പരന്നു കിടക്കുന്ന സമൃദ്ധമായ കളകളുടെ മീതെക്കൂടെ, വേനൽ കാലത്തെ ചൂടിൽ മയങ്ങിക്കിടക്കുന്ന വയൽപോലെയും സുരഭിലമായ, ചൂടുള്ള പുല്ലിൽ കിടന്നു് ഒച്ചവയ്ക്കുന്ന ചീവിടുകളുടെ ചിലമ്പൽപോലെയും തെളിഞ്ഞ വേനൽക്കാലാകാശത്തിൽനിന്നു ഉതിരുന്ന വാനംപാടികളുടെ ഗാനധാരപോലെയും ഉന്നതവും അനന്തവുമായ വ്യോമമണ്ഡലംപോലെയും, പഴയതും എന്നാൽ നിത്യനൂതനവുമായ ആ ഗാനത്തിന്റെ സുശക്തമായ വിലാപധ്വനി അങ്ങനെ പരന്നൊഴുകി.

പാട്ടിൽ അങ്ങിനെ ലയിച്ചിരിക്കുകയാൽ അവരുടെ വാഹനം വഴിയിൽ കിടന്നിരുന്ന ഒരു ട്രക്കിൽ ചെന്നുമുട്ടിയപോലെയായി. പൊടുന്നനെ ഡ്രൈവർ ബ്രേക്ചവുട്ടി. വണ്ടി നടുവഴിയിൽനിന്നു. റോഡിന്റെ ഓരത്തുള്ള ഒരു കുഴിയിൽ പൊടിയണിഞ്ഞ നാലു ചക്രങ്ങളും മുകളിൽ കാണത്തക്കവിധത്തിൽ ഒരു മൂന്നുടൺ ട്രക്ക് മറിഞ്ഞുകിടന്നിരുന്നു. യുവാവു് വിളർത്തു വിവശനായി. പക്ഷേ അയാളുടെ സഖാവു് അതിന്റെ ഒരു വശത്തുകൂടെ ഇറങ്ങി കുഴിയുടെ നേർക്കു് ധൃതിയിൽ നടന്നു. അയാൾ നടക്കുമ്പോൾ അസാധാരണമായ ഒരു മുടന്തൽ ഉണ്ടായിരുന്നു. മെയിൽട്രക്കിന്റെ ഡ്രൈവർ, മറിഞ്ഞുകിടക്കുന്ന ട്രക്കിനകത്തുനിന്നു ഒരു കാർട്ടർമാസ്റ്റർക്യാപ്റ്റന്റെ രക്തംപുരണ്ട ദേഹം വലിച്ചെടുത്തു. അയാളുടെ മുഖം, വിണ്ടുകീറി ചാരനിറം പൂണ്ടിരുന്നു. സീനിയർ ലെഫ്റ്റനന്റ് അയാളുടെ കൺപോളകൾ തുറന്നുനോക്കി.

''ഇയാൾ മരിച്ചുകഴിഞ്ഞിരിക്കുന്നു,'' തൊപ്പി ഉയർത്തി അദ്ദേഹം പറഞ്ഞു: ''വേറെ വല്ലവരും ഉണ്ടോ അതിനകത്തു്?''

''ഉവ്വ്, അതിന്റെ ഡ്രൈവർ.''

''എന്താണു് അവിടെ നിൽക്കുന്നതു്. വന്നു സഹായിക്കൂ,'' പരിഭ്രാന്തനായ യുവാവിനോടു ലെഫ്റ്റനന്റ് പറഞ്ഞു: ''ഇതിനുമുമ്പു രക്തം കണ്ടിട്ടില്ലേ? എന്നാൽ പരിചയപ്പെട്ടു കൊള്ളൂ. ചോര ധാരാളം കാണേണ്ടിവരും. ഇതാ ഇതാണു് ആ നായാട്ടുകാരുടെ ഇര.''

ഡ്രൈവർക്കു ജീവനുണ്ടായിരുന്നു. അയാൾ കണ്ണടച്ചു കിടന്നു് പതു

ക്കെ ഞരങ്ങി. പുറമേ അപകടത്തിന്റെ അടയാളമൊന്നും ഉണ്ടായിരുന്നില്ല. ഷെൽ ഏററ് ട്രക്ക് കുഴിയിലേക്ക് മറിഞ്ഞപ്പോൾ അയാളുടെ നെഞ്ച് സ്റ്റിയറിങ്ങ് ചക്രത്തിന്മേൽ ആഞ്ഞടിച്ച് കാബിന്റെ അവശിഷ്ടത്തോടൊപ്പം കുഴിയിലേക്ക് മറിഞ്ഞതാണ് എന്ന് വ്യക്തമായിരുന്നു. സീനിയർ ലെഫ്ററനൻറ് അയാളെ മെയിൽ ട്രക്കിലേക്ക് കൊണ്ടുവരുവാൻ കല്പിച്ചു. ഒരു തുണിക്കഷണത്തിൽ ശ്രദ്ധാപൂർവ്വം പൊതിഞ്ഞ് എടുത്തിട്ടുള്ള, ഇതേവരെ ധരിച്ചിട്ടില്ലാത്ത ഒരു പുതിയ കോട്ട് ഉണ്ടായിരുന്നു സീനിയർ ലഫ്ററനൻറിന്റെ കൈയിൽ. അത് ആ മുറിവേററവനു കിടക്കാനായി ട്രക്കിന്റെ അടിയിൽ വിരിച്ച്, അയാളുടെ തലയെടുത്ത് മടിയിൽവച്ച് അങ്ങിനെ ഇരുന്ന് ലെഫ്ററനൻറ് സ്വന്തം ചിന്തയിൽ ലയിച്ച് ഒരു പുഞ്ചിരിയിട്ടു. ''സർവ്വശക്തിയുമെടുത്തു വണ്ടി വിട്ടോളൂ,'' അയാൾ കല്പിച്ചു.

ഒരു ചെറിയ വ്യോമസൈന്യവിഭാഗത്തിന്റെ കേന്ദ്രമാണ് എന്ന് പരിചിതനേത്രങ്ങൾക്ക് മനസ്സിലാകുമായിരുന്ന ആ ചെറിയ ഗ്രാമത്തിലെ ഇടവഴിയിലൂടെ പോകുമ്പോൾ നേരം സന്ധ്യയാകാറായിരുന്നു. മുന്നിലെ തോട്ടത്തിൽ നിൽക്കുന്ന ആപ്പിൾമരത്തിന്റേയും ലൈലക്കിന്റേയും ചില്ലകളിൽനിന്നും കിണറിന്റെ കപ്പിയിൽ നിന്നും, വേലിയുടെ കാലുകളിൽനിന്നും നിരവധി കമ്പികൾ തൂങ്ങിക്കിടന്നിരുന്നു. സാധാരണ കൃഷിക്കാർ പണിയായുധങ്ങളേയും കന്നുകാലികളേയും സൂക്ഷിക്കാറുള്ള, വീടുകളുടെ അടുത്തുള്ള മേഞ്ഞ ഷെഡ്ഡുകളിൽ ഇപ്പോൾ കിടക്കുന്നത് ജീപ്പുകളും എംകാകളുമാണ്. ചെറിയ ചെറിയ വീടുകളിലെ ജനവാതിലിലൂടെ നീല ബാൻഡും കൂർത്ത തൊപ്പിയുംധരിച്ച പട്ടാളക്കാരെ ഇടക്കിടെ കാണാമായിരുന്നു. ഏതു സമയത്തും ടൈപ്പ്റൈററിങ്ങിന്റെ കടപടശബ്ദം പൊന്തി കേൾക്കാം. കമ്പികളുടെ ഒരു കെണിതന്നെ കാണാവുന്ന ഒരു ചെറിയ വീട്ടിൽനിന്നു ടെലിഗ്രാഫ്‌യന്ത്രത്തിന്റെ നിനദം മുഴങ്ങുന്നുണ്ട്.

വലിയതും ചെറിയതുമായ വഴികൾ വിട്ടു കളകൾ നിറഞ്ഞ ഈ വിജനപ്രദേശത്ത് ഈ ഗ്രാമമിങ്ങിനെ ഒററക്കുനിൽക്കുന്നത്, ജർമ്മൻ ആക്രമണകാലത്തിനുമുമ്പുള്ള ജീവിതം എത്ര സുഖകരമായിരുന്നു എന്നു തെളിയിക്കുവാനാണോ എന്നു തോന്നും. മഞ്ഞനിറമുള്ള കളകൾ നിറഞ്ഞു നിൽക്കുന്ന ആ ചെറിയ കുളത്തിൽ നിറയെ വെള്ളമുണ്ടായിരുന്നു. കളകൾക്കിടയിൽ സ്വന്തമായി ഒരു സ്ഥലമുണ്ടാക്കി, പഴയ വില്ലോമരങ്ങളുടെ നിഴലിൽ, കൊച്ചലകൾകൊണ്ടു തുടിച്ചുകൊണ്ടിരിക്കുന്ന ആ തെളിഞ്ഞ വെള്ളത്തിൽ ഹിമംപോലെ വെളുത്ത മേനിയും ചുവന്ന കൊക്കുകളുമുള്ള രണ്ടു താറാവുകൾ നീന്തിക്കളിച്ചിരുന്നു.

ചുവന്ന കുരിശടയാളമുള്ള കൊടി പറക്കുന്ന ഒരു കൊച്ചുകുടിലിലേക്ക് ആ മുറിവേററ ആളെ എടുത്തുകൊണ്ടു പോയി. ട്രക്ക്, ഗ്രാമത്തിൽ



ക്കൂടി പിന്നെയും ഓടി വൃത്തിയുള്ള ഒരു ചെറിയ സ്കൂൾക്കെട്ടിടത്തിന്റെ മുമ്പിൽ ചെന്നുനിന്നു. തകർന്ന ജനവാതിലിലൂടെ നീണ്ടുകിടക്കുന്ന നിരവധി കമ്പികളിൽനിന്നും, ടോമിഗൺ ധരിച്ചു കാവൽ നിൽക്കുന്ന പടയാളിയിൽനിന്നും, അത് സൈനികകേന്ദ്രമാണ് എന്ന് മനസ്സിലാക്കാമായിരുന്നു.

''എനിക്കു റെജിമെൻടൽകമാണ്ടറെ ഒന്നു കാണണം,'' തുറന്ന ജനവാതിൽക്കൽ ഇരുന്നു ''ക്രസ്നൊർമേയിററ്സ്'' (''ചുവപ്പുപടയാളി'') പത്രത്തിലെ ഒരു പദപ്രശ്നം പൂരിപ്പിച്ചിരുന്ന ഓർഡർലിയോട് സീനിയർ ലെഫ്ററനൻറ് ആവശ്യപ്പെട്ടു.

ആ കെട്ടിടത്തിലേക്ക് കടക്കുമ്പോൾ സീനിയർ ലെഫ്ററനൻറ് യാന്ത്രികമായി തന്റെ ഉടുപ്പിന്റെ മുൻഭാഗം വലിച്ച് അതിന്റെ ഞൊറികൾ ശരിയാക്കുന്നതും, ബൽട്ടിന്റെ താഴെയുള്ള ചുളിവുകൾ നിവർക്കുന്നതും കോളറിനു ബട്ടൺ ഇടുന്നതും, അയാളെ അനുഗമിച്ചിരുന്ന യുവാവ് ശ്രദ്ധിച്ചു. ഉടനെ അയാളും അപ്രകാരമെല്ലാം ചെയ്തു. തന്റെ ഗൗരവക്കാരനായ സുഹൃത്തിനോടു ആ യുവാവിനു വലുതായമമത തോന്നിത്തുടങ്ങിയിരിക്കുന്നു; അതുകൊണ്ട് എല്ലാ സംഗതികളിലും അയാളെ അനുകരിക്കണമെന്ന ഒരു മോഹവും.

''കേണലിനു ജോലിത്തിരക്കാണ്,'' ഓർഡർലി പറഞ്ഞു.

''വ്യോമസൈന്യസ്റ്റാഫിന്റെ പേഴ്സണൽഡിപ്പാർട്ടുമെൻറിൽ നിന്നു അടിയന്തിരമായ ഒരു കത്ത് കൊടുത്തയച്ചിട്ടുണ്ട് എന്ന് അദ്ദേഹത്തോടു പറയൂ.''

''കുറച്ചുനേരം കാത്തിരിക്കേണ്ടിവരും. അദ്ദേഹം വ്യോമാന്വേഷണസംഘത്തിന്റെ വിവരണം കേൾക്കുകയാണ്. ആരും ശല്യപ്പെടുത്തരുതെന്നാണ് അദ്ദേഹം ആവശ്യപ്പെട്ടിരിക്കുന്നത്. കുറച്ചുനേരം ആ തോട്ടത്തിൽ ഇരുന്നാൽ കൊള്ളാം.''

ഓർഡർലി വീണ്ടും പദപ്രശ്നപൂരണത്തിൽ മുഴുകി. നവാഗതർ ആരാമത്തിൽ, ഒരു പൂത്തടത്തിനു സമീപമുണ്ടായിരുന്ന പഴയ ബഞ്ചിൽ പോയിരുന്നു. നാലുഭാഗത്തും ഇഷ്ടിക വച്ചുപിടിപ്പിച്ചിരുന്ന ആ തോട്ടം ഇന്നാരുംതന്നെ ശ്രദ്ധിക്കാനില്ലാതെ പുല്ലു കയറിക്കിടക്കുകയാണ്. യുദ്ധത്തിനുമുമ്പ്, പ്രശാന്തമായ വേനൽക്കാലത്ത്, സ്കൂളിലെ ജോലി കഴിഞ്ഞ അദ്ധ്യാപിക ഇവിടെ ഇരുന്നു വിശ്രമിച്ചിട്ടുണ്ടാകാം. തുറന്നിട്ട ജാലകത്തിലൂടെ രണ്ടു സ്വരങ്ങൾ വ്യക്തമായി കേട്ടിരുന്നു. പരുപരുത്ത, പരിഭ്രാന്തി നിറഞ്ഞ ഒരു ശബ്ദം എന്തോ റിപ്പോർട്ടു ചെയ്യുകയാണ്.

''ബൊൾഷോയെ ഗൊറോഹൊവൊ ഗ്രാമത്തിലേക്കും ക്രേസ്റ്റൊവസ്ദ്വിഷേൻസ്കി സെമിത്തേരിയിലേക്കും നയിക്കുന്ന റോഡിൽക്കൂടെയും, ഇതിലേയും നിരന്തരമായ സൈനികപ്രയാണമുണ്ട്. യുദ്ധരംഗത്തിലേക്കു, ഒരേ ഒരു വഴിക്കായി നിരവധി ട്രക്കുകൾ വിരാമമില്ലാതെ

ഒഴുകുകയാണ്. ഇവിടെ, ഈ സെമിത്തേരിയുടെ ഓരത്തുള്ള ഇടുക്കിൽ അനവധി ട്രക്കുകളോ ടാങ്കുകളോ കൂടികിടക്കുന്നുണ്ട്. ഒരു വലിയ വിഭാഗം അവിടെ കേന്ദ്രീകരിച്ചിട്ടുണ്ട്. എന്നാണ് എന്റെ വിചാരം.''

''എന്താണ് നിങ്ങളുടെ നിഗമനത്തിന്റെ അടിസ്ഥാനം?'' ഒരു ഗംഭീരസ്വരം ആരാഞ്ഞു.

''ഞങ്ങൾക്കു ഇവിടെ ഒരു കനത്ത വെടിയുണ്ടവർഷംതന്നെ അഭിമുഖീകരിക്കേണ്ടിവന്നു. ഒരുവിധം രക്ഷപ്പെട്ടു എന്നേ ഉള്ളു. ഇന്നലെ തീ പുകയുന്ന കുറേ സൈനിക പാചകശാലകളല്ലാതെ യാതൊന്നും ആ ഭാഗത്ത് ഉണ്ടായിരുന്നില്ല. ഞാൻ, അവരെ ഒന്നു ഇളക്കിനോക്കുവാൻ മാത്രം, അവരുടെ മുകളിലൂടെ പറന്നു. എന്നാൽ ഇന്നോ! അവരുടെ വെടിയുതിർക്കൽ ഭയങ്കരമായിരിക്കുന്നു. അവർ മുന്നണിയിലേക്കു യാത്രതിരിക്കുകയാണ് എന്നത് സ്പഷ്ടം.''

''ഇസഡ്ചതുരത്തെപ്പററി എന്തു പറയുന്നു?''

''അവിടെയും പടനീക്കംതന്നെയാണ്. പക്ഷേ ഇത്രത്തോളമില്ല. ഇവിടെ ഈ കാട്ടിന്റെ സമീപത്തായി വലിയ ഒരു ടാങ്ക്പട നീങ്ങുന്നുണ്ട്. ഏകദേശം നൂറോളം വരും. യാതൊരു മറവുമില്ലാതെ, നല്ല തെളിഞ്ഞ പ്രകാശത്തിൽ 5 കിലോമീററർ അകലംവച്ച് ചെറിയ ചെറിയ വിഭാഗങ്ങളായാണ് അവ നീങ്ങുന്നത്. ഒരുപക്ഷേ, ഇതൊരു പ്രഹസനമാകാം. ഇവിടെയും, ഇവിടെയും, ഇവിടെയും, മുന്നണിയിൽതന്നെ ഞങ്ങൾ കാലാൾപ്പട കണ്ടുമുട്ടി; ആയുധശേഖരണങ്ങളും. അതെല്ലാം മരത്തടികൾകൊണ്ടു മറച്ചിട്ടുണ്ട്. ഇന്നലെ അവിടെ യാതൊന്നുമുണ്ടായിരുന്നില്ല. ഇന്നു വലിയ കുമ്പാരം.

''ഇത്രമാത്രമേ ഉള്ളോ?''

''അതേ കേണൽസഖാവേ. ഞാൻ റിപ്പോർട്ട് എഴുതിത്തരട്ടേ?''

''റിപ്പോർട്ടോ? വേണ്ട, റിപ്പോർട്ടിനൊന്നുമുള്ള സമയമല്ല ഇപ്പോൾ. ഉടനേതന്നെ സൈനികകേന്ദ്രത്തിലേക്ക് പോകണം. എന്താണ് ഇതിന്റെ അർത്ഥമെന്ന് അറിയാമോ? ഹേയ് ഓർഡർലി, എന്റെ ജീപ്പു വിളിക്കു. ഈ ക്യാപ്ററനെ ഇപ്പോൾത്തന്നെ സൈനികകേന്ദ്രത്തിലേക്ക് അയക്കുക.''

വിശാലമായ ഒരു ക്ലാസ്സുമുറിയിൽ ആയിരുന്നു കമാണ്ടറുടെ ഓഫീസ്. നീണ്ട മരച്ചുമരുകളോടുകൂടിയ ഈ മുറിയിലെ ഏക ഉപകരണം ടെലിഫോൺ തോല്പെട്ടികൾ, ഒരു വ്യോമയാനഭൂപടപേടകം, ഒരു ചുവന്ന പെൻസിൽ, എന്നിവ കിടന്നിരുന്ന ഒരു മേശയായിരുന്നു. ആരോഗ്യവും പ്രസരിപ്പും ഉള്ള ഹ്രസ്വകായനായ കേണൽ, പിന്നിൽ കൈകെട്ടി ആ മുറിയിൽ അങ്ങോട്ടും ഇങ്ങോട്ടും ചുറുചുറുക്കോടെ നടന്നുകൊണ്ടിരുന്നു. സ്വന്തം ചിന്തയിൽ ലയിച്ചിരുന്ന അദ്ദേഹം ഒന്നോ രണ്ടോ ചാൽ, അവിടെ അററൻഷനായി നിന്നിരുന്ന വൈമാനികരെ കാണാതെ കട



ന്നുപോയി. പെട്ടെന്ന് അവരുടെനേരെ വന്നുനിന്ന് അന്വേഷണഭാവത്തിൽ അവരെ നോക്കി.

''സീനിയർ ലെഫ്ററനൻറ് അലെക്സേയ് മെരേസ്യെവ്'' തന്റെ മടമ്പുകൾ കൂട്ടിയിടിച്ചു സല്യൂട്ട് ചെയ്തുകൊണ്ട് ആ കറുത്ത ഉദ്യോഗസ്ഥൻ പറഞ്ഞു:

''സാർജൻറ് മേജർ അലക്സാണ്ടർ പെത്രോവ്,'' സൈനികബൂട്ട്സ് ഒന്നുകൂടി ഉഷാറിൽ കൂട്ടിയടിച്ച്. അല്പംകൂടെ ചൊറുചൊറുക്കോടെ സല്യൂട്ട് ചെയ്യാൻ ശ്രമിച്ചുകൊണ്ട് മററേ യുവാവ് സ്വയം പരിചയപ്പെടുത്തി.

''റജിമെൻറൽ കമാണ്ടർ കേണൽ ഇവനോവ്,'' ചീഫ് മറുപടിയായി ഉച്ചത്തിൽ മുരണ്ടു.

അലെക്സേയ് തന്റെ ഭൂപടപേടകത്തിൽനിന്ന് ഒരു എഴുത്തെടുത്ത് ചീഫിനു കൊടുത്തു. വളരെ ധൃതിയിൽ ആ ചെറിയ എഴുത്ത് വായിച്ചിട്ട് അന്വേഷണഭാവത്തിൽ നവാഗതനെ നോക്കി അദ്ദേഹം പറഞ്ഞു:

''വളരെ നല്ലത്. ശരിയായ സമയത്തുതന്നെ നിങ്ങൾ എത്തിയിരിക്കുന്നു. പക്ഷേ, എന്താണ് ഇത്ര കുറച്ചു പേരെമാത്രം അയച്ചത്?'' പെട്ടെന്ന് എന്തോ ഓർത്തപ്പോൾ അദ്ദേഹത്തിന്റെ മുഖത്ത് ഒരു വിസ്മയഭാവം പ്രത്യക്ഷമായി. ''പറയൂ, നിങ്ങളാണോ മെരേസ്യെവ്? വ്യോമസേനയിലെ പ്രമുഖൻ ഇതാ ഇപ്പോളാണ് എനിക്കു ഫോൺചെയ്തത്. അദ്ദേഹം മുന്നറിവു തന്നിരിക്കുന്നു. നിങ്ങൾക്കു....''

''അതൊരു കാര്യമായ സംഗതിയൊന്നുമല്ല കേണൽസഖാവേ,'' വലിയ വിനയത്തോടെയല്ലാതെ അലെക്സേയ് ഇടയിൽക്കയറിപ്പറഞ്ഞു: ''എന്നെ എന്റെ ഡ്യൂട്ടിക്കു വിടണം.''

ജിജ്ഞാസയോടെ സീനിയർ ലെഫ്ററനൻറിനെ നോക്കി കമാണ്ടർ തലകുലുക്കി, സമ്മതഭാവത്തിൽ ചിരിച്ചുകൊണ്ടുപറഞ്ഞു:

''ശരി, ഓർഡർലി, ഇവരെ കേന്ദ്രത്തലവന്റെ അടുക്കലേക്കു കൊണ്ടുപോയി, അവർക്കു ഭക്ഷണവും ഉറങ്ങാനുള്ള സ്ഥലവും ഏർപ്പാടുചെയ്യുവാനുള്ള കല്പന എന്റെപേരിൽ നൽകണം. ഗാർഡ്സ് ക്യാപ്ററൻ ചെസ്ലോവിന്റെ വിഭാഗത്തിലാണ് ഇവരെ ചേർത്തിരിക്കുന്നത് എന്നും പറയൂ.''

റെജിമെൻറൽ കമാണ്ടർ കുറച്ചൊരു ബഹളക്കാരനാണെന്നാണ് പെത്രോവിനുതോന്നിയത്. പക്ഷേ, മെരേസ്യെവിനു് അങ്ങനെയുള്ളവരെ ഇഷ്ടമായിരുന്നു. പെട്ടെന്നു സംഗതി മനസ്സിലാക്കാൻ ത്രാണിയും വ്യക്തമായി ആലോചിക്കാൻ കഴിവും ദൃഢമായ നിശ്ചയം കൈക്കൊള്ളാൻ തന്റേടവും ചൊറുചൊറുക്കും ഉള്ളവരെ അലെക്സേയ് ആദരിച്ചു. താൻ തോട്ടത്തിൽ ഇരിക്കുമ്പോൾ കേട്ട സ്ക്വാഡ്രൻ്റെ വിവരണം അയാളുടെ മനസ്സിൽ പതിഞ്ഞിരുന്നു. ഒരു പട്ടാളക്കാരനു മനസ്സിലാക്കാൻ ക

ഴിവുള്ള പല ലക്ഷണങ്ങളിൽനിന്നും—കേന്ദ്രം വിട്ടതിൽപ്പിന്നെ അവർ പിന്നിട്ടുവന്ന ജനനിബിഡമായ വഴികൾ, രാത്രിയിലെ പൂർണ്ണമായ തമസ്സരണം; അതു് അനുസരിക്കാതിരിക്കുന്നവരുടെ ടയറിന്മേൽ വെടിവയ്ക്കുമെന്ന ഭീഷണിയോടെ നില്ക്കുന്ന കാവൽക്കാർ, ടാങ്കും ട്രക്കും പീരങ്കിപ്പടയും കേന്ദ്രീകരിച്ചിരിക്കുന്ന വഴിവിട്ടുള്ള ഈ കാട്ടിലെ ശബ്ദവും തിരക്കും, വിജനമായ റോഡിൽപ്പോലും ജർമ്മൻ നായാട്ടുകാർ ആക്രമണത്തിനു് ഒരുങ്ങിയിരുന്ന എന്ന വസ്തുത—എന്നിവയിൽനിന്നെല്ലാം മെരേസ്യെവ് മനസ്സിലാക്കി യുദ്ധമുന്നണിയിലെ ശാന്തതക്കു് ഒരു അറുതിവരാറായി എന്നു്. ജർമ്മൻകാർ ഇനിയത്തെ തൊഴിയ്ക്കു് ഉദ്ദേശിക്കുന്നതു് ഇവിടമാണു്. അടി ഉടനെതന്നെ വീഴും. ചെമ്പടയുടെ നായകന്മാർക്കു് ആ വസ്തുത തികച്ചും മനസ്സിലായിട്ടുള്ളതിനാൽ അവസരോചിതമായ ഒരു തിരിച്ചടി നൽകുവാൻതന്നെ അവർ സന്നദ്ധരായിട്ടുണ്ടു് എന്നും അയാൾ ഊഹിച്ചു.

## II

അസ്വസ്ഥനായ സീനിയർ ലെഫ്റ്റനൻറ്, പെത്രോവിനെ ഉച്ചഭക്ഷണം മുഴുവനാക്കാൻപോലും സമ്മതിച്ചില്ല. വില്ലേജിന്നപ്പുറത്തുള്ള വിമാനത്താവളത്തിലേക്കു പുറപ്പെടുന്ന ഒരു പെട്രോൾ ട്രക്കിൽ തന്നോടു് ഒന്നിച്ചുകയറി ഇരിക്കുവാൻ അദ്ദേഹം അയാളെ നിർബന്ധിച്ചു. സേനാവിഭാഗത്തിന്റെ തലവനായ, ഗാർഡ്സ് ക്യാപ്റ്റൻ ചെസ്ലോവിനു്—മുഖംവീർപ്പിച്ചു് ശുണ്ഠിപിടിച്ചവനെപോലെ തോന്നുമെങ്കിലും, വളരെ സൽസ്വഭാവിയായ ആ ഉദ്യോഗസ്ഥനു്—അവർ സ്വയം പരിചയപ്പെടുത്തിക്കൊടുത്തു. അധികം താമസിയാതെ, അദ്ദേഹം അവരെ പുല്ലുകൊണ്ടുമൂടിയ ഒരു വിമാന സങ്കേതത്തിലേയ്ക്കു നയിച്ചു. അവിടെ 11, 12. എന്നു് അടയാളമിട്ട രണ്ടു പുതിയ 'എൽ. എ.—5.' വിമാനങ്ങൾ കിടന്നിരുന്നു. നവാഗതർക്കായി ഉദ്ദേശിക്കപ്പെട്ടതായിരുന്നു അവ. വൈകുന്നേരം മുഴുവൻ അവർ സുരഭിലമായ ആ ബർച്ച്‌വനത്തിൽ കഴിച്ചുകൂട്ടി. അവിടത്തെ പറവകളുടെ കളനാദത്തെ വിമാനത്തിന്റെ ഇരമ്പലിനുപോലും അതിക്രമിച്ചു് അടക്കാൻ കഴിഞ്ഞിരുന്നില്ല. യന്ത്രങ്ങൾ പരിശോധിച്ചും, പുതിയ മെക്കാനിക്കുകളുമായി വർത്തമാനം പറഞ്ഞും സേനാവിഭാഗത്തിലെ ജീവിതവുമായി പരിചയപ്പെട്ടും അവർ സമയം ചെലവഴിച്ചു.

രസകരമായ ഇത്തരം പ്രവൃത്തികളിൽ മുഴുകിപ്പോയതിനാൽ അവർ അവസാനത്തെ ട്രക്കിൽ ഇരുട്ടിയതിനുശേഷമാണു് മടങ്ങിയെത്തിയതു്. അതുകൊണ്ടു് അന്നത്തെ അത്താഴം നഷ്ടപ്പെടേണ്ടിവന്നു. അതു് അവരെ സങ്കടപ്പെടുത്തിയില്ല. അവരുടെ സഞ്ചികളിൽ ഇവിടെവരെയുള്ള യാ



ത്രയ്ക്കു് അനുവദിച്ചിരുന്ന റേഷൻപദാർത്ഥങ്ങൾ ഉണ്ടായിരുന്നു. ഉറങ്ങാനുള്ള സ്ഥലമായിരുന്നു അതിലും വലിയ പ്രശ്നം. കളകൾ നിറഞ്ഞ ശൂന്യവനഭൂവിലെ ആ ചെറിയ താവളം രണ്ടു സേനാസംഘത്തിൽപ്പെട്ട ഉദ്യോഗസ്ഥന്മാരെക്കൊണ്ടും ജോലിക്കാരെക്കൊണ്ടും നിറഞ്ഞിരുന്നു. ആൾത്തിരക്കുള്ള ഒരു കുടിലിൽനിന്നു മറ്റൊന്നിലേക്കു് അലഞ്ഞുതിരിഞ്ഞും നവാഗതരെ സ്വീകരിക്കുവാൻ കൂട്ടാക്കാത്ത അതിലെ താമസക്കാരുമായി ശണ്ഠകൂടിയും വലിച്ചുനീട്ടത്തക്കവിധത്തിൽ റബ്ബർകൊണ്ടല്ലല്ലോ വീടുകൾ പണിതിരിക്കുന്നതു് എന്ന ചിന്താഗതിയിൽ ആശ്വാസംതേടിയും വിഷമിച്ചു് ക്വാർട്ടർമാസ്റ്റർ അവസാനം ചെന്നെത്തിയ ഒരു വീട്ടിന്നകത്തേയ്ക്കു അവരെ തള്ളി ആക്കിക്കൊണ്ടു പറഞ്ഞു:

“ഇന്നു രാത്രി ഇവിടെ കഴിച്ചുകൂട്ടു; നാളെ ആകുമ്പോഴേയ്ക്കും ഞാൻ വേറെ വല്ല ഏർപ്പാടും ചെയ്തുതരാം.”

യഥാർത്ഥത്തിൽ ആ ചെറിയ കുടിലിൽ വേറേയും ഒമ്പതുപേർകൂടി ഉണ്ടായിരുന്നു. അവർ എല്ലാവരും തന്നെ തിരിച്ചെത്തിയിരിക്കുന്നു. യുദ്ധത്തിന്റെ ആദ്യകാലത്തു് “കത്യൂഷ” എന്നും, സ്റ്റാലിൻഗ്രാഡിനുശേഷം “സ്റ്റാലിൻഗ്രാഡ്ക്ക” എന്നും നാമകരണം ചെയ്യപ്പെട്ടിട്ടുള്ള ഷെല്ലിന്റെ ഉറകൾ അടിച്ചുപരത്തിയുണ്ടാക്കിയ പുകപിടിച്ച മണ്ണെണ്ണവിളക്കിന്റെ നേരിയ പ്രകാശത്തിൽ, ഉറങ്ങിക്കിടക്കുന്നവരുടെ കറുത്ത രൂപങ്ങൾ കാണാമായിരുന്നു. ചിലർ കിടക്കകളിലും, ചിലർ നിലത്തു് വൈക്കോൽ വിരിച്ചും, ഷീറ്റുകൊണ്ടു മൂടിപ്പുതച്ചാണു് ഉറങ്ങിയിരുന്നതു്. ഈ ഒമ്പതു താമസക്കാർക്കുപുറമെ ആ കുടിലിൽ അതിന്റെ ഉടമസ്ഥയായ ഒരു വൃദ്ധയും അവരുടെ പ്രായമായ മകളും താമസിച്ചിരുന്നു. സ്ഥലമില്ലാത്തതുകൊണ്ടു് അവർ ഒരു വലിയ റഷ്യൻ അടുപ്പിന്റെ തിണ്ണയിലാണു് കിടന്നിരുന്നതു്.

ഉറങ്ങിക്കിടക്കുന്നവരുടെ മുകളിൽക്കൂടെ എങ്ങിനെയാണു് കടക്കുന്നതു് എന്ന ആലോചനയോടുകൂടി പുതുതായി വന്നവർ വാതിൽപ്പടിയിന്മേൽതന്നെ നിന്നു. അടുപ്പിന്റെ പുറത്തുകിടന്നിരുന്ന വൃദ്ധ കുപിതയായി അലറി:

“ഇവിടെ സ്ഥലമില്ല; ഇവിടെ സ്ഥലമില്ല—പണ്ടേതന്നെ ഇതിൽ ആളുകൾ കൂടുതലാണെന്നു കാണാൻവയ്യേ? നിങ്ങളെ എവിടെയാണു് കുത്തിത്തിരുകേണ്ടതു്. തട്ടിന്മേലോ?”

പെത്രോവിനു ആകെ പരിഭ്രമമായി. അയാൾ മടങ്ങിപ്പോകാൻതന്നെ തീരുമാനിച്ചു. പക്ഷേ, ഉറങ്ങുന്നവരെ ചവിട്ടാതെ മേശയെ ലക്ഷ്യമാക്കി നീങ്ങുകയായിരുന്നു മെരേസ്യെവ്.

“അമ്മേ, അല്പം ഭക്ഷണം കഴിക്കുവാൻ ഈ മൂലമാത്രമേ ഞങ്ങൾക്കു് ആവശ്യമുള്ളു. ഇന്നു മുഴുവൻ ഞങ്ങൾ പട്ടിണിയിലാണു്. രണ്ടു പ്ലേറ്റുകൾ തരാമോ? ഇവിടെക്കിടന്നു് ഞങ്ങൾ നിങ്ങളെ അസൌകര്യപ്പെ

ട്ടുത്തുന്നില്ല. നല്ല ചൂടുള്ള രാത്രിയല്ലേ—ഞങ്ങൾ പുറത്തുപോയി ഉറങ്ങിക്കൊള്ളാം.''

ആ അടുപ്പിന്റെ മുകളിൽനിന്നു്, കുപിതയായ വൃദ്ധയുടെ പിറകിലൂടെ രണ്ടു നഗ്നപാദങ്ങൾ പ്രത്യക്ഷമായി. ഒരു കൃശഗാത്രി അവിടെനിന്നു അനായാസേന ചാടി ഇറങ്ങി. ഉറങ്ങുന്നവർക്കു് ശല്യമുണ്ടാകാതെ സൂക്ഷിച്ചു് പുറത്തേക്കുള്ള വാതിൽ കടന്നുപോയി, അല്പസമയത്തിനുള്ളിൽ പ്ലേറ്റുകളും, മൃദുലാംഗുലികളിൽ കോർത്തിട്ട ഇരുനിറത്തിലുള്ള രണ്ടു കോപ്പകളും ആയി അവൾ മടങ്ങിവന്നു. ആദ്യം പെത്രോവ് വിചാരിച്ചതു് അതൊരു കുട്ടിയാണെന്നത്രെ. മേശക്കരികെ, ആ മഞ്ഞവെളിച്ചത്തിന്റെ വലയത്തിൽ ആ മുഖം എത്തിയപ്പോൾ അയാൾക്കു ബോദ്ധ്യമായി, അവൾ ഒരു യുവതി, അതും സുന്ദരിയായ ഒരു യുവതിയാണെന്നു്. അവൾ ഇട്ടിരുന്ന ഊതനിറത്തിലുള്ള ബ്ലൗസും, കീറച്ചാക്കുകൊണ്ടുണ്ടാക്കിയ പാവാടയും, വൃദ്ധസ്ത്രീകളുടേതുപോലെ പിന്നിൽ ഒരു കെട്ടോടുകൂടി മാറിൽ ഇട്ടിരുന്ന കീറിയ തുണിയും മാത്രമേ അവളുടെ സൌന്ദര്യത്തെ കുറച്ചിരുന്നുള്ളു.

''മരീന, മരീന, ഇവിടെ വരൂ, കുലടെ,'' ആ വൃദ്ധ മുരണ്ടു.

ആ യുവതി ഒരു കൺപോളപോലും ചലിപ്പിച്ചില്ല. ചുറുചുറുക്കോടെ മേശപ്പുറത്തു ഒരു കടലാസ്സുവിരിച്ചു. അതിൽ പ്ലേറ്റും, കപ്പും, മുള്ളും നിരത്തുന്നതിനിടയിൽ അവൾ പെത്രോവിനെ കൂടെക്കൂടെ കടക്കണ്ണുകൊണ്ടു നോക്കുന്നുണ്ടായിരുന്നു.

''ശരി, ഭക്ഷണം കഴിക്കൂ. നിങ്ങൾക്കു് അതു് ഇഷ്ടപ്പെടുമെന്നു തോന്നുന്നു. എന്തെങ്കിലും മുറിക്കാനോ ചൂടുപിടിപ്പിക്കാനോ ഉണ്ടെങ്കിൽ ഒരു നിമിഷംകൊണ്ടു് ഞാനതു ശരിയാക്കിത്തരാം. പുറത്തു് തീ കത്തിക്കരുതെന്നേ ക്വാർട്ടർമാസ്റ്റർ പറഞ്ഞിട്ടുള്ളു.''

''മരീന, ഇവിടെ വരൂ,'' വൃദ്ധ വീണ്ടും വിളിച്ചു.

''അവർ പറയുന്നതു് കണക്കാക്കേണ്ട. അവർക്കു നല്ല സുഖമില്ല. ജർമ്മൻകാർ അവരെ വല്ലാതെ ഭയപ്പെടുത്തിയിരിക്കുന്നു,'' യുവതി പറഞ്ഞു: ''രാത്രി പട്ടാളക്കാരെകണ്ടാൽ അവർ എന്നെക്കുറിച്ചു അവലാതിപ്പെട്ടുതുടങ്ങും. അവരോടു കോപം തോന്നരുതു്. രാത്രി മാത്രമെ ഇങ്ങിനെയുള്ളു. പകൽ അവർക്കു തരക്കേടൊന്നുമില്ല.''

മെരെസ്യെവിന്റെ സഞ്ചിയിൽ കുറച്ചു് സോസേജ്, മസാല, ഒരുടിൻ മാംസം, ചിതമ്പലിന്മേൽ ഉപ്പു് മിന്നിത്തിളങ്ങുന്ന രണ്ടു ഉണങ്ങിയ ഹെറിങ്ങ് മത്സ്യം, ഒരു റൊട്ടി എന്നിവ ഉണ്ടായിരുന്നു. പെത്രോവിന്റെ കയ്യിൽ അധികമൊന്നും ഉണ്ടായിരുന്നില്ല; അല്പം റൊട്ടിയും മാംസവുംമാത്രം. ചുറുചുറുക്കുള്ള കൈകൊണ്ടു് മരീന അതെല്ലാം മുറിച്ചു് രുചിതോന്നിക്കത്തക്കവിധത്തിൽ മേശപ്പുറത്തു് നിരത്തി. നീണ്ട ഇമകൾകൊണ്ടു മൂടിയ നയനങ്ങൾ കൂടുതൽ കൂടുതലായി പെത്രോവിന്റെ



മുഖത്തേക്കു നീളുന്നുണ്ടായിരുന്നു. പെത്രോവും ഇടക്കിടെ അവളെ നോക്കിക്കൊണ്ടിരുന്നു. രണ്ടുപേരുടേയും കണ്ണുകൾ ഇടയുമ്പോൾ അവർ മുഖം താഴ്ത്തി തല തിരിക്കും. അവർ സംഭാഷണം ചെയ്തിരുന്നതു് മെരേസ്യെവ് മുഖാന്തിരമാണു്. നേരിട്ടു യാതൊന്നുംതന്നെ പറഞ്ഞിരുന്നില്ല. ഇവരെ നോക്കിക്കൊണ്ടിരിക്കുവാൻ മെരേസ്യെവിനു രസവും, എന്നാൽ അല്പം വിഷമവും തോന്നി. രണ്ടുപേരും വളരെ ചെറുപ്പമാണു്. അവരോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ, ജീവിതത്തിന്റെ വലിയ ഒരു ഭാഗം പിന്നിട്ടുകഴിഞ്ഞ വയസ്സനായിരിക്കുന്നു അയാൾ.

''മരീന, ഇവിടെ കുറച്ചു വെള്ളരിക്ക ഉണ്ടാകുമോ?'' അയാൾ ചോദിച്ചു.

''ഉണ്ടെന്നുതന്നെ തോന്നുന്നു,'' കുസൃതിച്ചിരിയോടെ യുവതി ഉത്തരം പറഞ്ഞു.

''ഒരുപക്ഷേ പുഴുങ്ങിയ ഒന്നുരണ്ടു ഉരുളൻ കിഴങ്ങും കാണുമായിരിക്കാം?''

''ചോദിക്കുന്നസ്ഥിതിയ്ക്കു് അതും.''

ഉറങ്ങുന്നവരുടെ മീതെക്കൂടി തൊടാതെ അവൾ വീണ്ടും, ഒരു പാററയെപ്പോലെ നിശ്ശബ്ദയായി ലാഘവത്തോടെ പുറത്തേക്കു പോയി.

''സീനിയർ ലെഫ്ററനന്റ് സഖാവെ,'' പെത്രോവ് പ്രതിഷേധിച്ചു: ''പരിചയമില്ലാത്ത പെൺകുട്ടിയോടു് എങ്ങിനെയാണു ഇത്ര അടുപ്പത്തോടെ ഉപരുമാറുവാൻ സാധിക്കുക, വെള്ളിരിക്കയും മററും ചോദിക്കുക...''

മെരേസ്യെവ് ഉല്ലാസത്തോടെ പൊട്ടിച്ചിരിച്ചു:

''എടോ, പോക്കിരി, ആരാണു് താൻ എന്നാണു് വിചാരം. നാം സമരമുന്നണിയിലാണു്, ഹേയ് അമ്മുമ്മെ, പിറുപിറുക്കൽ നിർത്തി ഞങ്ങളുടെകൂടെ ഭക്ഷണം കഴിക്കാൻ വന്നാട്ടെ.''

തന്നോടുതന്നെ എന്തൊക്കയോ പറഞ്ഞുകൊണ്ടു് അടുപ്പിൻതിണ്ണയിൽനിന്നു് ഇറങ്ങി വൃദ്ധ മേശക്കരികെ വന്നുനിന്നു. യുദ്ധത്തിനുമുമ്പു താൻ ഏററവും ഇഷ്ടപ്പെട്ടിരുന്ന സോസേജ് അവിടെ കണ്ടമാത്രയിൽ അവർ അതു് ആർത്തിയോടെ തിന്നാൻതുടങ്ങി.

ഉറങ്ങിക്കിടക്കുന്നവരുടെ കൂർക്കംവലിയുടേയും, ഉറക്കപ്പിച്ചിന്റേയും പശ്ചാത്തലസംഗീതത്തിൽ അവർ നാലുപേരും രുചിയോടെ അത്താഴം കഴിച്ചു. അലെക്സേയാണു് സദാസമയത്തും സംസാരിച്ചിരുന്നതു്. അയാൾ വൃദ്ധയെ കളിയാക്കി, മരീനയെ രസിപ്പിച്ചു. വീണ്ടും ക്യാമ്പുജീവിതത്തിന്റെ സാരസ്യം അനുഭൂതമായപ്പോൾ അയാൾ തികച്ചും ആനന്ദവാനായി. വളരെക്കാലം പലസ്ഥലങ്ങളിലും അലഞ്ഞുതിരിഞ്ഞതിനുശേഷം സ്വദേശത്തു് സ്വന്തം വീട്ടിൽ എത്തിയ ഒരാളുടെ വികാരമായിരുന്നു അയാൾക്കു്.

ഈ ഗ്രാമം രക്ഷപ്പെട്ടതു് ഒരു ജർമ്മൻ വിഭാഗത്തിൻെറ സൈനികാസ്ഥാനമാവുകയാൽ മാത്രമാണു് എന്നു് ആ സുഹൃത്തുക്കൾക്കു ഭക്ഷണം കഴിഞ്ഞപ്പോഴേക്കും മനസ്സിലായി. ചുവപ്പുസേനയുടെ പ്രതിരോധംമൂലം ജർമ്മൻകാർക്കു് വളരെ വേഗം സ്ഥലം വിടേണ്ടിവന്നതിനാൽ അവർക്കു് ഈ ഗ്രാമം നശിപ്പിക്കുവാൻ തരപ്പെട്ടില്ല. അവരുടെ മുന്നിൽവച്ചു തൻെറ മൂത്ത മകളെ ജർമ്മൻകാർ ബലാൽസംഗം ചെയ്തപ്പോൾ—ആ പെൺകുട്ടി പിന്നീടു് വെള്ളത്തിൽച്ചാടി ആത്മഹത്യചെയ്തു—വൃദ്ധയുടെ നല്ല ബോധം മറഞ്ഞു. ആ ഡിസ്ട്രിക്ടിൽ ജർമ്മൻകാർ ഉണ്ടായിരുന്ന 8 മാസം മുഴുവൻ വൈക്കോൽകൊണ്ടു മൂടിയ ഒരു കളപ്പുരയിൽ കിടന്നാണു് മരീന കഴിച്ചുകൂട്ടിയതു്. രാത്രി ഒരു ചെറിയ ദ്വാരത്തിലൂടെ അവളുടെ അമ്മ അവൾക്കു് ആവശ്യമായ ആഹാരവും വെള്ളവും എത്തിച്ചുകൊടുത്തിരുന്നു. അലെക്സേയ് ആ ബാലികയോടു കൂടുതൽ കൂടുതൽ വർത്തമാനം പറയുന്നതോടൊപ്പംതന്നെ അവൾ പെത്രോവിനെ കടക്കണ്ണുകൊണ്ടു നോക്കുന്നുണ്ടായിരുന്നു. വികൃതിയും നാണവും ഓളം തല്ലുന്ന ആ കണ്ണിൽ മറയ്ക്കാത്ത ആദരവും പ്രകടമായിരുന്നു.

വർത്തമാനം പറഞ്ഞുകൊണ്ടു് അവർ അത്താഴം കഴിച്ചു. പട്ടാളക്കാരനു കയ്യിൽ കിട്ടുന്നതെല്ലാം ആവശ്യമാണു് എന്നു് പറഞ്ഞു ബാക്കിയുള്ളതെല്ലാം പിശുക്കോടെ മരീന മെരേസ്യെവിൻെറ സഞ്ചിയിൽ നിറച്ചുവച്ചു. അമ്മയോടു എന്തോ പറഞ്ഞതിനുശേഷം നിശ്ചയദാർഢ്യത്തോടെ പട്ടാളക്കാരുടെ നേർക്കു് തിരിഞ്ഞു അവൾ പറഞ്ഞു:

''ശ്രദ്ധിക്കു. ക്വാർട്ടർമാസ്റ്റർ നിങ്ങളെ ഇവിടെ ആക്കിയ സ്ഥിതിക്കു ഇന്നുരാത്രി ഇവിടെ താമസിക്കുകയാണു് നല്ലതു്. നിങ്ങൾ ആ അടുപ്പിൻതിണ്ണയിൽ കിടന്നുകൊള്ളു. ഞാനും അമ്മയും നിലത്തു് കിടന്നോളാം. നിങ്ങളുടെ യാത്രക്കുശേഷം അല്പം വിശ്രമം അത്യാവശ്യമാണു്. നാളെക്കു ഞാൻ വേറെ സ്ഥലം അന്വേഷിച്ചുപിടിക്കാം.''

ഉറങ്ങിക്കിടക്കുന്നവരുടെ മീതെക്കൂടി കവച്ചുകവച്ചു നടന്നു് അവൾ ഒരു കെട്ടു വയ്ക്കോൽ കൊണ്ടുവന്നു. അടുപ്പിൻെറ വീതിയേറിയ ഭാഗത്തു് അതു് ലോഭമന്യെ വിരിച്ചശേഷം, കുറെ എടുത്തു പഴയ തുണിയിൽ പൊതിഞ്ഞു തലയിണപോലെ ആക്കി അതും വച്ചുകൊടുത്തു. ചുറുചുറുക്കോടെ, നിശ്ശബ്ദയായി, പൂച്ചയെപ്പോലെയാണു് ഇതെല്ലാം അവൾ ചെയ്തതു്.

''സ്നേഹിതാ, അവളൊരു നല്ല കുട്ടിയല്ലെ!'' വൈക്കോൽ മെത്തമേൽ നീണ്ടുനിവർന്നു കിടന്നുകൊണ്ടു് അലെക്സേയ് പറഞ്ഞു.

ഉദാസീനഭാവം അവലംബിച്ചു പെത്രോവ് പറഞ്ഞു: ''ചീത്തയല്ല''

''ഹൗ, അവൾ നിങ്ങളെ നോക്കിയിരുന്ന നോട്ടം!''



''എനിക്കു തോന്നുന്നില്ല. മുഴുവൻ സമയവും അവൾ നിങ്ങളോടു സംസാരിക്കുകയായിരുന്നുവല്ലോ.''

ഒരൊററ നിമിഷത്തിനകം ക്രമീകൃതമായ ശ്വാസോച്ഛ്വാസം ഉയർന്നു കേട്ടു. മെരേസ്യെവ് ഉറങ്ങിയിരുന്നില്ല. വാസനയും കുളിർമ്മയുമാർന്ന ആ മെത്തമേൽ കിടക്കുമ്പോൾ മരീന മുറിയിലേക്കു് വരുന്നതും, അവിടെ എന്തെല്ലാമോ അന്വേഷിക്കുന്നതും അയാൾ കണ്ടു. ഇടക്കിടെ അടുപ്പിൻെറ മുകളിലേക്കു് കണ്ണയച്ചുകൊണ്ടു് അവൾ വിളക്കിൻെറ നാടവെട്ടി നേരെയാക്കി. ഒന്നുകൂടെ അടുപ്പിൻതിണ്ണയിലേക്കു് എത്തിച്ചുനോക്കി. ഉറങ്ങുന്നവരുടെ മീതെക്കൂടി വാതിലിലേക്കു നടന്നു. പഴന്തുണിധരിച്ച ആ സുന്ദരിയുടെ ദർശനം, എന്തുകൊണ്ടോ വിഷാദാത്മകമായ ചിന്തകളാണു് അലെക്സേയിൽ ഉയർത്തിയതു്. ഇപ്പോൾ ഉറങ്ങാനുള്ള സ്ഥലമായി. നാളെ കാലത്തു് അയാളുടെ ആദ്യമായുള്ള സമരം നടക്കും. നേതാവ് മെരേസ്യെവും കൂട്ടുകാരൻ പെത്രോവും ആണു്. ''അയാൾ ഒരു നല്ല കുട്ടി ആണു് എന്നാണു് തോന്നുന്നതു്. ആദ്യത്തെ നോട്ടത്തിൽ തന്നെ മരീന അയാളെ പ്രേമിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഹൗ, എങ്ങിനെ എങ്കിലും ഒന്നു ഉറങ്ങുവാൻ ശ്രമിക്കണം.''

അയാൾ ഒരു വശത്തേക്കു് ചരിഞ്ഞുകിടന്നു. കുറെ നേരത്തേക്കു വൈക്കോൽമെത്ത ഞെരിയുന്നുണ്ടായിരുന്നു. ക്രമേണ അയാൾ നിദ്രാവശഗനായി.

ഭയങ്കരമായ എന്തോ സംഭവിച്ചിട്ടുണ്ടു് എന്ന വിചാരത്തോടെ ആണു് അയാൾ ഉണർന്നതു്. ആദ്യമാദ്യം എന്താണു് അതു് എന്നു് അയാൾക്കു മനസ്സിലായില്ല. ഒരു പട്ടാളക്കാരൻെറ വാസനാവൈഭവത്തോടെ അയാൾ തോക്കുമേന്തി ചാടി എഴുന്നേററു. വെളുത്തു് തീക്ഷ്ണമായ പുകമുററി നില്ക്കുകയാണു് എല്ലായിടത്തും. കാററു പുകയെ അടിച്ചുമാററിയപ്പോൾ അയാൾ മേലോട്ടുനോക്കി. തലക്കു മീതെ അസാധാരണ പ്രകാശമുള്ള നക്ഷത്രങ്ങൾ മിന്നുന്നു. നല്ല പകൽപോലെ ചുററുമുള്ള എല്ലാ സാധനങ്ങളും കാണാമായിരുന്നു. തീപ്പെട്ടിക്കൊള്ളികൾ പോലെ ചിതറികിടക്കുകയാണു് വീടുകളിലെ മരത്തടികൾ. തുറിച്ചുനില്ക്കുന്ന കഴുക്കോലുകളും, തെറിച്ചുവീണ മേൽപ്പുരകളും, രൂപം മനസ്സിലാക്കാൻ സാധിക്കാത്ത മററു സാധനങ്ങളും അല്പം അകലെയായി കത്തിപ്പുകയുന്നുണ്ടു്. ഞരക്കങ്ങളും. നിരന്തരമായ വിമാനത്തിൻെറ മുഴക്കവും, ബോംബുകൾ പതിക്കുന്നതിൻെറ ഗർജ്ജനവും അയാൾ വ്യക്തമായി കേട്ടു.

തകർന്നു തരിപ്പണമായ വീടിൻെറ മീതെയായി കാണുന്ന അടുപ്പിന്മേൽ മുട്ടുകുത്തിനിന്നു ഭീതിയോടെ ചുററും നോക്കുന്ന പെത്രോവിനെ നോക്കി.

''കിടക്കു!'' എന്നലറി മെരേസ്യെവ്, അവർ ഇഷ്ടികയിൽ കമന്നുകിടന്നു്, ദേഹം കഴിയുന്നിടത്തോളം കീഴോട്ടു് അമർത്തി. അതെ

നിമിഷത്തിൽതന്നെ ഒരു വലിയ ബോംബുചില്ലേററു ചിമ്മിനി തകർന്നു. ചുകന്നനിറത്തിലുള്ള പൊടിയും കളിമണ്ണും അവരുടെ ദേഹത്തിൽ പതിച്ചു.

''അനങ്ങരുത്് നിശ്ചലമായി കിടന്നോളൂ'' മെരേസ്യെവ്് കല്പിച്ചു. എവിടെയ്ക്കെങ്കിലും എണീററു ഓടണം, ഓടിയേ പററു എന്ന്് രാത്രി വിമാനാക്രമണവേളയിൽ ആർക്കും തോന്നുന്ന അഭിവാഞ്ഛയെ വളരെ പണിപ്പെട്ടാണ്് അയാൾ അമർത്തിയത്്.

ബോംബർവിമാനങ്ങളെ കാണാൻ സാധിച്ചിരുന്നില്ല. തങ്ങൾ ഉതിർത്ത അഗ്നിജ്ജ്വാലമീതെയുള്ള അന്ധകാരത്തിൽ കറങ്ങുകയായിരുന്നു അവ. പക്ഷേ മിന്നിത്തിളങ്ങുന്ന പ്രകാശത്തിൽ, ബോംബുകൾ കറുത്ത പൊട്ടുകൾപോലെ താഴോട്ടു പതിക്കുന്നതും അവ അനുക്രമം വലുതായി ഭൂമിയിൽ വീഴുന്നതും, അതിൽനിന്നു ഉദ്്ഗമിക്കുന്ന ചുകന്ന അഗ്നിശിഖകൾ വേനൽക്കാല രാത്രിയുടെ അന്ധകാരത്തെ കീറിമുറിക്കുന്നതും സുവ്യക്തമായി കാണാമായിരുന്നു. ഭൂമി വിണ്ടുകീറി 'റീക്ക്്,' 'റീക്ക്്,' എന്ന്് ഗർജ്ജിക്കുകയാണോ എന്നു തോന്നും.

ഓരോ പൊട്ടിത്തെറിയ്ക്കലിനും അനുസരിച്ച്് ആഞ്ഞുലയുന്ന അടുപ്പിൻെറ മീതെതന്നെ കിടന്നു ആ വൈമാനികർ. അവർ ദേഹം മുഴുവൻ, കവിൾത്തടവും കാലുമെല്ലാം അതിനോട്് ഒട്ടിച്ചുവച്ചു, അതിൻെറ ഇഷ്ടികയിൽ ലയിക്കാനെന്നപോലെ. വിമാനങ്ങളുടെ ഗർജ്ജനം അമർന്നുതുടങ്ങി. ഉടനടി മറെറഭാഗത്തെ നിരത്തിൽനിന്നു അഗ്നിയുടെ താണ്ഡവധ്വനി മുഴങ്ങിക്കേട്ടു.

''ശരി അവർ നമുക്കൊരു ഓർമ്മക്കുറിപ്പാണ്് തന്നിരിക്കുന്നത്്,'' ശാന്തത അവലംബിച്ചുകൊണ്ട്് മെരേസ്യെവ്് പറഞ്ഞു. അയാൾ വസ്ത്രത്തിൽനിന്നു പൊടിയും വൈക്കോലും തട്ടിക്കളഞ്ഞു.

തൻെറ തൊണ്ടയിൽ തടഞ്ഞ എക്കിളിനെയും, താടിയെല്ലിൻെറ പ്രകമ്പനത്തെയും ബുദ്ധിമുട്ടി നിയന്ത്രിച്ചുകൊണ്ട്് പെത്രോവ്് ആരാഞ്ഞു: ''ഉറങ്ങിയിരുന്നവർ എവിടെ? മരീനയോ?''

അവർ അടുപ്പിൻതിണ്ണയിൽനിന്ന്് താഴെ ഇറങ്ങി. മെരേസ്യെവിൻെറ കൈവശം ഒരു ടോർച്ച്് ഉണ്ടായിരുന്നു. അതിൻെറ സഹായത്തോടെ അവർ മരക്കഷ്ണങ്ങൾ ചിതറിക്കിടക്കുന്നതിൻെറ ഉള്ളിൽ എല്ലാം തിരഞ്ഞു. അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. കുറെ കഴിഞ്ഞപ്പോൾ അവർക്കു മനസ്സിലായി വൈമാനികർക്ക്് അപകടസൂചനകിട്ടി അവർ കിടങ്ങുകളിലേക്ക്് ഓടിപ്പോയി എന്ന്്. മെരേസ്യെവും പെത്രോവും കൂടി ആ അവശിഷ്ടങ്ങളിലെല്ലാം തിരിഞ്ഞു. പക്ഷേ മരീനയേയോ അമ്മയേയോ കണ്ടുകിട്ടിയില്ല. അവർ ഉറക്കെ വിളിച്ചുനോക്കി. അതിനും ഉണ്ടായില്ല ഒരു മറുപടി. അവർക്കു എന്തുപററിയിരിക്കും? രക്ഷപ്പെട്ടിരിക്കുമോ?



കാവൽ ഭടന്മാർ നിരത്തിൽ ഇറങ്ങി സമാധാനം പുനസ്ഥാപിക്കുവാൻ ശ്രമിച്ചുതുടങ്ങി. പട്ടാളക്കാർ തീകെടുത്തുവാനും, അവശിഷ്ടങ്ങൾക്കിടയിൽനിന്നു മൃതരായവരേയും, മുറിവേററവരേയും, തിരഞ്ഞുപിടിക്കുവാനും യത്നിച്ചു. വൈമാനികരുടെ പേരുകൾ ഉറക്കെ ഉറക്കെ വിളിച്ചുകൊണ്ട്് ഓർഡർലിമാർ പാഞ്ഞുനടന്നു. പെട്ടെന്ന്് റജിമെൻറ്് മറെറാരു സ്ഥലത്തേക്ക്് മാററി. നേരം വെളുക്കുമ്പോൾ പറക്കത്തക്കനിലയിൽ വൈമാനികരെല്ലാം വിമാനത്താവളത്തിൽ തടിച്ചുകൂടി. അധികമൊന്നും നാശനഷ്ടങ്ങൾ ഉണ്ടായിട്ടില്ല എന്നാണു ആദ്യത്തെ കണക്കുകൂട്ടൽകൊണ്ടു തെളിഞ്ഞത്്. ഒരു വൈമാനികനു മുറിവ്് പററി. ആക്രമണസമയത്ത്് ഡ്യൂട്ടിയിലായിരുന്ന രണ്ടു മെക്കാനിക്കുകളും, ഏതാനും കാവൽപ്പടയാളികളും കൊല്ലപ്പെട്ടിട്ടുണ്ട്്. വളരെ അധികം പൗരന്മാർക്ക്് അപകടം പിണഞ്ഞിട്ടുണ്ട്് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇരുട്ടും പരിഭ്രമവും മൂലം അത്് എത്രയാണെന്ന്് തിട്ടപ്പെടുത്തുവാൻ പ്രയാസമായിരിക്കുന്നു.

പിറെറ ദിവസം പുലർച്ചക്കു മുമ്പ്് വിമാനസങ്കേതത്തിലേക്കു പോകുന്നവഴിയെ തങ്ങൾ തലേ ദിവസം താമസിച്ച സ്ഥലത്ത്് എത്തിയപ്പോൾ അവിടെ നില്ക്കാതിരിക്കുവാൻ പെത്രോവിനും അലെക്സേയ്ക്കും സാധിച്ചില്ല. തടിക്കഷ്ണങ്ങളുടെയും പലകകളുടേയും കോലാഹലത്തിന്നിടയിൽനിന്ന്് രണ്ടു ഭടന്മാർ രക്തം പുരണ്ട തുണികൊണ്ടു മൂടിയ എന്തോ ഒന്ന്് ഒരു സ്്ട്രെച്ചറിൽ കൊണ്ടുവരുന്നുണ്ടായിരുന്നു.

''ആരാണത്്?'' വിളറിയ മുഖത്തോടെ, എന്തോ ഒരു മുന്നറിയിപ്പുകൊണ്ട്് കനപ്പെട്ട ഹൃദയത്തോടുകൂടി പെത്രോവ്് വിളിച്ചുചോദിച്ചു.

സ്റ്റെപ്പാൻ ഇവാനൊവിച്ചിനെ അനുസ്മരിപ്പിക്കുന്ന, കൃതാവുവച്ച ഒരു ഭടൻ—സ്്ട്രെച്ചർ ചുമന്നിരുന്നവരിൽ ഒരാൾ—ഒരു വിശദീകരണത്തിനു ഒരുങ്ങി.

''ഒരു വൃദ്ധയും കുട്ടിയും. അറയിലെ മണ്ണിനടിയിൽനിന്ന്് കണ്ടെടുത്തതാണ്്. ഇഷ്ടിക, ദേഹത്തുവീണ്് പരുക്കുപററി. ഉടനേതന്നെ കഴിഞ്ഞു. ചെറുപ്പക്കാരി കുട്ടിയോ യുവതിയോ എന്നു പറയാൻ പററില്ല. നന്നേ ചെറിയവളാണ്്. കാഴ്ചകൊണ്ട്് സുന്ദരിയായിരിക്കണമെന്ന്് തോന്നുന്നു. ഒരു ഇഷ്ടിക നെഞ്ചത്തുതന്നെ വന്നു പതിച്ചു. ഒരു പൈതലിനെപ്പോലെ സുന്ദരിയായ ഒരു കുട്ടി.''

അന്നുരാത്രി ജർമ്മൻകാർ തങ്ങളുടെ അവസാനത്തെ വലിയ സമരം ഉൽഘാടനം ചെയ്തു. സോവിയററ്് കൈനിലയത്തെ ആക്രമിച്ച്് കുർസ്ക്് യുദ്ധം എന്നറിയപ്പെടുന്ന ഉഗ്രമായ പോരാട്ടത്തിനു തുടക്കമിട്ടു. പക്ഷേ അത്് അവരെ സംബന്ധിച്ചിടത്തോളം മാരകമായിരുന്നു.

# III

സൂര്യൻ ഉദിച്ചിട്ടില്ല. നീളംകുറഞ്ഞ വേനൽക്കാലരാത്രിയിലെ ഏററവും ഇരുണ്ട മണിക്കൂറുകളായിരുന്നു അതു്. പക്ഷേ, വിമാനസങ്കേതത്തിൽ ചൂടുപിടിപ്പിച്ചുതുടങ്ങിയിരുന്ന വിമാനങ്ങൾ അലറുന്നുണ്ടായിരുന്നു. ഹിമമണിഞ്ഞ പുല്ലിൽ വിടുർത്തിയിട്ടിരുന്ന ഒരു ഭൂപടംനോക്കി, ക്യാപ്ററൻ ചെസ്ലോവ്, തൻെറ വ്യൂഹത്തിലെ വൈമാനികർക്കു് പുതിയ കൈനിലയും അതിലേക്കുള്ള മാർഗ്ഗവും വർണ്ണിച്ചുകൊടുക്കുകയാണു്.

''കണ്ണുകൾ തുറന്നുവയ്ക്കണം,'' അയാൾ പറയുകയാണു്. ''ദൃശ്യമാകുന്ന പരസ്പരാക്രമണങ്ങൾ വിട്ടുകളയരുതു്. വിമാനസങ്കേതം സമരനിരയുടെ നേരെതന്നെയാണു്.''

പടത്തിൽ നീലപെൻസിൽകൊണ്ടു വരച്ചിട്ടുള്ള സമരനിരയിൽത്തന്നെയാണു് പുതിയ കൈനില. ജർമ്മൻസേനാനിരയുടെ അകത്തേക്കു തള്ളിനില്ക്കുന്ന ഒരു മുഖ്യസ്ഥാനത്താണു് അതു്. അവിടെ എത്താൻ പിന്നോട്ടല്ല മുമ്പോട്ടാണു് അവർ പറന്നതു്. വൈമാനികർ ആനന്ദമത്തരായിരുന്നു. ശത്രു ആദ്യം ഇങ്ങോട്ടു കയറി ആക്രമിച്ചിട്ടും ചെമ്പട പിൻവാങ്ങാനല്ല മുന്നോട്ടു കടന്നു് ആക്രമിക്കുവാൻതന്നെയാണു് തീരുമാനിച്ചതു്.

ആദിത്യൻെറ ആദ്യകിരണം അന്തരീക്ഷത്തെ പ്രകാശമാനമാക്കിയപ്പോൾ, പാടലവർണ്ണംപൂണ്ട മൂടൽമഞ്ഞു് അപ്പോഴും അങ്കണത്തിൽ ചുററിത്തിരിയുമ്പോൾ, കമാണ്ടരുടെ കല്പനയനുസരിച്ചു് രണ്ടാം വിമാനസംഘം വാനിലേക്കുയർന്നുകഴിഞ്ഞു. ഓരോന്നിനേയും കാഴ്ചയിൽനിന്നു വിടാതെ വിമാനങ്ങൾ ദക്ഷിണഭാഗം ലാക്കാക്കി പറന്നു.

തങ്ങളുടെ ആദ്യത്തെ കൂട്ടായ പറക്കലിൽ മെരേസ്യെവും പെത്രോവും അടുത്തടുത്തുതന്നെ നിന്നു. കുറച്ചുസമയമേ ഉണ്ടായിരുന്നുള്ളുവെങ്കിലും അതിന്നിടയിൽ പെത്രോവിനു തൻെറ നേതാവിൻെറ സുസ്ഥിരവും തികച്ചും പ്രഗത്ഭവുമായ രീതി ആസ്വദിക്കാൻ ഇട കിട്ടി. മനഃപൂർവ്വം വഴിക്കുവെച്ചു് ഇടക്കിടെ തിരിയാനും മറിയാനും വെട്ടിക്കാനും തുടങ്ങിയ മെരേസ്യെവിനു് തൻെറ അനുയായിക്കു നല്ല നോട്ടവും ശക്തമായ ഞരമ്പും, ബുദ്ധിചാതുര്യവും എല്ലാത്തിലുംമീതെയായി അത്ര സ്ഥിരതയോടുകൂടിയതല്ലെങ്കിലും പറക്കുന്ന രീതിയിലുള്ള ഭദ്രതയും കരഗതമാണെന്നു് മനസ്സിലാക്കുവാൻ കഴിഞ്ഞു.

കാലാൾസേനയുടെ പിന്നിലാണു് പുതിയ വിമാനത്താവളം. ജർമ്മൻകാർക്കു് കണ്ടുപിടിക്കാൻസാധിച്ചാൽ അവരുടെ ചെറിയ തോക്കുകൊണ്ടോ, വലിയ കിടങ്ങുപീരങ്കികൊണ്ടോ അതു് തകർക്കാവുന്നതാണു്, മൂക്കിന്നടിയിൽ പൊടുന്നനെ ഉത്ഭവിച്ച ഒരു വിമാനത്താവളത്തെ



പ്പററി പരിഭ്രമിക്കുവാനുള്ള അവസരം അവർക്കുണ്ടായിരുന്നില്ല. ഇരുട്ടായിരുന്നപ്പോൾത്തന്നെ, അവർ അവിടെ ഉണ്ടായിരുന്ന സോവിയററ് പ്രകാരത്തിലേക്കു്, വസന്തകാലത്തു് ഒരുമിച്ചുകൂട്ടിയിരുന്ന പീരങ്കികളുടെ സർവ്വശക്തിയുമെടുത്തു് ഒരു ആക്രമണം നടത്തി. പ്രകാരത്തിനു മുകളിലുള്ള വ്യോമമണ്ഡലത്തിൽ ഒരു ചെങ്കനൽപ്രഭ വിറയാർന്നുയർന്നുപൊങ്ങി. ഓരോ നിമിഷവും പൊന്തിവരുന്ന കറുത്ത മരങ്ങളെക്കൊണ്ടു നിറഞ്ഞ കരിങ്കാട്ടിനകത്തു് അകപ്പെട്ടപോലെ, പൊട്ടിത്തെറിയ്ക്കലിന്നകത്തു് എല്ലാം മറഞ്ഞു. സൂര്യൻ ഉദിച്ചിട്ടും ഇരുട്ടായിരുന്നു. ചീറി മുരണ്ടു് അലറുന്ന അന്ധകാരത്തിന്നകത്തു് ഒന്നുംതന്നെ തിരിച്ചറിയുവാൻ സാദ്ധ്യമായിരുന്നില്ല. പശിമയുള്ള ഒരു ചുവന്ന പാലപ്പംപോലെ മാർത്താണ്ഡബിംബം ഗഗനതലത്തിൽ തൂങ്ങിക്കിടന്നു.

ഒരു മാസത്തിനുമുമ്പു് സോവിയററ് നിരീക്ഷണസംഘം നടത്തിയിരുന്ന പറക്കലുകൾ വൃഥാവിലായിരുന്നില്ല. ജർമ്മൻനേതൃത്വത്തിൻെറ ഉദ്ദേശങ്ങളെല്ലാം വെളിപ്പെട്ടു. അവരുടെ ആസ്ഥാനങ്ങളും, കേന്ദ്രങ്ങളുമെല്ലാം ഭൂപടത്തിൽ അടയാളപ്പെടുത്തി ഓരോ ചതുരവും സോവിയററു സംഘം സമഗ്രമായി പഠിച്ചിരുന്നു. ജർമ്മൻകാരുടെ സ്വഭാവംപോലെതന്നെ അവർ ഉദ്ദേശിച്ചിരുന്നതു് സംശയിക്കാതെ ഉറങ്ങിക്കിടക്കുന്ന ശത്രുവിൻെറ പുറത്തു് സർവ്വശക്തികളുമുപയോഗിച്ചു കാാരി ആഷ്ഠാമെന്നാണു്. പക്ഷേ, ശത്രു ഉറക്കം നടിക്കുകമാത്രമായിരുന്നു. അയാൾ അക്രമിയുടെ കൈ തൻെറ ഉരുക്കുപോലത്തെ രാക്ഷസമുഷ്ടിയ്ക്കകത്തിട്ടു് ഞെരിച്ചു. കുറച്ചു കിലോമീററുകൾ അകലെ യുദ്ധക്കളത്തിലുണ്ടായ പീരങ്കിപ്പടയുടെ ഗംഭീരഗർജ്ജനം അവസാനിക്കുന്നതിനുമുമ്പുതന്നെ തങ്ങളുടെ സ്വന്തം ആസ്ഥാനത്തെ വെടിക്കോപ്പുകളുടെ ഗർജ്ജനംകൊണ്ടു ജർമ്മൻകാരുടെ ചെകിടടച്ചു. അവരുടെ നിലയത്തിൽനിന്നുയർന്ന വെടിമരുന്നു പുകയേററു് കണ്ണുകാണാതായി. സ്വന്തം കിടങ്ങുകളിൽത്തന്നെ പൊട്ടിത്തെറിയുടെ ദുരന്താനുഭവങ്ങൾ ഉണ്ടായി. സോവിയററു പീരങ്കിപ്പടയുടെ ഉന്നം അത്ര കൃത്യമായിരുന്നു. ജർമ്മൻകാർ ചെയ്യുമാതിരി ഓരോ ചതുരമായിരുന്നില്ല അവരുടെ ലക്ഷ്യം. ഒരോന്നും പ്രത്യേകം ഉന്നംവച്ചായിരുന്നു അവരുടെ പ്രയോഗം. ബാററ്റികൾ, ടാങ്കുകളുടെ കേന്ദ്രം, ആക്രമണനിരയിൽ നിരന്നുനില്ക്കുന്ന പീരങ്കികൾ, പാലങ്ങൾ, ഭൂമിക്കടിയിലുള്ള ആയുധസംഭരണശാലകൾ, ബ്ളൈൻഡേജ്, കമാണ്ടിങ്ങ് പോയിൻറു് ഇങ്ങനെ ഓരോന്നും അവരുടെ പീരങ്കി പ്രയോഗത്തിന്നിരയായി.

ജർമ്മൻകാരുടെ പീരങ്കിപ്പടയുടെ സജ്ജീകരണം ഒരു പൊരിഞ്ഞ സമരമായി വികസിച്ചു. പതിനായിരക്കണക്കിനു പല വിധത്തിലുമുള്ള തോക്കുകൾ രണ്ടു ഭാഗത്തും ഇതിൽ പങ്കെടുത്തിരുന്നു. ക്യാപ്ററൻ ചെസ്ലോവിൻെറ കീഴിലുള്ള വ്യോമവിഭാഗം പുതിയ വിമാനത്താവളത്തിൽ

എത്തിയപ്പോൾ ഭൂമികിടന്നു കലുങ്ങുകയായിരുന്നു. വിസ്ഫോടനങ്ങളുടെ ശബ്ദം അനുക്ഷണം പുറപ്പെടുന്നതിനാൽ അതൊരു നിരന്തരമായ അലർച്ചയായി മാറിയിരിക്കുന്നു. ചങ്ങലകൾ കിലുങ്ങി, ചൂളംവിളിച്ചു കുടുങ്ങികുടുങ്ങി, അനന്തമായ ഒരു തീവണ്ടി ഒരു പാലത്തിന്മേൽക്കൂടി—അതു് ഒരിക്കലും തരണം ചെയ്യാതെ—പായുമ്പോഴുണ്ടാകുന്ന ശബ്ദംപോലെയായിരുന്നു ഇതും. ചക്രവാളമാകെ, ഉരുണ്ടുനടക്കുന്ന വലിയ ധൂമപടലത്താൽ ആവൃതമായിരുന്നു. ആ ചെറിയ വിമാനത്താവളത്തിന്റെ മേലേക്കൂടി അലകളലകളായി പറന്നുകൊണ്ടിരുന്ന ബോംബർ വിമാനങ്ങൾ ചിലപ്പോൾ താറാവുകളെപ്പോലെ, ചിലപ്പോൾ കൊററികളെപ്പോലെ, ചിലപ്പോൾ വികസിതരൂപത്തിൽ, അണിനിരന്നു് പറന്നു. പൊട്ടിത്തെറിക്കുന്ന ബോംബുകളുടെ 'തഡ്' 'തഡ്' നിനദം പീരങ്കിയുടെ അലർച്ചയിൽ നിന്നും വ്യത്യസ്തമായി കേൾക്കാമായിരുന്നു.

'രണ്ടാംനമ്പർ സന്നദ്ധത'യിൽ തയ്യാറെടുത്തുനില്ക്കുവാനുള്ള കല്പന എല്ലാ സേനാസമൂഹത്തിനും ലഭിച്ചിരുന്നു. അതായതു് വൈമാനികർ കോക്പിററിനുള്ളിൽ, ആദ്യത്തെ റോക്കററ് അന്തരീക്ഷത്തിലേക്കുയരുന്നതിനോടൊപ്പിച്ചു പറക്കുവാൻ തയ്യാറെടുത്തിരിക്കണം. മരക്കൊമ്പുകൾകൊണ്ടു് മറച്ചു് വിമാനങ്ങളെല്ലാം ബർച്ച്മരക്കാട്ടിൽ കൊണ്ടുപോയി അതിന്റെ അററത്തുനിർത്തിയിരുന്നു. കുളിർമ്മയുള്ള ആ കാററിൽ കൂണിന്റെ മണം മുററിനിന്നിരുന്നു. യുദ്ധത്തിന്റെ ബഹളത്തിൽ കൊതുക്കളുടെ ശബ്ദം അമർന്നുപോയിരുന്നുവെങ്കിലും അവ വൈമാനികരുടെ മുഖത്തിലും കഴുത്തിലും കൈകളിലും ആക്രമണം നടത്തി.

കാടിന്റെ തീക്ഷ്ണമായ പ്രഭാതപരിമളം ആസ്വദിച്ചു്, തൊപ്പിയെടുത്തുവീശി, അലസമായി കൊതുക്കളെ ഓടിച്ചും ചിന്തയിൽ ലയിച്ചും അലെക്സേയ് ഇരുന്നിരുന്നു. ഇടയ്ക്കിടെയെല്ലാം കോക്പിററിലെ സീററിൽനിന്നു എഴുന്നേററ് പെത്രോവ് അതിന്റെ മുകളിൽ കയറിനിന്നു യുദ്ധം നടക്കുന്ന സ്ഥലത്തേയ്ക്കു നോക്കിയിരുന്നു. ചിലപ്പോഴെല്ലാം കടന്നു പോകുന്ന ബോംബർവിമാനങ്ങളെ അയാൾ കണ്ണുകൊണ്ടു പിൻതുടരും. ജീവിതത്തിൽ ആദ്യമായി ഒരു ശത്രുവിനെ കണ്ടുമുട്ടുവാൻവേണ്ടി ആകാശത്തേക്കുയരുവാൻ ധൃതിയായി ആ യുവാവിനു്. ഒരു ഊതിവീർപ്പിച്ച സഞ്ചിയിലേക്കല്ല. ജീവത്തായ ചൊറുചൊറുക്കുള്ള ഒരു ശത്രുവിമാനത്തിന്റെനേരെ ട്രേസർ ഉണ്ടകൾ ഉതിർക്കാനാണു് അയാൾ ധൃതികൂട്ടുന്നതു്. ഒരുപക്ഷേ, കൂട്ടിനകത്തിരിക്കുന്ന ഒച്ചിനെപ്പോലെ അതിനകത്തു് ഇരിക്കുന്നവന്റെ ബോംബായിരിക്കാം ആ ചടച്ച സുന്ദരിപ്പെൺകുട്ടിയുടെ മരണത്തിനു കാരണം. ഒരു മനോഹരമായ സ്വപ്നത്തിൽ കണ്ടപോലെയാണു് ഇന്നു് അയാൾ അവളെപ്പററി ഓർക്കുന്നതു്.

തന്റെ അസ്വസ്ഥനായ അനുയായിയെ നോക്കിക്കൊണ്ടു് അലെക്സേയ് വിചാരിച്ചു: ''ഞങ്ങൾ ഏകദേശം സമപ്രായക്കാരാണു്; അ



യാൾക്കു പത്തൊൻപതും എനിക്കു് ഇരുപത്തിമൂന്നും. ഒരു പുരുഷനെ സംബന്ധിച്ചിടത്തോളം മൂന്നു നാലു വയസ്സിന്റെ വ്യത്യാസംകൊണ്ടെന്തു്? പക്ഷേ ഈ സഹചാരിയുടെ, സമീപമെത്തുമ്പോൾ ഞാൻ പരിചയസമ്പന്നനായ ക്ഷീണിച്ച ഒരു വൃദ്ധന്റെമട്ടിൽ ആയിപ്പോകുന്നു.''

അപ്പോൾ കൈകൾ കൂട്ടിത്തിരുമ്മിക്കൊണ്ടു് പെത്രോവ് കോക്പിററിന്റെ അകത്തിരുന്നു വളഞ്ഞുതിരിയുകയാണു്. കടന്നുപോകുന്ന സോവിയററുവിമാനങ്ങളെ നോക്കി പൊട്ടിച്ചിരിച്ചുകൊണ്ടു് അയാൾ എന്തൊക്കെയോ വിളിച്ചുപറയുന്നു. അലെക്സേയോ തന്റെ ഇരിപ്പിടത്തിൽ സസുഖം ചാരിയിരിക്കുന്നു. അയാൾ പ്രശാന്തനായിരുന്നു. അയാൾക്കു കാലുകളില്ല. ലോകത്തിലെ ഏതു വൈമാനികനേക്കാളും പ്രയാസമാണു് അയാൾക്കു പറക്കുവാൻ. പക്ഷേ ഇതുപോലും അയാളെ ചഞ്ചലിപ്പിക്കുന്നില്ല. അയാൾക്കു സ്വന്തം സാമർത്ഥ്യത്തെക്കുറിച്ചു നല്ല ബോദ്ധ്യമാണു്. മുറിഞ്ഞ കാലുകളെ അയാൾ വിശ്വസിക്കുന്നു.

വൈകുന്നേരംവരെ സേനാദളം രണ്ടാം നമ്പർ സന്നദ്ധതയിൽതന്നെ ഇരുന്നു. ഏതോ കാരണംകൊണ്ടു് അവയെ കരുതൽസേനയാക്കി നിർത്തിയിരുന്നു. സമയമാകുന്നതിനുമുമ്പുതന്നെ അതിന്റെ നിലപാടു് വെളിപ്പെടുത്തുവാൻ അവർക്കു് ആഗ്രഹമുണ്ടായിരുന്നില്ല എന്നു വ്യക്തമാണു്.

ഈ സ്ഥലം തങ്ങളുടെ കൈവശത്തിലായിരുന്നപ്പോൾ ജർമ്മൻകാർ ഉണ്ടാക്കിയിരുന്ന ചില ഭൂഗർഭവസതികളാണു് ഈ സേനാദളത്തിനു് ഉറങ്ങാൻ വിട്ടുകൊടുത്തിരുന്നതു്. കുറച്ചുകൂടി സുഖകരമാകുവാനായി അവർ മരത്തടിച്ചുമരുകളിലെല്ലാം കാർഡ്ബോർഡും, കടലാസ്സും വച്ചു പിടിപ്പിച്ചിരുന്നു. സിനിമാതാരങ്ങളുടെ പടങ്ങൾ ഇപ്പോഴും ആ ചുമരിന്മേൽ തൂങ്ങിക്കിടന്നിരുന്നു. പിന്നെകുറെ ജർമ്മൻനഗരങ്ങളുടെ പടങ്ങളും.

പീരങ്കിയുദ്ധം തുടർന്നു. ഭൂമി കലുങ്ങി. സൈനികവസതികളിൽ നിറയെ പുഴവീണപോലെ കരപിരശബ്ദമുണ്ടാക്കിക്കൊണ്ടു് കടലാസ്സുകൾക്കിടയിലൂടെ പൊടി ഉതിർന്നിരുന്നു.

മെരേസ്യെവും പെത്രോവും വെളിയിൽ ഷീററുവിരിച്ചു കിടക്കുവാനാണു് ഉദ്ദേശിച്ചിരുന്നതു്, ഉടുപ്പുധരിച്ചു കിടന്നുറങ്ങാനായിരുന്നു കല്പന. കാലിലെ തോൽവാറുകൾ അഴിച്ചുവച്ചു് മെരേസ്യെവ്, സ്ഫോടനത്തിന്റെ ചെന്തീപ്പാളലിൽ വിറയ്ക്കുന്നപോലെ തോന്നുന്ന ആകാശത്തേക്കു നോക്കി മലർന്നുകിടന്നു. പെത്രോവ് പെട്ടെന്നു് ഉറങ്ങിപ്പോയി. ഉറക്കത്തിൽ അയാൾ കൂർക്കംവലിക്കുകയും, പിറുപിറുക്കുകയും, പല്ലുഞെരിക്കുകയും, നാക്കുകൊണ്ടു ഞൊട്ടിനുണയുകയും ചെയ്തുകൊണ്ടു് ഒരു കൊച്ചുകുട്ടിയെപ്പോലെ ചുരുണ്ടുകൂടിക്കിടന്നു. മെരേസ്യെവ് അയാളെ ഒരു കോട്ടുകൊണ്ടു പുതപ്പിച്ചു. ഉറങ്ങാൻ സാദ്ധ്യമല്ലെന്നു മനസ്സിലായപ്പോൾ മെരേസ്യെവ് തണുപ്പുകൊണ്ടു് വിറച്ചെഴുന്നേററ് ചുടുപിടിക്കാൻവേ

ണ്ടി കുറെ കഠിനമായ ദേഹാഭ്യാസങ്ങൾ ചെയ്തതിനുശേഷം ഒരു കുററിമരത്തിന്മേൽ കയറി ഇരുന്നു.

പീരങ്കിയുടെ കൊടുങ്കാററ്, ഊതിയടങ്ങി. അവിടവിടെയായി ചില ബാററികളിൽനിന്നും വെടി പൊട്ടിയിരുന്നതേയുള്ളു. ലക്ഷ്യമില്ലാതെ ചിതറിവീണ കുറെ ഷെല്ലുകൾ വിമാനസങ്കേതത്തിൻെറ സമീപം എവിടെയോ പൊട്ടിത്തെറിച്ചുകൊണ്ടിരുന്നു. ചില്ലറ ശല്യംചെയ്യുന്ന ഈ വെടിയുണ്ടകളെ ആരുമാരും ഗൗനിച്ചിരുന്നില്ല. സ്ഫോടനം നടക്കുന്ന ഭാഗത്തേക്ക് അലെക്സേയ് തലപൊക്കി നോക്കിയതുപോലുമില്ല. യുദ്ധമുന്നണിയിലായിരുന്നു അയാളുടെ സർവ്വശ്രദ്ധയും. ഇരുട്ടിൽനിന്നു നോക്കുമ്പോൾ സമരരേഖ തെളിഞ്ഞുകാണാമായിരുന്നു. ഇപ്പോൾ, നേരം ഇത്ര അസമയമായിട്ടും അവിടെ ഭയങ്കരമായ, തളരാത്ത ചൂടുപിടിച്ച യുദ്ധമാണ് നടക്കുന്നത്. ചക്രവാളമാകെ പ്രകാശംപരത്തുന്ന ജ്വാലാകലാപത്തിൻെറ രക്തദീപ്തി നിദ്രയിലാണ്ട ഭൂതലത്തിലും പ്രതിഫലിച്ചിരുന്നു. അതിനുമീതെയായി, ജർമ്മൻകാരുടെ നീലഫോസ്ഫറസ്സ് കലർന്നതും നമ്മുടെ മഞ്ഞനിറമാർന്നതും ആയ നിലാത്തിരികൾ വെളിച്ചം വീശി. അന്ധകാരാവരണത്തെ നീക്കം ചെയ്തുകൊണ്ട് വമ്പിച്ച തീനാമ്പുകൾ അവിടവിടെ മേലോട്ടുയർന്നു. അതിനെത്തുടർന്ന് ഒരു പൊട്ടിത്തെറിക്കലിൻെറ കനത്ത നെടുവീർപ്പും പുറപ്പെട്ടു.

രാത്രി ബോംബർവിമാനങ്ങളുടെ മുഴക്കം കേട്ടുതുടങ്ങി. ട്രേസർബുള്ളററുകളുടെ വർണ്ണശബളിതമായ പ്രകാശമണികൾകൊണ്ട് സമരമുന്നണിയാകെ അലംകൃതമായി. ശീഘ്രതയിൽ വെടിവയ്ക്കാവുന്ന വിമാനവേധികളായ തോക്കുകൾ, രക്തകണങ്ങൾപോലുള്ള ഷെല്ലുകൾ വിതറി. ഭൂമി വീണ്ടും കലുങ്ങി ഞരങ്ങി ദീനതയിൽപ്പെട്ടു. പക്ഷേ, ബർച്ചുമരത്തലപ്പുകളിൽ ഇരുന്നിരുന്ന വണ്ടുകൾക്ക് ഇതുകൊണ്ടൊരുഭാവഭേദവും ഉണ്ടായില്ല. വനഗർഭത്തിൽ എവിടെയോ ഇരുന്ന് ഒരു മൂങ്ങ ദുശ്ശകുനസൂചകമായി മനുഷ്യനെപ്പോലെ നീട്ടിമൂളി. പാതാളതലത്തിലെ കുററിക്കാട്ടിൽ, പകലത്തെ ഭീതിയിൽനിന്നു വിമുക്തിനേടിയ ഒരു വാനംപാടിയുടെ ഗാനമുയർന്നു. ആദ്യം ശബ്ദം പരീക്ഷിക്കുന്നപോലെ—അഥവാ ഒരു വാദ്യയന്ത്രം പരീക്ഷിക്കുന്നതുപോലെ സംശയിച്ചു സംശയിച്ചും പിന്നീട് മുഴുവൻ ശബ്ദത്തിൽ, സ്വന്തം സംഗീതധ്വനിയാൽ തൻെറ ഹൃദയംതന്നെ പൊട്ടിത്തകരുമെന്ന നിലയിൽ, വിറയാർന്നു കലമ്പിയും അതു പൊങ്ങി. ഉടനടി മററു പക്ഷികളും ആ സാന്ദ്രസംഗീതം ഏററുപാടാൻ തുടങ്ങി. അങ്ങിനെ സമരരംഗമായ ആ കാനനം, നാലുഭാഗത്തുനിന്നും അലയടിച്ചെത്തുന്ന ഗാനതരംഗങ്ങളാൽ മുഖരിതമായി. കുർസ്കിലെ വാനംപാടികൾ അഖിലലോകപ്രശസ്തിയാർജ്ജിച്ചതിൽ അത്ഭുതത്തിന്നവകാശമില്ല.

അവ സംഗീതവീചികൾകൊണ്ടു നഭസ്സിലൊരു വലയം സൃഷ്ടിക്കു



കയാണ്. പിറേറദിവസം രാവിലെ പരിശോധനക്ക—കമ്മീഷൻെറ മുമ്പിലല്ല—മൃത്യുദേവതയുടെ മുമ്പിൽ—പോകേണ്ട അലെക്സേയ്ക്ക് ഈ വാനംപാടികളുടെ ഗീതാലാപംകൊണ്ടു ഉറങ്ങുവാൻ സാദ്ധ്യമായില്ല. നാളെയെപ്പററിയുള്ള വിചാരമോ യുദ്ധത്തെപ്പററിയുള്ള ചിന്തയോ മരിക്കുമെന്ന ഭീതിയോ അല്ല അയാളുടെ നിദ്രക്കുവിഘാതമായി നിന്നത്—പക്ഷേ കമീഷിനിൽ അവർക്കുവേണ്ടി പാടിയിരുന്ന ആ വാനംപാടിയുടെ—അവരുടെ വാനംപാടിയുടെ, തൻെറ സ്വദേശത്തിൻെറ, ഓല്യയുടെ, സമീപത്തായിരുന്നു അയാളുടെ മനസ്സ്.

പൂർവ്വാകാശം വിളർത്തു. വാനംപാടികളുടെ കളകളസ്വനം തോക്കുകളുടെ അലർച്ചയിൽ അമർന്നുപോയി. യുദ്ധരംഗത്തിനുമീതെയായി ചെങ്കനൽപ്രഭ വിതറി സാവധാനത്തിൽ ഉയർന്നുകൊണ്ടിരുന്ന ആ വലിയ സൂര്യബിംബത്തിനുപോലും വെടിയുണ്ടകളും, വിസ്ഫോടനങ്ങളും വമിച്ചിരുന്ന കനത്ത ധൂമപടലത്തെ ഭേദിക്കുവാൻ കഴിഞ്ഞില്ല.

## IV

ഒട്ടും, അയവില്ലാതെ, കടുത്ത ഭീകരതയിൽ കുർസ്കിലെ സമരം കത്തിക്കാളി. ജർമ്മൻകാരുടെ ആദ്യത്തെ ഉദ്ദേശം കുർസ്കിൻെറ തെക്കും വടക്കും ഭാഗത്തുള്ള നമ്മുടെ ശക്തിസ്ഥാനങ്ങളെ ഗംഭീരമായ ടാങ്ക്പടയുടെ ശക്തമായ പ്രഹരംമൂലം തകർത്ത് ഒരു ദ്വിമുഖമായ പ്രവർത്തനംകൊണ്ട് കുർസ്കിലെ ചെമ്പടയെ വളഞ്ഞ്, അവിടെ ഒരു ''ജർമ്മൻ സ്റ്റാലിൻഗ്രാഡ്'' ഉണ്ടാക്കുവാനായിരുന്നു. പക്ഷേ, നിരോധത്തിൻെറ ശക്തി ഈ പരിപാടിയെ തകർത്തുകളഞ്ഞു. കുറച്ചുദിവസത്തിനകം ജർമ്മൻകാർക്കു മനസ്സിലായി പ്രതിരോധനിരയെപ്പൊളിക്കുക അത്ര സുകരമല്ലെന്ന്. അഥവാ അങ്ങിനെ സാധിച്ചെങ്കിൽതന്നെ, അതിൽവച്ചു സംഭവിക്കുന്ന ആൾനാശംമൂലം ഒരു ദ്വിമുഖാക്രമണത്തിനുള്ള സേനാശക്തി തികയാതെ വരും. വെടി നിർത്തൽ കല്പനകൊടുക്കാനുള്ള സമയവും അതിക്രമിച്ചുകഴിഞ്ഞു. തന്ത്രപരവും, രാഷ്ട്രീയവും, സമരകൌശലപരവുമായ ആശകളെല്ലാം ഹിററ്ലർ കേന്ദ്രീകരിച്ചിരുന്നത് ഇവിടെയാണ്. കൊടുങ്കാററ് അഴിച്ചുവിട്ടുകഴിഞ്ഞു. വഴിക്കു കാണുന്നതെല്ലാം പിഴുതെടുത്തുകൊണ്ട്, അനുനിമിഷം വർദ്ധിതമായ ശക്തിയോടെ അത് കീഴോട്ട് ചീറിയടിക്കുകയാണ്. അതിനെ അഴിച്ചുവിട്ടവർക്ക് അതു തടയാനുള്ള ത്രാണിയില്ല, ജർമ്മൻകാരുടെ മുന്നേററം കിലോമീററർകൊണ്ടാണ് അളക്കപ്പെടുന്നത്. അവരുടെ പടയണിയുടേയും, തോക്ക്, ടാങ്ക്, ട്രക്ക് മുതലായവയുടേയും നാശം ആയിരക്കണക്കിനാണ്. മുന്നേറുന്ന സൈന്യം രക്തം ചിന്തി ശക്തിക്ഷയിപ്പിക്കുകയാണ്. ജർമ്മൻകേന്ദ്രങ്ങൾക്ക് അത് അറിയാമായിരുന്നു. പക്ഷേ, വികാസങ്ങളെ വിളം

ബപ്പെടുത്തത്തക്ക പരിതസ്ഥിതിയിലല്ലായിരുന്നു അവർ. അതുകൊണ്ടു സമരത്തിന്റെ നരകാഗ്നിയിലേക്കു കൂടുതൽകൂടുതൽ കരുതൽ സേനകളെ ആഹുതിചെയ്യാനേ അവർക്കു നിവൃത്തിയുണ്ടായിരുന്നുള്ളു.

സോവിയറ്റ്സേനകൾ ജർമ്മൻ ആഘാതങ്ങൾക്കു സമർത്ഥമായ പ്രതിരോധം നൽകിയിരുന്നു. ജർമ്മൻകാരുടെ വർദ്ധമാനമായ സമരോഗ്രതയെ ശ്രദ്ധിച്ചുനോക്കി. അവർ അവരുടെ കരുതൽ സേനയെ, ശത്രുസൈന്യത്തിന്റെ എടുത്തുചാട്ടം ഒന്നു അമരുന്നതുവരെ, പിന്നണിയിൽ സജ്ജമാക്കിനിർത്തിയതേയുള്ളു. നിരോധത്തിനല്ല. പ്രത്യാക്രമണത്തിന് സന്നദ്ധമായിരിക്കുന്ന ഒരു സേനയുടെ സംരക്ഷണമാണ് തങ്ങളുടെ വ്യൂഹത്തിന്റെ ചുമതല എന്ന് അലെക്സേയ് പിന്നീട് മനസ്സിലാക്കി. ആ ഗംഭീരപോരാട്ടത്തിന്റെ ആദ്യ ഘട്ടങ്ങളിൽ, ടാങ്കുകളും സേനാവ്യൂഹവും, വെറും കാഴ്ചക്കാർ എന്നനിലയിൽനിന്നത് അതുകൊണ്ടാണ്. ശത്രുസൈന്യങ്ങളെല്ലാം പ്രവർത്തനം തുടർന്നപ്പോൾ—'രണ്ടാം നമ്പർ സന്നദ്ധത'യിൽ നിന്നിരുന്നവരെയെല്ലാം വിമാനസങ്കേതത്തിൽ വച്ചു ഒഴിവാക്കി. താവളത്തിൽ പോയി ഉറങ്ങുവാനും, ഔദ്യോഗികവസ്ത്രം മാറ്റുവാനുംകൂടി അവരെ അനുവദിച്ചു. മെരേസ്യെവും പെത്രോവുംകൂടി അവരുടെ ഉറക്കറ ശരിപ്പെടുത്തി. വിദേശനഗരങ്ങളുടേയും സിനിമാതാരങ്ങളുടേയും ചിത്രങ്ങൾ അവർ വലിച്ചെറിഞ്ഞു; ജർമ്മൻകാരുടെ കാർഡ്ബോർഡും കടലാസ്സുകളും ചീന്തിക്കളഞ്ഞ്, ഫിർ മരത്തിന്റേയും ബർച്ച്മരത്തിന്റേയും ചില്ലകൾകൊണ്ടു ചുമർ അലങ്കരിച്ചു. അതിനുശേഷം മണ്ണ് അരിച്ചുവീഴുന്നതുകൊണ്ടുള്ള ശല്യം അവിടെ ഉണ്ടായിട്ടില്ല.

ഒരു പ്രഭാതത്തിൽ, തുറന്നിട്ട വാതലിലൂടെ പ്രകാശമേറിയ ആദിത്യകിരണങ്ങൾ പ്രവഹിച്ചുകൊണ്ടിരിക്കുമ്പോൾ, ചുമരിനോടു കൂട്ടിച്ചേർത്തുണ്ടാക്കിയകട്ടിലിൽ നീണ്ടുനിവർന്നു കിടന്നിരുന്ന ആ സുഹൃത്തുക്കൾ പുറത്തു ദ്രുതമായ പാദപതനം കേട്ടു. സമരമുന്നണിയിൽ, ഐന്ദ്രജാലികശക്തി പകരുന്ന, 'പോസ്റ്റ്മാൻ' എന്ന പദം ആരോ അട്ടഹസിച്ചു.

രണ്ടുപേരും ഒരേ സമയത്ത് ബ്ളാങ്കറ്റ് വലിച്ചെറിഞ്ഞു. പക്ഷേ മെരേസ്യെവിനു തന്റെ കാലിലെ നാടകൾ ബന്ധിക്കുവാൻ കഴിയുന്നതിനു മുമ്പുതന്നെ പെത്രോവ് ഓടിപ്പോയി പോസ്റ്റ്മാനെ പിടിച്ചുനിർത്തി, അലെക്സേയ്ക്കുള്ള രണ്ടു കത്തുകളുമായി തിരിച്ചുവന്നു. ഒന്നു ഓല്യയിൽനിന്നും, മറ്റേതു അയാളുടെ അമ്മയിൽ നിന്നുമായിരുന്നു. സുഹൃത്തിന്റെ കയ്യിൽനിന്നു അലെക്സേയ് ആ എഴുത്തുകൾ തട്ടിപ്പറിച്ചപ്പോഴേക്കും, വിമാനത്താവളത്തിലേക്ക് പ്രവർത്തിക്കാരെ ആഹ്വാനം ചെയ്യുന്ന ആ മണിയടി തുടരെത്തുടരെ മുഴങ്ങിക്കേട്ടു.

എഴുത്ത് കുപ്പായത്തിനുള്ളിൽ തിരുകി, അപ്പോൾത്തന്നെ അതിനെ പറ്റി എല്ലാം മറന്ന് അയാൾ പെത്രോവിനോടൊന്നിച്ച്, കാട്ടുപാതയിൽക്കൂടെ വിമാനങ്ങൾ നിർത്തിയിരുന്ന സ്ഥലത്തേക്ക് പാഞ്ഞു. തന്റെ വടിയിന്മേൽ ചാഞ്ഞ് ഇടക്കിടെ ഞൊണ്ടിഞൊണ്ടി അയാൾ സാമാന്യം വേഗത്തിൽത്തന്നെ ഓടി. അലെക്സേയ് വിമാനത്തിൽ എത്തിയപ്പോൾ യന്ത്രത്തിൽനിന്ന് ഹുഡ് എടുത്ത് മാറ്റി, മുഖം നിറയെ കുത്തുകളോടുകൂടിയ, ചിരിക്കുടുക്കയായ ആ മെക്കാനിക്ക് അക്ഷമയോടെ അയാളെ കാത്തുനില്ക്കുകയായിരുന്നു.



ഒരു യന്ത്രം അലറി. വ്യൂഹത്തലവനു പറക്കാനുദ്ദേശിച്ചിരുന്ന 6–ാം നമ്പറിനെ നോക്കിനിന്നു അലെക്സേയ്. ക്യാപ്റ്റൻ ചെസ്ലോവ് തന്റെ വിമാനത്തെ തുറന്ന പ്രദേശത്തേക്ക് കൊണ്ടുവന്നു, അയാൾ—''അറ്റൻഷൻ'' എന്ന അർത്ഥത്തിൽ കൈപൊക്കി. മറ്റെ യന്ത്രങ്ങളും ഗർജ്ജിക്കാൻ തുടങ്ങി. അവയിൽനിന്നുയർന്ന കൊടുങ്കാറ്റ് പുല്ലുകളെ നിലംപറ്റിച്ചു. കാറേറ്റ് ബർച്ചുമരങ്ങളുടെ പച്ചിലക്കൂട്ടങ്ങൾ വേറിടാൻ ശ്രമിക്കുന്നതുപോലെ കിടന്നു തുള്ളിക്കളിച്ചു.

തന്റെ വിമാനത്തിന്റെ അടുക്കലേക്കു അലെക്സേയ് ഓടുമ്പോൾ, അയാളെ വെട്ടിച്ചുകടന്നുപോയ ഒരു വൈമാനികൻ, ടാങ്കുപട നിരോധനമേഖലയിലേക്കു നീങ്ങിത്തുടങ്ങി എന്ന് ഒരു വിധത്തിൽ വിളിച്ചുപറഞ്ഞു. ശത്രുക്കളുടെ തകർന്ന നിരയിലേയ്ക്ക് കടക്കുന്ന ടാങ്കുകളുടെ സംരക്ഷണവും പടയിൽ പങ്കുകൊള്ളുന്നവർക്കു സഹായകമായ വിധത്തിൽ മുകളിലെ വായുമേഖല കാത്തു സൂക്ഷിക്കലുമാണ് പോർവിമാനങ്ങളുടെ ചുമതല എന്നാണ് അതിന്റെ അർത്ഥം. വ്യോമമണ്ഡലം സുരക്ഷിതമാക്കുകയോ, എന്താണതുകൊണ്ട് അവശ്യം. ഇതുപോലുള്ള പൊരിഞ്ഞ യുദ്ധത്തിൽ സമാധാനമായ ഒരു പറക്കലിനു അർത്ഥമില്ല. ഇപ്പോഴൊ, അല്പം വൈകിയോ വായുവിൽവച്ചു ശത്രുവിനെ കണ്ടുമുട്ടും എന്നത് തീർച്ചയാണ്. ഇതാ ബലപരീക്ഷക്ക് സമയമടുത്തിരിക്കുന്നു. താൻ മറ്റൊരു വൈമാനികനെക്കാളും താഴെയല്ലെന്ന് അയാൾക്കു തെളിയിക്കണം.

അലെക്സേയ് അല്പം പരിഭ്രാന്തനായിരിക്കയാണ്. മരിക്കുമോ എന്ന ഭയംകൊണ്ടല്ല, ഏറ്റവും ധീരനും ശാന്തനുമായവനെപ്പോലും അലട്ടുന്ന അപകടശങ്കകൊണ്ടും അല്ല, വേറെ എന്തോ ആണ് അയാളെ വേവലാതികൊള്ളിക്കുന്നത്. തന്റെ യന്ത്രത്തോക്കുകളും പീരങ്കികളും ആയുധപരീക്ഷണക്കാർ പരിശോധിച്ചിട്ടുണ്ടാകുമോ? ഇതെവരെ സമരത്തിൽ താൻ ധരിച്ചുനോക്കിയിട്ടില്ലാത്ത തന്റെ പുതിയ തൊപ്പിയിൽ ഘടിപ്പിച്ച ഇയർഫോൺ ശരിക്കു പ്രവർത്തിക്കുമോ? ശത്രുവിനെ എതിരിടേണ്ടിവന്നാൽ പെത്രോവ് പിന്നിൽ നിൽക്കുമോ, അതിധൃതികാണിച്ചു വേഗം മുന്നോട്ട് ആയുമോ? എവിടെയാണ് തന്റെ വടി? വസീലിയ് വസീലിയെവിച്ചിന്റെ ആ സമ്മാനം നഷ്ടപ്പെടുത്തുവാൻ അയാൾക്കു സമ്മതമല്ല. തലേ ദിവസം, ഏറ്റവും രസകരമായ ഭാഗംവരെ വായിച്ചു

ധൃതിയിൽ മേശമേൽ ഇട്ടുപോന്ന ആ നോവൽ ആരെങ്കിലും എടുത്തുകൊണ്ടുപോകുമോ എന്നുപോലും അയാൾ ഈ അവസരത്തിൽ ആലോചിച്ചു. പെത്രോവിനോടു് ഗുഡ്ബൈ പറഞ്ഞിട്ടില്ല എന്നയാൾ ഓർത്തു. അതുകൊണ്ടു അയാൾ കോക്പിററിൽ ഇരുന്നു കൈവീശി. പക്ഷേ പെത്രോവ് അതു് കണ്ടില്ല. അയാൾ അക്ഷമയോടെ കമാണ്ടറുടെ ഉയരുന്ന കൈനോക്കിയിരിക്കുകയായിരുന്നു. തോൽ ഹെൽമററു കൊണ്ടു ഒരു ചട്ടയിട്ട അയാളുടെ മുഖത്തു് ഒരു തുടിപ്പു പ്രത്യക്ഷമായിരുന്നു. കൈ താഴ്ന്നു. കോക്ക്പിററിന്റെ ഹുഡുകൾ വലിച്ചിട്ടു.

മൂന്നു വിമാനങ്ങൾ ആ രേഖയിൽനിന്നു് ഒന്നു കുടഞ്ഞു്, പറന്നകന്നു; അവയുടെ പിന്നാലെ വേറെ ഒന്നും, അതിന്റെ പിന്നാലെ മൂന്നാമതു് ഒന്നും അന്തരീക്ഷത്തിലേക്കുയർന്നു. ആദ്യത്തെ മൂന്നു വിമാനങ്ങൾ നഭസ്സിൽ എത്തിയപ്പോൾ മെരേസ്യെവിന്റെ സെററ്, താഴെ ഊഞ്ഞാലാടുന്ന പരന്ന ഭൂമിയെവിട്ടു് മേലോട്ടു ഉയർന്നു. ആദ്യത്തെ മൂന്നു് എണ്ണത്തേയും കൺവെട്ടത്തുതന്നെ നിർത്തി മെരേസ്യെവ് തന്റെതു മററ വിമാനത്തിന്റെ വരിയിൽ തൊട്ടുപിന്നിലായി അണിനിരത്തി. അതിനെ തുടർന്നു് മൂന്നാമത്തെ വിഭാഗവും.

അവർ മുന്നണിയിൽ എത്തി. ഷെല്ലുകൾ വീണു് കുണ്ടും കുഴിയുമായിത്തീർന്ന ഭൂമി മുകളിൽനിന്നു നോക്കുമ്പോൾ, ആദ്യത്തെ വലിയ മഴത്തുള്ളികൾ പതിച്ച പൊടിയണിഞ്ഞ റോഡുപോലെ തോന്നിയിരുന്നു. ഉഴുതുമറിച്ചപോലുള്ള കിടങ്ങുകളും, മുഖക്കുരുപോലെ തോന്നുന്ന ആവരണങ്ങളും, ഫയർപോയന്റുകളും ഇപ്പോൾ ഇഷ്ടികയുടേയും മരത്തിന്റേയും കൂമ്പാരമാണു് എന്നേ തോന്നൂ. വിണ്ടുകീറിയ മൈതാനത്തിൽനിന്നു ഇടക്കിടെ മഞ്ഞനിറത്തിലുള്ള തീനാളം ഉയർന്നു. താഴെ നടക്കുന്ന ഗംഭീര യുദ്ധത്തിൽ പൊട്ടിപ്പുറപ്പെടുന്ന അഗ്നിശിഖകളായിരുന്നു അവ. മുകളിൽനിന്നു നോക്കുമ്പോൾ അവ അസാധാരണമായ വിധത്തിൽ ചെറിയതായി പാവകളെപ്പോലെ ഇരുന്നിരുന്നു. താഴെ എല്ലാം കത്തുകയാണു്, അലറിപ്പുളയുകയാണു്, പുകയുടേയും, കരിയുടേയും ഇടയിൽ വിണ്ടു പിളർന്ന ഭൂമിയിൽ നിന്നു് ഒരു നല്ലകൊയ്ത്തു് നടത്തിക്കൊണ്ടു് മരണം പരതിനടക്കുന്നു. പക്ഷേ മുകളിൽനിന്നു നോക്കുന്ന ഒരാൾക്കു് ഇതൊന്നും വ്യക്തമാകയില്ല.

അവർ അഗ്നിശിഖയുടെ മീതെക്കൂടി ഉയർന്നു് ശത്രുനിരയെ അർദ്ധവലയം ചെയ്തു; വീണ്ടും വെടിവെപ്പിന്റെ മേഖലകടന്നു. ആരും അവരുടെനേരെ വെടിവയ്ക്കുകയുണ്ടായില്ല. താഴെയുള്ളവർ ഗൗരവാവഹമായ ഭൗമകാര്യങ്ങളിൽ ആകണ്ഠം മുഴുകിയിരുന്നതിനാൽ ഒമ്പതു് ചെറിയ വിമാനങ്ങൾ അവരുടെ മീതെക്കൂടി പറന്നുപോകുന്നതു് ഗൗനിച്ചതുതന്നെയില്ല. ടാങ്കുകൾ എവിടെ? അതാ ഇവിടെ, ഒന്നിനുപുറകെ ഒന്നായി കാട്ടിൽനിന്നു് പുറത്തുവന്നു് അവ മുന്നേറുകയാണു്. ആകാശത്തുനിന്നു



നോക്കുമ്പോൾ അവ മഞ്ഞനിറത്തിലുള്ള ചെറിയ വണ്ടുകൾ ആണെന്നേ തോന്നൂ. പെട്ടെന്നു കുറെ അധികമെണ്ണം നിരന്നു നിന്നു, ഇലക്കൂട്ടങ്ങൾക്കിടയിലൂടെ വീണ്ടും കുറെ എണ്ണംകൂടി വന്നു റോഡിലൂടെയും താഴ്ന്ന നിലത്തുകൂടിയും നീങ്ങുന്നതു് മെരേസ്യെവ് ശ്രദ്ധിച്ചു. ആദ്യത്തെ വ്യൂഹത്തിൽപെട്ട ചില ടാങ്കുകൾ, കുന്നിൻപുറത്തു്, ഷെല്ലുകൾ തട്ടി ഉഴുതുമറിച്ചതുപോലുള്ള സ്ഥലത്തു് എത്തി. അവയുടെ ദേഹത്തിൽനിന്നു ചെന്തീപ്പൊരികൾ പാറി. മെരേസ്യെവിനെപ്പോലെ ആകാശത്തുനിന്നു് നോക്കിക്കാണുകയാണെങ്കിൽ ഈ ടാങ്കുയുദ്ധം കുട്ടികൾക്കോ ഭീരുക്കളായ സ്ത്രീകൾക്കു പോലുമോ ഭയങ്കരമായിത്തോന്നുകയില്ല. ആറുകണക്കിനു് വാഹനങ്ങൾ ജർമ്മൻ പ്രാകാരത്തിന്റെ അവശിഷ്ടങ്ങളിലേക്കു് പാഞ്ഞുകയറി. ഈ സമയത്തു് തന്റെ ശിരസ്ത്രാണത്തിനകത്തുള്ള ഇയർഫോണിന്റെ പൊട്ടലിനും ചീറലിനുമിടയിൽ, ക്യാപ്ററൻ ചെസ്ലോവിന്റെ പരുപരുത്തതും, ഇപ്പോൾ അല്പം അസ്വസ്ഥവുമായ ശബ്ദം കേട്ടു.

‘‘ശ്രദ്ധിക്കൂ, ഞാൻ ലിയോപ്പാർഡ്–മൂന്നാണു്; ലിയോപ്പാർഡ് –മൂന്നു് ‘യു–87’ ‘യു–87’ വലതുഭാഗത്തേക്കു്.’’

തന്റെ മുന്നിലായി അലെക്സേയ് ഒരു ചെറിയ നീണ്ടവര കണ്ടു. അതായിരുന്നു കമാണ്ടറുടെ വിമാനം. അതു് ഒന്നു ഉലഞ്ഞു. ‘‘ഞാൻ ചെയ്യുന്നതുപോലെ ചെയ്യൂ,’’ എന്നായിരുന്നു അതിന്റെ അർത്ഥം.

മെരേസ്യെവ് ആ കല്പന തന്റെ സ്വന്തം വിഭാഗത്തിൽ ആവർത്തിച്ചു. അയാൾ ചുററും നോക്കി. അയാളുടെ അനുയായി അയാളുടെ വശത്തുതന്നെ ഏതാണ്ടു് സമാനമായി പറക്കുന്നുണ്ടു്.

‘‘ചങ്ങാതി, മുറുക്കിപ്പിടിച്ചോളൂ!’’ അയാൾ ഉറക്കെ പറഞ്ഞു.

ബഹളംനിറഞ്ഞ ചീറലിന്റേയും പൊട്ടലിന്റേയും ഇടയിൽ അയാൾ മറുപടി പറഞ്ഞു: ‘‘അതുതന്നെയാണു് ഞാൻ ചെയ്യുന്നതു്.’’

വീണ്ടും അയാൾ കല്പനകേട്ടു: ‘‘ഞാൻ ലിയോപ്പാർഡ്–മൂന്നാണു്, ലിയോപ്പാർഡ് മൂന്നാണു്,’’ വീണ്ടും കല്പന ‘‘എന്നെ അനുഗമിക്കൂ.’’

ശത്രു അടുത്തുതന്നെ ഉണ്ടു്. അവരുടെനേരെ താഴെ—ജർമ്മൻകാർക്കു് ഇഷ്ടപ്പെട്ട ഇരട്ടത്താറാവു രൂപത്തിൽ ‘യു–87’ന്റെ ഏക യന്ത്രഘടിതമായ ബോംബർ വിമാനങ്ങളുടെ ഒരു വ്യൂഹമാണു്. നവോപജ്ഞതവും കുപ്രസിദ്ധവുമായ ‘‘ഈ ഡൈവ് ബോംബറുകൾ,’’ പോളണ്ടു്, ഫ്രാൻസ്, ഹോളണ്ട്, ഡെൻമാർക്ക്, ബെൽജിയം, യൂഗോസ്ലാവിയ മുതലായ രാജ്യങ്ങളിൽ കടൽക്കൊള്ളക്കാരുടെ കുപ്രശസ്തി ആർജ്ജിച്ചതാണു്. യുദ്ധത്തിന്റെ ആരംഭകാലത്തു് ലോകത്തിലെ എല്ലാ പത്രങ്ങളും അവയുടെ ഭീകരകൃത്യങ്ങളെപ്പററി വർണ്ണിച്ചിട്ടുണ്ടു്. പക്ഷേ സോവിയററ് യൂണിയന്റെ ഭുവിശാലതയിൽ അതൊരു പഴഞ്ചൻ നമ്പർ

ആയിരിക്കയാണ്. അനവധി യുദ്ധരംഗങ്ങളിൽവച്ച് സോവിയററ് വൈമാനികർ അവയുടെ ന്യൂനവശങ്ങൾ കണ്ടുപിടിച്ചിട്ടുണ്ട്. സോവിയററ് വിമാനവീരന്മാർ 'യുങ്കേർസ'ിനെ നിസ്സാരമായ ഇരയായെ കണക്കാക്കിയിട്ടുള്ളു. നായാട്ടുകാരന്റെ സാമർത്ഥ്യം അർഹിക്കാത്ത മുയൽ മുതലായവയെപ്പോലെ.

ക്യാപ്ററൻ ചെസ്ലോവ് തന്റെ വ്യൂഹത്തെ നേരെ വൈരികൾക്കു എതിരായി കൊണ്ടുപോയില്ല. അയാൾ ഒരു വളവ് തിരിഞ്ഞു. വീണ്ടുവിചാരമുള്ള ആ ക്യാപ്ററൻ സൂര്യനെ പിന്നിലാക്കാനുള്ള സൂത്രമാണ് എടുക്കുന്നത് എന്നായിരുന്നു മെരേസ്യെവിന്റെ ധാരണ. അങ്ങിനെ ചെയ്താൽ ആദിത്യകിരണങ്ങളുടെ കണ്ണഞ്ചിക്കുന്ന പ്രകാശത്തിന്റെ മറവിൽ നിന്നു ആരും കാണാതെ ശത്രുവിനെ ആക്രമിക്കാമല്ലോ.

''ഇത്ര വലിയ യുദ്ധകൗശലമെല്ലാം പ്രയോഗിച്ച് അദ്ദേഹം ആ 'യുങ്കേർസി'നു അവ അർഹിക്കാത്ത ബഹുമതി ഏകുകയാണ്'' എന്നുവരെ മെരേസ്യെവ് വിചാരിച്ചു. പക്ഷേ ശ്രദ്ധയോടെ ഇരിക്കുന്നതുകൊണ്ട് അപകടമൊന്നുമില്ലല്ലോ. അയാൾ വീണ്ടും ചുററും നോക്കി. പെത്രോവ് നേരെ പിന്നിൽതന്നെ ഉണ്ട്. ആ വെളുത്തമേഘത്തിന്റെ ചാരെ അയാളെ വ്യക്തമായി കാണാം.

ജർമ്മൻ വ്യൂഹം ഇപ്പോൾ അവരുടെ വലതുഭാഗത്താണ്. അദൃശ്യമായ ഒരു നൂലുകൊണ്ടു ബന്ധിക്കപ്പെട്ടപോലെ ആ വിമാനങ്ങൾ തികഞ്ഞ അച്ചടക്കത്തോടെ ഭംഗിയായ രൂപത്തിലങ്ങിനെ നീന്തുകയാണ്. മീതെ വന്നുവീഴുന്ന അരുണകിരണങ്ങൾ ഏററ് അവ പ്രകാശിച്ചു.

കമാണ്ടറുടെ കല്പനയുടെ അവസാന ശകലങ്ങൾ മെരേസ്യെവിന്റെ കാതിൽ വന്നലച്ചു ''ലിയോപ്പാർഡ്-മൂന്ന്. ആക്രമിക്കു!'' ചെസ്ലോവും അനുയായിയും കഴുകനെപ്പോലെ ശത്രു നിരയിലേക്കു താഴുന്നത് അയാൾ കണ്ടു. സമീപമുള്ള 'യുങ്കേർസി'ന്റെ മീതെ ട്രേസർബുള്ളററുകളുടെ ഒരു മാല പതിച്ചു. അത് നിലത്തേക്കു വീണു. ചെസ്ലോവും അനുയായിയും ആ വിഭാഗത്തിലെ മറെറാരാളുംകൂടി, അണിമുറിഞ്ഞ ആ ദ്വാരത്തിലൂടെ ജർമ്മൻ നിരകടന്നു പറന്നു. ജർമ്മൻകാർ ഉത്തരക്ഷണത്തിൽ വീണ്ടും നിരന്നു ഭംഗിയായി പ്രയാണമാരംഭിച്ചു.

അലെക്സേയ്ക്കു അടയാളവാക്കു പറഞ്ഞു ആക്രമിക്കാനുള്ള കല്പന നൽകണമെന്നുണ്ടായിരുന്നു. പക്ഷേ ആവേശംകൊണ്ട് അയാൾക്ക് ''ആ'' എന്ന് അക്രോശിക്കാൻ മാത്രമെ സാധിച്ചുള്ളു. താഴെ നിരയായി ഒഴുകിക്കൊണ്ടിരുന്ന ജർമ്മൻ വ്യൂഹം മാത്രം കണ്ടുകൊണ്ടു അയാൾ താഴോട്ടു കുതിച്ചു. തന്റെ ലക്ഷ്യമായി അയാൾ എടുത്തത്, ചെസ്ലോവ് വെടിവച്ചുവീഴ്ത്തിയ വിമാനത്തിന്റെ സ്ഥാനംകയ്യേററ വാഹനമായിരുന്നു. ചെവി ചൂളംവിളിക്കുന്നത് അയാൾക്കു കേൾക്കാമായിരുന്നു. ശ്വാസം മുട്ടിക്കുന്നപോലെ അയാളുടെ ഹൃദയം ശക്തിയായി തുടിച്ചു. തന്റെ ഉന്ന



ത്തെ കണ്ണിൽനിന്ന് അകററാതെ, കാഞ്ചിയിന്മേൽ രണ്ടു വിരലുകൾ അമർത്തി, അയാൾ അതിനെ ലക്ഷ്യമാക്കി മുന്നോട്ടു ആഞ്ഞു. ചാരനിറത്തിലുള്ള, പുകച്ചുരുൾമാലകൾ അയാളുടെ വശത്തുകൂടെ പാഞ്ഞുപോയി. അവർ വെടിവയ്ക്കുകയാണ്. പക്ഷേ ലക്ഷ്യം തെററി—വീണ്ടും—ഇത്തവണ കുറെക്കൂടെ അടുത്തു. പക്ഷേ അപകടമൊന്നും ഉണ്ടായില്ല. പെത്രോവ് എവിടെ—ശരി അയാൾക്കും അപകടമൊന്നുമില്ല. ഇടതുഭാഗത്തുതന്നെയുണ്ട്. അവരെ വെട്ടിച്ചു. നല്ല കുട്ടി. ജർമ്മൻ വിമാനത്തിന്റെ ഒരു വശം തന്റെ കൺമുന്നിൽവച്ചു കുറെക്കൂടി വലുതായപോലെ തോന്നി. തള്ളവിരലുകൾ അലുമിനിയം കാഞ്ചിയുടെ തണുത്ത ഭാഗം തൊട്ടു—കുറച്ചുകൂടെ അടുത്ത് എത്തണം.

ഈ സമയത്താണ് താൻ തന്റെ യന്ത്രവുമായി സാത്മ്യംതന്നെ പ്രാപിച്ചിട്ടുണ്ടെന്ന് അലെക്സേയ്ക്കു മനസ്സിലായത്. തന്റെ ഹൃദയത്തിൽകിടന്നു തുടിക്കുന്നതുപോലെയാണു അയാൾ അതിന്റെ മിടിപ്പ് കേട്ടത്. തന്റെ ചേതനമുഴുവനും കൊണ്ടാണ് അയാൾ ചിറകിന്റേയും ചക്രാന്റേയും ശബ്ദം ശ്രവിച്ചത്. തന്റെ വൃത്തികെട്ട കൃത്രിമക്കാലിനുപോലും ജീവിൻ കിട്ടി, ഭയങ്കരമായ ശീഘ്രത ആവശ്യമായ മുഹൂർത്തത്തിൽ യന്ത്രവുമായി ഇണങ്ങിച്ചേരുന്നതിനു അതൊരു വിഘാതമാകുന്നില്ല. ഫാസിസ്റ്റ് വിമാനത്തിന്റെ അതിസുന്ദരമായ മിനുത്ത വശം കണ്ണിൽനിന്നു മറഞ്ഞു എങ്കിലും വീണ്ടും അയാൾ അതു കണ്ടു. അതിന്മേലേക്കു കുതിച്ച് അയാൾ കാഞ്ചിയമർത്തി: വെടിയുണ്ടകളുടെ ശബ്ദം അയാൾ കേട്ടില്ല. ട്രേസർബുള്ളററുകളുടെ നീണ്ട ചങ്ങലയും കണ്ടില്ല. പക്ഷേ ലക്ഷ്യം പിഴച്ചിട്ടില്ലെന്ന് അയാൾക്കു മനസ്സിലായി. തന്റെ ഇര, സ്വന്തം വാഹനവുമായി കൂട്ടിമുട്ടാതെ താഴോട്ടു പതിക്കുമെന്ന ധൈര്യത്തോടെ അയാൾ ആ മാർഗ്ഗംതന്നെ തുടർന്നു. അയാൾ ഒന്നു ചരിഞ്ഞു നോക്കിയപ്പോൾ ആദ്യത്തെതിന്റെ അടുത്ത് പറന്നിരുന്ന മറെറാരു വിമാനവുംകൂടി താഴോട്ടു പതിക്കുന്നത് കണ്ടു. താൻ രണ്ട് എണ്ണത്തിനെ വെടിവച്ചുവോ? അല്ല അത് പെത്രോവിന്റെ പണിയാണ്, ആ പുതിയ വൈമാനികന് ഇതൊരു നേട്ടംതന്നെ! തന്റേതിനെക്കാൾ യുവാവായ തന്റെ സ്നേഹിതന്റെ ഭാഗ്യത്തെക്കുറിച്ചയാൾ ആഹ്ലാദിച്ചു.

ജർമ്മൻ അണിയുടെ വിടവിലൂടെ രണ്ടാമത്തെ വിഭാഗം മറഞ്ഞുപോയി. പിന്നീടാണ് തമാശ തുടങ്ങിയത്. പരിചയം കുറഞ്ഞ ജർമ്മൻവൈമാനികർ നിയന്ത്രിച്ചിരുന്ന രണ്ടാം പടനിരയുടെ അണി മുറിഞ്ഞു. ചിന്നിച്ചിതറിയ 'യുങ്കേർസ'ിന്റെ ഇടയിലൂടെ ചെസ്ലോവിന്റെ വ്യൂഹം പാഞ്ഞു കയറി, അവരെ തുരത്തി. സ്വന്തം നിരയിൽത്തന്നെ ബോംബുകൾ ഉതിർക്കുവാൻ നിർബ്ബന്ധിതരാക്കി. തന്റെ സമരകൗശലം തുടങ്ങിയപ്പോൾ യഥാർത്ഥത്തിൽ ചെസ്ലോവ് ഇതുതന്നെയാണ് മനസ്സിൽ കണ്ടിരുന്നത്. സ്വന്തം പ്രാകാരത്തിൽ വെടിവയ്ക്കു

വാൻ അവരെ നിർബ്ബന്ധിക്കുക. സൂര്യനെ പിന്നിലാക്കുകയായിരുന്നില്ല അയാളുടെ പ്രധാന ഉദ്ദേശം.

ജർമ്മൻകാരുടെ ആദ്യത്തെ നിര വീണ്ടും യോജിച്ചു: ടാങ്കുകൾ പാഞ്ഞുകയറിയ ഭാഗത്തെ ലക്ഷ്യമാക്കി 'യുങ്കേർസ്'' നീങ്ങി. മൂന്നാമത്തെ വിഭാഗത്തിന്റെ ആക്രമണം ഫലപ്രദമായില്ല. ജർമ്മൻകാരുടെ ഒരൊററ വിമാനംപോലും നഷ്ടപ്പെട്ടില്ല; ജർമ്മൻതോക്കിൽനിന്നുള്ള ഉണ്ടയേററ് ഒരു പോർവിമാനം തകർന്നുവീണു—ടാങ്കുകാർക്കു ആക്രമണം നടത്തേണ്ട സ്ഥലത്തേക്കു താഴുകയാണ് 'യുങ്കേർസ്'.' ഉയരംകൂട്ടുവാൻ സമയമില്ല. ചുവട്ടിൽനിന്നുള്ള ഒരു ആക്രമണത്തിനുതന്നെ സന്നദ്ധനായി ചെസ്ലോവ്. അലെക്സേയ് മനസാ ഇതിനെ അഭിനന്ദിച്ചു. കുത്തനെ പൊങ്ങി, ശത്രുവിനെ വയററുതന്നെ കുത്തുവാനുള്ള 'എൽ.എ—5' ന്റെ അനിതരസാധാരണമായ സാമർത്ഥ്യത്തെ ഒന്നു പരീക്ഷിക്കുവാൻ വെമ്പൽപൂണ്ടുനില്ക്കുകയായിരുന്നു അയാൾ. ഒരു ജലധാരപോലെ ട്രേസർബുള്ളററുകൾ വിതറിക്കൊണ്ടു മേലോട്ടുകയറുകയായിരുന്നു ആദ്യത്തെ ഗ്രൂപ്പ്. രണ്ടു ജർമ്മൻകാർ പൊടുന്നനെ അണി തെററിവീണു. ഒന്ന് രണ്ടായി പിളർന്നിരിക്കണം, കാരണം അതപ്പോൾത്തന്നെ വേർപെട്ടു, അതിന്റെ പുച്ഛം അലെക്സേയുടെ വാഹനത്തെ തൊട്ടു തൊട്ടില്ല എന്ന നിലയിലായി.

''പിൻതുടരൂ!'' പെത്രോവിന്റെ വാഹനത്തിന്റെ നിഴലിനെ നോക്കി ഉറക്കെപ്പറഞ്ഞുകൊണ്ട് അലെക്സേയ് തന്റെ വാഹനത്തിന്റെ യഷ്ടി മുന്നോട്ടു വലിച്ചു.

ഭൂമി ഒന്നു കീഴ്മേൽ മറിഞ്ഞു. ഒരു വലിയ അടി ഏററപോലെ അയാൾ സീററിലേക്കു അമർന്നുവീണു. ചുണ്ടിലും വായിലും രക്തത്തിന്റെ രസം അനുഭവമായി. കണ്ണിന്റെ നേരെയായി ഒരു ചുവന്ന പ്രഭാവലയം പ്രത്യക്ഷപ്പെട്ടു. കുത്തനെയാണ് അലക്സിയുടെ വിമാനം പറന്നിരുന്നത്. അങ്ങിനെ തന്റെ സീററിൽ മലർന്നുകിടക്കുമ്പോൾ 'യുങ്കേർസി' ന്റെ പുള്ളികുത്തുനിറഞ്ഞ ഉദരഭാഗവും, അതിന്റെ തമാശതോന്നുന്ന കനത്ത ചക്രവും ഇപ്പോഴും അതിന്മേൽ പററിപ്പിടിച്ചിരിക്കുന്ന കുഴഞ്ഞ മണ്ണും കൺമുന്നിലൂടെ മിന്നിമറഞ്ഞു.

അയാൾ കാഞ്ചിയമർത്തി. ശത്രുവിമാനത്തിന്റെ ഇന്ധനക്കലവറയിലോ, ബോംബറയിലൊ യന്ത്രത്തിലോ എവിടെയാണ് വെടിയേററതെന്ന് അയാൾ അറിഞ്ഞില്ല. പക്ഷേ, വിമാനം പൊട്ടിത്തെറിച്ച് കനത്ത പുകയിൽ അപ്രത്യക്ഷമായി.

പൊട്ടിത്തെറിക്കലിൽനിന്നുണ്ടായ കാററടി മെരേസ്യെവിന്റെ വാഹനത്തെ ഒരു ഭാഗത്തേക്കു മാററി—പക്ഷേ തീപ്പാളലിൽനിന്നു അകലെയായിരുന്നു അത്. അയാൾ തന്റെ വാഹനത്തെ സമനിലയിൽ നിർത്തി, അന്തരീക്ഷത്തിൽ ആകെ ഒന്നു കണ്ണോടിച്ചു. അയാളുടെ സഖാവ് ഇടതുവശത്തുതന്നെ ഉണ്ട്; സോപ്പുപതപോലെ തോന്നുന്ന വെൺമുകിൽക്കടലിനുമീതെ, അനന്തമായ നീലിമയിൽ തൂങ്ങിക്കിടക്കുന്നപോലെ. ആകാശം പ്രായേണ ശൂന്യമായിത്തുടങ്ങിയിരുന്നു. അങ്ങകലെ ചക്രവാളത്തിൽ, വിദൂരമായ അഭ്രമാലകളുടെ പശ്ചാത്തലത്തിൽ ഓരോ ചെറിയ ചെറിയ പുള്ളിക്കുത്തുകൾ കാണാമായിരുന്നു. വിവിധമാർഗ്ഗങ്ങളിൽ ചിന്നിച്ചിതറിപ്പോയ 'യുങ്കേർസ്'' ആയിരുന്നു അവ. അലെക്സേയ് വാച്ചിൽനോക്കി. അരമണിക്കൂറെങ്കിലും നീണ്ടുനിന്നിരിക്കണം ഈ സമരം, തന്റെ ഇന്ധനം കഴിഞ്ഞുതുടങ്ങിയിരിക്കും എന്നായിരുന്നു അയാളുടെ ധാരണ. പക്ഷേ, മൂന്നരമിനിററേ ആ ആക്രമണത്തിനു വേണ്ടിവന്നുള്ളവെന്ന് വാച്ചു തെളിയിച്ചു.

എങ്ങിനെയോ നീന്തിവന്ന് തനിക്കു സമാന്തരമായിപ്പറക്കുന്ന സുഹൃത്തിനെ നോക്കി അയാൾ ചോദിച്ചു:

''ജീവിച്ചിരിക്കുന്നുണ്ടോ?''

ഇയർഫോണിന്റെ വിവിധ ശബ്ദകോലാഹലങ്ങൾക്കിടയിൽ വിദൂരതയിൽനിന്ന് ആവേശമുററ ആ സ്വരം മറുപടി പറഞ്ഞു:

''ജീവിച്ചിരിക്കുന്നു; നോക്കൂ! താഴെ എന്താണ് എന്നു നോക്കൂ.''

താഴെ, പൊട്ടിത്തകർന്ന് ഒരു മലയടിവാരത്തിൽ നിരവധിസ്ഥലങ്ങളിലായി ഫ്യൂവൽ ടാങ്കുകൾ കിടന്നു കത്തുന്നുണ്ടായിരുന്നു. നിശ്ചലമായ വായുവിൽ കനത്ത ധൂമപടലങ്ങൾ അലയലയായി ഉയർന്നിരുന്നു. പക്ഷേ, അലെക്സേയ് ശത്രു വിമാനങ്ങളുടെ അവശിഷ്ടങ്ങൾ വെന്തെരിയുന്നതു് നോക്കിയില്ല. താഴെ യുദ്ധരംഗത്ത് അവിടവിടെയായി അലഞ്ഞുതിരിയുന്ന പച്ചയും ഊതയും കലർന്ന വണ്ടുകളെയാണ് അയാൾ ശ്രദ്ധിച്ചിരുന്നതു്. രണ്ടു താഴ്വാരങ്ങളിൽക്കൂടെ അവ ശത്രുസ്ഥാനങ്ങളിലെത്തി. മുമ്പിലുള്ളവർ കിടങ്ങുകൾ കടക്കുകയാണ്. ദേഹത്തിൽനിന്നു തീജ്ജ്വാലവർഷിച്ച് അവ ശത്രുപ്രാകാരത്തിലൂടെ മുന്നോട്ടുമുന്നോട്ട് പായുന്നു. പിന്നിൽനിന്ന് ഉതിരുന്ന ജർമ്മൻവെടിയുണ്ടകളും പുകയും വ്യക്തമായി കാണാം.

ആ സ്ഥാനത്തു് ശത്രുവിനെ തകർത്ത ആ നൂറുനൂറു വണ്ടുകൾ എന്താണ് എന്ന് അയാൾക്ക് അറിയാമായിരുന്നു, നാളെ സോവിയററു ജനതയും സ്വാതന്ത്ര്യകാംക്ഷികളായ മററു ജനങ്ങളും ആനന്ദത്തോടും ഉല്ലാസത്തോടുംകൂടി വായിക്കുന്ന ആ വാർത്ത കാണുകയായിരുന്നു അയാൾ. കുർസ്കിന്റെ ഒരുവശത്തു്, പീരങ്കിപ്പട രണ്ടു മണിക്കൂർനേരത്തെ ഭയങ്കരമായ സജ്ജീകരണത്തിനുശേഷം, ശത്രുവിന്റെ രക്ഷാനിര ഭേദിച്ചു, അതിലൂടെ സർവ്വശക്തികളുമെടുത്തു് കടന്നുചെന്ന സോവിയററു സൈന്യത്തിനു നിരോധമേഖലയിലേക്കു കടക്കേണ്ട മാർഗ്ഗം ശുദ്ധമാക്കി.

ക്യാപ്ററൻ ചെസ്ലോവിന്റെ വ്യൂഹത്തിൽപ്പെട്ട 9 വിമാനങ്ങളിൽ രണ്ടെണ്ണം താവളത്തിലേയ്ക്കു മടങ്ങിയെത്തിയില്ല. 9 'യുങ്കേർസി'

നെ വെടിവച്ചുവീഴ്ത്തിയിരുന്നു. 9നു 2 എന്നതു് വിമാനമെണ്ണുമ്പോൾ വലിയ നേട്ടംതന്നെയാണു്. പക്ഷേ, രണ്ടു സഖാക്കളുടെ നഷ്ടം വിജയാഹ്ലാദത്തിന്റെ നിറംകെടുത്തി.

വിമാനത്തിൽനിന്നു് ഇറങ്ങിയ വൈമാനികർ യാതൊരു ഉദ്വേഗവും കാണിച്ചില്ല; ആഹ്ലാദം പ്രകടിപ്പിച്ചില്ല. യുദ്ധത്തിന്റെ വിവരണങ്ങളെപ്പറ്റി ഉറക്കെ വർത്തമാനം പറയുകയും ചെയ്തില്ല. വിജയകരമായ ഒരു ഏറ്റുമുട്ടലിനുശേഷം സാധാരണസംഭവിക്കാറുള്ളപോലെ തങ്ങൾ കടന്നു പോന്ന, അപകടങ്ങളെ തന്മയത്വത്തോടെ വർണ്ണിച്ചുകാണിച്ചതുമില്ല. മന്ദതയോടെ അവർ ചീഫിന്റെ മുന്നിൽപോയി, വിരസമായ ചുരുങ്ങിയ വാചകങ്ങളിൽ അന്നത്തെ യുദ്ധത്തെപ്പറ്റി റിപ്പോർട്ടുസമർപ്പിച്ചു് തമ്മിൽ തമ്മിൽ നോക്കാതെ പിരിഞ്ഞുപോയി.

അലെക്സേയ് സേനാവ്യൂഹത്തിലെ പുതിയ ആളായിരുന്നു. അന്നു മരിച്ച രണ്ടുപേരെ അയാൾ അറിയുമായിരുന്നില്ല. പക്ഷേ അവിടെ തങ്ങിനില്ക്കുന്ന ഗ്ലാനി അയാളേയും ബാധിച്ചു. തന്റെ ജീവിതത്തിലെ ഏറ്റവും പ്രധാനവും, വലുതുമായ കാര്യം, തന്റെ ദേഹത്തിന്റെ സർവ്വശക്തികളുമുപയോഗിച്ചു നേടിയ, തന്റെ ഭാവിയെ കരുപ്പിടിപ്പിക്കുന്ന കാര്യം സേനാനിരയിലേക്കു സുഖമായി, യോഗ്യനായി മടങ്ങുക എന്നതു് സംഭവിച്ചിരിക്കുന്നു. എത്ര പ്രാവശ്യം അയാൾ ഇതേക്കുറിച്ചു സ്വപ്നം കണ്ടിട്ടുണ്ടു്, ആസ്പത്രിക്കട്ടിലിൽവച്ചും പിന്നീടു്, നടക്കാനും നൃത്തം ചെയ്യുവാനും പഠിക്കുമ്പോഴും, കഠിനമായ അഭ്യാസം ചെയ്തു് വ്യോമയാനപരീക്ഷണം നടത്തുമ്പോഴും. ഇപ്പോൾ നിരവധി കാലമായി ആഗ്രഹിച്ചിരുന്ന ആസുദിനം സമാഗതമായപ്പോഴും രണ്ടു ജർമ്മൻവിമാനങ്ങളെ തകർത്തു്, പോർപൈലറ്റുമാരുടെ കുടുംബത്തിൽ സമമായ ഒരു സ്ഥാനം നേടിയെടുത്തപ്പോഴും അയാൾ മറ്റുള്ളവരെപ്പോലെ നേതാവിന്റെ മുന്നിൽപോയി തന്റെ നേട്ടങ്ങളെ റിപ്പോർട്ടു ചെയ്തു, അവയുടെ സാഹചര്യങ്ങളെ വിശദീകരിച്ചു, സ്വന്തം അനുയായിയെ പുകഴ്ത്തി, സ്വസ്ഥനായി ഒരു ബർച്ച്മരത്തിന്റെ തണലിൽ പോയിരുന്നു് അന്നു മടങ്ങിവരാത്തവരെക്കുറിച്ചു ചിന്തിച്ചു.

വിമാനത്താവളത്തിൽ ഓടിനടന്നിരുന്നതു് പെത്രോവ് മാത്രമായിരുന്നു. തലയിൽ ഒന്നും ധരിക്കാതെ, തന്റെ സുന്ദരമായ തലമുടി കാറ്റിൽ പറത്തി, അയാൾ കണ്ടുമുട്ടിയവരെയെല്ലാം കൈക്കുപിടിച്ചുവലിച്ചു വിശദീകരണം നൽകിത്തുടങ്ങി.

''എന്റെ നേരെ അടുത്തു്', കൈ എത്താവുന്ന ദൂരത്തിലായിരുന്നു അയാൾ. കൊള്ളാം ശ്രദ്ധിക്കു. ഞാൻ സീനിയർ ലെഫ്റ്റനന്റു് നേതാവിനെ ഉന്നം വയ്ക്കുന്നതു കണ്ടു. എന്റെ കൺമുന്നിൽ അടുത്തവൻ വന്നുപെട്ടു—ബാങ്ങ്.''

അയാൾ മെരേസ്യെവിന്റെ സമീപത്തേയ്ക്കു് ഓടി. അയാളുടെ കാൽ



ക്കലായി, പൂപ്പൽപിടിച്ച പുല്ലിൽ നിവർന്നു കിടന്നു. ആ സുഖകരമായ സ്ഥിതിയിൽ കിടക്കാൻ വിഷമംതോന്നി ചാടിയെഴുന്നേറ്റു് അയാൾ അട്ടഹസിച്ചു.

''ഇന്നു നിങ്ങൾ അത്ഭുതകരമായ പരാക്രമങ്ങളാണു് കാണിച്ചതു്. ഗംഭീരം—എന്റെ ശ്വാസം നിലച്ചുപോയി. ഞാൻ ആ മനുഷ്യനെ നിലത്താക്കിയതു് എങ്ങിനെയാണെന്നറിയാമോ? ശ്രദ്ധിക്കു. ഞാൻ നിങ്ങളെ അനുഗമിച്ചപ്പോൾ അയാളെ എന്റെ നേരെ അടുത്തായിക്കണ്ടു. ഇതാനിങ്ങളും ഞാനുമായുള്ള അകലത്തിൽ.''

''ഒരു നിമിഷംനില്ക്കു, ചങ്ങാതി,'' തന്റെ പോക്കറ്റു തപ്പിക്കൊണ്ടു അലെക്സേയ് പറഞ്ഞു: ''ആ എഴുത്തുകൾ. ഞാൻ അവ എവിടെയാണു് വച്ചതു്?''

അന്നു രാവിലെ കിട്ടിയതും വായിക്കുവാൻ സമയം കിട്ടാതെ സൂക്ഷിച്ചിരുന്നതുമായ എഴുത്തുകളെക്കുറിച്ചു് അയാൾ ഓർത്തു. തന്റെ പോക്കറ്റിൽ കാണാതായപ്പോൾ നട്ടെല്ലിൽക്കൂടി തണുത്ത വിയർപ്പു് ഒഴുകിപ്പോകുന്നതുപോലെ അയാൾക്കു തോന്നി. അയാൾ കുപ്പായത്തിന്റെ ഉള്ളിൽ കൈ കടത്തി നോക്കിയപ്പോൾ കടലാസുകൾ ഉലയുന്നതുപോലെ തോന്നി. ആശ്വാസസൂചകമായ ഒരു ദീർഘനിശ്വാസം അയാളിൽനിന്നു പൊങ്ങി. ഓല്യയുടെ എഴുത്തു്, ആവേശഭരിതനായ ആ യുവസുഹൃത്തു് പറയുന്നതൊന്നും ശ്രദ്ധിക്കാതെ വായിക്കാനൊരുങ്ങി.

അതേസമയത്തു് ഒരു റോക്കറ്റു് ചീറി. ഭയാനകമായ ഒരു ചുവന്ന സർപ്പം അന്തരീക്ഷത്തിലേക്കു് ഉയർന്നു വിമാനത്താവളത്തെ ഒന്നു വലംവച്ചു്, ഊതനിറത്തിൽ സാവധാനം അലിയുന്ന ഒരു വാലുമാത്രം വിട്ടു് അതു് അപ്രത്യക്ഷമായി. വൈമാനികർ ചാടിയെഴുന്നേറ്റു. ഒരൊറ്റ വാക്കുപോലും വായിക്കുവാൻ സാധിക്കാതെ അലെക്സേയ് ആ എഴുത്തു് അടിക്കുപ്പായത്തിന്റെ ഇടയിൽത്തന്നെ തിരുകി. എഴുത്തുകടലാസ്സിനുപുറമെ കട്ടികൂടിയ എന്തോ ഒന്നു കൂടി ആ കവർ ചീന്തിയപ്പോൾ അയാൾ അതിനുള്ളിൽ കണ്ടിരുന്നു. പരിചിതമായ മാർഗ്ഗത്തിൽക്കൂടി, തന്റെ വ്യൂഹത്തിനു നേതൃത്വം വഹിച്ചുകൊണ്ടു പറക്കുന്നതിനിടയിൽ ഇടയ്ക്കിടയ്ക്കു് അയാൾ ആ കവർ തപ്പിനോക്കി. അതിൽ എന്തായിരിക്കുമെന്നു് അത്ഭുതപ്പെട്ടു.

ടാങ്ക്പട ശത്രുക്കളുടെ അണിഭേദിച്ചുകടന്ന ആ ദിനം, അലെക്സേയ് സേവനമനുഷ്ഠിച്ചിരുന്ന ''ഗാർഡസ്'' പോർവിമാനവ്യൂഹത്തെ സംബന്ധിച്ചിടത്തോളം വളരെ തിരക്കുപിടിച്ച ഒരു കാലത്തിന്റെ തുടക്കമായിരുന്നു. അണിഭേദിച്ച സ്ഥലത്തേക്കു വിമാനങ്ങൾ വ്യൂഹത്തിത്തിനു പിന്നാലെ വ്യൂഹമായി പറന്നുയർന്നു. പോരാട്ടം കഴിഞ്ഞു് ഒന്നിനു് ഇറങ്ങാൻ സമയം കിട്ടുന്നതിനുമുമ്പുതന്നെ വേറെ ഒരെണ്ണം ഉയരും. ഇന്ധനടക്കുകൾ അപ്പപ്പോൾ ഇറങ്ങിയ വിമാനത്തിലേക്കു സർവ്വസമയ

ത്തും കുതിച്ചുകൊണ്ടിരിക്കുകയാണു്. ഒഴിഞ്ഞ ടാങ്കിലേക്കു പെട്രോൾ ഇടമുറിയാതെ പ്രവഹിച്ചു. വേനൽക്കാലത്തു് ചുട്ടുപിടിച്ചുകിടക്കുന്ന വയലിൽ ഒരു മഴ പെയ്യുമ്പോൾ ഉണ്ടാകുന്നതുപോലെ സദാസമയത്തും വിറയ്ക്കുന്ന ഒരു തിളക്കം ചുട്ടുപിടിച്ച യന്ത്രങ്ങളുടെമേലെ കാണാമായിരുന്നു. ഭക്ഷണം കഴിക്കുവാൻപോലും വൈമാനികർ കോക്പിററിൽനിന്നു എഴുന്നേററിരുന്നില്ല. അവ അലുമിനിയം പാത്രങ്ങളിലാക്കി അവർക്കു കൊണ്ടുപോയികൊടുക്കുകയായിരുന്നു. പക്ഷേ ആർക്കുംതന്നെ ഭക്ഷണം കഴിക്കുവാനുള്ള മനസ്ഥിതി ഉണ്ടായിരുന്നില്ല. ആഹാരം അവരുടെ തൊണ്ടയിൽ തടഞ്ഞിരുന്നു.

വീണ്ടും ക്യാപ്ററൻ ചെസ്സോവിൻെറ വ്യൂഹം നിലത്തിറങ്ങി, വിമാനങ്ങളെല്ലാം മരത്തണലിലേയ്ക്കു മാററി, ഇന്ധനം നിറച്ചുകൊണ്ടിരിക്കുമ്പോൾ മെരേസ്യെവ് കോക്പിററിൽ, സുഖകരവും എന്നാൽ വേദനകലർന്നതുമായ ഒരു ആലസ്യത്തിലാണ്ടു് ആകാശത്തേക്കു നോക്കിയും ഇന്ധനം നിറയ്ക്കുന്നവരെ ധൃതിപ്പെടുത്തിയും, പുഞ്ചിരിയോടെ ഇരിക്കുകയായിരുന്നു. അയാൾക്കു വീണ്ടും ആകാശത്തെത്തി തന്നെ ഒരു പരീക്ഷണത്തിനു വിധേയമാക്കാൻ കൊതി തോന്നി. ഇടയ്ക്കിടെ അയാൾ കുപ്പായത്തിനകത്തു കൈകടത്തി ഉലയുന്ന കവറുകൾ തപ്പിനോക്കി. ഈ സാഹചര്യത്തിൽ അയാൾക്കു് അവ തുറന്നുവായിക്കുവാനുള്ള മനഃസ്ഥിതി ഉണ്ടായിരുന്നില്ല.

സന്ധ്യയ്ക്കു് സൈന്യത്തിൻെറ ആക്രമണമേഖലയിൽ ഇരുട്ടുവന്നു മൂടിയതിനുശേഷമാണു് ജീവനക്കാരെ പിരിച്ചു വിട്ടതു്. മെരേസ്യെവ് തൻെറ സ്ഥലത്തേക്കു പോയതു് കാട്ടിലെ കുറുക്കു വഴിയിൽക്കൂടിയല്ല, നിറയെ കളകൾ മൂടിയ നീണ്ട വയലിൽക്കൂടിയാണു്. അയാൾക്കു തൻെറ ചിന്തകളെ ഒന്നു ശരിപ്പെടുത്തണമായിരുന്നു. അവസാനമില്ലെന്നു തോന്നിയ, അനുനിമിഷം ഭാവം മാറിക്കൊണ്ടിരുന്ന അന്നത്തെ കോലാഹലത്തിനുശേഷം അല്പം ഒന്നു വിശ്രമിക്കണം.

അന്നത്തെ തെളിഞ്ഞ സായാഹ്നം, സുരഭിലവും പ്രശാന്തവുമായിരുന്നു. വിദൂരത്തിൽനിന്നും മുഴങ്ങിക്കേൾക്കുന്നവെടിയുടെ ശബ്ദം യുദ്ധധ്വനിയായിട്ടല്ല, കടന്നുപോകുന്ന ഒരു കൊടുങ്കാററിൻെറ ഇടിനാദമായിട്ടാണു് തോന്നുക. പണ്ടു് ഒരു റൈ തോട്ടമായിരുന്ന സ്ഥലത്തുടെയാണു് ആ റോഡ് പോകുന്നതു്. വേല ചെയ്തിരുന്ന കാലത്തു് ഉടമസ്ഥൻെറ കണ്ണിൽപ്പെടാതെ ചില മുക്കിലും മൂലയിലും മാത്രം തലപൊക്കിയിരുന്ന കളകൾ ഇപ്പോൾ സർവ്വത്ര പടർന്നുപിടിച്ചു് ഉറച്ച ചുമർപോലെ ഭീമാകാരംപൂണ്ടു തലയുയർത്തി നില്ക്കുകയാണു്. നിരവധി കാലമായി അദ്ധ്വാനിക്കുന്ന ജനതയുടെ വിയർപ്പുവീണു് ഫലഭൂയിഷ്ഠമായിത്തീർന്ന മണ്ണിനെ ആക്രമിച്ചു കീഴടക്കിയിരിക്കുന്ന അവ. നേരിയ പുൽക്കൊടികൾപോലെ അവിടവിടെയായി ദുർബ്ബലമായ റൈത്തലകൾ ഈ



കൂട്ടത്തോടു ചെറുത്തു് ശക്തിയില്ലാത്ത തലകൾ പൊന്തിച്ചുകൊണ്ടു നില്ക്കുന്നുണ്ടു്. ഭൂമിയുടെ ഫലപുഷ്ടിയെല്ലാം, സൂര്യൻെറ പ്രകാശമെല്ലാം കളകൾ അപഹരിച്ചിരിക്കുകയാണു്. വളക്കൂറും പ്രകാശവും റൈത്തലകൾക്കു നിഷേധിച്ചിരിക്കുന്നതുകൊണ്ടു് അവയുടെ കിളിർത്ത ചില തലകൾ വികസിച്ചു കതിർച്ചൂടുന്നതിനുമുമ്പുതന്നെ വാടിപ്പോയിരിക്കുന്നു.

അലെക്സേയ് ചിന്തിച്ചു. അപ്പോൾ ഇങ്ങിനെയാണു് ഫാസിസ്ററുകൾ നമ്മുടെ മണ്ണിൽ വേരൂന്നുവാൻ ആഗ്രഹിക്കുന്നതു്. നമ്മുടെ മണ്ണിൻെറ ജീവൻ വലിച്ചെടുത്തു്. നമ്മുടെ സമ്പൽസമൃദ്ധിയെ അപഹരിച്ചു്. ഭയങ്കരവും, ഉദ്ഭടവുമായ ഒരു ശക്തിയായി ഉയർന്നു്, നമുക്കു കിട്ടേണ്ട സൂര്യപ്രകാശത്തെ തടഞ്ഞുനിർത്തി, നമ്മുടെ അദ്ധ്വാനശീലരായ മഹാജനതയെ ആക്രമിച്ചു് അവരെ വയലുകളിൽനിന്നും തോട്ടങ്ങളിൽനിന്നും തുരത്തി, ദുർബ്ബലമായ റൈത്തലകളെ ഈ കളകൾ കീഴടക്കിയപോലെ കീഴടക്കുവാനാണു് അവർ ഉദ്ദേശിക്കുന്നതു്. കഷ്ടം, സുശക്തവും സുന്ദരവുമായ ഒരു ധാന്യത്തിൻെറ രൂപംതന്നെ ഇവയ്ക്കു് ഇല്ലാതായിരിക്കുന്നു. ഒരു കുട്ടിക്കുറുമ്പിൻെറ പ്രചോദനത്തിൽപ്പെട്ടു് അയാൾ ആ ചുവന്ന, ചിറകുള്ള കളകളെ തൻെറ കരിന്താളി വടികൊണ്ടു തല്ലിയമർത്തിത്തുടങ്ങി. ആ ദുർവ്വാശിക്കാരായ കളകൾ എല്ലാം നിലംപററി കിടക്കുന്നതു കണ്ടപ്പോൾ അയാൾക്കു ഒരു അമിതാഹ്ലാദം തോന്നി. അയാളുടെ മുഖത്തിൽക്കൂടെ വിയർപ്പു ഒഴുകുന്നുണ്ടായിരുന്നു. എന്നാലും അയാൾ റൈത്തലകളെ ശ്വാസംമുട്ടിക്കുന്ന കളകളെ തല്ലിയമർത്തുന്നതിൽ മുഴുകി. അയാളുടെ ക്ഷീണിച്ച ദേഹത്തിൽ പ്രവൃത്തിയുടേതായ ഒരു നവോന്മേഷം പരന്നു.

തീരെ അപ്രതീക്ഷിതമായി, ഒരു ജീപ്പു് അയാളുടെ പിന്നിൽ ഇരമ്പി വന്നു, ബ്രേക്കിട്ടു റോഡിൽ നിന്നു. റെജിമെൻറൽ കമാണ്ടർ തൻെറ ഒപ്പം എത്തിയെന്നും തൻെറ ബാലിശമായ ഈ പ്രവൃത്തി കണ്ടുപിടിച്ചുവെന്നും തിരിഞ്ഞുനോക്കാതെതന്നെ അലെക്സേയ് ഊഹിച്ചു. അയാൾ അത്ഭുതപ്പെട്ടു പോയി. ജീപ്പു വന്നുനിന്നതു അറിഞ്ഞില്ലെന്ന നാട്യത്തിൽ അയാൾ തൻെറ വടികൊണ്ടു നിലം കുഴിച്ചുകൊണ്ടുനിന്നു. കേണലിൻെറ സ്വരം ഉയർന്നുകേട്ടു.

‘‘ഹോയ്, കളകൾ തല്ലിച്ചതക്കുന്നോ? ഉപയോഗപ്രദമായ ജോലിതന്നെ! ഇങ്ങോട്ടു നോക്കു. ഞാൻ എല്ലായിടത്തും നിങ്ങളെ തിരിഞ്ഞു നടക്കുകയായിരുന്നു. നമ്മുടെ വീരനായകൻ എവിടെ എന്നു് എല്ലാവരും ചോദിക്കുകയാണു്. അയാളിതാ ഇവിടെ കളകളുമായി പൊരുതിക്കൊണ്ടു നില്ക്കുന്നു.’’

കേണൽ ജീപ്പിൽനിന്നു് പുറത്തുചാടി. സവാരി വലിയ ഇഷ്ടമായിരുന്ന അദ്ദേഹം സമയം കിട്ടുമ്പോഴെല്ലാം തൻെറ വാഹനവുമായി പുറത്തിറങ്ങും. തൻെറ സേനകളെ ബുദ്ധിമുട്ടുള്ള കായികാഭ്യാസങ്ങളിലൂടെ

നയിക്കുവാനും, വൈകുന്നേരം മെക്കാനിക്കുകളും മെഴുക്കിട്ട യന്ത്രങ്ങളും ആയി പരിചയപ്പെടാനും അദ്ദേഹത്തിനു പ്രിയമായിരുന്നു.

മെരേസ്യെവ് അപ്പോഴും പരിഭ്രാന്തനായി തൻെറ വടികൊണ്ട് തറയിൽ കുഴിയുണ്ടാക്കി നില്ക്കുയായിരുന്നു. കേണൽ തൻെറ കൈ അയാളുടെ തോളിൽ വച്ചുകൊണ്ടു പറഞ്ഞു:

''നിങ്ങളെ ഒന്നു നോക്കട്ടെ, ഹും ചെകുത്താൻ പിടിക്കട്ടെ. സവിശേഷമായി യാതൊന്നുംതന്നെ ഇല്ല. എനിക്കിതു സത്യം ചെയ്തു പറയാൻ കഴിയും. സൈനികകേന്ദ്രത്തിൽ നിങ്ങളെപ്പററി പലതും പറഞ്ഞിരുന്നുവെങ്കിലും, നിങ്ങൾ ഞങ്ങളുടെ അടുത്തുവന്ന കാലത്ത് ഞാൻ അതൊന്നും വിശ്വസിച്ചിരുന്നില്ല. നിങ്ങൾക്കു സമരംചെയ്യാൻ സാധിക്കുമെന്നുതന്നെ എനിക്ക് വിശ്വാസമുണ്ടായിരുന്നില്ല. എന്നിട്ടു നിങ്ങൾ അതു ചെയ്തു! അതും എന്തുപോലെ! അതാണ് നമ്മുടെ മാതൃഭൂമി, റഷ്യ! അഭിനന്ദനങ്ങൾ! ഞാൻ നിങ്ങളെ അഭിനന്ദിക്കുകയും ആദരിക്കുകയും ചെയ്യുന്നു. 'ഡുരപ്പനെലി' പട്ടണത്തിലേയ്ക്ക് പോകുകയാണോ? എന്നാൽ കയറി ഇരിക്കു, ഞാൻ നിങ്ങളെ അവിടെ കൊണ്ടാക്കാം.''

ജീപ്പ്, ആ ചെറിയ പാതയിലൂടെ ഭ്രാന്തുപിടിച്ചപോലെ അതിവേഗത്തിൽ പാഞ്ഞുതുടങ്ങി.

''പ്രത്യേകമായി വല്ലതും ആവശ്യമുണ്ടെങ്കിൽ എന്നോടു പറയണം. ബുദ്ധിമുട്ടെന്തെങ്കിലും ഉണ്ടോ? എന്തെങ്കിലും സഹായമാവശ്യമുണ്ടെങ്കിൽ ചോദിക്കുവാൻ മടിക്കരുത്. നിങ്ങൾ അതു് അർഹിക്കുന്നുണ്ട്,'' എലിമാളങ്ങളുടെയും (അങ്ങനെയാണ് വൈമാനികർ തങ്ങളുടെ വാസസ്ഥലങ്ങളെ വിളിക്കുന്നത്,) മരങ്ങളുടെയും ഇടയ്ക്കുള്ള ദുർഗ്ഗമമായ വഴികളിൽകൂടി തൻെറ വാഹനം സമർത്ഥമായി നയിച്ചുകൊണ്ടുപോകുന്നതിനിടയിൽ കേണൽ പറഞ്ഞു.

''കേണൽ സഖാവേ, എനിക്കു യാതൊന്നും ആവശ്യമില്ല. ഞാൻ മററുള്ളവരിൽനിന്നു വ്യത്യസ്തനുമല്ല. എനിക്കു കാലുകളില്ല എന്ന സംഗതി മനുഷ്യർ മറന്നുവെങ്കിൽ എത്ര നന്നായിരുന്നു,'' മെരേസ്യെവ് മറുപടി പറഞ്ഞു.

''അതു ശരിയാണ്... ഏതാണ് സ്ഥലം. ഇതാണോ?''

പാർപ്പിടത്തിൻെറ മുമ്പിൽ ചെന്ന് കേണൽ പെട്ടെന്നു വണ്ടി നിർത്തി. മെരേസ്യെവ് ഇറങ്ങി എന്നായപ്പോഴേക്കും, ജീപ്പ്, കാട്ടിൽ ബർച്ച് മരങ്ങളുടേയും ഓക്ക്മരങ്ങളുടേയും ഇടയിലൂടെ പായുകയായിരുന്നു.

അലെക്സേയ് പാർപ്പിടത്തിനുള്ളിൽ കടക്കാതെ ഒരു ബർച്ച് മരത്തണലിൽ കൂണിൻെറ വാസനയുള്ള പായലിൽ ഇരുന്ന് കവറിൽനിന്നു ഓല്യയുടെ എഴുത്ത് വലിച്ചെടുത്തു. ഒരു ഫോട്ടോ അതിൽനിന്നു പുല്ലിൽ വീണു. അലെക്സേയ് പെട്ടെന്നു അതു് എടുത്തു. അയാളുടെ ഹൃദയം വേദനയോടെ ദ്രുതതരം തുടിച്ചു.



ആ ഫോട്ടോഗ്രാഫിൽനിന്ന് അയാളെ നോക്കിയിരുന്നതു്, പരിചിതമെങ്കിലും, തീരെ തിരിച്ചറിയുവൻ വയ്യാത്ത ഒരു മുഖമായിരുന്നു. സൈനകയൂണിഫോം, കുപ്പായം, വാളിടുന്ന ബൽട്ട്, ഓർഡർ ഓഫ് റെഡ്ബാനർ, ഗാർഡ്സ് ബാഡ്ജ് മുതലായവ അണിഞ്ഞ ഓല്യയായിരുന്നു അതു്. ആ വേഷം അവൾക്കു നല്ലപോലെ യോജിച്ചിരുന്നു. 'ഓഫീസർ യൂണിഫോം' ധരിച്ച ഒരു ചടച്ച ആൺകുട്ടിയെപ്പോലിരുന്നു അവൾ. ഈ ആൺകുട്ടിയുടെ മുഖം ക്ഷീണിച്ചിരുന്നുവെന്നു മാത്രമേയുള്ളു. വലിയ, ഉരുണ്ട പ്രകാശം ചിതറുന്ന കൺകളിൽ യൗവ്വനസഹജമല്ലാത്ത കുത്തിത്തുളയ്ക്കുന്ന ഒരു നോട്ടവും ഉണ്ടായിരുന്നു.

കുറെനേരം ഗാഢമായി അലെക്സേയ് ആ കണ്ണുകളിലേക്ക് നോക്കിക്കൊണ്ടിരുന്നു. സായാഹ്നത്തിൽ തനിക്കു പ്രിയപ്പെട്ട ഒരു ഗാനം വിദൂരതയിൽനിന്ന് അരിച്ചരിച്ചെത്തുമ്പോൾ ഒരാൾക്കു തോന്നുന്ന വിവരിക്കാൻ വയ്യാത്ത മധുരമായ ഒരു വേദന ആ പടം നോക്കിക്കൊണ്ടിരിക്കെ, അലെക്സേയുടെ ഹൃദയത്തിൽ നിറഞ്ഞു. വെളുത്ത നക്ഷത്രങ്ങൾ പോലുള്ള ഡേയ്സിസുമങ്ങൾക്കിടയിൽ, ആ പൂവണിഞ്ഞ മൈതാനത്തിൽ പരുത്തിത്തുണികൊണ്ടുള്ള ഫ്രോക്ക് ധരിച്ച് ഇരിക്കുന്ന ഓല്യയുടെ പടം അയാൾ പോക്കററിൽനിന്ന് എടുത്തു. തനിക്കു പരിചിതയായ അവളെക്കാൾ പ്രിയതരയായി തോന്നിയതു്, ഇതേവരെ താൻ കണ്ടിട്ടില്ലാത്ത, സൈനിക യൂണിഫോറം അണിഞ്ഞുനില്ക്കുന്ന ഈ ക്ഷീണിതയായ ബാലികയാണ്. പുതിയ ഫോട്ടോവിൻെറ പിന്നിൽ ''മറക്കരുത്'' എന്ന് എഴുതിവച്ചിരുന്നു.

ചെറുതെങ്കിലും ഉല്ലാസദായകമായിരുന്നു ആ കത്ത്. ഒരു വിഭാഗം 'സാപ്പർ'മാരുടെ നേതൃത്വമുണ്ട് ഇപ്പോൾ ആ പെൺകുട്ടിക്ക്. പക്ഷേ ഈ വിഭാഗം യുദ്ധത്തിലല്ല സമാധാനകരമായ പ്രവർത്തനങ്ങളിലാണ് ഏർപ്പെട്ടിരിക്കുന്നതു്. അവർ സ്റ്റാലിൻഗ്രാഡിൻെറ പുനർനിർമ്മാണത്തിനു സഹായിക്കുകയാണ്. തന്നെക്കുറിച്ചു വളരെ കുറച്ചുമാത്രമേ അവൾ എഴുതിയിരുന്നുള്ളു. പക്ഷേ ആ വലിയ നഗരിയെ അതുല്യമായ വാഗ്ധാടിയോടുകൂടിയാണ് അവൾ വർണ്ണിച്ചിരിക്കുന്നതു്. അതിൻെറ പുനർജ്ജീവൻ കൊള്ളുന്ന അവശിഷ്ടങ്ങളെപ്പററിയും നഗരോദ്ധാരണത്തിനായി രാജ്യത്തിൻെറ നാനാഭാഗങ്ങളിൽനിന്നും എത്തിച്ചേരുന്ന സ്ത്രീകൾ, കുട്ടികൾ യുവാക്കൾ എന്നിവരെയും അവൾ വർണ്ണിച്ചിരുന്നു. യുദ്ധാനന്തരം ഉപേക്ഷിക്കപ്പെട്ട അറകളിലും ഒളിസ്ഥലങ്ങളിലും വെടിപ്പുരകളിലും കൂടാതെ റെയിൽവേകാറിലും, മരക്കൂടുകളിലും കുടിലുകളിലും മററുമാണ് അവർ താമസിക്കുന്നതു്. നല്ലപോലെ പണി ചെയ്യുന്ന ആർക്കും ആ പുതിയ നഗരിയിൽ ഒരു സ്ഥലം കിട്ടും എന്നാണ് എല്ലാവരും പറയുന്നതു്. അങ്ങിനെ ആണെങ്കിൽ സമരം കഴിഞ്ഞാൽ അലെക്സേയ്ക്കു വിശ്രമിക്കുവാൻ ഒരു സ്ഥലം ഉണ്ടാകും എന്നതു തീർച്ചയാണ്.

സാധാരണ വേനൽകാലത്തെപ്പോലെതന്നെ സന്ധ്യാസമയത്തിനു ദൈർഘ്യം കുറവായിരുന്നു. എഴുത്തിലെ അവസാന വാചകങ്ങൾ അയാൾ വായിച്ചതു് ഇലടിക്ടോർച്ചിന്റെ സഹായത്തോടുകൂടിയാണു്. എഴുത്തു വായിച്ചു, അയാൾ ടോർച്ചു് ഫോട്ടോവിലേക്കു് അടിച്ചു. ആ 'പട്ടാളക്കാരൻ ആൺകുട്ടി' അയാളെ ആത്മാർത്ഥതയോടെ തുറിച്ചുനോക്കുകയാണു്. ''ഓമനെ; നിനക്കു് സുകരമായ ഒരു സമയമല്ല. യുദ്ധം നിന്നെയും വെറുതെ വിട്ടിട്ടില്ല. പക്ഷേ നിനക്കു് അപകടമൊന്നും പററിയിട്ടില്ലല്ലോ. നീ കാത്തിരിക്കുകയാണോ? കാത്തിരിക്കു, കുട്ടി, കാത്തിരിക്കു. ഞാൻ തീർച്ചയായും തിരിച്ചുവരും. നീ എന്നെ സ്നേഹിക്കുന്നു—തുടർന്നു് സ്നേഹിക്കു കുട്ടി.'' 18 മാസമായിട്ടും, തനിക്കു അപകടം പററിയ കഥ, അവളിൽനിന്നു്, ആ സ്റ്റാലിൻഗ്രാഡു് പടയാളിയിൽനിന്നു മറച്ചുവച്ചിരിക്കുകയായിരുന്നു എന്ന സംഗതിയിൽ പെട്ടെന്നു് അയാൾക്കു ലജ്ജ തോന്നി. ഉടനെ പാർപ്പിടത്തിലേക്കു് പോയി എല്ലാം വെളിവായി, ആത്മാർത്ഥതയോടെ, സത്യസന്ധമായി അവളെ എഴുതി അറിയിക്കുവാൻ അയാൾക്കു മോഹം തോന്നി. അവൾതന്നെ അതു തീർച്ചയാക്കട്ടെ. എത്രയും നേരത്തെ ആയാൽ അത്രയും നന്നു്. എല്ലാം തീർച്ചപ്പെട്ടു കഴിഞ്ഞാൽ രണ്ടു കൂട്ടർക്കും അതു് എളുപ്പമായിരിക്കും. ഇന്നത്തെ [illegible]ങ്ങൾക്കുശേഷം, ഇപ്പോൾ അവളുടെ സമമായി നിന്നുതന്നെ അയാൾക്കു സംസാരിക്കാം. അയാൾ പറക്കുകമാത്രമല്ല, പടവെട്ടുകയും ചെയ്തിരിക്കുന്നു. ഒന്നുകിൽ അയാളുടെ സർവ്വാശകളും നശിക്കുമ്പോൾ, അല്ലെങ്കിൽ മററു പോരാളികളുമായി ഒരു സമനില കിട്ടുമ്പോൾ, എല്ലാം അവളോടു തുറന്നുപറയുമെന്നു സത്യം ചെയ്തിരുന്നതല്ലേ. ഇപ്പോൾ അയാൾ തന്റെ ലക്ഷ്യം നേടിയിരിക്കുന്നു. താൻ വെടിവച്ചു വീഴ്ത്തിയ രണ്ടു വിമാനങ്ങളും, മററുള്ളവരുടെ കൺമുന്നിൽവച്ചല്ലേ കരിഞ്ഞു ചാമ്പലായതു്. ഓർഡർലി ഓഫീസർ അതു് അന്നത്തെ റെജിമെൻറു് പത്രികയിൽ ചേർത്തിരിക്കുന്നു. ആ റിപ്പോർട്ടു് ഡിവിഷണൽ ഹെഡ്‌ക്വാർട്ടേഴ്‌സിലും, ആർമിഹെഡ്‌ക്വാർട്ടേഴ്‌സിലും അവിടെ നിന്നു മോസ്കോവിലും എത്തും.

അതെല്ലാം വാസ്തവമാണു്. അയാളുടെ സത്യം പരിപാലിക്കപ്പെട്ടു. അയാൾക്കു് ഇപ്പോൾ എഴുതാം. പക്ഷേ അതിനെപ്പററി ആലോചിക്കുമ്പോൾ.... 'യുങ്കേർസ്' ഒരു പോർവിമാനത്തിനു തുല്യമാണോ? ഒരു നായാട്ടുകാരൻ ഒരു മുയലിനെ വെടിവച്ചാൽ, അതു് നായാട്ടുമിടുക്കായി കരുതുമോ, ഉവ്വോ?

ഉഷ്ണം തേന്നുന്ന ആ രാത്രിയുടെ അന്ധകാരം കാട്ടിൽ കൂടിക്കൂടിവരുകയാണു്, സമരത്തിന്റെ ഇടിനാദം തെക്കോട്ടു നീങ്ങിയിരിക്കുകയാൽ, വിദൂരമായ തീജ്വാലയുടെ കാന്തി, മരത്തലപ്പുകളിലൂടെ വളരെ കഷ്ടിച്ചുമാത്രമേ കാണുന്നുള്ളു. സുരഭിലവും സമൃദ്ധവുമായ ആ വനത്തിൽ വേ



നൽ കാലത്തു സാധാരണയായി ഉണ്ടാകുന്ന എല്ലാ ശബ്ദഘോഷങ്ങളും വ്യക്തമായി കേൾക്കാം—വെളിംപ്രദേശത്തുനിന്നുയരുന്ന, ചീവിടുകളുടെ മത്തുപിടിച്ച കൂട്ടക്കരച്ചിൽ, അടുത്ത ഒരു കുളത്തിന്റെ ഓരത്തിൽ ഇരുന്നു കരയുന്ന തവളകളുടെ കർക്കശധ്വനി, കുളക്കോഴിയുടെ കൂർത്ത സ്വരം, അതിനെല്ലാം മീതെയായി ആ ചൂടുപിടിച്ച അന്ധകാരത്തിൽ ഭരണം നടർത്തിയിരുന്ന വാനംപാടികളുടെ ഗീതാലാപം.

അലെക്സേയ് അപ്പോഴും ആ ബർച്ചുമരച്ചുവട്ടിലെ മഞ്ഞണിഞ്ഞ പതുപതുത്ത പായലിൽ ഇരിക്കുകയായിരുന്നു. കറുത്ത നിഴലുകളുമായി കൂടികലർന്ന ചന്ദ്രിക അയാളുടെ കാൽക്കലുള്ള പുൽപ്പരപ്പിലേയ്ക്കു് കൊച്ചുകൊച്ചു വൃത്തങ്ങളായി പരന്നിരുന്നു. അയാൾ ആ ഫോട്ടോ എടുത്തു മുട്ടിൽവെച്ചു്, ആ നിലാവെളിച്ചത്തിൽ അതു നോക്കി ചിന്താമഗ്നനായി ഇരുന്നുപോയി. തലയ്ക്കു മുകളിലുള്ള, തെളിഞ്ഞ കടും നീല നിറമായ ആകാശത്തിലൂടെ, ഒന്നിനുപുറകെ ഒന്നായി, ചെറിയ ബോംബറുകളുടെ കറുത്ത നിഴലുകൾ പാഞ്ഞുപോയി കൊണ്ടിരുന്നു. അവയുടെ യന്ത്രങ്ങൾ മെല്ലേ മുരണ്ടിരുന്നു. വാനംപാടികളുടെ സംഗീതധാരയിൽ മുഴുകിയ ചന്ദ്രികാചർച്ചിതമായ ഈ കാനനത്തിൽ, യുദ്ധത്തിന്റേതായ ആ ശബ്ദവും, ചാണകവണ്ടുകളുടെ ശാന്തമായ മുരളൽപോലെയായിരുന്നു. അലെക്സേയ് ഒരു ദീർഘനിശ്വാസം വിട്ടു. ഫോട്ടോ എടുത്തു് കുപ്പായത്തിനകത്തുവച്ചു്, ചാടിയെഴുന്നേററു്, ആ രാത്രിയുടെ മായികവലയത്തിൽനിന്നു മുക്തനാകാനെന്നവണ്ണം ദേഹമാസകലം ഒന്നു കുടഞ്ഞു് ഉണങ്ങിയ ചുള്ളിക്കമ്പുകൾ ചവിട്ടി ഞെരിച്ചുകൊണ്ടു് കുഴിപ്പാർപ്പിടത്തിലേക്കു് ആണ്ടുകയറി. അവിടെ വീതികുറഞ്ഞ, ആ പട്ടാളക്കട്ടിലിൽ, ഒരു രാക്ഷസനെപ്പോലെ നീണ്ടുനിവർന്നു കിടന്നു് അയാളുടെ സുഹൃത്തു് സുഖമായി കൂർക്കംവലിച്ചു് ഉറങ്ങുകയാണു്.

## V

പുലർച്ചക്കു മുമ്പുതന്നെ വിമാനസേന ഉണർത്തപ്പെട്ടു. സോവിയററ് ടാങ്കുകൾ അണിഭേദിച്ചിരുന്ന സ്ഥലത്തു് വലിയ ഒരു ജർമ്മൻ വ്യോമസേന തലേ ദിവസം തന്നെ എത്തിച്ചേർന്നിട്ടുണ്ടു് എന്ന വിവരം, സൈനികകേന്ദ്രത്തിനു ലഭിച്ചിരുന്നു. കൂർസ്കിലെ പടനിലത്തുതന്നെ, സോവിയററ് ടാങ്കുകൾ അതിക്രമിച്ചു കടന്നതിന്റെ അപകടാവസ്ഥ ജർമ്മൻ സൈനികകേന്ദ്രത്തിനു ബോദ്ധ്യമാവുകയാൽ, ജർമ്മൻ വ്യോമയാനവീരന്മാരുടെ നേതൃത്വത്തിലുള്ള 'റിഹ്‌ററ്‌ഹോഫൺ' വ്യോമസേനയുടെ ഒരു ഭാഗത്തെയാണു അങ്ങോട്ടു് അയച്ചിട്ടുള്ളതു് എന്നാണു് രഹസ്യറിപ്പോർട്ടുകളും നിരീക്ഷണ സംഘങ്ങളും സ്ഥിരീകരിച്ചതു്. ഒരിക്കൽ സ്റ്റാലിൻഗ്രാഡിന്നരികെ വച്ചു് ഈ വിഭാഗം തകർന്നതാണു. പക്ഷേ

പിന്നണിയിൽവച്ച് അതു് വീണ്ടും ശരിയാക്കപ്പെട്ടിരുന്നു. പ്രതീക്ഷിക്കപ്പെടുന്ന ശത്രുസൈന്യം സംഖ്യയിൽ വമ്പിച്ചതാണെന്നും—അതിൽ ഏററവും പുതിയ മാതൃകയായ ഫോക്കെ—വൂൾഫ്—190 ഉൾപ്പെട്ടിട്ടുണ്ടെന്നും വൈമാനികരാകട്ടെ അത്യന്തം പരിചയസമ്പന്നരാണെന്നും മുന്നറിവു കിട്ടിയിരുന്നു. ജാഗ്രതയായിരിക്കാനും, മുന്നേറുന്ന രണ്ടാം വിഭാഗത്തിനു സമഗ്രമായ ആവരണം നൽകാനും കല്പന പുറപ്പെട്ടിരുന്നു. അണിഭേദിച്ച സ്ഥലത്തിനുള്ളിൽ കടക്കാൻ ശ്രമിക്കുന്ന ടാങ്കുസേനയെ അന്നു രാത്രിതന്നെ രണ്ടാം വിഭാഗം അനുഗമിച്ചിരുന്നു.

'റിഹ്ററ്ഹോഫൺ' ഹെർമാൻ ഗ്യേറിങ്ങിന്റെ മേൽനോട്ടത്തിലുള്ള ആ വ്യോമസേനാവിഭാഗത്തിനു വൈമാനികരുടെയിടയിൽ പ്രസിദ്ധി കിട്ടിയിരുന്നു. തങ്ങളുടെ സേനകൾ അപകടത്തിലാകുന്ന സ്ഥലത്തേക്കാണ് ജർമ്മൻകാർ ഇവയെ അയക്കാറു്. റിപ്പബ്ലിക്കൻ സ്പെയിനിന്റെ മേൽ ആക്രമണം നടത്തിയ ഭയങ്കരന്മാരും, സമർത്ഥന്മാരുമായ പോരാളികൾ എന്നും അപകടംപിടിച്ച ശത്രുക്കൾ എന്നും കുപ്രസിദ്ധി നേടിയവരായിരുന്നു അവയെ നയിച്ചിരുന്ന വൈമാനികർ.

''ആളുകൾ പറയുന്ന എന്തോ ഒരു തരം 'റിഹ്റോവനെ' നമ്മുടെ എതിരായിട്ടു വിട്ടിട്ടുണ്ടെന്നു്. അവരെ വേഗം കണ്ടുമുട്ടുവാൻ സാധിച്ചുവെങ്കിൽ നമുക്കു് അവരെ ഒന്നു കാണിച്ചുകൊടുക്കാമായിരുന്നു!'' തന്റെ ആഹാരം വേഗം വേഗം വിഴുങ്ങിക്കൊണ്ടു ഭോജനശാലയിൽവച്ചു പെത്രോവ് പ്രഖ്യാപിച്ചു. ഒരു വലിയ കലയിൽനിന്നു പൂക്കൾ അടർത്തി, ഷെല്ലുകൊണ്ടുണ്ടാക്കി ചോക്കുപൊടിയിട്ടു മിനുക്കിയ തട്ടുകളിൽ അടുക്കിവച്ചുകൊണ്ടിരുന്ന പരിചാരികയായ റായയെ അയാൾ ജനവാതിലിലൂടെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

'റിഹ്റോവനെ' ഉന്നി എറിഞ്ഞ ഈ ധിക്കാരം തീർച്ചയായും കാപ്പി കുടിച്ചുകൊണ്ടിരുന്ന മെരേസ്യെവിനുവേണ്ടിയായിരുന്നില്ല. പ്രസ്തുത പൂക്കൾ അടുക്കിവയ്ക്കുന്നതിനിടയിൽ ഇടക്കിടെ സുമുഖനായ തുടുത്ത കവിളോടു കൂടിയ ഈ യുവാവിനെ ഏറുകണ്ണിട്ടുനോക്കുന്ന ആ പെൺകുട്ടി കേൾക്കാൻവേണ്ടിയായിരുന്നു. ഉദാസീനമായ ഒരു ചിരിയോടെ മെരേസ്യെവ് ഇതു് നോക്കിക്കൊണ്ടിരുന്നു. ഗുരുതരമായ കാര്യങ്ങൾക്കിടയിൽ ഈ വക തമാശകളൊന്നും അയാൾ ഇഷ്ടപ്പെട്ടിരുന്നില്ല. ''റിഹ്റോവനല്ല, റിഹ്ററ്ഹോഫൺ,'' അലെക്സേയ് പറഞ്ഞു. ''എന്നാൽ ഇന്നു് കളകൾക്കിടയിൽ വീണു വെന്തു ചാമ്പലാകേണ്ട എങ്കിൽ കണ്ണു തുറന്നിരുന്നോളു, 'കോൺടാക്റ്റ്' നഷ്ടപ്പെടാതിരിക്കാൻ ചെവി തുറന്നുവച്ചോളു എന്നാണ് അർത്ഥം. എന്റെ സുഹൃത്തെ, നീ എവിടെയാണ് എന്നു മനസ്സിലാകുന്നതിനുമുമ്പ്, നിന്റെ തൊലിയിൽ പല്ലുകൾ അമർത്താൻ ത്രാണിയുള്ള വന്യമൃഗങ്ങൾ ആണ് ഈ റിഹ്ററ്ഹോഫൺ.''



പ്രഭാതത്തിൽ ആദ്യത്തെ വ്യൂഹം കേണലിന്റെ നേതൃത്വത്തിൽ അന്തരീക്ഷത്തിലേക്കുയർന്നു. അതു് സമരം തുടർന്നുകൊണ്ടിരിക്കുമ്പോൾ 12 വിമാനങ്ങൾ അടങ്ങുന്ന രണ്ടാം സേനാദളം പറക്കുവാൻ തയ്യാറായി നിന്നു. കമാണ്ടർ കഴിഞ്ഞാൽ ഏററവും പരിചയസമ്പന്നനും സോവിയററ് യൂണിയനിലെ വീരപുരുഷൻ എന്ന മെഡൽ നേടിയവനുമായ ഗാർഡ്സ്മേജർ ഫെദോതൊവ് ആയിരുന്നു ഇതിനെ നയിച്ചിരുന്നതു്. യന്ത്രങ്ങൾ തയാറായി, വൈമാനികർ കോക്പിററിൽ കയറി. താഴ്ന്ന ഗിയറിൽ ചലിക്കുകയാണ് യന്ത്രങ്ങൾ. കൊടുങ്കാററിനുമുമ്പ്, ദാഹിച്ചുപൊരിഞ്ഞ ഭൂമിയിൽ ആദ്യത്തെ വലിയ മഴത്തുള്ളികൾ പതിക്കുന്നതിനു മുമ്പ്, വൃക്ഷങ്ങൾ കുലുക്കിക്കൊണ്ടു വീശുന്ന കാററിനെപ്പോലെ, അവയിൽനിന്നടിക്കുന്ന വായു കാടിന്റെ അററംവരെ എത്തിയിരുന്നു.

ആകാശത്തിൽനിന്നു വഴുതിവീഴുന്നതുപോലെ, ആദ്യത്തെ വിഭാഗത്തിൽപെട്ട വിമാനങ്ങൾ താഴോട്ടിറങ്ങുന്നതു് വിമാനത്തിന്റെ കോക്പിററിൽ ഇരുന്നുകൊണ്ടു് അലെക്സേയ് ശ്രദ്ധിക്കുന്നുണ്ടായിരുന്നു. താനറിയാതെ അയാൾ അവയെ ഉള്ളിൽ എണ്ണുന്നുണ്ടായിരുന്നു; രണ്ടു വിമാനങ്ങൾ ഇറങ്ങുന്നതിനിടയിൽ അല്പം താമസം നേരിട്ടപ്പോൾ അയാളുടെ ഹൃദയം പതച്ചുപൊങ്ങി. അവസാനത്തേതും നിലത്തിറങ്ങി. അപ്പോൾ എല്ലാം മടങ്ങിവന്നു. അലക്സി ആശ്വാസസൂചകമായി നെടുവീർപ്പുവിട്ടു.

അവസാനത്തെ വിമാനം നീങ്ങിയപ്പോഴേയ്ക്കും ഫെദോതൊവിന്റെ 1–ാംനമ്പറും അതിനെ തുടർന്നു് ജോടിയായി മറേറ പോർവിമാനങ്ങളും ഭൂമിവിട്ടുയർന്നു. അവർ കാടിന്നപ്പുറത്തുനിരന്നു. തന്റെ വാഹനത്തെ ഉലച്ചുകൊണ്ടു് ഫെദോതൊവ് മാർഗ്ഗനിർദ്ദേശം ചെയ്തു. തലേദിവസം അണിഭേദിച്ച സ്ഥലം ശ്രദ്ധയോടുകൂടിനോക്കിക്കൊണ്ടു് വളരെ താഴ്ന്നാണ് അവർ പറന്നിരുന്നതു്. താഴെയുള്ളതെല്ലാം ഒരു കളിപ്പാട്ടത്തിന്റെ രൂപത്തിൽ കാണത്തക്കവിധം അത്ര പൊക്കത്തിൽ നിന്നല്ല, വളരെ അടുത്തുനിന്നുതന്നെ ഭൂമി തന്റെ വിമാനത്തിൻകീഴിൽ മിന്നിമറയുന്നതു് അലെക്സേയ് കണ്ടു. തലേദിവസം മുകളിൽനിന്നു് ഒരു കളിപോലെ താൻ നോക്കിക്കൊണ്ടു നിന്നിരുന്ന സ്ഥലം അന്തമില്ലാത്ത ഒരു യുദ്ധക്കളമായി അയാളുടെ മുന്നിൽ പരന്നുകിടക്കുന്നു. വയലുകൾ, മൈതാനങ്ങൾ, കുററിക്കാടുകൾ, ബോമ്പുകളും ഷെല്ലുകളും കുത്തിക്കീറിയ നിലങ്ങൾ, എല്ലാം വിമാനത്തിന്നടിയിൽ ഭ്രാന്തുപിടിച്ചപോലെ കറങ്ങുകയാണ്. അവിടെ നിറയെ ജഡങ്ങൾ ചിതറിക്കിടക്കുന്നുണ്ടു്. ഉപേക്ഷിച്ചുപോയ തോക്കുകൾ ഒററയായും കൂട്ടായും അവിടവിടെ കിടക്കുന്നു. പീരങ്കിപ്പട നിരന്നുകിടന്നിരുന്നിടത്തു് കാണുന്നതു്, തകർന്ന ടാങ്കുകളും, വളച്ചൊടിച്ച ഇരുമ്പുസാമഗ്രികളുടെ വലിയ കൂമ്പാരവും തകർന്ന മരക്ഷണങ്ങളുമാണ്. ഒരു വലിയ കന്നുകാലിക്കൂട്ടം ചവിട്ടിമെ

തിച്ച കടന്നുപോയപോലെ വലിയ ഒരു കാട്ട് നിലംപൊത്തിക്കിട ക്കുകയാണ്. അനന്തമായ ഒരു ചലച്ചിത്രത്തിലെ രംഗങ്ങൾപോലെ അ വയെല്ലാം മങ്ങിമറയുന്നു. അവിടെനടന്ന ഉഗ്രവും രക്തപങ്കിലവുമായ യുദ്ധത്തേയും, സംഭവിച്ച നഷ്ടത്തിന്റെ വലിപ്പവും, വിജയത്തിന്റെ മഹത്വവുമാണ് ഇവ തെളിയിക്കുന്നത്.

ചക്രവാളംവരെ നീണ്ടുകിടക്കുന്ന വിശാലരണഭൂമിയിലാകെ ടാങ്കു കൾ തലങ്ങും വിലങ്ങുമായി അനവധി ഉഴവുചാൽ സൃഷ്ടിച്ചിട്ടുണ്ടായി രുന്നു. അതുകണ്ടാൽ, അസാധാരണമായ ഒരു വന്യമൃഗക്കൂട്ടം കണ്ണിൽ കണ്ടതെല്ലാം ചതച്ചരച്ച് തെക്കോട്ടുനീങ്ങിയതായിത്തോന്നും. ടാങ്കുകൾ പോയ വഴിയിലൂടെ, ദൂരത്തുനിന്നുകാണാവുന്ന വിധത്തിൽ പൊടിപ ടലം ഉയർത്തിക്കൊണ്ട്—ആകാശത്തിൽനിന്നു നോക്കുമ്പോൾ അന്തമി ല്ല എന്നു തോന്നുന്നവിധത്തിൽ, പീരങ്കികളും, ഇന്ധനടാങ്കുകളും ട്രാക്ടറു കൾ വലിക്കുന്ന വലിയ വലിയ ആയുധങ്ങളെ നന്നാക്കുവാനുള്ള ഉപകര ണങ്ങൾ കയററിയ വണ്ടികളും നീങ്ങുന്നുണ്ടായിരുന്നു. കുറേക്കൂടി ഉയര ത്തിൽ നിന്നു നോക്കിയപ്പോൾ അവയെല്ലാം വസന്തത്തിൽ കാട്ടിലൂടെ നീങ്ങുന്ന ഉറുമ്പുകൾപോലെയിരുന്നു.

നിശ്ശബ്ദമായ വായുവിൽ മേഘമാലയിലേക്ക് എന്നപോലെ പൊ ങ്ങുന്ന പൊടിപടലങ്ങളിലൂടെ ഊളിയിട്ടുകൊണ്ടു പോർവിമാനങ്ങൾ, ടാങ്കുസൈന്യനേതാക്കന്മാർ സഞ്ചരിക്കുന്ന ജീപ്പുകൾക്കു നേരെമുകളിലാ യി പറന്നുകൊണ്ടിരുന്നു. അവിടെ ശത്രുവിമാനങ്ങളൊന്നുമുണ്ടായിരുന്നി ല്ല. വിദൂരതയിൽ, മങ്ങിയ ചക്രവാളത്തിൽ യുദ്ധത്തിന്റെ ക്രമംവിട്ടു യരുന്ന പുകപടലം കാണാമായിരുന്നു. ഒരു കളിപ്പട്ടംപോലെ കറങ്ങി ക്കൊണ്ട് വിമാനവ്യൂഹം പിന്നോട്ടുതിരിഞ്ഞു. ആ സമയത്ത്, ചക്ര വാളത്തിൽ ആദ്യം ഒന്നും, പിന്നീട് ഒരു കൂട്ടമായും, ഭൂമിയോടടുത്ത് ചില കറുത്ത പാട്ടുകൾ നീങ്ങുന്നതു കണ്ടു, ജർമ്മൻകാർ! ചുവന്ന കള കൾനിറഞ്ഞ വയലുകളിൽനിന്നു പൊങ്ങുന്ന പൊടിയെ ലക്ഷ്യമാക്കി, ഭൂമിയെ ആലിംഗനംചെയ്യുന്നരീതിയിൽ വളരെ താഴ്ന്നാണ് അവ രും പറക്കുന്നത്. അലെക്സേയ് തന്നത്താനറിയാതെ ചുററുംനോക്കി. തന്റെ അരുയായി തൊട്ടുപിന്നിൽത്തന്നെ, ആകാവുന്നിടത്തോളം അടു ത്തുതന്നെ ഉണ്ട്.

അയാൾ ചെവി കൂർപ്പിച്ചു. വിദൂരതയിൽ ഒരു ശബ്ദം കേട്ടു.

''ഞാൻ 'ചായ്ക 2'—ഫെദോതൊവ്, ഞാൻ 'ചായ്ക 2'— ഫെദോതൊവ്, ശ്രദ്ധിക്കു, എന്നെ അനുഗമിക്കു.''

അന്തരീക്ഷത്തിലെ അച്ചടക്കം, അവിടെ സിരാസമ്മർദ്ദിതനായി ത്തീരുന്ന വൈമാനികൻ ചിലപ്പോൾ കമാണ്ടർ തന്റെ ഉദ്ദേശം മുഴു വൻ പറഞ്ഞറിയിക്കുന്നതിനുമുമ്പുതന്നെ, അതു് പ്രായോഗികമാക്കുന്ന വിധത്തിലുള്ളതാണ്, പൊട്ടലുകളുടേയും ചീററലുകളുടേയുമിടയിൽ,



അടുത്ത കല്പന കേൾക്കുന്നതിനുമുമ്പുതന്നെ, സേനാദളം മുഴുവൻ അടുത്തടു ത്ത നിരയായി വെട്ടിത്തിരിഞ്ഞു ജർമ്മൻകാരെ പ്രതിരോധിക്കുവാൻ തയ്യാറെടുത്തു. ദർശനവും, ശ്രവണവും മനസ്സും അങ്ങേയററത്തോളം ശ്ര ദ്ധ കേന്ദ്രീകരിച്ചിരിക്കുകയാണ്. തന്റെ മുന്നിലായി അനുക്രമത്തിൽ വർദ്ധിച്ചുവരുന്ന ശത്രുവിമാനങ്ങളെയല്ലാതെ വേറെയൊന്നും അലെക്സേ യ് കാണുന്നില്ല. അടുത്ത കല്പന കേൾക്കേണ്ടിയിരുന്ന തന്റെ ഹെൽ മററിനകത്തെ ഇയർഫോണിൽ, കുറെ കരപിരശബ്ദവും ചീറലും മൂളലു മല്ലാതെ യാതൊന്നും കേൾക്കാനുണ്ടായിരുന്നില്ല. പക്ഷേ കല്പനസ്സ്വപ കരം, ആവേശം സ്ഫുരിക്കുന്ന ഒരു വൈദേശികശബ്ദം അയാൾ വ്യ ക്തമായി കേട്ടു:

''ആച്ച്ടങ്ങ്, ആച്ച്ടങ്ങ്, ലാഫങ്ക്, ആച്ച്ടങ്ങ്!''*

ജർമ്മൻവിമാനത്താവളത്തിലെ നിരീക്ഷകൻ അപകട സൂചന നൽ കുകയായിരിക്കണം.

സുപ്രസിദ്ധമായ ഈ ജർമ്മൻ ആകാശസേനാവിഭാഗം, യുദ്ധമുണ്ടാ കുമെന്നു പ്രതീക്ഷിച്ച സ്ഥലത്ത് തലേദിവസംതന്നെ പാരച്യൂട്ട് വഴി, എല്ലായിടത്തും നിരീക്ഷകരേയും, റേഡിയോ ട്രാസ്മിററുകളോടുകൂടി യ കാവൽപ്പടയാളികളേയും, പതിവുപോലെതന്നെ ഇറക്കിയിരുന്നു.

പരുപരുത്ത, കോപാകുലമായ, ഒരു ജർമ്മൻശബ്ദം കുറച്ചുകൂടി അ വ്യക്തമായി ഉയർന്നു.

''ഡോണർ വെററർ, ലിങ്ക്സ്—ലാഫങ്ക്, ലാഫങ്ക്.''**

ആവലാതിക്കുപുറമെ അതിൽ അപകടഭീതിയും ഉണ്ടായിരുന്നു.

''റിഹ്ററ്ഹോഫൺ ഞങ്ങളുടെ പോർ വിമാനങ്ങൾ നിങ്ങളുടേ തിനേക്കാൾ മെച്ചപ്പെട്ടതാണ് എന്നു ഭയമായിരിക്കുന്നു ഇല്ലേ?'' അടു ത്തടുത്ത് അണയുന്ന ജർമ്മൻ നിരയെ നോക്കിക്കൊണ്ട് മെരേസ്യെവ് പറഞ്ഞു. ആവേശം സ്ഫുരിക്കുന്ന ദേഹത്തിലാകമാനം ഒരു നവോന്മേഷം പ്രവഹിച്ചു. അതു് അയാളുടെ തലമുടിയെപ്പോലും നേരെ നിർത്തി. അയാൾ വൈരികളുടെ സേനാനിരയെ ഒന്നു സൂക്ഷിച്ചുനോക്കി. ഇ പ്പോൾ മാത്രം കർമ്മരംഗത്ത് ഇറങ്ങിയിട്ടുള്ള, വേഗതയേറിയ സുശ ക്തമായ യന്ത്രങ്ങൾ ഘടിപ്പിച്ച 'ഫോക്കെ—വുൾഫ്—190' പോർവി മാനങ്ങളായിരുന്നു അവ.

ഒന്നിനു രണ്ട് എന്ന തോതിൽ ഫെദോതൊവിന്റെ വിഭാഗത്തി നേക്കാളും കൂടുതൽ അംഗസംഖ്യയുണ്ട് അതിൽ. റിഹ്ററ്ഹോഫൺ വിഭാഗത്തിന്റെ സുപ്രസിദ്ധമായ അണിമുറിയാതെയാണവർ പറന്നി രുന്നത്. ജോടികളായി കോവണിപ്പടിയുടെ രൂപത്തിൽ പിന്നിലുള്ള

---

* ''ജാഗ്രത! ജാഗ്രത! എൽ.എ.—5! ജാഗ്രത!''—എന്നർത്ഥം.

** ''ചെകുത്താൻ പിടിക്കട്ടെ! ഇടതുവശത്തു എൽ.എ.—5''—എ ന്നർത്ഥം.

വ മുൻനിരയുടെ പിൻഭാഗം പരിരക്ഷിക്കത്തക്കനിലയിലായിരുന്നു അവ നിരന്നിരുന്നത്. തൻെറ ഉയർന്നസ്ഥാനത്തിൽനിന്ന് മുതൽ എട്ടു കമോറ്റ് ഫെദോതൊവ്, സേനാദളത്തിനു ആക്രമണനിർദ്ദേശം നൽകി. അലെക്സേയ് തൻെറ ഇരയെ നേരത്തെ കണ്ടുവച്ചിരുന്നു. മററുള്ളവയെ കണ്ണിൽനിന്ന് അകററാതെ അയാൾ അതിനെ ചാർജ്ജ്ചെയ്തു; അതിനെ തൻെറ ദൃഷ്ടിവിടാതെ ശ്രദ്ധിച്ചുകൊണ്ടുനിന്നു. പക്ഷേ ആരോ ഫെദോതൊവിനെക്കാൾ മുന്നാലോചന എടുത്തിരുന്നു. ഒരു സംഘം 'യാക്ക്' മറുഭാഗത്തുനിന്നും വന്ന് മുകളിൽനിന്നു ജർമ്മൻ സൈന്യത്തെ ആക്രമിച്ചു. അത് അത്യന്തം വിജയകരമാകയാൽ ജർമ്മൻ അണി ഛിന്നഭിന്നമായി. അന്തരീക്ഷത്തിൽ പിന്നീട് ഭരണം നടത്തിയത് പരിഭ്രാന്തിയാണ്. ഇരുഭാഗവും, രണ്ടും നാലുമായി തിരിഞ്ഞു സമരം തുടർന്നു. പോർവിമാനങ്ങൾ ശത്രുവിനെ ട്രേസർബുള്ളററു വർഷംകൊണ്ടു വിഘ്നപ്പെടുത്തുവാൻ ശ്രമിച്ചു; അവരുടെ പിന്നിലും, ഇരു ഭാഗങ്ങളിലുമായി നിരക്കാൻ ബദ്ധപ്പെട്ടു.

രണ്ടു ചേരികളും അന്യോന്യം ഇട്ടു ഓടിക്കുകയാണ്, ശരിക്കും ആകാശത്തിൽ നടക്കുന്നത് ഉല്ലാസകരമായ ഒരു തൊട്ടിലാട്ടം തന്നെ.

ഈ പരിഭ്രമ കോലാഹലങ്ങൾക്കിടയിൽ നടക്കുന്നത് എന്താണ് എന്ന് പരിചിത നേത്രങ്ങൾക്കേ കണ്ടുപിടിക്കുവാനാകൂ. ഇയർഫോണുകളിൽ ആർത്തിരമ്പുന്ന നിരവധി ശബ്ദങ്ങൾക്കിടയിൽ ഏതാണ് ആവശ്യമെന്നു വിവേചിച്ചറിയുവാൻ പരിചിത ശ്രോത്രങ്ങൾക്കേ സാദ്ധ്യമാകൂ. ആ ശൂന്യതയിലൂടെ എന്തെല്ലാമാണ് അവരുടെ ശ്രവണേന്ദ്രിയങ്ങളിലേക്ക് അലച്ചലച്ചു വരുന്നത്. ആക്രമിക്കുന്നവരുടെ പരുപരുത്ത ശാപവചനങ്ങൾ, അപകടം പററിയവരുടെ വിലാപസ്വനങ്ങൾ, വിജയികളുടെ ജയാരവം, മുറിവേററവരുടെ ഞരക്കങ്ങൾ, കുത്തനെ വിമാനം വെട്ടിത്തിരിക്കുന്ന വൈമാനികൻെറ പല്ലുകടി, ദീർഘനിശ്വാസങ്ങൾ; ആരോ ഒരാൾ പോരാട്ടത്തിൻെറ മത്തിൽ വൈദേശികഭാഷയിലുള്ള ഒരു ഗാനം അലറുന്നുണ്ടായിരുന്നു; ആരോ കിതച്ചുകൊണ്ടു അമ്മേ എന്നു വിളിച്ചു. വേറൊരാൾ കാഞ്ചി അമർത്തിക്കൊണ്ടായിരിക്കണം വിളിച്ചുപറഞ്ഞു, ''ഇതാ ഇതു പിടിച്ചോളൂ, ഇതും, ഇതും!...''

മെരേസ്യെവിൻെറ ഇര കണ്ണിൽ നിന്നും അകന്നുപോയി. അതിൻെറ സ്ഥാനത്തു മുകളിലായി കണ്ടത് ഒരു 'യാക്ക്' ആണ്. അതിൻെറ വാലിന്മേൽ തൂങ്ങിക്കിടക്കുന്നതുപോലെ, സിഗററാകൃതിയിലുള്ള ചിറകു വിടർത്തിപ്പിടിച്ച ഒരു 'ഫോക്കെ—വൂൾഫ്' 'യാക്കി'ൻെറ നേരെ, അതിൻെറ ചിറകിൽനിന്ന് സമാന്തര രേഖപോലെ ട്രേസർബുള്ളററുകൾ വർഷിക്കുകയാണ്. ഒരു നിര 'യാക്കി'ൻെറ വാലിൽ തന്നെ ഏററു. ഒരു റോക്കററുപോലെ മെരേസ്യെവ് അതിൻെറ രക്ഷയ്ക്കായി കുതിച്ചു. ഒരു ക്ഷണാംശത്തിനുള്ളിൽ തൻെറ നേരെ മുമ്പിലൂടെ



ഒരു നിഴൽ വീശുന്നതു അയാൾ കണ്ടു. ആ നിഴലിനെ ലക്ഷ്യമാക്കി, അലെക്സേയ് തൻെറ എല്ലാ തോക്കുകളിൽ നിന്നും നിറയൊഴിച്ചു. എന്താണ് 'ഫോക്കെ'യ്ക്കു സംഭവിച്ചതെന്ന് അയാൾക്കു മനസ്സിലായില്ല. പക്ഷേ, വാലിനു അപകടം പററിയ ആ 'യാക്ക്' തനിയെയാണ് യാത്ര തുടർന്നിരുന്നതെന്ന് അയാൾ കണ്ടു. പരിഭ്രാന്തിക്കിടയിൽ തൻെറ അനുയായിയുടെ പിടിവിട്ടിട്ടുണ്ടോ എന്നറിയാൻ അയാൾ ചുററും നോക്കി. ഇല്ല, തനിക്കു സമാന്തരമായിത്തന്നെ അയാളും പറക്കുന്നുണ്ട്.

''ചങ്ങാതി, പിന്നിലാകല്ലെ,'' കടിച്ചമർത്തിയ പല്ലുകൾക്കിടയിലൂടെ അലെക്സേയ് വിളിച്ചുപറഞ്ഞു.

അയാളുടെ ചെവിയിൽ, പൊട്ടലും, ഇരമ്പലും, സംഗീതവും, രണ്ടു ഭാഷകളിലായുള്ള വിജയത്തിൻെറ ആക്രോശങ്ങളും, തൊണ്ടകാറുന്നതും, പല്ലു ഞെരിക്കുന്നതും, ദീർഘനിശ്വാസങ്ങളും, ശാപവചസ്സുകളും അങ്ങിനെ മുഴങ്ങുകയാണ്. ഈ ശബ്ദങ്ങൾ കേട്ടാൽ തോന്നുക ഭൂമിയിൽനിന്നു വളരെ അകലെവച്ചു പോർവിമാനങ്ങൾ അന്യോന്യം അടരാടുകയാണ് എന്നല്ല; നിലത്തു ആ ജന്മശത്രുക്കൾ ഉരുണ്ടും പിരണ്ടും സർവ്വശക്തികളും, മാംസപേശികളും, ഞരമ്പുകളും ഉപയോഗിച്ചു കെട്ടിമറിഞ്ഞ് സമരം ചെയ്യുകയാണെന്നാണ്.

വേറെ ഒരു ലക്ഷ്യം കണാൻവേണ്ടി അലെക്സേയ് ചുററും നോക്കി. പെട്ടെന്നു അയാളുടെ നട്ടെല്ലിലൂടെ ഒരു തണുത്ത വിറപാഞ്ഞു. അയാൾ കോൾമയിർക്കൊണ്ടു. നേരെ താഴെയായി അയാൾ കണ്ടത് ഒരു 'ഫോക്കെ—വൂൾഫ്', ഒരു 'എൽ.എ.—5' ആക്രമിക്കുന്നതാണ്. സോവിയററ് വിമാനത്തിൻെറ നമ്പ്ര് അയാൾ നോക്കിയില്ല. പക്ഷേ ഒരന്തശ്ശക്തി അയാളോടു പറഞ്ഞു അത് പെത്രോവിൻെറതായിരിക്കുമെന്ന്. ഫോക്കെ നേരെ അതിനെ ആക്രമിക്കുകയാണ്. എല്ലാ തോക്കുകളിൽനിന്നും ആഗ്നേയഗോളങ്ങൾ അതിൻെറ നേരെ പ്രവഹിക്കുന്നു. നിമിഷത്തിൻെറ ഒരംശമേ ഉള്ളു ഇനി പെത്രോവിനു ജീവിതം. ശത്രുക്കൾ വളരെ അടുത്തായിരുന്നതിനാൽ സാധാരണ വ്യോമസമരതന്ത്രങ്ങൾ അനുസരിച്ചു അലെക്സേയ്ക്ക് സുഹൃത്തിൻെറ സഹായത്തിന്നായി പാഞ്ഞുകയറുവാനും സാദ്ധ്യമായിരുന്നില്ല. സമയമോ സ്ഥലമോ ഇല്ല അതിന്. പക്ഷേ സഖാവിൻെറ ജീവൻ അപകടത്തിലാണ്. അതുകൊണ്ട് അസാധാരണമായ വിധത്തിൽ ഇടപെടുവാൻതന്നെ അലെക്സേയ് തീർച്ചയാക്കി. വിമാനം കുത്തനെ താഴോട്ട് ഇറക്കി. ഗ്യാസ് തുറന്നു. സ്വന്തം ഭാരംകൊണ്ടും, എൻജിൻെറ മുഴവൻ ശക്തികൊണ്ടും, താഴ്ന്നു താഴ്ന്ന് അത് അനിതരസാധാരണമായ വലിവുകൊണ്ടു വിറയാർന്ന് ഒരു കല്ലുപോലെ, അല്ല ഒരു അസ്ത്രംപോലെ—ചെറിയ ചിറകുകളുള്ള ആ'ഫോക്കെ'ന്മേൽ വന്നുവീണ്, അതിനെ ട്രേസർബുള്ളററുകൾകൊണ്ടു വലയംചെയ്തു. കുത്തനെയുള്ള വീഴ്ചകൊണ്ടും അതിഭയാനകമായ വേഗതകൊണ്ടും സ്വ

ടി, വീണ്ടും താഴ്ന്നു്, വീണ്ടും ചാടി, അങ്ങിനെ വിമാനത്താവളത്തി ന്റെ അററംവരെ എത്തി, വാല്യ മേല്പോട്ടു ആക്കി നിശ്ചലമായി നിന്നു. സർജന്മാർ ചവിട്ടു പടിയിൽ കയറിനിൽക്കുന്ന ആംബുലൻസ്കാറുക ളും, നിരവധി ജീപ്പുകളും, അവിടെ കാത്തുനിന്നിരുന്ന മനുഷ്യസമൂഹ വും അങ്ങോട്ടുപാഞ്ഞു. കോക്പിററിൽനിന്നു ആരും എഴുന്നേററില്ല.

അവർ ഹുഡ് മാററി. ഇരിപ്പിടത്തിൽ, നിണത്തിൽ മുങ്ങി പെ ത്രോവ് ചുരുണ്ടുകൂടി ഇരിക്കുന്നുണ്ടു്. നിസ്സഹായമായ ആ തല മാറി ലേക്കു ചാഞ്ഞുവീണിരിക്കുന്നു. നല്ല തലമുടി നനഞ്ഞു് മുഖമാകെ വീ ണുകിടന്നിരുന്നു. സർജന്മാരും നേഴ്സുമാരുംകൂടി, ബൽട്ടുകൾ എല്ലാം അഴിച്ചു, ഷെല്ലേററ് വിണ്ടുകീറിയിരുന്ന പാരച്യൂട്ട് സഞ്ചിമാററി. ആ നിശ്ചലമായിരുന്ന ദേഹം ശ്രദ്ധയോടെ പൊക്കിയെടുത്തു് നിലത്തു കിടത്തി. കാലിലും കയ്യിലും ആ വൈമാനികനു പരുക്കുപററിയിരുന്നു. നീല മേലങ്കിമേൽ വളരെ വേഗത്തിൽ ചോരപ്പാടുകൾ വട്ടം വച്ചുവരു ന്നുണ്ടായിരുന്നു.

പ്രാഥമികശുശ്രൂഷകൾ നൽകിയതിനുശേഷം പെത്രോവിനെ എടു ത്തു് സ്ട്രെച്ചറിൽ കിടത്തി. ആംബുലൻസ്കാറിലേക്കു കയററിക്കിട ത്താൻ ഒരുങ്ങിയപ്പോൾ അയാൾ കണ്ണു തുറന്നു് എന്തോ പിറുപിറുത്തു. തീരെ നേരിയതായിരുന്നു ആ സ്വരം. അതുകൊണ്ടു യാതൊന്നും കേൾ ക്കുവാൻ സാധിച്ചില്ല. കേണൽ അയാളുടെ നേർക്കു കനിഞ്ഞു.

''മെരേസ്യെവ് എവിടെ?'' മറിവേററ ആൾ ആരാഞ്ഞു.

''ഇതേവരെ താഴെ ഇറങ്ങിയിട്ടില്ല.''

സ്ട്രെച്ചർ വീണ്ടും പൊങ്ങിയപ്പോൾ പരുക്കേററവൻ തലയിട്ടു് ഉരു ട്ടി എഴുന്നേൽക്കുവാൻ ശ്രമിച്ചു.

''നിൽക്കു, എന്നെ എടുത്തുകൊണ്ടു പോകരുതു്. മെരേസ്യെവ് വര ട്ടെ, ഞാൻ അയാളെ കാത്തിരിക്കുകയാണു്. അയാളാണു് എന്റെ ജീ വൻ രക്ഷിച്ചതു്.'' വളരെ ശക്തിയോടെയാണു് വൈമാനികൻ പ്രതി ഷേധിച്ചതു്. തന്റെ കെട്ടുകൾ എല്ലാം അഴിച്ചു വലിച്ചെറിയും എന്നു യാൾ ഭയപ്പെടുത്തി. തലതിരിച്ചു കൈകൾ വീശി കടിച്ചമർത്തിയ പ ല്ലുകൾക്കിടയിലൂടെ കേണൽ പറഞ്ഞു:

''ശരി, അയാളെ തനിയെ വിടു, അയാൾ മരിക്കുകയില്ല, മെരേ സ്യെവിനു ഒരു നിമിഷംകൂടി പറക്കുവാനുള്ള ഇന്ധനമെ ഉണ്ടാകുകയു ള്ളൂ.''

കേണൽ തന്റെ വാച്ചിലേക്കുതന്നെ നോക്കിക്കൊണ്ടിരുന്നു. അതി ന്റെ ചുവന്ന സെക്കൻറ്സൂചി തന്റെ വൃത്തം മുഴമിക്കുകയായിരുന്നു. ബാക്കി എല്ലാവരും ആ കാടിന്റെ മുകളിലേക്കു്, അവസാനത്തെ വി മാനം പ്രത്യക്ഷപ്പെടേണ്ട സ്ഥലത്തേക്കു് നോക്കി ചെവി വട്ടംപിടി ച്ചുനിന്നു. പക്ഷേ, ദൂരത്തിൽനിന്നു കേൾക്കാവുന്ന വെടിവെപ്പിന്റെ നേ



രിയ ശബ്ദവും, അടുത്തുതന്നെ ഒരു മരത്തിൽ, മരം കൊത്തിയുടെ കൊ ത്തും അല്ലാതെ വേറൊന്നും കേൾക്കാനുണ്ടായിരുന്നില്ല. ചിലപ്പോൾ ഒരു മിനിററ് അവസാനിക്കുവാൻ എത്രനേരമാണു് എടുക്കുന്നതു്!

പരമാവധി വേഗതയിൽ ഏററുമുട്ടി ആ ശത്രുക്കൾ.

## VII

'എൽ.എ.—5' ഉം 'ഫോക്കെ—വൂൾഫ്—190' ഉം ശീഘ്രഗതികളായ വിമാനങ്ങളായിരുന്നു. അതിഭയങ്കരമായ വേഗതയോടെയാണു് വൈരി കൾ അന്യോന്യം കുതിച്ചതു്.

അലെക്സെയ് മെരേസ്യെവും സുപ്രസിദ്ധമായ 'റിഹ്ററ്ഹോഫൺ' സേനാഗണത്തിലെ അജ്ഞാതനായ വൈമാനികനും അത്യുൽക്ക ടമായി പരസ്പരം ഏററുമുട്ടി. പറക്കുമ്പോൾ അത്തരം സമരത്തിനു് ഒരു നിമിഷമേ വേണ്ടു. പക്ഷേ, ആ നിമിഷം ഭയാനകമായ ആയാസമാ ണു് ഉണ്ടാക്കുക. നിലത്തുനിന്നു് പൊരുതുന്ന ഒരാൾക്കു് ഒരു ദിവസം മുഴുവൻ അനുഭവിക്കേണ്ടിവരുന്നതിൽ കൂടുതലായ സിരാബലപരീക്ഷ യാണു്, വൈമാനികനു ആ മുഹൂർത്തത്തിൽ സഹിക്കേണ്ടിവരുന്നതു്.

മിന്നൽവേഗത്തിൽ പരസ്പരം പാഞ്ഞടുത്തു് സംഘട്ടനം നടത്തുന്ന പോർവിമാനങ്ങളിലൊന്നിൽ നിങ്ങൾ ഇരിക്കുന്നതായി ഭാവന ചെയ്യു നോക്കു. കണ്ണുകൾക്കുമുമ്പിൽ ശത്രു വിമാനം വലുതായി വികസിക്കുന്നു. പെട്ടെന്നു് അതിന്റെ വിശദാംശങ്ങൾ, ചിറകുകൾ, കറങ്ങുന്ന പ്രൊ പ്പല്ലറുടെ പ്രകാശിതമായ വലയം, തോക്കുകളാകുന്ന കറുത്ത പൊട്ടുകൾ —എന്നിവയോടുകൂടി അതു് നിങ്ങളെ നേരിടുന്നു. ഒരൊററ നിമിഷ ത്തിനകത്തു് രണ്ടു വിമാനങ്ങളും അന്യോന്യം കൂട്ടി മുട്ടും. യന്ത്രത്തിന്റെ അവശിഷ്ടങ്ങളിൽനിന്നു് വൈമാനികന്റെ അവശിഷ്ടങ്ങൾ തിരിച്ചറി യുവാൻ സാദ്ധ്യമല്ലാത്ത വിധത്തിൽ അവ ഛിന്നഭിന്നമായി ചിതറു ന്നു. ആ ഒരു നിമിഷത്തിൽ വൈമാനികന്റെ മനശ്ശക്തി മാത്രമല്ല അ യാളുടെ ധാർമ്മികധീരതയുടെ നാരും നരിമ്പുമെല്ലാം പരീക്ഷിക്കപ്പെടു ന്നു. സിരാബലമില്ലാത്തവർക്കു് ഈ ആയാസം താങ്ങുവാൻ സാദ്ധ്യമ ല്ല. പക്ഷേ, വിജയത്തിനുവേണ്ടി മരിക്കാൻ സന്നദ്ധനല്ലാത്തവൻ സ്വാ ഭാവികമായിത്തന്നെ പെട്ടെന്നു തന്റെ യന്ത്രപ്പിടികൾ പിടിച്ചുതാഴ്ത്തി, തന്റെനേരെ ചീറിയടിക്കുന്ന മാരകമായ ആ കൊടുങ്കാററിനുമീതേ ചാടി ഒഴിഞ്ഞുമാറാൻ തുനിയുന്നു. ആ നിമിഷത്തിൽ, തകർന്ന അടിഭാഗത്തോ ടുകൂടിയോ പൊളിഞ്ഞ ചിറകോടുകൂടിയോ അവന്റെ വാഹനം കറ ങ്ങിക്കറങ്ങി നിലംപതിക്കുന്നു. അവനെ രക്ഷിക്കുവാൻ യാതൊന്നുമി ല്ല. പരിചയമുള്ള വൈമാനികനു് അതു് അറിയാം. അതുകൊണ്ടു് വീര രിൽ വീരൻമാത്രമേ ഈമാതിരിയുള്ള നേരിട്ടു ആക്രമണത്തിനു ധൈര്യ പ്പെടുകയുള്ളൂ.

ഭയങ്കരമായ വേഗതയോടെ വൈരികൾ അന്യോന്യം കൂട്ടിമുട്ടി.

അലെക്സേയ്ക്കു് മനസ്സിലായി, തന്റെ എതിരായി വരുന്നവൻ, കിഴക്കൻ യുദ്ധരംഗത്തുവച്ചു് വമ്പിച്ച നാശം സംഭവിച്ച വ്യോമസേനയിലെ വിടവുനികത്താൻ ധൃതിയിൽ പരിശീലനം കൊടുത്തു് പറഞ്ഞയച്ച ഗ്യോറിങ്ങ് പടയിലെ കുട്ടിയൊന്നുമല്ല; പിന്നെയോ നിരവധി വ്യോമയുദ്ധങ്ങളിലെ വിജയമുദ്രകളോടുകൂടി വിമാനത്തിൽ കയറിവന്നിരിക്കുന്ന റിഹ്റ്റ്ഹോഫൺ' വിഭാഗത്തിലെ ഒരു വീരനാണു് എന്നു്. അയാൾ വെമ്പുകയില്ല; വിളറുകയില്ല; ഒരു സമരം ഒഴിവാക്കാൻ ശ്രമിക്കുകയുമില്ല.

''നോക്കിക്കോ, റിഹ്റ്റ്ഹോഫൺ!'' അലെക്സേയ് അലറി. ചോര വരുന്നതുവരെ ചുണ്ടു കടിച്ചമർത്തി, കരുത്തുറ്റ മാംസപേശികളെ ഉൾവലിച്ചു് ദൃഷ്ടിയൂന്നി അയാൾ ശത്രുവിമാനം തന്റെനേരെ കുതിച്ചുവരുമ്പോൾ കണ്ണടഞ്ഞുപോകാതിരിക്കുവാൻ മനശ്ശക്തിമുഴുവനും ഉപയോഗിച്ചു.

തന്റെ ജ്ഞാനേന്ദ്രിയങ്ങളെ അത്രമാത്രം കൂർപ്പിച്ചുപിടിക്കുകയാൽ കറങ്ങുന്ന പ്രോപ്പല്ലറിന്റെ മങ്ങിയ പ്രകാശത്തിലൂടെ ശത്രുവിമാനത്തിലെ കോക്പിറ്റിന്റെ സ്ഫടികസദൃശമായ ആവരണി കാണാമെന്നുവരെ അയാൾക്കു തോന്നി; അതിനിടയിലൂടെ രണ്ടു മനുഷ്യനേത്രങ്ങൾ അയാളെത്തന്നെ തുറിച്ചുനോക്കുന്നു. അവ വെറുപ്പുകൊണ്ടു് കത്തിജ്ജ്വലിക്കുകയാണു്. സിരാസമ്മർദ്ദത്തിൽനിന്നു ഉൽഭൂതമായ ഒരു ദൃശ്യമാണിതു്. പക്ഷേ, അലെക്സേയ്ക്കു് തോന്നി താൻ വാസ്തവത്തിൽ അയാളെ കണ്ടുവെന്നു്. തന്റെ മാംസപേശികൾ കുറേക്കൂടെ ദൃഢീകരിച്ചുകൊണ്ടു് അയാൾ പറഞ്ഞു. ''ഇതാണു് അവസാനം; ഇതാണു് അവസാനം.'' അയാൾ മുന്നിലേക്കു് നോക്കി. അനുനിമിഷം വലുതായിക്കൊണ്ടിരുന്ന ശത്രുവിമാനം ഒരു കൊടുങ്കാറ്റുപോലെ അയാളുടെനേർക്കു് കുതിക്കുകയാണു്. ഇല്ല, ഈ ജർമ്മൻകാരൻ മാറാൻ പോകുന്നില്ല. ഇതാണു് അവസാനം.

അലെക്സേയ് മരണത്തിനുതന്നെ സന്നദ്ധനായി. അയാൾ ജർമ്മൻ വിമാനത്തിന്റെ കൈക്കു് എത്താവുന്ന ദൂരത്തിലായപ്പോൾ, ജർമ്മൻ പൈലറ്റു് പെട്ടെന്നു് പരിഭ്രാന്തനായി മുന്നോട്ടു ചാടി. ജർമ്മൻ വിമാനത്തിന്റെ, സൂര്യപ്രകാശമേറ്റു തിളങ്ങുന്ന അടിഭാഗം ഇടിമിന്നൽപോലെ അയാളുടെ മുന്നിലൂടെ മറഞ്ഞു. ആ നിമിഷത്തിൽ അലെക്സേയ് സർവ്വ കാഞ്ചികളും അമർത്തി, മൂന്നു തീച്ചരടുകൾകൊണ്ടു് അതിനെ കോർത്തു് ഒരു 'ലൂപ്പ്'തിരിഞ്ഞു. ഭൂമി ഊഞ്ഞാലാടിക്കൊണ്ടിരുന്നപ്പോൾ ഒരു വിമാനം നിസ്സഹായതയോടെ പിടഞ്ഞുപിടഞ്ഞു താഴോട്ടു വീഴുന്നതു ആയാൾ കണ്ടു.

''ഓല്യ!'' വിജയലഹരി തലക്കുപിടിച്ചപോലെ അയാൾ അല



റി. അന്ത്യയാത്ര നടത്തുന്ന ജർമ്മൻവിമാനം ചുവന്ന കളകൾ നിറഞ്ഞ ആ നിലത്തുവീണു്, കറുത്തപുക ഉയരുന്നതുവരെ, അതിന്റെ പിന്നാലെ എല്ലാം മറന്നു് വട്ടത്തിൽ ചുറ്റിക്കൊണ്ടു് അയാൾ താഴ്ന്നുവന്നു.

അപ്പോൾമാത്രമാണു് അയാളുടെ വലിഞ്ഞ ഞരമ്പുകളും മാംസപേശികളും ഒന്നു് അയഞ്ഞതു്. അതോടെ അയാൾക്കു് അത്യധികമായ ക്ഷീണം തോന്നി. അയാൾ ഇന്ധനസൂചി നോക്കി. അതു് ശൂന്യമേഖലയിൽക്കിടന്നു വിറയ്ക്കുകയായിരുന്നു.

മൂന്നു്, ഏറിയാൽ നാലു മിനിറ്റു പറക്കുവാനുള്ള ഇന്ധനമേ അവശേഷിച്ചിട്ടുള്ളു. തന്റെ വിമാനത്താവളത്തിലെത്താൻ എങ്ങിനെയായാലും പത്തുമിനിറ്റുവേണ്ടിവരും, അതായതു് ഉയരം കൂട്ടുവാൻ സമയമിനക്കെടുത്തിയില്ലെങ്കിൽ. ആ തകർന്ന 'ഫോക്കെ'യെ അനുയാത്ര ചെയ്തതു ''തനി വിഡ്ഢിത്തമായിപ്പോയി,'' അയാൾ സ്വയം ശകാരിച്ചു.

ധീരശാന്തരായ ആളുകളെപ്പോലെ അപകടസമയങ്ങളിലെല്ലാം അയാളുടെ മനസ്സു് വളരെ തെളിഞ്ഞു്, ഒരു വാച്ചിന്റെ കൃത്യനിഷ്ഠയോടെ പ്രവർത്തിച്ചിരുന്നു. ഒന്നാമതു ചെയ്യേണ്ടതു് ഉയരംകൂട്ടുകതന്നെ, വട്ടം കറങ്ങിയിട്ടല്ല കുത്തനെ നേരെ വിമാനസങ്കേതത്തിലേക്കു് ഉയരുക—കൊള്ളാം. അയാൾ തന്റെ യന്ത്രം ആവശ്യമായ മാർഗ്ഗത്തിൽ നിർത്തി. ഭൂമി താഴോട്ടുനീങ്ങിത്തുടങ്ങി. ചക്രവാളത്തിൽ ഒരു മങ്ങൽ ദൃശ്യമായപ്പോൾ അയാൾ കുറേക്കൂടെ ശാന്തമായി കണക്കു കൂട്ടുവാൻതുടങ്ങി. ഇന്ധനത്തെ ആശ്രയിക്കുന്നതു കൊണ്ടു് ഇനി കാര്യമൊന്നുമില്ല. ആ സൂചന അല്പം തെറ്റായാൽപ്പോലും അയാൾക്കു ഇന്ധനം മതിയാകുകയില്ല. വിമാനത്താവളത്തിൽ എത്തുന്നതിനുമുമ്പു ഇറങ്ങിയാലോ. പക്ഷേ, എവിടെ? അയാൾ എളുപ്പവഴികളിലൂടെയെല്ലാം മനസ്സുകൊണ്ടു സഞ്ചരിച്ചു. കാടു്, കുറ്റിക്കാടുകൾ നിറഞ്ഞ ചതുപ്പുനിലം, സ്ഥിരമായ കോട്ടകൾക്കുസമീപമുള്ള പൊങ്ങിത്താഴ്ന്ന വയലുകൾ. പക്ഷേ അവയെല്ലാം തലങ്ങും വിലങ്ങുമായി ഉഴുതുമറിച്ചപോലുണ്ടു്. പോരത്തതിനു് ബൊംബുഗർത്തങ്ങളും എഴുന്നുനില്ക്കുന്ന കമ്പിക്കഷണങ്ങളുംകൊണ്ടു് അവിടമെല്ലാം നിറഞ്ഞിട്ടുണ്ടാകും.

''ഇല്ല. നിലത്തിറങ്ങുക എന്നാൽ മരണമെന്നാണു് അർത്ഥം.''

ചാടിയാലോ, അതു ചെയ്യാം, ഇപ്പോൾത്തന്നെ ചെയ്യാം. ഹുഡ്ഡു തുറന്നു്, വെട്ടിത്തിരിച്ചു്, യന്ത്രങ്ങൾ മേലോട്ടാക്കി, ഒന്നു വലിക്കുക. അത്രതന്നെ. പക്ഷേ ഈ വിമാനം—ആത്ഭുതകരമായ, വേഗതയേറിയ, ചുറുചുറുക്കുള്ള ഈ കിളി, അതിന്റെ സമരസ്വഭാവം ഇന്നേദിവസം മൂന്നുപ്രാവശ്യം അയാളെ മരണത്തിൽനിന്നു രക്ഷിച്ചിരിക്കുന്നു. അതിനെ ഉപേക്ഷിക്കുകയോ? തകർത്തുകളയുകയോ, ഒരുപിടി ഞെരിഞ്ഞുപി

രിഞ്ഞ ഇരുമ്പായി മാറുകയോ? അയാൾക്ക് അതിനൊന്നും ഉത്തരം പറയേണ്ടിവരുമെന്നതുകൊണ്ടല്ല. അയാൾക്ക് അതിനെപ്പററി ഭയവും ഇല്ല. വാസ്തവത്തിൽ ഈ മാതിരിയുള്ള സാഹചര്യങ്ങളിൽ അയാൾക്കു ചാടാനുള്ള ആജ്ഞയും ഉണ്ട്. ആ സമയത്ത് ആ യന്ത്രം സുശക്തനും, ഉദാരനും, വിശ്വസ്തനുമായ ഒരു ജീവിയാണെന്നാണ് അയാൾക്കു തോന്നിയത്. അതിനെ ഉപേക്ഷിക്കുക എന്നത് വൻചതിയായിരിക്കും. പിന്നെയോ, ആദ്യത്തെ പോരിനുശേഷം, വിമാനമില്ലാതെ മടങ്ങുക, വേറെ ഒന്നു കിട്ടുന്നതുവരെ, സമരമുന്നണിയിൽ നമ്മുടെ വിജയംതുടങ്ങിയ ഈ ധൃതി പിടിച്ചസമയത്ത് അലസമായി, യാതൊന്നും ചെയ്യാതെ കാത്തിരിപ്പു വകുപ്പിൽ തൂങ്ങിനില്ക്കുക.

''ഹൗ, പേടിക്കേണ്ട,'' ആരോ അയാളോട് അതു സൂചിപ്പിച്ചു എന്നമട്ടിൽ അലെക്സേയ് ഉറക്കെപ്പറഞ്ഞു: ''എൻജിൻ നില്ക്കുന്നതുവരെ പറക്കുകതന്നെ. അപ്പോഴൊ—വരുമ്പോൾ കാണാം.''

അയാൾ പറന്നുതുടങ്ങി, ഏതെങ്കിലും ഒരു ഒഴിഞ്ഞ ചെറിയ വെളിപ്രദേശം കാണണമെന്ന ആശയാൽ ചുററും നോക്കിക്കൊണ്ട് ആദ്യം 3000–വും പിന്നീട് 4000–വും മീററിൽ അയാൾ യാത്ര തുടർന്നു. പിന്നിൽ വിമാനത്താവളമുണ്ടായിരുന്ന ആ കാട് ചക്രവാളസീമയിൽ ദൃശ്യമായിത്തുടങ്ങി. അത് ഏകദേശം 15 കിലോമീററർ അകലെയാണ്. ഇന്ധനമാപിനിയിലെ സൂചി വിറക്കുന്നില്ല. അത് അററത്ത് അനങ്ങാതെ നില്ക്കുകയാണ്. പക്ഷേ യന്ത്രം ഇപ്പോഴും പ്രവർത്തിക്കുന്നുണ്ടല്ലോ. എന്താണ് അതിനു ശക്തി നൽകുന്നത്? പൊക്കത്തിൽ, ഇനിയും പൊക്കത്തിൽ. ഉം—കൊള്ളാം.

പെട്ടെന്നു വിമാനത്തിൻെറ നിരന്തരമായ ആ ഇരമ്പൽ—സാധാരണ വൈമാനികർ ഒരു ആരോഗ്യവാനായ മനുഷ്യൻ തൻെറ ഹൃദയത്തുടിപ്പുകളെ അറിയാത്തതുപോലെതന്നെ ഇതു ശ്രദ്ധിക്കാറില്ല—വേറൊരു മട്ടിലായി. പെട്ടെന്നുതന്നെ അലെക്സേയ്ക്കു ആ വ്യത്യാസം മനസ്സിലായി. കാട് ഇപ്പോൾ വളരെ വ്യക്തമായി കാണാം. അത് ഏതാണ്ട് ഏഴു കിലോമീററർ അകലെയാണ്. അതിനു മൂന്നോ നാലോ കിലോമീററർ വിസ്താരവുമുണ്ട്. അധികമില്ല. പക്ഷേ യന്ത്രത്തിൻെറ പ്രവർത്തനത്തിൽ ദുർന്നിമിത്ത സൂചകമായ വ്യത്യാസം വന്നുകഴിഞ്ഞിരിക്കുന്നു. തൻെറ വിമാനമല്ല, താനാണ് ശ്വാസത്തിനുവേണ്ടി കിതക്കുന്നത് എന്നമട്ടിൽ—ഒരു വൈമാനികൻ, ഇതു മനസ്സിലാക്കുന്നത് ആത്മാനുഭൂതി കൊണ്ടാണ്—പെട്ടെന്ന് തൻെറ ദേഹത്തിലേക്ക് വേദനയോടെ പാഞ്ഞുചെല്ലുന്ന വിധത്തിലുള്ള, ഒരു 'ചക്ക്', 'ചക്ക്' നാദം പൊങ്ങി.

''ഇല്ല, എല്ലാം ശരിയായി, ഇതാ അത് വീണ്ടും പ്രവർത്തിക്കുന്നു. വീണ്ടും പ്രവർത്തിക്കുന്നു. ഹുറാ ഇതാ, ഇതാ കാട്!'' സൂര്യപ്രകാശ



ത്തിൽ കിടന്നു പുളയുന്ന ഒരു പച്ചക്കാട്ടുപോലെ, ബർച്ചുമരത്തലപ്പുകൾ കാണാറായി. ഇപ്പോൾ വിമാനത്താവളത്തിലല്ലാതെ വേറെ ഒരു ദിക്കിലും ഇറങ്ങുക സാദ്ധ്യമല്ല. ഒരൊററ കാര്യമേ ഇപ്പോൾ ചെയ്യാനുള്ളു. മുന്നോട്ട്, മുന്നോട്ട്, പോകുകതന്നെ.

'ചക്ക്, ചക്ക്, ചക്ക്'—എൻജിൻ വീണ്ടും മുരണ്ടു തുടങ്ങി. വളരെ നേരത്തേക്ക് ഉണ്ടാകുമോ? അയാൾ വനത്തിൻെറ മുകളിൽ എത്തി. റെജിമെൻറൽ കമാണ്ടറുടെ തലമുടി പകുത്തുവച്ചിരിക്കുന്നപോലെ, വളവോ ചരിവോ ഇല്ലാതെ, മണലണിഞ്ഞ മിനുത്ത പാത നല്ലപോലെ കാണാം. വിമാനത്താവളത്തിനു വെറും മൂന്നു കിലോമീററരേ പോകേണ്ടു. അതാ അത്, അറക്കവാളുപോലെ കാണപ്പെടുന്ന ആ വനസീമയുടെ പുറകിലാണ്. അതു കാണാം എന്നുതന്നെ അലെക്സേയ്ക്കു തോന്നി.

'ചക്ക്, ചക്ക്, ചക്ക്'—തുടർന്നു പെട്ടെന്ന് നിശ്ശബ്ദത പരന്നു. വായുവിൽ കമ്പിയുടെ മുരൾച്ച കേൾക്കാം. ''എന്ത് ഇതാണോ അവസാനം?'' മെരേസ്യെവിൻെറ നട്ടെല്ലിലൂടെ ഒരു കോരിത്തരിപ്പ് കയറി. ''ചാടുകയോ, ഇല്ല–കുറെക്കൂടെ പോകട്ടെ.'' അയാൾ യന്ത്രത്തെ താഴോട്ടുചാഞ്ഞ് വഴതിവീഴത്തക്കണ്ണം തിരിച്ചു, കഴിയുന്നതും സമനിലയിൽ നില്ലാനും, വട്ടംകറങ്ങാതെ കഴിക്കുവാനും ശ്രമിച്ചുകൊണ്ട്.

അന്തരീക്ഷത്തിലെ ഈ വിരാമമില്ലാത്ത നിശ്ശബ്ദത എത്ര ദുസ്സഹമാണ്. തണുത്തു തുടങ്ങിയ എൻജിൻ കരപിരശബ്ദം ഉണ്ടാക്കുന്നതും ദ്രുതതരമായ പതനം കൊണ്ടു ചെവി ചൂളം വിളിക്കുന്നതും, ചെന്നി ഞരമ്പുകൾ പിടയുന്നതും കേൾക്കത്തക്കവിധത്തിൽ അത്ര ഗാഢമായിരുന്ന ആ നിശ്ശബ്ദത. തന്നെ എതിരേല്ക്കുവാൻ എത്ര വേഗതയോടെയാണ് ഭൂമീദേവി പൊന്തിപൊന്തി വരുന്നത്. ഏതോ ഒരു ശക്തിയേറിയ കാന്തം അതിനെ വിമാനത്തിലേക്ക് ആകർഷിക്കുന്നതുപോലെ.

അയാൾക്ക് കാടിൻെറ അററവും, അതിനപ്പുറം മരതകപ്പച്ച വിരിച്ചതുപോലുള്ള വിമാനത്താവളവും കാണാൻ കഴിഞ്ഞു. സമയം അതിക്രമിച്ചുവോ. പ്രൊപ്പല്ലർ പകുതിതിരിഞ്ഞുനിന്നു. ഹൗ വായുവിൽ അത് നിശ്ചലമായി നില്ക്കുന്നതു കാണുക എന്തു ദുസ്സഹമാണ്—ഇതാ കാട് വളരെ അടുത്തു. ഇതാണോ അവസാനം. അയാൾക്ക് എന്താണ് സംഭവിച്ചതെന്നതിനെപ്പററിയോ, ഈ 18 മാസങ്ങൾക്കിടയിൽ അയാൾ നടത്തിയ അമാനുഷികയത്നങ്ങളെക്കുറിച്ചോ അവർ യാതൊന്നും അറിയുകയില്ല എന്നോ? എല്ലാം കഴിഞ്ഞു. ഇന്ന് അയാൾ തൻെറ ലക്ഷ്യത്തിലെത്തി, ഒരു യഥാർത്ഥ, അതെ ഒരു യഥാർത്ഥമനുഷ്യനായി. കഷ്ടം അതെല്ലാം, തൻെറ ഉദ്ദേശമെല്ലാം നേടിയത് ഇങ്ങിനെ അബദ്ധം പററി നാശമടയാനാണോ?

ചാടിയാലോ? പക്ഷേ വൈകിപ്പോയി! കാനനം തന്റെ കീഴെയായി പാഞ്ഞകലുകയാണ്. ഒരു കൊടുങ്കാറ്റിനെപ്പോലുള്ള പാച്ചിലിൽ മരങ്ങളുടെ തലപ്പുകളെല്ലാം തന്നെ ഒരു നീണ്ട പച്ചവരയായേ തോന്നുകയുള്ളു. ഇതുപോലെ പണ്ട് ഒരിക്കൽ അയാൾ കണ്ടിട്ടുണ്ട്. എപ്പോൾ, എങ്ങിനെ—ഓ. ശരി, ആ വസന്തത്തിൽ അന്ന് ആ ഭയാനകമായ അപകടത്തിൽ. അന്നും ഇങ്ങിനെതന്നെയാണ് ആ പച്ചരേഖകൾ അയാളുടെ ചുവട്ടിൽക്കിടന്ന് പാഞ്ഞുമറഞ്ഞത്. ഒരവസാന ശ്രമംകൂടി—യന്ത്രദണ്ഡ് കുറെക്കൂടി താഴ്ത്തുക.

## VIII

രക്തം വാർന്നുപോയ ക്ഷീണം കൊണ്ടു ചെവി ചൂളം വിളിക്കുന്നത് പെത്രോവിനു കേൾക്കാമായിരുന്നു. എല്ലാം, വിമാനത്താവളം, പരിചിതമായ മുഖങ്ങൾ—പൊൻനിറം പൂണ്ട അന്തിമേഘങ്ങൾ—ഇവയെല്ലാം ഉലയാനും, സാവധാനത്തിൽ വട്ടംതിരിയുവാനും മങ്ങാനും തുടങ്ങി. മുറിവേറ്റ കാൽ അയാൾ ഒന്നനക്കി. അപ്പോൾ ഉണ്ടായ വേദന അയാളെ ബോധവാനാക്കി.

''അദ്ദേഹം മടങ്ങിയില്ലെ?'' പെത്രോവ് ആരാഞ്ഞു.

''ഇതെവരെ ഇല്ല. സംസാരിക്കാതിരിക്കു,'' ആരോ മറുപടി പറഞ്ഞു.

തന്റെ അവസാനം അടുത്തുവെന്നായപ്പോൾ, അപ്രതീക്ഷിതമായി ചിറകുവെച്ച ദൈവത്തെപോലെ ആ ജർമ്മൻകാരന്റെ മുന്നിലെത്തിയ മെരേസ്യെവ്, ഇപ്പോൾ തലയോടുകൾ ചിന്നിച്ചിതറി കിടക്കുന്ന, ആ വിണ്ടുകീറിയ ഭൂമിയിൽ എവിടെയോ, തിരിച്ചറിയുവാൻ കഴിയാത്ത വിധത്തിൽ തകർന്നുകരിഞ്ഞ ഒരു മാംസപിണ്ഡമായി കിടക്കുകയായിരിക്കുമോ? ഇനിയൊരിക്കലും തന്റെ നേതാവിന്റെ ദയകലർന്ന പുച്ഛരസം സ്ഫുരിക്കുന്ന ആ നീലനേത്രങ്ങൾ സാർജന്റ് മേജർ പെത്രോവ് കാണുകയില്ലെ? ഇനി ഒരിക്കലും കാണുകയില്ലെ?

റെജിമെന്റൽ കമാണ്ടർ തന്റെ കോട്ടിന്റെ കൈവലിച്ചു താഴെ ഇട്ടു. ഇനി വാച്ചുനോക്കേണ്ട ആവശ്യമില്ല. തന്റെ ചീകിമിനുസമാക്കിയ തലമുടിയിൽ രണ്ടു കൈകൊണ്ടും തലോടി അദ്ദേഹം ഒരു മ്ലാനതയോടെ പറഞ്ഞു.

''എല്ലാം കഴിഞ്ഞു.''

''യാതൊരു ആശയുമില്ലേ?'' ആരോ ആരാഞ്ഞു.

''അത്രതന്നെ. ഇന്ധനം കഴിഞ്ഞിരിക്കുന്നു. ഒരുപക്ഷേ വല്ലയിടത്തും ഇറങ്ങിയിരിക്കും, അല്ലെങ്കിൽ ചാടിയിരിക്കും.... ഈ സ്ട്രെച്ചർ ഇവിടെനിന്നു എടുത്തുമാറ്റു.''



കമാണ്ടർ തിരിഞ്ഞു എതോ ഒരു ഗാനം ചൂളംവിളിക്കുവാൻ ശ്രമിച്ചു: പക്ഷേ അതെല്ലാം അപസ്വരത്തിലായി. പെത്രോവിനു തന്റെ തൊണ്ടയിൽ എന്തോ തടയുന്നതുപോലെ തോന്നി; അയാളെ ശ്വാസംമുട്ടിക്കുവാൻ തക്കവണ്ണം വലുതും ചൂടേറിയതുമായ എന്തോ ഒന്ന്. അസാധാരണരീതിയിലുള്ള ഒരു ചുമയുടെ ശബ്ദം പൊങ്ങി. വിമാനത്താവളത്തിന്റെ നടുവിൽ അപ്പോഴും നിശ്ശബ്ദരായി നില്ക്കുന്ന ജനക്കൂട്ടം തിരിഞ്ഞുനോക്കി, ഉടൻതന്നെ മുഖം തിരിച്ചുകളഞ്ഞു. മഞ്ചലിൽ കിടന്നിരുന്ന മുറിവേറ്റ വൈമാനികൻ തേങ്ങിത്തേങ്ങി കരയുകയായിരുന്നു.

''അയാളെ എടുത്തുകൊണ്ടു പോകു! എന്തൊരു നരകം,'' ശ്വാസംമുട്ടിക്കുന്ന സ്വരത്തിൽ അതും പറഞ്ഞ് ജനസമൂഹത്തിൽനിന്നു മുഖം തിരിച്ചു, ആഞ്ഞടിക്കുന്ന കാറ്റിൽനിന്നു രക്ഷപ്രാപിക്കാനെന്നപോലെ, കണ്ണിറുക്കി, കമാണ്ടർ നടന്നുപോയി.

ആളുകൾ വിമാനത്താവളത്തിലൂടെ പിരിഞ്ഞു പോകാൻ തുടങ്ങിയ ആ മുഹൂർത്തത്തിൽതന്നെ, ഒരു നിഴൽപോലെ നിശ്ശബ്ദമായി കാടിന്റെ അറ്റത്ത്, ചക്രങ്ങൾ മരത്തലപ്പുകളെ തൊട്ടുരുമ്മി ഒരു വിമാനം വഴുതിവീണു. ഏതാണ്ട് ഒരു മായാരൂപമെന്നമട്ടിൽ ആളുകളുടെ തലക്കു മീതെ കൂടി, താഴ്ന്ന് ഭൂമിയുടെ ആകർഷണശക്തിക്ക് അധീനമായപോലെ മൂന്നു ചക്രങ്ങളും കുത്തി അത് ആ പുൽപ്പരപ്പിൽ അമർന്നു. ഒരു ചെറിയ 'തഡ്, തഡ്'' ധ്വനിയും, ചരൽ അമരുന്നതിന്റേയും ഉലയുന്നതിന്റേയും ശബ്ദവും കേട്ടു. സാധാരണ വിമാനം ഇറങ്ങുമ്പോൾ എൻജിൻ ഉണ്ടാക്കുന്ന ശബ്ദകോലാഹലത്തിൽ ഇതൊന്നും ഒരിക്കലും ഒരു വൈമാനികൻ കേൾക്കാറില്ല. എല്ലാം വളരെ പെട്ടെന്ന് നടന്നതിനാൽ എന്താണ് സംഭവിച്ചതെന്ന് ആരും മനസ്സിലാക്കിയില്ല. ഒരു വിമാനം ഇറങ്ങി; അത് 11–ാം നമ്പറായിരുന്നു. ആ ജനസമൂഹം മുഴുവൻ ഉൽകണ്ഠാകുലമായി കാത്തുകാത്തു നിന്നിരുന്ന 11–ാം നമ്പർ.

''അതാ അത്! അയാളാണ്!'' അസ്വാഭാവികമായ, ഭ്രാന്തുപിടിച്ചപോലുള്ള സ്വരത്തിൽ ആരോ അലറി. സർവ്വരും മയക്കത്തിൽനിന്ന് എന്നപോലെ ഞെട്ടിയുണർന്നു.

വിമാനം ഓട്ടംനിർത്തി, താവളത്തിന്റെ അറ്റത്ത്, ഒരു കൊച്ചു ബർച്ചുമരത്തിന്റെ മുന്നിൽ നിശ്ചലമായിനിന്നു.

കോക്പിറ്റിൽനിന്ന് ആരും എഴുന്നേറ്റില്ല. എല്ലാവരും അതിവേഗത്തിൽ ആപൽശങ്കയോടെ കിതച്ചുകൊണ്ട് വിമാനത്തിന്റെ സമീപത്തേക്കു ഓടിച്ചെന്നു. അവരുടെയെല്ലാം മുന്നിലെത്തി റെജിമെന്റൽ കമാണ്ടർ. അദ്ദേഹം വിമാനച്ചിറകിൽ ചാടിക്കയറി, ഹുഡ് മാറ്റി, കോക്പിറ്റിനകത്തേക്കു നോക്കി. അനാവൃതശീർഷനായി, വേനൽക്കാലത്തെ മേഘംപോലെ വിളറിവെളുത്ത മുഖവുമായി മെരേസ്യെവ് അതിന്റെ അകത്ത് ഇരിക്കുന്നുണ്ട്. രക്തമയമില്ലാത്ത, പച്ചനിറം

പൂണ്ട ആ ചുണ്ടിൽ ഒരു നേരിയ പുഞ്ചിരി തങ്ങിനില്ക്കുന്നുണ്ട്. കടിച്ചു പൊട്ടിച്ച ചുണ്ടിൽ നിന്നു ഒഴുകിയ രക്തത്തിൻെറ രണ്ടു കൊച്ചുചാലുകരം ആ താടിയിൽ ദൃശ്യമായിരുന്നു.

''ജീവനുണ്ടോ? പരുക്കവല്ലതും പററിയോ?''

അലെക്സേയ് പതുക്കെ ചിരിച്ചു. ചത്തപോലെ പരവശമായ കണ്ണു തുറന്നു് കേണലിനെ നോക്കിക്കൊണ്ടു് അയാരം പറഞ്ഞു.

''എനിക്കു് ഒന്നുമില്ല—ഞാനൊന്നു് പരിഭ്രമിച്ചുപോയി. ആറു കിലോമീററർ കടക്കുവാൻ ഒരൊററത്തുള്ളി പെട്രോരം ഉണ്ടായിരുന്നില്ല.''

വൈമാനികർ വിമാനത്തിനുചുററും തിരക്കുകൂട്ടിനിന്നു് ശബ്ദഘോഷത്തോടെ അയാളെ അഭിനന്ദിച്ചു. അയാരംക്കു ഹസ്തദാനം ചെയ്തു.

''ബഹളം കൂട്ടല്ലേ ചങ്ങാതികളെ. നിങ്ങരം ആ ചിറകു് ഒടിച്ചുകളയും അതു ചെയ്യല്ലേ. ഞാൻ പുറത്തേക്കു വരട്ടെ,'' ഒരു മന്ദസ്മേരത്തോടെ അലെക്സേയ് അവരെ ശകാരിച്ചു.

ആ സമയത്തു്, അയാളെ വലയംചെയ്തിരുന്ന തലകളുടെ ചുവട്ടിൽ നിന്നു് അത്യന്തം പരിചിതമായ, അതിദൂരത്തിൽനിന്നു വരുകയാണോ എന്നു തോന്നുമാറു് പരിക്ഷീണമായ ഒരു ശബ്ദം ഉയർന്നു:

''അല്യോഷ, അല്യോഷ!''

ഉടനടി അലെക്സേയ് തൻെറ ശക്തി വീണ്ടെടുത്തു. അയാരം ധൃതിയിൽ എഴുന്നേററു്, കൈകുത്തി വലിഞ്ഞു തൻെറ ദുർബ്ബലായ കാലുകരം കോക്പിററിൻെറ ഒരു ഭാഗത്തുവച്ചു്, അതിനിടയിൽ ആരെയോ ഒന്നു ചവുട്ടി നിലത്തേക്കു ചാടി.

താൻ കിടക്കുന്ന തലയിണയോടു ലയിച്ചുചേർന്നതു പോലിരുന്നു പെത്രോവിൻെറ മുഖം. ശുഷ്ക്കമായ കൺകുഴികളിൽ രണ്ടു വലിയ കണ്ണുനീർത്തുള്ളികരം കിടന്നു തിളങ്ങിയിരുന്നു.

''ചങ്ങാതി, നീ ജീവിച്ചിരിക്കുന്നുവോ, എടോ, ചെകുത്താൻ കുട്ടി!'' മഞ്ചലിൻെറ സമീപം മുട്ടിന്മേൽ നിന്നുകൊണ്ടു അലെക്സേയ് പറഞ്ഞു. നിസ്സഹായനായി കിടക്കുന്ന തൻെറ സുഹൃത്തിൻെറ തല സ്വന്തം കൈകളിൽ എടുത്തു്, വേദനയുണ്ടെങ്കിലും സന്തോഷംകൊണ്ടു പ്രകാശിക്കുന്ന ആ കണ്ണുകളിലേക്കു് ഉററുനോക്കി.

''നീ ജീവിച്ചിരിക്കുന്നുവല്ലോ?''

''നന്ദി, അല്യോഷ, നിങ്ങളാണു് എന്നെ രക്ഷിച്ചതു്. നിങ്ങളാണു്, നിങ്ങരംതന്നെ അല്യോഷ.''

''എല്ലാം നശിക്കട്ടെ! ആ മുറിവേററ ആളെ എടുത്തുകൊണ്ടുപോകു! എല്ലാവരും വായും തുറന്നു് കഴുതകളെപ്പോലെ നോക്കിനില്ക്കുന്നു!'' ഇടിവെട്ടുംപോലെ കേണലിൻെറ ശബ്ദം മുഴങ്ങി. ഉഗ്രനും ഹ്രസ്വകായനും ആയ ആ കേണൽ തൻെറ കുരുത്തററ കാലിന്മേൽ ആടിക്കൊണ്ടു് അടുത്തുതന്നെ നിന്നിരുന്നു.



''സീനിയർ ലെഫ്ററനൻറ് മെരേസ്യെവ്, ഇന്നത്തെ പറക്കലിനെപ്പററിയുള്ള റിപ്പോർട്ടു തരൂ. ഏതെങ്കിലും വിമാനം താഴെ വീഴ്ത്തിയോ?'' ഔദ്യോഗികഭാഷയിൽ അദ്ദേഹം ചോദിച്ചു.

''ഉവ്വ്, കേണൽ സഖാവേ, രണ്ടു 'ഫോക്കെ—വുൾഫു'കളെ.''

''ശരി, എങ്ങിനെ?''

''ഒന്നു് കൂത്തനെയുള്ള ആക്രമണത്തിൽ, അവൻ പെത്രോവിൻെറ വാലിന്മേൽ തൂങ്ങിക്കിടക്കുകയായിരുന്നു. മററൊന്നു നേരിട്ടുള്ള പൊരുതലിൽ. സാമാന്യയുദ്ധം നടക്കുന്ന ഭാഗത്തുനിന്നു് മൂന്നു കിലോമീററർ അകലെ, വടക്കോട്ടു മാറി.''

''എനിക്കറിയാം, ഇതാ ഭൂനിരീക്ഷകർ ഇപ്പോരംതന്നെ റിപ്പോർട്ടു തന്നതേയുള്ളൂ. നന്ദി.''

''ഞാൻ സേവനമനുഷ്ഠിക്കുന്നതു്...'' അയാരം ചട്ടമനുസരിച്ചു തുടർന്നു.

പക്ഷേ, ഈ വക നിയമങ്ങളിലെല്ലാം സാമാന്യം കർശനമായ രീതി അവലംബിച്ചിരുന്ന അദ്ദേഹം അലെക്സേയെ ഇടക്കു തടഞ്ഞുകൊണ്ടു സ്വാതേയുള്ള സ്വരത്തിൽ പറഞ്ഞു:

''വളരെ നല്ലതു്. നാളെ നിങ്ങരം... നേതൃത്വം ഏറെറടുത്തോളൂ. 3—ാം വ്യൂഹത്തിൻെറ നേതാവു് സ്ഥലത്തു് മടങ്ങിയെത്തിയിട്ടില്ല.''

അവർ രണ്ടുപേരുംകൂടിയാണു്, കമാണ്ടിങ്ങ് പോയൻറിലേക്കു് നടന്നതു്. അന്നത്തെ പറക്കൽ അവസാനിപ്പിച്ചിരുന്നതിനാൽ എല്ലാവരും അവരെ അനുഗമിച്ചു. കമാണ്ടിങ്ങ്പോയൻറിൻെറ പച്ചപിടിച്ച പൊക്കസ്ഥലത്തേക്കു് അടുക്കാറായപ്പോഴേക്കും, ഒരു ഓർഡർലി ഓഫീസർ അവരുടെ അടുത്തേക്കു് ഓടിവന്നു. സന്തുഷ്ടനും ആവേശഭരിതനും നഗ്നശീർഷനുമായിരുന്ന അയാരം, പെട്ടെന്നു കമാണ്ടറുടെ മുന്നിൽ നിന്നു് എന്തോ പറയുവാൻ മുതിർന്നു. പക്ഷേ, കേണൽ കർക്കശവും വിരസവുമായ സ്വരത്തിൽ അയാളെ തടഞ്ഞുകൊണ്ടു അലറി.

''എന്താണിതു്, തൊപ്പി ധരിക്കാതെ. ആരാണു നിങ്ങരം? ഒഴിവുസമയം കിട്ടിയ സ്കൂരംകുട്ടിയാണോ?''

''കേണൽ സഖാവേ, എന്നെ സംസാരിക്കാൻ അനുവദിക്കൂ.'' ശ്വാസംകിട്ടാതെ, അററൻഷനായി നിന്നു ആവേശംപൂണ്ട ആ ലഫ്ററനൻറ് പറഞ്ഞു.

''ശരി.''

''നമ്മുടെ അയൽക്കാരൻ 'യാക്ക്' സംഘത്തിൻെറ കമാണ്ടർ അങ്ങയെ ഫോണിൽ വിളിക്കുന്നുണ്ടു്.''

''നമ്മുടെ അയൽക്കാരനോ? എന്താണു് അദ്ദേഹത്തിനാവശ്യം?'' കേണൽ ചുറുചുറുക്കോടെ ഭൂഗർഭവസതിയിലേക്കു നടന്നു.

''നിങ്ങളെപ്പററിയാണു്...'' ഓർഡർലി അലെക്സേയോടു പറയു

വാൻ ഭാവിക്കുമ്പോഴേക്കും താഴെനിന്നു കേണലിന്റെ ശബ്ദംകേട്ടു: ''മെരേസ്യെവിനെ ഇങ്ങോട്ടു അയക്കൂ!''

മെരേസ്യെവ് അദ്ദേഹത്തിന്റെ മുമ്പിൽ എളിയിൽ കൈകുത്തിനിന്നപ്പോൾ ടെലിഫോൺ റിസീവറിന്റെ അററം കൈകൊണ്ടു പൊത്തിപ്പിടിച്ചു കേണൽ ദേഷ്യസ്വരത്തിൽ അലറി:

''എന്താണു നിങ്ങൾ എനിക്കു തെററായ വിവരം നല്കിയതു്? ഇതാ ഇപ്പോൾ നമ്മുടെ അയൽക്കാരൻ: 'ആരാണു് 11–ാംനമ്പറിൽ പറന്നിരുന്നതു്' എന്നു് ചോദിക്കുന്നു. ഞാൻ പറഞ്ഞു: 'സീനിയർ ലെഫ്ററനൻറ് മെരേസ്യെവ്' എന്നു്. അപ്പോൾ അദ്ദേഹം ചോദിച്ചു: 'അയാളുടെ കണക്കിൽ ഇന്നു് എത്ര നമ്പർ ചേർത്തിട്ടുണ്ടു്?' എന്നു്. ഞാൻ പറഞ്ഞു: 'രണ്ടു്'. അപ്പോൾ അദ്ദേഹം പറഞ്ഞു: ഒന്നുകൂടി അയാളുടെ പേരിൽ ചേർക്കാൻ, തന്റെ വാലിൽനിന്നു് ഒരു 'ഫോക്കെ–വുൾഫി'നെ ഇന്നു് അയാൾ തട്ടിക്കളഞ്ഞുവെന്നും അതു് തകർന്നുവീഴുന്നതു് താൻ സ്വയം കണ്ടതാണെന്നും. കൊള്ളാം, എന്താണു് നിങ്ങൾക്കു പറയുവാനുള്ളതു്?'' കേണൽ അലെക്സേയെ നോക്കി മുഖം വീർപ്പിച്ചു. അതു് നേരം പോക്കായിട്ടാണോ ഗൗരവത്തോടുകൂടിയാണോ എന്നു പറയുക എളുപ്പമല്ല. ''അതു ശരിയാണോ ഇതാ നിങ്ങൾതന്നെ പറഞ്ഞോളൂ. ഹലോ, നിങ്ങൾ അവിടെത്തന്നെ ഉണ്ടോ? സീനിയർ ലെഫ്ററനൻറ് മെരേസ്യെവ് ആണു് ഫോണിന്നടുത്തു്. ഞാനിതാ അയാൾക്കു റിസീവർ കൊടുക്കുകയാണു്.''

അപരിചിതമായ, പരുപരുത്ത ഒരു ഉറച്ച ശബ്ദം കമ്പിയിലൂടെ ഒഴുകിവന്നു:

''സീനിയർ ലെഫ്ററനൻറ്, വളരെ നന്ദി. അതൊരു എണ്ണം പറഞ്ഞ അടിയായിരുന്നു. ഞാൻ അതു തികച്ചും വിലമതിക്കുന്നു. നിങ്ങൾ എന്നെ രക്ഷിച്ചു. ഞാൻ നേരെ അതിന്റെ പിന്നാലേ പോയി അതു് തകർന്നടിയുന്നതു കണ്ടു. നിങ്ങൾ കുടിക്കുകയില്ലേ? എന്റെ സി.പി.യിലേക്കു വരൂ. നിങ്ങളോടു് ഒരു ''ലിററി''ന്റെ കടപ്പാടുണ്ടു്—ശരി വീണ്ടും നന്ദിപറയുന്നു. അന്യോന്യം കാണുമ്പോൾ ഹസ്തദാനം ചെയ്യാം. ഇതുപോലെതന്നെ തുടരൂ.''

മെരേസ്യെവ് റിസീവർ താഴെവച്ചു. അയാൾ വല്ലാതെ ക്ഷീണിച്ചിരുന്നു. ഇന്നത്തെ അനുഭവങ്ങൾക്കുശേഷം അയാൾക്കു് എഴുന്നേററുനിൽക്കുവാനുള്ള ശക്തിപോലും ഉണ്ടായിരുന്നില്ല. കഴിയുന്നതും വേഗത്തിൽ തന്റെ പാർപ്പിടത്തിൽ പോയി, കൃത്രിമക്കാലുകൾ വലിച്ചെറിഞ്ഞു് ഒന്നു നിവർന്നുകിടക്കാനായിരുന്നു അയാളുടെ അഭിലാഷം. ഒരു നിമിഷനേരം ആടെലിഫോണിന്റെ സമീപം തങ്ങി അയാൾ വാതിൽക്കലേക്കു് നീങ്ങി.

''എവിടെയാണു് പോകുന്നതു്?'' കമാണ്ടർ അയാളെ തടഞ്ഞു



കൊണ്ടു ചോദിച്ചു. അയാൾ മെരേസ്യെവിന്റെ കൈ പിടിച്ചു്, തന്റെ ചെറിയ ഉരുക്കുകൈകൊണ്ടു് വേദനിപ്പിക്കുന്നതരത്തിൽ ശക്തിയോടെ അമർത്തി. ''എന്താണു് എനിക്കു നിങ്ങളോടു് പറയാനുള്ളതു്! നല്ല കുട്ടി. വാസ്തവത്തിൽ നിങ്ങളേപ്പോലുള്ളവർ എന്റെ സേനാദളത്തിൽ ഉള്ളതുകൊണ്ടു് ഞാൻ അഭിമാനം കൊള്ളുകയാണു്. ശരി ഇനി എന്താണു് നന്ദി. നിങ്ങളുടെ സുഹൃത്തു്, ആ പെത്രോവ്, അവനും മോശമാണോ? മററുള്ളവരോ? ഞാൻ പറയുന്നു ഇതുപോലെയുള്ള പോരാളികൾ ഉള്ളപ്പോൾ ഈ യുദ്ധം നമുക്കു് നഷ്ടപ്പെടുകയില്ല!''

വീണ്ടും വേദനിപ്പിക്കുന്ന തരത്തിൽ അദ്ദേഹം മെരേസ്യെവിന്റെ കൈപിടിച്ചമർത്തി.

രാത്രിയായപ്പോൾ മാത്രമേ അയാൾ തന്റെ വിശ്രമസങ്കേതത്തിൽ എത്തിയുള്ളു. എന്നിട്ടും അയാൾക്കു് ഉറങ്ങുവാൻ സാധിച്ചില്ല. അയാൾ തലയണ തിരിച്ചു വച്ചു. ആയിരം വരെ ആദ്യം മേലോട്ടും, പിന്നെ താഴോട്ടും എണ്ണി. 'എ.' പിന്നെ 'ബി.' എന്നിങ്ങിനെ തുടങ്ങുന്ന തന്റെ സ്നേഹിതന്മാരുടെ പേരെല്ലാം എണ്ണി. അതു കഴിഞ്ഞു് കണ്ണടക്കാതെ അയാൾ മണ്ണെണ്ണവിളക്കിലേക്കു് മിഴിച്ചുനോക്കിക്കൊണ്ടിരുന്നു. പക്ഷേ, ഉറക്കംവരാനുള്ള ഈ പരീക്ഷകളൊന്നുംതന്നെ അന്നു് ഫലപ്രദമായില്ല. കണ്ണടച്ച ഉടനേതന്നെ പരിചിതങ്ങളായ മുഖങ്ങൾ ഇടയ്ക്കിടെ തെളിഞ്ഞും ഇടയ്ക്കിടെ മങ്ങിയും അയാളുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. നരച്ച തലമുടിക്കിടയിലൂടെ, വിഷാദംകലർന്ന നേത്രങ്ങൾകൊണ്ടു് മിഹൈലാ മുത്തച്ഛൻ അയാളെ നോക്കുന്നുണ്ടായിരുന്നു. തന്റെ പശുവിന്റേതുപോലുള്ള കൺപീലികൾ തുറക്കുകയും അടക്കുകയും ചെയ്യുന്ന അന്ദ്രേയ് ഡെഗ്ത്യരേങ്കൊ, നരച്ച തല കുലുക്കിക്കൊണ്ടു് ആരെയോ ശകാരിക്കുന്ന വസീലിയ് വസീല്യെവിച്ച് തന്റെ പട്ടാളമുഖത്തു് ഒരു പുഞ്ചിരിയുമണിഞ്ഞുനിൽക്കുന്ന ആ വൃദ്ധനായ സ്നൈപ്പർ, വെളുത്ത തലയിണയുടെ പശ്ചാത്തലത്തിൽനിന്നു പരിഹാസവും തീക്ഷ്ണതയും എല്ലാം അറിയുന്ന ഭാവവും സ്ഫുരിക്കുന്ന വിദഗ്ദ്ധനേത്രങ്ങൾകൊണ്ടു തന്നെ നോക്കിക്കൊണ്ടിരിക്കുന്ന കമ്മിസ്സാർ വൊറൊബ്യോവിന്റെ ചീർത്തുവിളർത്ത മുഖം, കാററിൽ പറന്നുലയുന്ന സീനയുടെ തീക്കനൽത്തലമുടി; ഇങ്ങനെ പലതും പലതും അയാളുടെ മനസ്സിലൂടെ മിന്നിമറഞ്ഞു. നൗമൊവ്, പുഞ്ചിരിയോടുകൂടി എല്ലാം മനസ്സിലാകുന്നുണ്ടു് എന്ന ഭാവത്തിൽ അയാളെ നോക്കി കണ്ണിറുക്കി. എത്രയെത്ര സ്നേഹാർദ്രമായ മുഖങ്ങൾ അയാളെ നോക്കി ആ അന്ധകാരത്തിലൂടെ പുഞ്ചിരിയിട്ടുകൊണ്ടു്, അയാളുടെ സ്വതേതന്നെ നിറഞ്ഞുതുളുമ്പുന്ന ഹൃദയത്തിൽ ഓർമ്മകൾ ഉണർത്തുന്നു—സ്നേഹച്ചൂടു നിറയ്ക്കുന്നു! ഈ സുഹൃത്തുക്കളുടെ മുഖങ്ങൾക്കിടയിൽ അവയെ മുഴുവൻ മാച്ചു കളഞ്ഞുകൊണ്ടു് ഇതാ ഓല്യയുടെ മുഖം ഉയരുന്നു; ഒരു ആഫീസറുടെ യൂണിഫോം ധരിച്ച, ക്ഷീ

ണനേത്രയായ അവളുടെ ചടച്ച മുഖം. യഥാർത്ഥത്തിൽ അവൾ തന്റെ മുന്നിൽ ഉണ്ടെന്നു തോന്നുമാറു് അത്ര തെളിഞ്ഞാണു് അയാൾ ആ മുഖം കണ്ടതു്; അതും സാക്ഷാൽ ജീവിതത്തിൽ ഇതേ വരെ കണ്ടിട്ടില്ലാത്ത ഒരു രൂപത്തിൽ. ആ ദൃശ്യം അത്രമാത്രം സുവ്യക്തമാകയാൽ അയാൾ കിടക്കയിൽ ഞെട്ടി എഴുന്നേററിരുന്നു.

ഉറങ്ങാൻ ശ്രമിക്കുന്നതുകൊണ്ടു് എന്തു പ്രയോജനം? സന്തുഷ്ടികരമായ ഉന്മേഷത്തള്ളലോടെ അയാൾ കട്ടിലിൽ എഴുന്നേററിരുന്നു്, വിളക്കിന്റെ തിരിതെളിച്ചു് നോട്ടുബുക്കിൽനിന്നു ഒരു ഏടു് ചീന്തിയെടുത്തു് എഴുതുവാൻ തുടങ്ങി. തന്റെ മനസ്സിലൂടെ പായുന്ന വിചാരങ്ങളോടൊപ്പമെത്തുവാൻ സാധിക്കാതെ, അസ്പഷ്ടമായ കയ്യക്ഷരത്തിൽ അയാൾ എഴുതി:

''എന്റെ ഓമനേ! ഞാൻ ഇന്നു മൂന്നു ജർമ്മൻവിമാനങ്ങളെ താഴെ വീഴ്ത്തി. അതല്ല പ്രധാനമായ കാര്യം. എന്റെ സുഹൃത്തുക്കളിൽ ചിലർ ഇതു ദിവസേന എന്നപോലെ ചെയ്യുന്നതാണു്. ഇതിനേപ്പററി നിന്നോടു ഞാൻ അവസ്ഥ പറയുന്നില്ല. എന്റെ ഓമനേ, വിദൂരതയിൽ ഇരിക്കുന്ന എന്റെ പ്രിയതമേ, ഇന്നു ഞാനതു പറയുവാൻ ആഗ്രഹിക്കുന്നു. ഇന്നു് എനിക്കു് അതിനുള്ള അർഹതയുണ്ടു്—18 മാസങ്ങൾക്കുമുമ്പു എന്തു സംഭവിച്ചു എന്നു നിന്നോടു പറയുവാൻ എനിക്കു് അർഹതയുണ്ടു്—എനിക്കു മാപ്പുതരൂ—ദയവായി എനിക്കു മാപ്പുതരൂ—ഞാനതു നിന്നിൽനിന്നു മറച്ചുവച്ചിരിക്കുകയായിരുന്നു. ഇന്നു് അവസാനം ഞാൻ തീരുമാനിച്ചിരിക്കുന്നു...''

അലെക്സേയ് ചിന്താമഗ്നനായിരുന്നു. പാർപ്പിടത്തിന്റെ ചുമരുകളായി പടുത്തിരുന്ന പലകകളുടെ അടിയിലിരുന്നു് എലികൾ കലപില കൂട്ടി. ഉണങ്ങിയ മണ്ണു് അടർന്നുവീഴുന്ന ശബ്ദം കേട്ടു. പുതിയതും തീക്ഷ്ണവുമായ ബർച്ചിന്റെ ഗന്ധവും പൂക്കുന്ന പുല്ലിന്റെ വാസനയും, അതിനോടൊപ്പം വാനമ്പാടിയുടെ അകംകുളിർക്കുന്ന കളസംഗീതനാദവും തുറന്ന വാതലിലൂടെ അകത്തേക്കു കടന്നു. ഗ്രഹക്കപ്പുറത്തു്, വിദൂരതയിൽ എവിടെയോ, ഒരുപക്ഷേ, ആഫീസറുടെ ഭോജനശാലക്കപ്പുറത്താകാം, ആണിന്റേയും പെണ്ണിന്റേയും ശബ്ദങ്ങൾ ഒരുമിച്ചു് ആ ആഷ്മരത്തിന്റെ ഗാനം സുഖശ്രവമായും വിലാപസ്വരത്തിലും പാടുന്നുണ്ടായിരുന്നു. ദൂരംകൊണ്ടു് ഒന്നു മയപ്പെട്ട ആ ഗാനത്തിനു് ഈ രാത്രിയിൽ പ്രത്യേകമായ ഒരു ലാളിത്യമുണ്ടായിരുന്നു—അതു് ഹൃദയത്തിൽ മധുരമായ വേദന, പ്രതീക്ഷയുടേയും ആശയുടേയും വേദന നിറച്ചു.

മുന്നേറുന്ന നമ്മുടെ സൈന്യത്തിന്റെ പിന്നിലെവിടെയോനിന്നു വിദൂരമായ, അമർന്ന വെടിമുഴക്കം കേൾക്കാമായിരുന്നു. പക്ഷേ, അതു് ആ സംഗീതധാരയേയോ, വാനംപാടികളുടെ കളഗാനത്തേയോ കാട്ടിലെ സ്വപ്നംപോലുള്ള മൃദുമർമ്മരസ്വനത്തേയോ അമർത്തിയിരുന്നില്ല.



# അനന്തരക്കുറിപ്പു്

ഒറ്യോൾയുദ്ധം വിജയകരമായി പര്യവസാനിച്ചുകൊണ്ടിരുന്ന സമയം. ക്രസ്നൊഗോർസ്സന്നടുത്തുള്ള കുന്നുകളിൽനിന്നു നോക്കിയാൽ നഗരം വെന്തെരിയുന്നതു കാണാമെന്നു് വടക്കുനിന്നു മുന്നേറിക്കൊണ്ടിരുന്ന മുൻനിരദളങ്ങൾ അറിയിച്ചു. അപ്പോഴാണു് കഴിഞ്ഞ ഒമ്പതു് ദിവസത്തിനുള്ളിൽ അവിടെ പ്രവർത്തനം നടത്തിയിരുന്ന ഗാർഡ്സ് ഫൈററർ എയർക്രാഫ്ററ്റെജിമെന്റ് നാല്പത്തിയേഴു ശത്രുവിമാനങ്ങളെ തകർത്തുകളഞ്ഞുവെന്ന റിപ്പോർട്ടു് ബ്ര്യാൻസ്കു് യുദ്ധമുന്നണിയുടെ ഹെഡ്ക്വാർട്ടേഴ്സിൽ ലഭിച്ചതു്. അവരുടെ സ്വന്തം നഷ്ടം അഞ്ചു വിമാനങ്ങളും മൂന്നു ആളുകളുമായിരുന്നു. രണ്ടു വൈമാനികർ ചാടി ജീവനോടെ താഴെ എത്തിയിരുന്നു. ചുവപ്പുസേന ത്വരിതമായി മുന്നേറിയ കാലത്തുപോലും അത്ഭുതപൂർവ്വമായിരുന്നു ഇങ്ങിനെയുള്ള ഒരു വിജയം. ആ റെജിമെന്റിന്റെ ആസ്ഥാനത്തേക്കു് പറക്കുന്ന 'ലേയിസൺ' വിമാനത്തിൽ ഞാൻ ഒരു ഇരിപ്പിടം കരസ്ഥമാക്കി. ഈ ഗാർഡ്സ്പോരാളികളുടെ നേട്ടങ്ങളെക്കുറിച്ചു് ''പ്രാവ്ദ''പത്രത്തിൽ ഒരു ലേഖനമെഴുതാൻവേണ്ടി കുറേ വിവരങ്ങൾ ശേഖരിക്കണമെന്നതായിരുന്നു എന്റെ യാത്രയുടെ ഉദ്ദേശം.

കുററിക്കാടുകളും, പുററുകളും കഷ്ടിച്ചുമാത്രം മാററപ്പെട്ട ഒരു സാധാരണ കാർഷിക മേച്ചിൽസ്ഥലത്തായിരുന്നു ഈ സേനാവിഭാഗത്തിന്റെ വിമാനത്താവളം. ഒരു ചെറിയ ബർച്ചുവനത്തിന്നരികെ, ഒരുക്കൂട്ടം കോഴിക്കുഞ്ഞുങ്ങളെ സൂക്ഷിച്ചിരിക്കുന്നപോലെ വിമാനങ്ങളെയെല്ലാം മറച്ചുവച്ചിരിക്കുകയാണു്. യുദ്ധത്തിന്റെ തിരക്കുപിടിച്ച കാലഘട്ടത്തിൽ സാധാരണ കാണാറുള്ള ഒരു പോർവിമാനത്താവളമായിരുന്നു ചുരുക്കത്തിൽ അതും.

തിരക്കുപിടിച്ച ഒരു ദിവസത്തിന്റെ അവസാനസമയത്താണു് ഞങ്ങൾ അവിടെ എത്തിയതു്. ഒര്യോൾഭാഗത്തെ അന്തരീക്ഷത്തിൽ ജർമ്മൻകാർ അത്യന്തം ചുറുചുറുക്കോടെ പ്രവർത്തനം തുടർന്നിരുന്നു. ഒരു ദിവസം ഓരോ പോർവിമാനവും ഏഴു തവണയെങ്കിലും ആക്രമണം നടത്തിയിരുന്നു. സൂര്യാസ്തമയസമയത്തു് അവസാനത്തെ വിഭാഗങ്ങൾ

എട്ടാമത്തെ ആക്രമണം കഴിഞ്ഞ് മടങ്ങുകയായിരുന്നു. ചുറുചുറുക്കേറിയ റജിമെൻറൽകമാണ്ടർ തുറന്നുതന്നെ പറഞ്ഞു ഇന്ന് കഥയെല്ലാം പറഞ്ഞുതരാൻ സാദ്ധ്യമല്ലെന്ന്. കാലത്തെ ആറുമണിതൊട്ടേ അദ്ദേഹം വിമാനത്താവളത്തിലായിരുന്നു—മൂന്നുപ്രാവശ്യം അതിനിടയിൽ പറന്നു—നില്ക്കാനുള്ള ശക്തിപോലും തനിക്ക് അവശേഷിച്ചിട്ടില്ലെന്ന് അദ്ദേഹം വിട്ടുപറഞ്ഞു. പത്രക്കാർക്കുകൂടി കാഴ്ച അനുവദിക്കത്തക്ക മനസ്ഥിതിയിലായിരുന്നില്ല അപ്പോൾ മററു കമാണ്ടർമാരും. ഏതായാലും മടങ്ങിപ്പോകുവാനുള്ള നേരം അതിക്രമിച്ചിരുന്ന സ്ഥിതിയ്ക്ക് നാളെ വരെ കാക്കുകയേ നിവൃത്തിയുള്ളു എന്നു ഞാൻ മനസ്സിലാക്കി. സൂര്യൻ ബർച്ച് മരങ്ങളുടെ ശിഖരാഗ്രങ്ങളിൽ തൊട്ടുനിന്ന് അവയുടെ മേൽ ഉരുക്കിയ സ്വർണ്ണം പൂശുകയായിരുന്നു.

അവസാനത്തെ വിമാനങ്ങളും താഴെ ഇറങ്ങി. അവ യന്ത്രംനിറുത്താതെ നേരെ കാട്ടിലേയ്ക്കു ഓടിച്ചുപോയി. മെക്കാനിക്കുകൾ അവയെ തിരിച്ചുനിർത്തി. പച്ചപ്പുല്ലുകൊണ്ടുമൂടിയ ആസ്ഥാനത്തിൽ വിമാനങ്ങൾ സുരക്ഷിതമായി കൊണ്ടുവിട്ടതിനുശേഷമേ വിളറി ക്ഷീണിച്ച വൈമാനികർ കോക്പിററിൽനിന്നു ഇറങ്ങിയുള്ളു.

3–ാംസേനാഗണത്തിൻെറ കമാണ്ടറുടെ വിമാനമാണ് അവസാനമായി നിലത്ത് എത്തിയത്. അകം കാണാവുന്ന അതിൻെറ "ഹഡ്" പിന്നോക്കം വലിച്ചുമാററപ്പെട്ടു. ആദ്യമായി കരിന്താളികൊണ്ടു പണിത, സുവർണ്ണരേഖാങ്കിതമായ ഒരു വടി പുറത്ത് പുല്ലിൽ വീണു. വെയിലേററു ശ്യാമവർണ്ണംപൂണ്ട, വിശാലമായ മുഖവും, കറുത്ത തലമുടിയുമുള്ള ഒരാൾ സുശക്തമായ തൻെറ കൈയിന്മേൽ ആയംകൊണ്ട് എഴുന്നേററു ലാഘവത്തോടെ ഒരു ഭാഗത്തേക്ക് ചാടി ചിറകിന്മേൽ ചവുട്ടിയിറങ്ങി. ആരോ പറഞ്ഞു റെജിമെൻറിലെ ഏററവും സമർത്ഥനായ വൈമാനികനാണ് ഇയാൾ എന്ന്. അന്നത്തെ സായാഹ്നം പാഴാക്കാതിരിക്കാൻ ഞാൻ അയാളോടു സംസാരിക്കാൻ തീരുമാനിച്ചു. അടങ്ങാത്ത കുട്ടിക്കുസൃതിയും, ജീവിതത്തിൽ പലതും കണ്ടറിഞ്ഞ്, അനുഭവിച്ച് ക്ഷീണിച്ച ഒരു മനുഷ്യൻെറ ബുദ്ധിശക്തിയും ഒരുമിച്ചു തുള്ളിത്തുളുമ്പുന്ന ഉല്ലസിതവും ഉന്മിഷത്തും ആയ നീലനേത്രങ്ങൾ കൊണ്ട് അയാൾ എന്നെ ഒന്നുഴിഞ്ഞുനോക്കി. ആ നോട്ടം ഞാൻ ഇപ്പോഴും ഓർക്കുന്നു.

"ഓ, നിങ്ങൾ ഇപ്പോഴുമുണ്ടോ! ഞാനിവിടെ തളർന്നുവീഴും. നില്ക്കാൻ കഴിയുന്നില്ല, തല വട്ടംകറങ്ങുന്നു. വല്ലതും കഴിച്ചുവോ? ഇല്ലേ? എന്നാൽ എൻെറകൂടെ ഈ ഊണുമുറിയിലേക്കു വരൂ. നമുക്ക് ഒന്നിച്ച് അത്താഴം കഴിക്കാം. വെടിവച്ചുവീഴ്ത്തുന്ന ഓരോ ശത്രുവിമാനത്തിനും 200 ഗ്രാം വോഡ്ക എന്ന നിലയിൽ അവർ തരും. ഇന്ന് എനിക്ക് 400 ഗ്രാം കിട്ടാനുള്ള അവകാശമുണ്ട്. രണ്ടുപേർക്കു മതിയാകും. വരുന്നോ? നിങ്ങൾക്കു ഒരു കഥ കിട്ടുവാൻ വളരെ ധൃതിയുള്ള സ്ഥിതിക്ക് നമുക്ക് ആഹാരം കഴിക്കുമ്പോൾ വർത്തമാനം പറയാം."



ഞാൻ സമ്മതിച്ചു. തുറന്ന് വർത്തമാനം പറയുന്ന ഉന്മേഷപ്രകൃതിയായ ഈ മനുഷ്യനെ എനിക്കു വളരെ ഇഷ്ടമായി. വൈമാനികർ ചവിട്ടിമെതിച്ച കാട്ടിലെ വഴിയിലൂടെയാണ് ഞങ്ങൾ നടന്നത്. കൂട്ടുകാരൻെറ നടപ്പ് നല്ല ഉശിരോടുകൂടിയായിരുന്നു. ഇടക്കിടെ ബിൽബെറിപഴമോ, വോർട്ടിൻബെറിപഴമോ കുനിഞ്ഞെടുത്ത്, വായിലേക്കിടും. ഏറെ വലിഞ്ഞു നടന്നിരുന്നത് അത്യധികമായ ക്ഷീണം കൊണ്ടായിരിക്കാം. പക്ഷേ, ഒരിക്കലും അയാൾ വിചിത്രമായ ആ ഊന്നുവടിയെ ആശ്രയിച്ചിരുന്നില്ല; അത് കയ്യിൽപ്പിടിച്ചിരുന്നു, ഇടക്കിടെ കാണുന്ന ഒരു കുമിൾക്കുണോ, ഒരു വില്ലോച്ചെടിയോ തല്ലിച്ചതക്കാൻ മാത്രമേ അത് ഉപയോഗപ്പെടുത്തിയുള്ളു. വഴിക്ക് നല്ലപോലെ വഴുക്കലുള്ള ഒരു കൊല്ലി കടക്കേണ്ടിയിരുന്നു. ആ വൈമാനികനു അതിൽ വളരെ ആയാസപ്പെടേണ്ടിവന്നു. കുററിച്ചെടിയിന്മേൽ മുറുകെ പിടിച്ചു വലിഞ്ഞു വലിഞ്ഞാണു കയറിയത്. പക്ഷേ അപ്പോഴും ആ വടി ഉപയോഗിച്ചില്ല.

ഊണുമുറിയിൽ കടന്ന ഉടനെതന്നെ അയാളുടെ ക്ഷീണമെല്ലാം ഓടിയൊളിച്ചു. അസ്തമയത്തിൻെറ കുളുർമ്മയേറിയ ചെങ്കനൽപ്രഭ വ്യക്തമായി കാണാവുന്നവിധത്തിൽ, ജനവാതിലിന്നരികെയുള്ള ഒരു മേശയുടെ എതിരെയാണ് അയാൾ ഇരുന്നത്. പിറേറദിവസം കാററുണ്ടാകും എന്നതിൻെറ മുന്നറിവാണ് ഈ ചെന്തീശോഭയെന്ന് വൈമാനികർ വിശ്വസിക്കുന്നു. ഒരുപാത്രംനിറയെ വെള്ളംകുടിച്ച് അയാൾ, ആസ്പത്രിയിൽ കിടക്കുന്ന ഒരു യുവസ്നേഹിതൻെറ പേർ പറഞ്ഞ് ചുരുളൻതലമുടിയുള്ള സുമുഖിയായ ആ പരിചാരികയെ കളിയാക്കി. അയാൾ കാരണമാണത്രെ അവൾ വൈമാനികർക്കു നൽകുന്ന ഭക്ഷണത്തിൽ വേണ്ടതിലേറെ ഉപ്പിടുന്നത്. നല്ല രുചിയോടെയാണ് അയാൾ ഭക്ഷണം കഴിച്ചിരുന്നത്. ഇറച്ചിചോപ്പിൽനിന്നു എല്ലിൻ കഷണമെടുത്ത് അയാൾ അതു ബലമുള്ള പല്ലുകൾകൊണ്ട് കടിച്ചുപറിച്ചു. അടുത്ത മേശക്കരികിൽ ഇരിക്കുന്ന സുഹൃത്തുക്കളുമായി വർത്തമാനം പറഞ്ഞു. എന്നോട് മോസ്കോവിലെ പുതിയ വാർത്തകളെപ്പററി, പുതിയതായി പുറത്തിറക്കിയ പുസ്തകങ്ങളെപ്പററി, പുതിയ പുതിയ നാടകങ്ങളെപ്പററി ചോദിച്ചു. ഒരിക്കലും ഒരു മോസ്കോതിയേററർ കണ്ടിട്ടില്ലാത്തതുകൊണ്ട് അയാൾ ഖേദം പ്രകടിപ്പിച്ചു. ഭക്ഷണാനന്തരം വിളമ്പുന്ന, വൈമാനികർ "ഇടിമേഘം" എന്നു വിളിക്കുന്ന ബിൽബെറി ജല്ലി കഴിഞ്ഞപ്പോൾ അയാൾ ചോദിച്ചു:

"രാത്രിക്കു വല്ല താമസസ്ഥലവും തയാറാക്കിയിട്ടുണ്ടോ," ഒരു നിമിഷനേരത്തേക്കു മുഖം വീർപ്പിച്ചിരുന്നിട്ട് അയാൾ തുടർന്നുപറഞ്ഞു:

''എന്റെ മുറിയിലെ കൂട്ടുകാരൻ ഇന്ന് തിരികെ വന്നിട്ടില്ല. അവിടെ ഒരു കട്ടിൽ ഒഴിവുണ്ടാകും. കുറച്ചു നല്ല വിരിപ്പ് എവിടെനിന്നെങ്കിലും തപ്പിയെടുക്കാം. എന്നാൽ വരൂ.''

പുതിയ ആളുകളുമായി സംഭാഷണത്തിലേർപ്പെട്ട് അവരിൽനിന്ന് അറിയാവുന്നതൊക്കെ ചോർത്തിയെടുക്കുവാൻ ഇഷ്ടപ്പെടുന്നവനുമായിരുന്നു ഈ വൈമാനികൻ. ഞാൻ സമ്മതിച്ചു. ഞങ്ങൾ ആ കൊല്ലിയിലേക്ക് ഇറങ്ങി. അതിന്റെ രണ്ടു ചെരുവുകളിലും റാസ്ബെറി, ലുങ്ങ് പോർട്ടു വില്ലോച്ചെടി മുതലായ കാട്ടുചെടികൾ സമൃദ്ധമായി വളർന്നു നിൽക്കുന്നതിനിടയിലാണ് ഭൂഗർഭവസതികൾ നിർമ്മിക്കപ്പെട്ടിരുന്നത്. ചീഞ്ഞ ഇലകളും കൂണുകളും അവിടെ ദുർഗ്ഗന്ധം പരത്തിയിരുന്നു.

ഗൃഹനിർമ്മിതമായ, പുകയുന്ന ആ 'സ്റ്റാലിൻഗ്രാഡ്ക'വിളക്ക് നീട്ടിക്കൊളുത്തിയപ്പോൾ അത് അകമാകെ പ്രകാശപൂർണ്ണമാക്കി, അതിൽ ആൾതാമസം തുടങ്ങിയിട്ടു കുറേക്കാലമായി എന്നു തോന്നിപ്പോകും. അതിന്റെ അന്തർഭാഗം വിശാലവും തൃപ്തികരവുമായിരുന്നു. മൺചുമർ തുരന്നുണ്ടാക്കിയ രണ്ടു വൃത്തിയുള്ള തട്ടുകളിൽ വൈക്കോൽനിറച്ച മെത്തകൾ ഇട്ടിരുന്നു. ബർച്ച്മരത്തിന്റെ പുത്തൻതളിരുകൾ, വൈമാനികൻ പറഞ്ഞതുപോലെ സുഗന്ധത്തിനുവേണ്ടി മുക്കിൽ ശേഖരിച്ചിരുന്നു. തട്ടിന്റെമീതെയായി ചുമരിൽ ഭംഗിയിൽ വെട്ടിയുണ്ടാക്കിയ ഷെൽഫുകളിൽ നിറയെ വർത്തമാനപ്പത്രങ്ങൾ വിരിച്ച്, അതിൽ പുസ്തകക്കെട്ടുകളും, ക്ഷൗരോപകരണങ്ങളും മററു സാമഗ്രികളും അടുക്കിവച്ചിരുന്നു. ഒരു തട്ടിന്റെ തലയ്ക്കലായി ഭംഗിയുള്ള ഫ്രെയിമിനുള്ളിൽ ഇട്ടുവച്ചിരുന്ന രണ്ടു പടങ്ങൾ മങ്ങിയ വെളിച്ചത്തിൽ കാണാം. വിശ്രമസമയം ചിലവഴിക്കുവാൻവേണ്ടി, തകർന്നുവീണ ശത്രുവിമാനങ്ങളുടെ അവശിഷ്ടങ്ങളിൽനിന്നു സേനാഗണത്തിലെ കലാവിരുതുള്ളവർ ഇങ്ങിനെയുള്ള ചട്ടക്കൂടുകൾ ഉണ്ടാക്കാറുണ്ട്. മേശമേൽ ഒരു പാത്രം നിറയെ സൗരഭ്യം തൂകുന്ന റാസ്ബെറിപഴങ്ങൾ, ഒരു ബർഡോക്ക് ഇലകൊണ്ടു മൂടിവച്ചിരുന്നു. റാസ്ബെറികൾ, ചെറിയ ബർച്ച്മരങ്ങൾ, നിലത്തു വിരിച്ചിരുന്ന വൈക്കോൽ, ഫെർകൊമ്പുകൾ എന്നിവ മധുരവും തീക്ഷ്ണവുമായ ഒരു ഗന്ധം പരത്തിയിരുന്നു. നല്ല തണുപ്പായിരുന്നു അവിടെ. കൊല്ലികളിൽ ഇരുന്നു ചിലയ്ക്കുന്ന മണ്ണട്ടയുടെ സ്വരത്തിൽപോലും ഒരു സാന്ത്വനം പ്രകടമായിരുന്നു. സുഖകരമായ ഒരു ആലസ്യത്തിൽ ആണ്ടുപോയതിനാൽ വർത്തമാനംപറയലും റാസ്ബെറിപഴം കഴിക്കലും എല്ലാം നാളെ കാലത്തേക്കു നീട്ടിവയ്ക്കുവാൻതന്നെ ഞങ്ങൾ തീരുമാനിച്ചു.

വൈമാനികൻ പുറത്തേയ്ക്കു പോയി. അയാൾ ശബ്ദകോലാഹലത്തോടെ പല്ലു തേയ്ക്കുന്നതും തണുത്ത വെള്ളം കൊണ്ട് മേൽ കഴുകുന്നതും ഞാൻ കേട്ടു. ഈ ചീററലും തുമ്മലും അടുത്തുള്ള കാട്ടിൽ പ്രതിധ്വനി



ച്ചു. തലമുടിയിലും പുരികക്കൊടിയിലും തങ്ങിനിന്ന വെള്ളത്തുള്ളികളുമായി ഉല്ലാസപൂർവ്വം ഒരു നവോന്മേഷത്തോടെ തിരിച്ചുവന്ന് അയാൾ വിളക്കിന്റെ തിരി താഴ്ത്തി വസ്ത്രം മാററുവാൻ തുടങ്ങി. എന്തോ ഒന്ന് കനത്ത ശബ്ദമുണ്ടാക്കി നിലത്തുവീണു. ഞാൻ താഴെ നോക്കി. എനിക്ക് എന്റെ കണ്ണുകളെ വിശ്വസിക്കുവാൻ സാധിച്ചില്ല. അയാളുടെ കാലുകളാണ് നിലത്തു കിടന്നിരുന്നത്! കാലില്ലാത്ത വൈമാനികൻ! ഒരു പോർവിമാനത്തിലെ പൈലററ്! അന്നേ ദിവസം ഏഴ് ആക്രമണസമരത്തിൽ പങ്കെടുത്ത് രണ്ടു ശത്രുവിമാനങ്ങളെ താഴെ വീഴ്ത്തിയ ഒരു പൈലററ്! ഹാ! ഇതു തികച്ചും അവിശ്വസനീയമായിരിക്കുന്നു.

പക്ഷേ അയാളുടെ കാലുകൾ, കൃത്രിമക്കാലുകൾ, അവയോട് ഭംഗിയിൽ യോജിച്ചുകിടക്കുന്ന പട്ടാളഷൂസോടുകൂടി ഇതാ നിലത്തുകിടക്കുന്നു. അവയുടെ മേൽഭാഗം കട്ടിലിന്റെ അടിയിലായിരുന്നു. അതു കണ്ടാൽ തോന്നുക പുറത്തേക്കു കാലുകൾ നീട്ടിവച്ച് ആരോ പതുങ്ങിക്കിടക്കുകയാണെന്നാണ്. എനിക്കുണ്ടായ അത്ഭുതം എന്റെ മുഖത്തു പ്രകടമായി. എന്റെ അതിഥി എന്നെ നോക്കി, സന്തോഷപൂർവ്വമായ ഒരു നേരിയ ചിരിയോടെ ചോദിച്ചു:

''ഇത് ഇതിനുമുമ്പു കണ്ടിട്ടില്ലേ?''

''ഞാനിതു സ്വപ്നത്തിൽപോലും...''

''അത് കേൾക്കുന്നതിൽ എനിക്കു സന്തോഷമുണ്ട്. നന്ദി. പക്ഷേ, ഇതാരും പറഞ്ഞില്ലല്ലോ എന്നോർത്ത് ഞാൻ അത്ഭുതപ്പെടുകയാണ്. ഇവിടെ സേനാദളത്തിൽ വീരന്മാരോടൊപ്പംതന്നെ നിരവധി വായാടികളുമുണ്ട്. അവർ നിങ്ങളുടെ—ഒരു പുതിയ ആളുടെ—പ്രത്യേകിച്ച് 'പ്രാവദ'ലേഖകന്റെ അടുത്തേയ്ക്കു പാഞ്ഞുവന്ന് അവരുടെ ഇടയിൽ ഇങ്ങിനെ ഒരു വികൃതിയുണ്ടെന്ന് അറിയിക്കാഞ്ഞത് വലിയ തമാശയായിരിക്കുന്നു.''

''എങ്കിലും ഇതൊരു അസാധാരണമായ സംഗതിയാണെന്ന് നിങ്ങളും സമ്മതിക്കും. കാലില്ലാതെ ഒരു പോർവിമാനത്തിൽ സമരം ചെയ്യുക: അതിനു കുറെ പ്രയത്നം ആവശ്യമാണ്. വ്യോമയാനത്തിന്റെ ചരിത്രത്തിൽ ഇതുപോലുള്ള ഒന്ന് ഇതുവരെ ഉണ്ടായിട്ടില്ല.''

ഉല്ലാസത്തോടെ ചൂളംവിളിച്ചുകൊണ്ട് ആ വൈമാനികൻ പറഞ്ഞു:

''വ്യോമയാനത്തിന്റെ ചരിത്രം എനിക്ക് അധികമൊന്നും അറിയാമായിരുന്നില്ല. പക്ഷേ, ഈ യുദ്ധത്തിൽ സോവിയററ്വൈമാനികരിൽനിന്നു ഞാൻ അതെല്ലാം പഠിച്ചു. പക്ഷേ, അതിൽ സന്തോഷിക്കാനെന്തുണ്ട്? ഞാൻ പറയുന്നത് വിശ്വസിക്കൂ. തീർച്ചയായിട്ടും ഞാൻ പ്രകൃത്യാ ഉള്ള കാലുകളോടുകൂടി പറക്കുവാനാണ് ഇച്ഛിക്കുക. പക്ഷേ, അതിന് നിവൃത്തിയില്ല. അങ്ങിനെയായി സംഭവഗതികൾ,''

വൈമാനികൻ ദീർഘനിശ്വാസം വിട്ടുകൊണ്ടു പറഞ്ഞു. ''വാസ്തവം പറയുകയാണെങ്കിൽ വ്യോമയാനചരിത്രത്തിൽ ഇത്തരം സംഭവങ്ങൾ ഉണ്ടായിട്ടുണ്ടു്.''

അയാൾ തന്റെ ഭൂപടപേടകത്തിൽ തപ്പി ഒരു മാസികാഖണ്ഡം പുറത്തെടുത്തു. അതിലെ താളുകൾ കീറിപ്പറിഞ്ഞതിനാൽ, ഒരു കഷണം മെഴുകുകടലാസ്സ് വച്ചു ഒട്ടിച്ചിരിക്കുകയാണ്. ഒരു കാല് നഷ്ടപ്പെട്ടിട്ടും ഒരു വിമാനം പൈലററുചെയ്ത വൈമാനികന്റെ കഥയാണ് അതിൽ വർണ്ണിച്ചിരുന്നതു്.

''പക്ഷേ, അയാൾക്കു ഒരു കാൽ ഉണ്ടായിരുന്നില്ലേ? മാത്രമല്ല അയാൾ പറപ്പിച്ചിരുന്നതു് പോർവിമാനമല്ല—ഒരു പഴഞ്ചൻ 'ഫാർമാൻ' ആയിരുന്നുവല്ലോ?'' ഞാൻ പറഞ്ഞു.

''പക്ഷേ ഞാനൊരു സോവിയററ് വൈമാനികനാണ്,'' അതായിരുന്നു മറുപടി, ''ഞാൻ അവസ്ഥ പറയുകയാണ് എന്നു വിചാരിക്കരുതു്. അതു് എന്റെ ഭാഷയല്ല. അതു് ഒരു നല്ല യഥാർത്ഥമനുഷ്യൻ എന്നോടു പറഞ്ഞതാണ്. (യഥാർത്ഥ എന്ന പദം അയാൾ ശക്തിയൂന്നിയാണ് പറഞ്ഞതു്.) അദ്ദേഹം ഇപ്പോൾ മരിച്ചിരിക്കുന്നു.''

ആത്മർത്ഥവും ലളിതമധുരവുമായ ഒരു വ്യഥ ആ വൈമാനികന്റെ പ്രസരിപ്പുള്ള മുഖത്തു് പ്രതിഫലിച്ചു മാഞ്ഞുപോയി. ദയാലസിതമായ ഒരു വെളിച്ചം അയാളുടെ കണ്ണിൽ തെളിഞ്ഞു. മുഖത്തിനു ഇപ്പോൾ ഒരു പത്തുവയസ്സു കുറവേ തോന്നുകയുള്ളു—ഏതാണ്ടു് ഒരു യുവാവിന്റേതുപോലെ. പക്ഷേ, എന്റെ അത്യത്ഭുതത്തിനു ഞാൻ ഉടനെ മനസ്സിലാക്കി, അല്പനിമിഷങ്ങൾക്കുമുമ്പു ഞാൻ ഒരു മദ്ധ്യവയസ്കനായി കണക്കാക്കിയിരുന്ന ഈ മനുഷ്യനു കഷ്ടിച്ചു ഇരുപത്തിമൂന്നു വയസ്സേ ആയിട്ടുള്ളു എന്നു്.

''എന്താണ്, എപ്പോഴാണ്, എങ്ങിനെയാണ് ഇതു സംഭവിച്ചതു് എന്നു് ആളുകൾ ചോദിക്കുമ്പോൾ എനിക്കു വെറുപ്പാണ് ഉണ്ടാകാറു്. നിങ്ങൾ എനിക്കു് അപരിചിതനാണ്. നാളെ കാലത്തു് നാം 'ഗുഡ്ബൈ' പറഞ്ഞു പിരിയും. ഒരുപക്ഷേ, വീണ്ടും നാം കണ്ടുമുട്ടി എന്നുവരികയില്ല. നിങ്ങൾക്കു് ഇഷ്ടമാണെങ്കിൽ ഞാൻ എന്റെ കാലിന്റെ കഥ പറയാം.''

അയാൾ കട്ടിലിൽ എഴുന്നേററിരുന്നു. ബ്ളാങ്കററുകൊണ്ടു് താടിവരെ മൂടി കഥ പറയുവാൻ തുടങ്ങി. എന്നെ തീരെ മറന്നു്, അയാൾ ഉറക്കെ ചിന്തിക്കുകയാണ് എന്നേ തോന്നൂ. അയാൾ ആ കഥ നല്ലപോലെ വിശദീകരിച്ചാണ് പറഞ്ഞതു്. അയാൾക്കു കൂർമ്മതയുള്ള മനസ്സും, നല്ല ഓർമ്മശക്തിയും, വിശാലമായ ഒരു ഹൃദയവും ഉണ്ടു് എന്നു തെളിഞ്ഞിരുന്നു. എന്തോ പ്രധാനമായ ഒന്നാണ് ഞാൻ കേൾക്കുവാൻ പോകുന്നതെന്നും അതു് വീണ്ടും കേൾക്കാൻ ഇടവരികയില്ലെന്നും, തോന്നു



കയാൽ ഞാൻ മേശമേൽനിന്നു ഒരു സ്കൂൾനോട്ടുബുക്കു വലിച്ചെടുത്തു. അതിന്റെ ചട്ടയിൽ ''3–ാം വിഭാഗത്തിന്റെ സമരത്തിന്റെ ഡയറി'' എന്നു എഴുതിയിരുന്നു. അയാൾ പറഞ്ഞതു് അങ്ങിനെതന്നെ ഞാൻ പകർത്തുവാൻ തുടങ്ങി.

കാനനത്തിലൂടെ രാത്രി മങ്ങി മറയുകയായിരുന്നു. മേശമേൽ ഉണ്ടായിരുന്ന വിളക്കു് ചീറിപ്പിടഞ്ഞു. ശ്രദ്ധയില്ലാത്ത നിരവധി പൂച്ചികൾ ചിറകുകരിഞ്ഞു് അതിന്റെ ചുററും വീണുകിടന്നിരുന്നു. ആദ്യം കാററ് ഒരു വൃന്ദവാദ്യഗീതത്തിന്റെ കുഞ്ഞലകളെ ഞങ്ങളുടെ ചെവിയിലേക്കു് എത്തിച്ചിരുന്നു. അതിന്റെ നാദം നിലച്ചു. ഇപ്പോൾ കാട്ടിലെ നിശാശബ്ദങ്ങൾ മാത്രം—പൂച്ചികളുടെ കൂർത്ത സ്വനം, ദൂരത്തിരിക്കുന്ന ഒരു മൂങ്ങയുടെ മൂളൽ, അടുത്ത കായൽപ്പാടത്തെ തവളകളുടെ കർണ്ണകഠോരമായ അലർച്ച, ചീവീടുകളുടെ ചിലയ്ക്കൽ, ഇവയായിരുന്നു ആ വിലാപഗീതത്തെ അനുഗമിച്ചതു്.

ഈ മനുഷ്യൻ പറഞ്ഞിരുന്ന അസാധാരണമായ കഥ അത്രമാത്രം രസാത്മകമായിരുന്നതിനാൽ ആകാവുന്നിടത്തോളം തന്നെ ഞാൻ അതു പകർത്താൻ നിശ്ചയിച്ചു. ഞാൻ ഒരു നോട്ടുപുസ്തകം മുഴുവനാക്കി, ഷെൽഫിൽ വേറെ ഒന്നു കണ്ടുപിടിച്ചു് അതും നിറച്ചെഴുതി—ആ വീതികുറഞ്ഞ വാതിലിലൂടെ കാണാവുന്ന പൂർവ്വാകാശം വിളറിത്തുടങ്ങിയതു് അറിഞ്ഞതേ ഇല്ല. അലെക്സേയ് മരേസ്യെവ് കഥ അന്നത്തേതു വരെ പറഞ്ഞു—അതായതു് 'റിഹ്ററ്ഹോഫൺ' വിഭാഗത്തിലെ മൂന്നു വിമാനങ്ങളെ വെടിവച്ചു വീഴ്ത്തിയപ്പോൾ അയാൾക്കു തികച്ചും ബോദ്ധ്യമായി, താൻ ശരിക്കും ഒരു വൈമാനികനാകാനുള്ള അർഹത നേടി എന്നു്, മററുള്ളവരുടെ ഒപ്പമായി എന്നു്.

''നാം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ രാത്രി അവസാനിച്ചിരിക്കുന്നു. നാളെ കാലത്തു് എനിക്കു ചെയ്യേണ്ട ആദ്യസംഗതി പറക്കുകയായിരിക്കും,'' കഥ ഇടയ്ക്കു നിർത്തിക്കൊണ്ടു് അയാൾ പറഞ്ഞു. ''ഞാൻ നിങ്ങളെ വല്ലാതെ കഷ്ടപ്പെടുത്തി. നമുക്കു് അല്പം ഉറക്കം കിട്ടുമോ എന്നു നോക്കാം.''

''പക്ഷേ, എന്താണ് ഓല്യയെപ്പററി പറയാനുള്ളതു്. എന്തായിരുന്നു അവരുടെ മറുപടി?'' ഞാൻ ചോദിച്ചു. ''എനിക്കു വ്യസനമുണ്ടു്—ഒരുപക്ഷേ ആ ചോദ്യം അസംബന്ധമായിരിക്കും. അങ്ങിനെ ആണ് എങ്കിൽ മറുപടി പറയണ്ട.''

''ഓ, അതിനെന്താ, പറയാമല്ലോ!'' അയാൾ ചിരിച്ചുകൊണ്ടു പറഞ്ഞു. ''ഞങ്ങൾ രണ്ടുപേരും മിടുക്കരാണ്—സംഗതി എന്തായി എന്നാൽ അവൾ അതെല്ലാം നേരത്തേതന്നെ അറിഞ്ഞിരുന്നു, എന്റെ സുഹൃത്തു് അന്ദ്രേയ് ഡെക്ത്യരേങ്കൊ എല്ലാം അവൾക്കു് എഴുതി അയച്ചിരുന്നു—ആദ്യം എന്റെ അപകടത്തെപ്പററിയും, പിന്നീടു് എന്റെ കാലു

കരം ഭേദിച്ചതും. ഞാൻ അതു് അവളിൽനിന്നു മറച്ചുവച്ചു കാരണം, അവരം തീർച്ചയാക്കി, എനിയ്ക്കു് അതു് അവളെ അറിയിക്കുക വിഷമമായിരിക്കുമെന്നു്. അതുകൊണ്ടു് അവളും ഒന്നുംതന്നെ അറിഞ്ഞില്ല എന്നു നടിച്ചു. ദൈവത്തിനറിയാം എന്തിനെന്നു്, ഞങ്ങരം രണ്ടുപേരും അന്യോന്യം വഞ്ചിക്കുകയായിരുന്നു. നിങ്ങരംക്കു് അവളെ ഒന്നു കാണണമോ?''

അയാരം തിരിനീട്ടി, തന്റെ കട്ടിലിന്റെ മുകളിലായി ഭംഗിയേറിയ പ്ലെക്സിഗ്ലാസ്സുകളിലാക്കി ചുമരിൽ തൂക്കിയിട്ടിരുന്ന ആ ചിത്രങ്ങളുടെ സമീപത്തേക്കു വിളക്കു കൊണ്ടുപോയി. യാതൊരു ചിന്താഭാരവുമില്ലാതെ ചിരിച്ചുകൊണ്ടു് ഒരു മൈതാനത്തിൽ പൂക്കളുടെ ഇടയിലായി ഇരിക്കുന്ന ഒരു പെൺകുട്ടിയുടെ മിക്കവാറും മാഞ്ഞുതുടങ്ങിയ ഫോട്ടോവാണു് ഒന്നു്. മററതിൽ അതേ പെൺകുട്ടി ചടച്ച ദേഹവും വിളറിയ മുഖവും നിശ്ചയദാർഢ്യം തുളുമ്പുന്ന നോട്ടവുമായി ഒരു ജൂനിയർ ലെഫ്ററനൻറ് സാങ്കേതികവിദഗ്ദ്ധയുടെ യൂണിഫോറം അണിഞ്ഞു നില്ക്കുന്നു. അവരം തുലോം കൃശയായിരുന്നതിനാൽ ആ യൂണിഫോമിൽ, ഒരു സുമുഖനായ ആൺകുട്ടിയാണെന്നേ തോന്നൂ, പക്ഷേ, ആ കുട്ടിക്കു് ക്ഷീണിച്ച കുത്തിത്തുളക്കുന്ന, ബാലസഹജമല്ലാത്ത കണ്ണാണു് ഉണ്ടായിരുന്നതു്.

''അവളെ ഇഷ്ടമായോ?''

''വളരെ,'' തികഞ്ഞ ആത്മാർത്ഥതയോടെ ഞാൻ പറഞ്ഞു.

''എനിക്കും'' അയാരം പ്രീതികരമായ ഒരു ചിരിയോടെ പറഞ്ഞു.

''സ്റ്റ്റുച്ക്കോവ് ഇപ്പോരം എവിടെയാണു്?''

''എനിക്കറിയില്ല. വെലിക്കി ലൂക്കിയുടെ സമീപത്തു എവിടെയോനിന്നു് കഴിഞ്ഞ തണുപ്പുകാലത്തായിരുന്നു എനിക്കു അവസാനത്തെ എഴുത്തു കിട്ടിയതു്.''

''ആ ടാങ്കിസ്റ്റ്, എന്താണു് അയാളുടെ പേരു്?''

''ഗ്രീഷ ഗോസ്ഡെവിനെയാണോ ഉദ്ദേശിക്കുന്നതു്. അയാരം ഇപ്പോരം ഒരു മേജർ ആയിരിക്കുന്നു. പ്രോഹൊറൊവ്കയിലെ സുപ്രസിദ്ധ സമരത്തിലും പിന്നീടു് കുർസ്കിലെ ടാങ്ക് ആയോധനത്തിലും അയാരം പങ്കെടുത്തിരുന്നു. ഒരേ പ്രദേശത്താണു് ഞങ്ങരം പ്രവർത്തനം നടത്തിയിരുന്നതെങ്കിലും തമ്മിൽ കാണുവാൻ സാധിച്ചില്ല. അയാരംക്കു് ടാങ്ക്വ്യൂഹത്തിന്റെ നേതൃത്വമാണു്. കുറേക്കാലമായി അയാരം എഴുതാറില്ല. എനിക്കറിയില്ല എന്തുകൊണ്ടാണെന്നു്. സാരമില്ല. ജീവിച്ചിരിപ്പുണ്ടെങ്കിൽ ഞങ്ങരം ഇനിയും കാണും—എന്തുകൊണ്ടു് വയ്യ? ശരി ഇനി നമുക്കു് അല്പം ഉറങ്ങുവാൻ നോക്കുക. രാത്രി കഴിഞ്ഞുപോയി.''

അയാരം വിളക്കു് ഊതി. അവിടെ ഒരു അർദ്ധാന്ധകാരം പരന്നു.



മുഖം വീർപ്പിച്ചുകൊണ്ടുവരുന്ന പുലരിയുടെ മങ്ങിയ വെളിച്ചത്തിൽ കൊതുക്കളുടെ മൂളൽ ഞങ്ങരം വ്യക്തമായി കേട്ടു. ഒരുപക്ഷേ ഈ വിചിത്രമായ വനവാസകേന്ദ്രത്തിൽ ഒരൊററ അസുഖം അതായിരിക്കാം.

''എനിക്കു നിങ്ങളെക്കുറിച്ചു 'പ്രാവ്ദ'യിൽ എഴുതണമെന്നു് വലിയ ആഗ്രഹമുണ്ടു്.''

''ശരി, ആയിക്കൊള്ളു,'' പ്രത്യേകമായ ഒരു ആവേശവും കൂടാതെ ആ വൈമാനികൻ പറഞ്ഞു. പിന്നെ ഉറക്കം തൂങ്ങിക്കൊണ്ടു് അയാരം തുടർന്നു: ''അല്ലെങ്കിൽ വേണ്ട. ഗ്യോബെൽസ് കഥ കണ്ടുപിടിച്ചു്, റഷ്യക്കാർ കാലില്ലാത്ത വൈമാനികരെക്കൊണ്ടുപോലും നിർബന്ധപൂർവ്വം യുദ്ധം ചെയ്യിക്കുകയാണെന്നും മററും ലോകമാകെ പറഞ്ഞു പരത്തും. നിങ്ങരംക്കറിയില്ലേ എന്തു വകക്കാരാണു് ഈ ഫാസിസ്റ്റുകരം എന്നു്.''

ഒരു നിമിഷത്തിനുശേഷം അയാരം അസ്സലായിട്ടു് കൂർക്കം വലിക്കുകയായിരുന്നു. ആ ഏററുപറച്ചിലിന്റെ മഹത്വവും ലാളിത്യവും എന്നെ പുളകംകൊള്ളിച്ചു. എന്റെ നേരെ മുമ്പിൽ കഥയുടെ നായകൻ ഉറങ്ങിക്കിടക്കുകയല്ലായിരുന്നുവെങ്കിൽ, ആ പ്രഭാതപ്രകാശത്തിൽ വ്യക്തമായി കാണത്തക്കവിധം, അയാളുടെ കൃത്രിമക്കാലുകരം നിലത്തു് കിടന്നിരുന്നില്ലെങ്കിൽ ഇതു ഒരു മനോഹരമായ ഐതിഹാസികകഥയാകുമായിരുന്നു.

ഞാൻ അതിൽപിന്നെ അലെക്സേയ് മരേസ്യെവിനെ കണ്ടിട്ടില്ല. പക്ഷേ യുദ്ധതരംഗങ്ങരം എന്നെ കൊണ്ടുപോയ സ്ഥലങ്ങളിലൊക്കെയും, അന്നു ഞാൻ ഒര്യോളിൽവച്ചു് ആ വൈമാനികന്റെ പ്രശസ്തമായ ''ഓഡസ്സി'' പകർത്തിയെടുത്തിരുന്ന ആ രണ്ടു നോട്ടുബുക്കുകരം എന്റെ കൈവശമുണ്ടായിരുന്നു. യുദ്ധകാലത്തും, അതു കഴിഞ്ഞു സ്വാതന്ത്ര്യം പ്രാപിച്ച യൂറോപ്യൻ രാജ്യങ്ങളിലൂടെ യാത്ര ചെയ്യുമ്പോഴും എത്രയെത്രപ്രാവശ്യം ഞാൻ അയാളെപ്പററി ഒരു കഥ എഴുതാൻ ശ്രമിച്ചുവെന്നോ! പക്ഷേ എനിക്കതു നിർത്തിവയ്ക്കേണ്ടിവന്നു—എന്തെന്നാൽ എഴുതിവന്നപ്പോരം അതു് ആ യഥാർത്ഥമനുഷ്യന്റെ കഥയുടെ ഒരു മങ്ങിയ നിഴൽപോലെ മാത്രമേ ഇരുന്നുള്ളു.

ന്യൂറംബർഗിൽവെച്ചു നടന്ന അന്താരാഷ്ട്രീയ സൈനികട്രിബൂണലിന്റെ സമ്മേളനത്തിൽ* ഞാനും സന്നിഹിതനായിരുന്നു. അന്നു് ഹെർമാൻ ഗ്യോറിങ്ങിന്റെ എതിർവിസ്താരം അവസാനിക്കുകയായിരുന്നു. ആധാരികമായ തെളിവുകളുടെ സമ്മർദ്ദംകൊണ്ടു് സഞ്ചലിതനായി, സോവിയററു് പ്രോസിക്യൂട്ടരുടെ ചോദ്യാവലികൊണ്ടു് ഗത്യന്തരമില്ലാതെ ''ആ രണ്ടാം നമ്പർ ജർമ്മൻ നാസി'' മനസ്സില്ലാമനസ്സോടെ, ഞെ

* കുപ്രസിദ്ധ ഫാസിസ്റ്റുനേതാക്കന്മാരുടെ മേലുള്ള കേസുവിചാരണ (20.11. 1945.–1.10. 1946)—എഡി.

രിച്ചമർത്തിയ പല്ലുകൾക്കിടയിലൂടെ, കോടതിയോട്, എങ്ങിനെയാണ് എന്റെ പിതൃഭൂമിയുടെ വിശാലവക്ഷസ്സിൽവച്ചു നടന്ന സമരങ്ങളിൽ, ചുകപ്പുസേനയുടെ ആഘാതമേററ്, ഇതഃപര്യന്തം അജയ്യമായിരുന്ന ഫാസിസ്റ്റ്സൈന്യം തകർന്നടിഞ്ഞുപോയതെന്ന് പറയുകയായിരുന്നു. സ്വയം ന്യായീകരിച്ച് മേലോട്ടു നോക്കി, ഗ്യേറിങ്ങ് പറഞ്ഞു: ''അതായിരുന്നു ദൈവനിശ്ചയം.''

''ചതിയിൽ സോവിയററ് യൂണിയനെ ആക്രമിക്കുകയും, അതിന്റെ ഫലമായി ജർമ്മനി നശിക്കുകയും ചെയ്തുകൊണ്ടു്, ഏററവും നീചമായ ഒരു കുററമാണ് നിങ്ങൾ ചെയ്തതെന്ന് സമ്മതിക്കുവാൻ സന്നദ്ധനാണോ?'' സോവിയററ് പ്രോസിക്യൂട്ടർ റൊമാൻ റുഡെങ്കോ, ഗ്യേറിങ്ങിനോട് ചോദിച്ചു.

''അതൊരു കുററമല്ല; മാരകമായ ഒരു അബദ്ധം മാത്രമായിരുന്നു,'' മുഖം വീർപ്പിച്ചു പതുങ്ങിയ ഒരു സ്വരത്തിൽ താഴോട്ടു നോക്കിക്കൊണ്ടു ഗ്യേറിങ്ങ് പറഞ്ഞു. ''ഞങ്ങൾ സാഹസികമായി പ്രവർത്തിച്ചു എന്നു മാത്രമേ എനിക്കു സമ്മതിക്കുവാനാകൂ. യുദ്ധത്തിനിടയിൽ ഞങ്ങൾക്കു മനസ്സിലായതുപോലെ—പല കാര്യങ്ങളേയും കുറിച്ചു ഞങ്ങൾ അജ്ഞരായിരുന്നു. പലതും ഞങ്ങൾ സംശയിച്ചിരുന്നു പോലുമില്ല. ഞങ്ങൾ അറിയാതിരുന്നതും ഞങ്ങൾക്കു മനസ്സിലാക്കാൻ സാധിക്കാത്തതുമായ പ്രധാന സംഗതി സോവിയററു റഷ്യക്കാരുടെ സ്വഭാവമായിരുന്നു. അവർ ഒരു കടംകഥയായിരുന്നു; ഒരു കടംകഥയായി ഇരിക്കുകയും ചെയ്യും. ലോകത്തിലെ ഏററവും നല്ല ഇൻറലിജൻസ് വകുപ്പിനു പോലും സോവിയററുകാരുടെ യഥാർത്ഥമായ സമരപരമായ കഴിവുകളെ മനസ്സിലാക്കുവാനുള്ള ശക്തി ഉണ്ടായിരുന്നില്ല. ഞാൻ ഉദ്ദേശിക്കുന്നതു് തോക്കിന്റേയോ, വിമാനത്തിന്റേയോ ടാങ്കുകളുടേയോ എണ്ണമല്ല. അതു് ഏകദേശം ഞങ്ങൾക്കറിയാമായിരുന്നു. അവരുടെ വ്യവസായത്തിന്റെ കഴിവും, പ്രവർത്തനവും ഞാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. എന്റെ മനസ്സിലുള്ളതു് അവിടുത്തെ ജനങ്ങളാണ്. വൈദേശികനു് എന്നുമെന്നും ഒരു കടംകഥയാണു റഷ്യക്കാരൻ. നെപ്പോളിയനു പോലും അവരെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഞങ്ങൾ നെപ്പോളിയന്റെ തെററു് ആവർത്തിക്കുക മാത്രമേ ചെയ്തുള്ളു.''

''റഷ്യനെന്ന കടംകഥയെ''പ്പററിയും നമ്മുടെ അജ്ഞാതമായ യുദ്ധശക്തിയെപ്പററിയും ഉള്ള നിർബന്ധിതമായ ഈ ഏററുപറച്ചിൽ ഞങ്ങളെ അഭിമാനഭരിതരാക്കി. ലോകത്തെ മുഴുവൻ കഴിഞ്ഞ യുദ്ധകാലത്തു് അത്ഭുതപ്പെടുത്തിയ സോവിയററ് ജനതയുടെ കഴിവും, സാമർത്ഥ്യവും, ധീരതയും ആത്മത്യാഗസന്നദ്ധതയും, ഈ 'ഗ്യേറിങ്ങുകൾക്കു' എന്നുമെന്നും മാരകമായ ഒരു കടംകഥതന്നെ ആയിരിക്കുമെന്നു ഞങ്ങൾക്കു വിശ്വാസമുണ്ടു്. ജർമ്മൻകാർ ''ശ്രേഷ്ഠ വംശം'' ആണെന്ന നീചമായ



സിദ്ധാന്തം കണ്ടുപിടിച്ചു വളർത്തിയെടുത്തവർക്കു്, ഒരു സോഷ്യലിസ്റ്റ് രാജ്യത്തു വളർന്നുവന്ന ഒരു ജനസമൂഹത്തിന്റെ ആത്മാവും, വീര്യവും എങ്ങിനെ മനസ്സിലാകാനാണു്? പെട്ടെന്നു ഞാൻ അലെക്സേയ് മരേസ്യെവിനെക്കുറിച്ചോർത്തു. ഓക്കുമരപ്പലകതറച്ച ഈ വിരസമായ സമ്മേളനശാലാതലത്തിൽവച്ചു്, എന്റെ മനസ്സിൽ പകുതി മറഞ്ഞുകിടന്നിരുന്ന അയാളുടെ രൂപം വ്യക്തമായി ഉദിച്ചുയർന്നു. ഇവിടെവച്ചു്, ഫാസിസത്തിന്റെ കളിത്തൊട്ടിലായിരുന്ന ഈ ന്യൂറംബർഗിൽവച്ചു് കെയ്റലിന്റെ സൈന്യങ്ങളെ പൊടിതുള്ളിച്ചു, ഗ്യേറിങ്ങിന്റെ ആകാശപ്പടയെ ഛിന്നഭിന്നമാക്കിയ, റോഡരുടെ കപ്പലുകളെ ആഴിയിൽ ആഴ്ത്തിയ, സുശക്തമായ അടികൾകൊണ്ടു് ഹിററ്ലരുടെ കൊള്ളരാജ്യത്തെ തകർത്തു തരിപ്പണമാക്കിയ, ലക്ഷക്കണക്കിനുള്ള സോവിയററ് സാധാരണജനതയിൽപ്പെട്ട ഒരാളുടെ കഥ വിളിച്ചുപറയുവാൻ അപ്രതിഹതമായ ഒരു വെമ്പൽ എനിക്കുണ്ടായി. മഞ്ഞച്ചട്ടയിട്ട ആ രണ്ടു നോട്ടുപുസ്തകങ്ങൾ ന്യൂറംബർഗിലായിരുന്നപ്പോഴും എന്റെ കയ്യിൽ ഉണ്ടായിരുന്നു. അവയിലൊന്നിൽ മരേസ്യെവിന്റെ സ്വന്തം കയ്യക്ഷരത്തിൽ ''3—ാം സേനാദളത്തിന്റെ സമരഡയറി'' എന്നു കുറിച്ചിട്ടുണ്ടു്. ട്രിബൂണലിന്റെ സമ്മേളനം കഴിഞ്ഞു്, താമസസ്ഥലത്തു് മടങ്ങിയെത്തിയപ്പോൾ, ആ നോട്ടുപുസ്തകങ്ങൾ എടുത്തു് വീണ്ടും ഞാൻ എഴുതാൻ തുടങ്ങി. മരേസ്യെവ് എനിക്കു പറഞ്ഞുതന്ന വിവരങ്ങളിൽനിന്നു്, എനിക്കു് അയാളെപ്പററി മനസ്സിലായതു മുഴുവൻ യഥാതഥമായി പകർത്താൻതന്നെ ഞാൻ നിശ്ചയിച്ചു.

അയാൾ പറഞ്ഞുതന്നതു മുഴുവൻ പകർത്തിയെടുക്കുവാൻ എനിക്കു് സാധിച്ചിരുന്നില്ല. കുറെയൊക്കെ ഈ നാലുകൊല്ലത്തിനിടയ്ക്കു് ഓർമ്മയിൽനിന്നു വിട്ടുപോയിരിക്കുന്നു. വിനയപാരമ്യത്തിൽ ഒരുപാടെല്ലാം തന്നെപ്പററി പറയുവാൻ അലെക്സേയ് മടിച്ചിട്ടുണ്ടു്. എനിക്കതു പൂർത്തിയാക്കാനുള്ള ഒരു ബാദ്ധ്യത തോന്നി. ഹൃദ്യമായും വ്യക്തമായും അയാൾ വർണ്ണിച്ചുതന്നിരുന്ന സുഹൃജ്ജനങ്ങളുടെ ചിത്രവും എന്റെ മനസ്സിൽനിന്നു കുറെയൊക്കെ മാഞ്ഞുപോയിരിക്കുന്നു. എനിക്കതും പൂർണ്ണമാക്കേണ്ടിയിരിക്കുന്നു. വസ്തുനിഷ്ഠങ്ങളായ സംഗതികളോടു ശരിയ്ക്കും നീതികാണിക്കുവാൻ നിർവ്വാഹമില്ലാത്തതിനാൽ ഞാൻ കഥാനായകനും, അദ്ദേഹത്തിന്റെ സുഹൃത്തുക്കൾക്കും, ക്ലിഷ്ടവും വീരോചിതവുമായ ആ മാർഗ്ഗത്തിലെ മററു സഹായികൾക്കും വേറെ പേരു നൽകിയിരിക്കുകയാണു്. ഈ പുസ്തകത്തിലെ കഥാപാത്രങ്ങളിൽ അവർക്കു് സ്വന്തം രൂപം തിരിച്ചറിയുവാൻ കഴിയുമെങ്കിൽ ഈ മാററത്തിന്നു് അവർ എനിക്കു മാപ്പുതരുമെന്നു് വിശ്വസിക്കുന്നു.

ഈ പുസ്തകത്തിന് 'ഒരു യഥാർത്ഥമനുഷ്യന്റെ കഥ' എന്നാണു് നാമകരണം ചെയ്തിരിക്കുന്നതു്. എന്തെന്നാൽ അലെക്സേയ് മരേസ്യെവ്

ഒരു യഥാർത്ഥ സോവിയററുപൗരനാണ്. താദൃശരായ ധീരാത്മാക്കളെ ഹെർമാൻ ഗ്യേറിങ്ങിനു തന്റെ ലജ്ജാകരമായ അന്ത്യംവരെ മനസ്സിലാക്കുവാൻ സാധ്യമാവുകയില്ല; ചരിത്രസത്യങ്ങളെ മറക്കുവാൻ ശ്രമിക്കുന്നവർക്കോ, ഇപ്പോഴും രഹസ്യമായി ഹിററ്ലറെയോ, നെപ്പോളിയനേയോ അനുകരിക്കുവാൻ ശ്രമിക്കുന്നവർക്കോ, ഒരുകാലത്തും മനസ്സിലാവുകയുമില്ല.

ഇങ്ങിനെയാണ് 'ഒരു യഥാർത്ഥമനുഷ്യന്റെ കഥ' എഴുതുവാൻ ഇടയായത്. പ്രസ്സിൽ കൊടുക്കാൻ കയ്യെഴുത്തു കോപ്പി തയ്യാറാക്കിയപ്പോൾ അതു പരസ്യപ്പെടുത്തുന്നതിനു മുമ്പ് പ്രധാന കഥാനായകൻ അതൊന്നു വായിച്ചാൽ കൊള്ളാമെന്ന് എനിക്കു തോന്നി. പക്ഷേ സമരത്തിന്റെ ബഹളത്തിന്നിടയിൽ അദ്ദേഹത്തെക്കുറിച്ചുള്ള വിവരമൊന്നും കിട്ടാതായിക്കഴിഞ്ഞിരുന്നു. ഞങ്ങൾക്കു രണ്ടുപേർക്കും പരിചയമായിരുന്ന വൈമാനികർക്കോ, ഞാൻ അന്വേഷണംനടത്തിയ ഉദ്യോഗമണ്ഡലങ്ങൾക്കോ അലെക്സേയ് പെത്രോവിച്ച് മരേസ്യെവിനെ കണ്ടുപിടിക്കാനാവശ്യമായ വിവരങ്ങൾ തരാൻ കഴിഞ്ഞില്ല.

കഥ ഒരു മാസികയിലൂടെ പുറത്തുവന്നുതുടങ്ങിയത് റേഡിയോവിൽ പ്രക്ഷേപണം ചെയ്തിരുന്നകാലത്ത്, ഒരു ദിവസം പ്രഭാതത്തിൽ എന്റെ ടെലഫോൺമണി കിലുങ്ങി. ഞാൻ റിസീവർ എടുത്ത് ശ്രദ്ധിച്ചപ്പോൾ കേട്ടത്, സാമാന്യം പരുപരുത്ത, പൗരുഷം സ്ഫുരിക്കുന്ന, നേരിയ പരിചയം തോന്നുന്ന ഒരു സ്വരമായിരുന്നു.

''എനിക്കു നിങ്ങളെ കണ്ടാൽ കൊള്ളാം.''

''ആരാണ് സംസാരിക്കുന്നത്?''

''ഗാർഡ്സ്മേജർ അലെക്സേയ് മരേസ്യെവ്.''

ഏതാനും മണിക്കൂറുകൾക്കുശേഷം അലെക്സേയ് അല്പം ഞൊണ്ടി കരടിയെപ്പോലെ നടന്ന് എന്റെ മുറിയിലേക്കു കയറി. അയാൾ എന്നത്തേയുംപോലെ ഉല്ലാസവാനും ആഹ്ലാദഭരിതനും പ്രാപ്തിതോന്നിക്കുന്നവനുമായിരുന്നു. നാലുകൊല്ലത്തെ യുദ്ധം അയാളിൽ യാതൊരു മാററവും വരുത്തിയിരുന്നില്ല.

''ഞാൻ വീട്ടിൽ ഇരുന്നു വായിക്കുകയായിരുന്നു. റേഡിയോ തുറന്നുവച്ചിരുന്നു. ഞാൻ എന്റെ പുസ്തകത്തിൽതന്നെ ശ്രദ്ധപതിപ്പിച്ചിരുന്നതിനാൽ എന്താണ് പ്രക്ഷേപണം ചെയ്തിരുന്നതെന്നൊന്നും കേട്ടില്ല. പെട്ടെന്നു അമ്മ വിളിച്ചുപറഞ്ഞു. 'ശ്രദ്ധിക്കു, മകനെ, അവർ നിന്നെപ്പററിയാണ് പറയുന്നത്.' ഞാൻ ചെവി കൂർപ്പിച്ചു. അതെ അവർ എന്നെക്കുറിച്ചാണ് പറഞ്ഞിരുന്നത്. എന്റെ നേട്ടങ്ങളെക്കുറിച്ച്. അതൊരു അത്ഭുതമായിരുന്നു. ആരായിരിക്കും അത് എഴുതിയത്? ആർക്കും അതു പറഞ്ഞുകൊടുത്തതായി ഞാൻ ഓർക്കുന്നില്ല. പിന്നെ, നമ്മൾ തമ്മിലുള്ള, ഒര്യോളിൽവച്ചു നടന്ന കൂടിക്കാഴ്ചയെപ്പററി ഞാൻ ഓർത്തു; അന്ന് ആ ഗൂഢവസതിയിൽ എന്റെ കഥകൊണ്ട് നിങ്ങളെ ഞാൻ ഉറക്കാതെ ഇരുത്തിയത്. പക്ഷേ അതെങ്ങിനെ ഈ കഥയാകും?—ഞാൻ തനിയെ ആലോചിച്ചു. വളരെക്കാലംമുമ്പ്. അഞ്ചുവർഷത്തിനപ്പുറമായിരുന്നു. എങ്കിലും സംഗതി അതുതന്നെയായിരുന്നു. ആ അദ്ധ്യായം അവസാനിപ്പിച്ച് വായനക്കാരൻ ഗ്രന്ഥകർത്താവിന്റെ പേരുപറഞ്ഞു. അപ്പോൾത്തന്നെ ഞാൻ നിശ്ചയിച്ചു: നിങ്ങളെ തിരക്കിപിടിച്ചേ ഒള്ളൂ എന്ന്.''

കുറേക്കാലം കാണാതിരുന്ന രണ്ടു പട്ടാളക്കാർ കണ്ടുമുട്ടുമ്പോൾ സാധാരണയായി സംഭവിക്കാറുള്ളപോലെ ഞങ്ങൾ വീണ്ടും യുദ്ധങ്ങളിലൂടെ കടന്നുപോയി: ഞങ്ങൾക്കു രണ്ടുപേർക്കും ജ്ഞാതരായിരുന്ന ഉദ്യോഗസ്ഥന്മാരെക്കുറിച്ചു സംസാരിച്ചു. നമ്മുടെ വിജയംകാണുവാൻ ജീവിച്ചിരിക്കാത്തവരെപ്പററി ദയയോടെ അനുസ്മരിച്ചു. പണ്ടത്തെപ്പോലെതന്നെ, തന്നെപ്പററി പറയുവാൻ അലെക്സേയ്ക്കു വിസമ്മതമായിരുന്നു. പക്ഷേ, എന്നാലും ഞങ്ങൾ കണ്ടതിനുശേഷം അയാൾ നിരവധി രണാങ്കണങ്ങളിൽ വിജയശ്രീ വരിച്ചു എന്ന് ഞാൻ അറിഞ്ഞു. 1943–45–ലെ ആക്രമണങ്ങളിൽ അയാൾ തന്റെ സേനാവ്യൂഹത്തോടൊപ്പം അടരാടി ഒര്യോളിനുസമീപം, ഞങ്ങൾ പിരിഞ്ഞതിൽപ്പിന്നെ അയാൾ മൂന്നു ശത്രുവിമാനങ്ങളെക്കൂടി നിലത്തുവീഴ്ത്തി. പിന്നീട് ബാൾട്ടിക്ക് കടലിടുക്കിന്നരികെയുള്ള യുദ്ധത്തിൽ രണ്ടുകൂടെ കൂട്ടി. ചുരുക്കത്തിൽ തന്റെ കാലിന്റെ നഷ്ടത്തിനുപകരം അയാൾ ശത്രുക്കൾക്കു ഭീമമായ നഷ്ടംവരുത്തി. ഗവർമ്മെണ്ട് അയാൾക്കു ''ഹീറോ ഓഫ് സോവിയററ് യൂണിയൻ'' മുദ്ര നൽകി.

വ്യക്തിപരമായ കാര്യങ്ങളെക്കുറിച്ചു അലെക്സേയ് മരേസ്യെവ് സംസാരിച്ചു. അതിലും സുഖകരമായ ഒരവസാനം കഥയ്ക്കു കൊടുക്കുവാൻ സാധിച്ചതിൽ ഞാൻ ചാരിതാർത്ഥ്യനാണ്. യുദ്ധം കഴിഞ്ഞതിനുശേഷം അയാൾ തന്റെ പ്രേമഭാജനത്തെത്തന്നെ വിവാഹം കഴിച്ചു. അവർക്കിപ്പോൾ ഒരു മകനുണ്ട്; വിക്ടർ. മരേസ്യെവിന്റെ വൃദ്ധയായ അമ്മ കമീഷിനിൽ നിന്നുവന്നു ഇപ്പോൾ തന്റെ കുട്ടികളുടെ സന്തോഷത്തിൽ ആനന്ദനിമഗ്നയായി, കൊച്ചു മരേസ്യെവിനെ താലോലിച്ചുകൊണ്ട് അവരോടൊപ്പം താമസിക്കുകയാണ്.

അങ്ങിനെ അലെക്സേയ് മരേസ്യെവിന്റെ—ഒരു യഥാർത്ഥസോവിയററുപൗരന്റെ കഥക്കൊരു ഉത്തരഭാഗം ജീവിതംതന്നെ എഴുതി ഉണ്ടാക്കുകയാണ്.

ന്യൂറംബർഗ്—മോസ്കോ, 1946